അന്തർഭാരതീയ പുസ്തകമാല

# അഗ്നിനദി

കുർഅത്തുൽഐൻ ഹൈദർ

വിവർത്തകൻ :

എം. ശ്രീധരമേനോൻ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

ആദ്യ മുദ്രണം: 1971 (ശക 1892)
പുനർ മുദ്രണം : 1990 (ശക 1912)



രൂ. 37.00

*Original Title* : Aag Ka Darya (*Urdu*)
*Malayalam Title* : Agninadi

പ്രസാധകൻ: ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്,
ഇന്ത്യ, എ-5 ഗ്രീൻ പാർക്ക്, ന്യൂഡൽഹി 110016.

പുഴയിൽ കനംകുറഞ്ഞ വെള്ളത്തുള്ളികൾ വീണുകൊണ്ടിരുന്നു. കരസ്ഥ മഞ്ഞയും ചുവപ്പും കലർന്ന പൂക്കൾ സസ്യങ്ങളുടെ ഇട യ്ക്കുന്ന ശ്യാമളതയിൽ പൊള്ളയായ ഗോളകങ്ങളെപ്പോലെ പ്രകാശിച്ചു. വെള്ളത്തിന്റെ ഹീരാഭമായ ഇഴകൾ മുറിഞ്ഞു മുറിഞ്ഞു പുല്ലിന്മേൽ ചിതറുന്നുണ്ട്. തോണികൾ കടവിൽ തയ്യാറായി നില്ക്കുകയാണ്. രസികനായ ഏതോ ഒരു മുക്കു വൻ, ദൂരെ, ശ്രാവണഗീതം ആലപിക്കാൻ തുടങ്ങിയിരുന്നു. കടമ്പിൻകാട്ടിൽ പീലി നിവർത്തി നില്ക്കുകയാണ് ഒററയായ ഒരു മയിൽ.

കടവിൽനിന്നു കുറച്ചു കലെ, പേരാലിൻചുവട്ടിൽ മൂന്നു പെൺകുട്ടികൾ ഇരിക്കുന്നു. ഒരുവൾ കുങ്കുമനിറത്തിലുള്ള സാ രിയാണ് ഉടുത്തിരുന്നതു്. അവളുടെ തലമുടിയിൽ ചെമ്പക പ്പൂക്കൾ മിന്നിയിരുന്നു. രണ്ടാമത്തവൾക്കു പ്രായം വളരെ കുറ വാണ്. അവൾ പുരികങ്ങളിൽ നീലച്ചായം തേച്ചിരുന്നു. ഒരു രാജകുമാരിയാണ് അവളെന്നു് ഹാവഭാവങ്ങൾ കണ്ടാൽ തോന്നും. ഈ രണ്ടുപേരുടേയും ദാസിയായ മൂന്നാമത്തവൾ ചാററൽമഴയിൽനിന്നു രക്ഷപ്പെടാൻവേണ്ടി തൊങ്ങലുകളുള്ള പട്ടുകുട നിവർത്തിപ്പിടിച്ചിരുന്നു. പുഴവെള്ളത്തിൽ [1]വാരി കണ്ടകങ്ങളുടെ വള്ളികൾ പടർന്നുകിടക്കുകയും ചെന്താമരപ്പൂ ക്കൾ വിടർന്നുനില്ക്കുകയും ചെയ്തിരുന്നു. കേസരനിറത്തിലുള്ള സാരിയുടുത്ത പെൺകുട്ടിയ്ക്കു് ഇരുപത്തഞ്ചു്-ഇരുപത്താ റിന്റെ പ്രായമുണ്ടാകും. എന്നാലും അവളുടെ സീമന്തരേഖ യിൽ കുങ്കുമപ്പൊടിയില്ലായിരുന്നു. മുടിയിൽ ചെമ്പകപ്പൂ ക്കൾ അണിഞ്ഞിരുന്നതുകൊണ്ടു് അവൾ സന്യാസിനിയുമാ യിരുന്നില്ല. അതുകൊണ്ടായിരിക്കാം തെല്ലു ദൂരെ പ്ലാശിൻ കൂട്ടത്തിൽ നിന്നിരുന്ന ശ്വേതവസ്ത്രധാരിയായ ഒരു യുവാവു് കുറച്ചുനേരമായി വലിയ ആശ്ചര്യത്തോടും തന്മയത്വത്തോടും

1. സിംഘാടം water-chestnut.

കൂടി അവരെ ഇമവെട്ടാതെ നോക്കിനിന്നിരുന്നതു്. അയാഠം പിന്നീട്ട തൻെറ കണ്ണുകഠം പെട്ടെന്ന താഴ്ത്തുകയും പുഴയുടെ ഭാഗത്തേയ്ക്കു ദ്രുതഗതിയിൽ പോവുകയും ചെയ്തു.

മേഘങ്ങഠംക്കിടയിൽ മിന്നൽ പ്രകാശിച്ചു. ഇതേവരെ ഒന്നം മിണ്ടാതെ നദിയുടെ നേരെത്തന്നെ നോക്കിക്കൊണ്ടു് ഇരുന്നിരുന്ന കങ്കുമസാരിക്കാരി അന്യമനസ്സയായി പറഞ്ഞു—''മഴവരുന്നു''.

നീലപ്പുരികക്കാരി മറുപടിയൊന്നം പറഞ്ഞില്ല. ശേ്വത വസ്ത്രധാരിയായ ബ്രഹ്മചാരിയെ അവഠം അപ്പോഴേയ്ക്കും കണ്ടു കഴിഞ്ഞിരുന്നു.

ശ്രാവസ്തി ഗുരുകലത്തിലെ അവസാനവർഷക്കാരനായ ഗൌതമനീലാംബരൻ പ്ലാശിൻകാട്ടിൽനിന്നും പുറത്തുകടന്നു, നദിയുടെ നേരെ നടന്നു. ബ്രഹ്മചാരിയായിരുന്നതുകൊണ്ടു് അയാളുടെ കയ്യിൽ കുടയുണ്ടായിരുന്നില്ല; പാദരക്ഷകഠം ധരിച്ചിരുന്നുമില്ല. കറുത്തു ചുരുണ്ടു നീളംകുറഞ്ഞ തലമുടി കഴുത്തിൽ ചിതറിക്കിടക്കുന്നുണ്ടു്. വിരക്തവും സുന്ദരവുമായ മുഖം അയാഠം ആകാശത്തിനു നേരെ ഉയർത്തി. ചക്രവാളത്തിൽനിന്നു് ഇന്ദ്രഗജങ്ങളെപ്പോലെ മുന്നേറിവന്നുകൊണ്ടിരുന്ന മേഘങ്ങഠം അയാളുടെ ദൃഷ്ടിയിൽപെട്ടു. കാട്ടു വളരെ സുന്ദരമായിരുന്നു—പുഴ, തോണികഠം, കടമ്പിൻചുവട്ടിൽ നിന്നിരുന്ന മയിൽ, ഇവയ്ക്കെല്ലാം പുറമെ മഴയുടെ ഇരുട്ടടപ്പിൽ ചന്ദ്രനെപ്പോലെ തിളങ്ങുന്ന മുഖത്തോടുകൂടിയവരും കടവിൽ ഇരിക്കുന്നവരുമായ ആ മൂന്നു പെൺകുട്ടികളും! ശ്രാവസ്തിയ്ക്കു് ഇനിയും തികച്ചും ഇരുപത്തിയഞ്ചു യോജന ദൂരമുണ്ടായിരുന്നു. ചുററുമുള്ള സുന്ദരവും ഹൃദയസ്പർശിയുമായ കാഴ്ചകളുടെനേരെ കണ്ണുകഠം ഒന്നെറിഞ്ഞു്, ഗൌതമൻ പുഴയിലേയ്ക്കു് എടുത്തുചാടി. തണുത്ത, സുഖദമായ ഓളങ്ങളും വെള്ളത്തുള്ളികളും അയാളുടെ ശരീരത്തിനു് അത്യന്തം സംതൃപ്തിയും സൌഖ്യവും നൽകി. അയാഠം മറുകരയിലേയ്ക്കു നീന്തിത്തുടങ്ങി.

''ഈ വിദ്യാൎത്ഥികളുടെ ജീവിതം വളരെ കഠിനംതന്നെ. പാവങ്ങളായ അവൎക്കു തോണിയിൽ കയറാൻപോലും പാടി

ല്ലത്രേ''. കരയ്ക്കു നിന്നിരുന്ന പെൺകുട്ടികളിൽ ദാസിയായിരുന്നവാം തന്റെ അഭിപ്രായം പ്രകടമാക്കി.

നീലപ്പൂരികക്കാരിയായ നിർമ്മലാ രാജകുമാരി നദിയുടെ നേരെത്തന്നെ നോക്കിക്കൊണ്ടിരുന്നു. അപരിചിതനായ ആ വിദ്യാർത്ഥി അതിൽ കൈകാലുകൾ ഇട്ടടിച്ചു്, അറിയാത്ത ഏതോ ദിക്കിലേയ്ക്കു നീങ്ങുകയാണു്. അവൾ വേലക്കാരിയോടു് മറുപടി ഒന്നും പറഞ്ഞില്ല. തന്റെ സഹോദരനെപ്പററി ഓക്കുകയായിരുന്നു അവൾ. അയാളും, ആ ബ്രഹ്മചാരിയെപ്പോലെത്തന്നെ, അനേകം നദികളും, വൃക്ഷലതാദികൾ വളരാത്ത മൈതാനങ്ങളും, ദുർഗ്ഗമപർവ്വതങ്ങളും താണ്ടി, വളരെ ദൂരെയുള്ള തക്ഷശിലയിലേയ്ക്കു പോയിരിക്കയാണു്. അന്നേയ്ക്കു പത്തുകൊല്ലം കഴിഞ്ഞിരുന്നു. എന്നിട്ടും ഇതുവരെ മടങ്ങിവന്നിട്ടില്ല.

സഹോദരനെക്കുറിച്ചുള്ള സ്മരണകൾ നിർമ്മലയെ വിഷാദമഗ്നയാക്കി.

രാജകുമാരിയുടെ വിഷാദം കണ്ടു് ദാസി വിചാരിക്കാൻ തുടങ്ങി—''മഹാരാജകുമാരൻ തക്ഷശിലയിൽനിന്നു മടങ്ങിവന്നിരുന്നുവെങ്കിൽ, ചമ്പകകുമാരി അദ്ദേഹത്തെ വിവാഹം കഴിക്കുമായിരുന്നില്ലേ? അതിന്റെ സ്ഥാനത്തു് അവൾ ഇപ്പോൾ കവിത എഴുതുകയും ദൂരദിക്കുകളിൽനിന്നു വരുന്ന ചീനാവിദ്വാന്മാരുമായി വാഗ്വാദങ്ങൾ നടത്തുകയുമാണു്''. ഈ ചിന്തകൾ അവളെ വളരെ അധികം ദുഃഖിപ്പിച്ചു. നിർമ്മലാ രാജകുമാരി, കുനിഞ്ഞു്, വാരികണ്ടകത്തിന്റെ വള്ളിയിൽനിന്നു് ഒരു ഇലപൊട്ടിച്ചെടുത്തു. മയിൽ തലവെട്ടിച്ചു്, ആ പെൺകുട്ടികളുടെ നേരെ നോക്കിയ ശേഷം, ഗർവ്വോടുകൂടി നടന്നു വാഴത്തോപ്പിൽ മറഞ്ഞു.

ഗൌതമൻ അപ്പോഴേയ്ക്കും പുഴയുടെ നടുവിൽ എത്തിക്കഴിഞ്ഞിരുന്നു. അയാൾ ഒന്നു തിരിഞ്ഞു്, പെൺകുട്ടികൾ അപ്പോഴും ഇരുന്നിരുന്ന കടവിന്റെ നേക്കു നോക്കി. മുമ്പിൽ, മറുകരയിൽ, ചൂരൽക്കൊമ്പുകളും, ആററുപുല്ലുകളും, നീലപ്പൂ

ക്കാം അണിഞ്ഞ ഇടതിങ്ങിയ വള്ളികളും വെള്ളത്തിന്റെ മുക ളിൽ കുനിഞ്ഞുനിന്നിരുന്നു.

അയാൾ കരയ്ക്കുകയറി മുണ്ടു പിഴിഞ്ഞുടുത്തു. പിന്നീടു ചെ ത്തി ശരിപ്പെടുത്താത്ത കല്ലുകൊണ്ടു പണിതിരുന്ന ക്ഷേത്രത്തി ലേയ്ക്കു നടന്നു. യാത്രാസാമാനങ്ങളെല്ലാം ചണ്ഡീദേവിയെ ഏല്പിച്ച് അതിന്റെ ഒരു മൂലയിൽ വെച്ചിട്ടായിരുന്നു അയാൾ അയോദ്ധ്യയിലേയ്ക്കു പോയിരുന്നത്.

നാലുപാടും വലിയ നിശ്ശബ്ദതയായിരുന്നു. അമ്പലമുററ ത്തെത്തിയപ്പോൾ അയാൾക്കു പേടിതോന്നി. നിരാകാരബ്ര ഹ്മം ഏതെങ്കിലും രൂപം സ്വീകരിച്ചു പ്രത്യക്ഷപ്പെടുമ്പോൾ എന്തുകൊണ്ടാണ് ഇത്ര പരിഭ്രമമുണ്ടാകുന്നത് കാണുന്നവക്ക്? മററുള്ളവരുടെ അസ്തിത്വത്തിൽ മനുഷ്യനു വിശ്വാസമില്ലേ? തന്റെ ഭയത്തെ അപഗ്രഥിയ്ക്കാനായി ഗൌതമൻ അനവധി രാത്രികൾ ചെലവാക്കിയിട്ടുണ്ട്. ജീവിതഭയം! മരണഭയം! ജീവിച്ചുകൊണ്ടിരിക്കുന്നതിൽ ഭയം! ഋഗ്വേദത്തിൽ പറഞ്ഞി ട്ടുണ്ട്—തുടക്കത്തിൽ ''ഞാൻ'' മാത്രമാണ് ഉണ്ടായിരുന്നത്. ആ 'ഞാൻ' പുരുഷരൂപത്തിൽ വ്യക്തമായി. അവൻ നാലു പാടും നോക്കി. താനല്ലാതെ വേറെ ആരും അവനു കാണപ്പെ ട്ടില്ല. അപ്പോൾ അവൻ പറഞ്ഞു—''ഇതെല്ലാം ഞാനാകുന്നു.'' അങ്ങനെ അവൻ തന്നെത്തന്നെ ''ഞാൻ'' എന്നു കരുതിത്തുട ങ്ങി. ഒററയ്ക്കായതുകൊണ്ട് അവനു പേടിയായി. തനിയെ ആകുമ്പോൾ ആക്കും ഭയമുണ്ടാകും. അവൻ വിചാരിച്ചു: ''ഞാ നൊഴികെ ആരുമില്ലല്ലോ. പിന്നെ എന്തിനെ ഭയപ്പെടണം?'' അങ്ങനെ അവൻ ഭയം ഉപേക്ഷിച്ചു. എങ്കിലും അവനു സുഖാ നുഭവം കൈവന്നില്ല. എന്തുകൊണ്ടെന്നാൽ ഏകാകിയായി രിക്കുമ്പോൾ വിരക്തിയുണ്ടാകുന്നു.

''സ്വന്തം ആത്മാവിന്റെ ഏകാന്തതയിൽ ഞാൻ ഭയപ്പെ ടാൻ പാടില്ല''. ഗൌതമൻ തന്നത്താൻ പറഞ്ഞു.

കാററ് സാലവൃക്ഷത്തിന്മേലും അരയാലിന്മേലും അടിച്ചു ശബ്ദമുണ്ടാക്കി. വയൽ അവിടെ അവസാനിക്കുകയാണ്. പിന്നെയങ്ങോട്ടു ഇരുൾമരങ്ങളുടെഇടതിങ്ങിയ കാടുകളും

പ്പാശിൻകൂട്ടവും പല പല നദികളും തോടുകളുമാണു്. ഇവ യെല്ലാം കടന്നിട്ടുവേണം അയാൾക്ക തന്റെ ആശ്രമത്തിലെ ത്താൻ. ക്ഷേത്രത്തിന്റെ പടവുകൾ ഇറങ്ങി, അയാൾ ഗ്രാമ ത്തെ ലക്ഷ്യമാക്കി നടന്നു. സരയുവിന്റെ മറുകരയിൽ അ യോദ്ധ്യയിലെ വിളക്കുകൾ മിന്നാമിനുങ്ങുകൾപോലെ പ്രകാ ശിച്ചു. മഴയുടെ ഇരുട്ടടപ്പിൽ മുഴുവൻ ദൃശ്യവും നീലനിറമായും മഞ്ഞയും ചുവപ്പുമായ വരകൾ വീണ്ടും കാണപ്പെട്ടു. ഗൌത മൻ ഗ്രാമത്തിലെ ആദ്യത്തെവീടിന്റെ വാതിൽക്കൽ മുട്ടി. തേ ച്ചുമിനുക്കിയ ആ മൺവീടിന്റെ കവാടത്തിൽ വിളക്ക കത്തു ന്നുണ്ടായിരുന്നു. മധ്യവയസ്കനായ ഗൃഹസ്ഥൻ അതിന്റെ വെളിച്ചത്തിൽ എന്തോ വായിക്കുകയാണു്. വരാന്തയ്ക്കു വെ ളിയിൽ അന്ധകാരം പരന്നു കിടക്കുന്നു. ഗൌതമന്റെ ശബ്ദം കേട്ടു് ഗൃഹസ്ഥൻ വിളക്കുമായി പുറത്തുവന്നു. അതിന്റെ വെ ളിച്ചത്തിൽ ബ്രഹ്മചാരിയുടെ വെളുത്തവസ്ത്രം കണ്ടു. ഗൃഹ സ്ഥൻ പറഞ്ഞു:

''ശാക്യമുനിയുടെ ഭിക്ഷുക്കളുടെ ഒരു സംഘം ഇവിടെ വ ന്നിട്ടു കുറച്ചു ദിവസമായിരിക്കുന്നു. ഞാൻ വിചാരിച്ചു, നി ങ്ങൾ അതിൽപ്പെട്ട ആളായിരിക്കുമെന്നു്. ഈ പുതിയ കാററു വീശാൻ തുടങ്ങിയമുതൽ, ആൺകുട്ടികളുടെ കാര്യമിരിക്കട്ടെ, പെൺകുട്ടികൾപോലും വീടും കുടിയും ഉപേക്ഷിച്ചു് കാട്ടിൽ താമസിക്കാൻ തുടങ്ങിയിരിക്കുന്നു''.

''എനിക്കു് അല്പം പരിപ്പു വേണം'' ഗൌതമൻ വലിയ ഗൌരവത്തോടെ പറഞ്ഞു.

എന്നാൽ വായാടിയായ ഗൃഹസ്ഥൻ വീണ്ടും തുടങ്ങി—''മു മ്പിൽ അക്കാണുന്ന നഗരത്തിൽ ഒരു പെൺകൊച്ചുണ്ടു്, രേ ണുകാറാണിയെപ്പോലെത്തന്നെ സുന്ദരിയായിട്ടു്. ഇന്നലെ എന്റെ ഭാര്യ സാമാനം വാങ്ങാൻ പട്ടണത്തിൽപോയ പ്പോൾ അന്തഃപുരത്തിലെ വാലിയക്കാരികളിൽനിന്നു കേട്ട താണു്, ആ കുട്ടിയും അടുത്തുതന്നെ ഏതെങ്കിലും വിഹാര ത്തിൽ ചേരുമത്രേ. അന്യായംതന്നെ.'' ഇതിനിടയിൽ അ യാളുടെ ഭാര്യ പരിപ്പും മാവും കൊണ്ടുവന്നു. ബ്രഹ്മചാരി പുത

പ്പനീട്ടി ആ സാധനങ്ങൾ അതിൽ വാങ്ങി. അവളുടെ ഭർത്താവു പറഞ്ഞുകൊണ്ടിരുന്നു—''വിചിത്രമായ കാലമാണ് വന്നിരിക്കുന്നതു്. ഞാൻ പറയുന്നു, അച്ഛനമ്മമാർക്കു പെൺമക്കളുടെ വിവാഹത്തെപ്പററിയുള്ള ചിന്തയിൽനിന്നു ഇപ്പോൾ മോചനം കിട്ടിരിക്കുന്നു. ഇയ്യിടെയായി നിർവ്വാണം അന്വേഷിച്ചു കൊണ്ടിരിക്കയാണല്ലോ അവർ.''

അരിയും പരിപ്പും ഭാണ്ഡമാക്കിയശേഷം ബ്രഹ്മചാരി വരാന്തയുടെ തൂണിൽ ചാരിനിന്നു. ബൌദ്ധവിദ്യാർത്ഥികളുടെ ഒരു സംഘം അവിടെ വന്നിട്ടുണ്ടെന്നറിഞ്ഞു അയാൾ വളരെ സന്തോഷിച്ചു. ''എവിടെവെച്ചെങ്കിലും കണ്ടുമുട്ടിയാൽ വർത്തമാനം പറഞ്ഞു, രാത്രി വേഗത്തിൽ കഴിക്കാമല്ലോ''. ''ഈശ്വരൻ കറവപ്പശുക്കൾ, സൽപുത്രന്മാർ, ധനധാന്യങ്ങൾ ഇവയെല്ലാം വേണ്ടപോലെ തന്നു താങ്കളെ അനുഗ്രഹിക്കട്ടെ''. അയാൾ ഗൃഹസ്ഥനെ ആശീർവ്വദിച്ചുകൊണ്ടു്, ദ്രുതഗതിയിൽ അമ്പലത്തിന്നുനേരെ നടന്നു.

ഗൃഹസ്ഥൻ തിണ്ണയിൽ നിന്നു് വിളക്കെടുത്തു് അകത്തേയ്ക്കു പോയി. കുറച്ചുദൂരം നടന്നശേഷം ഗൌതമൻ പെട്ടെന്നു നില്ക്കുകയും അല്പനേരം ആ രംഗംതന്നെ നോക്കിക്കൊണ്ടിരിക്കയും ചെയ്തു. അകത്തു കുട്ടികൾ കളിക്കുകയാണു് ഗൃഹനായിക അടുപ്പിനു മുമ്പിൽ ഇരിക്കുന്നു. കട്ടിളപ്പുഴതിൽ കാട്ടുമൈനയുടെ കൂടു തൂങ്ങിക്കിടപ്പുണ്ടു്. ശാന്തമായ ഈ ദൃശ്യം കണ്ടിട്ടു പോലും അയാൾ ഭയന്നു—അടുപ്പിന്റെ മങ്ങിയ പ്രകാശത്തിൽ തിളങ്ങുന്ന യുവതി, വരാന്തയിലേയ്ക്കു ചാഞ്ഞുനില്ക്കുന്ന വാഴയുടെ തണുത്ത ഇലകൾ, ചിറകിൽ കൊക്കുവെച്ചുകൊണ്ടു് കിടന്നുറങ്ങുന്ന മൈന! വീട്ടുതീ ഒരു ദിവസം ചിതയിലെ തീനാളങ്ങളായി മാറും. ചിതയിലെ കനലുകളിൽ നിന്നു മറെറാരു വീട്ടടുപ്പിനുള്ള അസ്ഥിവാരം ഉണ്ടാകും. ഈ തീ തന്നെ സന്യാസി വീട്ടിൽ നിന്നെടുത്തുകൊണ്ടു് പുറത്തിറങ്ങുന്നു. ഈ നിമിഷങ്ങളെല്ലാം ഓരോ മനുഷ്യന്റെയും ജീവിതത്തിൽ വരുന്നു. അയാളുടെ ജീവിതത്തിലും വരുമോ? ദൃശ്യങ്ങളുടെ അർത്ഥമെന്താണു്?

ശ്രാവസ്ഥിയിൽ അയാളുടെ അച്ഛന്റെ വീട് മൂന്നു നിലയുള്ളതാണ്. അതിന്റെ വരാന്തയിലെ തൂണുകളിൽ ആനത്തലകൾ കൊത്തിവെച്ചിട്ടുണ്ട്. ഇതു് അയാളുടെ പഠിപ്പിന്റെ അവസാനവർഷമാണ്. പഠിപ്പു കഴിഞ്ഞാൽ ലോകം മുഴുവൻ അയാളുടെ കാൽക്കൽ ചിതറിക്കിടക്കും. സമയം അയാളുടെ സ്വന്തമായിരിക്കും. വലിയ ഔദാര്യത്തോടുകൂടി തത്വശാസ്ത്രങ്ങൾ അയാൾ പരിശോധിക്കുകയും അവയെപ്പററി ചിന്തിക്കുകയും ചെയ്തിട്ടുണ്ട്. പക്ഷെ, എന്തിനാണു് അതിന്റെകൂടെ വസ്തുക്കളോടുള്ള ഈ ഭയം? മഴയത്തു നനഞ്ഞുകൊണ്ട് അക്കരെയിലെ കടവിൽ ഇരിക്കുന്ന പെൺകുട്ടികൾ, മഞ്ഞവസ്ത്രം ധരിച്ച ഭിക്ഷുക്കൾ, അവിടവിടെ ചുററിത്തിരിയുന്ന പോരാലിൻ കാട്, മദ്ധ്യവയസ്കനും വായാടിയുമായ ആ ഗൃഹസ്ഥന്റെ ഭാര്യ—ഈ വകയെല്ലാം തന്നെ ബ്രഹ്മത്തിന്റെ വിഭിന്ന പ്രതിബിംബങ്ങളാണ്—പൂർണ്ണ ബ്രഹ്മം.

ഗൌതമൻ പുൽത്തകടിമേൽ നിന്നു ഒരു കൂവളപ്പഴം പെറുക്കിയെടുത്തു് അമ്പലത്തിലേക്കു മടങ്ങി. അയാൾ അവിടെ ഒരു ചെറിയ കുഴികുത്തി അടുപ്പുണ്ടാക്കുകയും അതിന്മേൽ അരിവേവിക്കാൻ കലം കയററിവയ്ക്കുകയും ചെയ്തു. മുന്നിൽ—നദിയിൽ ഇരുട്ടു കട്ടിയായിത്തുടങ്ങി. ചന്ദ്രൻ മേഘങ്ങൾക്കിടയിൽ മറഞ്ഞുകഴിഞ്ഞിരുന്നു. വായുവിൽ പുതുപുഷ്പങ്ങളുടെ മണം പരന്നിട്ടുണ്ട്. കാടുമുഴുവൻ കാററത്തു ചിലച്ചുകൊണ്ടിരുന്നു. അയാൾ പെട്ടെന്നു ആരുടേതോ കാലടി ശബ്ദം കേട്ടു. ആരോ ഒരാൾ ഇരുട്ടിൽ മെല്ലെ ചിരിച്ചു. വീണ്ടും നിശ്ശബ്ദത വ്യാപിച്ചു. ഗൌതമൻ പരുപരുത്ത ചുമരിൽ ചാരി ഇരിക്കുകയാണ്. ആരോ താഴെനിന്നു കൈപ്പടം ഊന്നി കുതിച്ചു മുററത്തെ വാതിലിൽകൂടി എത്തിനോക്കി. മേഘങ്ങൾ അപ്പോഴേക്കും വളരെ അധികം കട്ടിയായിക്കഴിഞ്ഞിരുന്നു. അതിനാൽ ആ ഇരുട്ടിൽ അയാളുടെ മുഖം ഗൌതമനു കാണാൻ കഴിഞ്ഞില്ല.

''സഹോദരാ, ഇങ്ങനെ ഇരുട്ടത്തു ഒററയ്ക്കിരിക്കുന്ന നിങ്ങൾ ആരാണ്?'' താഴെനിന്നു് ഒരുവൻ ചോദിച്ചു.

''ഞാനാണു്''.

''നല്ലതു്, വളരെ നല്ലതു്. നിങ്ങൾക്ക പേരൊന്നുമില്ലേ?''

''ഞാനെന്നതിന്നു യാതൊരു പേരുമില്ല. മനുഷ്യന്റെ ആത്മാവിനു പേരിടാൻ പററുമോ?''

വീണ്ടും ശാന്തത പരന്നു. ഗൌതമനു അല്പം നൈരാശ്യമുണ്ടായി കുറച്ചുനേരം മൌനമായിരുന്നതിന്നുശേഷം അയാാൾ തന്നത്താൻ പറഞ്ഞു തുടങ്ങി. ''ഞാൻ ഈ പ്രാവശ്യം ജനിച്ചപ്പോാൾ, ജീവിതരഹസ്യങ്ങൾ അറിയുന്നവരെന്നു സ്വയം കരുതുന്ന ശ്രാവസ്ഥിയിലെ പണ്ഡിതന്മാർ എന്റെ ജാതകം ഉണ്ടാക്കുകയും എന്നെ ഗൌതമനീലാംബരൻ എന്നു വിളിക്കാമെന്നു തീരുമാനിക്കുകയും ചെയ്തു''.

''നീലാകാശക്കാരനായ സഹോദരാ, ഗൌതമാ, ഭൂമിയിലേയ്ക്കു ഇറങ്ങിവരൂ.''

''ഭൂമി നനഞ്ഞതാണു്. അതിൽ പാമ്പുകൾ ഉണ്ടാകും നിങ്ങൾ എന്തുകൊണ്ടു മുകളിലേയ്ക്കു വരുന്നില്ല.''

''ഉയരവും താഴ്ചയുമെല്ലാം ബോധത്തിന്റെ ഉള്ളിൽ നിന്നു് ഉണ്ടാകുന്നതാണു്. നിങ്ങൾക്കെന്തറിയാം? ഉയരമെന്നു നിങ്ങൾ വിചാരിക്കുന്നതു് ഒരു പക്ഷെ, പാതാളത്തേക്കാൾ താഴ്ന്നതായിരിക്കും''.

''നിങ്ങൾ ക്രേതനാണോ?'' ഗൌതമൻ ചുമരിൽനിന്നു താഴെ നോക്കാതെതന്നെ ചോദിച്ചു.

''ഒരു ചോദ്യത്തിനും അന്തിമമായ ഉത്തരം നൽകാൻ സാധിക്കുകയില്ല''.

ഗൌതമൻ വിചാരിച്ചു — ''ഇതു് കിറുക്കനായ ഏതോ ജൈനസന്യാസിയാണു്. ഈയ്യിടെയായി പാടലിപുത്രത്തിലെ രാജകുടുംബം ജൈനപണ്ഡിതന്മാരെ തലയിൽ കയററി വെച്ചിരിക്കയാണല്ലോ. ഒരുപക്ഷേ, ഇയാാൾ ഏതോ ബൌദ്ധവിദ്വാനുമാകാൻ ഇടയുണ്ടു്''.

ശാക്യമുനിയായ ഗൌതമസിദ്ധാർത്ഥന്റെ ബുദ്ധിവാദികളായ അനുയായികളുമായി തക്കിക്കുന്നതിനു ഗൌതമനു വലിയ രസമായിരുന്നു. കാടുകളെല്ലാം ആ ബുദ്ധിവാദികളെക്കൊ

ണ്ടു നിറഞ്ഞിരുന്നു. എല്ലായിടത്തും കുതാർക്കികന്മാരും ബുദ്ധിവാദികളും നാസ്തികന്മാരും വാദം നടത്തുന്നു. കഴിഞ്ഞ നൂററാണ്ടിൽതന്നെ കപിലവസ്തുവിലെ രാജകുമാരൻ കാട്ടിലേക്കുള്ള വഴി സ്വീകരിച്ചു, ഈ പരമ്പര നിലനിർത്തിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ കാലത്തു് അറുപത്തിരണ്ടു മതങ്ങളും മതാന്തരങ്ങളും അതാതിന്റേതായ അനേകം ശാഖോപശാഖകളോടുകൂടി പ്രചരിക്കുകയുണ്ടായി. അവയുടെ യുഗവ്യാപിയായ ഈ സാമ്രാജ്യത്തിൽ ശാക്യമുനിസിദ്ധാർത്ഥൻ എന്നു വിളിക്കപ്പെടുന്ന അദ്ദേഹവും തന്റെ പുതിയ ഒരു ഉപനിവേശം സ്ഥാപിച്ചു.

അറുപത്തിരണ്ടു വിഭിന്ന വീക്ഷണകോണങ്ങൾ! പക്ഷേ ജീവൻ ഏകവും മനുഷ്യൻ ഏകാകിയുമാണു്.

''അപരിചിതനായ സഹോദരാ, നിങ്ങൾ ആരാണു്?'' ഗൌതമൻ വീണ്ടും ചോദിച്ചു. അയാളുടെ അജ്ഞാതതയേ മടങ്ങിവന്നുകഴിഞ്ഞിരുന്നു.

''സഹോദരാ, ഗൌതമാ, പേർ കുറെ ധ്വനികളുടെ സമൂഹം മാത്രമാണു്. ഞാനുമായി പരിചയമുണ്ടെന്നു വിചാരിച്ച ആളുകൾ എന്നെ 'ഹരിശങ്കരൻ' എന്നു വിളിച്ചു. എന്നാൽ, അവർക്കു് എന്റെ പേരു മാത്രമാണു് പരിചിതം.''

''ഈ സ്ഥലത്തു് പുതുതാണോ?''

അപരിചിതൻ ഈ ചോദ്യം കേട്ടു പെട്ടെന്നു് ലജ്ജിച്ചു. പിന്നെ പറഞ്ഞു — ''ഞാൻ ഇപ്പോൾ വരുന്നതു് വടക്കുപടിഞ്ഞാറുനിന്നാണു്.''

''നിങ്ങൾ എവിടെയാണു് പഠിച്ചതു്?''—ഗൌതമൻ പ്രസന്നതയോടെ ചോദിച്ചു.

''തക്ഷശിലയിൽ ''

''തക്ഷശിലയോ! അവിടെ പോകണമെന്നു എനിക്കും വലിയ ആഗ്രഹമുണ്ടു്''

''പോകാൻപററിയില്ലെങ്കിലും വ്യസനിയ്ക്കുയൊന്നും വേണ്ട. ഒന്നുകൊണ്ടും യാതൊരു വ്യത്യാസവും ഉണ്ടാകാൻപോകുന്നില്ല. തക്ഷശിലയെക്കൊണ്ടുപോലും.''

''ഹരിശങ്കരാ, നിങ്ങൾ നിങ്ങളുടെ വിദ്യാഭ്യാസം മുഴമിച്ചുവോ?'' ഗൌതമൻ കൂടുതൽ പ്രസന്നതയോടെ ചോദിച്ചു.

''ഉവ്വ്. ഞാൻ ഇപ്പോൾ നദികൾ വഴിയായി ഒരു നീണ്ട യാത്രയ്ക്ക് ഇറങ്ങിയിരിക്കുയാണ്. മധുരയിൽ പോയി. ബ്രഹ്മാവർത്തത്തിൽ ഹസ്തിനപുരത്തിന്റെ അവശിഷ്ടങ്ങൾ കണ്ടു; പിന്നെ, തോണിയിൽ വിദൂരമായ കിഴക്കൻനാട്ടിലുമെത്തി. എല്ലായിടത്തും സമയം എന്നെ പിൻതുടർന്നുകൊണ്ടിരുന്നു. ഗൌതമാ, സമയം ഒരു ഭയങ്കരവസ്തുവാണെന്നാണ് എന്റെ അനുമാനം. നിങ്ങൾ എപ്പോഴെങ്കിലും അതിനെ ഭയപ്പെട്ടിട്ടുണ്ടോ?''

''നിങ്ങൾ ഗൌതമബുദ്ധനെ അംഗീകരിക്കുന്നോ?'' ഗൌതമൻ സന്തോഷത്തിന്റെ ദീർഘശ്വാസം വിട്ടുകൊണ്ടു ചോദിച്ചു.

''ഉവ്വ്; നിങ്ങളും സംഘത്തിലാണോ?''

ഇത്രയും പറഞ്ഞ് സുന്ദരനായ ഒരു യുവാവ് അരമതിൽ ചാടി ക്ഷേത്രവരാന്തയിൽ എത്തി. അയാൾ വാഗ്വാദത്തിന്റെ ആവേശത്തിൽ മെതിയടി ഊരി ഒരു ഭാഗത്തേക്കു വലിച്ചെറിഞ്ഞു മണ്ഡപത്തിന്മേൽ ഇരുന്നു.

''നിങ്ങൾ ഇവിടെ കാശിയിലെവിടേയോ വിദ്യാർത്ഥിയാണ്, അല്ലേ'' ആഗതൻ ഗൗതമന്റെ വെളുത്ത വസ്ത്രം കണ്ടു ചോദിച്ചു.

''ശ്രാവസ്തി ഗുരുകുലത്തിൽ ഇതു് എന്റെ അവസാനത്തെ കൊല്ലമാണ്'' — അല്പം അഭിമാനത്തോടെ ഗൌതമൻ പറഞ്ഞു — ''കാശിയിലെ പാഠശാലകൾ മഹാപണ്ഡിതന്മാരെ മാത്രമേ തയ്യാറാക്കുന്നുള്ളു.''

''ഗൌതമനീലാംബരാ, നിങ്ങളുടെ ജീവിതോദ്ദേശ്യം എന്താണ്?''

''നിങ്ങളും ഈ ഇരുട്ടിൽനിന്നു പുറത്തുവന്ന് എന്നോടു് ഇതു തന്നെയാണോ ചോദിക്കുന്നതു്?'' ഗൌതമൻ നീരസത്തോടെ ചോദിച്ചു.

കാററിൽക്കൂടെ തണുപ്പു പരന്നുകഴിഞ്ഞു.

ചന്ദ്രന്റെ മങ്ങിയ വെളിച്ചത്തിൽ ഗൌതമൻ തന്റെ പുതിയ കൂട്ടുകാരനെ ശ്രദ്ധിച്ചു നോക്കി. അയാളുടെ സുന്ദരമായ മുഖം പരിചയമുള്ളതുപോലെ ഗൌതമനു തോന്നി.

''ഈ ആളെ ഞാൻ മുമ്പ് എവിടെയാണ് കണ്ടിട്ടുള്ളത്? ഇതാ, ഇപ്പോഴ് തന്നെ കണ്ടേ ഉള്ളൂ.'' — ഗൌതമൻ ബദ്ധപ്പെട്ടു ആലോചിച്ചു. ''ഈ ചുരുണ്ട തലമുടി വടിച്ചുകളഞ്ഞാൽ ഇയാൾ ഒരു പക്ഷേ, മറ്റൊരാളായി തോന്നിയേക്കാം.''

''നിങ്ങൾ നിങ്ങളുടെ തല വടിപ്പിച്ചിട്ടില്ലല്ലോ. പിന്നെ എന്തൊരു ഭിക്ഷുവാണ്?'' അയാൾ വിഷാദഭാവത്തിൽ ചോദിച്ചു. ''സ്വന്തം സംഘത്തിലെ നിയമങ്ങൾ നിങ്ങൾ അനുസരിക്കുന്നില്ലേ?''

''ഞാൻ സ്വതന്ത്രനാണ്. ഇതിലും കൂടുതൽ സ്വാതന്ത്ര്യത്തെയാണ് ഇപ്പോൾ തിരഞ്ഞുകൊണ്ടിരിക്കുന്നത്.'' ഇത്രയും പറഞ്ഞു ഭിക്ഷു അയോദ്ധ്യയിലെ ദീപമാലകൾ നോക്കുവാൻ തുടങ്ങി.

''അപ്പോൾ നിങ്ങൾക്ക വേദങ്ങളിൽ താൽപര്യമില്ല, അല്ലേ?'' കുറച്ചു സമയത്തിനു ശേഷം ഗൌതമൻ ചോദിച്ചു. ''ഗൌതമസിദ്ധാർത്ഥന്റെ ബുദ്ധിമാനായ ശിഷ്യനുമായി ഗംഭീരമായ ഒരു വാഗ്വാദം മുറപോലെ നടത്താൻതന്നെ അയാൾ നിശ്ചയിച്ചു. ''ശാക്യമുനിയും അവസാനം ഈ കോസലരാജ്യത്തുതന്നെയാണ് ജീവിച്ചത്. ത്യാഗത്തിന്റെ തത്വശാസ്ത്രവും നിങ്ങളുടെ എല്ലാ വ്യാഖ്യാനങ്ങളും ഉപനിഷത്തുകളിലുണ്ട്. കപിലമഹർഷിയുടെ ദാർശനികദൃഷ്ടികോണിന്റെ സ്വാധീനശക്തിയിൽ പെട്ടിട്ടുണ്ട് ശാക്യമുനി. ഒരു വസ്തുവും അതിന്റേതായ ശുദ്ധരൂപത്തിലും ബന്ധപ്പെടാതെയും വിചാരമണ്ഡലത്തിൽ സ്ഥിതിചെയ്യുന്നില്ല. എന്തുകൊണ്ടാണ് നിങ്ങൾ വാക്കുകൾ പ്രയോഗിക്കുന്നത്? അവ ബന്ധങ്ങളെ സ്ഥാപിക്കുന്നു.'' വീടുപേക്ഷിച്ചു കാട്ടിൽ താമസിക്കുവാൻ പോകുന്ന അയോദ്ധ്യയിലെ രാജകുമാരിയെക്കുറിച്ചു ഗ്രാമത്തിലെ ഗൃഹസ്ഥൻ പറഞ്ഞതു അയാൾക്ക ഓർമ്മവന്നു. ''പിന്നെ, ഇക്കാലത്ത്, ഇത്തരം വിചാരങ്ങളുടെ കാററ് പെൺകു

ട്ടികാംക്കുടി ഏററിരിക്കണം.'' അല്പം ദേഷ്യത്തോടുകൂടി അയാരം തൻെറ വാക്കുകരം ഉപസംഹരിച്ചു.

ഹരിശങ്കരൻ ചിരിച്ചു.

''എന്താ, ഹേ, ചിരിയ്ക്കുന്നതു്? നിങ്ങളുടെ ആനന്ദനം എന്താണു് പററിയതു്?''—ഗൌതമൻ കൂടുതൽ അപ്രസന്നനായി ചോദിച്ചു.

''നിങ്ങരംക്കുതന്നെ അറിയാം.'' ഭിക്ഷു വളരെ താണ സ്വരത്തിൽ മറുപടി പറഞ്ഞു നിലത്തു കിടന്നു.

''നിങ്ങരം എന്തിൽ നിന്നാണു് ഓടിപ്പോകുന്നതു്?''

''നിങ്ങരം എന്താണു് തിരയുന്നതു്?''

''ശങ്കരാ, നിങ്ങരം വലിയ അഹങ്കാരിയാണു്. കുരുടൻ കുരുടനു വഴി കാണിച്ചുകൊടുക്കുന്നപോലെ, ജ്ഞാനികരം അഹന്തയുടെയും ഗർവ്വിൻെറയും വിഭ്രമങ്ങളിൽ കുടുങ്ങി, ഒരേ വൃത്തത്തിൽതന്നെ അലഞ്ഞു തിരിയുന്നു.''

''വെറും ശബ്ദം!''

''നിങ്ങരം പാണിനീയം പഠിച്ചിട്ടുണ്ടോ?'' ഗൌതമൻ ഭയപ്പെടുത്തുന്ന സ്വരത്തിൽ പറഞ്ഞു. ''വാക്കുകളുടെ അതിരുകളെ ഉടയ്ക്കാതെ, അവയുടെ മർമ്മത്തിൽ നിങ്ങരം എത്തുകയില്ല.''

''ശബ്ദങ്ങളുടെ അന്തിമമായ വ്യാഖ്യാനത്തിൽ എത്തുന്നതോടുകൂടി, അവയുടെ അർത്ഥങ്ങളും മാറുന്നു. അർത്ഥാന്വേഷണത്തിൽ ഓട്ടം തുടങ്ങിയ ഞാൻ എവിടെനിന്നു എവിടെയാണു അലഞ്ഞുതിരിഞ്ഞു എത്തിയിരിയ്ക്കുന്നതെന്നോ!''

''ശബ്ദം ശാശ്വതമാണു്; ശബ്ദം ഈശ്വരനാണു്. 'ഓം' എന്നതിലെ മൂന്നക്ഷരത്തിലും 'സാ-പാ-സാ' എന്നീ മൂന്നു സ്വരത്തിലും സൃഷ്ടിയുടെ പൂർണ്ണമായ അസ്തിത്വം നിബദ്ധമായിരിയ്ക്കുന്നു. ധ്വനി ആകാശത്തിൻെറ ഒരു ഗുണമാണു്.''

''പക്ഷേ, നിങ്ങളുടെ പേരുള്ള ഗൌതമമഹർഷി പറഞ്ഞിരിയ്ക്കുന്നതു് ഇങ്ങനെയാണു് — ധ്വനി ശാശ്വതമാണെങ്കിൽ, ആകാശത്തിനും നമ്മുടെ ചെവിയ്ക്കുമിടയിൽ യാതൊരു തടസ്സ

വുമില്ലാത്തതിനാൽ, വായിൽനിന്ന പുറത്തു വരുന്നതിന മുമ്പു തന്നെ ശബ്ദം കേഠംക്കേണ്ടതായിരുന്നു.''

''ശബ്ദങ്ങളിൽ വിശ്വസിയ്ക്കാത്ത നിങ്ങഠം എന്തു തത്വജ്ഞാനിയാണു്? ശബ്ദം വഴിയല്ലാതെ ശുദ്ധമായ – കേവലമായ വിചാരത്തിൽ എങ്ങനെയാണു് എത്തിച്ചേരുക? ധ്വനി വാക്കിന്റെ സ്വാഭാവികമായ ഗുണമാണു്. വസ്തു – പദാർത്ഥം ശാശ്വതമാണു്. അതുതന്നെയാണു് ബ്രഹ്മവും.''

''കാലത്തെ നിത്യതയായി എണ്ണി നിങ്ങളെല്ലാം വലിയ കുഴപ്പങ്ങഠം പരത്തിവിട്ടിരിയ്ക്കുന്നു.'' ഹരിശങ്കരൻ മൃദുസ്വരത്തിൽ പറഞ്ഞു. ''നിങ്ങളൊന്നും ഇനിയും വേദാന്തത്തിൽനിന്നും മുന്നോട്ടുപോയിട്ടില്ല എന്നതു് ആശ്ചര്യംതന്നെ.''

''അന്തത്തിനുശേഷം എന്താണുണ്ടാവുക?''

''നിങ്ങഠംതന്നെ അറിയേണ്ടതാണു്.''

''അവിദ്യകാരണമാണു് പരമാത്മാവിനും ജീവാത്മാവിനു മിടയിൽ ദ്വൈതഭാവം ഉണ്ടാകുന്നതു്. അതുകൊണ്ടുതന്നെയാണു് ശബ്ദവും അശബ്ദവും വേറെ വേറെ ബ്രഹ്മങ്ങളാകുന്നതു്. ശബ്ദത്തെ ധ്യാനിച്ചുതന്നെ അശബ്ദത്തേയും പ്രത്യക്ഷമാക്കാൻ കഴിയും.''

''ഞാൻ തന്നെയാണു് ആ അശബ്ദം.''

ഗൌതമൻ ഒന്നും മിണ്ടിയില്ല.

''കാര്യത്തിൻേറയും കാരണത്തിൻേറയും നിയമം തന്നിൽ തന്നെ പൂർണ്ണമാണു്. ഒരു വസ്തുവും മററൊരു വസ്തുവിനെപ്പോലെയല്ല. തൻെറ ക്ഷണികമായ അസ്തിത്വമല്ലാതെ ഒന്നിനും മററൊന്നായി ബന്ധമില്ല. എല്ലാം ക്ഷണികമാണു്, ദുഃഖവിപത്താണു്—'എല്ലാം ദുഃഖം, ദുഃഖം' ശരീരം, ആത്മാവു്— രണ്ടും നശ്വരമാണു്. രണ്ടും ഒന്നിച്ചുകൂടിയാൽപോലും ശാശ്വതമായ ഒരസ്തിത്വവും ജനിക്കുന്നില്ല. ആത്മാവു് ശാശ്വതമല്ല. മനുഷ്യൻ, വിളക്കുപോലെ, കെട്ടുപോകുന്നു. സംഭവങ്ങളുടേയും ഭാവങ്ങളുടേയും ക്രമം മാത്രം ശേഷിയ്ക്കും...ഗൌതമാ, ഉറങ്ങുകയാണോ?''

''ഇല്ല; ഇനിയും പറയുക.''

''സംഗീതത്തിന്റെ നഗരമായ അയോദ്ധ്യയിൽ ഒരു പെൺകുട്ടി ഉണ്ടായിരുന്നു. ''ഞാൻ ശാശ്വതസത്തയിൽ വിശ്വസിക്കുന്നു' എന്നു എന്നെക്കൊണ്ടു് സമ്മതിപ്പിക്കാൻ അവളും ആശിച്ചു. അവളും മേഘരാഗങ്ങളിൽ ദേശകാലങ്ങളെ ബന്ധിക്കാറുണ്ടായിരുന്നു.''

''നിങ്ങൾ ഗീതത്തേയും ശബ്ദത്തേയും തിരസ്കരിച്ചുകഴിഞ്ഞു വല്ലോ. പക്ഷേ, ഒന്നോർക്കണം—സ്വരം ശേഷിക്കും, സ്വരം സ്ഥിരമാണു്.''

''ഞാൻ ഉത്തരകോസലത്തിന്റെ അതിർത്തിയിൽ മടങ്ങി എത്തിയപ്പോൾ, ഗുപ്തസ്ഥാനങ്ങളിൽ നിർത്തിയിരുന്ന അതിർത്തികാവല്ക്കാർ എന്നെ വെല്ലുവിളിച്ചുകൊണ്ടു് ചോദിച്ചു—നിങ്ങൾ എവിടെനിന്നാണു് വരുന്നതു്?'' ഞാൻ പറഞ്ഞു— ''ഞാൻ ഇവിടെനിന്നു പോയവനാണു്; ഇവിടേയ്ക്കുതന്നെ തിരിച്ചുവന്നിരിക്കുന്നു. നിങ്ങളെല്ലാം ഇവിടെത്തന്നെ അവസാനിക്കും. ഈ കുഴപ്പത്തിൽനിന്നെല്ലാം രക്ഷപ്പെടാനുള്ള മാർഗ്ഗം നോക്കിക്കൊൾക. 'തനിക്കു ഇയാളുടെ ആശയം മനസ്സിലായോ?' കാവല്ക്കാരിലൊരാൾ കൂട്ടുകാരനോടു് ചോദിച്ചു— 'ആളൊരു തത്വജ്ഞാനിയാണെന്നു തോന്നുന്നു'. പിന്നെ അവർ രണ്ടുപേരും കവിടികളിയിൽ മുഴുകി. അതിനുശേഷം ഞാൻ അയോദ്ധ്യയിൽ വന്നപ്പോൾ മനസ്സിലായി, സ്വരം അവശേഷിക്കുന്നു എന്നു്. ഗൌതമാ, ജീവിതത്തിന്റെ പരപ്പു് അപാരമാണു്. രാജ്യങ്ങൾ, ഗ്രാമങ്ങൾ, പുതിയ പുതിയ ആളുകൾ, പലതരത്തിലുള്ള ഭാഷകൾ, ഞാൻ നീണ്ടനീണ്ട യാത്രകൾ നടത്തിയിട്ടുള്ളവനാണു്. എന്നാലും [1]മേഘത്തിന്റേയും [2]ഹിന്ദോളത്തിന്റേയും സ്വരങ്ങൾ എന്നെ എല്ലായ്പ്പോഴും പിൻതുടർന്നുകൊണ്ടിരിക്കുന്നു. അപ്പോഴാണു് ഞാൻ കൊല്ലങ്ങളോളം തക്ഷശിലയിൽ താമസിച്ചതു്. അവിടെവെച്ചു ഞാൻ അവ പാടെ മറന്നു. ഇവിടെ മടങ്ങി എത്തിയപ്പോൾ, ഇതാ, ആ സ്വരങ്ങൾ വീണ്ടും എന്റെ ചെവിയിൽ വന്നു വീ

1, 2 — രാഗവിശേഷങ്ങൾ.

ഴുന്നു. നിങ്ങൾ എന്നോടു ശബ്ദത്തിൻേറയും ധ്വനിയുടേയും നിത്യതയെപ്പററി സംസാരിയ്ക്കുയാണോ? എന്നോടു ചോദിക്കൂ—എനിക്കറിയാം; ഇതെല്ലാം ഭിന്നഭിന്നസ്ഥാനങ്ങൾക്കുള്ള മാന്ത്രികശക്തിയുടെ പ്രഭാവമാണു്. വാസ്തവികത യാതൊന്നുമല്ല. എല്ലാം ദുഃഖം, ദുഃഖം''.

ഗൌതമൻ ഒരു പ്രതിമപോലെ കേട്ടുകൊണ്ടിരുന്നു.

''പാവനയായസരയൂ പ്രദേശത്തിൽ ഒഴുകുന്ന നദി, എൻെറ അമ്മേ, ഇന്നത്തെ ഈ രാത്രിയിൽ, ഞാൻ ആശ്ചര്യനിമഗ്നനായി, നിന്നെത്തന്നെ നോക്കിക്കൊണ്ടിരിക്കയാണു്. അയോദ്ധ്യ, നിൻെറ വെളിച്ചം എന്നുവരെ ഇങ്ങനെ കത്തിക്കൊണ്ടിരിയ്ക്കും? അയോദ്ധ്യ, അജൻെറ, ബ്രഹ്മാവിൻെറ നഗരമേ, ആക്രം അജയ്യയായവളേ, ഒരു നാൾ നിൻെറ ഐശ്വര്യവും പൊയ്പോകുമോ? സ്ഥിരമായി ഒരു വസ്തുവുമില്ലേ? ഇവൾ ചമ്പകമെന്നു വിളിയ്ക്കപ്പെടുന്നു—ചെമ്പകപുഷ്പത്തെപ്പോലെത്തന്നെ മഞ്ഞയും ഭംഗിയുള്ളതുമായതിനാൽ ഇവിടെ എൻെറ വീട്ടുകാർ എന്നേയും കാത്തു് ഇരിക്കുകയാണു്—അച്ഛനമ്മമാരും, എൻെറ പ്രിയപ്പെട്ട സഹോദരിയും. പതിനാലു കൊല്ലം കാട്ടിൽ താമസിച്ചു മടങ്ങിവരാമെന്നു രാമൻ വാക്കുകൊടുത്തിരുന്നു. ഞാനും ഇതാ മടങ്ങിവന്നിരിക്കുന്നു. എന്നെ പ്രതിജ്ഞയുടെ ബന്ധനത്തിൽനിന്നു ഗൌതമസിദ്ധാർത്ഥൻ മോചിപ്പിച്ചുകഴിഞ്ഞു. നോക്കൂ, ശബ്ദങ്ങൾ എന്നെ വീണ്ടും വഞ്ചിച്ചിരിക്കുന്നു''—അയാൾ വിഷാദഭാവത്തിൽ വാക്കുകൾ അവസാനിപ്പിച്ചു.

പുറത്തു, വൃക്ഷങ്ങളിൽ, മഴത്തുള്ളികൾ വീണുതുടങ്ങിയിരുന്നു. കാററിൻെറ തള്ളിച്ചയിൽ വിളക്കു കെട്ടുകഴിഞ്ഞിരുന്നു. ശങ്കരൻ ഇഷ്ടികകൾ തലയിണയാക്കി തലയ്ക്കൽ വെച്ചു. ഗൌതമൻ തൻെറ വെളുത്ത പുതപ്പു പുതച്ചു ചുമരിൻെറ നേരെ തിരിഞ്ഞുകിടന്നു. രണ്ടുപേരും ഒന്നും മിണ്ടാതെ കുറച്ചു നേരം ഇരുട്ടിൽ കണ്ണു് അടച്ചും തുറന്നും വീണ്ടും അടച്ചുംകൊണ്ടിരുന്നു. കിഴക്കൻകാററു തട്ടിയപ്പോഴാണു് അവക്കു് ഉറക്കം വന്നതു്.

ആ രാത്രി ഗൌതമൻ വിചിത്രമായ പല സ്വപ്നങ്ങളും കണ്ടു. ചണ്ഡീദേവി തൻെറ ഗൌരീരൂപത്തിൽ ചിലങ്കകൾ കിലു ക്കിക്കൊണ്ടു് ശ്രീകോവിലിൽനിന്നു പുറത്തുവന്നു. പിന്നെ കേസരവർണ്ണത്തിലുള്ള സാരിയുടുത്ത പെൺകുട്ടിയായി മാ റി. അതിനുശേഷം ദേവിയുടെ രൂപം വീണ്ടും വേറൊന്നാ യി മാറി. ആദ്യം അവൾ വധുവിൻെറ രൂപത്തിൽ സതീദേ വിയായി. പിന്നെ നിമിഷത്തിനകം കാളിയേക്കാൾ ഭയങ്ക രിയായ ഒരു കിഴവി, തലയ്ക്കൽ വന്നു ചമ്രംപടിഞ്ഞിരുന്നു്, ഉറക്കെ കരയുവാൻ തുടങ്ങി. ''എൻെറ അമ്മേ, എൻെറ അമ്മേ, അമ്മേ''—ഗൌതമൻ വിറച്ചുകൊണ്ടു് വിളിച്ചു. കിഴവി പല്ലി റുമ്മിക്കൊണ്ടു് മറുപടി പറഞ്ഞു—''ഞാൻ നിൻെറ അമ്മയല്ല, വൈശാലിയിലെ ..''. അവളുടെ വാക്കു മുഴുവനാകുന്നതിനു മുമ്പുതന്നെ കുവളക്കൊമ്പിൽനിന്നു ഒരു കായ 'ടപ്'' എന്നു മുററത്തു വന്നുവീണു. ഗൌതമൻ ഞെട്ടിഎഴുന്നേററിരുന്നു. ശങ്കരൻ നിശ്ചിന്തനായി ഉറങ്ങുകയാണു്. മഴ മാറിയിരുന്നു. അയാൾ വേഗം മന്ത്രം ഉരുവിടാൻ തുടങ്ങി. കുറെ സമയത്തി നുശേഷം അയാൾക്കു വീണ്ടും ഉറക്കം വന്നു.

അതിരാവിലെ ശങ്കരൻ ഉണർന്നെഴുന്നേററപ്പോൾ ഗൌതമൻ ചണ്ഡീമന്ത്രം ജപിക്കുന്നതിൽ മുഴുകിയിരിക്കുകയായിരുന്നു. കടവിൽ ബ്രാഹ്മണർ കാർക്കിച്ചുകൊണ്ടിരുന്നു. മാന്തോപ്പിൽ പക്ഷികളുടെ കളകളം മുഴങ്ങി. ഗൌതമൻ പൂജയും ജപവുമെ ല്ലാം കഴിഞ്ഞു പുറത്തുവന്നപ്പോൾ ഹരിശങ്കരൻ അയാളെ നോ ക്കി പുഞ്ചിരികൊണ്ടു. പെട്ടെന്നു ഗൌതമൻ അയാളോടു് ചോദിച്ചു—''വൈശാലിയിൽ ആരായിരുന്നു താമസം?''

ശങ്കരൻ മറുപടിയൊന്നും പറയാതെ ചിരിയ്ക്കുവാൻ തുടങ്ങി. അയാളുടെ അനുചിതമായ ചിരിയിൽ ഗൌതമനു് ദേഷ്യം വന്നു. രണ്ടുപേരും ക്ഷേത്രത്തിലെ ചവിട്ടുപടികൾ ഇറങ്ങി കാട്ടുവഴിയിലെത്തി.

''നിങ്ങൾ എപ്പോഴാണു് ശ്രാവസ്തിയിലേയ്ക്കു മടങ്ങുന്ന തു്?''—ശങ്കരൻ ചോദിച്ചു.

''നിങ്ങളും എന്റെ കൂടെ വരൂ. ശ്രാവണമാസത്തിൽ നി ങ്ങൾക്ക ഞങ്ങളുടെ ആശ്രമത്തിൽ കൂടാം''.

''ഋഷികൾ പറഞ്ഞിട്ടുണ്ട്—'വഴി ക്ഷൌരക്കത്തിയുടെ വാ യ്ത്തലയേക്കാൾ മൂർച്ചയുള്ളതാണ്' എന്ന്. സഹോദരാ, ഗൌതമാ, ഞാൻ നിങ്ങൾക്ക മുന്നറിയിപ്പുതരുന്നു.''

''കാലടിപ്പാത ഇടുങ്ങിയതാണെങ്കിൽ രണ്ടു വഴിയാത്ര ക്കാർ അതിൽ മുഖത്തോടുമുഖമായി നില്ക്കുകയാണെങ്കിൽ, ഒരാൾ മാറിക്കൊടുക്കണം. അല്ലെങ്കിൽ രണ്ടുപേരും കുഴിയിൽ വീഴും, ഇല്ലേ?''

''ഉവ്വ്.''

രണ്ടുപേരും ശ്രാവസ്തിയുടെ നേരെ നടന്നു.

മേഘങ്ങൾ ആകാശത്തു ചിന്നിച്ചിതറിക്കഴിഞ്ഞിരുന്നു. പൂ മൊട്ടുകളുടെ വാസന വായുവിൽ വ്യാപിച്ചു. വൈകുന്നേര മായപ്പോഴേയ്ക്കും രണ്ടുപേരും മയിൽവളർത്തുകാരുടെ ഒരു ഗ്രാമ ത്തിന്റെ മതില്ക്കകങ്ങളിൽ എത്തിച്ചേർന്നു. ഗൌതമനും ഹരിശങ്കരനും കിണറിന്റെ ആൾമറയിന്മേൽ കയറിയിരുന്നു. രണ്ടു വിദ്യാർത്ഥികൾ ഗ്രാമത്തിൽ വന്നിരിക്കുന്നു എന്ന വാർത്ത ഒരു നിമിഷത്തിനുള്ളിൽ ഗ്രാമം മുഴുവൻ പരന്നു.

ശങ്കരൻ കണ്ണടച്ചു ഇരിക്കുകയായിരുന്നു. സുന്ദരിയായ ഒരു യുവതി പീലികൊണ്ടുണ്ടാക്കിയ ഭംഗിയുള്ള രണ്ടു വിശറി കാഴ്ചവെയ്ക്കുവാൻ വന്നു. ഗൌതമൻ അവളുടെ കയ്യിൽനിന്നു വിശറി വാങ്ങി തിരിച്ചും മറിച്ചും നോക്കാൻ തുടങ്ങി. ''ഇ ത്തരം വിശറികൾ എവിടെവിടേയ്ക്കു—ഏതെല്ലാം പട്ടണങ്ങ ളിലേയ്ക്കും രാജ്യങ്ങളിലേയ്ക്കും അയയ്ക്കപ്പെടും? ഞാൻ തൊട്ടു കൊണ്ടിരിക്കുന്ന ഈ വിശറി, ഒരുപക്ഷേ, ഇവിടത്തെ—ഈ അയോദ്ധ്യയിലെ അങ്ങാടിയിൽത്തന്നെ വില്ക്കപ്പെടുകയും ചെമ്പകപ്പൂവ് ചൂടിയിരിക്കുന്ന ആ പെൺകുട്ടി വാങ്ങുകയും ചെയ്തേയ്ക്കാം.'' അയാൾ പിന്നീട് വിശറി മടക്കിക്കൊടു ത്തു—''ഞങ്ങൾക്ക സുഖഭോഗസാധനങ്ങൾ വാങ്ങാനുള്ള അനു വാദമില്ല. നിങ്ങളുടെ സുന്ദരമായ ഈ വിശറികൾ ഞങ്ങൾ ക്കുവേണ്ട. മയിൽപ്പീലികൾ കാട്ടിൽ കണ്ട് ഞങ്ങൾ തൃപ്തിയട

ഞ്ഞേക്കാം.'' അയാൾ വേഗം വേഗം പറഞ്ഞുതീർത്തു. പെൺകുട്ടി വിശറിയെടുത്തു നമസ്കരിക്കാൻ കുനിഞ്ഞു.

''നിന്റെ പേർ സുജാത എന്നല്ലേ?'' ഗൌതമൻ ചിരിച്ചുകൊണ്ടു് അവളോടു് ചോദിക്കുകയും ശങ്കരന്റെമേൽ കണ്ണെറിയുകയും ചെയ്തു. അയാൾ അപ്പോഴും കണ്ണടച്ചുകൊണ്ടു് ഇരിക്കുയായിരുന്നു.

''അല്ല; എന്റെ പേർ നന്ദബാലയെന്നാണു്. സുജാത എന്റെ ചേച്ചിയാണു്''. പെൺകുട്ടി സരളമായി മറുപടി പറഞ്ഞു. പിന്നീടു് കിണററിൻതിണ്ണയിൽനിന്നിറങ്ങി ഗ്രാമത്തിലേക്കു മടങ്ങി.

''സഹോദരാ, ഗൌതമാ, ഓരോ യുഗത്തിലും, വഴിയുടെ ഓരോ തിരിവിലും ഒരു നന്ദബാലയോ, അല്ലെങ്കിൽ ഒരു സുജാതയോ കാണപ്പെടും. അവൾ നിങ്ങളുടെ അടുത്തുവന്നു നിങ്ങളെ ആരാധിക്കാൻ ആഗ്രഹിക്കും. ഇപ്പോഴും സമയമുണ്ടു് കണ്ണുതുറക്കുക.''

രാവിലെ അവർ വീണ്ടും യാത്ര തുടർന്നു.

ശ്രാവസ്തി ഇപ്പോൾ അധികം ദൂരെയല്ല. ഇരുമുൾക്കാടുകൾ കഴിഞ്ഞപ്പോൾ, ജനവാസസ്ഥലങ്ങൾ ആരംഭിച്ചു. ശങ്കരൻ, നടന്നുകൊണ്ടിരിക്കവേ, പെട്ടെന്നു നിന്നു ഗൌതമനോടു പറഞ്ഞു—''സഹോദരാ, വൈശാലിയിൽ ഒരു അംബപാലിയുണ്ടായിരുന്നു. അവൾ, ചമ്പകം, സുജാത, നന്ദബാല—എല്ലാം ഒന്നുതന്നെ. മനസ്സിനെ വികാരങ്ങളിൽനിന്നു മോചിപ്പിക്കുക.''

ഇത്രയും പറഞ്ഞു ഹരിശങ്കരൻ പെട്ടെന്നു് നടപ്പാതയിൽ നിന്നിറങ്ങി, ഇരുമുൾക്കാട്ടിലേക്കു തിരിച്ചു. ഗൌതമൻ അയാളെ പല തവണ വിളിച്ചു. പക്ഷേ. അയാൾ അപ്പോഴേക്കും കാഴ്ചയിൽനിന്നു മറഞ്ഞുകഴിഞ്ഞിരുന്നു.

[1]രാപ്തിനദിയുടെ തെക്കെകരയിൽ വളരെ ദൂരത്തോളം വ്യാപിച്ചുകിടക്കുന്നുണ്ട് അഴകേറിയ ശ്രാവസ്തിപട്ടണം. അതിന്റെ വടക്കുഭാഗത്തു് അല്പം അകലെയായി പനിനീർപ്പൂവിന്റെ നിറവും നീലയും കലർന്ന ഹിമാവതപർവ്വതമാണു്. അതിന്റെ അടിവാരത്തിൽ വയലുകറം പച്ചപിടിച്ചുനില്ക്കുന്നു. ചുററുമുള്ള താഴ്വരകളിലെ വനങ്ങളിലും, ഈററപ്പുൽകാടുകളിലും നരിയും ചെന്നായുമെല്ലാം അലഞ്ഞുനടക്കാറുണ്ട്. ഉത്തരകോസലരാജ്യത്തിലെ വലുതും ചെറുതുമായ പട്ടണങ്ങളെല്ലാം പച്ചനിറഞ്ഞ ഇത്തരം മൈതാനങ്ങളിലായിരുന്നു സ്ഥാപിക്കപ്പെട്ടിരുന്നതു്. ഇപ്പോറം ജനസംഖ്യ വർദ്ധിച്ചുകൊണ്ടിരുന്നതിനാൽ കാടുകറം വെട്ടിത്തെളിയിച്ചു തുടങ്ങിയിരിക്കയാണു്.

ശ്രാവസ്തിപട്ടണം വളരെ അധികം തിക്കും തിരക്കും നിറഞ്ഞതായിരുന്നു. ദൂരദേശങ്ങളിൽനിന്നു വന്നിരുന്ന ആളുകളും അവിടെ താമസിക്കുന്നുണ്ടു്. ശില്പികറം, തട്ടാന്മാർ, വസ്ത്രവ്യാപാരികറം, ദല്ലാളുകറം മുതലായവരുടേയും മററു പല പല തൊഴിൽക്കാരുടേയും ജാതികറം വേറെ വേറെ തെരുവുകളിലാണ് വസിക്കുന്നതു്. രഥമുണ്ടാക്കുന്നവർ, കുംഭാരന്മാർ, മദ്യമുണ്ടാക്കി വില്ക്കുന്നവർ, ചൂരൽകൊട്ട നെയ്യുന്നവർ—മുതലായ സമുദായങ്ങളുടെ വീടുകറം നഗരത്തിനു പുറത്താണു്. ജനങ്ങളിൽനിന്നു തീരെ അകന്നായിരുന്നു ചണ്ഡാലന്മാരുടെ കുടിപ്പാർപ്പുകേന്ദ്രം. അവരുടെ അഞ്ചാംവർണ്ണം മററു നാലു വർണ്ണങ്ങളേക്കാളും താഴെയായിരുന്നു. ശവം എടുത്തുകൊണ്ടുപോകയും ദഹിപ്പിക്കയുമാണു് അവരുടെ തൊഴിൽ. ശവങ്ങളുടെ മേലിട്ടിട്ടുള്ള വസ്ത്രങ്ങറം മാത്രമേ അവർക്കു ധരിക്കാൻ പാടുണ്ടായിരുന്നുള്ളു; പൊട്ടിയ പാത്രങ്ങളിലേ ഭക്ഷിക്കാവൂ, ഓടുകൊണ്ടുള്ള ആഭരണങ്ങളേ ധരിക്കാവൂ എന്നൊക്കെയായിരുന്നു വരുതി.

1. നേപാളത്തിൽനിന്നു പുറപ്പെട്ടു് സരയുവിൽ ചേരുന്ന ഒരു ഉപനദി.

പക്ഷേ, ഇന്നേയ്ക്കു എഴുപതു-എൺപതുകൊല്ലങ്ങൾക്കു മുമ്പു കപിലവസ്തുവിലെ ശാക്യമുനി ശ്രാവസ്തിയിൽ വന്നു താമസിയ്ക്കുയുണ്ടായി. മനുഷ്യൻ ജനനം അനുസരിച്ചല്ല, കർമ്മമനുസരിച്ചാണു് മ്ലേച്ഛനോ ശൂദ്രനോ ആകുന്നതെന്നു് അദ്ദേഹവും ശിഷ്യന്മാരും തങ്ങളുടെ പ്രവചനങ്ങളിൽ പറയാറുണ്ടായിരുന്നു. ഇന്നു കാഷായവസ്ത്രം ധരിച്ച ഭിക്ഷുസംഘങ്ങൾ കടിപ്പാർപ്പുകളിൽ സഞ്ചരിച്ചു, ചണ്ഡാലന്മാരേയും ശൂദ്രന്മാരേയും സൽക്കർമ്മങ്ങൾ ചെയ്യാൻ ഉപദേശിച്ചുകൊണ്ടിരിയ്ക്കുന്നു.

മൌനവ്രതക്കാരായ ബ്രാഹ്മണരെപ്പോലെ, കൊല്ലം മുഴുവൻ നിശ്ശബ്ദവും നിശ്ചേഷ്ടവുമായിരുന്നതിനു ശേഷം, തവളകൾ ഇപ്പോൾ കൊടുങ്കാററിന്റേയും വർഷത്തിന്റേയും ദേവതകളിൽനിന്നു ജീവിതോൽക്കൾ നേടി, തൊണ്ട പൊട്ടുംവിധം ഉറക്കെയുറക്കെ ശബ്ദിയ്ക്കാൻ തുടങ്ങിയിരിയ്ക്കുന്നു. ഗുരുനാഥന്റെ വാക്കുകളെ വിദ്യാർത്ഥികൾ ഒന്നിച്ചു ഉരുവിടുന്നപോലെ, ഓരോ തവളയും മററതിന്റെ ശബ്ദം പകർത്തുകയാണു്. എല്ലാം തന്നെ കുളത്തിൽ കിടന്നു വർഷാരാഗം ആലപിക്കുന്നതിൽ ഏർപ്പെട്ടുകഴിഞ്ഞിരിക്കുന്നു.

ഗൌതമൻ പുസ്തകം അടച്ചു, കണ്ണുകളുയർത്തി മുന്നോട്ടുനോക്കി. മഴ 'ഝംഝം' ശബ്ദത്തോടെ പെയ്യുകൊണ്ടിരിക്കുന്നു. തവളകളുടേയും മയിലുകളുടേയും ചാതകങ്ങളുടേയും ശബ്ദങ്ങൾ എങ്ങും വ്യാപിച്ചു കഴിഞ്ഞു. ശ്രാവണ മേഘങ്ങൾ മദോന്മത്തമായി ഉയരുകയാണു്. നൂററാണ്ടുകൾക്കുമുമ്പു് ഋഗ്വേദത്തിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള ദൃശ്യങ്ങൾ പൂർണ്ണമായും അതേ രൂപത്തിൽ തന്നെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. ഗൌതമൻ കുടിലിന്റെ ഇറയത്തിരുന്നു ശ്രാവണ ശബ്ദങ്ങൾ ശ്രദ്ധിച്ചു കേട്ടു. പട്ടണത്തിൽ നിന്നു ദൂരെ, അശോകവനത്തിലാന്നു് ആശ്രമം. പുഴയുടെ തീരങ്ങളിലുള്ള കുടിലുകളിൽ വിദ്യാർത്ഥികൾ താമസിക്കുന്നു.

ഗൌതമൻ ആചാര്യപദവി ലഭിച്ചുകഴിഞ്ഞിരുന്ന ആ ഗുരുവിന്റെ അടുക്കൽ പഠിയ്ക്കാൻ തുടങ്ങിയിട്ടു വളരെ കാലമായി. ഈ കാലത്തിന്നിടയിൽ നാടകം എഴുതുന്നതിലും ചിത്രം വരയ്ക്കുന്നതിലും അയാൾ പേരു സമ്പാദിച്ചു കഴിഞ്ഞു.

അയാളുടെ ഗുരു വിചാരിച്ചു—'ജന്മംകൊണ്ടു കവിയാണെങ്കിൽ പിന്നെ ഇയ്യാളെ പുരോഹിതനാക്കിയാൽ പ്രയോജനമെന്താണ്?' എഴുത്തിലും വായനയിലും വലിയ രുചിയൊന്നുമില്ലെങ്കിൽതന്നെ ഇന്ദ്രപ്രസ്ഥത്തിൽ പോയി പാഞ്ചാലന്മാരുടെ സേനയിൽ ചേരാമായിരുന്നു ഗൌതമനു്. പക്ഷേ, നാടകങ്ങൾ എഴുതുകയും, ചിത്രങ്ങളും പ്രതിമകളും ഉണ്ടാക്കുകയും കലാസിദ്ധാന്തങ്ങളെക്കുറിച്ചു പുസ്തകങ്ങൾ രചിയ്ക്കുകയും മാത്രമേ താൻ ചെയ്യൂ, എന്നായിരുന്നു അയാളുടെ നിശ്ചയം.

അന്നു വൈകുന്നേരം രാജ്യമീമാംസാ വിദ്യാർത്ഥിയായ അഹലേശൻ ഗൌതമന്റെ കുടിലിൽ ഉത്സാഹികളായ ചില ചെറുപ്പക്കാരുമൊത്തു ഉറക്കെ ഉറക്കെ തർക്കിക്കുകയായിരുന്നു. അയാൾ അക്കാലത്തു തക്ഷശിലയിൽനിന്നു മടങ്ങി വന്നിട്ടേ ഉണ്ടായിരുന്നുള്ളു.

''സഹോദരാ, മഹാകുഴപ്പമാണു് ഉണ്ടാകാൻ പോകുന്നതു്'' -ശ്രാവസ്തിയിലെ സംഭവങ്ങൾ രേഖപ്പെടുത്തുന്ന ജോലിക്കാരനായ യോഗേന്ദ്രൻ അഖിലേശന്റെ വാക്കുകൾക്കിടയിൽ കയറി പറഞ്ഞു—'' പാലു്, തൈരു്, ഉപ്പു്, പഞ്ചസാര, കന്നുകാലികൾ—പാടലീപുത്രത്തിലെ ഭരണം ഏതൊന്നിലാണു് ഓഹരി ആവശ്യപ്പെടാത്തതു്?'' ''ഭാരിച്ച ഒരു സൈന്യത്തിന്റെ ചെലവു് മുഴുവനും നാടു ഇന്നു വഹിക്കുകയാണു്.'' ഗുണവർമ്മൻ പറഞ്ഞു—''പ്രജകൾ മിണ്ടാതിരിയ്ക്കുമെന്നു് നിങ്ങൾ കരുതുന്നുണ്ടോ?''

''മഹാരാജാവായ ഘനനന്ദൻ ഒരു അഗ്നിപർവ്വതത്തിന്റെ വായിലാണു് ഇരിക്കുന്നതു്''—ശ്രാവസ്തിയിലെ പ്രതിമാശില്പിയായ വിമലേശ്വരൻ മുഖം കനപ്പിച്ചുകൊണ്ടു പറഞ്ഞു, പിന്നെ അയാൾ അഖിലേശന്റെ നേരെ തിരിഞ്ഞു. ''നിങ്ങൾ ഈ ചാണക്യനെപ്പററി എന്താണു് പറഞ്ഞുകൊണ്ടിരുന്നതു്' അയാളെ നിങ്ങൾ കണ്ടിട്ടുണ്ടു്, ഇല്ലേ?''

''പലപ്പോഴും—തക്ഷശിലയിൽ വെച്ചു്''

തക്ഷശിലയിൽനിന്നു മടങ്ങിവന്ന വിദ്യാർത്ഥികളുടെ സ്വാധീനശക്തി ഇക്കൂട്ടരുടെ മേൽ ധാരാളം പതിഞ്ഞിട്ടുണ്ടായിരു

ന്നതിനാൽ എല്ലാവരും അഖിലേശനാൽ ആകൃഷ്ടരായിത്തീർന്നിരുന്നു. അയാൾ അവരോട് ചാണക്യനെപ്പററി പറയാൻ തുടങ്ങി. യോഗേന്ദ്രൻ സൂചിപ്പിച്ചതുപോലെ, അദ്ദേഹം പാടലീപുത്രത്തിൽ എത്തിക്കഴിഞ്ഞിരുന്നു. മാത്രമല്ല, ഇപ്പോൾ വിചിത്രമായ പല പേരുകളും സ്വീകരിച്ചിട്ടുമുണ്ട്. സംഭവങ്ങൾ ആവർത്തിക്കുകയാണ്. സിദ്ധാന്തങ്ങൾ വ്യക്തമാക്കപ്പെട്ടുകൊണ്ടിരിയ്ക്കുന്നു.

ഇവരോട് ചേർന്നും, എന്നാൽ ഇവരിൽനിന്നെല്ലാം വേറിട്ടും, ഒരു മൂലയിൽ, ഒന്നും മിണ്ടാതെ ഒററയ്ക്കിരിയ്ക്കയായിരുന്നു ഗൌതമൻ.

''മഗധക്കാർ എന്നും യുദ്ധക്കൊതിയന്മാരാണ്'' യോഗേന്ദ്രൻ പറഞ്ഞു—''ജരാസന്ധരാജാവിൻെറ പേർ മറന്നോ?''

''മഗധവുമായി നമുക്കൊരിക്കലും സന്ധി ചെയ്യാൻ വയ്യ'' —വിമലേശ്വരൻ പറഞ്ഞു.

''സഹോദരാ, കാര്യം സമുദായത്തെ മുഴുവനും ബാധിയ്ക്കുന്നതാണ്''—അഖിലേശൻ ചമ്രംപടിഞ്ഞിരുന്നുകൊണ്ട് പറഞ്ഞു. എല്ലാ കുട്ടികളും അയാളുടെ വാക്കുകൾ ശ്രദ്ധയോടെ കേട്ടുകൊണ്ടിരുന്നു.

''നാടൊട്ടുക്കും ബ്രാഹ്മണരുടേയും ക്ഷത്രിയരുടേയും രാജ്യങ്ങളാണ്. ദൂരെ, സിന്ധുനദിവരെ ബ്രാഹ്മണർ ഭരിയ്ക്കുന്നു. മഗധം അവരുടെ അധികാരത്തിൽ പൂർണ്ണമായും പെട്ടുകഴിഞ്ഞിട്ടില്ല. അവിടത്തെ ഉയർന്ന ജാതികളെപ്പോലും കോസലക്കാരായ നമ്മൾ ഒരിയ്ക്കലും ഉയർന്നവരായി എണ്ണിയിട്ടില്ല. അജാതശത്രുവിൻെറ പൌത്രൻ മരിച്ചതിനുശേഷം, അവിടെ ശൂദ്രന്മാരുടെ അധികാരമാണ് നടന്നു വരുന്നതെന്ന് നാം എങ്ങനെ മറക്കും? ഘനവംശം...''—അയാൾ യുവാക്കന്മാരെ ആകെയൊന്നു നോക്കി—''ശൂദ്രരുടെ വംശവും മഗധം യുദ്ധപ്രിയരായ താഴ്ന്ന ജാതിക്കാരുടെ നാടുമാണ്''

''മഗധത്തിൻെറ പുതിയ തലസ്ഥാനം ഗിരിവ്രജം, രാജഗിരി എന്നീ നഗരങ്ങളേക്കാൾ പ്രൌഢിയേറിയതാണ്'' —ഗുണവർമ്മൻ പറഞ്ഞു—'' പാടലീപുത്രം...''

''കുശിനഗരവും, വൈശാലിയും, ശ്രാവസ്തിയും അജാതശത്രുവിനെതിരായി കോസലത്തോടു ചേർന്നിട്ടു കുറച്ചല്ലേ നാളുകളായിട്ടുള്ളു. അന്നു അവരുടെ ആക്രമണത്തെ തടയുവാൻവേണ്ടി മഗധത്തിലെ മന്ത്രിമാർ പാടലീഗ്രാമത്തിനു ചുററും ഒരു കോട്ടകെട്ടി. അജാതശത്രുവിൻെറ പൌത്രനായ ഉദയൻ കുസുമപുരത്തിനു അസ്ഥിവാരമിട്ടതു്, ഇതാ, ഇന്നു കഴിഞ്ഞതുപോലെ തോന്നുന്നു. ഇത്രയും ദൂരെ ഇരിക്കുന്ന നമ്മൾപോലും ഭയപ്പെടുന്ന വിധത്തിൽ കുസുമപുരം ഇന്നുശക്തി ആർജ്ജിച്ചിരിക്കുന്നു'' വിമലേശ്വരൻ പറഞ്ഞു.

ഗൌതമൻ വിളക്കിൻെറ പ്രകാശത്തിൽ കൂട്ടുകാരുടെ മുഖത്തേക്കു നോക്കുകയായിരുന്നു. അയാൾ മനസ്സിൽ വിചാരിച്ചു—'' ഈ നഗരവും തീ, വെള്ളപ്പൊക്കം, യുദ്ധം മുതലായ ഉപഹാരമായിത്തീരുമെന്നു് ഗൌതമസിദ്ധാർത്ഥൻ ദീർഘദർശനം ചെയ്തിട്ടുണ്ടു്. കുടിപ്പാർപ്പുകേന്ദ്രങ്ങൾ ഇങ്ങനെ ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നു—ഹൃദയത്തിലെ കുടിപ്പാർപ്പുകളും ആളുകളുടെ കുടിപ്പാർപ്പുകളും! (ഞാൻ വളരെ അധികം ഒററയ്ക്കാണു്)

മററൊരു മൂലയിൽ പ്രായം കുറഞ്ഞ ഒരു കുട്ടിയോടു ചാണക്യനെപ്പററി പറഞ്ഞുകൊണ്ടിരുന്ന അഖിലേശൻ വിമലേശ്വരനോടു് ഉറക്കെ പറഞ്ഞു—''ഇതാ, നിങ്ങൾ ഇപ്പോൾതന്നെ ഉദയമഹാരാജാവിൻെറ പേർ പറഞ്ഞില്ലേ? അദ്ദേഹം ഇറാനിലെ ഒന്നാംദാരയുടെ സമകാലീനനായിരുന്നു''. പിന്നെ അയാൾ കുട്ടിയുടെനേരെ തിരിഞ്ഞു—''ഞാൻ ഇപ്പോൾ ചാണക്യൻെറ രാഷ്ട്രീയമായ കാഴ്ചപ്പാടിനേയും സാമ്രാജ്യത്തേയും പററി നിന്നോടു പറകയായിരുന്നല്ലോ. ദാരയുടെ ഇറാനും സാമ്രാജ്യമാണു്. നിങ്ങൾക്കറിഞ്ഞുകൂടാ—അയാളുടെ അധികാരചക്രം ഇന്നു നാലുദിക്കിലും തിരിഞ്ഞുകൊണ്ടിരിക്കുന്നു.''

''അധികാരചക്രം!''—പ്രായം കുറഞ്ഞ ആ വിദ്യാർത്ഥി ആവർത്തിച്ചു.

''ഇറാനികൾ ഗാന്ധാരത്തെ ആക്രമിച്ചപ്പോൾ അവിടത്തെ രാജാവു് ബിംബിസാരൻെറ അടുത്തേയ്ക്കു ദൂതനെ അയച്ചു. അന്നു് ഇറാൻസാമ്രാജ്യം സപ്തസിന്ധുക്കളുടെ പശ്ചിമോത്തരപ്ര

ദേശങ്ങളിൽ കരം വസൂൽചെയ്തുകൊണ്ടിരുന്നു. ദാര പറയുകയുണ്ടായി—'ഞാൻ ദാരയൂശ് ആണ്'. അഖിലേശന്റെ ഒച്ച ഗൌതമന്റെ കടിലിൽ മുഴങ്ങി. 'ഞാൻ, ചക്രവർത്തി, രാജാധിരാജൻ, പലതരം ആളുകൾ അധിവസിക്കുന്ന ഈ രാജ്യങ്ങളുടെയെല്ലാം സമ്രാട്ട്, ഗശ്താസ്പന്റെ പുത്രൻ, ഇറാനി, ഇറാനിന്റെ മകൻ, ആര്യൻ, ആര്യവംശത്തിന്റെ സന്താനം...' അയാളുടെ കപ്പൽസമൂഹങ്ങൾ പാവനമായ സിന്ധുവിലെ തിരമാലകളിൽ നീന്തിയിരുന്നു.''

'' 'ശാഹൻ ശാഹ്! ശാഹൻ ശാഹ്!'' ഗൌതമൻ ആവർത്തിച്ചു—''ഇതു പാരസീകഭാഷയാണോ?''

''അതേ''—അഖിലേശൻ ഉത്തരം പറഞ്ഞു—''ഈ ദാരയൂശിന്റെ ഒന്നാമത്തെ മകൻ അർത്തഖ്ശീസ് ഉത്തരാപഥത്തിലെ കീഴടക്കപ്പെട്ട ഈ സംസ്ഥാനങ്ങളെപ്പററി വളരെ ഗർവ്വോടുകൂടി ഇങ്ങനെ പറയുകയുണ്ടായി—'ദേവന്മാരെ പൂജിക്കുന്ന ഈ പ്രദേശങ്ങളിലെ ക്ഷേത്രങ്ങളുടെ അടിത്തറ അഹർമുസ്ദിന്റെ ആദേശപ്രകാരം ഞാൻ പിടിച്ചിളക്കി—' ''

ഗൌതമൻ ഒന്നു വിറച്ചു. എല്ലാ മനുഷ്യരും അന്യോന്യം പിടിച്ചുതിന്നുവാൻ സന്നദ്ധരായിരിക്കുന്നു. അഹർമുസ്ദിന്റെ ആദേശപ്രകാരം ദേവക്ഷേത്രങ്ങളുടെ അടിത്തറ ഇളക്കി.

''അഹർമുസ്ദ് ആരാണ്''—അയാൾ അഖിലേശനോടു ചോദിച്ചു.

''ഈശ്വരന്റെ ഇറാനിസംജ്ഞ''.

''അപ്പോൾ നിങ്ങളുടെ അർത്തഖ്ശീസ് എന്തെല്ലാമാണ് പറഞ്ഞതു്?''

''സഹോദരാ, ഗൌതമാ, ഇതു് രാജതന്ത്രമാണ്.'' അഖിലേശൻ ശ്രുണ്ഠിയെടുത്തുകൊണ്ടു പറഞ്ഞു. പിന്നെ കൂട്ടുകാരുടെ നേരെ തിരിഞ്ഞു—''അല്പദിവസം മുമ്പു പരസീപോലീസിൽനിന്നു് ഏതാനും ഇറാനികച്ചവടക്കാർ പ്രാണരക്ഷയ്ക്കായി തക്ഷശിലയിൽ വന്നിരുന്നു. അവർ പറഞ്ഞു—'ഇറാനിൽ

1. ചക്രവർത്തി.

ലയെക്യയുദ്ധം നടക്കുകയാണെ'ന്നും. യവനന്മാർ ഇറാൻെറ അടിമത്തത്തിൽനിന്നു മോചനം നേടിയതോടെ ആ സാമ്രാജ്യം ദുർബ്ബലമായിക്കൊണ്ടിരിക്കയാണ്. നിങ്ങളോട് ഒരു കാര്യം പറയാം.'' അഖിലേശൻ ഗൌതമനോടു പറഞ്ഞു—''വിഷ്ണുഗുപ്തൻ തക്ഷശിലയിൽവെച്ച് എന്നോടു പറയാറുണ്ട്—'ലോകത്തിൻെറ നാലുമൂലയിലും എത്തുന്ന ഒരു ചതുരാന്തസാമ്രാജ്യം നമ്മുടെ നാട്ടിലും വേണ'മെന്ന് പരസിപോലീസിലെ കച്ചവടക്കാർ പറയുന്നു—'ഇറാനിലെ മൂന്നാംദാരയുശ്ശും ധീരനായ ഒരു ചക്രവർത്തിയാണ്; പക്ഷേ, ആ പാവത്തിനെ യവനസേനാപതിയായ അലക്സാണ്ടർ തോല്പിച്ചു. ഒരു വലിയ സേനയേയുംകൊണ്ട് അങ്ങു പടിഞ്ഞാറുനിന്നാണ് അയാൾ വന്നിരിക്കുന്നതു്' എന്നെല്ലാം.''

ഗൌതമൻ ആശ്ചര്യചകിതനായി കേട്ടുകൊണ്ടിരുന്നു.

''ഇപ്പോൾ ഇറാൻ മുഴുവൻ അലക്സാണ്ടരുടെ കയ്യിലാണ്''—അഖിലേശൻ വാക്കുകൾ ഉപസംഹരിച്ചു.

''അതായതു് നിങ്ങൾ ഇപ്പോൾതന്നെ വിവരിച്ചതും നാലുദിക്കും വ്യാപിച്ചുകിടക്കുന്നതുമായ പാരസികസാമ്രാജ്യത്തിൻെറ ഉടയവൻ ഇപ്പോൾ അലക്സാണ്ടരാണ്, അല്ലേ?''—ഗൌതമൻ ചോദിച്ചു.

''അതേ, അതേ. അയാൾതന്നെ.'' അഖിലേശൻ മടിച്ചുമടിച്ച് ഉത്തരം പറഞ്ഞു.

''അഖിലേശാ, നിങ്ങൾ ക്ഷത്രിയനാണ്. രാജ്യം സ്ഥാപിക്കലും പിഴതെറിയലുമാണ് നിങ്ങളുടെ ജോലി. ഞാൻ നിങ്ങൾക്കു എന്തു പറഞ്ഞുതരാനാണ്.'' ഗൌതമൻ പറഞ്ഞു.

''ഗൌതമാ''—അഖിലേശൻ വിളക്കിൽ എണ്ണയൊഴിച്ച് അതു വീണ്ടും മുറിയുടെ മധ്യത്തിൽവെച്ചു ഗൌതമനെ ശ്രദ്ധയോടെ നോക്കി. ''ഏതെങ്കിലും യുദ്ധത്തിൽ നിങ്ങൾക്കു ചേരേണ്ടിവരികയാണെങ്കിൽ, നിങ്ങൾ യുദ്ധംചെയ്യുന്നതിന് സമ്മതിക്കാതിരിക്കുമോ?''

''നിങ്ങൾ വിചാരിക്കുന്നുണ്ടോ, നാട്ടുകാർ ചുമ്മാഇരിക്കുമെന്നു്''—കുടിലിൻെറ മറ്റൊരു മൂലയിൽനിന്നു യോഗേന്ദ്രൻ

വെല്ലുവിളിയോടുകൂടി ഗൌതമനെ സംബോധന ചെയ്തു. പരിഭ്രമിച്ച് ഗൌതമൻ അങ്ങോട്ടു തിരിഞ്ഞു.

മഗധത്തിലെ രാഷ്ട്രീയസ്ഥിതിയെപ്പററിയുള്ള വാഗ്വാദം വീറോടെ വീണ്ടും തുടന്നു.

പിറെറ ദിവസം സന്ധ്യക്കു ഗൌതമൻ ജനവാതിലിൻെറ അടുത്തിരുന്നു വേറൊരു ഭൂർജ്ജപത്രം വായിക്കുകയായിരുന്നു. ഹരിശങ്കരൻ ആ സമയത്തു വാതിൽക്കൽ പെട്ടെന്നു പ്രത്യക്ഷപ്പെട്ടു.

''ബ്രഹ്മചാരി, ഞാൻ നിങ്ങളുടെ പാവനമായ കുടിലിലേക്കു വരട്ടെ''.

''വരൂ സഹോദരാ, വരൂ. എന്താണിങ്ങനെ വരാൻ തോന്നിയതു്?'' അയാാം ഭൂർജ്ജപത്രം ചുരുട്ടിക്കെട്ടി ഒരിടത്തുവെച്ച്, അമ്പരപ്പോടെ ചോദിച്ചു. ''ഞാൻ വിചാരിച്ചിരിക്കയായിരുന്നു, നിങ്ങാം എന്നെന്നേക്കുമായി അപ്രത്യക്ഷനായെന്നു്''. പിന്നെ അയാാം വേഗത്തിൽ നിലം അടിച്ചുവാരി പായവിരിച്ചു.

''ഗൌതമാ, ആഗ്രഹങ്ങാം നിങ്ങളെ വളരെ അധികം അലട്ടുന്നുണ്ടോ?'' ഹരിശങ്കരൻ കുറച്ചുനേരത്തിനുശേഷം പെട്ടെന്നു ചോദിച്ചു.

''അതായതു്......''

''ഉദാഹരണമായി, മാംസം തിന്നാനുള്ള കൊതി.''

''സഹോദരാ, ഞാൻ നിങ്ങളോടു് ഇപ്പോാം ഒരു ചോദ്യം ചോദിക്കാൻ പോകുന്നു''—ഗൌതമൻ നിർത്തി നിർത്തി പറയാൻ തുടങ്ങി—''എൻെറ പിന്നിൽ—നാലുഭാഗത്തും ചോരയാണെങ്കിൽ, എന്തുചെയ്യാൻ സാധിക്കും എനിക്കു്? ഇത്ര വളരെ രക്തം ഒഴുക്കിയതിനുള്ള പ്രായശ്ചിത്തം ഞാൻ ഏതുവിധത്തിലാണു് ചെയ്യേണ്ടതു്? എൻെറ ചങ്ങാതികാം യുദ്ധകാര്യങ്ങളെപ്പററി സംസാരിക്കുന്നു, ഞാനാകട്ടെ, യുദ്ധംചെയ്യാൻ ആഗ്രഹിക്കുന്നുമില്ല''.

''ഇങ്ങനെയൊക്കെയാണെങ്കിലും, നിങ്ങാംക്കു യുദ്ധംചെയ്യേണ്ടിവരും''. ഹരിശങ്കരൻ മറുപടി പറയുകയും വായനയിൽ മുഴുകുകയും ചെയ്തു.

പുറത്തു പ്ലാശുമരത്തണലുകൾ നീളാൻ തുടങ്ങിയിരുന്നു. ഹരിശങ്കരൻ ഇനിയും എന്തെങ്കിലും ചിലതും പറയുമെന്നു പ്രതീക്ഷിച്ചുകൊണ്ടു ഗൌതമൻ ഇരുന്നു. പക്ഷെ, വിചിത്രസ്വഭാവക്കാരനായ ആ ഭിക്ഷു മൌനം ദീക്ഷിക്കുകയാണുണ്ടായതു്. സന്ധ്യയായി. രണ്ടുപേരും അതേമട്ടിൽ ഒന്നും മിണ്ടാതെ ജനവാതിൽക്കൽ പോയിനിന്നു.

''ജീവിതത്തെപ്പററി എന്നോടെന്തെങ്കിലും പറയൂ.'' ഗൌതമൻ വീണ്ടും പറഞ്ഞു.

''നിങ്ങളുടെ ജീവൻ നിങ്ങളുടെ മാത്രമാണു്, എന്റേതിൽ നിന്നു വേറിട്ടതു്. എനിക്കു നിങ്ങളോടു് ഒന്നുംതന്നെ പറയാൻ കഴികയില്ല''.

ഗൌതമൻ ഒരു മൂക്കിൽപോയി വൃത്തിയുള്ള ഒരു പനയോലക്കച്ചിലെടുത്തു. ''എന്നോടു ശാന്തിയെപ്പററി സംസാരിയ്ക്കുക. ഞാൻ എഴുതിയെടുക്കാം. അയാൾ എഴുത്താണിഎടുത്തു നിലത്തു ചമ്രംപടിഞ്ഞിരുന്നു. ''ഞാൻ എന്റെ പുസ്തകത്തിന്റെ രണ്ടാംപ്രകരണം എഴുതാം.''

''പക്ഷേ, നിങ്ങളുടെ പുസ്തകത്തിന്റെ അവസാനപ്രകരണം ആരാണു് എഴുതുക.''

''ചരിത്രം മുഴുവൻ അഗാധമായ ഒരു സമുദ്രമാണു്. ഈ സമുദ്രത്തിൽ നിങ്ങളും ഞാനും ഇലപോലെ ഒഴുകുന്നു. എനിക്കു മുമ്പു് ഇന്നോളം അറിഞ്ഞുകഴിഞ്ഞിട്ടുള്ള എല്ലാററിന്റേയും ചുമതല എന്റേതാണോ, അല്ലയോ? പറയൂ, ഞാനെന്താണു് എഴുതേണ്ടതു്?''

''കാലനിർണ്ണയത്തിന്റെ ആവശ്യകതയില്ല. എല്ലാം ഒരു സ്വപ്നംപോലെ കഴിഞ്ഞുപോകുകയാണു്—കഴിഞ്ഞുപോകും.''

''കഴിഞ്ഞുപോകുമോ, അതോ കഴിഞ്ഞുപോയ്ക്കൊണ്ടിരിക്കുമോ?''

''ഇതു് നിങ്ങളുടെ മാത്രമായ പ്രശ്നമാണു്''—ഭിക്ഷു ചുരുക്കത്തിൽ ഉത്തരം പറഞ്ഞു.

''എന്നോടു് അഹിംസയെപ്പററി പറയൂ.'' ഗൌതമൻ ശാഠ്യക്കാരനായ കുട്ടിയെപ്പോലെ വീണ്ടും പറഞ്ഞു.

''ബ്രാഹ്മണനായിട്ടു്, അഹിംസയുടെ പൂജാരിയാകാൻ ആഗ്രഹിക്കുന്നുവോ?''—ഹരിശങ്കരൻ ചിരിച്ചുകൊണ്ടു ചോദിച്ചു.

''നിങ്ങൾക്കു് ഓർമ്മയുണ്ടോ, ആലാരൻ ആഗതനായ ബുദ്ധനോടു് എന്താണു് പറഞ്ഞതെന്നു്?''

''എന്താണു് പറഞ്ഞതു്?''

''ആലാരൻ ആഗതനായ ബുദ്ധനോടു് പറഞ്ഞു—'സ്നേഹിതാ, നിങ്ങളെപ്പോലെയുള്ള സജ്ജനങ്ങളുടെ സത്സംഗം കിട്ടിയതിനാൽ എനിക്കു വലിയ സന്തോഷമായി. എനിക്കറിവുള്ള സിദ്ധാന്തങ്ങളും വിദ്യകളുമെല്ലാം നിങ്ങൾക്കറിയാം; നിങ്ങൾക്കുള്ളതു് എനിക്കും. നിങ്ങൾ ആരാണോ, അതു ഞാനെന്നപോലെത്തന്നെ, ഞാനാരാണോ അതു നിങ്ങളുമാണു്. അതുകൊണ്ടു് ഞാൻ അപേക്ഷിക്കുന്നു—വരൂ, നിങ്ങളും ഞാനും ഒരുമിച്ചു സംഘത്തിന്റെ സംരക്ഷകരാകാം.''

ഇത്രയും പറഞ്ഞു ഗൌതമൻ മൌനമായി.

വയലിന്നക്കരെ ആളുകൾ തിക്കാംഞ്ഞുകൊണ്ടിരുന്നു. ഗ്രാമത്തിന്റെ അററത്തുള്ള മണ്ഡപത്തിന്മേൽ ആളുകൾ സമ്മേളിച്ചിട്ടുണ്ടു്. ചാരണൻ മഹാഭാരതകഥ പറയുകയാണു്. സന്ധ്യയുടെ നിശ്ശബ്ദതയിൽ, കാററിന്റെ വീശലിനോടൊപ്പം അതിന്റെ പരപ്പുററ ശബ്ദതരംഗവും ഗൌതമന്റെ കടിലിൽ വന്നുമുട്ടി. വീണ്ടും നിശ്ശബ്ദത വ്യാപിച്ചു. പ്രശംസാസൂചകമായ ധ്വനികൾ ജനങ്ങളുടെ ഇടയിൽനിന്നു ചിലപ്പോഴെല്ലാം ഉയരുകയും ചാരണന്റെ ശബ്ദം വീണ്ടും അവയുടെമേൽ പരക്കുകയും ചെയ്തുകൊണ്ടിരുന്നു.

''ഈ നിശ്ശബ്ദത എന്നെ പല കഥകളും കേൾപ്പിയ്ക്കുന്നുണ്ടു്. ശബ്ദം അവസാനിച്ചാലും എനിയ്ക്കു മുക്തിയില്ല''. ഗൌതമൻ തന്നോടു തന്നെ പറഞ്ഞു ഹരിശങ്കരന്റെ നേക്കു നോക്കിക്കൊണ്ടിരുന്നു.

ആർ ആരേക്കാൾ ശ്രേഷ്ഠനാണു്, ആർ ആരെ ജയിച്ചു, ആരാണു് കൌരവർ, ആരാണു് പാണ്ഡവർ—ഇതെല്ലാം നിശ്ചയിയ്ക്കുന്നതു് ആരായിരിയ്ക്കും?

''മഗധവുമായി യുദ്ധം പൊട്ടിപ്പുറപ്പെട്ടാൽ നിങ്ങഠം യുദ്ധം ചെയ്യുമോ?'' ഗൌതമൻ ഉച്ചസ്വരത്തിൽ പെട്ടെന്ന ഹരി ശങ്കരനോട്ട ചോദിച്ചു.

''നാം നമ്മുടെ വിചാരങ്ങളുടെ പരിണാമം മാത്രമാണു്, ഓരോ മനുഷ്യനും, തൻെറ പ്രകൃതി നിമിത്തം, കമ്മം, ആവശ്യകതകഠം, അല്ലെങ്കിൽ യാദൃച്ഛികതകഠം, ഇവയെ സംഘടിപ്പിക്കുന്നു. അയാഠം സ്വതന്ത്രനല്ല; ഉത്തരവാദിത്തത്തിനു് ഒരത്ഥവുമില്ല''.

പെട്ടെന്ന അനവധി വിളക്കകഠം നദിയുടെ മേൽ മിന്നുവാൻ തുടങ്ങി.

''ഏതോ ഒരു [1] വരയാത്ര പോവുകയാണു്.'' ഗൌതമൻ തൻെറ വിചാരം വ്യക്തമാക്കി.

''ങ്ഹാ''

''അഥവാ, രാജാവിൻെറ തോണികഠം വരുന്നതായിരിക്കും''.

''വരൂ, നമുക്ക പുറത്തുപോകാം''. ഹരി ശങ്കരൻ ധൃപ്പാടോടെ പെട്ടെന്ന പറഞ്ഞു.

അവർ രണ്ടുപേരും ആശ്രമോദ്യാനം വിട്ട ഗ്രാമത്തിലേയ്ക്കുള്ള വഴിയിലെത്തി.

ഗൌതമൻ ഹരിശങ്കരൻെറ കൂടെ നിശ്ശബ്ദനായി പോവുകയായിരുന്നു. ഇടയിൽ പെട്ടെന്ന നിന്ന വിഷാദപൂർവ്വം പറഞ്ഞു—''ഹരിശങ്കരാ, നിങ്ങഠം ആത്മപൂജകനാണു്; മററുള്ളവരെപ്പററി ഒരു ചിന്തയുമില്ല. അവനവൻെറ ബുദ്ധിബലം കൊണ്ട അവനവനെ അഹിതത്തിൻെറ സ്ഥാനത്തെത്തിയ്ക്കുന്നതിൽ എന്തു മഹത്വമാണുള്ളതു്? മററുള്ളവക്ക എന്തു സംഭവിയ്ക്കുന്ന എന്നതു് നിങ്ങഠംക്ക അപ്രധാനമാണു്''.

''എനിയ്ക്കു നന്നായറിയാം മററുള്ളവർക്ക എന്തു സംഭവിയ്ക്കാനാണു് സാധ്യതയുള്ളതെന്നു്''. ഹരിശങ്കരൻ സംക്ഷിപ്തമായ

1. വധുവിൻെറ വീട്ടിലേയ്ക്കു വിവാഹത്തിന്ന പോകുന്ന വരൻെറ സംഘം — ബാരാത്.

മറുപടി നൽകി. ''വരൂ, അവിടെപ്പോയിനോക്കാം എന്താണു് നടക്കുന്നതെന്നു്''

ഗൌതമൻ ഒന്നും മിണ്ടിയില്ല.

മിന്നിത്തിളങ്ങിക്കൊണ്ടിരുന്ന തോണികൾ അപ്പോഴേയ്ക്കും നദി കടന്നുകഴിഞ്ഞിരുന്നു. ദൂരെ പുഴക്കടവിൽ വലിയ കോലാഹലമാണു്. ''ഇതു് ആരുടെ വരയാത്രാ സംഘമാണു്''- ഗൌതമൻ ഒരു വഴിയാത്രക്കാരനോടു ചോദിച്ചു.

''വരയാത്രയൊന്നുമല്ല; രാജാവു് അയോദ്ധ്യയിൽനിന്നു വന്നിരിയ്ക്കുയാണു്.''

ഗൌതമൻ ഒന്നു ഞെട്ടി, ഹരി ശങ്കരനെ വിളിച്ചു പിന്നെ, തിരിഞ്ഞു നാലുപാടും നോക്കി. എന്നാൽ ശങ്കരൻ എന്നത്തേയുംപോലെ അന്നും അപ്രത്യക്ഷനായിക്കഴിഞ്ഞിരുന്നു. മണ്ഡപത്തിനു വെളിയിൽകൂടിയിരുന്ന കൂട്ടത്തിന്നിടയിൽ അയാളെ തിരഞ്ഞുപിടിയ്ക്കുക വിഷമമായിരുന്നു.

ഗൌതമൻ പുതപ്പു് തോളിലിട്ടു നഗരത്തിനു നേരെ നടന്നു.

നഗരമദ്ധ്യത്തിൽ എത്തിയപ്പോൾ അയാൾക്കു തൻെറ വീട്ടിൽനിന്നു വരുന്ന വെളിച്ചം ദൃശ്യമായി. ഉടനെ അയാൾ മറെറാരു തെരുവിലേയ്ക്കു തിരിയുകയും വേഗം വേഗം നടന്നു പട്ടണത്തിനു വെളിയിൽ, ഒരിടത്തു എത്തിച്ചേരുകയും ചെയ്തു. അവിടെ നിശ്ശബ്ദമായ ഒരു മാന്തോപ്പിൽ, ഇലകളുടെ ഇടയിൽ മറഞ്ഞുകിടക്കുന്നുണ്ടായിരുന്നു.

ഈ വീട്ടിൽ ഒരു നൂറുകൊല്ലംമുമ്പു് ശാക്യമുനി വന്നു താമസിച്ചിട്ടുണ്ടായിരുന്നു—അതേ, നൂറുകൊല്ലം മുമ്പുമാത്രം.

പക്ഷേ, അടുത്തുപോകുന്നതിനു പകരം അയാൾ പകുതിവഴിയ്ക്കുവെച്ചു മടങ്ങുകയും ആശ്രമത്തിലേയ്ക്കു മെല്ലെ മെല്ലേ പോവുകയും ചെയ്തു.

സ്വാതന്ത്ര്യമില്ല, സ്വാതന്ത്ര്യമില്ല. തുറന്ന ചുററുപാടിൽ, സ്വരസാഗരത്തിൻെറ തിരകളിൽ ബുദ്ധിയുടെ വ്യാപ്തിയിൽ ഒരിടത്തുമില്ല സ്വാതന്ത്ര്യം! ഞാൻ ബദ്ധനാണു്, ഒന്നും ചെയ്യാൻ കഴിയുന്നില്ല, കഴിയുകയുമില്ല. മാത്രമല്ല, ഒരു ദിവസം

ചരിത്രം, പേരുകളുടെ ശൃംഖല, സ്ഥലകാലങ്ങൾ എന്നെ വിഴുങ്ങുകയും ചെയ്യും.

അയാൾ നദീതീരത്തെത്തി, തണുത്ത പുൽത്തകിടിന്മേൽ കിടന്നു.

ഉപനിഷത്തിൽ എഴുതിയിട്ടുണ്ട്—ആത്മാവിന്റെ ആകാംക്ഷമാത്രം ഉള്ള ഒരാൾക്ക അച്ഛൻ അച്ഛനും അമ്മ അമ്മയും ലോകം ലോകവും ദേവൻ ദേവനും, കള്ളൻ കള്ളനും, കൊലയാളി കൊലയാളിയുമല്ല. നന്മ തിന്മകളെപ്പററിയുള്ള ചിന്ത അയാൾക്കില്ല; എന്തുകൊണ്ടെന്നാൽ അയാൾ മനസ്സിന്റെ എല്ലാ ക്ലേശങ്ങളേയും ദുഃഖങ്ങളേയും ജയിച്ചവനാണ്.

ശാക്യമുനി പറഞ്ഞിട്ടുണ്ട്—ഈശ്വരൻ ഉണ്ടായാലും ശരി, ഇല്ലെങ്കിലും ശരി, സത്യം ഇത്ര മാത്രമാണ്—ദുഃഖം ഉണ്ട്. സാപേക്ഷതയിൽ മാത്രം മഗ്നരാണെങ്കിലും നമ്മൾ വിചാരിക്കുന്നു, നമ്മൾ ഉണ്ടെന്ന്. ഓരോ വസ്തുവും ദുഃഖമാണ്; എല്ലാം ദുഃഖമാണ്, ദുഃഖം. വിളക്ക ഊതിക്കെടുത്തു ന്നതുപോലെ, മനുഷ്യൻ അങ്ങനെ അണഞ്ഞുപോകുന്നു. സംഭവങ്ങളുടേയും അനുഭൂതികളുടേയും ക്രമംമാത്രം നിരന്തരമായി നിലനില്ക്കുന്നു, നിലനില്ക്കുകയും ചെയ്യും.

ജലവീചികൾ കരയോളം വന്നു മടങ്ങിപ്പോയ്ക്കൊണ്ടിരുന്നു. ഗൌതമൻ തീയിൽനിന്നു കണ്ണുമാററി ശാന്തമായൊഴുകുന്ന പുഴയെ നോക്കി.

''ഞാൻ ദുഃഖം സഹിക്കാൻ—ദുർബ്ബലനാകാൻ ആഗ്രഹിക്കുന്നു. ഞാൻ എന്നെ വിഗ്രഹത്തങ്ങളെ തന്നത്താൻ ദർശിക്കും, ദുഃഖം ചുമക്കും.''

''ഹൃദയത്തിലേയും മസ്തിഷ്കത്തിലേയും ദുഃഖങ്ങൾ, ക്ലേശങ്ങൾ, പരീക്ഷകൾ! ഞാൻ മോക്ഷം ആഗ്രഹിക്കുന്നില്ല. ശാക്യമുനേ, കരുണ വളരെ വലിയ ഒരു സാധനംതന്നെ. എന്നാൽ, ഒരുപക്ഷേ, എനിക്കു അങ്ങയോട് കരുണ തോന്നുന്നു എന്നതും സംഭാവ്യമാണ്. പാവനനായ രാജകുമാരാ, ഇതുകൂടി ഒരു പ്രശ്നമാണ്--ആർ ആരിൽ കരുണ കാണിക്കും''.

3

ശ്രാവസ്തിയിൽനിന്നു താഴ്‌വരയിൽക്കൂടെ വടക്കോട്ടു പോകുന്ന വഴിയുടെ ഇരുഭാഗത്തും നിമ്നോന്നതമായ ഭൂമിയാണ്. ശരപ്പുല്ലുകളുടേയും പ്ലാശുമരങ്ങളുടേയും കാടുകളുമുണ്ടായിരുന്നു. പൂക്കൾ നിറഞ്ഞ ഈ കാട്ടിലൂടെ പുഴ ഓളം വെട്ടിക്കൊണ്ടു ഒഴുകുന്നു. അതിന്റെ വലത്തെ കരയിലായിരുന്നു കടവ്. രാജാവിന്റെ തോണികൾ രാത്രി അവിടെ വന്നണഞ്ഞു.

അയോദ്ധ്യയുടേയും ഉത്തരകോസലത്തിന്റേയും ഭരണാധികാരിയായ രാജാവും കൂട്ടുകാരും നായാട്ടിനായി രാവിലെ വടക്കോട്ടു പുറപ്പെടേണ്ടതായിരുന്നു. പക്ഷേ, മാർഗ്ഗാന്വേഷകർ വന്നുപറഞ്ഞു 'ആനത്താവളങ്ങളിൽ, വിചാരിച്ചതിനു വിപരീതമായി, മഴ തുടങ്ങിയിരിക്കുന്നു' എന്ന്. രാജപരിവാരം അപ്പോഴേയ്ക്കും തോണികളിൽ നിന്നിറങ്ങി, ആന, പല്ലക്ക്, രഥം, കാളവണ്ടി മുതലായ വാഹനങ്ങളിൽ കയറിത്തുടങ്ങിയിട്ടുണ്ടായിരുന്നു. മാർഗ്ഗാന്വേഷകരിൽനിന്നു പ്രസ്തുത വിവരം കിട്ടിയപ്പോൾ, രാജാവ് യാത്ര നീട്ടിവെയ്ക്കുകയും പുരുഷോത്തമ ഗുരുവിന്റെ ആശ്രമത്തിൽനിന്നു കുറച്ചു നാഴിക അകലെ, ഇരിപ്പമരത്തോപ്പിൽ കൂടാരമടിച്ചു താമസിയ്ക്കുവാൻ തുടങ്ങുകയും ചെയ്തു.

കാട്ടിൽ ഞൊടിയിടയിൽ മംഗളമെത്തി. മാൻകുട്ടിയും താറാവും കുളക്കോഴിയും മാത്രം അധികാരം നടത്തിയിരുന്നതും ഏതെങ്കിലും നടപ്പാതയിൽ കൂടി ഒന്നോ രണ്ടോ വിദ്യാർത്ഥികൾ വല്ലപ്പോഴും മാത്രം നടന്നുപോകാറുള്ളതുമായ ആ തോപ്പിൽ ക്ഷണനേരംകൊണ്ടു ഉത്സവം വന്നപോലെയായി.

രാജകീയ സംഘത്തിലെ പെൺകുട്ടികൾ പകൽ മുഴുവനും ഉദ്യാനത്തിൽ നടക്കുകയും ഇരുട്ടായാൽ നദിയിൽപോയി നീന്തുകയും പതിവായിരുന്നു. ചിലപ്പോൾ പകൽ സമയത്ത് അവർ അമ്പും വില്ലുമെടുത്തു മാനുകളെ വേട്ടയാടുകയും ചെയ്യും. രണ്ടു മൂന്നു ദിവസത്തിനകം തന്നെ നിഷ്പ്രയോജനമായ ഈ ജീവിതത്തിൽ ചമ്പകത്തിനു മടുപ്പുതോന്നുവാൻ തുടങ്ങി. കാ

ട്ടിൽ മൂന്നു ദിവസം താമസിച്ചപ്പോഴേയ്ക്കും തുടർച്ചയായുള്ള ലാത്തലുകളും നായാട്ടും കൊണ്ടു്, അവളുടെ മനസ്സ് വളരെ അധികം വ്യാകുലമായി. അതിനാൽ അടുത്ത ദിവസം അവൾ രാജകുമാരിയേയും കൂട്ടി ആരോടും പറയാതെ ഗ്രാമത്തിലേയ്ക്കു നടന്നു.

മുന്നിൽ ഇടതിങ്ങിയ മാവിൻതോപ്പായിരുന്നു. എങ്ങും വലിയ ശാന്തിയും കുളിർമയുമാണു്. സന്ധ്യാരാഗം ആകാശത്തിൽ ചിന്നിച്ചിതറിക്കിടക്കുന്നുണ്ടു്. തോട്ടത്തിൽ വെള്ളം കോരുവാനുള്ള യന്ത്രം പ്രവർത്തിയ്ക്കുന്നു.

''വരൂ, പാട്ടിൻെറ സ്വരം വരുന്ന ആ സ്ഥലത്തേയ്ക്കു പോകാം''. നിർമ്മല, ചെവി കൂർപ്പിച്ചു കേൾക്കുന്നതിനിടയിൽ പറഞ്ഞു.

അവർ ഇലകളെ ചവിട്ടിമെതിച്ചുകൊണ്ടു മാന്തോപ്പിനുനേരെ നീങ്ങി. മരക്കൊമ്പുകളുടെ ഇടയിൽക്കൂടെ, അങ്ങകലെ, ആശ്രമക്കുടിലുകൾ കാണപ്പെട്ടുകൊണ്ടിരുന്നു.

''ഈ സ്ഥലം ഏതാണു്?'' ഒരു കടമ്പിൻ കൊമ്പിൽ കൈവെച്ചു, നിന്നുകൊണ്ടു്, ചമ്പകം ചോദിച്ചു. ''മുന്നിൽ കാണുന്ന ഈ കുട്ടികൾ ഏതാണു്?'' നിർമ്മല പെട്ടെന്നു ചോദിച്ചു. ബ്രഹ്മചാരിയുടെ വസ്ത്രം ധരിച്ച ആരെയെങ്കിലും ഒരിടത്തു കണ്ടാൽ അവൾക്കു് സഹോദരൻെറ ഓർമ്മ വരികയായി.

ഗൌതമനീലാംബരൻ, യാതൊന്നും കഴിയ്ക്കാതെ, മൂന്നു രാവും മൂന്നു പകലും നദിക്കരയിലൂടെ അങ്ങിങ്ങു തുടർച്ചയായി അലഞ്ഞുതിരിഞ്ഞു. രാത്രിയിൽ അയാൾ തണുത്ത വെള്ളത്തിൽ ഒററക്കാലിന്മേൽ മണിക്കൂറുകളോളം നില്ക്കും. പിന്നെ മണലിൽ ബബ്ബൂല വൃക്ഷത്തിൻെറ മുള്ളുകൾ വിരിച്ചു അതിന്മേൽ കിടക്കും. എന്നാൽ നാലാം ദിവസം വളരെ അധികം ക്ഷീണിച്ചുവന്നു്, അയാൾ മടങ്ങിപ്പോകുവാൻ തന്നെ നിശ്ചയിച്ചു.

സന്ധ്യാസമയത്തു ആശ്രമത്തിലേയ്ക്കുള്ള വഴിയിൽക്കൂടി ശിഥിലമായ അടികൾകൊണ്ടു വേച്ചുവേച്ചു നടന്നുപോകുമ്പോൾ ആരോ അയാളെ പിന്നിൽനിന്നു വിളിച്ചു. അയാൾ തിരി

ഞ്ഞുനോക്കി. അഖിലേശൻ ചിരിച്ചുകൊണ്ട് അയാളുടെ നേക്ക് വരികയായിരുന്നു.

''ഗൌതമാ, നിങ്ങൾ മൂന്നു ദിവസമായി എവിടെയായിരുന്നു മറഞ്ഞിരുന്നത്? എങ്ങുമെങ്ങും നിങ്ങളെ തിരയുന്നതിന്റെ ബഹളം തന്നെ''.

''ഞാൻ ഇവിടെത്തന്നെ ഉണ്ടായിരുന്നു. നിങ്ങൾ ഈ സമയത്ത് ഇവിടെ എന്താണ് ചെയ്യുന്നത്?'' ഗൌതമൻ ശാന്തസ്വരത്തിൽ ചോദിച്ചു.

''നിങ്ങൾ ചെയ്യുന്നതുതന്നെ''—അഖിലേശൻ നേരമ്പോക്കിൽ മറുപടി പറഞ്ഞു.

''ഞാൻ ഈശ്വരന്റെ ലീലകൾ നോക്കിക്കാണുകയാണ്.''

''ഭഗവാന്റെ ലീലയുടെ ഒരു ക്ഷണികദർശനം ഇന്നലെ എനിക്കും കിട്ടി— വില്ലും അമ്പും ധരിച്ച ഒരുത്തി മാനിന്റെ പിന്നാലെ ഓടുകയായിരുന്നു. ഞാൻ വരുന്നതുകണ്ട് ഉടനെ അവൾ ഒരു മരത്തിന്മേൽ ചാടിക്കയറി.''

അഖിലേശൻ എന്താണ് പറയുന്നതെന്ന് ഗൌതമനു മനസ്സിലായില്ല. അയാൾ ഖിന്നഭാവത്തിൽ അഖിലേശന്റെ പ്രസന്നമായ മുഖം നോക്കിക്കൊണ്ടുനിന്നു.

കൊന്നമരത്തിന്റെ ഇലകൾ കാററിൽ പറന്നുവന്ന്, നടപ്പാതയിൽ അയാളുടെ ചുററുപാടും ചിതറി.

''വനദേവി, വനദേവി'' ദൂരെ, തോപ്പിൽ ആരോ ഒരു വ്യക്തി ജോന പാടിക്കൊണ്ടു പോകുന്നുണ്ടായിരുന്നു. ''വനദേവി! നീ അകലെനിന്നു, രൂപം ഒന്നു കാണിച്ച് ഉടനെ മറയുകയാണല്ലോ. എപ്പോഴെങ്കിലുമൊക്കെ ഞങ്ങളുടെ ഗ്രാമത്തിലേക്കും വരണം.''

''നിനക്കു മനുഷ്യരെ പേടിയുണ്ടോ?''

ഗൌതമനും അഖിലേശനും കാററിന്റെ മന്ദമായ ഗന്ധം ആസ്വദിച്ചുകൊണ്ട് പുല്ലിൽക്കൂടെ നടന്നു.

''വനദേവി—അവൾ ഇഷ്ടമുള്ളിടത്തു തങ്ങി വിശ്രമിക്കുന്നു;
അവളിൽ നിന്നു സുഗന്ധം വഴിയുന്നു;

അവരം കാടിന്റെ അമ്മയാണ്."[1]

ഗൌതമനും അഖിലേനും പാടിക്കൊണ്ടു മുമ്പോട്ടു നീങ്ങി. കറച്ചകലെ കുട്ടികളുടെ ഒരു കൂട്ടം ഓടക്കുഴൽ വിളിച്ചുകൊണ്ടു ഗ്രാമത്തിലേക്കു പൊയ്ക്കൊണ്ടിരുന്നു.

അവസാനം ഗൌതമൻ ക്ഷീണിച്ചു ഒരു മരത്തിന്റെ ചുവട്ടിൽ നിന്നു.

"ഒരിടത്തു ദേവികരം, മററിടത്തു് അപ്സരസ്സുകളും വൃക്ഷങ്ങളിലെ യക്ഷികളും. സന്ധ്യാസമയങ്ങളിൽ ഈ കൊമ്പുകളുടെ തണലിൽ നിൽക്കരുതു്" — അഖിലേശൻ കൃത്രിമമായ ഗാംഭീര്യത്തോടെ പറഞ്ഞു — "എന്തുകൊണ്ടെന്നാൽ മരങ്ങളിലെ യക്ഷികരം മനുഷ്യരെ ഭ്രമിപ്പിച്ചുകൊണ്ടുപോകും. മറെറാരു പാടലീപുത്രത്തിന്റെ അടിത്തറ ഇവിടെ സ്ഥാപിക്കപ്പെടാതിരിക്കുവാൻ സൂക്ഷിക്കണം".

ആരാണു് അവിടെ മുമ്പിൽ നില്ക്കുന്നതു്?" ഗൌതമൻ പരിഭ്രമിച്ചു ഇമകരം പൂട്ടിക്കൊണ്ടു ചോദിച്ചു.

"ആരു്?" അഖിലേശൻ പറഞ്ഞു—"മഹാഭാരതത്തിന്റെ കർത്താവു് ചോദിച്ചിട്ടുണ്ടു്—'കടമ്പിന്റെ കൊമ്പുപിടിച്ചുതാഴ്ത്തികൊണ്ടു നില്ക്കുന്ന നീ ആരാണ്—ദേവതയാണോ, അതോ, യക്ഷിയോ, അപ്സരസ്സോ? സഹോദരാ, ഗൌതമാ, ഈ മരങ്ങളുടെ രഹസ്യം വളരെ ഗംഭീരമാണു്".

"എങ്ങനെയുള്ള മരം?"

"ഗൌതമാ, പെൺകുട്ടികളെ നോക്കിനില്ക്കാൻ നമുക്കു അനുവാദമില്ല എന്ന കാര്യം നിങ്ങരം മറക്കുന്നു" അഖിലേശൻ പെട്ടെന്നു് ഗംഭീരഭാവത്തിൽ ഉത്തരം പറയുകയും കണ്ണടച്ചു് ഒരു മരക്കൊമ്പിന്റെ മറവിലേയ്ക്കു നടക്കുകയും ചെയ്തു.

ഗൌതമൻ ഒന്നു ഞെട്ടി മുന്നിൽനോക്കി. കടമ്പിന്റെ ചുവട്ടിൽ അയോദ്ധ്യയിലെ സരയൂ തടത്തിൽ കണ്ട ആ പെൺകുട്ടിയുണ്ടു് നിൽക്കുന്നു.

ചമ്പകം ഗൌതമനെ കണ്ടില്ല. അവരം നിർമ്മലയുമായി സംസാരിച്ചുകൊണ്ടു മറെറാരു നടപ്പാതയിലേക്കു തിരിഞ്ഞു.

---

1. ഋഗ്വേദത്തിലെ ഒരു സ്തുതി.

അഖിലേശൻ ഒരു കല്ലിന്മേലിരുന്നു ധ്യാനിക്കുയായിരുന്നു. അയാറം കണ്ണു തുറന്നു് ഗൌതമനോടു് പറഞ്ഞു—''വരു ആശ്രമത്തിലേക്കു പോകാം.''

അവർ നടക്കാൻ തുടങ്ങി. ഗ്രാമത്തിനടുത്തു എത്തിയപ്പോറം ഗൌതമൻ നിന്നു.

''ഞാൻ ഭിക്ഷ വാങ്ങി ഇപ്പോറം വരാം.'' അയാറം അഖിലേശനിൽ നിന്നും രക്ഷപ്പെട്ട പെൺകുട്ടികറം പോയവഴിയിലേക്കു തിരിഞ്ഞു വേഗത്തിൽ നടന്നു. ധൃതിപ്പെട്ടു് മുള്ളിൽ കൂടി ഓടിയതിനാൽ അയാളുടെ കാലെല്ലാം മുറിപ്പെട്ടു.

കുടാരത്തിനടുത്തു എത്തിയപ്പോറം, ചമ്പകത്തിനുതോന്നി, ആരോ ഇലയിൽക്കൂടെ നടന്നുനടന്നു തന്റെ പിന്നാലെ വരുന്നുണ്ടു് എന്നു്. അവറം തലതിരിച്ചുനോക്കി.

അവളുടെ മുമ്പിൽ സരയുവിനെ നീന്തിക്കടന്ന ആ യുവാവു നില്ക്കുകയാണു്—കറുത്ത കണ്ണുകളും, ഉന്മുക്തവർണ്ണവും ബ്രാഹ്മണവിദ്യാർത്ഥികളുടെ വെള്ളവസ്ത്രവുമാർന്ന അതേയുവാവു്.

''അയോദ്ധ്യാക്കാർ ഇവിടെ വന്നിട്ടുണ്ടു് എന്നു് മനസ്സിലാക്കിയപ്പോറം ഇന്നു ഭിക്ഷ ഇവിടെനിന്നാകട്ടെ എന്നു ഞാൻ വിചാരിച്ചു.'' അയാറം ഗാംഭീര്യത്തോടെ പറഞ്ഞു.

''കാട്ടിൽ വനദേവിയെപ്പററിയുള്ള കീർത്തനം പാടിയിരുന്നതു് നിങ്ങളായിരുന്നുവോ?'' ചമ്പകം പതുക്കെ ചോദിച്ചു.

''പറയാൻ ഒക്കുകയില്ല, ഞാനാരാണെന്നും ഭജനപാടിയിരുന്നതു് ആരായിരുന്നുവെന്നും''.

''നിങ്ങറം ചിത്രം വരയ്ക്കുമോ? പുരുഷോത്തമഗുരുവിന്റെ ആശ്രമത്തിലെ ഗൌതമനീലാംബരൻ നല്ല ചിത്രം വരയ്ക്കുമെന്നു് ഞാൻ കേട്ടിട്ടുണ്ടു്. നിങ്ങളെ കണ്ടിട്ടുതോന്നുന്നു, നിങ്ങളുടെ പേരാണു് ഗൌതമനീലാമ്പരനെന്നു്. പേരിന്റെ രഹസ്യത്തെ വളരെ അധികം വകവെയ്ക്കുന്ന കൂട്ടത്തിലാണു ഞാൻ. നിങ്ങറം പേരുകളുടെ രഹസ്യത്തിൽ വിശ്വസിക്കുന്നില്ലേ?''

''ഒരുപക്ഷേ, ചില ജോഷ്യന്മാരിൽനിന്നാവാം കേട്ടിട്ടുള്ള അതേ ആറംതന്നെയാണു് ഞാൻ.''

''നിങ്ങളും എന്റെ ഒരു ചിത്രം വരയ്ക്കുമോ? ഇന്നു രാവിലെ ഇവിടെ അനവധി ചിത്രകാരന്മാർ വന്നിരുന്നു.''

''ഞാൻ മൂർത്തികാരനാണ്. മനസ്സിന്റെ സൂചനകളും ആഹ്വാനങ്ങളും അനുസരിച്ച് ഭാവനയുടെ അടിസ്ഥാനത്തിൽ മാത്രം ഞാൻ മൂർത്തികളുണ്ടാക്കുന്നു. വിശ്വകർമ്മാവിനെപ്പോലും എന്നെ ബഹുമാനിക്കേണ്ടിവരും.''

''നിങ്ങൾ നാസ്തികനല്ലല്ലോ. ഇക്കാലത്തെ വിദ്യാർത്ഥികൾ അധികം വിശ്വസിക്കുന്നതു് കപിലനിലും ശാക്യമുനിയിലുമാണ്''.

''ഗോതമ്പുമാവു കൊണ്ടുവന്നു തരൂ. എന്റെ വഴി തടസ്സപ്പെടുകയാണ്''. ഗൌതമൻ അല്പം ദേഷ്യത്തോടെ പറഞ്ഞു. ആ പെൺകുട്ടിയെ രണ്ടാമതൊന്നു കാണാൻ വേണ്ടി അയാൾ മാസങ്ങളോളമായി അലഞ്ഞു നടക്കുന്നു. ഇപ്പോൾ, അവളിതാ, മുന്നിൽ നിൽക്കുന്നു. എന്നിരുന്നിട്ടും താൻ അവളോടു ശണ്ഠ കൂടുകയാണ്, കാരണമെന്തോ? അയാൾക്കു പെട്ടെന്നു അനുഭവമായി, അവൾ തന്റെ തന്നെ വസ്തുവാണ്, തന്റെ സ്വന്തം അസ്തിത്വത്തിന്റെയും, സ്വന്തം മനസ്സിന്റെയും ഹൃദയത്തിന്റെയും തന്നെ ഒരു ഭാഗമാണ് എന്നു്. ഇവിടെ രണ്ടെന്ന പ്രശ്നമില്ല. സങ്കോചം, അന്യത്വം, ഏതെങ്കിലും തരത്തിലുള്ള ലജ്ജ ഇവയൊന്നിനും ഇവിടെ അവകാശമോ ആവശ്യമോ ഇല്ല തന്നെ. അയാൾക്കു അവളെ അനാദികാലം മുതല്ക്കുതന്നെ അറിയാം.

ഗൌതമൻ തന്നെ ശ്രദ്ധയോടെ നോക്കിക്കൊണ്ടിരുന്ന രണ്ടാമത്തെ പെൺകുട്ടിയുടെ നേർക്കു കണ്ണോടിച്ചു. ആ കുട്ടി ഹരിശങ്കരന്റെ സഹോദരി ആയിരുന്നു.

ചമ്പകം കൂടാരത്തിന്റെ അകത്തുപോയി ഗോതമ്പുമാവു കൊണ്ടുവരികയും ഗൌതമന്റെ ഭിക്ഷാപാത്രത്തിൽ ഇട്ടുകൊടുക്കുകയും ചെയ്തു.

''ഇപ്പോൾ പോകൂ. ഇനിയും എപ്പോഴെങ്കിലുമൊക്കെ വരണം,'' ചമ്പകം മന്ദസ്വരത്തിൽ പറഞ്ഞു.

അയാൾ അവളെ പ്രണമിച്ചുകൊണ്ടു ശിബിരത്തിന്റെ വെളിയിൽ കടന്നു. ഈ രണ്ടു കുട്ടികളും ആരാണെന്നും രാജാവിന്റെ പരിവാരവുമായി ഇവർക്ക് എന്താണ് ബന്ധമെന്നും ഗൌതമനു് അറിഞ്ഞുകൂടായിരുന്നു. ശിബിരത്തിൽ അങ്ങിങ്ങായി വളരെ അധികം പെൺകുട്ടികൾ ചുററിനടന്നിരുന്നു. എന്നാൽ ഇവർ രണ്ടുപേരും അവരിൽനിന്നെല്ലാം വേറിട്ടും വിശിഷ്ടരായും കാണപ്പെട്ടു.

''ഇവർ രണ്ടുപേരും ആരാണു്?'' അയാൾ വലിയ ധൈര്യത്തോടുകൂടി ഒരു വൃദ്ധയോടു ചോദിച്ചു. അവൾ അതിവേഗ, അടുക്കളക്കൂടാരത്തിലേക്കു പോകുകയായിരുന്നു.

കിഴവി അയാളെ തിളങ്ങുന്ന കണ്ണുകളെക്കൊണ്ടു് തുറിച്ചുനോക്കി ''നിങ്ങൾ ബ്രഹ്മചാരിപോലെ ഇരിക്കുന്നല്ലോ''. പിന്നെ നെററിചുളിച്ചുകൊണ്ടു പറഞ്ഞു. ''അവരിലൊരുവൾ രാജഗുരുവിന്റെ മകൾ ചമ്പാവതിയും മററവൾ രാജപുത്രിയായ നിർമ്മലയും ആണെന്നും രണ്ടുപേരുംരാജാവിന്റെ കൂടെ ആനപ്പിടുത്തം കാണാൻ പോകുകയാണെന്നും അറിയുന്നതിൽ നിങ്ങൾക്കു വലിയ താല്പര്യമൊന്നും വേണ്ട. ഇതാ, നോക്കൂ, ഇനി ഒരിക്കലും ഇവിടെ വരരുതു്. ഇക്കാലത്തു സന്യാസിവേഷത്തിൽ ധാരാളം കൊള്ളക്കാരും കള്ളന്മാരും ചുററിത്തിരിഞ്ഞു് തട്ടിപ്പറി നടത്തുന്നുണ്ടു്''.

''കുട്ടികൊടുക്കുന്നവളേ, ദുഷ്ടേ!'' ഗൌതമൻ ഒച്ചയില്ലാതെ പറഞ്ഞു്, ആശ്രമത്തിനു നേരെ നടന്നു.

പിറെറ ദിവസവും അയാൾ പുതപ്പുപുതച്ചു ശിബിരത്തിലേക്കു പുറപ്പെട്ടു. അവിടെ എത്തി എല്ലായിടത്തും ചുററിയലഞ്ഞു. ഒരിടത്തും അവളെ കണ്ടുകിട്ടിയില്ല. രാജകുടുംബത്തിലെ പെൺകുട്ടികൾ സാധാരണക്കാരുടെ കൂട്ടങ്ങളിൽ അങ്ങിനെ വരാറില്ലല്ലോ. ഒരു പക്ഷേ, അവൾ അകത്തു് കസവുകൊണ്ടുള്ള കൂടാരത്തിലിരുന്നു് തത്തയെ പഠിപ്പിക്കയായിരിക്കും. ഈ വിചാരം വന്നതോടെ അയാളൊന്നു മന്ദഹസിച്ചു. തത്തയെ പഠിപ്പിക്കുന്നതു് വലിയ വീടുകളിലെ പെൺകുട്ടികളുടെ വിനോദമാണു് എന്നു് അയാൾ കേട്ടിട്ടുണ്ടു്. അ

ല്ലെങ്കിൽ, പല്ലക്കിൽ കയറി, ഉല്ലാസയാത്രക്കായി അവരം നഗരത്തിലേക്ക് പോയിട്ടുണ്ടായിരിക്കും.

''ഞാനിതാ ഇവിടെയുണ്ട്''. കടമ്പുമരത്തിന്റെ പിന്നിൽ നിന്നു അവരം താഴത്തേക്കു ചാടിയിറങ്ങി. ഗൌതമൻ അത്യന്തം വ്യാകുലനായി.

''നിങ്ങളും ഖിന്നനാണോ? ഈ ഖിന്നത കണ്ടുകണ്ട് എനിക്കു മടുത്തുകഴിഞ്ഞു. ഇന്നലെ മുതൽ നിർമ്മലയും വലിയ ദുഖത്തിലാണ്''.

''നിർമ്മലയ്ക്കെന്താണ് ദുഃഖം?''

''അവളുടെ സഹോദരൻ സിംഹാസനം ഉപേക്ഷിച്ച് എങ്ങോട്ടോപോയിരിക്കുന്നു. ഇന്നലെ നിങ്ങളെക്കണ്ടപ്പോഴം അവൾക്കു പ്രിയപ്പെട്ട ആ സഹോദരനെ ഓർമ്മവന്നു''.

''ഞാൻ കേട്ടിട്ടുണ്ട്, ആനന്ദൻ തന്റെ പ്രിയതമയായ സുന്ദരിയെ ഉപേക്ഷിച്ചു എന്നു്—അതും സിദ്ധാർത്ഥഗൌതമൻ അല്പമൊന്നു പറഞ്ഞപ്പോഴേക്കും''.

അവരം ഒന്നും പറഞ്ഞില്ല.

''പിന്നെ, ആ ആനന്ദൻ മടങ്ങിവന്നാലോ! എനിക്കറിയാം, അയാരം ഇപ്പോഴും പൂർണ്ണനായ അർഹതനായിട്ടില്ലെന്നു്. വീണ്ടും വീണ്ടും അയാരം മടങ്ങിവരുന്നു.''

''വളരെ ചിത്തവർത്തമാനംതന്നെ. എന്തുകൊണ്ടെന്നാൽ മോക്ഷം വളരെ മഹത്തായ വസ്തുവാണു്. അയാളോടു ചോദിക്കണം, ശാക്യമുനി മഹാമതിയോടു പറഞ്ഞതെന്താണെന്നു് മറന്നുപോയോ എന്നു്''.

''എന്താണ് പറഞ്ഞതു്?'' ഗൌതമൻ അല്പം ശുണ്ഠിയോടെ ചോദിച്ചു.

''ശാക്യമുനി പറഞ്ഞതു് ഇതാണു്—'മഹാമതി, നാടകത്തിലെ ഗാനനൃത്തങ്ങരം, വീണവായന, ചിത്രരചന, അതുപോലെയുള്ള മററുകലകരം ഇവയിൽ പ്രാവീണ്യം കിട്ടുന്നതു് സാവധാനത്തിലാണല്ലോ. അതുപോലെ ഒരൊററദിവസംകൊണ്ടു് ആരും അർഹതനാവില്ല'. ഞങ്ങളുടെ മഹാരാജകുമാരനും ത്യാഗത്തെ ഒരു കലയായിട്ടാണു് എണ്ണുന്നതു്.''

അവരം വർത്തമാനം പറഞ്ഞുപറഞ്ഞു് ശിബിരത്തിന്റെ ന്നിലുള്ള അരമതിലിന്റെ മുകളിൽ കയറി ഇരുന്നു.

''വരൂ, ഞാൻ ഭേതിയ്ക്കു് എന്റെ ചിത്രങ്ങൾ കാണിച്ചുതരാം.'' അയാരം പാരവശ്യത്തോടെ പറഞ്ഞു.

''എനിയ്ക്കു് അതുകൊണ്ടു് എന്താണു് ലാഭം?'' അവരം പ്രസന്നതയോടെ ചോദിച്ചു.

''എല്ലാ വിദ്യാത്ഥികളേയുംപോലെ ഞാനും ഒന്നിനും കൊള്ളാത്തവനും കല്പനാലോകത്തിൽ വിഹരിക്കുന്നവനായ ഒരു വിദൂഷകനുമാണെന്നായിരിക്കും ഭേതിയുടെ ധാരണ. എന്നാൽ ചമ്പകറാണി, ഒരുദിവസം ഭേതി കേരംക്കും, ശ്രാവസ്തിയിലെ ഗൌതമനീലാംബരൻ ചിത്രകലയിൽ വളരെ വലിയ ആചാര്യനായിരിക്കുന്നുവെന്നു്.'' അയാരം കുട്ടികളെപ്പോലെ ശ്ലുണ്ടിയെടുത്തുകൊണ്ടു് ഇപ്രകാരം പറയുകയും ചമ്പകത്തിന്റെ നേരെ നോക്കുകയും ചെയ്തു. അവരം ദേഷ്യപ്പെട്ടുകൊണ്ടുതന്നെ നേക്കുനേരെ നിന്നു് എന്തെങ്കിലും കേരംപ്പിക്കുമെന്നായിരുന്നു അയാരം വിചാരിച്ചതു്. പക്ഷേ, അവരം ഒന്നും മിണ്ടിയില്ല.

ചമ്പകം ഒന്നുംമിണ്ടാതെ അരമതിലിന്മേലുള്ള തന്റെ ഇരിപ്പു തുടന്നു. പത്തുകൊല്ലം മുമ്പു് ഹരിയും ഇതേമട്ടിൽത്തന്നെ അവളോടു പറഞ്ഞിട്ടുണ്ടു്—'നീ എന്നെ, മറ്റെല്ലാ വിദ്യാത്ഥികളേയുംപോലെ കൊള്ളരുതാത്തവനും ഭാവനാലോകത്തിൽ വിഹരിക്കുന്നവനുമായ ഒരു വിദൂഷകനായി കരുതുന്നുണ്ടോ? എന്നാൽ ചമ്പാറാണി, ഒരുദിവസം നീ കേരംക്കും, അയോദ്ധ്യയിലെ മഹാരാജകുമാരൻ വലിയ ഒരു ഗണിതജ്ഞനായിത്തീന്നിരിക്കുന്നു' എന്നു്.

''പ്രകാശനം ഉദ്ദേശ്യത്തിൽനിന്നു വളരെ ദൂരെയാണു്. ദാഹിക്കുന്ന മാനിനു് മരുഭൂമിയിൽ നദികരം കാണപ്പെടുന്നപോലെ, ആത്മാവിനു്, അതിന്റെ ആഗ്രഹങ്ങരം കാരണം, ഈ സൃഷ്ടി മരീചികയായി പ്രത്യക്ഷപ്പെടുന്നു. ആ മൃഗതൃഷ്ണ എന്നെ, ഹരിയെ വളരെ അധികം വ്യാകുലപ്പെടുത്തിയിരിക്കുന്നു.

എന്താണ് ഉദ്ദേശ്യം, മൌലികമായ ഉദ്ദേശ്യം?'' അവൾ അരമതിലിന്മേൽനിന്നു് എഴുന്നേററു.

''താങ്കളുടെ ആനന്ദനെ എവിടെയെങ്കിലും വെച്ചു കണ്ടുമുട്ടുകയാണെങ്കിൽ അയാളോടു് പറയണം—'സുന്ദരി മരീചികയിൽനിന്നും മുക്തയായിരിക്കുന്നു, അവളെപ്പററി ഇനി ചിന്തിക്കേണ്ട' എന്നു്.''

''വേതി അടുത്തുതന്നെ വിഹാരത്തിൽ ചേരും എന്നു കേട്ടതു ശരിയാണോ?''

''ഒരു പക്ഷേ. എന്താണതിൽ ദോഷം? ഇതു അനുഭവിച്ചറിയണമല്ലോ.''

''ചമ്പകം, വേതിയുടെ പ്രായമെന്താണു്?''

''ഒരു നൂറുകൊല്ലം എനിക്കു് ഓർമ്മയില്ലാത്തത്ര ശതവർഷങ്ങൾ''—അവൾ ചിരിച്ചുകൊണ്ടു പറഞ്ഞു.

''കുറച്ചുദിവസം മുമ്പു ചാരണന്മാരിൽനിന്നു ഭീഷ്മരുടേയും അർജ്ജുനന്റേയും കഥകേട്ടു ഞാൻ വിചാരിക്കുകയുണ്ടായി—ചിത്രാംഗദയും അലോഹയും എങ്ങനെ ഇരുന്നിരിക്കണമെന്നു്.''

''എന്നെക്കണ്ടപ്പോൾ നിങ്ങൾക്കു മനസ്സിലായില്ലേ?'' അവൾ വീണ്ടും ചിരിച്ചു—''നിങ്ങൾ മൂർത്തികാരനാണല്ലേ?''

''അതേ; പക്ഷേ, എല്ലാ കലാകൃതിയും നാമത്തിന്റേയും രൂപത്തിന്റേയും മിശ്രണമാണെന്നു് വേതി മറക്കുന്നു. ഒന്നിനോടു ചെവിയും മററതിനോടു കണ്ണും പരിചയപ്പെടുന്നു.''

''എന്നാൽ വിശുദ്ധഗുണം മാത്രമായ, ബുദ്ധികൊണ്ടുമാത്രം അറിയപ്പെടുന്ന വസ്തുത അനുഭൂതമാവുകയില്ല. അല്ലെങ്കിൽ നിങ്ങൾ സ്വയം നിങ്ങളുടെത്തന്നെ കാഴ്ചപ്പാടിനെ ഖണ്ഡിക്കുകയാണു്.''

''വിശുദ്ധ രൂപം ഗുണം മാത്രമാണു്, സംയോജനമല്ല. അതിനെ ഏതെങ്കിലും ഭൌതികലക്ഷണം വഴിയായി നിർദ്ദേശിക്കാം; പക്ഷേ, ഭൌതികലക്ഷണംപോലെ അതിനെ കരുതാൻ പാടില്ല.''

''ആകാശത്തിൽ രൂപം ലക്ഷണം''— ചമ്പകം ചിരിച്ചു കൊണ്ടു പറഞ്ഞു.

''വിശുദ്ധരൂപം അസ്തിത്വത്തെ വ്യാഖ്യാനിക്കുന്നു'' ഗൌതമൻ ഉത്തേജിതനായി പറയുവാൻ തുടങ്ങി. ''പക്ഷേ, അതിനു സ്വന്തമായ അസ്തിത്വമില്ല.''

''താങ്കൾ എന്താകാനാണു് ആഗ്രഹിക്കുന്നതു്?''

''ഞാൻ ഭവതിയോടു പറയും, ഒരുദിവസം തീർച്ചയായും പറയും, ഞാൻ എന്താവാൻ ആഗ്രഹിക്കുന്നുവെന്നു്.''

പിന്നിൽനിന്നു ചിലങ്കയുടെ ശബ്ദം കേട്ടുതുടങ്ങി. നിർമ്മല പലതരത്തിലുള്ള വെളുത്ത പൂക്കൾ കൊട്ടയിൽഏറ്റി നടപ്പാതയിലൂടെ വരികയായിരുന്നു. ഗൌതമനെക്കണ്ടു്, അവൾ കൊട്ട മതിലിന്മേൽ വെയ്ക്കുകയും കൈക്കൂപ്പുകയും ചെയ്തു. ശ്രേഷ്ഠനം പാവനനുമായ ഒരു ബ്രാഹ്മണനെപ്പോലെ ഗൌതമൻ അവളെ ആശീർവ്വദിച്ചശേഷം തിരിഞ്ഞുനടന്നു.

'ശാന്തി ലഭിച്ചിട്ടുള്ളവർ ധന്യരാണു''—ചമ്പകം തന്റെ മനസ്സിൽ ആവർത്തിച്ചു. ഗൌതമസിദ്ധാർത്ഥൻ ഗയയിൽ ചെയ്ത പ്രവചനം അവൾക്കു് ഓർമ്മവന്നു—''ഹേ പുരോഹിതാ, എല്ലാ വസ്തുക്കൾക്കും തീ പിടിച്ചിരിക്കുന്നു. കണ്ണുകൾ തീയിൽ എരിയുകയാണു്. ആകാരം, പ്രകാരം, നോട്ടം, ഇന്ദ്രിയങ്ങളോടു ബന്ധപ്പെട്ട പദാർത്ഥങ്ങൾ, അത്യധികമായ തൃഷ്ണ, ശബ്ദം, ഗന്ധം, ബുദ്ധി, മസ്തിഷ്കം, വിചാരം, ശരീരകല്പന— എല്ലാം ഈ തീയിൽ തുരുതുരെ ദഹിച്ചുകൊണ്ടിരിക്കുന്നു. ഹേ, പുരോഹിതാ, വെറുപ്പും, പ്രേമവും, ജനനവും, വാർദ്ധക്യവും, മരണവും, ശോകവും, ദുഃഖവും നിരാശയും എല്ലാംകൂടിയാണു് ഈ തീയു് തയ്യാറാക്കിയിരിക്കുന്നതു്.''

ഗുരുകുലത്തിലെ വിദ്യാർത്ഥി മടങ്ങിപ്പോയു്ക്കഴിഞ്ഞു. കാടു് കിഴക്കൻകാറ്റുതട്ടി ചിലയ്ക്കുന്നുണ്ടു്. ചില ഭിക്ഷുണികൾ ഭിക്ഷാപാത്രവുമേന്തി മരത്തണലുകളിൽനിന്നു തങ്ങളുടെ കുടിലുകളിലേയ്ക്കു മടങ്ങുകയാണു്. അവരുടെ മുഖത്തു് എന്തൊരു ശാന്തിയാണു്! അവർ ഒഴുക്കിൽ പ്രവേശിച്ചുകഴിഞ്ഞിരിക്കുന്നു—ഒരിക്കലും മടക്കമില്ലാത്ത മാർഗ്ഗത്തിലൂടെ അവർ

പോവുകയാണു്. ''എനിക്കും ഈ ഒഴുക്കിൽപെടുവാൻ സാധിക്കുമോ—'' ചമ്പകം ഖിന്നയായി ആലോചിച്ചു.

# 4

''സ്ത്രീകളോടുള്ള നമ്മുടെ കാഴ്ചപ്പാടു് എന്തായിരിക്കണം' —ഒരു നൂറുകൊല്ലം മുമ്പു് ഇതേ ശ്രാവസ്ഥിയിൽ മഹത്തായ ഒരു ചോദ്യം ഉന്നയിക്കപ്പെട്ടു.

''ആനന്ദാ, അവരുടെനേരെ നോക്കുകപോലും അരുതു്''— ഉത്തരം.

''അവരുടെമേൽ കണ്ണു പതിഞ്ഞേതന്നു വെയ്ക്കുക.''

''അവരോടു സംസാരിക്കരുതു്.''

''അവർ നമ്മളോടു സംസാരിക്കാൻ തുടങ്ങിയാലോ?''

''ഏതു സമയത്തും ഒരുപോലെ ഉണർന്നിരിക്കണം.''

കുറെ രാത്രികൾ തുടർച്ചയായി ഉറക്കമൊഴിച്ചിരുന്ന ശേഷം, ഉറക്കത്തിന്റെ ശക്തിയേറിയ തളർച്ച പെട്ടെന്നൊരു ദിവസം ഗൌതമനെ ബാധിച്ചു. എന്നാലും അയാൾ വളരെ ശ്രമിച്ചു് തന്റെ കണ്ണുകൾ തുറന്നുതന്നെ വെച്ചു.

രാജകീയ ശിബിരത്തിൽനിന്നു കൈമണിയുടേയും കാൽച്ചിലമ്പിന്റേയും ശബ്ദം ഉയരാൻ തുടങ്ങി. ചതുർദ്ദശീചന്ദ്രൻ ഉയർന്നുയർന്നു് ആശ്രമത്തിനു നേരെ മുകളിൽ വന്നു. അതിന്റെ വെളിച്ചത്തിൽ പുഷ്പലതകൾകൊണ്ടു മൂടപ്പെട്ട കുടിലുകൾ ആഴമററ ശാന്തിയിൽ മുഴുകി. അങ്ങിങ്ങു വിളക്കുകൾ കത്തിക്കൊണ്ടിരുന്നു. മററെല്ലാ വിദ്യാർത്ഥികളും ഉറങ്ങിക്കഴിഞ്ഞിരുന്നു. ഉണർന്നിരിക്കുന്നതു് ഗൌതമൻ മാത്രമാണു്.

അയാൾ മെല്ലെ എഴുന്നേററു. പിന്നെ പുതപ്പെടുത്തു തോളിൽ ഇടുകയും ശബ്ദമുണ്ടാക്കാതെ ആശ്രമത്തിൽനിന്നു പുറത്തു കടന്നു മധുകവൃക്ഷക്കാവിനു് നേരെ നീങ്ങുകയും ചെയ്തു. അയാളുടെ കാലടികൾക്കു കീഴിൽ ഉണങ്ങിയ ഇലകൾ ശക്തിയായി കുഴഞ്ഞുമറിഞ്ഞുകൊണ്ടിരുന്നു. ഇതിനിടയിൽ ഒരു അ

ണ്ണാക്ക്ണ്ണൻ അയാളുടെ പാദധ്വനികേട്ട് ഞെട്ടി വേഗത്തിൽ ഓടിമറഞ്ഞു. ആരെങ്കിലും തന്നെ തിരിച്ചറിയുന്നുണ്ടോ എന്നു അങ്ങിങ്ങു നോക്കിക്കൊണ്ടു്, അയാഠം മെല്ലെമെല്ലെ പുട്ടുകളുടെ വെട്ടത്തിൽ പ്രകാശിക്കുന്ന തോപ്പിലെത്തി. അതിന്റെ നടുവിൽ ഒരു മണ്ഡപം നിർമ്മിച്ചിരിക്കുന്നു. ഒരുഭാഗത്തു ഗാനസംഘത്തിലെ പെൺകുട്ടികഠം വീണ, ഷഡ്തന്ത്രി, ഝാലറ മുതലായ സംഗീതോപകരണങ്ങളുമായി ഇരുന്നിരുന്നു.

ഗൌതമന്റെ കണ്ണുകഠംതന്നെ തലേദിവസം ശാസിച്ച വൃദ്ധദാസിയുടെമേൽ പെട്ടെന്നു പതിഞ്ഞു. അയാഠം തെല്ലു പരിഭ്രമിച്ചു് ഒരു കൂടാരത്തിന്റെ മറവിൽ ഒളിക്കുകയും ഒരു പെൺകുട്ടിയുടെ നൃത്തം കാണുന്നതിൽ മുഴുകുകയും ചെയ്തു.

കാണികഠം ഞെട്ടി. ഒരു യുവാവു് ശിബിരത്തിന്റെ പിന്നിൽക്കൂടെ മണ്ഡപത്തിൽവന്നു കുനിഞ്ഞു ചിലങ്കകഠം കെട്ടുകയും തന്റെ പുതപ്പു് ഒരിടത്തു വലിച്ചെറിഞ്ഞു്, ഉന്മുക്തമായ ആനന്ദഭാവത്തിൽ താണ്ഡവനൃത്തം ചെയ്തുകൊണ്ടു് മുന്നിലേയ്ക്കു വരികയും ചെയ്തു.

ജനങ്ങഠം മന്ത്രമുഗ്ദ്ധരായി അയാളുടെ നൃത്തം കണ്ടുകൊണ്ടിരുന്നു. അയാഠം സ്വയം നടരാജനാണെന്നു് എല്ലാവർക്കും തോന്നി.

ചമ്പകം നൃത്തം ചെയ്യുന്നതിനിടയിൽനിന്നു്, നർത്തകനെ ആശ്ചര്യത്തോടെ നോക്കി.

മൃദംഗം ശക്തിയായി ശബ്ദിച്ചുകൊണ്ടിരുന്നു. താണ്ഡവനൃത്തം ചെയ്തുകൊണ്ടു് അയാഠം പെട്ടെന്നു മണ്ഡപത്തിന്റെ നടുവിലെത്തി.

അയാഠം എല്ലാവരുടേയും മുന്നിൽ നൃത്തത്തിലെ എട്ടു രസവും പ്രദർശിപ്പിച്ചു. ഇതു ശിവന്റെ നൃത്തമാണു്. ശിവന്റെ മുദ്രകളിൽ ലോകത്തിന്റെ എല്ലാ വികാസക്രിയകളും അടങ്ങുന്നു. അദ്ദേഹത്തിന്റെ വാണി എല്ലാമാണു്; വസ്ത്രം ചന്ദ്രനും നക്ഷത്രങ്ങളും—അതേ, സാക്ഷാൽ താനവും സംഗീതവുമായ, സാർവ്വഭൌമലയത്തെ ദ്യോതിപ്പിക്കുന്ന ശിവൻ.

ചമ്പകം തൻെറ സ്ഥാനത്തുനിന്നു നൃത്തംചെയ്തുകൊണ്ടു് അയാളുടെ ഒപ്പമെത്തി.

അവരം ഗൌരിയായിരുന്നു—ശങ്കരൻെറകൂടെ നൃത്തംചെയ്യുകയാണു്.

ചന്ദ്രിക തുറന്ന മൈതാനത്തിൽ സംഗീതം വർഷിച്ചു. വെള്ളിമേഘങ്ങഠ നദിമേൽ നീന്തി. അതേ നിറമുള്ള വെള്ളിൽ പറവകരം കൊക്കുകരം ചിറകുകരംക്കിടയിൽ മറച്ചു മണൽത്തട്ടിൽ ഉറങ്ങുന്നു. കാത്തികമാസത്തിലെ പൂണ്ണചന്ദ്രൻ പുഷ്ഞങ്ങംക്കു മുകളിൽക്കൂടി എത്തിനോക്കുകയാണു്

എന്നാൽ ആ രാത്രിയും തീൻ. ഉത്സവം ആഘോഷിക്കുന്നവരുടെ ശബ്ദകോലാഹലം അടങ്ങി. അവരുടെ പാട്ടുകളും ചിലമ്പൊലികളും മന്ദമായി. പുലച്ച്യായപ്പോഴേയ്ക്കും രാജാവിൻെറ ശിബിരത്തിലെങ്ങും നിശ്ശബ്ദത വ്യാപിച്ചു. മണ്ഡപത്തിൽ കറച്ചു പുഷ്പമാല്യങ്ങളും പൂമൊട്ടുകളുടെ കുമ്പാരവും മാത്രം ചിതറിക്കിടന്നിരുന്നു.

നേരം വെളുത്തു. ഹിമാലയത്തിൻെറ കൊടുമുടികളിൽ മൂടൽമഞ്ഞു നീന്തിക്കൊണ്ടിരുന്നു. പൊയ്കകളിൽ ചെന്താമരകരം വിരിഞ്ഞു. ഗ്രാമത്തിലെ നിരത്തിൽക്കൂടി പോയ്ക്കൊണ്ടിരുന്ന ഇടയത്തിമാരുടെ കടങ്ങരം വെയിലിൽ തിളങ്ങി. മഞ്ഞനിറമാൻ ഇരിപ്പപ്പൂക്കളെ വലംവെച്ചുകൊണ്ടിരുന്ന തേനീച്ചകരം അവയുടെ കാതുകളിൽ എന്തോ മന്ത്രിച്ചു. സൂര്യൻെറ തീക്ഷ്ണകിരണങ്ങരം കൺപോളകളിൽ പ്രവേശിച്ചപ്പോരം ഗൌതമൻ കണ്ണുകരം തിരുമ്മി എഴുനേററിരുന്നു. താൻ കളത്തിൻെറ പൊട്ടിപ്പൊളിഞ്ഞ പടവുകളിൽ കിടക്കുകയാണെന്നു് അയാരംക്കു മനസ്സിലായി. പരിഭ്രമിച്ചുകൊണ്ടു് അയാരം നാലുപാടും നോക്കി. ''ഞാൻ എവിടെയാണു്? ഇതെല്ലാം എന്താണു്?'' അയാരം തൻെറ തലച്ചോററിൽ ബലം പ്രയോഗിക്കാൻ ശ്രമിച്ചു; പക്ഷെ ഒന്നും ഓമ്മവന്നില്ല.

അയാരം മുരിനിവൻ് എഴുന്നേററു. വീണ്ടുമൊന്നു മുരിനിവൻ കല്പടമേൽ ഇരുന്നു. പെട്ടെന്നു് അയാളുടെ കണ്ണുകരം ഇരിപ്പക്കൂട്ടത്തിൽ പതിഞ്ഞു. അവിടെ നിശ്ശബ്ദതയായിരു

ന്നു. ഒരു മാൻ മരത്തിന്റെ പിന്നിൽനിന്നു പാഞ്ഞുപോയി. അണ്ണാക്കണ്ണന്മാർ ഇലകൾ കാർന്നുതിന്നുകൊണ്ടിരുന്നു. പച്ചത്തത്തകളുടെ ഒരുകൂട്ടം കൊമ്പിന്മേൽ നിന്നു പറന്നുപോയി. കാടു ശാന്തമായിരുന്നു. അയാൾ സ്തബ്ധനു, വ്യാകുലനുമായി അവിടെ ഇരുന്നു. ക്രമേണ മെല്ലെമെല്ലെയായി, ഓർമ്മകൾ, മങ്ങിയ സ്വപ്നംപോലെ അയാളിൽ ഉയർന്നു. കഴിഞ്ഞ രാത്രി മുഴുവൻ ഈ സ്ഥാനത്തു് രാജാവിന്റെ കൂടാരമായിരുന്നു. അതിൽ, മണ്ഡപത്തിന്റെ താഴെ അയാൾ രാത്രി വളരെ വൈകുന്നതുവരെ നൃത്തം ചെയ്യുകയുണ്ടായി. അവരെല്ലാവരും നൃത്തമാടി. അയാൾ നൃത്തംചെയ്തു ക്ഷീണിച്ചപ്പോൾ, രാജാവു് അയാളെ അടുത്തു വിളിച്ചിരുത്തി. അയാൾ രാജാവിനോടൊപ്പം മതിയാംവരെ മദ്യം സേവിക്കുകയും പൊരിച്ച മാംസം തിന്നുകയും ചെയ്തു. എന്തൊക്കെയായാലും ആ കൊട്ടിലും പാട്ടിലും അയാളുടെ കണ്ണുകൾ നിരന്തരമായി ചമ്പകത്തെ തിരഞ്ഞുകൊണ്ടിരുന്നു. പക്ഷേ, നൃത്തം കഴിഞ്ഞ ഉടൻ അവൾ രാജകുമാരിമാരോടുകൂടി അന്തഃപുരത്തിലേയ്ക്കു പോയി. അയാൾ അവളെ പ്രതീക്ഷിച്ചു് പുലരുംവരെ അവിടെ ഇരുന്നു. പിന്നീടു മണ്ഡപത്തിൽനിന്നും പുറത്തു കടന്നു് ആശ്രമത്തിലേയ്ക്കു വേച്ചുവേച്ചു മടങ്ങിപ്പോയ്ക്കൊണ്ടിരുന്നപ്പോൾ, അയാൾക്കു് ഉറക്കംവരികയും കുളക്കരയിൽ കിടന്നുറങ്ങുകയും ചെയ്തു. രാവിലെ യാത്രയ്ക്കുള്ള പെരുമ്പറ മുഴങ്ങി, ശിബിരം പൊളിക്കപ്പെട്ടു. രാജകീയപരിവാരം ആനപ്പിടുത്തം കാണാൻ പുറപ്പെട്ടുപോയ്ക്കൊണ്ടിരിക്കവേ, ചമ്പകം നിർമ്മലയോടൊപ്പം കുളക്കരയിലൂടെ കടന്നുപോയി. നിർമ്മല അവളോടു പറഞ്ഞു—"എത്ര വിചിത്രനായ ബ്രാഹ്മണൻ! മിനിഞ്ഞാന്നു നിന്നോടു ചിത്രകലയെപ്പററി വാദിക്കയായിരുന്നു; ഇന്നലെ രാത്രിയിലൊ നടരാജനെപ്പോലെ നൃത്തംചെയ്തു; ഇപ്പോൾ കുട്ടികളെപ്പോലെ കിടന്നുറങ്ങുന്നു. വരൂ, പോകുന്നതിനുമുമ്പു് ഇയാളെ ഉണർത്തി നമസ്കരിച്ചുപോകാം."

ചമ്പകം കുറച്ചിട നിശ്ശബ്ദവും നിശ്ചേഷ്ടവുമായിനിന്നു. പിന്നെ പറഞ്ഞു—"വേണ്ട, ഉണർന്നിരിക്കുന്നവനു് ഒരുദിവ

സം ഉറക്കംവരും; ഉറങ്ങുന്നവൻ ഒരുദിവസം ഉണരുകയും ചെയ്യും. എല്ലായ്പോഴും ഉണർന്നിരിക്കുന്നവരെ നോക്കുക.'' പിന്നീടവൻ രത്നംപതിച്ച തന്റെ പല്ലക്കിനടുത്തേയ്ക്കു നടക്കുകയും ചെയ്തു.

ഇരിപ്പക്കാവിൽ പരിപൂർണ്ണമായ നിശ്ചലത പരന്നു. അയാൾ കല്പടവിന്മേൽ വിചാരത്തിൽ മുഴുകിക്കൊണ്ടിരുന്നു. ആ ഒരൊററ രാത്രികൊണ്ടു് അയാൾ പെട്ടെന്നു വലുതായിത്തീർന്നിരിക്കുന്നു. തന്റെ ഹൃദയലോകത്തിൽ അയാൾ ചുററി നടന്നു. അയാൾ പ്രയോഗിച്ചതു മായയായിരുന്നു. ആ പ്രയോഗത്തിൽ അയാൾ അസന്തുഷ്ടനല്ലായിരുന്നു. എത്ര വിചിത്രമായ അനുഭവം! താനാണു് ശിവനു പകരം വിഷം മുഴുവൻ കുടിച്ചതെന്നു് അയാൾക്കു തോന്നി. എത്ര വിചിത്രമായ പ്രയോഗം! അയാൾ ഇതിനു കപിലനോടു പന്തയംവെച്ചിട്ടില്ലായിരുന്നു. പാവത്താനായ ഹരിശങ്കരനാകട്ടെ, ഈ സമയത്തു് അനേകായിരം നാഴിക ദൂരത്തുമാണു്.

എന്നാൽ അവൾ പോകുന്ന സമയത്തു തന്നെ കണ്ടുപോവുകയുണ്ടായില്ല. അടുത്തുവന്നു് ഉണർത്തുകപോലും ചെയ്തില്ല.

'അവൾ എന്നോടു് ഒരൊററവാക്കുപോലും പറയാതെയാണു മുന്നോട്ടുപോയതു്? അയാൾക്കു് അടുത്ത നിമിഷത്തിൽ വളരെയധികം സന്തോഷം തോന്നി. അവൾ തന്നിൽനിന്നും ഭിന്നയല്ലെന്നും തന്റെ അസ്തിത്വത്തിൽ അലിഞ്ഞുചേർന്നിരിക്കുന്നു എന്നുമുള്ള അനുഭവം അയാളിൽ തീവ്രമായി. 'എന്നോടു് അവൾ എന്തിനു സംസാരിക്കണം? അവൾ എല്ലായ്പോഴും എന്നോടു സംസാരിച്ചുകൊണ്ടിരിക്കുന്നുണ്ടു്. എന്നാൽ ഇതും മിത്ഥ്യയാണു്—വെറും പുലമ്പൽ! ഞാൻ എന്നെത്തന്നെ വഞ്ചിക്കുകയാണു്. മായാജാലത്തിൽ ഞാൻ വളരെയധികം കുടുങ്ങിയിരിക്കുന്നു. അവൾ എന്നിൽനിന്നും വേറെയാണു്; വളരെ ദൂരെയാണു്. ഞാൻ എവിടെ, അവൾ എവിടെ? ഇതെല്ലാം നുണ!'

''വളരെ നന്നായി''—അയാൾ കുളത്തിന്റെ പടവിൽനിന്നു് എഴുന്നേററു പറഞ്ഞു. (ഇവിടെയായിരുന്നു അന്നു് അവൾ

ഇരുന്നിരുന്നതു്.) ''നീ മുഴുവൻ ആഡംബരത്തോടുംകൂടി ആനയെ വേട്ടയാടുവാൻ പോയ്ക്കഴിഞ്ഞു. ജീവിതം! അതു നിന്നെക്കൂടാതെ കഴിഞ്ഞുകൊള്ളും.''

ആശ്രമത്തിലേക്കുള്ള വഴിയിൽക്കൂടി പോകുമ്പോഴ് അയാൾക്ക ഓർമ്മവന്നു — ''ഇതു് പഠിപ്പിന്റെ അവസാനത്തെ കൊല്ലമാണു്. അടുത്ത ദേവിയിൽ അച്ഛൻ എന്നെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുവാൻ വരും. എന്നെ യാത്ര അയയ്ക്കുമ്പോൾ ഗുരു അതേ വാക്കു് ആവർത്തിക്കും—'സത്യം പറയുക; ധർമ്മം ആചരിക്കുക' (ധർമ്മം?) എന്റെ ജീവിതസഖാക്കളായ എല്ലാ ആശ്രമവിദ്യാർത്ഥികളും കടവുവരെ എന്നെ അനുഗമിക്കും. ഞാൻ ബഹുമതി ചിഹ്നമായ തലപ്പാവു കെട്ടി, കണ്ണുകളിൽ ആദ്യമായി അഞ്ജനമെഴുതും; കാതിൽ രത്നകുണ്ഡലങ്ങൾ അണിയും. കേസരവർണ്ണത്തിലുള്ള വസ്ത്രത്തോടൊപ്പം തോളിൽ രോമക്കമ്പിളിയും കാലുകളിൽ ചെരുപ്പും ധരിക്കും. തലയിൽ മുള്ളൻപന്നിയുടെ മുള്ളുകൊണ്ടുള്ള ചീപ്പു് തിരുകിവെയ്ക്കും, കട പിടിക്കും — അങ്ങനെ ധാടിയോടുകൂടി ശ്രാവസ്തിയിലെ നിരത്തുകളിൽക്കൂടിപോകും; അയോദ്ധ്യയിലെയും പാടലീപുത്രത്തിലേയും ദർബാറുകളിൽ ചെല്ലും; പുരോഹിതസിംഹാസനത്തിൽ ഇരിക്കും. രാജാവിന്റെ മന്ത്രിസഭയിൽ ചേരും. ആ സമയത്തു് പാവവും മായിയുമായ ഈ പെണ്ണു് മഗധത്തിലെ നശിച്ച, ഭയാനകമായ ഏതെങ്കിലും വിഹാരത്തിൽ തല വടിച്ചു്, ജീവിതം നയിക്കുകയും ശാക്യമുനി ഉപദേശിച്ചിട്ടുള്ള നിർവ്വാണത്തിന്റെ പ്രാപ്തിക്കായി തപസ്സു ചെയ്യുകയുമായിരിക്കും.

അവൾ തന്റെ പ്രതിഭയെച്ചൊല്ലി ഇത്രയൊക്കെ അഹങ്കരിക്കുന്നു? എനിക്കുമില്ലേ, സ്വന്തം ശ്രേഷ്ഠതയിൽ ഗർവ്വു്? ചിത്രകലയിലും ശില്പകലയിലും മാത്രം എന്തിരിക്കുന്നു? ഞാൻ സൂത്രകാരനാകും, വിധാനങ്ങൾ ഉണ്ടാക്കും. മനു, കപിലൻ, ജൈമിനി ഇവരൊന്നും എന്റെ കാൽപൊടിയ്ക്കു ഒക്കുകയില്ല. ഞാൻ വലിയ വലിയ പ്രതിമകളുടെ ലോകത്തെ ഒന്നാകെ ഇളക്കി പ്രതിഷ്ഠിക്കും. ജ്ഞാനം എന്റേതാണു്.

ഗണപതിയുടെ തൂലിക എന്റേതാണ്. ചമ്പകം എന്റെയാ യില്ലെങ്കിൽവേണ്ട, സരസ്വതി എന്റേതാണ്. അവരം എ ന്നെ ഇപ്രകാരം ഒരിക്കലും വിട്ടുപോവില്ല.

ചമ്പകത്തിൽ എന്താണ് ഒരു പ്രത്യേകത? സുന്ദരികളായ യുവതികരം ലോകത്തിൽ ആയിരക്കണക്കിനുണ്ട്. നിർമ്മല എത്ര സുന്ദരിയാണ്... ചമ്പകം, സൂക്ഷിച്ചു നോക്കിയാൽ, നീ വലിയ സുന്ദരിയൊന്നുമല്ല.

അവളുടെ സൌന്ദര്യം എങ്ങനെയുള്ളതാണ്? പോകുന്ന പോക്കിൽ അയാരം ദേഷ്യത്തോടെ രണ്ടുനാലു കല്ലുകരം കാൽ കൊണ്ടു തട്ടിമാററി. നിന്റെ ചിത്രം ഒരിക്കലും വരയ്ക്കുക യില്ലെന്നുള്ളതു് ഞാൻ നിശ്ചയിച്ചു കഴിഞ്ഞു. നിനക്കു് നിന്നെപ്പററി എന്താണ് വിചാരം? ഞാൻ നിന്നെ ഒട്ടും തന്നെ ഗൌനിക്കുന്നില്ല. നിന്റെ രൂപത്തെക്കൂടി ഞാനിതാ, മറക്കുകയാണ്. രൂപം ചട്ടക്കൂടുമാത്രമാണ്. എന്റെ ഹൃദയ ത്തിൽ സുരക്ഷിതമാക്കപ്പെട്ടിട്ടുള്ള രൂപം — അതിനെ തിരി ച്ചറിയാനുള്ള കഴിവു് വിശ്വകർമ്മാവിനുമാത്രമേയുള്ളു.

അയാരം തന്റെ കുടിലിലേയ്ക്കുകടന്നു. വീണ്ടും പുറത്തുവ ന്നു് അവിടവിടെ ചുററിക്കറങ്ങി. ആശ്രമത്തിലെ വിദ്യാ ത്ഥികരം അയാളെ ആശ്ചര്യത്തോടെ നോക്കി. ഒരുവൻ അ യാളോടുചോദിച്ചു—''ഇന്നലെ രാത്രി കണ്ടില്ലല്ലോ; എവി ടെയായിരുന്നു?'' ഗൌതമൻ വിരസതയോടെ അയാളുടെ വാ ക്കുകളിൽനിന്നു ഒഴിഞ്ഞുമാറി.

താൻ നദിയുടെ കരയിൽ തപസ്സുചെയ്യുകയായിരുന്നു എന്നു അയാരം അഖിലേശനോടു നുണ പറഞ്ഞു. ഈ ആയുസ്സിൽ അ യാരം ആദ്യമായി ഒരു നുണപറഞ്ഞു. ഇപ്പോരം അയാരംക്കു് നുണകളെല്ലാംതന്നെ സുന്ദരമായിത്തോന്നുവാൻ തുടങ്ങിയിരു ന്നു. അയാരം സന്ധ്യാവന്ദനം ചെയ്യുകയോ ഗുരുവിനെ ദശി ക്കാൻ പോകയോ ചെയ്യാതെ, ആശ്രമത്തിലെ വള്ളിക്കുടില്ലു കളിൽ അലഞ്ഞുതിരിഞ്ഞു.

ഞാൻ അവളുടെ ചിത്രം ഒരിക്കലും വരക്കില്ല. കല ജീവി തത്തിലെ എല്ലാ ബന്ധങ്ങളിൽനിന്നും മുക്തമായി ഉയര

ണം''—അയാൾ പലതവണ മനസാ ഉരുവിട്ടു. പക്ഷേ, അവസാനം അയാൾക്ക ഒരു നിവൃത്തിയുമുണ്ടായില്ല. അയാൾ കലാകാരനാണ്. സൃഷ്ടിക്കുള്ള അതിയായ ആഗ്രഹം അയാളെ വളരെയധികം വ്യാകുലനാക്കി.

പിറേറദിവസം ചിത്രംവരയ്ക്കാനും പ്രതിമ ഉണ്ടാക്കാനുമുള്ള ഉപകരണങ്ങളുമായി അയാൾ ഇരിപ്പമരത്തോട്ടത്തിലേയ്ക്കു പോയി, കുളക്കരയിലിരുന്നു. കാവിമണ്ണുപൊടിച്ചു ചുവന്ന നിറം ശരിയാക്കി. നീലത്തിന്റെ പൊതി മൺകപ്പിനകത്തു വെള്ളത്തിൽ കലക്കി. മഞ്ഞളും കുങ്കമവുംകൊണ്ടു് മഞ്ഞച്ഛായവും കുങ്കമച്ഛായവും ഉണ്ടാക്കി. മററു നിറങ്ങൾക്കപററിയ വേരുകൾ തിളപ്പിച്ചു. പിന്നെ വെള്ളനിറത്തിലുള്ള ചീനപ്പട്ടുവിരിച്ചു അതിൽ ചിത്രമെഴുതുവാൻ ഇരുന്നു. പക്ഷെ, രൂപവും അരൂപവും തമ്മിലുള്ള സംഘർഷം അയാളുടെ തൂലികയെ തടഞ്ഞു. ''ഞാൻ എന്തുണ്ടാക്കും? എന്താണർത്ഥം? വേദാന്തികൾ പറയുന്നു, 'ഈശ്വരൻ നിരാകാരനാണ്, യാതൊരാകൃതിയുമില്ല, അഗോചരനും അഗമ്യനുമാണ്'' എന്നെല്ലാം. പ്രശ്നം ഇതാണ്. വിചാരങ്ങളെ പ്രതീകങ്ങൾ വഴിയായി മാത്രമേ പ്രേക്ഷകന്റെ മുമ്പിൽ എത്തിക്കാൻ സാധിക്കു. പക്ഷേ വിചാരത്തിൽനിന്നു വേറിട്ട, ജീവത്തായ അസ്തിത്വം സ്വയം ജീവിതമാണ്, ലക്ഷണങ്ങളില്ല. അതിനോടു തോന്നുന്ന ആകർഷണം ഭാവനമേൽ അധിഷ്ഠിതമാണ്. അപ്പോൾ കലാകാരൻ കേവലവിചാരങ്ങളെ എങ്ങനെ പ്രകടിപ്പിക്കും! അയാളുടെ കാഴ്ചപ്പാടു് നിഷ്പക്ഷമായിരിക്കയില്ല. കലാകാരന്റെ യഥാർത്ഥകലയായ ധ്യാനം പൂർണ്ണമാകയില്ല. ശുദ്ധമായ രൂപം-വസ്തുവിൽ സ്വയമായുള്ള വാസ്തുകല്പന—അതാണ് വാസ്തവികമായ ധ്യേയം. വസ്തുവിന്റെ വൈവക്തികാവസ്ഥയെ എങ്ങനെ പ്രേരിപ്പിക്കും.

''യഥാർത്ഥജീവിതത്തിൽനിന്നു ഒഴിഞ്ഞുമാറാൻ കഴിയുകയില്ല.''

അയാൾ കുളക്കരയിലിരുന്നു് വളരെയേറെ ചിത്രങ്ങൾ ഉണ്ടാക്കുകയും നശിപ്പിക്കുകയും ചെയ്തു. ചുവന്ന മണ്ണുകൊണ്ടു് അനവധിപ്രതിമകൾ നിർമ്മിച്ചു അവയെല്ലാം തച്ചുടച്ചു.

അയാൾ ആശ്രമത്തിന്റെ ചുമരുകളിന്മേൽ മണ്ണും, ഈച്ച്പ്പൊടിയും ചുണ്ണാമ്പും തേച്ചു കട്ടിയായ നിറങ്ങളിൽ രൂപങ്ങളുണ്ടാക്കി. ചുവന്ന മണ്ണുകൊണ്ടു് മൂർത്തികളും നിർമ്മിച്ചു. ഇന്നുവരെയുള്ള മിക്കവാറും എല്ലാ ഫലകങ്ങളിന്മേലും ബ്രഹ്മജ്ഞാനത്തിന്റെ ലക്ഷണചിഹ്നങ്ങളാണു് മുഴച്ചുനിന്നിരുന്നതു്—ത്രിശൂലം, കല്പവൃക്ഷം, ഭൂമിയാകുന്നതാമര, സംസാരചക്രം, കമലാസനം, അഗ്നിസ്തംഭം മുതലായവ. ഇപ്പോൾ അയാളുടെ ഫലകകളിന്മേൽ ഉണ്ടായിരുന്നതു് ഗ്രാമീണദൃശ്യങ്ങളാണു്—സ്ത്രീകൾ, കൃഷിക്കാരുടെ കുട്ടികൾ, പശുക്കൾ, മൊട്ടുകളുടേയും പൂക്കളുടേയും മാതൃകകൾ. ഈ രൂപങ്ങളിൽ ശക്തിയും ജീവിതത്തിന്റെ ചുവപ്പും ചൂടും മുററിയിരിക്കുന്നു. അവ അലൌകികജീവിതങ്ങളായിരുന്നില്ല; പാർത്ഥിവജീവിതങ്ങളായിരുന്നു—മണ്ണിന്റെ തനതായ സൃഷ്ടികൾ.

പിന്നെ ഒരുദിവസം അയാൾ സുദർശനയക്ഷിയുടെ മൂർത്തിയുണ്ടാക്കി—കടമ്പിന്റെ തടിയിൽ ചാരി, കൊമ്പുപിടിച്ചു താഴ്ത്തിക്കൊണ്ടുനിൽക്കുന്ന സുദർശനയക്ഷി.

നഗരത്തിലെ കലാകാരന്മാർ അയാളെക്കണ്ടുതലയാട്ടി. ചിത്രശാലകളിലും ക്ഷേത്രങ്ങളിലും അയാളെ ആരും ഇഷ്ടപ്പെട്ടില്ല.

വിമർശകന്മാർ അഗാധമായ കാഴ്ചപ്പാടിലൂടെ ആരൂപങ്ങൾ പരിശോധിച്ചു. പക്ഷേ, ആരും ഗൌതമനെ പ്രശംസിച്ചില്ല. അവർ വിസ്മിതരായിനിന്നു, അത്രമാത്രം.

കലാകാരന്മാരുടേയും ബുദ്ധിവാദികളുടേയും സംഘങ്ങളിൽ ഗൌതമനെപ്പററി വാഗ്വാദങ്ങൾ നടന്നു. അയാൾ ശാന്തനായി എല്ലാം കേട്ടു; എന്നാൽ ഒന്നും പറഞ്ഞില്ല. അയാൾ ദർശനങ്ങളുടെ മാർഗ്ഗം ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. അതുകൊണ്ടു്, വിശുദ്ധമായ സൌന്ദര്യാനുഭൂതി വാസ്തവത്തിൽ എന്താണു്, അതെങ്ങനെ ലഭ്യമാകും, എപ്രകാരം അന്യർക്കു പ്രദാനം ചെയ്യാൻ കഴിയും, രൂപാരൂപങ്ങളുടെയും ഭാവാഭാവങ്ങളുടേയും സംഘർഷങ്ങൾ ഇല്ലാതാക്കുന്ന ആ ആൾ ആരാണു് എന്നൊന്നും അയാൾക്കുപറയാൻ കഴിഞ്ഞില്ല. അയാൾക്കു

ഒരൊററ ആഗ്രഹമേ ഉണ്ടായിരുന്നുള്ളു. മനുഷ്യരേയും അവരു ടെ രഹസ്യങ്ങളേയും കല്ലിൽ നിബന്ധിക്കണം; വേദാന്തോ പാസകൻെറ കാഴ്ചപ്പാടിലൂടെ അയാം വിചാരിച്ചു. വിശു ദ്ധമായ സൌന്ദര്യബോധത്തിൻെറ അനുഭവം വേറിട്ടുള്ള ആന ന്ദമാണ്, അതു് വിദ്യുൽക്കണത്തെപ്പോലെ അഖണ്ഡവും അ വിഭാജ്യവും, സ്വയം പ്രകാശ്യവുമാണ്. കലാകാരൻെറ ഭാ വന വിശ്വകർമ്മാവിൻെറ ഭാവനയിൽ നിഹിതമാകുന്നു. ദ്രഷ്ടാവു് ആത്മാവിൽ അല്ലെങ്കിൽ 'ഞാനി'ൽ സ്ഥിതിചെ യ്യുകയും എല്ലാനിമിഷവും കാണുകയും ചെയ്യുന്നു. അവൻെറ രൂപം മുഴുവൻ ലോകത്തേയും ദ്യോതിപ്പിക്കുന്നുണ്ടു്. ലോക ത്തിൻെറ രൂപത്തെ 'അഹം' മാത്രമെന്നു ഗ്രഹിക്കുന്ന, 'അഹ' ത്തിൻെറ ധരാതലത്തിൽ നിർമ്മിക്കപ്പെട്ട കാഴ്ചപ്പാടാണ് സൌന്ദര്യത്തിൻെറ ആദർശാത്മകമായ കാഴ്ചപ്പാട്. ഇതാ ണു് പവിത്രമായ ആ അസ്ഥിത്വം, വിശുദ്ധമായ ജ്ഞാനം, വി ശുദ്ധമായ ജീവിതം, ഹൃദയത്തിൻെറ ചിത്രാലയം. ഈ ചി ത്രശാലയിൽ എല്ലാ ചിത്രങ്ങളും ഭാവനകളും ഉണ്ടു്. ഇവി ടെ എത്തിയാൽ പിന്നെ എല്ലാ ഉപമകളും ഒന്നാകുകയും വെ റെവെറെയുള്ള നിറക്കണ്ണാടികളിൽനിന്നു ഒരേപ്രകാശം മാത്രം സ്ഫുരിക്കുകയും ചെയ്യുന്നു. ക്രമമനുസരിച്ചു ഉണ്ടാക്കപ്പെടുന്ന ഓരോ വസ്തുവും ഒരു പൂർണ്ണകലാരൂപമാണു്. കലാകാരൻേറ യും പ്രേക്ഷകൻേറയും വഴി ഒന്നുതന്നെയാണു്. മനസ്സിലാക്കു ന്ന, പ്രബുദ്ധനായ വിദ്വാനുമാത്രമേ ഇതു് ഗ്രഹിക്കാൻ സാധി ക്കുകയുള്ളൂ.

സുദർശനയക്ഷിയുടെ രൂപനിർമ്മിതിയോടുകൂടി വാസ്തുകല യിൽ പുതിയ ഒരു ശൈലി ആരംഭമായി. അതു് കലർപ്പി ല്ലാത്തവിധം ലൌകികമായി. ആ മൂർത്തികളിൽ വിശുദ്ധമാ യ യഥാർത്ഥവാദം ഉണ്ടായിരുന്നു. കടമ്പിൻേറയും മററുവൃക്ഷ ങ്ങളുടേതുമായ ആ കാട്ടുദേവതമാർ—ഇന്ദ്രലോകത്തിലെ ദേവ ബാലന്മാർ വാസ്തവത്തിൽ അയോദ്ധ്യയിലേയും ശ്രാവസ്തി യിലേയും ആര്യപുത്രികളും, പുഴക്കടവുകളിൽ വെള്ളംമുക്കു വാൻ നിത്യവും യഥാർത്ഥമായി പോവുകയും ശ്രാവണഗതി

ങ്ങൾ പാടുകയും വയലുകളിൽ കളപറിക്കുകയും ചെയ്യുന്ന ഗ്രാമീണകഷ്കപ്പെൺകിടാങ്ങളുമായി മാറി.

സുദർശനയക്ഷി അരക്കെട്ടുവളച്ചു ചരിഞ്ഞുനിൽക്കുന്നു. അവളുടെ കയ്യുകൾ മാംസളവും കണ്ണുകൾ വിശാലവും, ശരീരം സുദൃഢസുന്ദരവുമാണ്. ആ ആകൃതിയും ആ സംതുലനവും! ഗാംഭീര്യം, കോമളത, ഗതി ഇവയുടെ അനുഭൂതികൾ സംപൂർണ്ണമായി സംയോജിപ്പിക്കപ്പെട്ടിരുന്നു. ഈ ശൈലിയിൽ ജീവനുണ്ടായിരുന്നു; ഗതിയുടേയും ശക്തിയുടേയും സ്വാതന്ത്ര്യത്തിൻേറയും സന്തോഷത്തിൻേറയും തീവ്രഭാവനയുണ്ടായിരുന്നു, ഇവിടെ ബന്ധനമില്ല. അവസാനം, കലാകാരനു് ബന്ധനത്തിൽനിന്നു മോചനം കിട്ടിയിരിക്കുന്നു. എന്താണുണ്ടാക്കേണ്ടതെന്നു് ഇപ്പോൾ അവനു് മനസ്സിലായി.

ഗൌതമൻ ഒരു ദിവസം തൻെറ ചില പുതിയ ചിത്രങ്ങളുമായി വിമലേശ്വരൻെറ ശ്രാവസ്തിയിലുള്ള ചിത്രശാലയിലെത്തി. അവിടെ പണ്ടത്തെപ്പോലെത്തന്നെ അന്നും അയാളുടെ സ്നേഹിതന്മാരും വിരോധികളും ഒത്തുചേർന്നിരുന്നു. ഈ കൂട്ടത്തിൽ കുറെ ഗൃഹസ്ഥന്മാരേയും മററുചിലരേയും കൂടി അയാൾ കണ്ടു. അയാൾക്കു് ആശ്ചര്യമായി. ഇവരെല്ലാം രാഷ്ട്രീയത്തെപ്പററി വാദിക്കാൻ ചിലപ്പോഴെല്ലാം അയാളുടെ കുടിലിൽ ഒത്തുചേരാറുണ്ടായിരുന്നു. എല്ലാവരും മൌനമായി, ഏതോ ചിന്തയിലും ആലോചനയിലും പെട്ടപോലെ ഇരിക്കുകയാണ്. അവർ തല ഉയർത്തി അയാളെ ഒന്നു നോക്കി; പക്ഷേ, ഒന്നും പറഞ്ഞില്ല. അയാളും ഒന്നും മിണ്ടാതെ ജനാലയുടെ അടുത്തുപോയി, താഴെയുള്ള അങ്ങാടിയിലെ കോലാഹലങ്ങൾ നോക്കിക്കൊണ്ടിരുന്നു.

''നിങ്ങൾക്കറിഞ്ഞുകൂടേ?'' അവസാനം വിമലേശ്വരൻ സംഭാഷണമാരംഭിച്ചു.

''എന്തു്?'' ഗൌതമൻ ചോദിച്ചു.

''നിങ്ങളൊന്നും കേട്ടില്ലേ? ഇപ്പോൾ ഏതുലോകത്തിലാണു് താമസം, ഹേ?''

ഈ സമയം ആരോ പുറത്തുനിന്നു് ചങ്ങല ചലിപ്പിച്ച ശബ്ദമുണ്ടാക്കി. അഖിലേശൻ അകത്തു കടന്നുവന്നു. അയാറം കിതയ്ക്കുന്നുണ്ടായിരുന്നു; കാലിൽ മുഴുവനും പൊടിപുരണ്ടുമിരുന്നു. വളരെ ദൂരെനിന്നു് ഓടിവരുന്നവനെപ്പോലെ തോന്നി.

''സഹോദരന്മാരെ,'' അയാറം സാവധാനം പറഞ്ഞു. ''അവനവന്റെ സാമാനങ്ങളുമെടുത്തു് ഇക്ഷണം ഇവിടെനിന്നു് ഓടിപ്പോകുവിൻ.''

''എന്തിനു്? എന്തുണ്ടായി?'' ഗൌതമൻ ചോദിച്ചു.

''മഗധം യുദ്ധം തുടങ്ങിയിരിക്കുന്നു, ഗൌതമാ. ചന്ദ്രഗുപ്തന്റെ സൈന്യം രാജ്യങ്ങളെല്ലാം ജയിച്ചു ഇങ്ങോട്ടു വന്നുകൊണ്ടിരിക്കയാണു്. ഇപ്പോറം ഇവിടമെല്ലാം ഉഴവു് തുടങ്ങും. കാർത്തികേയൻ തന്റെ നൃത്തം ആരംഭിച്ചിരിക്കുന്നു. ഇതാ നിങ്ങളുടെ സമയം കഴിഞ്ഞു. യമൻ യുദ്ധത്തിന്റെ പെരുമ്പറമുഴക്കി നിങ്ങളെ പിൻതുടർന്നുകൊണ്ടിരിക്കയാണു്—യമൻ ഭാവാഭാവങ്ങളുടെ—രൂപാരൂപങ്ങളുടെ അന്തരം നശിപ്പിക്കുന്ന യമൻ.'' അഖിലേശൻ ക്ഷീണിച്ചു; കണ്ണുകറം അടച്ചു പായിലിരുന്നു. കുറച്ചുകഴിഞ്ഞു് അയാറം തുടർന്നു. ''രാജാവു് നായാട്ടുകഴിഞ്ഞു മടങ്ങുകയായിരുന്നു. വിഷ്ണുഗുപ്തന്റെ സൈനികർ അദ്ദേഹത്തിന്റെ കൂട്ടുകാരെ ആക്രമിച്ചു. എല്ലാവരും കൊല്ലപ്പെട്ടിരിക്കുന്നു.

''എല്ലാവരും!'' ഗൌതമൻ ചോദിച്ചു.

''അതേയതേ; രണ്ടു് രാജകുമാരിമാർ നദിനീന്തിക്കടന്നു. പാഞ്ചാലരാജ്യത്തേയ്ക്കു പോയതായും, കേറംക്കുകയുണ്ടായി. സൈന്യങ്ങറം അവരെ പിൻതുടരുകയാണത്രേ''.

അയാറം ഇത്രയും പറഞ്ഞു് പെട്ടെന്നെഴുന്നേററു.

''സഹോദരാ, അഖിലേശാ, നിങ്ങറം എവിടെപ്പോകുന്നു'' ഗൌതമൻ വളരെ ക്ഷീണിച്ച സ്വരത്തിൽ ചോദിച്ചു.

''ഞാൻ യുദ്ധം ചെയ്യാൻ പോകയാണു്. നിങ്ങറം ഒരുപക്ഷേ, യുദ്ധം ചെയ്യുകയില്ലായിരിക്കും. അഹിംസയുടെ ആരാധകനായി മാറിയിരിക്കയാണല്ലോ.'' അയാറം ചെരിപ്പിന്റെ പൊടി തട്ടിക്കളഞ്ഞു, ശാന്തനായി പുറത്തേയ്ക്കു പോയി.

ഗൌതമൻ പരിഭ്രമിച്ചുനില്ലായി. അയാഠം വിമലേശ്വര നോട്ട പറഞ്ഞു—''ആരെങ്കിലും—ഇവിടെ ഇപ്പോഴുള്ള വിദ്വാന്മാരും കലാകാരന്മാരുമായവരിൽ ആരെങ്കിലും എനിയ്ക്കൊന്നു പറഞ്ഞുതരാമോ—എപ്പോഠം യുദ്ധം ചെയ്യണം, എപ്പോഠം പാടില്ല എന്നും. ജീവഹത്യ എപ്പോഠം ഉചിതവും എപ്പോഠം അനുചിതവുമാണെന്നും ഹരിശങ്കരനോട്ട ചോദിയ്ക്കാൻ ആരെങ്കിലും പോവുക''. അയാഠം മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കാൻ തുടങ്ങി. ''സഹോദരന്മാരേ, നന്ദരാജാവുമായി എനിക്കൊരു ബന്ധവുമില്ല. എനിക്ക വിഷ്ണുഗുപ്തനെ അറിഞ്ഞുകൂടാ. ചന്ദ്രഗുപ്തനുമായി ഞാൻ വഴക്കിലുമല്ല. ഇവരെല്ലാംചേന്നു എന്നെ എന്തുകൊണ്ടു ഒരു യുദ്ധത്തിലേയ്ക്കു വലിച്ചിഴയ്ക്കുന്നു? എനിക്ക മററുള്ളവരെ കൊല്ലേണ്ടിവരുമോ? ഇവരുടെയെല്ലാം ജീവൻ എനിക്ക വളരെ പ്രിയപ്പെട്ടതാണു. ഞാനും സ്വയം ജീവിക്കാൻ ആഗ്രഹിക്കുന്നു. ഇനി ഇപ്പോഠം എന്തു ചെയ്യണം?'' ജനാലയുടെ വാതിലിന്മേൽ തല ചാരിവച്ചു അയാഠം കണ്ണുകഠം അടച്ചു.

അപ്പോഴേക്കും ചിത്രാലയത്തിലുള്ള ആഠംക്കാർ ചെരിപ്പുകഠംധരിച്ചു പുറത്തേക്കിറങ്ങിത്തുടങ്ങിയിരുന്നു. അവർ പോകുന്നതിന്റെ കാലൊച്ചകേട്ടു ഗൌതമൻ കണ്ണുതുറന്നു. മുറി മുഴുവൻ ശൂന്യമായിരുന്നു. അയാളും അവരുടെ പിന്നാലെ വരാന്തയിലേയ്ക്കു ഓടിപ്പോയി ഉറക്കെയുറക്കെ വിളിച്ചുപറയാൻ തുടങ്ങി—''അതേ, നിങ്ങഠം നിങ്ങളുടെ മൂത്തികഠം ഇവിടെ ഉപേക്ഷിച്ചു എങ്ങോട്ടുപോകുന്നു? സഹോദരന്മാരേ, ഇവയെല്ലാം ഉടയും, ഉടയും.''

അപ്പോഴെയ്ക്കും താഴെ അങ്ങാടിയിൽ പ്രളയം വന്നെത്തിയപോലെ ആയിക്കഴിഞ്ഞിരുന്നു. യുദ്ധരഥങ്ങളും ആനകളും നഗരത്തെ ആക്രമിച്ചുതുടങ്ങി. അങ്ങാടി ഞൊടിയിടയിൽ യുദ്ധക്കളമായി മാറി. പൊടി, ആനകളുടെ ചിന്നംവിളി, അശ്വങ്ങളുടെ ചീറിപ്പായൽ, വാഠംപരിചകളുടെ കൂട്ടിമുട്ടലുകഠം, സ്ത്രീകളുടെയും കട്ടികളുടെയും അലമുറകഠം,—എന്നിങ്ങനെയുള്ള ശബ്ദങ്ങളുടെ ഭയാനകമായ ചുഴിയിൽ അയാളുടെ

സ്വരം മുങ്ങി. വരാന്തയുടെ ചവിട്ടുപടിയിന്മേൽ പ്രതിമ പോലെ നിന്നു്, അയാഠം മുമ്പിലത്തെ കാഴ്ചകഠം നോക്കി ക്കാണുകയാണു്. അങ്ങാടി മുഴുവൻ നശിപ്പിക്കപ്പെട്ടു. അയാ ളുടെ ചിത്രകാരസുഹൃത്തുക്കളുടെ ശവശരീരങ്ങഠം വെട്ടുവഴി യിൽ അവിടവിടെ ചിതറിക്കിടക്കുന്നു. ചാണക്യന്റെ സൈനികർ ആളുകളുടെ കഴുത്തുകഠം കററമററവിധം അറുത്തുവീ ഴ്ത്തുകയാണു്. ഗൌതമന്റെ കണ്ണുകഠംക്കു മുമ്പിൽ ഇരുട്ടുപര ന്നു. അവസാനം അയാഠം തെന്നിത്തെന്നി ചിത്രാലയത്തി ന്റെ ഒതുക്കുകഠം ഇറങ്ങി. പിന്നെ മരിച്ചുവീണ, വിമലേശ്വ രന്റെ കയ്യിൽനിന്നു വാഠം വലിച്ചെടുത്തു വീശിക്കൊണ്ടു് അ യാഠം സ്വപ്നത്തിലെന്നപോലെ നിരത്തിലിറങ്ങി.

ഗൌതമൻ രാത്രി കുറെയാകുംവരെ യുദ്ധം ചെയ്തു. അവസാ നം മുറിവുകഠംകൊണ്ടു തളർന്നു് ഒരു തെരുവിൽ വീണു. അവി ടെ നാലുപാടും ശവശരീരങ്ങളുടെ കൂമ്പാരമായിരുന്നു.

ചക്രവാളത്തിനടുത്തു്—നഗരത്തിൽനിന്നു തെല്ലു ദൂരെ, ജേ തവനപ്രാസാദം നിശ്ശബ്ദമായി, വൃക്ഷങ്ങളിൽ ഒളിഞ്ഞുനി ന്നിരുന്നു. അവയുടെ താഴികക്കുടങ്ങഠം ഈ ഭൂപടത്തെ മുഴുവൻ നോക്കി, മൌനമായി ചിരിയ്ക്കുന്നപോലെ, മന്ദമന്ദം മിന്നി ക്കൊണ്ടിരുന്നു.

## 5

കാലം പൊയ്ക്കൊണ്ടിരുന്നു. രാജ്യത്തിൽ ഇപ്പോഠം മയിലി ന്റെ മുദ്രയുള്ള ചക്രവത്തിയുടെ ഭരണമാണു്. അദ്ദേഹം നാട്ടി ലെ ആദ്യത്തെ ഏകച്ഛത്രാധിപതിയും രാജാധിരാജനുമായ ച ക്രവത്തിയായിരുന്നു. ചക്രവത്തിമാരുടെ വംശാവലി എഴുതു ന്നവരുടെ തൂലിക ഇവിടെയെത്തി നിന്നിരിയ്ക്കുന്നു...പാടലീ പുത്രത്തിൽ ഉദയംചെയ്ത, പ്രിയദശിയായ ഈ നരചന്ദ്രൻ— ശൂദ്രമാതാവിന്റെ മകനും ആട്ടിടയന്മാരാൽ വളത്തപ്പെട്ടവനും

ചാണക്യനാൽ തക്ഷശിലയിൽവെച്ച് പ്രമാണിതനാക്കിയവ നമായ ഈ ചക്രവർത്തി പുതിയ ചരിത്രം എഴുതിയ്ക്കും. കേട്ട കേൾവികളുടെ കാലം കഴിഞ്ഞു. നന്ദൻെറ തൊണ്ണൂററൊമ്പതു കോടി ഭണ്ഡാരങ്ങളുടെ കഥകൾ സ്വപ്നം മാത്രമായിത്തീർന്നിരിയ്ക്കുന്നു.

ഇതു പുതിയ യുഗമാണു്.

ചന്ദ്രഗുപ്തൻ വളരെ അധികം ശക്തിയുള്ള സമ്രാട്ടാണു്. അദ്ദേഹത്തിൻെറ ഭരണപ്പെരുമ്പറ ലോകം മുഴുവൻ മുഴങ്ങുന്നു. ലോകത്തിലെ മഹാനഗരങ്ങളിൽ ഒന്നായി എണ്ണപ്പെടുന്നുണ്ടു് അദ്ദേഹത്തിൻെറ രാജധാനി. മററു രാജ്യങ്ങൾ അദ്ദേഹത്തിൻെറ സൈന്യശക്തിയെ ഭയപ്പെടുന്നു. ചാണക്യനെന്നും കൌടില്യനെന്നും അപരനാമങ്ങളുള്ള ആളും തൻെറ കൂടനീതികൊണ്ടുമാത്രം മഹാപത്മനന്ദനെ തോല്പിച്ചവനുമായ വിഷ്ണുഗുപ്തൻെറ മന്ത്രണകൾ അനുസരിച്ചാണു് ഭരണം നടക്കുന്നതു്. ശാക്യമുനി പറഞ്ഞിട്ടുണ്ടു്—'വിജയം വെറുപ്പിനെ ജനിപ്പിക്കുന്നു; എന്തുകൊണ്ടെന്നാൽ തോററവർ ദുഃഖത്തിൻെറ നിദ്രയിൽ മയങ്ങുന്നവരാണു്. വിജയത്തിനും പരാജയത്തിനും മീതെ ജീവിക്കുന്ന ശാന്തരായ ആളുകൾക്കേ സുഖം കിട്ടൂ.'

പക്ഷേ ഓരോ വിജയവും പരാജയവും ചരിത്രത്തിൻെറ മാർഗ്ഗത്തിൽ ഒരു പുതിയ തിരിവാണു്. അതുകൊണ്ടു ലോകം എങ്ങനെയെങ്കിലും മുന്നോട്ടുപോകും. ഈ വിജയത്തിനുശേഷമാണു് സാമാന്യജനത രാഷ്ട്രീയത എന്ന ഭാവനയുമായി ആദ്യമായി പരിചയപ്പെട്ടതു്. മററു പല വംശങ്ങൾ, ജാതികൾ, കുടുംബങ്ങൾ ഇവയിൽനിന്നെല്ലാം ഉയർന്ന വേറൊരു വസ്തുവായ ഏകരാഷ്ട്രമാണു് തങ്ങളെന്ന അവ്യക്തമായ അനുഭവം അവർക്കുണ്ടായി. ചന്ദ്രഗുപ്തപ്രിയദർശിയുടെ നേതൃത്വത്തിൽ പാരസികന്മാരേയും യവനന്മാരേയും നാട്ടിൽനിന്നു ആട്ടിയോടിച്ച ഒരു രാഷ്ട്രമാണു് അവർ. പാടലീപുത്രത്തിന്നു് ഇത്രയും ശോഭ ഇതിനുമുമ്പൊരിയ്ക്കലും കൈവന്നിട്ടില്ല. പുതിയ പുതിയ കെട്ടിടങ്ങൾ ഉണ്ടാക്കപ്പെട്ടു; ജനസംഖ്യ വർദ്ധിച്ചു; അതോടൊപ്പംതന്നെ ഭാഷയിലും മാററങ്ങൾ വന്നുകൊണ്ടിരുന്നു. ശാക്യ

മുനിയുടെ കാലത്തെ മാഗധി പുതിയ പ്രാകൃതമായി രൂപം കൊള്ളുകയായിരുന്നു. നാട്യകലയും സംഗീതകലയും വളരെ അഭിവൃദ്ധിപ്പെട്ടു.

കാശിയിലെ ഒരു നാടകസംഘം പുതിയ പുതിയ നാടകങ്ങൾ പ്രദർശിപ്പിച്ചുകൊണ്ടിരിക്കുന്നു. ഈ നാടകങ്ങളുടെ കർത്താവ് ആദ്യമായാണു പാടലീപുത്രത്തിൽ വന്നിരിക്കുന്നത്. പക്ഷേ, അയാളുടെ കീർത്തി അതിനുമുമ്പുതന്നെ അവിടെ എത്തിക്കഴിഞ്ഞിരുന്നു. ജനങ്ങൾ അയാളെപ്പററി പല കഥകളും പറയുന്നുണ്ട്. അയാൾ വലിയ കലാകാരനും ഗുണജ്ഞനും ആണത്രേ. ഒരുകാലത്ത് അയാൾ ശില്പിയായിരുന്നുവെന്നും മൂർത്തികൾ ഉണ്ടാക്കിയിരുന്നുവെന്നും പറയപ്പെടുന്നു. ഇന്നു നടനാണ്—സുന്ദരമായി നൃത്തംചെയ്യുന്നവൻ, അഭിനേതാവ്, ഒന്നാംതരമായി അഭിനയിക്കുന്നവൻ. ഭരതമുനിയുടെ കല മുഴുവൻ അയാൾ അരച്ചുകലക്കിക്കുടിച്ചിരിക്കുന്നു. അയാൾ അയോദ്ധ്യയിലെ കലാകാരന്മാരുടെയും പാട്ടുകാരുടെയും കൂടെ അനവധി കൊല്ലങ്ങൾ ചെലവാക്കിയിട്ടുണ്ട്. എല്ലാ സ്വരങ്ങളും അയാൾക്കു അധീനമാണ്. എന്നാലും അയാൾക്കു ശാന്തിയില്ല. നാടുമുഴുവൻ ചുററിസഞ്ചരിക്കുന്നു; ഒരിടത്തും സ്ഥിരമായ താമസമില്ല, ഏതെങ്കിലും ഒരു കലയെ തൻെറ കേന്ദ്രമാക്കുന്നുമില്ല. അയാൾ മേഘത്തിൻെറ നിഴലിനെ തൻെറ പിടിയിൽ ഒതുക്കുവാൻ ആഗ്രഹിക്കുന്നതായും അതു വഴങ്ങാതിരിക്കുന്നതായും തോന്നി.

ഈ നാടകത്തിനെപ്പററി വലിയ ഒച്ചപ്പാടുണ്ടായി. പാടലീപുത്രം മുഴുവൻ നാടകശാലയിലേയ്ക്ക് പ്രവഹിച്ചുകൊണ്ടിരുന്നു. സ്ത്രീകളുടെ പല്ലക്കുകളുടേയും രഥങ്ങളുടേയും നിര അനസ്യൂതമായിരുന്നു. രാജകുമാരിമാരും, സേട്ടുമാർ, മന്ത്രിമാർ, വ്യാപാരികൾ മുതലായവരുടെ പെൺകുട്ടികളും ഉന്നതഭരണാധികാരികളുടെ ഭാര്യമാരും—എന്നുവേണ്ടാ, എല്ലാവരും പല നിറത്തിലുള്ള സാരികളും രത്നം പതിച്ച അരപ്പട്ടകളും സ്വർണ്ണം കൊണ്ടുള്ള അരഞ്ഞാണുകളും ധരിച്ചുകൊണ്ട് നാടകശാലയിലെത്തുകയും വിവിധസ്ഥാനങ്ങളിൽ ഇരിപ്പാവുകയും ചെയ്തു.

അവിവാഹിതകളായ യുവതികഠം അഭിനേതാവും ലേഖകനു മായ ആ മനുഷ്യനെക്കാണാൻ വലിയ ഉൽക്കണ്ഠ കാണിയ്ക്കുന്നു ണ്ടു്. അവർ കേട്ടിട്ടുണ്ടു്—അയാഠം വലിയ സുന്ദരനാണെന്നു്. കലയുടെ മേന്മയേയും മേന്മക്കുറവിനേയും കലാകാരൻെറ സൌന്ദര്യവും ശരീരവുമായിക്കൂട്ടിക്കുഴയ്ക്കുന്നു എന്നതു് സ്ത്രീക ളുടെ ഒരു വലിയ ദൌബ്ബല്യമാണു്.

വെള്ളനിറത്തിലുള്ള യവനിക ഒരു ഭാഗത്തേയ്ക്കു് നീക്കപ്പെ ട്ടു. മരംകൊണ്ടു് ചിത്രപ്പണികളോടുകൂടി ഉണ്ടാക്കപ്പെട്ട രംഗ ഭൂമിയുടെ പിന്നിലത്തെ തിരശ്ശീല, കലശങ്ങഠം, തുണിപ്പട്ട കഠം, ചിത്രങ്ങഠം മുതലായവകൊണ്ടു് അലംകൃതമായിരുന്നു. വാദ്യക്കാർ മുമ്പിൽ ഇരിപ്പായി. വന്ദനം ചെയ്യാനുള്ള പെൺ കുട്ടികഠം നാലുഭാഗത്തുമുള്ള തൂണുകളുടെ ഇടയിൽ നിന്നു് പുറ ത്തുവന്നു്, ശിവനെ സ്തുതിച്ചു. അവരിൽ ഒരുവഠം സംഘ ത്തിൽനിന്നും വേറിട്ടു്, അരയിൽ കൈകഠം വെച്ചു് ഒരുവശ ത്തു് നില്പായി. നാടകത്തിലെ നായികയായിരുന്നു അവഠം. അവളുടെ നീണ്ട വേണിയിൽ മുത്തുമാല കോത്തിടുകയും സുന്ദ രമായ അരഞ്ഞാണിൽ രത്നങ്ങഠം പതിക്കുകയും ചെയ്തിരുന്നു.

രംഗഭൂമിയുടെ വെളുത്ത, മിനുസമായ മണ്ഡപത്തിൽ അ യാഠം പ്രത്യക്ഷപ്പെട്ടു. ആളുകഠം അയാളെ വളരെ നേരമായി പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു. അയാഠം വലിയ ഗർവ്വോടെ തല ഉയത്തിയും മുമ്പിൽ ശൂന്യതയിൽ നോക്കിയും, ഗാംഭീ ര്യത്തോടെ അടിവെച്ചും മുന്നോട്ടുവന്നു് കുറച്ചുനേരം എല്ലാവ രേയും അഭിവീക്ഷിച്ചുനിന്നു. പിന്നീടു നിയമാനുസരണം അ ന്നത്തെ നാടകത്തെസ്സംബന്ധിച്ചു നടിയുമായി സംഭാഷണം ആരംഭിച്ചു. കാണികഠം അയാളുടെ സുന്ദരമായ ശബ്ദത്താൽ മന്ത്രമുഗ്ദ്ധരെന്നപോലെ ആയി. എല്ലാവരും തങ്ങഠം തങ്ങ ളുടെ സ്ഥാനത്തു് സ്ഥിരവും മൌനവുമായും മുന്നോട്ടു കഴുത്തു നീട്ടിയും അയാളെ നിർന്നിമേഷം നോക്കിക്കൊണ്ടിരുന്നു. സം ഭാഷണത്തിന്നിടയിൽ ഏതോ ഒരു സംഗതിമേൽ ശക്തികൊ ടുക്കാൻവേണ്ടി അയാഠം ആദ്യം തൻെറ വലത്തെ കയ്യും പിന്നെ ഇടത്തെ കയ്യും വായുവിൽ ചലിപ്പിച്ചു.

പ്രേക്ഷകർ ഞെട്ടി. അവരുടെ മുഖത്തുകൂടി ദുഃഖത്തിന്റെ ഒരു അല പാഞ്ഞുപോയി. സ്ത്രീകൾ തീവ്രസന്താപത്തിനു വശംവദരായി, കണ്ണുകൾ പൊത്തി. സുന്ദരനും അത്യത്ഭുത കാരിയുമായ ഈ കലാകാരന്റെ രണ്ടു കൈയിലേയും വിരലുകൾ മുറിഞ്ഞുപോയിട്ടുണ്ടായിരുന്നു.

ഗൌതമനീലാംബരന്റെ മുന്നിൽ ഇപ്പോൾ മറെറാരു പട്ടണമാണ്—പ്രേക്ഷകരുടെ മറെറാരു സമൂഹം. ആ നഗരവും ആ കൂട്ടവും, എല്ലായ്പോഴുമെന്നപോലെ, അന്നും ശ്രദ്ധയോടും പ്രേമത്തോടുംകൂടി അയാളെ നോക്കിക്കൊണ്ടിരുന്നു. അയാൾ എല്ലാവക്കും നാടകം കാണിച്ചുകൊടുക്കുകയാണു്; പക്ഷേ, അയാളുടെ നാടകം ഇതുവരെ ആരും കണ്ടിട്ടില്ല—രംഗഭൂമിയിലെ അവസാനത്തെ തിരശ്ശീലയ്ക്കു പിന്നിൽ കാണികൾക്കു ദൃശ്യമാകാത്ത മറെറാരു രംഗഭൂമിയുള്ളതുപോലെ.

നാടകശാലയിൽ ഇരുന്നു, അയാളുടെ സംഭാഷണങ്ങളിൽ ആനന്ദംകൊണ്ടിരുന്ന ആ ആളുകൾ പാടലീപുത്രത്തിലെ സഭ്യരും, ഉൽക്കൃഷ്ടരുമായ പൌരന്മാരായിരുന്നു. ഏതെല്ലാം തരത്തിലുള്ള ലോകങ്ങളിൽ ചുററിസ്സഞ്ചരിയ്ക്കാനാണു് അയാൾ ഇറങ്ങിത്തിരിച്ചിട്ടുള്ളതെന്നും, ജീവിതത്തിലെ എല്ലാ പരീക്ഷണങ്ങളും അയാൾ സ്വയം ചെയ്തുനോക്കിയിട്ടുണ്ടെന്നും ഇനിയൊന്നുംതന്നെ ബാക്കിയില്ലെന്നും അവരിലാക്കും അറിഞ്ഞുകൂടായിരുന്നു. ജീവിതം കേവലമായ ശൂന്യം, അല്ലെങ്കിൽ കേവലമായ പ്രകാശമോ, അന്ധകാരമോ ആണെന്നു് അയാൾ വിചാരിച്ചിരുന്നു. ഇവിടെ ആ 'കേവല'ത്തിന്റെ അസ്തിത്വമില്ലതന്നെ. ലോകത്തിന്റെ യാഥാത്ഥ്യങ്ങളെ തന്റെ മാഗ്ഗത്തിൽനിന്നും അകററുവാൻ അയാൾ അശക്തനായിരുന്നു. ലോകം തന്റെ ഓരോ രൂപത്തിലും മുമ്പിൽ അടിയ്ക്കടി വന്നുനിന്നു് അയാളെ ഹാസ്യരൂപത്തിൽ അനുകരിയ്ക്കുകയാണു്.

ശ്രാവസ്തിയിലെ അങ്ങാടിയിൽ അയാൾ ആക്രമണകാരികളുമായി ദിവസം മുഴുവൻ യുദ്ധം ചെയ്തു. ഒടുവിൽ കുന്തംകൊണ്ടു മുറിവേററു നിലത്തുവീണു. ബോധംവീണു തലയുയത്തിനോ

ക്കിയപ്പോഠം രാത്രിയിലെ ഇരുട്ട കനംകുറഞ്ഞു ആകാശത്തിൽ നിന്നു് മാഞ്ഞുകൊണ്ടിരുന്നതും തന്റെ ശരീരം മുറിവുകഠം കൊണ്ട തവിടുപൊടിയായും കൈകഠം ചോരയിൽ മുങ്ങിയിരിയ്ക്കുന്നതും അയാഠം കണ്ടു. അയാഠം കിടന്നുകൊണ്ടുതന്നെ, വളരെ വിഷമിച്ച രക്തത്തിൽ കുളിച്ചിരുന്ന കൈപ്പടം നിവർത്തി.

ഒരു ശാശ്വതസത്യം ഉടനെത്തന്നെ അയാഠംക്കു ബോധ്യമായി—സൌന്ദര്യത്തിന്റെ സൃഷ്ടിയ്ക്കുവേണ്ടി ഉണ്ടാക്കപ്പെട്ട കൈവിരലുകഠം രക്തത്തിൽ മുങ്ങിയിരിയ്ക്കുന്നു. പ്രശാന്തമായ ഒരു വിഹാരത്തിൽ ഇരുന്നുപോലും ഈ നേരിനെ നുണയാക്കാൻ അയാഠംക്കു സാദ്ധ്യമല്ല. കലാകാരനായതുകൊണ്ടു, കൈകഠം അയാഠംക്കു മഹത്തായ ഒരു പ്രതീകമായിരുന്നു. കൈവിരലുകഠം—അവ നൃത്യമുദ്രകഠം വഴിയായി എല്ലാ ലോകരഹസ്യങ്ങളേയും ജീവിതത്തെ ആകെത്തന്നേയും പ്രദർശിപ്പിയ്ക്കുന്നു; വീടുണ്ടാക്കുകയും തോട്ടങ്ങഠം നനയ്ക്കുകയും, ഓടക്കുഴൽ വിളിയ്ക്കുകയും കുട്ടികളെ തട്ടിത്തട്ടി ഉറക്കുകയും ചെയ്യുന്നു. അതേ വിരലുകഠം തന്നെ അമ്പെയ്യുകയും, കുന്തം എറിയുകയും, മററു മനുഷ്യരെ കൈപ്പിടിയിൽ അമർത്തി കഴുത്തു ഞെരിയ്ക്കുകയും ചെയ്യുന്നു എന്നതു് മറെറാരു സത്യമായിരുന്നു.

അല്പം ശക്തി വീണ്ടുകിട്ടിയപ്പോഠം അയാഠം എഴുന്നേൽക്കുകയും, ശവങ്ങളെ ചാടിക്കടന്നു, തെരുവുകളുടെ ചുമർപിടിച്ചു കൊണ്ടു തന്റെ വീടിനുനേരെ നീങ്ങുകയും ചെയ്തു. പക്ഷേ, വീടു ശൂന്യമായിരുന്നു. ഇരുപതുകൊല്ലത്തിനു ശേഷം, അമ്മയും അച്ഛനും യുദ്ധത്തിന്റെ ഭയങ്കരതയിൽ കുറച്ചു മണിക്കൂറുകഠംക്കു മുമ്പുമാത്രം കൊല്ലപ്പെട്ട സമയത്താണു് അയാഠം വീട്ടിലെത്തിയതു്. മുറിവുകഠം കുറെ ഭേദമായപ്പോഠം അയാഠം ശ്രാവസ്തിയിൽനിന്നു പുറത്തുകടന്നു് ലോകംമുഴുവൻ അലഞ്ഞുതിരിയാൻ തുടങ്ങി.

ക്രമേണ രാജ്യത്തിൽ സമാധാനം പുന:സ്ഥാപിതമായി. ചന്ദ്രഗുപ്തന്റെ സാമ്രാജ്യം സുദൃഢമായിത്തീർന്നു. ഗൌതമൻ തെണ്ടിത്തിരിഞ്ഞു കാശിയിലെത്തി. അയാളുടെ പക്കൽ.

അറിവൊഴിച്ചു, മററു യാതൊരു മൂലധനവുമില്ലായിരുന്നു. പക്ഷേ, അയാൾക്ക അതിൽ യാതൊരു ഉൽക്കണ്ഠയുമില്ല. വിദ്യാർത്ഥിയും ബ്രഹ്മചാരിയുമായതിനാൽ തുടക്കംമുതൽതന്നെ വിശപ്പും കഷ്ടപ്പാടുകളും സഹിച്ചുജീവിയ്ക്കുവാൻ അയാൾ പരിശീലിച്ചിരുന്നു. ധാന്യങ്ങൾ കാളപ്പുറത്തുകൊണ്ടുനടന്നു വില്ക്കുന്നവൻേറതുപോലുള്ള ഈ ജീവിതം അയാൾക്ക ചീത്തയായി തോന്നിയില്ല. പക്ഷേ, പണ്ഡിതന്മാരുടെ കൂട്ടുകെട്ടിൽനിന്നും, അവരുമായി വാദപ്രതിവാദം നടത്തുന്നതിൽനിന്നും അയാൾ ഒഴിഞ്ഞുമാറിത്തുടങ്ങി.

ഒരു ദിവസം അയാൾ കാശിയിലെ ഒരു നാടകസംഘത്തിലെ നായികയെക്കണ്ടുമുട്ടി. കണ്ടമാത്രയിൽതന്നെ അവൾ അയാളിൽ ആസക്തയാകുകയും അയാളെ തൻെറ സംഘത്തിൽ ചേർക്കുകയും ചെയ്തു.

തൻെറ മുറിഞ്ഞ വിരലുകൾകൊണ്ടു് ചിത്രങ്ങൾ വരയ്ക്കാനോ, രൂപങ്ങൾ ഉണ്ടാക്കാനോ, നൃത്തംചെയ്യാനോ അയാൾക്കിനി സാധ്യമല്ലായിരുന്നു. അഭിനയം മാത്രമായിരുന്നു കലാപ്രദർശനത്തിനു് അയാൾക്കുള്ള ഏകമാർഗ്ഗം. വിദ്യാർത്ഥിജീവിതത്തിൽ അയാൾ നാടകം എഴുതിയിട്ടുണ്ടായിരുന്നു. പിന്നെ ദാർശനികനും, വിദ്വാനും, ചിത്രകാരനും അഭിനേതാവും എല്ലാമായി വളർന്നു.

ബഹുരൂപത മറെറാരു സത്യമാണു്.

വിയോഗമായിരുന്നു നാടകത്തിലെ മുഖ്യവിഷയം. ഗൌതമനീലാംബരനും ഈ പാരമ്പര്യംതന്നെ തുടർന്നു. അയാൾക്ക വിയോഗമല്ലാതെ മറെറതൊരു വിഷയം തിരഞ്ഞെടുക്കാൻ സാധിയ്ക്കും?

നാടകശാലയിലെ ആ സുന്ദരിയുടെ പേർ അംബിക എന്നായിരുന്നു. അവൾ പേരുകേട്ട ഒരു അഭിനേത്രിയാണു്. വലിയ വലിയ കുബേരന്മാരുടെ പുത്രന്മാരും പലപല രസികന്മാരും ജപമാലമേൽ അവളുടെ പേർ ജപിയ്ക്കാറുണ്ടു്. പക്ഷേ, അവൾ പ്രസന്നയായതോ ദരിദ്രനായ, കൈവിരലുകൾ മുറിഞ്ഞ ഒരു ബ്രാഹ്മണവിദ്യാർത്ഥിയിൽ

അപ്പോഠം ഗൌതമനും മറെറാരു സത്യംകൂടി വെളിപ്പെട്ടു— നിങ്ങഠം സ്നേഹിക്കുന്ന ആഠംക്കു നിങ്ങളെപ്പററി ഒരു ചിന്തയു മില്ല. അതുപോലെത്തന്നെ നിങ്ങഠംക്കവേണ്ടി ജീവൻ കള യുന്ന ആളിൽ നിങ്ങഠംക്ക യാതൊരു ആകർഷണവുമില്ല. ഇതും ജീവിതത്തിലെ ഒരനുഭവമാണും. ഇതിനുമുമ്പു ആയിരക്കണ ക്കിൽ ആളുകഠംക്ക ഈ അനുഭവം ഉണ്ടായിട്ടുണ്ടെങ്കിലും അ യാഠംക്ക അതു പുത്തനായിരുന്നു.

അയാഠം അംബികയുടെ സംഘത്തിന്റെകൂടെ നാടുമുഴുവൻ സഞ്ചരിച്ചു. മൌര്യരാജ്യത്തിൽ സമൃദ്ധിയും സന്തോഷവും എങ്ങും പരന്നിരുന്നു. വളരെ അധികം ലോകപ്രിയങ്ങളായി ത്തീന്നിരുന്നു ലളിതകലകഠം. ഗൌതമൻ ധനികരായ യുവാ ക്കളെപ്പോലെ ആഡംബരപൂൎവ്വം ജീവിയ്ക്കാൻ തുടങ്ങി. ദിവ സേന മദ്യം സേവിയ്ക്കും പുതിയ പുതിയ സുന്ദരികളെ ചര ടിൽ കുടുക്കും. അതുപോലെ വേഗത്തിൽ അവരെ മടക്കുകയും ചെയ്യും. അയാളെ പൂജിച്ചിരുന്ന അംബികയാകട്ടെ ഈ ദുഃശീലങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും അയാളെ ആരാധിച്ചു കൊണ്ടിരുന്നു. ഗൌതമൻ പ്രേമത്തിനു മറുപടിയായി അവ ളോടു ദയയില്ലാതെ പെരുമാറുകയും അവളെ ദുഃഖിപ്പിച്ചു മന സാ സന്തോഷിയ്ക്കുകയും ചെയ്യുവന്നു.

അയാഠം ചമ്പകത്തെ അന്വേഷിച്ചു വളരെ ദൂരത്തോളം അ ങ്ങിങ്ങു യാത്രചെയ്തു. ഒരുപക്ഷേ, അവഠം ജീവിച്ചിരിപ്പുണ്ടാ യിരിയ്ക്കാം, കൊല്ലപ്പെടുന്നതിൽനിന്നു രക്ഷപ്പെട്ടിരിയ്ക്കാം. പക്ഷേ, അയാഠംക്ക അവളെ എങ്ങും കണ്ടുകിട്ടിയില്ല.

അപ്പോഠം അയാഠം തോൽവി സമ്മതിച്ചു; അവളെ അന്വേ ഷിയ്ക്കുന്നതു് ഉപേക്ഷിയ്ക്കുകയും അംബികയുടെ പ്രേമത്തിനു മു മ്പിൽ തല കുനിയ്ക്കുകയും ചെയ്തു. ഒരു ഗൃഹസ്ഥനുമാത്രം കിട്ടാ റുള്ള ശാന്തി അംബികയുടെ സഹവാസത്തിൽനിന്നു അയാഠം ക്ക ലഭിച്ചു.

ഇന്നും അയാഠം പാടലീപുത്രത്തിൽ എത്തിയിരിയ്ക്കുയാണു്. അംബികയോടൊത്തു് എല്ലായ്പോഴുമെന്നപോലെ ഇന്നും അയാഠം അഭിനയിയ്ക്കുന്നു. കാണികഠം—ബഹുരൂപതത്തിനു

പിന്നാലെ ഭ്രാന്തുപിടിച്ചുനടക്കുന്ന കാണികരം അയാളെ വള രെ ക്ഷേതിയോടുകൂടി നോക്കിക്കൊണ്ടുന്നു പക്ഷേ, അവരാരും തന്നെ ശരിയ്യായ നീലാംബരനെ ശരിയ്ക്കുലും കാണുകയില്ല.

# 6

സ്ത്രീകരം ദു:ഖാത്തരായി കണ്ണുകരം അടച്ചു. കണ്ണുകളിൽ സ്വ പ്നങ്ങളുമായി നടക്കുന്ന പെൺകുട്ടികരം ആശ്ചര്യവും വ്യസന വും മൂലം വിരൽത്തുമ്പുളിൽ കടിച്ചു.

ഈ സ്ത്രീകളുടെ ഇടയിൽ ഒരിടത്തിരുന്നു ചമ്പകം തന്റെ സഖിയുമായി സംസാരിയ്ക്കുയായിരുന്നു. വത്തമാനത്തിനിട യിൽ ഒരിയ്ക്കൽ കണ്ണുയത്തിനോക്കിയപ്പോരം ഗൌതമനീലാം ബരൻ ദൃഷ്ടിവിഷയമായി. അവരം വിറച്ചു; കണ്ണുകളിൽ അ ശ്രുക്കളുടെ മൂടൽ പരന്നു. ആ മൂടലിൽ ഗൌതമന്റെ മുഖം അ വളുടെ മുമ്പിൽ, കെടാൻ പോകുന്ന വിളക്കുപോലെ മിന്നു വാൻ തുടങ്ങി.

ഗൌതമൻ ഗർജ്ജിച്ചുകൊണ്ടു എന്തോ പറഞ്ഞുമുമ്പിലേക്കു നോക്കി. ആ സമയത്താണു് പ്രേക്ഷകരുടെ ഇടയിൽ അവരം കാണപ്പെട്ടതു്. കുറച്ചുസമയത്തേയ്ക്കു സംഭാഷണം മറന്നു് അ യാരം ഒരു പ്രതിമപോലെ അവളെത്തന്നെ നോക്കിനിന്നു പോയി. പിന്നെ പെട്ടെന്നു തന്റെ കണ്ണുകരം താഴ്ത്തി. എ ന്തുകൊണ്ടെന്നോൽ, തപിട്ടുനിറത്തിലുള്ള സാരി ധരിച്ച തന്റെ മുമ്പിലിരിയ്ക്കുന്ന, ഇത്രയേറെ പ്രതീക്ഷയും അന്വേഷണവും ക ഴിഞ്ഞശേഷം പെട്ടെന്നു കാണപ്പെട്ട ചമ്പയെ അയാരം ഇന്നു കണ്ടപ്പോരം, അവളുടെ സീമന്തരേഖയിൽ കുങ്കമമുണ്ടായിരുന്നു. അവരം തന്റെ കൊച്ചുകുട്ടിയെ മടിയിൽവെച്ചു, സഖികളോ ടൊപ്പം നാടകശാലയുടെ നിലത്തു ചമ്രംപടിഞ്ഞു ഇരിയ്ക്കുക യാണു്.

ക്ഷണത്തിൽ അയാഠം മററെ അററത്തെത്തി. മുമ്പു പവിത്ര യായ അവഠം ഇപ്പോഠം പവിത്രതരയാണ്. അവഠം അമ്മ യായിക്കഴിഞ്ഞിരുന്നു.

സംയോഗം, ആകസ്മികങ്ങളായ ദുരന്തസംഭവങ്ങഠം, കാല ത്തിൻെറ വിചിത്രമായ കളികഠം ഇവയും വലിയ യാഥാത്ഥ്യ മാണെന്നു് അയാഠം ഇന്നു് അറിഞ്ഞു.

അയാഠം സ്വയം നിയന്ത്രിച്ചുകൊണ്ടു് അഭിനയം തുടന്നു.

അവഠം ഒററയ്ക്കു, ഒന്നും മിണ്ടാതെ, കണ്ണുനീർ കുടിച്ചുകൊ ണ്ടിരുന്നു. ഒരാഠം ലോകം ഉപേക്ഷിച്ചുകളഞ്ഞു; എങ്കിലും അ യാളുടെ ഓമ്മ ഹൃദയത്തിൽ നിന്നു വിട്ടുപോകുന്നില്ല. അതു് ഹരിശങ്കരനാണു്. മററെ ആഠം അവളുടെ ഓമ്മയിൽനിന്നു രക്ഷപ്പെടുവാൻവേണ്ടി, ത്യാഗത്തിനുപകരം, ലോകത്തെ ശര ണം പ്രാപിച്ചു, പക്ഷേ, ഇന്നും വിരക്തനായിത്തന്നെ കഴി ഞ്ഞുകൂടുന്നു. ഗൌതമനീലാംബരനാണതു്. ദുഃഖിനിയായ അവഠംക്കാകട്ടെ, ലോകം ത്യജിയ്ക്കുവാനോ, ലോകത്തിൽ ജീ വിച്ചു ആനന്ദിയ്ക്കുവാനോ സാധിച്ചില്ല. ഇതെല്ലാം മായയുടെ കളിതന്നെ.

സ്ത്രീയെന്ന നിലയ്ക്കു അവളുടെ ഭാഗ്യത്തിൽ എഴുതപ്പെട്ടതും ഒരുപക്ഷേ, അവളുടെ കത്തവ്യവുമായ ആ കാര്യംതന്നെ അ വഠംക്കു ചെയ്യേണ്ടിവന്നു. രാജാവു് കൊല്ലപ്പെട്ടതിനുശേഷം മററു രാജകുമാരിമാരോടൊപ്പം അവളും തടവിലാവുകയും പാ ടലീപുത്രത്തിൽ കൊണ്ടുവരപ്പെടുകയും ചെയ്തു. അയോദ്ധ്യ യിലെ രാജകുടുംബത്തിലെ എല്ലാ യുവതികളേയും ജേതാക്കഠം വിവാഹം കഴിച്ചു. ചമ്പയുടെ ഭത്താവു് ചാണക്യൻെറ കീ ഴിലുള്ള ഒരു ഉയന്ന ഉദ്യോഗസ്ഥനായിരുന്നു—അറുപതു വയ സ്സായ, തടിച്ച, സൂത്രശാലിയായ ഒരു ബ്രാഹ്മണൻ. ധനകാ ര്യവിഭാഗത്തിലായിരുന്നു അയാഠംക്കു ജോലി. എപ്പോഴും പണം സമ്പാദിയ്ക്കാനുള്ള ബദ്ധപ്പാടാണു് അയാഠംക്കു്.

അയാളെ സേവിക്കുകയും പൂജിയ്ക്കുകയും ചെയ്യേണ്ടതു് ചമ്പ യുടെ കത്തവ്യമായിരുന്നു. ഭത്താവാണല്ലോ അയാഠം. അവഠം അതുചെയ്യുന്നുമുണ്ടായിരുന്നു. പാടലീപുത്രത്തിലെ മററു അനേ

കായിരം ഗൃഹസ്ഥകംപോലെത്തന്നെയായിരുന്നു അവളും. ഒരു വ്യത്യാസവുമില്ല. അവളുടെ മടിയിൽ കുട്ടിയിരിയ്ക്കുന്നു. തന്റെ സഖിമാരുമായി അവൾ അങ്ങിങ്ങുള്ള വർത്തമാനം പറയുകയാണു്. ദർശനശാസ്ത്രത്തിലെ കാര്യങ്ങൾ പറയേണ്ടുന്ന കാലംകഴിഞ്ഞുപോയിരുന്നു.

കുറച്ചുസമയത്തിനുശേഷം, ഒന്നാമങ്കം കഴിഞ്ഞു, യവനിക വീണപ്പോൾ, അവൾ തന്റെ ദാസിയുടെ ചെവിയിൽ എന്തോ മന്ദമായിപറഞ്ഞു. ദാസി അവിടവിടെ നോക്കിക്കൊണ്ടു വേഗത്തിൽ പുറത്തേയ്ക്കു പോവുകയും ചെയ്തു.

ഗൌതമൻ ആദ്യത്തെ അങ്കം കഴിഞ്ഞപ്പോൾ രംഗഭൂമിയുടെ പിന്നിലുള്ള അണിയറയിലേയ്ക്കു പോയി. ''ഒരു ദാസി അങ്ങയെക്കാണാൻ ആഗ്രഹിയ്ക്കുന്നു'' അംബിക കണ്ണാടിയുടെ മുന്നിൽനിന്നുകൊണ്ടു, മാലകൾ അഴിയ്ക്കേ, തിരിഞ്ഞു അയാളോടു പറഞ്ഞു.

''ആരാണതു്?'' ഗൌതമന്റെ സ്വരത്തിലുണ്ടാകാറുള്ള എല്ലാ നീരസവും ക്ഷിപ്രകോപിത്വവും മാഞ്ഞുകഴിഞ്ഞിരുന്നു. അയാളുടെ പെട്ടെന്നുള്ള ഈ പരിവർത്തനം കണ്ടു അംബിക അമ്പരന്നു.

''അറിഞ്ഞുകൂടാ''. അംബിക അല്പം വിക്കലോടെ ഉത്തരം പറഞ്ഞു. ''അങ്ങു തന്നെ പോയി നോക്കണം'' — അവൾ തന്റെ വസ്ത്രങ്ങളെടുത്തു് മററു നർത്തകികളുടെ അടുത്തേയ്ക്കു നടന്നു.

ഗൌതമൻ അണിയറയുടെ ചവിട്ടിന്മേൽ വന്നുനിന്നു.

താഴെ കറുത്ത നിറമുള്ള ഒരു ദാസി നിന്നിരുന്നു. അവൾ കുനിഞ്ഞു, ഗൌതമന്റെ മുമ്പിൽ കൈകൂപ്പിക്കൊണ്ടു പറഞ്ഞു: ''എന്റെ റാണി അങ്ങയെ നമസ്കരിയ്ക്കുന്നു. അവർ ചോദിയ്ക്കുന്നു, 'പോകുമ്പോൾ കണ്ടിട്ടുപോവില്ലേ' എന്നു്.''

ഗൌതമൻ ഒരു പടി താഴെ ഇറങ്ങി, അല്പനേരം നിശ്ശബ്ദവും നിശ്ചേഷ്ടവുമായിനിന്നു പിന്നെ ഇങ്ങനെ ഉത്തരം പറഞ്ഞു: ''ഇല്ല, നിന്റെ റാണിയോടു പറയൂ — 'ഉണർന്നിരിയ്ക്കുന്നവനു് ഒരു ദിവസം ഉറക്കം വരും; ഉറങ്ങുന്നവൻ ഒരു ദിവസം

ഉണരും. എല്ലായ്പോഴും ഉണർന്നിരിയ്ക്കുന്നവരെ നോക്കുക'. അവരോടു ഇത്രുംകൂടെ പറയുക: 'ഞാനിപ്പോൾ ഉണർന്നുകഴിഞ്ഞു. ഒരു വസ്തുവും ഇനി എന്റെ വഴിമുടക്കുകയില്ല'. പിന്നെ 'പതിവ്രതകളായ സ്ത്രീകൾക്കു പരപുരുഷൻ നിഴൽപോലെ മാത്രമാണു് എന്ന സംഗതി മറന്നുവോ' എന്നുകൂടി അവരോടു ചോദിയ്ക്കണം. ശരി, ഇനി നിനക്കു പോകാം.''

അവൾ ചിലങ്ക കിലുക്കിക്കൊണ്ടു പ്രേക്ഷകശാലയിലേയ്ക്കു പോയി. കുറച്ചുകഴിഞ്ഞു മടങ്ങിവന്നു ഇങ്ങനെ അറിയിച്ചു- ''എന്റെ റാണി പറയുന്നു—'നിങ്ങളുടെ വിചാരം ശരിയാണു്. ഇപ്പോഴേയ്ക്കും ഉണർന്നു കഴിഞ്ഞിട്ടുണ്ടെങ്കിൽ നന്നായി. രണ്ടാമത്തെ സംഗതിയുടെ ഉത്തരം ഇതാണു്—അവർ പറയുന്നു—താങ്കൾക്കു പതിവ്രതകളെപ്പററി എന്തറിയാം? പിന്നെ ഒരു കാര്യംകൂടി താങ്കളുടെ വഴി മുടക്കുവാനുള്ള അധികാരം ഒരു വസ്തുവിനുമില്ല എന്നതും നേരാണു്. ഇനി താങ്കൾക്കു പോകാം.''

ഇത്രയും പറഞ്ഞുകഴിഞ്ഞശേഷം അവൾ വേഗത്തിൽ മൂടുപടം വലിച്ചിട്ടു കാണികളുടെ കൂട്ടത്തിൽ അപ്രത്യക്ഷയായി.

നാടകം കഴിഞ്ഞശേഷം ഗൌതമൻ കാണികളെ ഒന്നു നോക്കുകപോലും ചെയ്യാതെ, രംഗഭൂമിയിൽനിന്നു പുറത്തു കടന്നു. അയാൾ അണിയറയിൽപോയി തന്റെ പട്ടുടുപ്പുകളും ആഭരണങ്ങളും അഴിച്ചുവെക്കുകയും ഒരു വെളുത്ത പുതപ്പെടുത്തു തോളത്തിട്ടു, നഗ്നപാദനായി, ജനസമൂഹത്തിന്റെ കണ്ണുകളിൽനിന്നു ഒഴിഞ്ഞുമാറി, നാടകശാലയിൽനിന്നു പുറത്തു കടക്കുകയും ചെയ്തു. അയാൾ ശീഘ്രഗതിയിൽ കോട്ടവാതിലിനു നേരെ നടന്നു. കാരാഗൃഹത്തിൽനിന്നു ഓടിരക്ഷപ്പെടുകയും കാവല്ക്കാർ വീണ്ടും പിടിക്കുമോ എന്നു ഭയപ്പെടുകയും ചെയ്യുന്ന ഒരുവനെപ്പോലെയായിരുന്നു അയാൾ.

എങ്ങും കോലാഹലം. ചികിത്സാലയത്തിൽ രോഗികൾ മരണത്തേയോ ആരോഗ്യത്തേയോ പ്രതീക്ഷിച്ചുകിടക്കുന്നു. അങ്ങാടികളിൽ വെള്ളിനാണയങ്ങളും ചെമ്പുനാണയങ്ങളും ചിലയ്ക്കുന്നുണ്ടു്. ആയുധശാലകളിൽ ശസ്ത്രാസ്ത്രങ്ങളും നദിയുടെ

ത്തുറമുഖങ്ങളിൽ കപ്പലുകളും നിർമ്മിക്കപ്പെടുകയാണ്. കൊട്ടാരത്തിന്റെ താഴികക്കുടങ്ങൾ അകലെനിന്നുതന്നെ ദൃശ്യമായിരുന്നു.

'ചക്രവർത്തി ഈ സമയം തന്റെ ഇരിപ്പുമുറിയിൽ കിടന്നുകൊണ്ട് ചാണക്യനുമായി ചതുരംഗം വെട്ടുകയായിരിക്കും'— ഇങ്ങനെ ഓർത്തപ്പോൾ ഗൌതമനു പുഞ്ചിരിവന്നു.

ഒരു വേശ്യ അയാളെ നല്ലവണ്ണം നോക്കിക്കൊണ്ട് അടുത്തുകൂടെ കടന്നുപോയി 'ഒരുപക്ഷേ, ഇവളും സമർത്ഥകളായ മറ്റു വേശ്യകളെപ്പോലെ, ചാരവിഭാഗത്തിൽ പണിയെടുക്കുകയായിരിക്കാം.'

അയാൾ മനസ്സിൽ പറഞ്ഞു—'ചോദ്യമിതാണ്. ആരെങ്കിലും ചാണക്യബ്രാഹ്മണനോട് ചോദിക്കണം—ആർ ആരുടെ മേൽ ചാരകൃത്യം നടത്തണം?'—അയാൾ വീണ്ടും പുഞ്ചിരികൊണ്ടു.

ഇരുട്ടുപരന്നുതുടങ്ങിയിരുന്നു. പുറമതിലിന്റെ നിരീക്ഷണഗോപുരങ്ങളിൽ നിൽക്കുന്ന കാവല്ക്കാർ അപരിചിതരെ വെല്ലുവിളിക്കുന്നുണ്ട്. അയാൾ ഒരു വാതലിന്റെ അടുത്ത് എത്തി ഒന്നുനിന്നു. ''ഈ പുറമതിലിന് അറുപത്തിനാലു വാതിലുകൾ ഉണ്ട്. ഏതു വാതിലാണ് എന്റെ ഗന്തവ്യസ്ഥാനത്തേക്കുള്ള വഴിയിലേക്കു തുറക്കുക?''

കാവല്ക്കാരൻ അയാളെ ഒരു ഉൽകൃഷ്ട ബ്രാഹ്മണനെന്നു കരുതി പുറത്തുകടക്കാൻ അനുവദിച്ചു. വീതിയുള്ള കിടങ്ങു കടന്നു അയാൾ രാജവീഥിയിലെത്തി. പ്രയാഗയിലേക്കു പോകുന്നതായിരുന്നു ആ വഴി.

സോൺനദി കടന്നശേഷം ഗൌതമൻ കുറെയേറെ ദിവസം യാത്രചെയ്തു. വഴിയിൽ ഇരുട്ടടഞ്ഞ കാടുകളും നദികളും നീർച്ചാലുകളും ഉണ്ടായിരുന്നു. പുഴകളുടെ കരയ്ക്കിരുന്നു അനേകം സന്യാസിമാർ തപസ്സു ചെയ്യുന്നുണ്ട്.

'വാനപ്രസ്ഥത്തിനുശേഷം സന്യാസം വരുന്നു. ഒരുപക്ഷേ, ഇപ്പോൾ എന്റെ അവസ്ഥയും ഇതുതന്നെയാകാം—മരിക്കാനും ജീവിക്കാനും ആഗ്രഹിക്കാത്ത കാലം!'—അയാൾ നടന്നുകൊ

ണ്ടിരുന്നു വഴിയിൽ പട്ടണങ്ങളും സർക്കാരിന്റെ ഉടമയിലുള്ള കൃഷിയിടങ്ങളും, ആശ്രമങ്ങളും, മയിലുകളെ വളർത്തുന്ന വരുടെ ഗ്രാമങ്ങളുമെല്ലാം ഉണ്ടായിരുന്നു. എവിടെയാണ് അയാളുടെ വാസസ്ഥാനം?

എന്താണ് പേടിയ്ക്കാനുള്ളത്? അയാറം ഭൂമിയുടെ കൂടെയാണ്. ഭൂമി അയാളുടെ അമ്മയാണ്. മനസ്സ് പറഞ്ഞു—'ഭൂമി നിനക്ക കൂട്ടനിൽക്കും'.

പുല്ലിന്റെ ആർദ്രമായ സുഗന്ധം, കല്ലുകളുടെ തണുപ്പ്, മണ്ണിന്റെ ശക്തി — അയാറംക്ക കാലിന്നടിയിൽ ഇവയെല്ലാം അനുഭവപ്പെട്ടു. കൈകറം വിടർത്തി, വായുവിനെ സ്പർശിച്ചുകൊണ്ടു അയാറം മന്ദസ്വരത്തിൽ ആവർത്തിയ്ക്കാൻ തുടങ്ങി—'അമ്മേ, ഭൂമി, അവിടുത്തെ കുന്നുകളും മഞ്ഞുമൂടിയ മലകളും, കാടുകളും കാവുകളുമെല്ലാം പുഞ്ചിരി തൂകുന്നു. ഞാൻ അങ്ങയുടെ മേൽ നില്ക്കുകയാണ്. ഞാൻ തോററിട്ടില്ല. എനിയ്ക്കു ചതവും മുറിവും ഏററിട്ടില്ല. ഞാൻ പൂർണ്ണനാണ്. ആക്കും എന്നെ പരാജ സാ നിപ്പിയ്ക്കാൻ കഴിഞ്ഞിട്ടില്ല.

'അമ്മേ ഭൂമി, അവിടത്തെ അകത്ത് എന്തെങ്കിലുമുണ്ടോ? ഭൂമി, എനിയ്ക്കു ഇടം തരിക, എവിടെയെങ്കിലും ഇടം തരിക'.

അയാറം നടന്നു നടന്നു അനവധി ദിവസങ്ങറം കഴിഞ്ഞു. പലതരത്തിലുള്ള ചെടികളും പൂച്ചില്ലുകളും അയാളുടെ മാർഗ്ഗത്തിൽ കുനിഞ്ഞുകുനിഞ്ഞുനിന്നു. പക്ഷികറം അയാളോടൊപ്പം ചൂളം പാടി. ശ്രാവണത്തിലെ മഴത്തുള്ളികറം താമരയിലകളിൽ ജലതരംഗം വായിച്ചു.

മേഘങ്ങറം വയലുകളിൽ താണുനിന്നു. പെൺകുട്ടികളുടെ ശിരോവസ്ത്രം കാററിൽ പറന്നു. അയാറം ഒരു അരമതിലിന്മേൽ കയറി, നനഞ്ഞ കണ്ണുകറംകൊണ്ടു ഈ രംഗം നോക്കി നിന്നു. ഒരു തുള്ളി വെള്ളം പൊടുന്നനെ മേഘങ്ങളിൽനിന്നു അയാളുടെ കൺപോളകളിന്മേൽ പതിച്ചു, മുത്തുച്ചിപ്പികളിൽ സ്വാതി ബിന്ദുക്കറംപോലെ. ചക്രവാളത്തിൽ കറുത്ത മേഘങ്ങറം ഗർജ്ജിച്ചുകൊണ്ടിരുന്നു. അയാറം ആനന്ദമഗ്നനായി. അയാളുടെ ഹൃദയത്തിൽ കൊടുങ്കാററിന്റെ വേഗമുള്ള നദങ്ങറം

അലയടിച്ചു. തലച്ചോറിൽ മാധുര്യമേറിയ അരുവികൾ പാട്ടു പാടി. ഇന്ദ്രൻ തന്റെ സഹായത്തിനു വന്നിരിക്കുന്നതായി അയാൾ കണ്ടു. രുദ്രനും കൂടെത്തന്നെയുണ്ട്. ഒരു മരത്തിൽ ചാരിക്കൊണ്ടു അയാൾ കണ്ണുകളടച്ചു. മഴത്തുള്ളികൾ അയാളുടെ സുന്ദരവും, വിരക്തവുമായ മുഖത്തു ഒരരുവിപോലെ. പതിച്ചു.

രാത്രി മുഴുവൻ മഴ തകർത്തു. നേരം പുലർന്നപ്പോൾ ശമിക്കുകയും ചെയ്തു. എങ്ങും വെളിച്ചം പരന്നു. വള്ളിക്കുടിലുകളിൽ ശംഖനാദം മുഴങ്ങി. നദീതീരത്തു ബ്രാഹ്മണർ ഉഷസ്സിനെ സ്തുതിച്ചുകൊണ്ടിരുന്നു. ഗൌതമൻ കാററിന്റെ മൃദുലമായ തള്ളിച്ചയ്ക്കു എതിരെ നടന്നുനീങ്ങി.

'ദേവതകളുടെ അമ്മേ, പ്രകാശിച്ചുകൊണ്ടുനീങ്ങുക; ഞങ്ങൾക്കു രാഷ്ട്രത്തിൽ ഏററവും ഉയർന്ന സ്ഥാനം തരിക'.

ബ്രാഹ്മണരുടെ സ്വരം അയാളുടെ പിന്നിൽ പുഴയുടെ മേൽ പരന്നു. ക്ഷേത്രസമൂഹത്തിന്റെ മുന്നിൽക്കൂടി നടന്നു അയാൾ വീണ്ടും കാട്ടുവഴിയിലെത്തി.

മുന്നിൽ അയോദ്ധ്യയാണു്.

അയാൾ നനഞ്ഞ മണ്ണിൽ രണ്ടു കാൽമുട്ടുകളും കുത്തിഇരുന്നു. പുറവും പാടും ശൂന്യശൂന്യമാണെന്നും അതിൽ താൻ എന്നത്തേയും പോലെ ഇന്നും ഒററയ്ക്കാണെന്നും അയാൾ കണ്ടു. ലോകത്തിലെ ആദ്യാന്തങ്ങൾ ഇല്ലാത്ത മനുഷ്യൻ—ക്ഷീണിച്ച, പരാജിതനായ, പ്രസന്നചിത്തനായ, ആശാവാദിയായ മനുഷ്യൻ— ഈശ്വരനിൽ ഉള്ള, സ്വയം ഈശ്വരൻ തന്നെയായ മനുഷ്യൻ!

മുന്നിൽ സുവർണ്ണനഗരമായ അയോദ്ധ്യ കിടക്കുന്നു. അതു മഴയുടെ മൂടലിൽ തിളങ്ങുകയാണു്, മുഴുവനും സ്വർണ്ണംകൊണ്ടു ഉണ്ടാക്കിയപോലെ അതിൽനിന്നും തീവ്രമായ കിരണങ്ങൾ, പ്രകാശമാനമായി, പുറത്തുവരുന്നതുപോലെ തോന്നി.

അയാൾ നിവർന്നുനിന്നു. അയാളുടെ സ്വരത്തിൽ വിശ്വാസവും, ഗർവ്വും, ആത്മാഭിമാനവും ഉണ്ടായിരുന്നു. അയാൾ തന്റെ ഈശ്വരനെ വെല്ലുവിളിയോടുകൂടി സംബോധന ചെയ്തു.

''ഭഗവൻ,

''അവിടുന്നു് തീയാണു്, സൂര്യനാണു്, വായുവാണു്, ചന്ദ്രനും നക്ഷത്രങ്ങളും നിറഞ്ഞ ആകാശമാണു്, ബ്രഹ്മാവാണു്, വെള്ളമാണു്, പ്രജാപതിയാണു്.

''അവിടുന്നു് സ്ത്രീയാണു്, പുരുഷനാണു്, യുവാവാണു്, യുവതിയാണു്! വടികുത്തി, ആടിയാടി നടന്നുപോകുന്ന വൃദ്ധനാണു്. അവിടുന്നു് തന്റെ മുഖം എല്ലാ ഭാഗത്തേയ്ക്കും തിരിച്ചു് ജന്മമെടുക്കുന്നു.

''അങ്ങു കടുത്ത നീലനിറത്തിലുള്ള ഈച്ചയാണു്, ചുവന്ന കണ്ണുള്ള പച്ചക്കിളിയാണു്, കൊടുങ്കാററിലെ മേഘമാണു്, സമുദ്രമാണു്.

''അന്യോന്യം സ്നേഹിക്കുന്ന രണ്ടു പക്ഷികൾ ഒരു മരത്തിന്മേലിരിക്കുന്നു. ഒന്നു് കനി തിന്നുകയാണു്; മററതു് നിന്നിമേഷമായി നോക്കിക്കൊണ്ടിരിക്കുന്നു. മനുഷ്യനും അതേ മരത്തിന്മേൽ തന്നെ ഇരിക്കുന്നു—വിരക്തനും തന്റെശക്തിഹീനതയിൽ അമ്പരന്നവനുമായി പക്ഷേ, മററുള്ളവനെ സന്തുഷ്ടനായി കാണുകയും അവന്റെ മഹത്വത്തെ തിരിച്ചറിയുകയും ചെയ്യുന്നവനു് ദുഃഖമില്ല. ഹൃദയത്തിൽ ദേവത വസിക്കുന്നുണ്ടെങ്കിലും, ഋഗ്വേദത്തിലെ ഈ അനശ്വരസത്തയെ അറിയാത്ത ആൾക്കു ഋഗ്വേദംകൊണ്ടു് എന്താണു് പ്രയോജനം? അതിനെ അറിയുന്നവൻ നിശ്ചിന്തനായി ഇരിക്കുന്നു—

''സൂക്ഷ്മത്തേക്കാൾ സൂക്ഷ്മതരവും, വിവിധരൂപങ്ങളുള്ളതും, ശിവനും (അതായതു്, ആനന്ദവും) ആയ അതിനെ തിരിച്ചറിഞ്ഞവൻ.

''പിന്നെ പ്രകാശം പരക്കുമ്പോൾ, ദിനരാത്രങ്ങളില്ല; അസതിത്വവും അനസതിത്വവുമില്ല. ശിവൻ മാത്രം അവശേഷിക്കുന്നു. അനന്തമായ ആ ജ്യോതിസ്സു് സാവിത്രിയുടേതാണു്. അതിൽനിന്നാണു് ബുദ്ധി ജനിച്ചതു്.

''അതിന്റെ സൌന്ദര്യത്തെ നോക്കിനില്ക്കുവാൻ സാദ്ധ്യമല്ല; അതിന്റെ ഐശ്വര്യത്തിനും മാഹാത്മ്യത്തിനും ഉപമകളില്ല. അതു് അകത്താണിരിക്കുന്നതു്.

''അങ്ങു ജന്മരഹിതനാണ്. ഈ ശബ്ദങ്ങളോടുകൂടി ആത്മാക്കൾ വിറച്ചുകൊണ്ടാണ് അങ്ങയുടെ അരികിലേയ്ക്കു വരുന്നത്. ഹേ, രുദ്രാ, അങ്ങ് എന്നെ രക്ഷിക്കുക.

''അവൻ വിശ്വത്തിൽ ഏകാകിയായ പക്ഷിയാണ്; സമുദ്രത്തിലാണ്ട സൂര്യനു തുല്യമാണ്. അവനെ അറിയുന്ന മനുഷ്യൻ മരണത്തിന്റെ അക്കരയിലെത്തുന്നു.

''എന്തുകൊണ്ടെന്നാൽ ഇതൊഴികെ വേറെ യാത്രാമാർഗ്ഗങ്ങളില്ല.''

അയാൾ കണ്ണുകൾ തുറന്നു. അയാളുടെ ശരീരം, തമ്പുരുവിന്റെ ചിലയ്ക്കുന്ന കമ്പികൾപോലെ വിറക്കുന്നുണ്ടായിരുന്നു. കാലുകൾക്കു കീഴിൽ വെള്ളം ഒഴുകുന്ന ശബ്ദം ഉയരുന്നുണ്ട്. അയാൾ കണ്ണുയർത്തിനോക്കി. സരയു നിസ്സംഗഭാവത്തിൽ ഒഴുകുകയാണ്. അയാൾ വലിയ ശ്രദ്ധയോടെ, നെററി കൈകൊണ്ടു മറച്ചു, നോക്കുവാൻ ശ്രമിച്ചു. പക്ഷെ, ഒന്നും തന്നെ അയാൾക്കു ദൃശ്യമായില്ല. പുഴയുടെ അക്കരെ, ആരോ കാഷായവസ്ത്രം അണിഞ്ഞു, ഭൂതത്തെപ്പോലെ നീങ്ങിക്കൊണ്ടിരുന്നു.

കുങ്കുമവർണ്ണത്തിലുള്ള വസ്ത്രം ധരിച്ചും, തലയിൽ ചമ്പകപ്പൂ ചൂടിയുംകൊണ്ടു കടവിൽ ഇരുന്നിരുന്ന ഒരു പെൺകുട്ടിയോടു അയാൾ ചോദിച്ചു—''നദിയുടെ അക്കരെ ആരാണ് താമസം? നിനക്കു എന്തെങ്കിലും അറിയാമോ?''

ചില ഭിക്ഷുക്കളാണ്. പെൺകുട്ടി അശ്രദ്ധയോടെ മറുപടി പറഞ്ഞു, കാൽ കഴുകുന്നതിൽ ഏർപ്പെട്ടു.

''ശരി, ഞാൻ അവരെക്കണ്ടുവരാം''.

''ഈ നിറഞ്ഞ, കൊടുങ്കാററടിക്കുന്ന നദി കടക്കാൻ ഒക്കുമോ? ഈ നേരത്തു ഇവിടെ തോണിയൊന്നും കിട്ടുകയില്ല.''

''സാരമില്ല; കടക്കാനുള്ളതാണല്ലോ നദികൾ''.

കാലാവസ്ഥ വളരെ സുന്ദരമായിക്കഴിഞ്ഞിരുന്നു. മയിൽ ആടുകയും വേഴാമ്പൽ ശബ്ദിക്കുകയും വണ്ടുകൾ മൂളുകയും ചെയ്യുന്നുണ്ട്. വളരെ അധികം പൂവുകൾ കൊമ്പുകളിൽനിന്നു വേറിട്ടു അയാളുടെ കാൽക്കൽ വീണു. അയാൾ കുനിഞ്ഞു ആ പൂവുകൾ പെറുക്കി എടുക്കുകയും നദിയിൽ ഒഴുക്കുകയും ചെയ്തു

ങ്ങതിനുശേഷം വെള്ളത്തിൽ ചാടി മറുകരയിലേയ്ക്കു നീന്തു വാൻ തുടങ്ങി.

ഇതിനിടയിൽ വെള്ളത്തിന്റെ ശക്തമായ ഒരു ഒഴുക്കു വന്നു. അതിന്റെ തള്ളിച്ചയിൽ അയാഠം കരയുടെ വളരെ അടുത്തുവരെ എത്തി. പക്ഷേ, അപ്പോഴേയ്ക്കും തിരകഠം വളരെ അധികം ഉയരത്തിൽ പൊന്തിക്കഴിഞ്ഞിരുന്നു. അയാഠം മുഴുവൻ ശക്തിയുമെടുത്തു് കയ്യും കാലും ഇട്ടു് അടിക്കുവാൻ തുടങ്ങി. എന്നാൽ വെള്ളത്തിനായിരുന്നു കൂടുതൽ ശക്തി. ഈ സംഘട്ടത്തിന്നിടയിൽ, വെള്ളത്തിന്റെ മുകളിൽ അല്പം ചരിഞ്ഞു നില്ക്കുന്ന ഒരു പാറ കാണപ്പെട്ടു. ചണ്ഡീക്ഷേത്രത്തിന്റെ ഉടനെ ചുറ്റും പുറത്തേയ്ക്കു ചാഞ്ഞതുമായ ഒരു ഭാഗമായിരുന്നു അതു്. അയാഠം ഉടനെ ഒരു താഴികക്കുടത്തിൽ കടന്നുപിടിച്ചു. അപ്പോഴേയ്ക്കും അയാഠം വളരെ അധികം ക്ഷീണിക്കുകയും കിതയ്ക്കാൻ തുടങ്ങുകയും ചെയ്തിരുന്നു. അയാഠം കല്ലിൽ പിടിച്ചുകൊണ്ടു്, ക്ഷണനേരത്തേയ്ക്കു കണ്ണുകഠം അടച്ചു. കാലത്തിന്റെ പ്രവാഹം വെള്ളത്തെ മുന്നോട്ടു ഒഴുക്കുകയായിരുന്നു. നാലുഭാഗത്തും പരപ്പു് —പരപ്പു് മാത്രം. കല്ലിൽ പിടികിട്ടിയപ്പോഠം താൻ രക്ഷപ്പെട്ടിരിക്കുന്നതായി ഒരു നിമിഷത്തേയ്ക്കു അയാഠംക്കു തോന്നി. എന്തുകൊണ്ടെന്നാൽ അതീതവുമായ ബന്ധപ്പെട്ട കല്ലു് ഭാവിയിലും അങ്ങനെത്തന്നെ ഇരിക്കുമല്ലോ.

എന്നാൽ കൈവിരലുകഠം അററുപോയിരുന്നതിനാൽ, കല്ലിനെ ഒരു നിമിഷത്തിലധികം നേരത്തേയ്ക്കു പിടിയിൽ വെയ്ക്കുവാൻ അയാഠംക്കു കഴിഞ്ഞില്ല.

സരയുവിലെ തിരകഠം ഗൌതമനീലാംബരന്റെ മുകളിൽക്കൂടി കടന്നുപോയി. മറുഭാഗത്തു് അബുഠംമംസൂർ കമാലുദ്ദീൻ കരയ്ക്കു കയറുകയും തന്റെ കറുത്ത ചെവിയുള്ള കുതിരയെ ഒരു പേരാലിന്റെ ചുവട്ടിൽ കെട്ടിയിട്ടു, നാലുപാടും കണ്ണുകഠം ഓടിക്കുകയും ചെയ്തു. മുന്നിൽ നദി ഒഴുകുന്നുണ്ടു്. അങ്ങകലെ കുറെ കുടിലുകഠം കാണപ്പെടുന്നു. ശിവക്ഷേത്രങ്ങളിൽനിന്നു മണികളുടെ ശബ്ദം വന്നുകൊണ്ടിരിക്കുന്നു. പേ

രാലിന്റെ ചുവട്ടിൽ ഏതോ ഒരു മുസ്ലീം സിദ്ധന്റെ സമാധി യുണ്ട്. അയാൾ കുനിഞ്ഞു, കൈവിരലുകൾ വെള്ളത്തിൽ മുക്കി, കല്ലുകളുടെ താഴെ ചുഴിപോലെയുള്ള ഒരു ഭാഗത്തു് അയാൾക്ക തന്റെ മുഖം കാണാൻ കഴിഞ്ഞു. ക്ഷണനേരത്തേയ്ക്കു അയാൾ അല്പം പകച്ചു നിന്നു—''ഞാൻ ഇവിടെ എന്താണു് ചെയ്യുന്നതു്?''

ചമ്പ ഇതുവരേയും വന്നിട്ടില്ല. അയാൾ രണ്ടാം പ്രാവശ്യവും നദിയുടെ നേരെനോക്കി. കടമ്പിന്റെ കൊമ്പുകളിൽ പൂവുകൾ തിങ്ങിനിന്നിരുന്നു. കുറെ പൂക്കൾ 'ടപ്ടപ്' എന്നു് അയാളുടെ തലയിൽ വീണു. അയാൾ തലപ്പാവൂരി അവയെ മന്ദം മന്ദം തലോടി. പിന്നെ തന്റെ വാളിന്റെ ചിത്രപ്പണികളുള്ള പിടിയൊന്നു തൊട്ടു. പൂക്കളുടെ ഈ കുമ്പാരത്തിൽ അയാൾക്കു് വാൾ അസംഗതമായിത്തോന്നി.

ആ സമയത്തു് ചമ്പ വെള്ളത്തിലൂടെ നീന്തി കടവിലെത്തി.

''ഞാൻ വിചാരിച്ചു, അങ്ങു് കൊല്ലാനും ചാവാനുംവേണ്ടി എവിടേയ്ക്കോ പുറപ്പെട്ടുപോയി എന്നു്'' അവൾ ചിരിച്ചുകൊണ്ടുപറഞ്ഞു.

''പിന്നേയും ആ പഴയ പല്ലവി തന്നെ! എത്രതവണ ഭവതിയോടു് പറഞ്ഞിട്ടുണ്ടു്, ഞാൻ സൈനികനല്ല, സുൽത്താന്റെ ഗ്രന്ഥാലയം സൂക്ഷിക്കുന്ന ആളാണെന്നു്''

''എന്നാൽ പിന്നെ ഈ വാളെന്തിനാണു് ധരിയ്ക്കുന്നതു്? ഇതു് ഒരു ഭയങ്കര സാധനംതന്നെ''

''ചമ്പാറാണി, പുരുഷന്മാരുടെ ആഭരണമെന്നാണു് ഇതിനു പേർ. ഇതും തലപ്പാവുമില്ലാതെ പുരുഷവേഷം പൂർണ്ണമാവുകയില്ല. അയോദ്ധ്യക്കാരായ നിങ്ങളാരും മാളവത്തിലേയും ബുന്ദേൽഖണ്ഡത്തിലെയും രജപുത്രരെ കണ്ടിട്ടില്ലല്ലൊ. ഉവ്വോ, എപ്പോഴെങ്കിലും കണ്ടിട്ടുണ്ടോ? എന്റെ ഒരു സ്നേഹിതനുണ്ടു്. രാഠോർ ഉദയസിംഹൻ കന്യാകുബ്ജത്തിലെ രാജപുത്രനാണു്. എത്ര വലിയ വീരനാണെന്നോ! ഇയ്യിടെയായി എവിടെയാണെന്നാക്കറിയാം. ഗ്വാളിയോറിലെ കീർത്തിസിംഹന്റെ സേനയിലാണെന്നാണു് കേൾക്കുന്നതു്. ഒരുപക്ഷേ,

മാളവത്തിലെവിടെയെങ്കിലും യുദ്ധം ചെയ്യുകയായിരിയ്ക്കും'' കമാലുദ്ദീൻ യുദ്ധഭൂമിയിലുള്ള തന്റെ കൂട്ടുകാരുടെ ഓർമ്മയിൽ തെല്ലുനേരം മുഴുകി.

''നോക്കൂ,''—പെൺകുട്ടി തന്റെ കറുത്തു നീണ്ട തലമുടിയിൽനിന്നു വെള്ളം കുടഞ്ഞുകളഞ്ഞശേഷം അതു് കെട്ടിവെച്ചു കൊണ്ടു് പറഞ്ഞു. ''യുദ്ധത്തെപ്പററി സംസാരിയ്ക്കാതിരിയ്ക്കു. അങ്ങയേയും പിന്നെ ഈ വാളിനേയും കാണുമ്പോൾ ഞാൻ വലിയ വിഭ്രാന്തിയിൽ പെടുന്നു''.

''ഭ്രാന്തിയോ? അതെന്തുസാധനമാണു്?''

''അങ്ങയെ പറഞ്ഞു മനസ്സിലാക്കുന്നതു് വ്യർത്ഥമാണു'' അവൾ പിന്നെ പടവിന്മേലിരുന്നു. കമാലുദ്ദീൻ നീണ്ടുപോകുന്ന നിഴലുകൾ നോക്കിനിന്നു.

''ശരി, ചമ്പാവതി! ഭേതിയെ ഞാൻ അള്ളാവിന്റെ കയ്യിൽ ഏല്പിക്കുന്നു.'' അയാൾ കുതിരയുടെ നേക്കു നടന്നു.

മുഹമ്മദീയ ഫക്കീറുമാരുടെ ഒരു സംഘം അവരുടെ അടുത്തുകൂടെ കടന്നുപോയി. അതിലെ ഒരു യുവാവു് ചമ്പയേയും കമാലിനേയും ഒന്നു നോക്കിയശേഷം കണ്ണുകൾ താഴ്ത്തി, തലകുനിച്ചു മുന്നോട്ടുനീങ്ങി.

''ഇവരും വിദൂഷകന്മാരാണോ!'' കമാൽ പറഞ്ഞു.

''വിദൂഷകന്മാരൊന്നുമല്ല, വളരെ പ്രിയപ്പെട്ട ആളുകളാണു്. ഇവരെ കളിയാക്കരുതു്'' ചമ്പ പെട്ടെന്നു ദേഷ്യപ്പെട്ടു പറഞ്ഞു. ''ഒരു കാലത്തു ഇവരായിരിക്കും അങ്ങയുടെ കൂടെ നില്ക്കുന്നവർ.''

''ഭേതി കാശിയിൽപോയി കബീരിന്റെ ശിഷ്യയാകാത്തതു് എന്തുകൊണ്ടാണു്?''

''ഞാൻ കാശിയിൽ പോകുമ്പോൾ അങ്ങയേയും കൂടെ കൊണ്ടുപോരും. പക്ഷേ, അതിനുമുമ്പു് അങ്ങേയ്ക്കു ഈ വാൾ അഴിച്ചുവെയ്ക്കേണ്ടിവരും.''

''ശരി[1] ഈശ്വരൻ രക്ഷിക്കട്ടെ.''

---

1. മുസൽമാന്മാർ പിരിയുമ്പോഴത്തെ ഉപചാരവാക്യ—'ഖുദാ ഹാഫിസ്'.

അയാറം നദിയുടെ നേരെ നീങ്ങി. ''അക്കരെ പൊട്ടി പ്പൊളിഞ്ഞ കല്ലുകളുടെ കൂമ്പാരമെന്നു തോന്നിക്കുന്ന ആ വാ ധനം എന്താണു്?''

''അതോ, അതു് വളരെ പുരാതനമായ ഒരു ക്ഷേത്ര ത്തിൻെറ അവശിഷ്ടമാണു്—നൂററുകണക്കിലും ആയിരക്കണ ക്കിലും കൊല്ലം പഴക്കമുള്ളതു്.''

''അതിൻെറ അവിടെ, ആ കടിലുകറംപോലെയുള്ളവ യിൽ താമസിക്കുന്നതു് ആരാണു്?''

''സൂഫികളാണു്—ഭക്തന്മാർ. അങ്ങു് ഇപ്പോറം എവി ടേയ്ക്കാണു് പോകുന്നതു്.''

''ബഹരായിച്ചിലേയ്ക്കു് എത്രദിവസം അവിടെ തങ്ങേ ണ്ടിവരുമെന്നു് അറിഞ്ഞുകൂടാ.''

''മഴക്കാലം തുടങ്ങുകയായി. അവനവനെപ്പററി നല്ല വണ്ണം ശ്രദ്ധിക്കണം.''

''ശരി, ശ്രദ്ധിച്ചോളാം, പ്രാന്തത്തി. ഖുദാഹാഫിസ്.''

അയാറം അവളെ 'പ്രാന്തത്തി' എന്നാണു് വിളിക്കാറു്. ആ സംബോധനയിൽ എത്ര അഗാധമായ സ്നേഹമാണു് ഒളി ഞ്ഞിരിക്കുന്നതെന്നോ! അവറം കണ്ണുനീർകടിച്ചുകൊണ്ടു് മന്ദ സ്മിതംതൂകി. കമാലുദ്ദീൻ കുതിരയുടെ കടിഞ്ഞാൺ തിരി ച്ചു; അയാറം വഴിയിലെത്തി ഉയർന്നുകൊണ്ടിരുന്ന പൊടിപ ടലത്തിൽ അപ്രത്യക്ഷനായി.

# 7

ബഹരായിച്ചിലെ ചെറുഗ്രാമത്തിൽ മഞ്ഞനിറമാർന്ന മൺ വീടുകറം അവിടവിടെ ചിന്നിച്ചിതറിക്കിടക്കുന്നു. പൊ ടിനിറഞ്ഞ പാതയിൽക്കൂടി കാളവണ്ടികറം നീങ്ങുന്നുണ്ടു്. നിറമില്ലാത്ത, പേരില്ലാത്ത ഒരു വിരക്തിയാണു് എങ്ങും. ഒരുകാലത്തു് ശ്രാവസ്തി എന്ന പേരുള്ള വലിയ ഒരു പട്ടണ

മായിരുന്നു ഇവിടെ എന്നു കേട്ടിട്ടുണ്ട്. ചന്ദ്രവംശക്കാരായ അവിടത്തെ രാജാക്കന്മാർ വലിയ പ്രതാപികളും തേജസ്വികളുമായിരുന്നുവത്രേ. ജ്യോതിഷികൾ ഒരിക്കൽ ശ്രാവസ്തിയിലെ രാജാവായ സുഹൽദേവനോടു പറയുകയുണ്ടായി— ''വടക്കനിന്നു നീണ്ടുതടിച്ച, ഭീമാകാരരായ തുർക്കികൾ വന്നു അങ്ങയെ അവസാനിപ്പിക്കും.'' കുറച്ചുകൊല്ലങ്ങൾക്കുശേഷം മുഹമ്മദ്ഗസനിയുടെ മസൂദ്ഗാസി എന്നു പേരായ ഒരു സേനാനായകൻ അവിടെ എത്തുകയും സുഹൽദേവനെ വധിക്കുകയുംചെയ്തു. പിന്നെ ദില്ലിയിൽ കുത്തബുദ്ദീൻ ഐബക്ക വന്നു. അയാളുടെ സേനാപതിയായ അഹമ്മദ്ബഖ്തിയാർ, കോസലം, മഗധം, വംഗം എന്നിവിടങ്ങളിലെ പ്രതിമാരാധകരായ എല്ലാ രാജാക്കന്മാരേയും അറുതിയാക്കി.

പക്ഷേ, കഴിഞ്ഞ രണ്ടായിരം കൊല്ലത്തിന്നിടയിൽ ശാക്യമുനി വിഷ്ണുവിൻെറ ഒമ്പതാമത്തെ അവതാരമാക്കപ്പെട്ടതുപോലെത്തന്നെ, മൂർത്തിഭഞ്ജകനായ മസൂദ്ഗാസി സേനാപതി കഴിഞ്ഞ രണ്ടുശതാബ്ദത്തിന്നുള്ളിൽ 'ബാലേമിയാങ്' എന്നപേരിൽ കോസലരാജ്യക്കാരുടെ മറെറാരു ദേവതയായിത്തീർന്നു.

അബുൽമംസൂർ കമാലുദ്ദീൻ ആദ്യമായിട്ടാണ് ബഹരായിച്ചിൽ വരുന്നതു്. അയാൾ സാലർമസൂദിൻെറ സമാധിയുടെ ചുമരിന്നുതൊട്ടു ഒരു മരത്തണലിൽ ഇരുന്നുകൊണ്ടു ഹിന്ദു സ്ത്രീകളുടെ ഒരു സംഘത്തെ ആശ്ചര്യത്തോടെ നോക്കുകയാണ്. അവർ കൈകളിൽ പിച്ചളത്തളികകളുമായി മുന്നിലുള്ള ശവകുടീരത്തിൽ അച്ച്നയ്ക്കുവരുന്നവരായിരുന്നു.

നളന്ദ, വിക്രമശില, ഉജ്ജയിനി, അമരാവതി എന്നിവിടങ്ങളിലെ അന്താരാഷ്ട്രീയ സർവ്വകലാശാലകൾ എന്നേ നശിച്ചുകഴിഞ്ഞിരുന്നു. ശ്രാവസ്തിയിലെ പ്രാചീനാശ്രമം ഇന്നു് ശൂന്യമാണ്. വിചിത്രമായ ഭാഷകളിൽ എഴുതപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളും പത്രങ്ങളും വായിച്ചു മനസ്സിലാക്കാവുന്നവർ ഇന്നു് ആരുമില്ല.

പക്ഷേ കാശ്മീരിലെ സുൽത്താനായ ജൈനുൽ ആബിദീൻ, ഗൌഡ ദേശത്തെ സുൽത്താനായ അലാവുദ്ദീൻ ഹു

സൈൻഷാ എന്നിവരെപ്പോലെ ജൌനപുരത്തിലെ സുൽത്താനായ ഹുസൈൻ ശക്കി വീണ്ടും ഏറെയേറ മൂത്തികം തച്ചുടയ്ക്കുന്നതിന്നു പകരം, ഈ ഗ്രന്ഥങ്ങളിലും പത്രങ്ങളിലും താല്പര്യം കാണിക്കാൻ തുടങ്ങിയിരുന്ന ചക്രവത്തിമാരിൽ ഉൾപ്പെട്ടു കഴിഞ്ഞിരുന്നു.

ദില്ലിയിലെ സുൽത്താന്മാരായ ബഹലോൽലോദി, സിക്കന്തർ സുൽത്താൻ എന്നിവരോടു യുദ്ധം ചെയ്യുന്നതിൽനിന്നു ഒഴിവു കിട്ടുമ്പോഴെല്ലാം ഹുസൈൻശക്കി സുൽത്താൻ തൻെറ തമ്പുരുവുമായി രാഗങ്ങളുടെ ലോകത്തിൽ സഞ്ചരിയ്ക്കും; അല്ലെങ്കിൽ പ്രാചീനകയ്യെഴുത്തുഗ്രന്ഥങ്ങൾ വായിയ്ക്കുന്നതിൽ മുഴുകും. കുറച്ചു കാലം മുമ്പ്, അയോദ്ധ്യയിലെ ചില പണ്ഡിതന്മാരിൽനിന്നു അദ്ദേഹത്തിനു മനസ്സിലായി, ബഹരായിച്ചിലെ ഏതോ സന്യാസിമഠത്തിൽ ആയിരത്തി അഞ്ഞൂറോ, ആയിരത്തി എഴുനൂറോ കൊല്ലം പഴക്കമുള്ളതും സംസ്കൃതത്തിലുള്ളതുമായ ചില ചെപ്പേടുകൾ ഉണ്ടെന്നു്. ഉടനെ അദ്ദേഹം തൻെറ ഗ്രന്ഥാലയനിരീക്ഷകനും യുവാവുമായ അബുൾമംസൂർ കമാലുദ്ദീനെ അവിടത്തെ പണ്ഡിതന്മാരുടെ അടുക്കലേയ്ക്കു അയച്ചു. അയാൾ അവിടെവെച്ചു ആ പണ്ഡിതന്മാരിൽ ഒരാളുടെ സഹോദരിയെ കണ്ടുമുട്ടി. അവളുടെ പേർ ചമ്പാവതി എന്നായിരുന്നു.

സുൽത്താൻെറ കല്പനപ്രകാരം കമാൽ തൻെറ വേദാന്തതത്വശാസ്ത്രത്തെ ഉപേക്ഷിച്ചു, സരയൂതീരത്തെ പണ്ഡിതന്മാരുടെ അടുത്തെത്തി. അക്കാലത്തു് അവർ ഒരു പുതിയ കുഴപ്പത്തിൽ പെട്ടിരിയ്ക്കുയായിരുന്നു. അതിനു 'ഭക്തി' എന്ന പേരാണു് അവർ നൽകിയിരുന്നതു്. പക്ഷേ, കമാലിനു് ഭക്തനായ കബീരിലോ, സിദ്ധനിലോ, സൂഫിയിലോ ഒന്നും യാതൊരു താല്പര്യവും ഇല്ലായിരുന്നു. അയാൾ ആഗ്രഹിച്ചിരുന്നതു് ചരിത്രകാരനാകാനാണു്. വിഭിന്നവും അസ്പഷ്ടവുമായ ചരിത്രം എഴുതാനായിരുന്നു സുൽത്താൻ അയാളെ നിയമിച്ചിരുന്നതു്. അയാളുടെ സമയം നന്നായി ചെലവാകുന്നുമുണ്ടായിരുന്നു. ഇപ്പോഴാകട്ടെ, സുൽത്താൻെറ കല്പന വേറൊ

ന്നാണ്. സംസ്കൃതം, പാലി, അർദ്ധമാഗധി എന്നീ ഭാഷകളിൽ ഉള്ളവയും പരസ്പരബന്ധമില്ലാത്തവയുമായ പ്രാചീനപുസ്തകങ്ങൾ അയോദ്ധ്യയിലെ പണ്ഡിതന്മാരുടെ സഹായത്തോടുകൂടി പേർഷ്യനിലേയ്ക്കു തർജ്ജമ ചെയ്യണം എന്നായിരുന്നു അത്.

പ്രാചീനഗ്രന്ഥങ്ങൾ അന്വേഷിച്ചന്വേഷിച്ച് അയാൾ എല്ലാ മഠങ്ങളിലുമെത്തി. ശ്രാവസ്തിയിലെ സങ്കേതസ്ഥാനങ്ങളിൽ കിടന്നു, കാററിൽ ' ശീ ശീ ' എന്നു ചലിച്ചുകൊണ്ടിരുന്ന അവശിഷ്ടങ്ങളിൽ അയാൾ ചുററിത്തിരിഞ്ഞു. ഒരു ദിവസം അവയ്ക്കിടയിൽ കല്ലുകളുടെയും ഉത്തരം, കഴുക്കോൽ മുതലായ മരസ്സാമാനങ്ങളുടെയും ഒരു വലിയ കൂമ്പാരം അയാൾ കണ്ടു- അതിന്റെ നാലുപാടും തെരുവുകൾ ഉണ്ടായിരുന്നു. ഇവിടെ ഒരു കാലത്തു് പ്രൌഢിയേറിയ അങ്ങാടികളും, ഉയരമുള്ള മാളികകളും പണിചെയ്യപ്പെട്ടിട്ടുണ്ടായിരിയ്ക്കണം. അയാൾ കെട്ടിടത്തിന്റെ അകത്തേയ്ക്കു പോയി. ഇതാരുടെ വീടായിരിയ്ക്കും? ആർക്കറിയാം? കമാൽ ഒരു മഠത്തിൽ കയറിച്ചെന്നു് അവിടത്തെ പണ്ഡിതനോടു ചോദിച്ചു—''അവശിഷ്ടങ്ങളിൽ ഏററവും വലിയതായ മാളിക ആരുടെയായിരുന്നു?''

പണ്ഡിതൻ കമാലിനെ രഹസ്യനിർഭരമായ കണ്ണുകൾകൊണ്ടു നോക്കി, 'ഈ വൈദേശികവിദ്വാൻ വ്യർത്ഥമായ ചോദ്യങ്ങൾ ചോദിക്കുകയാണു്', എന്ന മട്ടിൽ. ഇവിടെ അസംഖ്യം ചക്രവർത്തിമാർ രാജ്യം ഭരിച്ചു മറഞ്ഞുപോയിട്ടുണ്ടു് — ചന്ദ്രഗുപ്തമൌര്യൻ, പ്രിയദർശി അശോകൻ, സമുദ്രഗുപ്തൻ മുതലായവർ. ചന്ദ്രഗുപ്തമൌര്യനു മുമ്പു് ഇവിടെ പ്രസിദ്ധരായ ചിത്രകാർന്മാരും എഴുത്തുകാരും ജീവിച്ചിരുന്നു. പക്ഷേ, അവരുടെ പേരുകളൊന്നും ഞങ്ങൾക്കറിഞ്ഞുകൂടാ — പേരു നശിക്കുന്നു; മനുഷ്യൻ ജീവിയ്ക്കുന്നു.''

''ലാഹൌൽ വലാ കുവത്'''[1] — കമാൽ മനസ്സിൽ പറഞ്ഞു. ഈ നാടിന്റെ പഴയ ചരിത്രം എഴുതുക അസാദ്ധ്യമാണു്. അയാൾ ചെപ്പേടുകൾ തർജ്ജമചെയ്യാനായിരുന്നുവ

1. ഈശ്വരനൊഴികെ മറെറാന്നിനും തന്നെ ശക്തിയില്ല

ല്ലോ അവിടേക്കു വന്നിരുന്നതു്. എന്നാൽ അവയിൽ ലേഖക ന്മാരുടെ പേർപോലും ഇല്ലായിരുന്നു. അയാറം ചുററിത്തിരി ഞ്ഞു വീണ്ടും ആ അവശിഷ്ടത്തിൽ മടങ്ങിയെത്തുകയും പൊട്ടി വീണ ഒരു തൂണിന്മേൽ കയറിയിരുന്നു് 'ഇനി എന്തു ചെയ്യ ണ'മെന്നു വിചാരിക്കുവാൻ തുടങ്ങുകയും ചെയ്തു.

പെട്ടെന്നു ബാഗ്ദാദിനേയും നേശാപുരത്തിനേയുംകുറിച്ചു ള്ള സ്മരണങ്ങറം അയാളെ നല്ലപോലെ അലട്ടുവാൻ തുടങ്ങി.

കമാൽ ഈ രാജ്യത്തിൽ പുതുതായി വന്നിരിക്കുയാണു്. ജൌനപുരത്തിൽ താമസം തുടങ്ങിയിട്ടു കുറച്ചു കൊല്ലമേ ആയിരുന്നുള്ളു. ഇരുപത്തിരണ്ടാമത്തെ വയസ്സായപ്പോഴേക്കും ബാഗ്ദാദിലെ നിസാമിയ വിദ്യാലയത്തിൽ ഇബ്നുസീ ന, അൽഫാറാബി, ഇറാനിലെ ഫഖറുദ്ദീൻ രാസീ, സ്പെയി നിലെ ഇബ്നുരുശ്ദ്, ഇബ്നുൽ അറബി മുതലായവരുടെ ഗ്രന്ഥങ്ങറം അയാറം പഠിച്ചുകഴിഞ്ഞിരുന്നു. അയാറം ഇബ്നു ഖൽദൂനിനെ തന്റെ ഗുരുവായി അംഗീകരിക്കുകയും അറ ബി രാഷ്ട്രങ്ങളുടെ ചരിത്രം എഴുതണമെന്നു നിശ്ചയിക്കുകയും ചെയ്തിരുന്നു. ഇബ്നു ഖൽദൂനിന്റെ വിചാരങ്ങളുമായി ബന്ധപ്പെട്ട ചില ചിന്തകന്മാരെ കാണുവാനായി അയാറം വടക്കെ ആഫ്രിക്കയിലേക്കു പോകവേ, കയ്റോവിൽവെച്ചു അച്ഛൻ മരിച്ച വർത്തമാനം കിട്ടുകയും അതിനാൽ അയാറംക്കു ബാഗ്ദാദിലേക്കു മടങ്ങിപ്പോരേണ്ടിവരികയും ചെയ്തു. അവി ടെനിന്നു പിന്നീടു ഇറാനിലേക്കു പോയി. നേശാപുരത്തിൽ വെച്ചു അയാറം തന്റെ ഒരു സുഹൃത്തിൽനിന്നു കേട്ടു — വാറംപ്ര യോഗക്കാരോടൊപ്പം തൂലിക ചലിപ്പിക്കുന്നവരും ഭാരതത്തി ലേക്കു പോയ്ക്കൊണ്ടിരിക്കുന്നുണ്ടെന്നു്. ഉടനെ കമാൽ തന്റെ പ്രിയപ്പെട്ട പുസ്തകങ്ങളുമായി മദ്ധ്യേഷ്യ, കാശ്മീർ, ലാഹോർ എന്നീ സ്ഥലങ്ങറംവഴി തുഗളകാബാദിൽ എത്തി.

ലോകം അക്കാലത്തു വിചിത്രതരമായ വിപ്ലവങ്ങളുടെ കറ ക്കത്തിൽക്കൂടെ കടന്നുപോകുകയായിരുന്നു. നിസ്സഹായനാ യ മനുഷ്യന്റെ മേൽ എന്തെങ്കിലുമൊരു ആപത്തിന്റെ മല പൊട്ടിവീഴാത്ത ഒരു യുഗവും ചരിത്രത്തിലില്ലെന്നു് കമാലി

ന്നറിയാം. കഴിഞ്ഞ നൂററാണ്ടുകളിൽ താർത്താരികളുടെ ആക്രമണങ്ങൾ രാജ്യങ്ങളെ നശിപ്പിയ്ക്കുകയുണ്ടായി. അറേബിയ, ഇറാൻ, സ്പെയിൻ, വടക്കെ ആഫ്രിക്ക മുതലായ സ്ഥലങ്ങളിലെ മുസ്ലിംവിദ്വാന്മാർ ഒത്തൊരുമിച്ച് വലിയ ആഘോഷങ്ങളോടുകൂടി കൊളുത്തിവെച്ചിരുന്ന ജ്ഞാനത്തിൻെറ ദീപമാല ഗോബിയിലെ മരുഭൂമിയിൽനിന്നു വന്ന ഈ മഞ്ഞക്കൊടുങ്കാററുകൾ കെടുത്തിക്കളഞ്ഞു. എന്നാലും, ഈ അരാജകത്വത്തിൻെറയും, കൂട്ടക്കൊലകളുടേയും യുദ്ധങ്ങളുടേയും പൊടിമണ്ണിൻെറ പിന്നിലും ജ്ഞാനത്തിൻെറ വിളക്ക മങ്ങിമങ്ങി എരിഞ്ഞുകൊണ്ടിരുന്നു. സൂഫികളുടെ മഠങ്ങളിലും വിദ്വാന്മാരുടെ വിദ്യാലയങ്ങളിലും ഗ്രന്ഥങ്ങൾ എഴുതപ്പെടുകയും വിദ്യയുടെ ആദാനവും പ്രദാനവും നടക്കുകയും ചെയ്തു. മനുഷ്യത്വത്തിൻെറ വിളക്ക് ഒരിക്കലും കെടുകയുണ്ടായില്ല.

കമ്പിളിക്കാരായ ഫക്കീറുമാർ ഓരോരുത്തരായി ഈ പുതിയ നാടിലേയ്ക്കു വന്നുകൊണ്ടിരുന്നു. ബംഗാൾ, ബീഹാർ, അയോദ്ധ്യ, രാജസ്ഥാനം, ദക്ഷിണാപഥം, ഗുജറാത്ത്, സിന്ധ്, പഞ്ചാബ് എന്നിവിടങ്ങളിലെല്ലാം ഈ സന്യാസിമാരും ഫക്കീറുമാരും പുതിയപുതിയ വിഹാരങ്ങൾ നിർമ്മിച്ചു താമസിക്കാൻ തുടങ്ങി. ശർക്കിരാജ്യം ഇന്ത്യയിൽ പരിഷ്കാരത്തിൻേറയും സംസ്കാരത്തിൻേറയും പ്രതാപകേന്ദ്രമായിരുന്നു. ജൌനപുരം ഭാരതത്തിലെ 'ശീരാജ്' എന്നു വിളിക്കപ്പെടുവാൻ തുടങ്ങി. അബുൾ മംസൂർ കമാലുദ്ദീനും കുറച്ചു ദിവസം ദില്ലിയിൽ തങ്ങിയശേഷം ജൌനപുരത്തിൽ വന്നു താമസിച്ചു.

ഇന്ത്യ അതിരററ സൗന്ദര്യമുള്ള ഒരു രാജ്യമാണ്. എന്നിരുന്നാലും അതു് ഒരു വിധത്തിലും അയാളുടെ മാതൃരാജ്യമായിരുന്നില്ല. തൻെറ നാട്ടിൽനിന്നു വളരെ ദൂരെ ആയതിനാൽ അയാൾക്കു വലിയ വിഷാദമുണ്ടായി. അയാൾ അവശിഷ്ടത്തിലെ ഒരു തൂണിൽ തല ചാരി, കണ്ണുമടച്ചിരുന്നു. ഞാൻ

1. ഇറാനിലെ ഒരു പ്രാചീനനഗരം. ഇവിടെ അനവധി കവികൾ ഉണ്ടായിട്ടുണ്ട്.

ഇവിടെനിന്നു് എന്തുകൊണ്ടാണു് മടങ്ങിപ്പോകാത്തതു്? ജൌനപുരത്തിലേയ്ക്കു മടങ്ങുവാനും സുൽത്താനോടു മാപ്പു ചോദി ച്ചശേഷം ദമസ്കസ്സിലേയ്ക്കു തിരിച്ചുപോകുവാനും അയാറം നിശ്ചയിച്ചു. ദമസ്കസ്സു്! ആ പേർ പെട്ടെന്നു് വളരെയധി കം അപരിചിതമായപോലെ അയാറംക്കു തോന്നി. അവി ടെ പോയി എന്തു ചെയ്യാനാണു്? നേശാപുരത്തിൽ അയാറം ക്കു എന്തൊന്നാണുള്ളതു്? ബാഗു്ദാദിനു് അയാളുമായി എന്തു ബന്ധമുണ്ടു്? ഇങ്ങനെയെല്ലാം വിചാരിച്ചുവെങ്കിലും അയാറം ക്കു വലിയ ദുഃഖം അനുഭവപ്പെട്ടു

ഇവ്വിടെ ഏതെല്ലാംതരത്തിലുള്ള ചേരാത്ത ആളുകളുമായാ ണു് അയാറംക്കു ബന്ധപ്പെടേണ്ടിവരുന്നതു്? തോളുു് അര യിൽ ചുററി, ഉച്ചസ്വരത്തിൽ 'ബാരഹു്മാസാഗാനങ്ങറം പാടിക്കൊണ്ടു തന്റെ ഗ്രാമത്തിലേയ്ക്കു കുതിയ്ക്കുന്ന ആ കൃഷക നെ അയാറം ഒരു കണ്ണു തുറന്നുനോക്കി. അവന്റെ പശ്ചാത്ത ലത്തിൽ യഹൂദർ, ഗ്രീസുകാർ, റോമക്കാർ, ഇറാനികറം, സ്പെയിൻകാർ എന്നിവരുടെയെല്ലാം സംസ്കാരമാണു് ഉണ്ടാ യിരുന്നതു്. ഈ നാടുമായി ഒരു ബന്ധവുമില്ല അയാറംക്കു്. ഇവിടെ യോഗികറം വായുവിൽ പറക്കുകയും, കാമരൂപത്തി ലെ മന്ത്രവാദിനികറം മനുഷ്യരെ ആടുകറം ആക്കുകയും ബങ്കാറം, ബിഹാർ എന്നിവിടങ്ങളിലെ താന്ത്രികക്ഷേത്രങ്ങ ളിൽ രോമാഞ്ചമുണ്ടാക്കുന്ന മന്ത്രപ്രവൃത്തികറം നടക്കുകയും ചെ യ്യുന്നുണ്ടെന്നു് അയാറം മുമ്പുതന്നെ കേട്ടിരുന്നു.

കമാൽ ഒന്നും മിണ്ടാതെ അവശിഷ്ടത്തിന്റെ ചവട്ടുപടി യിൽ ഇരിപ്പുറപ്പിച്ചു മുന്നിലേയ്ക്കു നോക്കിക്കൊണ്ടിരുന്നു. കുറ ച്ചു ദിവസംമുമ്പു് അയോദ്ധ്യയിൽവെച്ചു ചമ്പ പാടിക്കേറം പ്പിച്ച ആ പാട്ടുകറം അയാറംക്കു ഓർമ്മവന്നു. ഈ മറുനാട്ടിലെ തണുത്ത, അജ്ഞാതമായ കല്ലിന്മേലിരുന്നു് ആ അപരിചി തൻ രാത്രിയുടെ നിഴൽ നോക്കുവാൻ തുടങ്ങി.

എങ്ങും അരുണ വെളിച്ചം പരന്നു. പൌർണ്ണമിച്ചന്ദ്രൻ ദരവ ശിഷ്ടത്തിന്റെ തട്ടിൽക്കൂടി താഴേയ്ക്കു എത്തിനോക്കുകയും

---

1. പന്ത്രണ്ടു മാസത്തെ പ്രകൃതിയെ വർണ്ണിക്കുന്ന കവിത.

അതിൻെറ കിരണങ്ങൾ പൊട്ടിപ്പൊളിഞ്ഞ ചെങ്കൽനിലത്തു വിചിത്രമായ കോണുകൾ ഉണ്ടാക്കുകയും ചെയ്തു. അനേകതരത്തിലുള്ള ചിത്രപ്പണികൾ, ഏതാണ്ടു നശിച്ച നിലയിൽ, നിലത്തു കാണാമായിരുന്നു. പല മഴക്കാലങ്ങളും അവയെ മാച്ചു മാച്ചു മങ്ങിച്ചുകഴിഞ്ഞിരുന്നു. ത്രിശ്ശൂലം, കല്പവൃക്ഷം, ഭൂമിയുടെ പ്രതീകമായ താമര, സ്വസ്തികചക്രം, താമരസിംഹാസനം, അഗ്നിസ്തംഭം — എന്നിങ്ങനെയുള്ള വിശേഷപ്പെട്ട പ്രതീകങ്ങൾക്ക എന്തർത്ഥമാണാവോ അവർ മനസ്സിൽ കല്പിച്ചുവെച്ചിരുന്നതു്? എന്താണു് അർത്ഥം? കമാൽ വിസ്മിതചിത്തനായി ഈ രൂപങ്ങളെ നോക്കി വിചാരമഗ്നനായി നിലകൊണ്ടു. പുറത്തു ഇരിപ്പക്കാട്ടിൽ ഭയങ്കരവും പ്രാണഹാരിയുമായ നിശ്ശബ്ദത ചുററിത്തിരിഞ്ഞുകൊണ്ടിരുന്നു.

ഈ നിശ്ശബ്ദതയിൽ വിചിത്രമായ പല ശബ്ദങ്ങളും പൊന്തുവാൻ തുടങ്ങി. ഇരുണ്ടു ശൂന്യമായ തെരുവുകളിൽക്കൂടി കനപ്പെട്ട രഥങ്ങൾപോകുന്നതായും, കാതുകളിൽ കനകകുണ്ഡലങ്ങൾ ധരിച്ചവരും പുതപ്പുപുതച്ചവരുമായ കുറെ അപരിചിതമനുഷ്യർ ആ രഥങ്ങൾക്കുള്ളിൽ, സ്വർണ്ണജടിതമായ കുടകൾക്ക കീഴിൽ ഇരുന്നു് തന്നെ എത്തിനോക്കുന്നതായും അയാൾക്ക തോന്നി. അവരുടെ കണ്ണുകൾ ഇരുട്ടിൽ ഫോസ്ഫറസുപോലെ തിളങ്ങിക്കൊണ്ടിരുന്നു. ഭയാനകമായ വിധത്തിൽ അവർ ചിരിക്കുന്നുമുണ്ടു്. അവർ കൊഞ്ഞനം കാണിച്ചുകൊണ്ടു അയാളോടു് ഇങ്ങനെ പറയുന്നതായി തോന്നി—''നോക്കുക, ഞങ്ങൾ അവസാനിച്ചപോലെത്തന്നെ, നിങ്ങളും ഒരുദിവസം നശിപ്പിക്കപ്പെടും.'' അയാളുടെ മുമ്പിൽ ഉടഞ്ഞ വാതിൽക്കൽ നരചന്ദ്രനായ ചന്ദ്രഗുപ്തൻ—ഭാരതചക്രവർത്തി നില്ക്കുന്നു. അദ്ദേഹം എവിടെനിന്നാണു് ഇങ്ങോട്ടു വന്നിരിക്കുന്നതു്? ക്രിസ്തുവിനു മുന്നൂറുകൊല്ലംമുമ്പു് മരിച്ച ആളാണല്ലോ. എന്നാലും അദ്ദേഹം അവിടെനിന്നുകൊണ്ടു മന്ദസ്മിതം പൊഴിക്കുകയാണു്. അദ്ദേഹത്തിൻെറ പിന്നിൽനിന്നു മറെറാരു മനുഷ്യൻ തലപൊന്തിക്കുകയും മന്ദമായ സ്വരത്തിൽ കമാലിനെ ഇങ്ങനെ സംബോധന ചെയ്യുകയും ചെയ്തു—''ഇതാ നോക്കൂ;

എന്റെ പേർ അശോകൻ എന്നാണ്—പ്രിയദർശിയായ അശോകൻ ഞാൻ മുഴുവൻ ഭാരതത്തിന്റേയും ചക്രവർത്തിയായിരുന്നു. മരിച്ചപ്പോഴോ ഒന്നര നെല്ലിക്കയുടെ ഉടമസ്ഥൻ മാത്രം!'' അദ്ദേഹം കൈപ്പടം തുറന്നു്, പകുതി നെല്ലിക്ക കമാലിന്റെ മുന്നിലേയ്ക്കു് എടുത്തെറിഞ്ഞു.

ഇവയ്ക്കുശേഷം ആ പ്രാചീനാത്മാക്കളുടെ തിരക്കുതന്നെ ആയിരുന്നു. അവർ രഥങ്ങളിൽനിന്നു് ഇറങ്ങി, എല്ലായിടത്തും പരന്നു.

''ഞാൻ ഭരതമുനിയാണു്—നൃത്തനാടകങ്ങളുടെ സിദ്ധാന്തം നിർമ്മിച്ചതു ഞാനാണു്.''

''ഞാൻ അർത്ഥശാസ്ത്രം എഴുതിയ തക്ഷശിലയിലെ ചാണക്യനാണു്.''

''ഭോജരാജാവാണു് ഞാൻ.''

''ഞാൻ എണ്ണയാട്ടുകാരൻ ഗംഗുവാണു്.''

''ഇരുണ്ട ആകാശത്തിൽ മേഘങ്ങൾ ഗർജ്ജിക്കുന്നു. ഞാൻ കാളിദാസനാണു്.''

''ഞാൻ കന്യാകുബ്ജത്തിലെ രാജശേഖരനാണു്.

''എന്നെ ആളുകൾ ഭവഭൂതി എന്നു വിളിക്കുന്നു. 'മാലതീമാധവ'ത്തിന്റെ കർത്താവാണു് ഞാൻ.''

''ഞാൻ ഭർത്തൃഹരിയാണു്. ലോകം രംഗഭൂമിയും നമ്മളെല്ലാം നടന്മാരുമാണെന്നു ഞാൻ പറഞ്ഞിട്ടില്ലേ? നിങ്ങളും ഞാനും—നാമെല്ലാവരും അഭിനേതാക്കളാണു്.''

മണ്ണുകൊണ്ടുള്ള വണ്ടി തെളിച്ചുവന്ന ശൂദ്രകനും മുററത്തിനു വെളിയിൽ പോയി.

ഈ സമയത്തു വലിയ ഒച്ചപ്പാടോടുകൂടി വാളുകളുടെ ഝങ്കാരം മുഴങ്ങുകയും അവയുടെ തിളക്കംമൂലം മങ്ങിയ ഇരുട്ടിൽ പ്രകാശം പരക്കുകയും ചെയ്തു. തലകൾ നാലുപാടും അററുവീഴുവാൻ തുടങ്ങി.

''ഞങ്ങൾ ചന്ദേലരാജപുത്രന്മാരാണു്. ഞങ്ങൾ ബഘേലരാണു്. ഞങ്ങൾ പരമാർവംശത്തിലെ വീരന്മാരാണു്.

ഞങ്ങൾ രാഠോരന്മാരാണ്. ഞങ്ങൾ ചൌഹാന്മാരാണ്. ഞങ്ങൾ ആൽഹയും ഊദലുമാണ്.''

കമാലുദ്ദീൻ—അയാൾ അമ്പരന്ന് എഴുന്നേററു. ചക്രവാളത്തിൽ പുലർവെട്ടം വ്യക്തമായിക്കഴിഞ്ഞിരുന്നു. പുറത്തെ മധുകവനത്തിൽക്കൂടി അഞ്ചുപത്തു കൃഷിക്കാർ ''ആൽഹാ ഊദൽ'' പാടിക്കൊണ്ടും തോളിൽ കരിയേററിക്കൊണ്ടും പാടത്തേക്ക പോകുകയാണ്.

അയാൾ പരിഭ്രമിച്ചു നാലുപാടും നോക്കി. താൻ എവിടെയാണെന്ന് അയാൾക്ക ഓർമ്മവന്നില്ല.

ഇതു് ബഹരായിച്ചാണ്. മൂർത്തിപൂജകന്മാരുടെ ഒരു അവശിഷ്ടത്തിൽ കിടക്കുന്നു അയാൾ. പുറത്തു് തൂണിൽ ബദ്ധമായിരുന്ന അയാളുടെ കുതിര ശബ്ദിക്കുന്നുണ്ടു്. മഴ പെയ്യാൻ ഭാവിക്കയാണ്. ഏററവും സുഖകരമായ ഒരു കാററു വീശിക്കൊണ്ടിരുന്നു. അയാൾ വീണ്ടും 'ലാഹൌൽ' ജപിച്ചു. പിന്നെ രാവിലത്തെ 'നിസ്കാര'ത്തിനായി നദീതീരത്തേയ്ക്കു മെല്ലെമെല്ലെ നടന്നു.

## 8

കമാൽ പകൽ മുഴുവനും പണ്ഡിതന്മാരോടൊന്നിച്ചിരുന്നു ചെപ്പേടുകളിന്മേൽ തല പുണ്ണാക്കിയ ശേഷം ആശ്രമത്തിനു പുറത്തു്, പുൽത്തകിടിമേൽ വന്നിരുന്നു. പിറ്റെ ദിവസം രാവിലെ നേരത്തെത്തന്നെ അയോദ്ധ്യയിലേയ്ക്കു മടങ്ങാമെന്നായിരുന്നു അയാൾ വിചാരിച്ചിരുന്നതു്. ആ സമയത്തു മഴയുടെ ഒന്നുരണ്ടു തുള്ളികൾ അയാളുടെ മുഖത്തു വീണു. കമാൽ ഒരു മേൽപുരയുടെ കീഴിൽ പോയി അരപ്പട്ട അഴിച്ചു. പെട്ടെന്ന് അയാൾ ഓർമ്മിച്ചു — ശ്രാവണമാസമാണിതു്. ഋതുക്കളുടെ മന്ത്രശക്തി! ഓരോ മാസത്തിന്റേയുംകൂടെ അതിന്റേതായ പുറപ്പാടാണ് — തനതായ ദൃശ്യങ്ങളും, നിറങ്ങളും, രാഗങ്ങളും.

ഇതു് അയാളുടെ നാടല്ലായിരുന്നു. എന്നാലും ദ്രുതുക്കളുടെ ഈ മന്ത്രശക്തിയിൽനിന്നു രക്ഷപ്പെടുവാൻ അയാൾക്കു സാധി ച്ചില്ല.

പെട്ടെന്നു് കൊടിലിന്റെ ശബ്ദം അയാളുടെ കാതിൽ പതിച്ചു. ഒരു സന്യാസി മഴയിൽനിന്നു രക്ഷപ്പെടുവാൻവേ ണ്ടി മേൽപ്പുരയ്ക്കു താഴെ വന്നിരിക്കുകയും 'തട്ടലും മുട്ടലും' തുട ങ്ങുകയും ചെയ്തിരുന്നു. കമാൽ എഴുന്നേററിരുന്നു വലിയ താ ല്പര്യത്തോടുകൂടി അയാളെ നോക്കുവാൻ തുടങ്ങി.

ഒരുപക്ഷേ, ഇതു് ദ്രുതുവിന്റെ പ്രഭാവമായിരിക്കാം. ''ജയ് രാംജികീ''—അയാൾ പതുക്കെ അഭിവാദനം ചെയ്തു.

''ജയ്‌രാംജികീ''—സാധു പറഞ്ഞു. ''സൈനികാ, പറയൂ, എവിടെനിന്നാണു്?''

''ബാബാ, അങ്ങു് ഇവിടെത്തന്നെയാണോ താമസം?''

''അല്ല; ഞാൻ ജൌനപുരത്തുകാരനാണു്.''

''അടട!'' കമാൽ സന്തോഷത്തോടുകൂടി പെട്ടെന്നു പറഞ്ഞു. ''അപ്പോൾ നിങ്ങൾ എന്റെ നാട്ടുകാരനാണല്ലോ.''

അടുത്ത നിമിഷത്തിൽ അജ്ഞാതസന്തോഷത്തിന്റേതായ തന്റെ ഈ ഭാവനയിൽ അയാൾക്കു വലിയ ആശ്ചര്യം തോ ന്നി — ''എന്റെ നാട്ടുകാരനോ?''

ജൌനപുരം എങ്ങനെയാണു് അയാളുടെ നാടാകുന്നതു്? അ യാൾ ബഗ്ദാദിലെ നിവാസിയല്ലേ? — അയാൾക്കു തന്നോ ടുതന്നെ പുച്ഛം തോന്നിവന്നു.

'' 'നിർഗ്ഗുണരാമാ; നിർഗ്ഗുണരാമാ......' — സഹോദരാ, ജ പിയ്ക്കൂ.'' — സന്യാസി കണ്ണുകളടച്ചു് ഒരേ സമസ്വരത്തിൽ ഉരുവിട്ടുകൊണ്ടിരുന്നു. കുറച്ചു നേരം കഴിഞ്ഞു് അയാൾ കമാ ലിനെ വീണ്ടും സംബോധനചെയ്തു — ''ഇന്നു് കുറച്ചു ഫക്കീറു മാർ കൊടിയുമേന്തിക്കൊണ്ടു്, ഊഷരഭൂമിയിൽനിന്നു ബാൽ- എ-മിയാങ്ങിന്റെ സമാധിയിലേയ്ക്കു വന്നിരിക്കുന്നു.

''ഉവ്വോ?''

''നമ്മുടെ സുൽത്താനും ദില്ലിസുൽത്താനുമായി വീണ്ടും യു ദ്ധം തുടങ്ങിയിരിക്കുന്നു എന്നും ഇത്തവണ നമ്മുടെ സുൽത്താ നു് രക്ഷയുണ്ടെന്നു തോന്നുന്നില്ലെന്നും അവർ പറഞ്ഞു. ഭയ

കരമായ നേർപ്പോരാണത്രേ. 'നിർഗ്ഗുണരാമാ, നിർഗ്ഗുണ രാമാ!' ''

കമാൽ ഞെട്ടി എഴുന്നേററു സാധുവിൻെറ അടുത്തേയ്ക്കു ചെന്നു. ''ബാബാ, എന്താണു പറയുന്നതു്? ഒന്നുകൂടി പറയൂ.''

മേൽപ്പുരയ്ക്കുള്ളിൽ അഞ്ചാറു കൃഷിക്കാരും വന്നുകൂടിയിരുന്നു. അവരെല്ലാംചേർന്നു സന്യാസിയോടൊത്തു് രാമനാമം ഉരുവിടാൻ തുടങ്ങി. കമാലിൻെറ ചോദ്യത്തിനു് ആരും ഉത്തരം പറഞ്ഞില്ല.

അയാറം ഉടനെ അരപ്പട്ട അരയിൽ കെട്ടി, മഴയത്തുതന്നെ പുറത്തിറങ്ങുകയും വഴിയമ്പലത്തിനുനേരെ നടക്കുകയുംചെയ്തു.

വഴിയമ്പലത്തിൻെറ വരാന്തയിൽ റാഠോർ ഉദയസിംഹൻ അയാളെ പ്രതീക്ഷിച്ചുകൊണ്ടുനിന്നിരുന്നു.

''നിങ്ങളോ! ഇവിടെയോ! എങ്ങനെ വന്നു?'' കമാൽ അമ്പരപ്പോടെ അയാളെ നോക്കി. ''സ്നേഹിതാ, നിങ്ങറം ഗ്വാളിയോറിൽ ആയിരുന്നില്ലേ?''

''ഞാൻ ഗ്വാളിയോറിൽനിന്നുതന്നെയാണു വരുന്നതു്. എൻെറകൂടെ വരിക. ചക്രവത്തി നിങ്ങളെ അന്വേഷിച്ചുപിടിയ്ക്കാൻ എന്നെ അയച്ചിരിക്കയാണു്.''

''എന്നെ അന്വേഷിക്കാൻ ഇത്രയുംദൂരം വന്നുവോ?''

''ചക്രവത്തിയും ഈ സമയത്തു ബഹറാച്ചിയിലുണ്ടു്. നിങ്ങറം ഇവിടെ ജ്ഞാനധ്യാനങ്ങളിൽ മുഴുകിക്കഴിയുന്നു. അവിടേയോ, ലോകം ആകെ മാറിക്കൊണ്ടിരിക്കുന്നു, ബഹലോൽ സുൽത്താൻ ഊഷരഭൂമിയിൽവെച്ചു നിങ്ങളുടെ ചക്രവത്തിയെ ആക്രമിച്ചു. ഇതാ, ഇവിടെ വന്നിരിക്കുക. ഞാൻ നിങ്ങളോടു് എല്ലാ കാര്യവും പറയാം.''

അയാറം വളരെ ശാന്തനായി കട്ടിലിന്മേൽ ഇരുന്നു. ''ആക്രമിക്കപ്പെട്ട സുൽത്താൻ ഹുസൈൻ ഞങ്ങളുടെ രാജാവിനോടു സഹായം പോദിക്കുവാനായി, യമുന കടന്നു ഗ്വാളിയോറിൽ വരികയും രാജാവു് സഹായം എത്തിച്ചുകൊടുക്കുകയും ചെയ്തു. ഞാൻ രാജാവിൻെറ സൈന്യത്തേയുംകൊണ്ടു കാൽപ്പിയിലേയ്ക്കു പുറപ്പെട്ടു. ചങ്ങാതീ, ഭയങ്കരമായിരുന്നു യുദ്ധം.'' ഉദയ

സിംഹൻ കലർപ്പില്ലാത്ത സൈനികശൈലിയിൽ വിവരിക്കാൻ തുടങ്ങി. അയാഠം കുനിഞ്ഞിരിക്കുകയും പൊളിഞ്ഞ വരാന്തയുടെ വെറുംനിലത്തു മേപ്പുകഠം വരച്ചു കമാലിനു വിവരിച്ചുകൊടുക്കാൻ തുടങ്ങുകയും ചെയ്തു. ''ഇതാ നോക്കൂ, ഇവിടെ ബഹലോൽസുൽത്താന്റെ സൈന്യമാണു്. അവിടെ നമ്മളും, നടുക്കു യമുനാമാതാവാണു്. ഇപ്പോഠം നദി കടക്കാൻ അവർക്കോ നമുക്കോ സാദ്ധ്യമല്ല. സമയം നീങ്ങിക്കൊണ്ടിരുന്നു. ഒരു ദിവസം എന്തുണ്ടായി എന്നോ? ത്രിലോകചന്ദ്രൻ ബഹലോൻസുൽത്താനെ നദികടത്തി.'' അയാഠം അല്പം നിന്നു. ''ത്രിലോകചന്ദ്രനെ അറിയുമോ?''

''ഇല്ല''

''ബക്സറിലെ ഭരണാധികാരിയാണു്. ബക്സാറിൽ പോയിട്ടുണ്ടോ?''

''ഇല്ല'' — കമാലിനു ദേഷ്യംവന്നു. ''നടന്നതു പറയൂ. പിന്നെ എന്തുണ്ടായി?''

''എന്തുണ്ടാകാനാണു്? ദില്ലിസേന ഞങ്ങളെ ഇടവിടാതെ പിൻതുടർന്നുകൊണ്ടിരുന്നു. ഞങ്ങഠം ജൌനപുരത്തിലേക്കു മടങ്ങി. അവിടെയും ദില്ലിക്കാർ ഞങ്ങളെ എതിർത്തു. ഞങ്ങഠം ജൌനപുരത്തെ ഈശ്വരന്റെ ആശ്രയത്തിൽ വിട്ടുംകൊണ്ടു് ബഹിരായിച്ചിൽവന്നു. നിങ്ങളുടെ ജൌനപുരം ഇന്നു ശൂന്യമാണു്. അവിടെ പകൽ മൂങ്ങകഠം മൂളുന്നു. എന്റെകൂടെ വരൂ'' അയാഠം എഴുന്നേററു. ''നിങ്ങഠം അനവധി മാസമായി ഇവിടെയാണെന്നു് ചക്രവർത്തി എന്നോടു് പറഞ്ഞിരുന്നു. ഞാൻ രാവിലെ മുതൽ നിങ്ങളെ തിരഞ്ഞു നടക്കുകയാണു്. ആശ്രമത്തിലെ പണ്ഡിതന്മാരിൽനിന്നാണു് നിങ്ങളുടെ വിവരം കിട്ടിയതു്.''

കമാൽ വാഠം അരയിൽ ബന്ധിച്ചു ഉദയസിംഹന്റെകൂടെ രാപ്തിയുടെ തീരത്തുള്ള പാളയത്തിലേക്കു പോയി. ജേതൃവനം സ്ഥിതി ചെയ്തിരുന്ന സ്ഥലത്തായിരുന്നു അതു്.

അവരെല്ലാം ബഹിരായിച്ചിൽനിന്നു് കന്യാകുബ്ജത്തിലേക്കു പോയി. സുൽത്താൻ ഹുസൈൻ അവിടെവെച്ചു്

ബഹലോൽ ലോദിയോട്ട വീണ്ടും യുദ്ധം ചെയ്യുകയും തോൽക്കുകയും ചെയ്തു. അദ്ദേഹം അവസാനം തളർന്നു; ക്ഷീണിച്ച് ബീഹാറിലേക്ക കടന്നു.

ജൌനപുരത്തെ സിംഹാസനത്തിൽ ഇപ്പോഠം ഇരിക്കുന്നതു് ദില്ലിയിലെ ഒരു രാജകുമാരനാണു്. ശർക്കിസുൽത്താന്മാരുടെ ഭരണം അററുപോവുകയും ഭാരതത്തിലെ ശീരാജ് നശിക്കുകയും ചെയ്തു.

ജൌനപുരത്തിലെ കാസിയായ ശഹാബുദ്ധിൻെറ അനന്തരവകാശിയും, ചരിത്രകാരനും, ഗവേഷകനും ആയ അബുഠം മംസൂർ കമാലുദ്ദീൻ ഇന്ന രാഷ്ട്രീയഗൂഢാലോചനകളിൽ വലിയ നിപുണനായിത്തീൻനിരിക്കുന്നു. ദില്ലി സുൽത്താനെ പരാജയപ്പെടുത്താനുള്ള പല പല ഉപായങ്ങളെപ്പററി അയാഠം തൻെറ സുൽത്താനോടൊപ്പമിരുന്നു് ആലോചിച്ചു.

സുൽത്താൻ ബഹലോൽ മരിച്ചപ്പോഠം അയാളുടെ മകനായ സിക്കന്തർ ഭാരതചക്രവത്തിയായി. അയാഠം സുന്ദരനും യുവാവുമായിരുന്നു. അയാളുടെ അമ്മ ഹേമാവതി എന്ന ഒരു ഹിന്ദുസ്ത്രീയാണു്. അച്ഛനേക്കാഠം അധികം ശക്തനായ സാമ്രാട്ടായിത്തീൻ മകൻ.

ബീഹാറിലെ ഈ ശരണാത്ഥികഠം ജീവൻ പണയംവെച്ച് വീണ്ടുമൊരുപ്രാവശ്യംകൂടി ഭാഗ്യം പരീക്ഷിച്ചു. പക്ഷേ, സംഗീതകാരനായ ഹുസൈൻ ശർക്കിക്ക ഇപ്പോഴും തോൽവി പററുകയും അദ്ദേഹം ബീഹാറിലേക്ക വീണ്ടും പിൻവാങ്ങുകയും ചെയ്തു.

ഇത്രയുമായപ്പോഠം കമാലിൻെറ മനസ്സുമടുത്തു. അയാഠം രക്തപാതം വളരെ അധികം കണ്ടു കഴിഞ്ഞിരുന്നു. മനുഷ്യർ കൂട്ടംകൂട്ടമായി കൊല്ലപ്പെടുന്നതും അനേകായിരം സ്ത്രീകഠം നിസ്സഹായരായി കേഴുന്നതും, സുൽത്താൻ ഹുസൈൻ ശർക്കിയുടെ ദർബാറികഠം സിക്കന്തർ സുൽത്താൻെറ മുമ്പിലേക്ക പോകുന്നതും അയാഠം ഏറെ കണ്ടവനാണു്. അവരുടെ കഴുത്തിൽ അവരുടെത്തന്നെ തലപ്പാവുകഠം കയറുപോലെ കെട്ടപ്പെട്ടിരുന്നു. തടവുകാരെപ്പോലെ നടത്തിച്ചാണു് അവരെ ജേതാവി

ന്റെ മുമ്പിൽ ഹാജരാക്കിയിരുന്നതു്. വിദ്വാന്മാരും കവികളും ബുദ്ധികാധനന്മാരുമായിരുന്നു അവർ. അവരെ ജയിച്ച ആളും വിദ്യാപ്രേമിയും കവിയുമൊക്കെയായിരുന്നു. എന്നാലും പുസ്തകങ്ങളും നിരുപയോഗവും ജ്ഞാനം വ്യർത്ഥവും ദർശനങ്ങളും അർത്ഥഹീനവുമായിത്തീർന്നു. കാരണം, ഇവയെല്ലാമുണ്ടായിട്ടും, മനുഷ്യന്റെ രക്തം ഒഴുകുകയാണു്. മുൻകാലചരിത്രത്തിൽ വലിയ താല്പര്യമുള്ളവനായിരുന്നു അയാൾ. ഇന്നു ആ സ്ഥാനത്തു് അത്രതന്നെ വെറുപ്പാണുള്ളതു്. സുൽത്താന്മാരുടെ വംശപരമ്പരയും അവരുടെ യുഗവും കാലവും അവരുടെ രാജ്യത്തുണ്ടായ സംഭവങ്ങളുമെല്ലാം മറക്കുവാൻ അയാൾ ആഗ്രഹിച്ചു.

നിരുപായനും നാടില്ലാത്തവനുമായ ഹുസൈൻ സുൽത്താൻ ബീഹാറിൽ നിന്നു ബംഗാളിലേക്കു പോയി. അവിടത്തെ സുൽത്താൻ പരാജിതനായ ജൌനപുരചക്രവർത്തിക്കു അഭയം കൊടുക്കുകയും ചെയ്തു.

''ഇപ്പോൾ എന്റെ ആത്മാവു് എന്തിനെയാണു് അന്വേഷിക്കുന്നതു്?'' ഗൌഡദേശത്തിലെ രാജകീയോദ്യാനങ്ങളിൽ നിരുദ്ദേശം ലാത്തിക്കൊണ്ടിരിക്കുമ്പോൾ കമാൽ തന്നോടുതന്നെ ചോദിച്ചു. അയാളുടെ മുഴുവൻ അസ്തിത്വവും അഗാധ നിശ്ശബ്ദതമാത്രം ഉള്ള ഭയങ്കരമായ ആ ശൂന്യതയിൽ ആണ്ടുകയായിരുന്നു.

ആ നിശ്ശബ്ദതയിൽ ഒരു ചിന്തമാത്രം വീണ്ടുംവീണ്ടും മുഴങ്ങി —'ഈ കുഴപ്പത്തിൽ പെട്ടുകിടക്കുന്നേടത്തോളം എനിക്കു മറ്റുള്ളവരേയും മറ്റുള്ളവർക്കു എന്നേയും കൊല്ലേണ്ടിവരും. മനുഷ്യൻ വാസ്തവത്തിൽ മനുഷ്യനല്ല, ചോരകുടിയനായ ചെന്നായയാണു്. എനിക്കു മനുഷ്യനെ എവിടെവെച്ചു് കണ്ടുകിട്ടും?'

പല പല ശബ്ദങ്ങളും ആ നിശ്ശബ്ദതയിൽ അനേകം ചുഴികളെ നിർമ്മിച്ചു. ''എന്റെ മുമ്പിൽ നില്ക്കുന്ന ഈ മനുഷ്യനെ, അവൻ തലയിൽ മുടികെട്ടിവെയ്ക്കുകയും പശുവിനെ പൂജിക്കുകയും ചെയ്യുന്നു എന്നതിനാൽ, ഞാൻ കൊല്ലും. കൊ

ന്നില്ലെങ്കിൽ അവൻ എന്നെ ശരിപ്പെടുത്തും; എന്തുകൊണ്ടെ ന്നാൽ ഞാൻ മുടിവളർത്തുന്നില്ല; പശുവിനെ തിന്നുകയും ചെയ്യുന്നു. ഇവിടത്തെ ക്ഷേത്രങ്ങളിൽ ലക്ഷക്കണക്കിലും കോടിക്കണക്കിലും മൂർത്തികളുണ്ട് എന്നതിനാൽ സുന്ദരമായ ഈ ശിവപുരിയെ—വാരാണസിയെ ഞാൻ നശിപ്പിക്കും. പക്ഷേ, ഈ മൂർത്തികൾ എനിക്ക് എന്താണ് ദോഷം ചെയ്യുന്നത്?

ഋതുക്കൾ മാറിക്കൊണ്ടിരുന്നു. ഹൃദയത്തിലെ ശൂന്യതമൂലം പരിഭ്രാന്തനായ അയാൾ കൊട്ടും പാട്ടും നടക്കുന്ന സഭകളിൽ പങ്കുകൊള്ളാൻ തുടങ്ങി. എന്നാൽ സാരംഗിയുടെ തന്ത്രികളിൽ അയാൾ കേട്ടത് മരണത്തിന്റെ തേങ്ങലുകളാണ്. ലഖനവതിയിലെ വേശ്യകൾ നൃത്തംചെയ്യുന്നത് അയാൾ കാണാറുണ്ട്. പക്ഷേ, സുന്ദരികളായ ആ നർത്തകിമാർക്കു പകരം അയാൾക്കു ദൃശ്യമായത് പല്ലിളിച്ചുകാണിക്കുന്ന പെൺശവങ്ങളെയാണ്.

അനേകതരത്തിലുള്ള ശബ്ദങ്ങൾ, അതിവിചിത്രങ്ങളായ പാട്ടുകളിലെ പദങ്ങൾ, ഗ്രന്ഥങ്ങളിലെ വാക്യങ്ങൾ—ഇവയെല്ലാം അയാളുടെ തലച്ചോറിൽ ഏതു നിമിഷവും ബഹളമുണ്ടാക്കിക്കൊണ്ടിരുന്നു. ഈ ആന്തരകോലാഹലങ്ങൾ കാരണം അയാൾ വളരെ വിഷമിച്ചു. നിശ്ശബ്ദത ഇത്രയേറെ മുഖരമാകുമെന്ന് അയാൾ അന്നുവരെ ഓർത്തിരുന്നില്ല.

ഒരു ദിവസം ആരോ ഒരാൾ അയാളുടെ ചെവിയിൽ മന്ത്രിച്ചു—''ജീവിതം അമൂല്യമായ വൈരക്കല്ലാണ്, അതു കവിടിക്കു പകരമായി വില്ക്കപ്പെടുന്നു...'' അയാൾ ശുണ്ഠിയെടുത്ത് മറെറാരു നർത്തകിയുടെ അടുത്തുചെന്നു പറഞ്ഞു—''ഗുണകരി പാടൂ; മധുമാധവി കേൾപ്പിക്കൂ. രാഗലളിതം ആലപിയ്ക്കൂ.'' അവൾ തംബുരു എടുക്കുമ്പോഴേയ്ക്കും അയാൾ അവിടെനിന്നു ഓടി രക്ഷപ്പെട്ടു. ഗായികമാരുടെ പാട്ടുകൾക്കു പകരം മററു ചില ശബ്ദങ്ങൾ അയാളെ പിന്തുടരാൻ തുടങ്ങി—''പുറപ്പെടുവാനുള്ള പെരുമ്പറയാണ് ശ്വാസം;-അതു രാപ്പകൽ മുഴങ്ങുന്നു—രാവും പകലും, രാവും പകലും.'' അവസാനം അയാൾ ലഖനവതിയും ഗൌഡവും സുനാർ ഗ്രാമത്തിലെ

കോലാഹലവും വിട്ടു, ഉത്തരനാടൻപ്രദേശത്തേയ്ക്കു പോയി. കട്ടിയായ നിറങ്ങളുടെ രാജധാനിയായിരുന്നു അതു്. കുളങ്ങളിൽ ചെന്താമരപ്പൂക്കൾ തിളങ്ങുന്നു; വൈഷ്ണവപൂജാരികളും, പൂജാരിണികളും ആഞ്ഞലിയുടേയും ഇലഞ്ഞിയുടേയും തണലുകളിൽ ഇരുന്നു രാധാകൃഷ്ണന്മാരുടെ പ്രേമഗീതങ്ങൾ പാടുകയാണു്. ശൂന്യസ്ഥലങ്ങളിൽ പ്രാചീനകാലത്തെ വംഗാധിപതികളുടേയും ഗൌഡേശ്വരചക്രവർത്തിമാരുടേയും ഒഴിഞ്ഞ കൊട്ടാരങ്ങൾ അയാൾ കണ്ടു. ഇന്നു് അവയിൽ പുല്ലുകൾ മുളച്ചു നില്ക്കുന്നു. പല രാജാക്കന്മാരുടെയും സേന ചക്രവർത്തിമാരുടേയും പ്രാസാദാവശിഷ്ടങ്ങളുടെ നിഴലുകളിൽ ഏതോ ഒരു പുരാതനസമാധിയുണ്ടു്. അതിന്റെ ഇടിഞ്ഞുപൊളിഞ്ഞ ചുമരിനു താഴെ ഒരു വയസ്സൻ കിതച്ചും, വിറച്ചും, ചുമച്ചുംകൊണ്ടു് ഇരിയ്ക്കുന്നു. സമനിരപ്പായ വയലുകളിൽ ഉഴവു് നടക്കുന്നുണ്ടു്. മുമ്പിൽ മഹാനന്ദാനദി വളഞ്ഞുപുളഞ്ഞു ഒഴുകുകയാണു്. പെട്ടെന്നു് അയാളുടെ തലച്ചോറിലെ ശബ്ദം ഒട്ടൊന്നു നേർത്തു. ആ വാണിയുടെ അർത്ഥം അയാളുടെ ബുദ്ധിയിൽ നക്ഷത്രംപോലെ തെളിഞ്ഞു. പണ്ടു അയോദ്ധ്യയിൽവെച്ചു വളരെക്കാലം മുമ്പു് ആരോ ഒരാൾ അതു അയാളെ കേൾപ്പിച്ചതായിരുന്നു—

''ഇന്നിന്റേയും നാളയുടേയും ഇടയിൽ കാടുകൾ വളരും;
അവിടെ പലവാറു കലപ്പ ചരിയ്ക്കും; നാല്ക്കാലികൾ മേയും.''
നാല്ക്കാലികൾ മേയും—നാല്ക്കാലികൾ......!

അവസാനം ഈ അസ്വാസ്ഥ്യതയും ഉന്മാദവും വളരെയധികം വർദ്ധിച്ചപ്പോൾ, ബങ്കാളിൽനിന്നു ഓടിപ്പോകാൻതന്നെ അയാൾ നിശ്ചയിച്ചു. പക്ഷേ, ഹുസൈൻശർക്കിസുൽത്താനെ ഒററക്കു വിട്ടുകൊണ്ടു ഗൌഡത്തിൽനിന്നു പോകുന്നതിൽ അയാൾക്കു് ലജ്ജ തോന്നി.

''പക്ഷേ, ഭാവനകളെല്ലാം ക്ഷണികമാണു്.'' അയാൾ സ്വയം പറഞ്ഞു. ഒരു ദിവസം ആരുമറിയാതെ അയാൾ കൊട്ടാരത്തിൽനിന്നു പുറത്തു കടക്കുകയും ഗംഗാതീരത്തെത്തി ഒരു കപ്പലിൽ കയറുകയും ചെയ്തു. കപ്പൽ എവിടെയ്ക്കാണു

പോകുന്നതെന്നു് അയാൾക്കു് അറിഞ്ഞുകൂടായിരുന്നു. നദിയിൽ വെളിച്ചം പരന്നപ്പോൾ, നങ്കൂരം ഉയർന്നു. നാവികന്മാർ വലിയ ഉല്ലാസത്തോടെ പാടാൻ തുടങ്ങി. കമാൽ ഒരു മൂലയിൽ അങ്ങനെ ഇരുന്നു. ആ വലിയ കപ്പൽ പ്രയാഗയിലേക്കായിരുന്നു പോയിരുന്നതു്. പകൽ കഴിഞ്ഞുകൊണ്ടിരുന്നു. നൗക ഗംഗയിൽക്കൂടെ മുന്നോട്ടു നീങ്ങി. യാത്രക്കാർ നിറഞ്ഞിരുന്നതിനാൽ അതിൽ വലിയ ബഹളമായിരുന്നു. ഭാഗൽപുരത്തിനടുത്തുവെച്ചു ഒരു ഗ്രാമീണവരയാത്രാസംഘം വധുവിന്റെ പല്ലക്കുമായി കപ്പലിൽ വന്നുകയറി. വരൻ മഞ്ഞനിറത്തിലുള്ള വസ്ത്രമാണു് ധരിച്ചിരുന്നതു്. വധു സാരിത്തുമ്പുകൊണ്ടു മുഖം മറച്ചിരുന്നു. അവൾ അലമുറയാണു്. സംഘത്തിലെ മററാളുകൾ ബഹളം കൂട്ടുകയായിരുന്നു.

നൗകയുടെ ഭിത്തിയിൽ ചാരിയിരുന്നു്, രിക്തമായ നേത്രങ്ങളെക്കൊണ്ടു ഇതെല്ലാം നോക്കിക്കാണുകയായിരുന്നു കമാൽ.

''കേൾക്കൂ, ചമ്പാവതി, എന്നെ കല്യാണം കഴിയ്ക്കൂ.''

''എന്റെ ഈശ്വരാ, അങ്ങെന്താണിപ്പറയുന്നതു്? എനിയ്ക്കു അങ്ങയുടെ മൌലവിമാരുടെ താടിയെ വലിയ പേടിയാണു്. ജൌനപുരത്തിലെ കാസിയായിത്തീരുമ്പോൾ, അങ്ങയും താടി വളർത്തുമോ?''

''ഇപ്പോഴും സമയമുണ്ടു്, ചമ്പാറാണി. ഇതാ, നോക്കിക്കോളൂ. എന്നെങ്കിലും ഒരു ദിവസം ഭവതി തലവടിച്ച ഒരു പണ്ഡിതനുമായി ബന്ധിയ്ക്കപ്പെടും. അയാൾ ഭവതിയെക്കൊണ്ടു ആയുഷ്കാലം മുഴുവൻ ശുശ്രൂഷിപ്പിയ്ക്കും. അയാൾ മരിച്ചാൽ ഭവതിയും ശവത്തിന്റെ പിന്നാലെ ചിതയിൽ തള്ളിവീഴ്ത്തപ്പെടും. വരാനിരിയ്ക്കുന്ന ആ ഭയങ്കരമുഹൂർത്തത്തെപ്പററി ഭവതി എപ്പോഴെങ്കിലും ആലോചിച്ചിട്ടുണ്ടോ?''

''ഞാൻ അങ്ങയോടൊപ്പം ചാകാനും തയ്യാറാണു് ഒന്നു മരിച്ചുനോക്കൂ ''

ഇതു കേട്ടപ്പോൾ അയാളൊന്നു് അമ്പരന്നു. ''അതെങ്ങനെയാണു്? നമ്മുടെ വിവാഹം കഴിഞ്ഞിട്ടില്ലല്ലോ. അതായതു് ഞാൻ...ഭവതി...ഞാൻ ഉദ്ദേശിച്ചതു്...''

''ഇതിലെന്തിരിയ്ക്കുന്നു? അങ്ങയും ഞാനുമായുള്ള ബന്ധം അനേകം ജന്മങ്ങൾക്കുമുമ്പു് തുടങ്ങിയതാണു്''.

''ജന്മങ്ങളായുള്ള ബന്ധമോ? എന്തൊരസംബന്ധം!'' കമാൽ തടഞ്ഞുകൊണ്ടുപറഞ്ഞു. ''ഭേതി പിന്നേയും മന്ത്രവാണികൾ പറയാൻ തുടങ്ങി''.

''ഇതിലെവിടെയാണു് മന്ത്രം?'' ചമ്പ അത്ഭുതത്തോടെ ചോദിച്ചു. ''ഞാൻ അങ്ങയെ ഭർത്താവായി തിരഞ്ഞെടുത്തു. അങ്ങയുടെ മുമ്പിൽ തലകുനിയ്ക്കുകയും ചെയ്യുന്നു''.

''എന്തൊരു ദൈവവിരോധമാണു് ഭേതി പറയുന്നതു്? നഊജു് ബില്ലാഹ്![1] ദൈവമാണോ ഞാൻ?''

''ആണെന്നതു ശരിയാണു്. ഈശ്വരനു് ജന്മം നൽകുന്നതു് മനസ്സാണു്''. അവൾ ഉറക്കെ പൊട്ടിച്ചിരിച്ചു അപ്രത്യക്ഷയായി.

പാററ്നാ കടവിൽ വളരെയധികം ആളുകൾ ഇറങ്ങി; ഒട്ടേറെപ്പേർ കയറുകയും ചെയ്തു, പുതുതായി വന്നവരുടെ കൂട്ടത്തിൽ പണക്കാരായ കുറച്ചു ചെറുപ്പക്കാരും യോഗികളുടെ ഒരു സംഘവുമുണ്ടായിരുന്നു. നാരങ്ങനിറമായ വസ്ത്രംധരിച്ച ഒരു സന്ന്യാസിയും കയറി. അയാൾ എല്ലാവരിൽനിന്നും അകന്നാണു് ഇരുന്നിരുന്നതു്. കുറച്ചു കഴിഞ്ഞപ്പോൾ യോഗികളിൽ ഒരുവൻ കമാലിൻെറ അടുത്തുകൂടി കടന്നുപോയി. അയാൾ കമാലിനെ തിരിച്ചറിഞ്ഞെന്നുതോന്നുന്നു.

''നിങ്ങൾ എവിടെയ്ക്കാണു്?'' കമാൽ ചോദിച്ചു.

''കാശിയിലേയ്ക്കു്''.

''അവിടെ എന്താണുള്ളതു്''.

''അവിടെ എന്താണില്ലാത്തതു്? അതു് ശിവപുരിയാണു്. ആനന്ദം കിടക്കുന്നതു് അവിടെയാണു്. എൻെറ ഗുരു-എൻെറ ഷെയ്ക്കു്[2] അവിടെ താമസിക്കുന്നു. ഇത്രയൊക്കെ പ്രായമായിട്ടും നിങ്ങൾക്കു അദ്ദേഹത്തെപ്പററി ഒന്നും അ

1. ഞങ്ങൾ ഈശ്വരനിൽനിന്നു രക്ഷയാചിയ്ക്കുന്നു.

2. മുഹമ്മദീയമതാചാര്യൻ.

റിഞ്ഞുകൂടാത്തതു് കഷ്ടംതന്നെ തന്നെ.'' അയാഠം അല്പംനി ന്തി. ''നിങ്ങഠം ജൌനപുരത്തിലെ കമാലുദ്ദീനല്ലേ?''

കമാൽ ഒരു പ്രതിമപോലെ അയാളെ നോക്കിനിന്നു.

''ഞാൻ സിക്കന്തർ സുൽത്താൻെറ സേനാനായകനായിരു ന്നു. ചുനാർ ആക്രമണത്തിൽ ഞാൻ നിങ്ങളോടുയുദ്ധംചെ യ്തിട്ടുണ്ടു്. നിങ്ങഠം വാഠംകൊണ്ടു എന്നെ മുറിപ്പെടുത്തുകയു ണ്ടായി. ഇതാ, നോക്കു.'' അയാഠം വലതുകൈ മുന്നോട്ടു നീട്ടി. അതിൻെറ വിരലുകളെല്ലാം അററുപോയിരുന്നു. ഇ ടത്തുകൈകൊണ്ടാണു് അയാളിപ്പോഠം സാരംഗി വായിക്കുന്ന തു്. ''ഇനിയും നിങ്ങളോടുപറയട്ടേ. ഗൌഡ ദർബാറിൽ നിങ്ങഠം സുഖജീവിതം നയിച്ചുകൊണ്ടിരുന്നപ്പോഠം അവഠം കാടുകളിൽ കരഞ്ഞുപിഴിഞ്ഞും, നിങ്ങളെ പ്രതീക്ഷിച്ചുംകൊ ണ്ടു് അലഞ്ഞുതിരിയുകയായിരുന്നു. അവളുടെ സന്ദേശം നി ങ്ങളുടെ അടുത്തെത്തിക്കാൻ കഴിവുള്ള രാജഹംസമില്ലായി രുന്നു.''

കമാലിൻെറ ഹൃദയം മിടിച്ചുതുടങ്ങി. ഈ യോഗിജോതി ഷം അറിയുന്നവനാണല്ലോ!

''ഞാൻ സേനയുമായി അയോദ്ധ്യയിലൂടെ കടന്നുപോവുക യായിരുന്നു. ഊഷരഭൂമിയിൽവെച്ചുണ്ടായ യുദ്ധത്തിൽ അ വളുടെ സഹോദരൻ കൊല്ലപ്പെട്ടു. അയാഠം ഒരു ചതുർവ്വേദപ ണ്ഡിതനായിരുന്നു. അവഠം അലമുറയിട്ടു കാടുകളിൽ അല ഞ്ഞുതിരിഞ്ഞു. ഏതെങ്കിലും ഒരു ഭടനെ കണ്ടാൽ അവഠം വിചാരിക്കും, നിങ്ങഠം വന്നിരിക്കയാണെന്നു്. അവളുടെ അടുത്തെയ്യുതീർച്ചയായും മടങ്ങിച്ചെല്ലാമെന്നുനിങ്ങഠം വാക്കു കൊടുത്തിരുന്നു. സൈനികനായ എന്നെക്കണ്ടപ്പോഠം നിങ്ങ ളെവിടെയാണെന്നു് ചോദിച്ചുകൊണ്ടു് അവഠം എൻെറ അടു ത്തും എത്തി. പക്ഷേ അവളോടു നിങ്ങളെപ്പററി ഒന്നുംതന്നെ പറയാൻ എനിക്കുകഴിഞ്ഞില്ല. പിന്നെ അവഠം എവിടെ യ്ക്കാണു് പോയതെന്നു അറിഞ്ഞുകൂടാ. ലോകം വളരെ വലുതാ ണല്ലോ. അവളെ തിരഞ്ഞുപിടിക്കാൻ നിങ്ങഠംക്കു സാധി ക്കയില്ല; അവഠംക്കുനിങ്ങളെയും. ജീവിതത്തിൽ ഒരിക്കൽ

മാത്രമേ രണ്ടുപേർ കണ്ടുമുട്ടുകയുള്ളൂ. വേറിട്ടുപോയാൽ പിന്നെ കണ്ടുമുട്ടൽ ഒക്കാത്തതുതന്നെ. കണ്ടുമുട്ടലിന്റേയും വേർപാടിന്റേയും അർത്ഥം അറിയാമോ?'' ഇത്രയും പറഞ്ഞു യോഗി തന്റെ സാരംഗിയെടുത്തു കൂട്ടുകാരുടെ അടുത്തേയ്ക്കു നടന്നു.

ഗംഗ ഒഴുകിക്കൊണ്ടിരുന്നു. വിസ്തൃതമായ വെള്ളിവിരിപ്പിൽ യാത്രക്കാർ നിറഞ്ഞ തോണികൾ രാജകീയമായ കെട്ടുവള്ളങ്ങൾ, കച്ചവടക്കാരുടെ ഓടങ്ങൾ മുക്കുവന്മാരുടെ വഞ്ചികൾ—സഞ്ചരിയ്ക്കുന്നു. അവയുടെ പായകൾ കാറ്റേറ്റു വിടർന്നു്, അസ്തമനസൂര്യനുമുമ്പിൽ 'പടപട' എന്നു് അടിക്കുകയാണു്, അസംഖ്യം രാജഹംസങ്ങൾ മാനസസരസ്സിലേയ്ക്കു പോകുവാൻ ചിറകുകൾ വിടർത്തിയതുപോലെ. തോണികളിൽനിന്നു പാട്ടുകൾ ഉയർന്നു—യോഗികളുടെ 'സ്മരണങ്ങളും,'[1] ഫക്കീറുമാരുടെ ജിക്കറുകളും[2] വൈഷ്ണവഭക്തന്മാരുടെ ഭജനങ്ങളും. വ്യാപാരികളുടെ വള്ളങ്ങൾ രാജ്യത്തിൽ അങ്ങിങ്ങുള്ള ചന്തകളെ ലക്ഷ്യമാക്കിയായിരുന്നു പോയിരുന്നതു്. ദൂരദേശങ്ങളിൽനിന്നുള്ള ആൾക്കാരായിരുന്നു ഈ വഞ്ചികളിലെ യാത്രക്കാരിൽ പലരും—അറേബിയയിലേയും ചീനയിലേയും വിദ്വാന്മാർ, തിബത്തിൽനിന്നും കാശ്മീരിൽനിന്നുമുള്ള ഭിക്ഷുക്കൾ, അറബി സഞ്ചാരികൾ, ഇറാനിലെ ചിത്രകാരന്മാർ, ജാവയിലെ നർത്തകർ മുതലായവർ. രാജ്യത്തെങ്ങും സമാധാനം സ്ഥാപിതമായിരുന്നു. ദില്ലിയിൽ രാജ്യം ഭരിച്ചിരുന്നതു് സിക്കന്ദർ സുൽത്താനാണു്. ജീവിതത്തിലെ മ്പാടും വലിയ ആനന്ദത്തിമർപ്പായിരുന്നു.

''മനസ്സിൽ ശാന്തി കൈവന്നവർ വലിയ ഭാഗ്യവാന്മാർ തന്നെ. സഹോദരാ, എനിയ്ക്കും ശാന്തി വേണം.'' കമാൽ മെല്ലെ പറഞ്ഞു.

ഭിക്ഷു കണ്ണുകൾ ഉയർത്തി അയാളെ നോക്കി. ഇന്നു വൈശാഖപൂർണ്ണിമയാണു്. രണ്ടായിരം കൊല്ലംമുമ്പു്, ഇതേരാത്രിയിൽ, ഈ ഗംഗാനദിയുടെ മറുകരയിലെ താഴ്വരയിലുള്ള ഒരു ഗ്രാമത്തിൽ ശാക്യമുനി ജനിയ്ക്കുകയുണ്ടായി. ഇതേ

1, 2-നാമജപം—സ്മരിരൻ, ജിക്ര്.

വൈശാഖപൂർണ്ണിമയിൽത്തന്നെ അദ്ദേഹത്തിന്ന ബുദ്ധത്വം ലഭിക്കുകയും ചെയ്തു. ചതുർദ്ദശിചന്ദ്രൻ നദിയിലെ ഓളങ്ങളുടെ മേൽ അങ്ങുമിങ്ങും നീന്തുന്നുണ്ട്. അതിന്റെ തീവ്രവും ശീതളവുമായ കിരണങ്ങൾ കമാലിന്റേയും ഭിക്ഷുവിന്റെയും മുഖത്തു പതിച്ചുകൊണ്ടിരുന്നു.

''എന്നെ എന്റെ വിചാരങ്ങളിൽനിന്നു മോചിപ്പിയ്ക്കുക''- കമാൽ പറഞ്ഞു.

ഭിക്ഷു, രഹസ്യനിർഭരമായ കണ്ണുകൾകൊണ്ടു അയാളെ നോക്കി.

''വിചാരം! വിചാരം തന്നെത്തന്നെ അറിയുന്നില്ല. അതിന്നു സ്വയം പുറത്തു പോകുവാൻ സാധ്യമല്ല. സൃഷ്ടിക്കപ്പുറത്ത് ഏതെങ്കിലും ഈശ്വരനോ; ഈശ്വരന്നു വെളിയിൽ ഏതെങ്കിലും സൃഷ്ടിയോ ഇല്ല. ഒരു വ്യത്യാസവുമില്ല സത്യവും അസത്യവും തമ്മിൽ. പക്ഷേ ഇവയ്ക്കെല്ലാം മുകളിലുള്ള ഈശ്വരൻ പരമസത്യവും ശൂന്യവുമാണ്''. അയാൾ ഗംഭീരസ്വരത്തിൽ പറഞ്ഞു.

''ഈ ശൂന്യത്തോട്, ഈ നിശ്ശബ്ദതയോട് എനിയ്ക്കു വലിയ പേടി തോന്നുന്നു''.

''ശൂന്യം-നിശ്ശബ്ദത-നിശ്ശൂന്യത-ഇതാണ് അന്തിമമായ സത്യം, ശൂന്യത്തിന്റെ പരികല്പനം''.

''ഈ നിശ്ശബ്ദതയിൽ ഞാൻ തനിയെ എങ്ങു പോകാനാണ്? നിങ്ങൾക്ക എന്റെ കൂടെ വന്നുകൂടേ?''

കമാൽ മഹാനായ ഭിക്ഷുക്കളെ ശങ്കയോടെ നോക്കി.

കപ്പൽ ഒരു ഗ്രാമത്തിന്റെ അതിർത്തിയിൽ എത്തി. കമാൽ കടവിൽ ഇറങ്ങി നാലുപാടും നോക്കിക്കൊണ്ടുനിന്നു. എങ്ങോട്ടു പോകണമെന്നു അയാൾക്ക ഒരു പിടിയുമില്ലായിരുന്നു. വൈഷ്ണവപൂജാരികളുടെ ഒരു സംഘം പെട്ടെന്നു അയാളുടെ ദൃഷ്ടിയിൽ പെട്ടു. അവർ കപ്പലിൽനിന്നു ഇറങ്ങിയവരായിരുന്നു. അയാൾ അവരുടെ പിന്നാലെ പോയി.

കുറെ ദിവസങ്ങളോളം അയാൾ അവിടവിടെ ഇങ്ങനെ അലഞ്ഞു തിരിഞ്ഞു.

ഗ്രാമങ്ങൾതോറും ചുററിസഞ്ചരിച്ച ഒടുവിൽ അയാറം പച്ച നിറഞ്ഞ ഒരു കാട്ടിൽ എത്തിച്ചേർന്നു. ആ സ്ഥലത്തിന്റെ പേർ അയാൾക്ക അറിയില്ല. അടുത്തുതന്നെ നെയ്ത്തുകാരുടെ ഒരു കടിപ്പാർപ്പുകേന്ദ്രമുണ്ടായിരുന്നു. ചന്ദനത്തിന്റെ മണം നിറഞ്ഞ കാററു നാലുപാടും വീശിത്തുടങ്ങി. ശ്രാവണ മാസം ആരംഭിക്കാറായി.

കഴുത്തിൽ തുളസിമാല ധരിച്ച വൈഷ്ണവയോഗിനികൾ പിലാവിന്റെ ചുവടിലിരുന്നു ഖഞ്ജതാലംവായിച്ചുയായിരുന്നു. പനനീർ പൂവിന്റെ നിറമുള്ള തത്തകൾ കൊമ്പുകളിൽ ഇരിയ്ക്കുന്നു. കാഹളം മുഴക്കിയും കമണ്ഡലം കയ്യിലേന്തിയുംകൊണ്ടു യോഗികൾ തീർത്ഥയാത്രയ്ക്കിറങ്ങിയിരിയ്ക്കയാണു്. കററിക്കാടുകളിൽ കാട്ടുതിത്തിരിപ്പക്ഷികൾ ചിലയ്ക്കുന്നുണ്ടു്.

കളത്തിൻകരയിൽ രസബേലികൾ മണം പരത്തുന്നു. മധുകമരങ്ങളുടെ തോപ്പുകളിൽനിന്നു പാട്ടിന്റെ മധുരസ്വരം പുറത്തു വരുന്നുണ്ടു്. കമാൽ കളത്തിന്റെ പടവിന്മേലിരുന്നു്, കാടിന്റേയും ശ്രാവണത്തിന്റെയുമായ ആ സ്വരങ്ങൾ കേൾക്കുകയാണു്.

താൻ നിശ്ശബ്ദതയിലാണെന്നു് അയാൾ അപ്പോൾ ഓർത്തു. ഈ നിശ്ശബ്ദതയ്ക്കു അനവധി അടുക്കുകൾ ഉണ്ടു്. അയാൾ ആശ്ചര്യചകിതനായി. പരമസത്യമാണു് ഈ നിശ്ശബ്ദത. ഭിക്ഷുവിന്റെ വാക്കുകൾ ഇപ്പോൾ അയാൾക്ക മനസ്സിലായി.

അയാറം വീണ്ടും ശ്രദ്ധിച്ചു. മധുകക്കൂട്ടത്തിലിരുന്നു വൈഷ്ണവയോഗിനികൾ പാടിയിരുന്ന പാട്ടുകൾ അയാൾക്ക സ്പഷ്ടമായികേൾക്കാമായിരുന്നു. ബർദ്വാനിലെ ജയദേവ ഗോസായിയുടെ ഗീതമായിരുന്നു അതു്.

പൂജാരിണികൾ പാടുകയാണു്.

''ചുടുള്ള മലയ വനങ്ങളുടെ മുകളിൽനിന്നു് ഒഴുകുന്ന കാററു സുഗന്ധം കൊണ്ടുവരുന്നു. തേനീച്ചകൾ മൂളുന്ന ആ ദിക്കിൽ ഏലക്കാടുകളിൽനിന്നു കവർന്നെടുത്ത ഗന്ധം പരന്നിട്ടുണ്ടു്.

''അവൻ നൃത്തം ചെയ്യുന്ന ആ കുഞ്ജങ്ങളിൽനിന്നാണ് ഈ കിഴക്കൻ കാററു വരുന്നതു്. ഇതു വാസന്തമാസമാണ്. ഈ മാസത്തിൽ ഏകാന്തത വല്ലാതെ അലട്ടുന്നു.

''കൈതയുടെ മൊട്ടുകളും മഞ്ഞപ്പൂക്കളും കാമദേവന്റെ അമ്പുകളെപ്പോലെ തിളങ്ങുന്നു. പാതിരിയുടെ മൊട്ടുകളിൽ വണ്ടുകൾ ഉറക്കമാണ്. മുല്ലകൾ കാററിൽ ആടുന്നു. ഈ സമയത്തു അവൻ വള്ളിക്കുടിലുകളിൽ നൃത്തം ചെയ്യുകയാണ്. ഇതു വാസന്തമാസമാണ്. ഈ മാസത്തിൽ ഏകാന്തത വല്ലാതെ അലട്ടുന്നു ഒന്നത്രെ.

''ചൂടുള്ള ചുണ്ടുകൾ അടഞ്ഞ കണ്ണുകളെ തൊടുന്നപോലെ, സൂര്യരശ്മികൾ കണ്ണിമാങ്ങകളിൽ പതിക്കുന്നു. അവൻ ശാന്തമായ യമുനാതീരത്തു നൃത്തം ചെയ്യുകയാണ്. ഈ പൂക്കാലത്തു് അവൻ ഒററയ്ക്കല്ല.

''രാധ അവനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ ഗോപികളോടൊത്തു് ആടിയാടി സമയം ഇങ്ങിനെ വെറുതെ കളയുകയാണ്''.

പൂജാരിണികൾ പാട്ടിന്റെ രണ്ടാംചരണം എടുത്തു.

''ദൂരദേശങ്ങളിൽ സഞ്ചരിക്കുന്ന യാത്രക്കാരനു് കുയിലിന്റെ ശബ്ദം കേൾക്കുന്ന അവസരത്തിൽ സ്വന്തം നാട്ടിലെ നദീതീരങ്ങളിലുള്ള മാവിൻതോപ്പുകളിൽ മൂളിപ്പറക്കുന്ന വണ്ടുകൾ ഓർമ്മ വരുന്നതുപോലെ, അവനു പെട്ടെന്നു രാധയുടെ ചിന്തയുണ്ടായി.

''സുവർണ്ണവസ്ത്രം ധരിച്ചും, മുടിയിൽ കാട്ടുപൂക്കൾ ചൂടിയും, ചെമ്പുണ്ടുകളുടെ നിറമാന്ന വജ്രരത്നങ്ങൾ അണിഞ്ഞും അവൻ ഗോപികളോടൊത്തു നൃത്തം ചെയ്യുന്നതു് രാധ കണ്ടു''

കമാൽ പടവിന്മേലിരുന്നു് പാട്ടു കേൾക്കുകയാണ്.

പൂജാരിണികൾ പാടി—

''കുയിലിന്റെ സ്വരം കേട്ടു യാത്രക്കാരനു് പീഡയുണ്ടാകുന്നു—

അപ്രാപ്യമായ ആനന്ദത്തിന്റെ പീഡ—

ചെയ്യപ്പെടാൻ കഴിയാത്ത യാത്രകളുടെ പീഡ—

ഫലമുണ്ടാകാത്ത പരിശ്രമത്തിന്റെ പീഡ—
ആനന്ദമുണ്ടെങ്കിലും,
ആനന്ദത്തിൽ പീഡ ഒളിഞ്ഞിരിയ്ക്കുന്നു,
എന്തുകൊണ്ടെന്നാൽ പീഡ അനന്തമാണ്''.

കമാൽ എഴുന്നേററു. പൂജാരിണികളുടെ ശബ്ദം, ജയദേവന്റെ ശബ്ദം മെല്ലെ അകലത്തിലായി.

ജയദേവൻ പറഞ്ഞിട്ടുണ്ട്—''ഞാൻ പ്രതീക്ഷയിലാണ്. പ്രേമം വൈകി ആരംഭിയ്ക്കുന്നവനും പ്രേമിയ്ക്കുന്നു''.

മഹരിയുടേയും ഊഷ്ണങ്ങളിലിന്റേയും സംഗീതം കേട്ടുകൊണ്ടു അയാഠം തണൽ നിറഞ്ഞ കാട്ടുവഴിയിൽ അവിടവിടെ അലഞ്ഞു തിരിഞ്ഞു. ഗംഗയിലെ വെള്ളം മരക്കൂട്ടങ്ങഠംക്കിടയിൽ പൊട്ടുന്നനവേ തിളങ്ങുന്നതായി അയാഠം കണ്ടു.

അങ്ങിങ്ങു അലഞ്ഞു തിരിഞ്ഞു താൻ കാശിയിലെത്തിയിരിയ്ക്കുന്നു എന്നും മുന്നിൽ, മറുകരയിൽ, ക്ഷേത്രകലശങ്ങഠം വെയിലിൽ തിളങ്ങുന്ന ശിവപുരിയാണെന്നും അയാഠം അറിഞ്ഞില്ല. അനേകം മണികഠം ഒന്നിച്ചു മുഴങ്ങിക്കൊണ്ടിരുന്നു. കാററിനു അകിലിന്റെ മണവുമുണ്ടായിരുന്നു. കാശി—അനാദിയും അനന്തവുമായ കാലത്തിന്റെ നഗരം.

അയാഠം പകൽ മുഴുവനും മരത്തണലുകളിൽ യാതൊരു ഉദ്ദേശ്യവുമില്ലാതെ അലഞ്ഞു തിരിഞ്ഞു. അയാളുടെ കാലുകഠം കഴഞ്ഞു. വളരെ അധികം ക്ഷീണിച്ചു കഴിഞ്ഞിരുന്നു അയാഠം. കാടു അവസാനിയ്ക്കുന്നിടത്തായിരുന്നു നെയ്ത്തുക്കാരുടെ കുടിപ്പാർപ്പിടം. അയാഠം തളന്ന കാലുകഠം വെച്ചുവെച്ചു ഗ്രാമമണ്ഡപത്തിനു നേരെ നീങ്ങി.

അയാഠം തല താഴ്ത്തിപ്പോകുന്നതുകണ്ടു ഒരു ഇടയൻ ചോദിച്ചു.—''സഹോദരാ, നിങ്ങഠം വളരെ ദൂരത്തുനിന്നാണ് വരുന്നതെന്നു തോന്നുന്നു. നിങ്ങളുടെ കാലടികളിൽ എത്ര പൊടിയാണ് പററിയിരിക്കുന്നതു്!''

''ശരിയാണ്. ഞാൻ വളരെ നീണ്ട ഒരു യാത്ര ചെയ്തു കഴിഞ്ഞിരിയ്ക്കുന്നു''.

''വരൂ, ഇരിയ്ക്കൂ. കുറച്ചു മലർപ്പൊടി തിന്നാം'' ഇടയൻ അയാളെ പുല്ലുമേഞ്ഞ ഒരു മേൽപുരയുടെ താഴെ കൊണ്ടുപോയി ഇരുത്തി. ''വസ്ത്രങ്ങൾ കണ്ടാൽ നിങ്ങൾ ധനികനാണെന്നു് തോന്നുന്നു. ഇങ്ങനെ ആശ്ചര്യചകിതനായി അലഞ്ഞുതിരിയുന്നതു് എന്തിനാണു്? സുൽത്താൻെറ ആളാണോ?''

''ഞാൻ ഒരു സുൽത്താൻേറയും ആളല്ല.''

അയാൾ ചെരിപ്പു് ഊരിവെച്ചു് പുരയുടെ ഉള്ളിൽ ഇരുന്നു. പിന്നെ നാലുപാടും നോക്കുവാൻ തുടങ്ങി.

''നോക്കൂ ചമ്പാവതി''—അയാൾ മനസ്സിൽ പറഞ്ഞു. ''ഭേവതിയുമായുള്ള വ്യവസ്ഥ ഇതാ പൂർത്തിയായിരിയ്ക്കുന്നു. ഞാൻ വാൾ വലിച്ചെറിഞ്ഞാൽ എന്നെ കാശിയിലേയ്ക്കു കൂട്ടിക്കൊണ്ടുപോകാമെന്നു് ഭേവതി വാക്കു തന്നിരുന്നുവല്ലോ. ഞാൻ എൻെറ വാൾ പുഴയുടെ ഓളങ്ങളിൽ എറിഞ്ഞു കളഞ്ഞിരിക്കുന്നു. ഇതാ, കാശിയിൽ എത്തുകയും ചെയ്തു. പക്ഷേ, ഭേവതി എവിടെയാണു്?''

സന്ന്യാസികളുടെ ഒരു സംഘം മുന്നിൽക്കൂടെ കടന്നുപോയി. അവരിൽ വളരെ പേർ കാതുകളിൽ കുണ്ഡലങ്ങളണിഞ്ഞും കയ്യിൽ ശൂലങ്ങളേന്തിയും കടവിലേയ്ക്കു പോകുകയായിരുന്നു. നെയ്ത്തുകാരുടേയും ഇടയന്മാരുടേയും ദരിദ്രന്മാരുടേയും ആയ ഒരു വലിയ ജനസമൂഹം ഖഡതാലത്തിൻെറ താളത്തിനനുസരിച്ചു് ഭജനങ്ങൾ പാടിക്കൊണ്ടു അവരുടെ കൂടെ കൂടിയിരുന്നു.

''ഈ കൂട്ടരെ കളിയാക്കരുതു്. ഇവർ വളരെ പ്രിയപ്പെട്ടവരാണു്. ഒരു ദിവസം ഇവർ—ഇവർ മാത്രം നിങ്ങൾക്കു തുണ നിൽക്കും.'' എന്നു് ചമ്പ അന്നു പറഞ്ഞിരുന്നതു് അയാൾക്കു ഓർമ്മ വന്നു.

അയാൾ മെല്ലെ പുരയിൽനിന്നു പുറത്തു കടന്നു ആൾക്കൂട്ടത്തിൽ കൂടി.

അവർ ഗുരുവിൻെറ അരികിലേയ്ക്കു പോവുകയായിരുന്നു.

# 9

'മിയാങ്ങ്[1] കബീർ രാവിലെ തറിയിൽ വസ്ത്രം നെയ്യും, പിന്നെ അതു കെട്ടാക്കി പുറത്തു ചുമന്നു, കാശിയിലെ തെരുവുകളിൽ നടന്നു വില്ക്കും. വൈകുന്നേരം അദ്ദേഹത്തിന്റെ വീടിനുമുമ്പിലുള്ള ബകുള വനത്തിൽ ആളുകൾ ഒന്നിച്ചുകൂടും. പിന്നെ സാരംഗിയുടേയും ഖഡ്താലത്തിന്റേയും വാദനയും ജനഗീതങ്ങളുമായി.

കാശിയിലെ പണ്ഡിതന്മാർക്കും, ദില്ലിയിലെ മൌൽവിമാർക്കും കബീറിന്റെ പുതിയ മതം ഇഷ്ടമായില്ല. പക്ഷേ, അവരെന്തു ചെയ്യുവാനാണ്? രാജ്യം മുഴുവനുംതന്നെ ഒരു പുതിയ നിറംകൊണ്ടു് രഞ്ജിതമായിരുന്നു. കഴിഞ്ഞ മുന്നൂറുകൊല്ലമായി ഒരു വലിയ യാത്രാസംഘം ഭക്തിയുടെ മാർഗ്ഗത്തിൽ സഞ്ചരിക്കയാണു്. ഈ മറേറ ലോകത്തിൽ കൂലിക്കാർ, ക്ഷുരകന്മാർ, ചെരിപ്പുകുത്തികൾ, കൃഷിക്കാർ, ദരിദ്രരായ ശില്പികൾ മുതലായവരെല്ലാമാണ് ഉള്ളതെന്നു് ചക്രവർത്തിമാരുടെയും, ഛത്രപതിമാരുടേയും, രാജാക്കന്മാരുടേയും മന്ത്രിമാരുടേയും, സേനാപതിമാരുടേയും ലോകത്തിൽനിന്നു പുറത്തുകടന്ന കമാൽ കണ്ടു. ഇതു ജനായത്തഭാരതമായിരുന്നു. ഇതിനെ ഭരിച്ചിരുന്നതു് ഈ ജീർണ്ണവസ്ത്രക്കാരും, സൂഫികളും, സന്തന്മാരും ആയിരുന്നു. മുഹമ്മദീയമതത്തിന്റെ സമത്വസിദ്ധാന്തം ഹിന്ദുഭക്തന്മാരെ സ്വാധീനിച്ചു. സമാധാനപ്രിയരായ സൂഫികൾ ഇസ്ലാംമതത്തെ ഈ നാട്ടിൽ പ്രചരിപ്പിക്കുകയായിരുന്നു. ഇവിടെ വാളുകൊണ്ടു എന്തുകാര്യം? അനേകായിരം കൊല്ലങ്ങളായി ഉപദ്രവിക്കപ്പെട്ടുകൊണ്ടിരുന്ന അയിത്ത ജാതിക്കാർ ഈ സൂഫികളുടേയും സന്തന്മാരുടേയും അരികിലിരുന്നു രാമനാമമന്ത്രം ജപിക്കുവാൻ തുടങ്ങി. ഏററവും വിചിത്രമായ ഒരു ലോകം! ഇവിടെ ഹിന്ദുമുസ്ലീം പ്രശ്നമില്ലായിരുന്നു. പ്രേമത്തിന്റെ സാമ്രാജ്യമാണു് ഇവിടെ.

---

1. സമ്മാന്യരായ ആളുകളെ സംബോധന ചെയ്യാൻ ഉപയോഗിക്കുന്ന ശബ്ദം. ശ്രീമാൻ മുതലായവപോലെ.

ലോകത്തിൽ ചെന്നായ്ക്കൾ മാത്രമല്ല, മനുഷ്യരുമുണ്ടെന്നു് മനുഷ്യനെ തിരഞ്ഞിരുന്ന കമാൽ കണ്ടു. ഗ്രാമമണ്ഡപത്തിലിരുന്നു മലർപ്പൊടി തിന്നാൻ തന്ന ആ ഇടയൻ അയാളുടെ ജീവൻ അപഹരിക്കാൻ ആഗ്രഹിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ ഏതെങ്കിലും രാജ്യം നേടിയെടുക്കുന്നതിനുള്ള ശക്തി അവനില്ലായിരുന്നു. അവനു രണ്ടുനേരവും ബജ്രയുടെ റൊട്ടി കിട്ടുന്നുണ്ടു്. അതിനു അവൻ ഈശ്വരനോടു് കൃതജ്ഞനുമാണു്. അവനു് നാട്ടിലെ രാഷ്ട്രീയത്തിൽനിന്നു എന്തു മുതലാണു് എടുക്കാനുള്ളതു്? അയാളുടെ മുമ്പിൽ, അരമതിലിന്മേൽ സന്തോഷത്തോടെ ഇരുന്നുകൊണ്ടു്, കൊച്ചുകുട്ടിയെ ഇലന്തപ്പഴം തീറ്റുന്ന ആ കൃഷിക്കാരൻ എന്തിനു ചിന്തിക്കണം, ദില്ലിയിൽ നാളെ ആർ ഭരിക്കുമെന്നു്. ഹുസൈൻ സുൽത്താൻ ഭരിച്ചാലും, അവൻ കന്നുപൂട്ടുകയും നികുതി കൊടുക്കുകയും വേണം; സിക്കന്തർഷാ സുൽത്താനായാലും അതുതന്നെ ചെയ്യേണ്ടതുണ്ടു്. ഈ തുർക്കികൾക്കുമുമ്പു് പൃഥ്വീരാജൻ ഭരിച്ചിരുന്നപ്പോഴും, അവന്റെ അച്ഛനും, മുത്തച്ഛനും ജ്യേഷ്ഠമാസത്തിലെ വെയിലിൽ ക്ഷീണിക്കുകയും, ശ്രാവണത്തിൽ പാടുകയും, ക്ഷാമകാലത്തു് ആരുമറിയാതെ മരിക്കുകയും ചെയ്യാറുണ്ടായിരുന്നു.

വൈകുന്നേരമായിത്തുടങ്ങി. ആളുകൾ കീർത്തനങ്ങൾക്കായി വന്നുകൂടുന്നുണ്ടു്. കമാൽ എഴുന്നേററു അവരുടെ ഇടയിൽ ചെന്നിരുന്നു.

ബാഗ്ദാദിലേയും ജൌനപുരത്തേയും അബുൾമൻസൂർ കമാലുദ്ദീൻ—ചരിത്രകാരൻ, അന്വേഷകൻ, രാജ്യമീമാംസകൻ, സൈനികൻ, വിരക്തിയും അധ്യാത്മദർശനവുമായി ഇതുവരെ, യാതൊരു ബന്ധവുമില്ലാത്തവൻ—അവസാനം പഞ്ചഗംഗാതീരത്തുതന്നെ വന്നെത്തിക്കഴിഞ്ഞു.

എന്നാലും ചിന്തിക്കുന്ന താത്വികബുദ്ധിക്കു ഇപ്പോഴും അടിസ്ഥാനപരമായ പല പ്രശ്നങ്ങളും ധാരാളമായുണ്ടു്. കബീർ അവരോടു പറഞ്ഞു—''സഹോദരങ്ങളേ, സജ്ജനങ്ങളേ, കേൾ

ക്കവിൻ. നിങ്ങ൦ 'ഹരി'യെ സ്നേഹിക്കുക; നിങ്ങളുടെ ദുഃഖങ്ങളെല്ലാംതന്നെ ഇല്ലാതാകും.'' ദുഃഖസത്യം, ദുഃഖത്തിന്റെ മൂലസത്യം....! ഇതു തന്നെയാണു് ആ താന്ത്രികസിദ്ധൻ കപ്പലിൽ വെച്ച് അയാളെ പറഞ്ഞു മനസ്സിലാക്കാൻ ശ്രമിച്ചതു്. പക്ഷേ, 'ഹരി' ആരാണു്? തീരം എവിടെയാണു്? അവിടെ എത്തിയാൽ എന്തു കിട്ടും? യഥാർത്ഥമായ വിശ്വാസം എന്താണു്? ഈശ്വരന്റെ പരികല്പനം എന്താണു്? പ്രേമം കൊണ്ടും വൈരാഗ്യംകൊണ്ടും എന്തു ലഭിക്കുന്നു? എന്താണു് മോക്ഷം? ജ്ഞാനത്തിന്റെ ഭൂമി എത്ര വിസ്തൃതമാണു്? ഏതു വിചാരപദ്ധതി അയാ൦ ആദ്യം പഠിക്കണം? കർമ്മം, ജ്ഞാനം, പ്രേമം—ഈ മൂന്നു മാർഗ്ഗവും അയാളുടെ മുമ്പിൽ തുറന്നു കിടക്കുന്നു. ഏതു മാർഗ്ഗത്തിൽക്കൂടിയാണു് അയാ൦ ഒന്നാമതായി യാത്ര തുടങ്ങേണ്ടതു്?

മതപാഠശാലകളിൽ ഇസ്ലാംമതത്തിന്റെ പ്രശ്നങ്ങളെപ്പറ്റി ദീർഘവും വിസ്തൃതവുമായ വാദങ്ങ൦ നടന്നുകൊണ്ടിരുന്നു. സൂഫികളും സന്യാസികളും അവരവരുടെ പരിധി വിടർത്തി ഇരിക്കുകയും ഈശ്വരപ്രേമത്തിൽ മുഴുകി ദീർഘശ്വാസം വിടുകയും ചെയ്യുന്നു. '[1]നാസൂത്തു' മുതൽ '[2]ലാഹൂത്തു്' വരെയുള്ള എല്ലാ ആധ്യാത്മികസ്ഥിതികളേയും തരണം ചെയ്തിട്ടുള്ളവരോ, ഗുരുവിന്റെ ധ്യാനത്തിൽ തന്നെത്താൻ മറന്നു ലയിച്ചവരോ ആയ ഈശ്വരഭക്തന്മാരെ ഗംഗാതീരത്തിലെ മാന്തോപ്പുകളിൽ ഒളിഞ്ഞുകിടക്കുന്ന ഉപാസനാഗൃഹങ്ങളിൽ അയാ൦ കാണുകയുണ്ടായി. നിർവ്വാണത്തിന്റേയും '[3]ഫന'യുടേയും അന്വേഷണത്തിനിടയിൽ അയാ൦ [4]മക്ബറകളിലും സമാധികളിലും അവനവനെത്തന്നെ മറന്നു കഴിയുന്ന യോഗികളേയും സൂഫികളേയും കണ്ടു. സൂഫിക൦ അയാളോടു പറഞ്ഞു—''അന്തിമമായ സത്യം വെളിച്ചമാണു്—വെളിച്ചം, വെളിച്ചം, വെളിച്ചം! പ്രകാശമില്ലാത്തവനും അസ്തിത്വവുമില്ല''. മറ്റു ചില സന്യാസിക൦ അയാളോടു് ഇങ്ങനെയാ

---

1. സീമയുള്ളതു്. 2. സീമയററതു്. 3. ജീവാത്മാപരമാത്മാക്കളുടെ ഭേദമില്ലാത്ത സ്ഥിതി. 4. ശവകുടീരം.

ണു് പറഞ്ഞതു്—''അന്തിമമായ സത്യം ''ഖയാൽ' ആണു്''. അല്ലാഹുവിന്റെ തേജസ്സ്, സൌന്ദര്യം, പൂർണ്ണത ഇവയെപ്പററിയുള്ള സ്തുതിഗീതങ്ങൾ ഈ നികുഞ്ജങ്ങളിൽ വെച്ച് അയാൾ കേട്ടു; എന്തുകൊണ്ടെന്നാൽ ഇതു് ഹിന്ദുസ്ഥാനമാണു്—ഫരീദുദ്ദീൻ അത്താർ, ഷെയ്ക്ക് ജലാലുദ്ദീൻ തബ്രേസി, ബഹാഉദ്ദീൻ ജകരിയ, ജലാലുദ്ദീൻ സുർഖ്പോശ്, ഖ്വാജാ മൊയീനുദ്ദീൻ ചിശ്തി, കുത്തുബുദ്ദീൻ ബഖ്തിയാർ കാകി എന്നിവരുടെ രാജ്യമാണു്. താൻ അന്വേഷിച്ചുകൊണ്ടിരിക്കുന്നതു് മഹാത്മാക്കളുടേതായ ഈ നാട്ടിലെങ്കിലും കണ്ടെത്തുവാൻ കഴിയാത്ത ഏതു നിർഭാഗ്യവാനാണു് ഉണ്ടാവുക?

അയാൾ ഒരു രാത്രി സന്യാസിമഠത്തിന്റെ ഭിത്തിക്കു കീഴിൽ മണിക്കൂറുകളോളം ആലോചനയിൽ മുഴുകിയിരുന്നു. അകത്തു് വിളക്കുകൾ കത്തുന്നുണ്ടു്. പണ്ഡിതന്മാർ ശ്ലോകങ്ങൾ വായിക്കുകയാണു്. മുസൽമാനായിരുന്നതുകൊണ്ടു് അയാൾക്കു അകത്തു കടക്കാൻ പാടില്ലായിരുന്നു. ഈ ശ്ലോകങ്ങൾ അയാൾക്കു വളരെ അധികം അപരിചിതങ്ങളായിത്തോന്നി. ജൌനപുരത്തിലെ എല്ലാ മുസ്ലിം പണ്ഡിതന്മാരും, കാശിയിലെ മുഴുവൻ പണ്ഡകളും[1] അവിടെ വരിവരിയായിരുന്നു് പല്ലിളിക്കുന്നതായി അയാൾ കണ്ടു. അയാളുടെ വാക്കുകൾ ആരും തന്നെ കേൾക്കുന്നില്ല. ചുമരിന്റെ താഴെയുള്ള തന്റെ ഇരിപ്പു് അയാൾ തുടർന്നു.

''ദയാവാനായ സ്വാമി, ദയാവാനായ സ്വാമി.''

അയാൾ തിരിഞ്ഞുനോക്കി. രാത്രിയിലെ കാററിൽക്കൂടി തണുപ്പു പരന്നു. അടുത്തുള്ള കല്പടവിന്മേൽ കുറച്ചു പാർവ്വതീയർ വന്നിരുന്നു. അവർ [2]ഏകതന്ത്രിയിൽ ആലപിക്കുകയാണു്—''ദയാവാനായ സ്വാമി, ദയാവാനായ സ്വാമി, സ്വാമി.''

അയാൾ മുരിനിവന്നു് എഴുന്നേററിരുന്നു. പിന്നെ തന്നത്താൻ പറഞ്ഞു—''കമാലുദ്ദീൻ, നിന്നെ കബീറിന്റെ 'സ്വാ

1. പിത്തം.
2. ഒററക്കമ്പി മാത്രമുള്ള ഒരുതരം തമ്പുരു.

മി' വിളിയ്ക്കുന്നുണ്ടെന്നു തോന്നുന്നു. വളരെ അധികം ദയയു ള്ള ആ സ്വാമി. നീ രണ്ടുമാർഗ്ഗങ്ങളും കണ്ടുകഴിഞ്ഞു. ഇനി പ്രേമത്തിന്റെ മാർഗ്ഗമേയുള്ളൂ. അതിൽക്കൂടി പോയാൽ, ഒരു പക്ഷേ, നീ അദ്ദേഹത്തിന്റെ അടുത്തെത്തിയേയ്ക്കും. അതേ, ഇനി പ്രേമത്തിന്റെ മാർഗ്ഗമേ ബാക്കിയുള്ളൂ.''

അയാൾ പിന്നീടു് കടവിലേയ്ക്കു നടക്കുകയും ഗംഗകടന്നു് കബീർകുഞ്ജത്തിൽ മടങ്ങിയെത്തുകയും ചെയ്തു.

ദിവസങ്ങൾ നീങ്ങിക്കൊണ്ടിരുന്നു. ഇപ്പോൾ വിചിത്രമാ യ ഒരു രൂപത്തിലാണു് ചമ്പയുടെ ഓർമ്മ അയാളുടെ മനസ്സിൽ കുടികൊള്ളുന്നതു്. ഹസ്രത്തു് നിസാമുദ്ദീൻഔലിയ സമാധി യായ വിവരം കേട്ടപ്പോൾ ഹസ്രത്തു് അമീർഖുസ്രു മൊഴി ഞ്ഞ ആ ഈരടി കമാൽ ഓർത്തു.

''ഗൌരംഗി മെത്തമേൽ കിടന്നുറങ്ങുന്നു,
മുഖത്തു തലമുടിയിട്ടുകൊണ്ടു്;
ഖുസ്രു, നീ നിന്റെ വീട്ടിൽ പോകൂ,
നാലുപാടും രാത്രിയായിക്കഴിഞ്ഞു.''

പ്രേമനിർവ്വഹണത്തിന്റെ അർത്ഥം അയാൾക്കു മനസ്സിലാ യി. ആ മാർഗ്ഗം അയാൾക്കു കാട്ടിക്കൊടുത്തതു് ചമ്പയായി രുന്നു. ഗംഗയോടുചേർന്നു യമുന ഒഴുകുന്നതുപോലെ, അയാൾ കബീറിന്റെകൂടെ താമസിച്ചു. ചമ്പയാകട്ടെ, ബാഹ്യനേത്ര ങ്ങൾക്കു് അദൃശ്യയായ സരസ്വതി ഗംഗയോടൊത്തെന്നപോ ലെ, അയാളുടെ ഒരുമിച്ചുതന്നെ ഉണ്ടായിരുന്നു.

പക്ഷേ, കബീറിന്റെ ഈ കൂട്ടുകെട്ടും അല്പകാലത്തേയ്ക്കു മാത്ര മായിരുന്നു. മാർഗ്ഗഭ്രഷ്ടനായ ഈ നെയ്ത്തുകാരൻ സാധാരണ ക്കാരെ വഴിപിഴപ്പിക്കുകയാണെന്നു് കാശിയിലെ പണ്ഡിത ന്മാരും മൌലവികളും സുൽത്താൻ സിക്കന്തർ ലോദിയുടെ സ മക്ഷത്തിൽ ആവലാതി ബോധിപ്പിച്ചു. ദില്ലിയിലെ സുൽ ത്താൻ കബീറിന്റെ അടുക്കൽ സന്ദേശമയച്ചു—''പണ്ഡിതരു ടെയും മൌലവികളുടെയും ധർമ്മാന്ധതയിൽനിന്നു രക്ഷപ്പെ ടാൻ താങ്കൾ കാശിവിട്ടു് ദൂരെ എവിടെയെങ്കിലും പോകൂ!''

കബീർ കാശിയിൽനിന്ന നിഷ്കാസിതനായി. കമാൽ വീണ്ടുമൊരിക്കൽക്കൂടി പര്യടനത്തിന്ന തയ്യാറാകുകയും, ഗംഗാതീരത്തെത്തി ബങ്കാളിലേയ്ക്കു പോകുന്ന വഞ്ചിയിൽ കയറുകയും ചെയ്തു. ഗംഗയുടെ മറേറ അററത്തു് ഇവിടെനിന്ന പരശ്ശതം നാഴിക ദൂരത്തായിരുന്ന ഗൌഡദേശം. അനേകം കൊല്ലങ്ങൾക്ക മുമ്പു്, അവിടെ തന്റെ സുൽത്താനെ ഒററയ്ക്കു വിട്ടുംവെച്ചു് അയാൾ ഓടിപ്പോന്നതായിരുന്ന.

കുറച്ചാഴ്ചകൾക്ക ശേഷം വഞ്ചി പാററ്നയിലെത്തി. സുൽത്താൻ ഹുസൈൻശർക്കി ഗൌഡിൽനിന്നു് ഭാഗൽപുരത്തിലേയ്ക്കു വന്നിരുന്നുവെന്നും അല്പം കൊല്ലങ്ങൾക്ക മുമ്പു് നിഷ്കാസിതാവസ്ഥയിൽത്തന്നെ അള്ളാവിന്ന പ്രിയപ്പെട്ടവനായിത്തീന്ന എന്നും അയാൾക്ക് അവിടെവെച്ചു മനസ്സിലായി.

സുൽത്താൻ ഹുസൈൻശർക്കി—സംഗീതലോകത്തിൽ പുതിയ ഒരു പാരമ്പര്യത്തെ അഭിവൃദ്ധിപ്പെടുത്തിയ ആൾ—അദ്ദേഹം അനവധി യുദ്ധങ്ങളിൽ ഏർപ്പെടുകയും കാടുകളിൽ അലഞ്ഞുതിരിഞ്ഞു നടക്കുകയും ഒടുവിൽ ഒരുദിവസം അവസാനിയ്ക്കുയും ചെയ്തു.

പക്ഷേ, 'ഹുസൈനിപ്രിയ'യുടെ രാജ്യം നശ്വരമായിരുന്ന. അദ്ദേഹം സ്വരങ്ങളിൽ മുങ്ങി ചിരംജീവിയായി.

കമാൽ സ്വരങ്ങളുടെ ഓളങ്ങളിൽ ഒഴുകിയൊഴുകി, പുതിയ പുതിയ ലോകങ്ങളിൽ സഞ്ചരിക്കാൻ തുടങ്ങി. എല്ലാററിനും മുമ്പു് ജന്മമെടുത്ത സംഗീതം—പരമസത്യത്തിന്റെ സംഗീതം—സൂഫികൾ 'നവായേ ശമ്മദി' എന്നും കബീർ അനാഹദ്നാദം എന്നും പറയുന്ന സംഗീതം! സംഗീതത്തിന്റെ ലോകം മുഴുവൻ ഇപ്പോൾ കമാലിന്നു് സ്വായത്തമായിരുന്നു—ജയദേവന്റേയും വിദ്യാപതിയുടേയും ചണ്ഡീദാസന്റേയും ഭജനങ്ങളും മുക്കുവന്മാരുടേയും, കൃഷിക്കാരുടേയും പാട്ടുകളും. ഈ ഗാനലോകത്തിൽ ആക്രമണങ്ങൾ, പെട്ടെന്നുണ്ടാകുന്ന കൂട്ടക്കൊലകൾ, രാഷ്ട്രീയമായ ഏററിറക്കങ്ങൾ, രാജ്യനിഷ്കാസന-

ത്തിൻെറയും മരണത്തിൻെറയും ആശങ്കകൾ ഇവയൊന്നും ഇല്ലായിരുന്നു. സംഗീതത്തിൻെറ അദ്വൈതം പരമേശ്വരൻെറ അദ്വൈതമാണ്.

ബങ്കാളിലെത്തി അയാൾ പേരറിയാത്ത ഒരു കടവിൽ ഇറങ്ങി. ചുററും വെററിലക്കൊടികൾ പടർന്നുകിടപ്പുണ്ട്; നെൽവയലുകളുമുണ്ട്. തടാകങ്ങളിൽ നീലപ്പൂക്കൾ വിടർന്നുനില്ക്കുന്നു. പേരാലിൻചുവട്ടിൽ ഏതോ ഒരു ഗുരുവിൻെറ പൂജാഗൃഹമാണ്. അയാൾ അവിടെ പാർപ്പുതുടങ്ങി.

സഞ്ചാരികളായ കവികളോടൊത്ത് കമാൽ തെരുവുകൾതോറും ചുററിത്തിരിഞ്ഞു. നദിയുടെ ഓളങ്ങൾക്കുമേൽ വഞ്ചിയോടിച്ച് അയാൾ കിഴക്കുള്ള ചിററഗോങ്ങ് കുന്നുകളിലും അരാക്കാനിലുമെത്തി. പിന്നെ സഞ്ചാരികളോടൊപ്പം ചിററഗോങ്ങിലെ സീതാകുണ്ഡത്തിൽപോയി. അവിടത്തെ കുന്നുകളിൽ പുലികൾ ചുററിസഞ്ചരിച്ചിരുന്നു. സീതാമഹാരാജ്ഞിയുടെ ഒരു ക്ഷേത്രമുണ്ട് അവിടെ. കുന്നിൻചെരുവിൽ ചെങ്കല്ലുകൊണ്ടു കെട്ടിയ കുളത്തിൻെറ കരയിൽ ആയിരുന്നു അതു നിർമ്മിക്കപ്പെട്ടിരുന്നത്. അവിടെയുള്ള വടവൃക്ഷങ്ങൾക്കു കീഴിൽ പെൺകുട്ടികളുടെ സംഘങ്ങൾ ഇരുന്നിരുന്നു.

അയാൾ ഇപ്പോൾ ഒരു പുതിയ ഭാഷ പഠിക്കുകയാണ്. അയോദ്ധ്യയിലെയും ബീഹാറിലെയും നാട്ടുഭാഷകളിൽനിന്ന് ഏറെ ഭിന്നമല്ലാത്തതും സംസ്കൃതത്തിനോടു വളരെ അടുത്തതും, രാജ്യത്തിലെ മററു നവീനഭാഷകളെപ്പോലെ, വളരെ വേഗത്തിൽ വികസിച്ചുകൊണ്ടിരുന്നതുമായ ബങ്കാളിഭാഷ.

ബങ്കാളി വളരെ അധികം മധുരമായ ഭാഷയാണ്. അയാൾ അതിനെ സ്വന്തം ഭാഷയായി കരുതാൻതുടങ്ങി. പണ്ടൊരു കാലത്തു ജൌനപുരം ദർബാറിലെ ഒരു സർദാററയി അയാൾ ഇവിടെ വന്നിട്ടുണ്ടായിരുന്നു.

പക്ഷേ, ലോകം ജൌനപുരത്തെ അബുൾ മംസൂർ കമാലുദ്ദീനെ മറന്നുകഴിഞ്ഞിരുന്നു. ചെന്നിയിലെ രോമങ്ങൾ അല്പാല്പം വെളുക്കുവാൻ തുടങ്ങിയവനും ചെമ്പകമരത്തിൻെറ ചോട്ടിലിരുന്ന് ഒരു മുസ്ലിംഫക്കീറിൽനിന്ന് കാഞ്ചനമാലയുടെ

രൂപകഥ കോംക്കുകയോ, ഏകതന്ത്രിയിൽ ബങ്കാളി ധർമ്മഗു രുക്കന്മാരുടെ ഗീതങ്ങാം ആലപിക്കുകയോ, കടലാസ്സും തുവ ലുമെടുത്തു് വംഗഭാഷയിൽ അനേകം നാടോടിപ്പാട്ടുകളും, ക ഥയും എഴുതുകയോ ചെയ്യുന്നവനുമായ ഈ സുന്ദരയുവാവു് ആ രാണെന്നു് ആരറിയുന്നു? അയാാം ബങ്കാളിഭാഷ പേർഷ്യൻ ലിപിയിലാണു് എഴുതിയിരുന്നതു്. താനും തന്നെപ്പോലെ യുള്ള അസംഖ്യം മുസൽമാൻകവികളും ആ ലിപിയിൽ എഴു തിയ ഈ സാമഗ്രികാം ശതാബ്ദികാംക്കപ്പുറം ബങ്കാളിലെ അമൂല്യമായ ''പൂഥി''കളും നാടോടിസാഹിത്യവും ആയി ക രുതപ്പെടുമെന്നു് അയാാം ഓർത്തില്ല.

അയാാം അനവധികൊല്ലം ഇപ്രകാരം കഥകളും പാട്ടുകളും എഴുതിക്കൊണ്ടിരുന്നു. ചരിത്രകാരനും, അന്വേഷകനും, ദാ ർശനികനും, മീമാംസകനും, സൈനികനും, സൂഫിയും, കബീറിൻെറ ശിഷ്യനുമായ അയാാം ഇന്നൊരു ഗീതികാരനാണു്.

ഇങ്ങനെ ചുററിക്കറങ്ങി, അയാാം സോനാർഗ്രാമത്തിൽ എ ത്തുകയും അവിടെവെച്ചു വിവാഹം കഴിക്കുകയും ചെയ്തു. വധു വിൻെറ പേർ സുജാത എന്നായിരുന്നു. ശൂദ്രജാതിയാണു്. ഒരു ദിവസം കുളക്കരയിൽ അവാം കടവുമായി വന്നപ്പോാം കമാൽ അവളെ കാണുകയും അവളുടെ നീണ്ടമുടിയിലും, കറുത്ത കൺ പീലികളിലും ആസക്തനാവുകയും ചെയ്തു. ആ പ്രായവും ബു ദ്ധിയുടെ പ്രൌഢതയും പ്രേമിക്കാൻ പററിയതായിരുന്നില്ല; എന്നാലും ജീവിതത്തിൽ എന്തെങ്കിലും ഉണ്ടെങ്കിൽ അതു് പ്ര ചണ്ഡമായ കാററിനും കോളിനും യാതൊരു സാധ്യതയുമില്ലാ ത്ത ശാന്തിയാണു് എന്നു് ആത്മാവിൻേറയും ഹൃദയത്തിൻേറ യും ലോകങ്ങളിലെ എല്ലാ യാത്രകളും മുഴമിച്ചശേഷം ഇന്ന യാാംക്കു മനസ്സിലായി. പഠിപ്പില്ലാത്ത, നേരേവാ—നേരേ പോ മട്ടുകാരിയായ ആ ഗ്രാമീണബാലികയെ വിവാഹം ചെ യ്തപ്പോാം അയാാംക്കു് ആ ശാന്തി കരഗതമാകുകയും ചെയ്തു. ഇതായിരുന്നുവോ അയാളുടെ ജീവിതലക്ഷ്യം എന്നു തോന്നും.

സുജാത ഇപ്പോാം അയാളുടെ ഭാര്യയാണു്. അവാം ശൂദ്ര യായതുകൊണ്ടു് എന്താണു് ദൂഷ്യമെന്നു് അയാാംക്കു മനസ്സി

ലായില്ല. അയാഠം അവഠംക്കു ആമനാബീബി എന്ന പേർ കൊടുക്കുകയും അവളുമൊത്തു സുന്ദരമായ ഒരു മുളങ്കുടിലിൽ താമസിച്ചുതുടങ്ങുകയും ചെയ്തു.

ഉപജീവിതത്തിനുവേണ്ടി അയാഠം കൃഷിചെയ്യാൻ തുടങ്ങിയിരുന്നു. വയലിൽ നെല്ലാണു് വിതയ്ക്കാറു്. കുടിലിനു മുമ്പിൽതന്നെ ഒരു ചെറിയ കുളമുണ്ടു്. ആകാശത്തിൽ മഴവില്ല തെളിയുകയും കറുമൊഴി മുല്ലപ്പൂവുകളിന്മേൽ വണ്ടുകഠം മുരളുകയും ചെയ്യുമ്പോഠം അയാഠം തന്റെ ചെറിയ വീടിന്റെ വരാന്തയിൽ കൂട്ടുകാരായ ഗീതികാരന്മാരുമൊന്നിച്ചിരുന്നു് ''സൌന്ദര്യലഹരി'' വായിയ്ക്കും. ആ സമയത്തു് ആമന കോമളമായ ശരീരത്തിൽ കറുത്തതോ പച്ചയോ ആയ സാരിധരിച്ചും, ഒക്കിൽ കുടംവെച്ചും കുളത്തിലേക്കു പോകുന്നതായി കാണപ്പെടുകയും ചെയ്യും.

കാലം കുറെ നീങ്ങി. തമ്മിൽത്തമ്മിൽ വെട്ടുംകുത്തുമായി സുൽത്താന്മാർ മരിച്ചുകൊണ്ടിരുന്ന ബങ്കാളിനു കുറച്ചുദിവസത്തേയ്ക്കു സുഖവും ശാന്തിയും ലഭിച്ചു. ഗൌഡീയസിംഹാസനത്തിൽ അപ്പോഠം വിരാജിച്ചിരുന്നതു് സൈയദ്ദു് സാദാത് അലാവുദ്ദീൻ അബുഠംമുസഫർ ഹുസൈൻ ഷാ ആയിരുന്നു. അദ്ദേഹത്തിന്റെ കാലത്തു പാൽപ്പുഴ ഒഴുകുകയും കൊള്ളയുടെയും രക്തപാതത്തിന്റെയും അങ്ങാടിയിൽ മാന്ദ്യം ബാധിക്കുകയും ചെയ്തു. അക്കാലത്തായിരുന്നു വിദ്യാപതിയും, ഠാക്കുറും, ചൈതന്യമഹാപ്രഭുവും കൃഷ്ണപ്രേമഗീതങ്ങഠം ആലപിച്ചതു്. ബങ്കാളിലെ ഈ മഹാനായ ചക്രവർത്തി രാജമഹാഠം കുന്നുകളിൽനിന്നു ഗൌഡദേശത്തേയ്ക്കു കല്ലുകഠം ഒഴുക്കിക്കൊണ്ടുവരികയും അവിടെ സുന്ദരങ്ങളായ കെട്ടിടങ്ങഠം നിർമ്മിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ദർബാറിൽ സാഹിത്യത്തെയും വിദ്യയേയും സംബന്ധിച്ച സഭകഠം നടക്കുകയും സാധാരണമായിരുന്നു.

അനവധി കൊല്ലങ്ങഠം കഴിഞ്ഞു. കമാലിന്റെ കുട്ടികഠം യുവാക്കളായി. അയാഠം തന്റെ ആൺകുട്ടികഠംക്കു ജമാൽ, ജലാൽ എന്നാണു് പേരുകഠം ഇട്ടിരുന്നതു്. മകളുടെ പേർ സതീനാ ബീബി എന്നായിരുന്നു. മക്കളെ ഊന്നിയായിരു

ന്നു അയാളുടെ ജീവിതം. ആൺമക്കൾ രണ്ടുപേരും ഗൃഹനിർമ്മാണകലയിൽ നിപുണരാണു്. ഗൌഡിയിലും സോനാർ ഗ്രാമങ്ങളിലും വീടുകൾ ഉണ്ടാക്കുന്നതിൽ അവർ വ്യാപൃതരായി: കമാലിൻെറ ഭാര്യ അപ്പോഴേക്കും മരിച്ചുപോയിരുന്നു. അയാൾ ആമിനയെ കുളക്കരയിൽ സ്വന്തം കൈകൊണ്ടുതന്നെ മറവുചെയ്തു. അയാളുടെ തലമുടി മുഴുവൻ നരച്ചു; എന്നാലും ഇപ്പോഴും പകൽ മുഴുവൻ വരാന്തയിലിരുന്നു അയാൾ ധർമ്മഗുരുഗീതങ്ങൾ എഴുതുകയും പാടുകയും ചെയ്യാറുണ്ടു്. ബംഗാൾ സുൽത്താന്മാരുടെ സംരക്ഷണത്തിൽ നാടോടിസാഹിത്യവും, നാടോടിസംഗീതവും, പുതിയ ബംഗാളിഭാഷയും വേഗത്തിൽ അഭിവൃദ്ധിപ്രാപിച്ചുകൊണ്ടിരുന്നു. അയാളുടെ മക്കൾ ഗൌഡിൽ നിന്നു ഗ്രാമത്തിലേയ്ക്കു ഇടയ്ക്കിടെ മടങ്ങിവരുകയും നാട്ടിലെ രാഷ്ട്രീയ വാർത്തകൾ പറഞ്ഞുകേൾപ്പിയ്ക്കുകയും ചെയ്യും. പക്ഷേ, ഈ വൃത്താന്തങ്ങളെല്ലാം അയാളെ സംബന്ധിച്ചിടത്തോളം മറെറാരു നക്ഷത്രത്തിൽ നിന്നു വന്നപോലെ ആയിരുന്നു.

അബുൾമംസൂർ കമാലുദ്ദീൻ ബംഗാളിലെ നിവാസിയും ബംഗാളിയുമായിരുന്നു. അതുകൊണ്ടു, ദൂരെ, പടിഞ്ഞാറുള്ള ദില്ലിയിൽ ഭരണം ഒന്നുകൂടി മാറുകയും സുൽത്താൻ ഇബ്രാഹിം ലോദി തോല്ക്കുകയും ജഹീരുദ്ദീൻ ബാബർ ജയിക്കുകയും ഭൂമിയുടെ ഭാരംതാങ്ങുന്ന പശു തൻെറ കൊമ്പൊന്നു് മാററുകയും ചെയ്ത അമ്പരിപ്പിക്കുന്ന വിവരം മൂത്തമകനായ ജമാലിൽ നിന്നു കേട്ടുകൊണ്ടിരുന്നിട്ടും കമാൽ അല്പംപോലും ആശ്ചര്യം പ്രകടിപ്പിച്ചില്ല. മുഗളന്മാക്കു വേണ്ടി വീടുകൾ പണിയുവാൻ താൻ ദില്ലിയിലേയ്ക്കു പോകയാണെന്നു് ജമാൽ വന്നു പറഞ്ഞപ്പോഴും അയാൾ മൗനംഭജിച്ചതേയുള്ളു. ലോകമെല്ലാം അലഞ്ഞുതിരിഞ്ഞശേഷം അയാൾ ഗന്തവ്യസ്ഥാനത്തു എത്തിക്കഴിഞ്ഞിരുന്നു. അയാളുടെ മക്കളുടെ മുമ്പിലാണു് ലോകം ഇപ്പോൾ പരന്നുകിടക്കുന്നതു്. അവരും തങ്ങളുടെ ലക്ഷ്യസ്ഥാനം സ്വയം അന്വേഷിച്ചു കണ്ടെത്തിക്കൊള്ളും.

പക്ഷേ, സമാധാനത്തിൻെറ യുഗം അവസാനിച്ചുവരായിരു ന്നു. ഇപ്പോഠം ബങ്കാഠം ഭരിക്കുന്നതു് സൈയദ് അലാവുദ്ദീൻ ഹുസൈൻഷായുടെ മകനായ നാസിരുദ്ദീൻഷാ ആയിരുന്നു. ഇന്നലെവരെ ദില്ലിയിലെ ഭരണാധികാരികളായിരുന്ന അ ഫ്ഗാൻകാർ മുഗളന്മാരോടു തോററു ഇന്നു് അഭയാർത്ഥികളാ യി മാറുകയും ഗൌഡിലും ലഖ്നവതിയിലെ തെരുവുകളി ലും അലഞ്ഞുതിരിയുകയും ചെയ്യുന്നു. ജൌനപുരത്തിലെ ശാ സകന്മാർ ഈ അഫ്ഗാൻകാരോടു തോററു അഭയംതേടി ഇവി ടെ മുമ്പു വന്നമാതിരി തന്നെ, കമാൽ അവരെ എല്ലായിടത്തും കണ്ടു. അവർ ഗൌഡിലെ അങ്ങാടികളിൽ വഴിപോക്കരെ തടഞ്ഞുനിർത്തി, തങ്ങളുടെ കൊള്ളചെയ്യപ്പെട്ട വൈഭവത്തി ൻെറയും പ്രതാപത്തിൻെറയും കഥകഠം അവരെ കേഠംപ്പിക്കാ റുണ്ടു്. ഒരു ദിവസം കമാൽ ഗൌഡിലെ തെരുവുകളിൽ ഒരു പോർച്ചുഗീസുകാരനേയും കണ്ടു. അയാഠം അഹങ്കാരത്തോടു കൂടി പട്ടണത്തിൻെറ ഒരു ഭാഗത്തേയ്ക്കു പോവുകയായിരുന്നു. കമാൽ വടിയിൽ ഊന്നിനിന്നുകൊണ്ടു, അയാളെ ആശ്ചര്യ ത്തോടെ നോക്കി. ഇന്നു്, ഈ സമയത്തു് പോർച്ചുഗീസുകാ രുടെ കപ്പൽസമൂഹം ചിററഗോങ്ങ് തുറമുഖത്തിൽ നങ്കൂരമടി ച്ചിരുന്നു. അക്കൂട്ടർ ഗൌഡിൽ എങ്ങും സന്തോഷം കൊണ്ടു മത്തരായി അഴിഞ്ഞാടുകയാണു്.

കാലം വേഗത്തിൽ പാഞ്ഞുപോയ്ക്കൊണ്ടിരിക്കുന്നു. ഗൌഡിലെ രാഷ്ട്രീയസ്ഥിതികഠം വഷളായിത്തുടങ്ങി. ഇന്നു് അവിടത്തെ സിംഹാസനത്തിൽ ഇരിക്കുന്നതു് നാസിരുദ്ദീ നിൻെറ സഹോദരനായ ഗയാസുദ്ദീനാണു്.

ബിഹാറിലെ ഷേർഖാൻ ഗയാസുദ്ദീനിൽ നിന്നു് ബങ്കാഠം സിംഹാസനം തട്ടിയെടുത്തിരിക്കുന്നു എന്നു കമാൽ ഒരു ദിവ സം കേട്ടു; പിന്നെ കേട്ടു—ദില്ലിയിലെ സമ്രാട്ടായ ഹുമയൂണും ഷേർഖാനും തമ്മിൽ വലിയ പോർ നടക്കുന്നു എന്നും മുഗള ചക്രവർത്തി സാഘോഷം ബങ്കാളിൽ പ്രവേശിച്ചുകഴിഞ്ഞിരി ക്കുന്നു എന്നും അദ്ദേഹത്തിൻെറ പേരിൽ നാണ്യങ്ങഠം അടിച്ചു തുടങ്ങി എന്നും, ബങ്കാളിൽ എങ്ങും അശാന്തിയായിരുന്നു.

ഷേർഖാൻ ഗർജ്ജിച്ചുകൊണ്ടു വീണ്ടും മുന്നേറുകയും ദില്ലിയി ലെ മുഗളന്മാരെ ദില്ലിയിലേയ്ക്കു തന്നെ ആട്ടിയോടിച്ചു, ബ ങ്കാളിൽ തന്റെ അധികാരം പുനസ്ഥാപിക്കുകയും ചെയ്തു. ഹുമയൂണും ഷേർഖാനും തമ്മിൽ ഭയങ്കരയുദ്ധം നടന്നു. ജമാൽ ഈ യുദ്ധത്തിൽ ചേരുകയും ഗൌഡിലെ തെരുവുകളിൽ വെ ച്ചു കൊല്ലപ്പെടുകയും ചെയ്തു. ഒരു ദിവസം കമാലിന്റെ കടിൽ നിന്നിരുന്ന ഗ്രാമത്തേയും ഷേർഖാന്റെ സൈന്യം വ ളഞ്ഞു. അവർ കൊള്ളയും കൊലയും ചെയ്തുകൊണ്ടു അയാ ളുടെ വീടുവരെ എത്തി. ''എടാ, പുറത്തുവാ'' അവർ വിളി ച്ചലറി, ''നീ ഏററവും വലിയ ഉപദ്രവിയാണ്. നിന്നെ വിശ്വസിച്ചുകൂടാ. നിന്റെ മക്കൾ ദില്ലിയിലെ മുഗളരുടെ കൂടെ ചേർന്നിരിക്കുന്നു. നീ വിപ്ലവകാരിയാണ്. പാട്ടെഴു തുന്ന അബുൾ മംസൂർ ഇവിടെയല്ലേ താമസം? എടാ, കിഴ വാ, പുറത്തുകടക്ക്.'' കമാൽ വിറയ്ക്കുന്ന കൈകളിൽ വിളക്കു മായി വാതിൽവരെ വന്നു, ഭടന്മാരെ അത്ഭുതത്തോടെ നോക്കു വാൻ തുടങ്ങി. അവർ ബഹളംകൂട്ടി അയാളുടെ നേരെ നീങ്ങി. കമാൽ ദൃഢതയോടെ വാതിൽക്കട്ടിള പിടിച്ചു അ വരുടെ മുമ്പിൽ ഉറച്ചുനിന്നു. അയാൾ വളരെ അധികം വൃദ്ധ നായിക്കഴിഞ്ഞിരുന്നു; കൈകളെ വിറബാധിച്ചിട്ടുമുണ്ടായി രുന്നു. എങ്കിലും അയാൾ ഉറച്ചുതന്നെ നിന്നു. ആത്മരക്ഷയ്ക്കു ള്ള വാൾപോലും അയാളുടെ കയ്യിലില്ല. അയാൾ ആർക്കെ തിരെ എന്തു കുററമാണ് ചെയ്തിട്ടുള്ളതു്? അഫ്ഘാനികളും മുഗളന്മാരുമായുള്ള വഴക്കുകളിൽ അയാൾക്കു ഒരു താല്പര്യവു മില്ല. ഇവിടെ സമാധാനത്തോടെ ജീവിയ്ക്കാൻ അനുവദിയ്ക്ക പ്പെടണം എന്നു മാത്രമായിരുന്നു അയാളുടെ ആഗ്രഹം. ഇതു് അയാളുടെ നാടാണ്—സ്വന്തം രാജ്യമാണ്; അയാളുടെ കുട്ടി കൾ ജനിച്ചതു് ഇവിടെയാണ്; അയാളുടെ ഭാര്യയുടെ ശവക ടീരം ഇവിടെയാണുള്ളതു്. അയാളുടെ പച്ചച്ചതും നിറഞ്ഞതു മായ കൃഷിയിടങ്ങളും ഇവിടെത്തന്നെ. ഇവിടത്തെ ഭാഷയ്ക്കാ യി അയാൾ തന്റെ ഹൃദയരക്തം കൊടുക്കുകയും ഇതിൽ അന വധി പാട്ടുകൾ എഴുതുകയും ചെയ്തിട്ടുണ്ട്. അയാൾ ഇവിടെ

അന്നെ ജീവിയ്ക്കും; അയാളെ ലഹളക്കാരനെന്നു വിളിയ്ക്കാനുള്ള അവകാശവും അധികാരവും ആക്കുമില്ല. ഇതു് പോരിന്റെ വീടല്ല, ശാന്തിയുടേതാണു്. അപ്പോഴാണു് അയാൾക്കു പെട്ടെന്നു മനസ്സിലായതു്, 'പോരിന്റേയും ശാന്തിയുടേയും ഗൃഹങ്ങൾ' തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നു്. നടവടിയിൽ മാത്രമുള്ള അന്തരമേയുള്ളു. രണ്ടു മതങ്ങൾ തമ്മിലല്ല, രാഷ്ട്രീയശക്തികൾ തമ്മിലാണു് യുദ്ധമുണ്ടാകുന്നതു്.

സഹസരാമിലെ ഷേർഖാനും ദില്ലിയിലെ ഹുമയൂൺ ചക്രവർത്തിയും — രണ്ടുപേരും ഇസ്ലാമിന്റെ മൂലമന്ത്രങ്ങൾ ഉരുവിട്ടു; പക്ഷേ, ഒരാൾ വന്നു മറ്റേ ആളെ അവസാനിപ്പിച്ചു. ഉള്ളിൽ പാപകർമ്മങ്ങൾ നടക്കുമ്പോൾ, ശാന്തിയുടെ വീടു് യുദ്ധത്തിന്റെ വീടായിത്തീരുന്നു.

ഷേർഖാന്റെ കാടൻ ഭടന്മാർ ഇതെല്ലാം എവിടെനിന്നു് മനസ്സിലാക്കാനാണു്? അവർ കമാലിനെ ശക്തിയോടെ ഉന്തിവീഴ്ത്തുകയും കൂക്കിവിളിച്ചുകൊണ്ടു മുന്നോട്ടു നീങ്ങുകയും ചെയ്തു. അയാൾ വീടിന്റെ ഉമ്മറപ്പടിയിൽ കമഴ്ന്നടിച്ചു വീണു. അയാളുടെ മുഖത്തുനിന്നു ചോരപ്പുഴ ഒഴുകി. കുറച്ചുനേരം അങ്ങനെ ഇവിടെക്കിടന്നു അയാൾ തേങ്ങിക്കരഞ്ഞു. പിന്നീടു് ആരുമറിയാതെ അറുതിയാകയും ചെയ്തു.

ഭാരതത്തിൽ ഇപ്പോൾ മുഗളന്മാരുടെ ഭരണമാണു്. പഴയ മുറകളെല്ലാം മാറിക്കഴിഞ്ഞു. ഗൌഡ്, ലഖനവതി, പാറ്റ്ന ഇവയെല്ലാം ഇന്നു സ്വപ്നങ്ങളാണു്. തുക്ലികളുടെ ദില്ലിയും അറുതിയായി. പണ്ടുകാലത്തെ ഇന്ദ്രപ്രസ്ഥവും ഇക്കാലത്തെ ദില്ലിയും അവരുടെ കാലത്തു തുഗളക്കാബാദായി മാറിയിരുന്നു. പിന്നെ അതു് മുഗളന്മാരുടെ കയ്യിലാവുകയും 'ശാഹ്ജഹാനാബാദ്' എന്ന പേരിൽ മഹാന്മാരായ തിമൂർ വംശജരുടെ ആഡംബരപൂർണ്ണമായ രാജധാനിയാവുകയും ചെയ്തു.

പക്ഷേ, വെള്ളത്തിൽ മണിക്കൂറുകളോളം കുനിഞ്ഞുനിന്നു നെല്ലു വിതയ്ക്കുന്നവനും 'മേഘനാ' നദിയുടെ തീരത്തുകൂടി കാളകളെ തെളിച്ചുകൊണ്ടു പോകുന്നവനുമായ ആ കൃഷിക്കാരൻ ഇന്നുമുണ്ടു്. അവൻ ഗംഗയുടെ ഉപരിഭാഗത്തുകൂടി വഞ്ചി തുഴയുകയും പാട്ടുപാടുകയും ചെയ്തുകൊണ്ടു ഒരു ഗ്രാമത്തിൽനിന്നു മറെറാരു ഗ്രാമത്തിലേയ്ക്കു പോകുകയും ഗുരുക്കന്മാരുടേയും ഭക്തന്മാരുടേയും കാൽക്കലിരുന്നു ഭജനകളും സൂഫി ഗീതങ്ങളും ആലപിക്കുകയും ചെയ്യുന്നു.

ബങ്കാളിലെ കൃഷിക്കാരനായ അബ്ദുൽമംസൂർ കമാലുദ്ദീൻ ഇപ്പോഴുമുണ്ടു്; എന്നും ജീവിച്ചിരിക്കുകയുംചെയ്യും. അയാാം തൻെറ ചെറിയ വഞ്ചിയിലിരുന്നു് പത്മയിലെ തിരമാലകളെ അഭിമുഖീകരിക്കയാണു്. പത്മയിലെ തിരകളിൽ ആടിയാടിയിട്ടാണു് അതു് മുന്നോട്ടു് നീങ്ങുന്നതു്. എങ്ങും കറുത്ത അന്ധകാരം. വായുവിൽ കാററും കോളും കമ്പിക്കുന്നു. ഭയങ്കരങ്ങളായ മുതലകാം ഇരുണ്ട ഒഴുക്കുകളിൽ വായ്പിളർന്നു കിടക്കുന്നു. കാററിൻെറ വേഗത വർദ്ധിക്കുകയാണു്. പക്ഷേ, പത്മാനദിയിലെ ഉപവാസംകൊണ്ടു ക്ഷീണിച്ച ഈ നാവികൻ വലിയ ആനന്ദത്തോടെയാണു് കൊടുങ്കാററിനെ അഭിമുഖീകരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ കൊടുങ്കാററിൻെറ ക്രൌര്യവും മരണവുമായി അയാാം പണ്ടുമുതല്ക്കേ ചങ്ങാത്തമായിരുന്നു. അവസാനം കാററിൻെറ ശക്തി വളരെ അധികമാവുകയും തോണി കൂടെക്കൂടെ ഉലയാൻ തുടങ്ങുകയും ചെയ്തപ്പോാം സിറിൽ വിളക്കെടുത്തു് പൊന്തിച്ചു് നാലുഭാഗത്തും കണ്ണുകളോടിച്ചു. ''പീററർ, നമ്മാം കൊടുങ്കാററിൽ പെട്ടിരിക്കുന്നുവോ?'' അയാാം പരിഭ്രമത്തോടെ ചോദിച്ചു.

''ഇല്ല; ഇതു് വെറും സാധാരണമായ കാററാണു്. വിഷമിക്കാതിരിക്കുക'' പീററർ മറുപടി പറഞ്ഞു. ''എന്നാലും ഈ കറുത്ത പന്നിയോടു പറയൂ, കാടൻ പാട്ടുകാം പാടുന്നതിനുപകരം, തുഴകോലിൽ കൂടുതൽ ശ്രദ്ധിക്കുവാൻ. അല്ലെങ്കിൽ, രാവിലെയായാലും നമ്മാം കടവിൽ എത്തുകയില്ല.

''ഉറങ്ങുകയാണോടാ നീ, തന്തനായേ?'' സിറിൽ പായ കൊണ്ടുള്ള തട്ടിന്നുമുകളിൽ കുനിഞ്ഞുനിന്നു മറുഭാഗത്തേയ്ക്കു നോക്കിക്കൊണ്ടു ചോദിച്ചു. നാവികൻ കണ്ണുയർത്തി അയാളെ നോക്കുകയും ക്ഷമയോടുകൂടി തുഴച്ചൽ തുടരുകയും ചെയ്തു.

''ഇവർ വലിയ നീചന്മാരാണു്. ചാട്ടവാറു പ്രയോഗിച്ചാലേ ഇവരിൽ ചൊറുചൊറുക്കു് വരൂ.'' പീററർ പറഞ്ഞു. സിറിൽ വെള്ളിപ്പിടിയുള്ള തൻെറ വടി കിഴവൻെറ അരയിൽ കുത്തിക്കയററി.

''എടാ മനുഷ്യ, നിൻെറ പേരെന്താണു്?''

''അബ്ദുൾമൻസൂർ, യജമാനനേ.''

''അബ്ദുൾമൻസൂർ, ഞാൻ ചാട്ടകൊണ്ടു നിൻെറ തൊലി ഉരിക്കരുതെന്നു നീ ആഗ്രഹിക്കുന്നുണ്ടെങ്കിൽ കുറച്ചുകൂടി വേഗത്തിൽ തുഴയു്, മനസ്സിലായോ?'' സിറിൽ പറഞ്ഞു.

''ഉവ്വു്, യജമാനനേ.'' അയാൾ വീണ്ടും തുഴകോലിന്മേൽ കുനിഞ്ഞു. വഞ്ചി നീങ്ങിക്കൊണ്ടിരുന്നു. കരയിൽ ഇരുഭാഗത്തും കൈതത്തോട്ടങ്ങളും വാഴത്തോപ്പുകളുമാണു്. അങ്ങകലെ, ഗ്രാമത്തിൽ വിളക്കുകൾ കത്തിക്കൊണ്ടിരിക്കുന്നു. അബ്ദുൾമൻസൂറിൻെറ മൺവിളക്കു്, പായ, നിസ്കാരവിരി, രണ്ടു ഓട്ടുപാത്രങ്ങൾ മുതലായവ വെച്ചിരുന്ന ഉൾഭാഗത്തേയ്ക്കു സിറിൽ എത്തിനോക്കി. ചുമരിന്മേൻ നാളികേരം തൂക്കിയിട്ടിരിക്കുന്നു. കിഴവനും, നരച്ച താടിക്കാരനുമായ ആ തോണിക്കാരൻെറ ആകെയുള്ള സ്വത്തായിരുന്നു അതൊക്കെ. കൊടുങ്കാററുകൊണ്ടുയർന്ന പത്മയുടെ തിരകളിൽ അതു് ഇന്നു് ആടുകയാണു്. സിറിലിനു വലിയ ആശ്ചര്യം തോന്നി. അയാൾ കണ്ണു് തിരുമ്മിനോക്കി. ഇതെല്ലാം സത്യമാണെന്നു് തന്നെത്തന്നെ വിശ്വസിപ്പിക്കാൻ അയാൾ ശ്രമിച്ചു. ഭാഗ്യത്തിൻെറ വിസ്മയകരമായ ഒരു തന്ത്രം അയാളെ കേംബ്രിഡ്ജിലെ തെരുവുകളിൽനിന്നു പുറത്തുകൊണ്ടുവരികയും ഇവിടെ, ഈ തോണിയിൽ, ബങ്കാൾഎന്നും ഇന്ത്യയെന്നും വിളിക്കപ്പെടുന്ന വിചിത്രവും സുന്ദരവുമായ ഈ നാട്ടിൽ, കൊണ്ടുവന്നാക്കുകയും ചെയ്തുവെന്നതു് ഒരു സത്യമായിരുന്നു.

അയാറം വിളക്കു പൊന്തിച്ച വീണ്ടും നാലുഭാഗത്തേയ്ക്കും കണ്ണുകളോടിച്ചു. വെളിച്ചംകൊണ്ടു തിരകളിന്മേൽ വഴിയുണ്ടായി. തൊട്ടുതൊട്ടു ഒരു വലിയ കെട്ടുവള്ളം കടന്നുപോയി. ചൂരൽച്ചെടികളുടെ പിന്നിൽനിന്നു ചന്ദ്രൻ, മെല്ലെ മെല്ലെ, അലസമായി, ഉദിച്ചുപൊങ്ങിക്കൊണ്ടിരുന്നു.

## 11

കേംബ്രിഡ്ജിലെ സിഡ്നി സെക്സ് കോളേജിൽനിന്നു ബി. എ. ഡിഗ്രി എടുക്കുന്ന സമയത്തു് സിറിൽ ഹാർവാർഡ് ആഷ്‌ലിക്കു ഇരുപതു് വയസ്സേ പ്രായമായിരുന്നുള്ളു. ദരിദ്രനായ ഒരു പാതിരിയായിരുന്നു അയാളുടെ അച്ഛൻ. അതുകൊണ്ടു വളരെ ബുദ്ധിമുട്ടിയും തൻെറ നാട്ടിലെ ജമീൻദാരിൽനിന്നു സഹായം നേടിയുമാണു് സിറിൽ കേംബ്രിഡ്ജിൽ എത്തിയതു്. ഡിഗ്രി എടുത്തതിനുശേഷം അയാറം ലണ്ടനിൽവന്നു മിഡിൽ ടെമ്പളിൽ ചേർന്നു. ഇവിടെ അടുത്തുതന്നെയായിരുന്നു ഫ്ളീററു് സ്ട്രീററു്. അവിടത്തെ കാപ്പിക്കടകളിൽ ലേഖകന്മാരും പത്രകാരന്മാരും ഒത്തുകൂടി ലോകം മുഴുക്കെയുള്ള വത്തമാനങ്ങറം പറയാറുണ്ടു്. പലപ്പോഴും സിറിലും തൻെറ കൂട്ടുകാരോടുകൂടി ഇത്തരം സഭകളിൽ പോകാറുണ്ടു്. ഒരു ദിവസം അവിടെവെച്ചു അയാറം പീററർ ജാക്സനെ കണ്ടുമുട്ടി. ജാക്സൺ ഇന്ത്യയുമായി കച്ചവടംചെയ്യുന്ന ഒരാളായിരുന്നു. ഇയ്യിടെയായിരുന്നു അയാറം സ്വദേശത്തേയ്ക്കു മടങ്ങിവന്നിരുന്നതു്. ബങ്കാളിൽ നീലകൃഷിചെയ്തു തനിക്കു എത്ര ആയിരം പവൻ ലാഭമുണ്ടായി എന്നും നാട്ടുകാർ എത്രകണ്ടു വിഡ്ഢികളും, അവരുടെ ഭരണാധിപന്മാർ എത്രകണ്ടു ധനികരുമാണെന്നും കൽക്കത്ത എത്രകണ്ടു രസമുള്ള പട്ടണമാണെന്നുമെല്ലാം ജാക്സൺ തടിച്ചസ്വരത്തിൽ സിറിലിനോടു പറഞ്ഞുകൊണ്ടിരുന്നു. ''നിങ്ങറം ഇവിടെ എന്താണു് ചെയ്യുന്നതു്? ഇന്ത്യയിലേയ്ക്കു പോകുക. കണ്ടാൽ, നിങ്ങറം ഒരു

മിടുക്കനാണെന്നു തോന്നുന്നു. ബുദ്ധിയോടെ പ്രവർത്തിക്കുകയാണെങ്കിൽ, നാലുനാൾക്കുള്ളിൽ നിങ്ങൾ സ്വർണ്ണക്കൊട്ടാരം പണിയും. എന്താണു് പറഞ്ഞതു്? കവിത എഴുതാനാണു് ആഗ്രഹമെന്നോ? നാടകങ്ങൾ രചിക്കണം, വക്കാലത്തു് മഹത്തായ തൊഴിലാണു് എന്നൊക്കെയോ? വിഡ്ഢിത്തം! നിരർത്ഥകമായ ജല്പനം!''

കുറച്ചുദിവസങ്ങൾക്കു ശേഷം പീറ്റർ അയാളെ പട്ടണത്തിലുള്ള തന്റെ ഇളയച്ഛന്റെ അടുത്തുകൊണ്ടുപോയി. അദ്ദേഹം ഈസ്റ്റ്ഇൻഡ്യാ കമ്പനിയുടെ ഡയറക്ടർമാരിൽ ഒരാളായിരുന്നു. സിറിലിനു കൽക്കത്തയിൽ ജോലികിട്ടി. ഒരുദിവസം അയാൾ ടിൽബറിയിൽനിന്നു ഇന്ത്യയിലേക്കു കപ്പൽ കയറി. ഡോവറിലെ വെളുത്ത പാറകൾ ദൃഷ്ടിയിൽനിന്നു മറയുവാൻ തുടങ്ങിയപ്പോൾ താൻ ഇംഗ്ലണ്ടു് വിട്ടുപോവുകയാണെന്നു് അയാൾക്കു് അനുഭവമായി. ഇംഗ്ലണ്ടു്! അവിടെ കെന്റിലാണു് അയാളുടെ ജന്മസ്ഥലം. കൈമുനദി ഒഴുകുന്ന നാടാണതു്. ഗോൾഡ്സ്മിത്തും, കൂപ്പറും, ഗ്രേയും, ബക്കും ജനിച്ചതും ഹോഗാത്തും, ഗൈംസ്ബറോവും റെയ്നാൾഡും ചിത്രങ്ങൾ നിർമ്മിച്ചതും അവിടെയാണു്. സമാധാനവും സൌന്ദര്യവും നിറഞ്ഞതും, ബങ്കാളിൽനിന്നും, കനഡയിൽനിന്നും ദക്ഷിണാഫ്രിക്കയിൽനിന്നും വരുന്ന ധനംകൊണ്ടു സമൃദ്ധമായതുമായ രാജ്യമാണു് അതു്. അവിടെ ഉയർന്ന മാളികകൾ നിർമ്മിക്കപ്പെടുന്നു. ദരിദ്രന്മാർ ധനികരായിക്കൊണ്ടിരിക്കുന്നു; ധനികരാകട്ടെ, രത്നങ്ങളും മുത്തുകളും ഉരുട്ടിക്കളിക്കുന്നു. എല്ലാതിടത്തും ഒരൊററ ചിന്തമാത്രം—ധനം, ധനം, ധനം. ധനത്തിന്റെ നേരെ യാതൊരാകർഷണവും തോന്നാത്ത സാഹിത്യവിദ്യാർത്ഥിയാണു് സിറിൽ. അയാൾപോലും തീവ്രമായ ഈ ആവേശവുമായി മുന്നോട്ടുപോകുന്നു. ദരിദ്രവിദ്യാർത്ഥിയായ അയാൾ ബങ്കാളിലെത്തി ധനികനായിത്തീരും. ലണ്ടനിൽ അയാൾക്കു ഒരു വീടുണ്ടാകും. അഥവാ, ആക്കറിയാം ഒരുപക്ഷേ, അപരിഷ്കൃതനായ ഏതെങ്കിലും ഇന്ത്യൻ പടനായകനുമായി യുദ്ധംചെയ്തു്, അയാൾ കൊല്ലപ്പെടുകയും,

മദിരാശിയിലോ, മൈസൂരിലോ അയാളുടെ പേരില്ലാത്ത ശവകുടീരം നിർമ്മിക്കപ്പെടുകയും ചെയ്യേക്കാം.

അയാൾ ഒന്നു വിറച്ചു; ഉടനെ, മുകൾത്തട്ടിൽനിന്നു പോരികയും ചെയ്തു. സമുദ്രം വളരെ ഭയങ്കരമായിക്കൊണ്ടിരുന്നു. ലോകത്തിൽ ഈ സമയത്തു് എന്തെല്ലാം സംഭവിച്ചുകൊണ്ടിരിക്കുന്നു? അയാൾ വാസ്തവത്തിൽ എത്ര നിസ്സാരനാണു്! ഈ കപ്പലിൽ എന്തെല്ലാം തരക്കാരാണുള്ളതു്? എന്തെന്തു തീരുമാനങ്ങളും ആഗ്രഹങ്ങളും ഏന്തിക്കൊണ്ടാണു് ഈ ഇരുട്ടിൽ അറിയാത്ത ഒരു സ്ഥാനത്തേക്കു് അവർ പോകുന്നതു്! ഇവരുടെ എല്ലാം അവസാനം എങ്ങിനെയായിരിക്കും? —മദിരാശിയിലെ ചീഫ്ജസ്റ്റീസ്, കമ്പനി വ്യാപാരികൾ, ഇന്ത്യയിൽവെച്ചു ആരെങ്കിലും തങ്ങളെ കല്യാണം കഴിക്കുമെന്നുള്ള സ്വാഭാവികമായ ആശയോടുകൂടി ആ രാജ്യത്തിലേക്കു പോകുന്ന ഉന്നതകുടുംബങ്ങളിലെ അവിവാഹിതകളായ കുറെ പെൺകുട്ടികൾ! കപ്പലിന്റെ കാപ്ടൻ തീൻമേശയിലിരുന്നു ഹൈദരാലിയുമായുണ്ടായ യുദ്ധത്തിന്റെ കഥകൾ വിവരിക്കുന്നു. പാററ്നയിലേയും ഡാക്കയിലേയും നീലക്കച്ചവടക്കാർ തങ്ങളുടെ വ്യവസായത്തെപ്പററിയുള്ള വർത്തമാനത്തിൽ ഏതുനേരവും നിമഗ്നരാണു്. അവരെല്ലാം തുടരെത്തുടരെ വയിൻ കുടിക്കുന്നു. സെക്സ് കോളേജിലെ ശാന്തമായ ക്വാഡ്രാംഗിളിൽ നിന്നും പുറത്തുകടന്നതിന്നുശേഷമാണു് സിറിലിനു മനസ്സിലായതു്, ലോകം ഇങ്ങിനെയെല്ലാമാണെന്നു്.

കപ്പൽ മഡഗാസ്കറിന്റെ അടുത്തുകൂടെ പോകുകയായിരുന്നു. ഇതു കിഴക്കാണു്—കറുത്ത അടിമകളുടെ നാടു്. കിഴക്കു സിറിലിനെ പ്രതീക്ഷിച്ചിരിക്കയായിരുന്നു. ചീന, ഇന്ത്യാ, ഇറാൻ, ഈജിപ്ത്—എല്ലാം അയാളെ ഉറക്കെയുറക്കെ വിളിച്ചു —''സിറിൽ സഹോദരാ, വരൂ, ഞങ്ങൾ നിങ്ങളെ സ്വാഗതം ചെയ്യാൻ എല്ലാം ഒരുക്കിവെച്ചിരിക്കുന്നു. ബൈബിളും, തോക്കുകളും, വാളുകളുമായി വരൂ, വന്നിട്ടു് ഞങ്ങളുടെ തോൽ ഉരിക്കൂ. കാൺപൂരിലേയും ഡാക്കായിലേയും പഴയ പാപി

കഠം പറഞ്ഞു—''ബുദ്ധിപൂർവ്വം പ്രവർത്തിച്ചാൽ കുറച്ചുകൊല്ല ങ്ങഠംക്കുള്ളിൽ ഒരു ലക്ഷപ്രഭുവാകാം.''

''ഈ സിരാജുദ്ദൌള ആരാണ്?'' സിറിൽ പീററർ ജാക്സ ണോട് ചോദിച്ചു.

''സിരാജുദ്ദൌള'' പീററരുടെ പുരികം ചുളിഞ്ഞു. ''അയാ ളുടെ കഥ മുഴുവൻ ഞാൻ നിങ്ങഠംക്ക വിസ്തരിച്ചു പറഞ്ഞുതരാം. ഞാൻ കാസിം ബസാറിൽ താമസിച്ചിട്ടുണ്ട്. വലിയ കാപ ട്യക്കാരനും അത്യാചാരിയും ചതിയനുമായിരുന്നു, പക്ഷേ, ഇപ്പോഴത്തെ അയോദ്ധ്യാ നവാബിനെപ്പോലെ എൻെറ വി ശ്വസ്തനായ സുഹൃത്തും കൂടിയാണു്''.

പീററർ ജാക്സൺ സിറിലിനെ ലക്നോവിലെയും ഫൈസാബാദിലെയും കഥകഠം പറഞ്ഞുകേഠംപ്പിക്കാൻ ആരം ഭിച്ചു. പിന്നെ മൈസൂറിലേയും ആർക്കാട്ടിലെയും സംഭവ ങ്ങളായി. ബോംബെയിൽ എത്തുമ്പോഴേക്കും സിറിൽ ക ഴിഞ്ഞ ഇരുനൂറുകൊല്ലത്തെ സംഭവങ്ങഠം മനസ്സിലാക്കുകയും ഭാരതചരിത്രത്തിൽ പണ്ഡിതനാകുകയും ചെയ്തു. ഹിന്ദുക്ക ളുടെ ക്രൌര്യം—ചുവന്ന നാവുള്ള ഒരു പ്രതിമയെ ആരാധിക്കു കയും വിധവകളെ ജീവനോടെ തീയിലിട്ടു ചുടുകയും ചെയ്യു ന്നു. പാദരക്ഷകളില്ലാതെയാണ് അവർ സഞ്ചരിക്കുന്നതു്; പശു, കുരങ്ങൻ, സർപ്പം, ഇവയെല്ലാം ഈശ്വരന്മാരായി എണ്ണു ന്നു. മുസൽമാന്മാരുടെ അക്രമങ്ങഠം! അവർ സ്ത്രീകളെ മൂട പടത്തിനുള്ളിൽ അടച്ചു ശ്വാസം മുട്ടിക്കുകയും പത്തുംപതിന ഞ്ചും കല്യാണങ്ങഠം കഴിക്കുകയും ചെയ്യും. അതിരററ ഗർവ്വു ള്ളവരും, ബുദ്ധികെട്ടവരും, അഹങ്കാരികളുമാണു്. അവർ. ചുരുക്കത്തിൽ, പീററർ ജാക്സൺ അയാളോടു പറഞ്ഞതെ ല്ലാം വളരെ അധികം വിഷമിപ്പിക്കുന്നവയായിരുന്നു. പക്ഷേ സത്യത്തെ ഏതു തരത്തിലും മറയ്ക്കുന്നതു് എങ്ങനെയാണു്? ''നാട്ടുകാർ താഴ്ന്നവരാണെന്നും അതുകൊണ്ടു ബുദ്ധിയില്ലാ ത്തവരാണെന്നും നിശ്ചയമാണു്. ബങ്കാളിൽ ഒരു റോയൽ ഏഷ്യാററിക് സൊസൈററി സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. അതു് ഏതെല്ലാം കാലങ്ങളിലെ ജല്പനങ്ങളെയാണെന്നോ കണ്ടെട

ളു പുറത്തിറക്കുന്നതു്! സംസ്കൃതത്തിലും മററു പല ഭാഷക ളിലുമുള്ളവ! മൃതഭാഷകം-മന്ത്രവാദത്തിന്റെ കുറിപ്പുകൾ മാ ത്രമുള്ള ഭാഷകൾ. ഇതെല്ലാം കണ്ടു നമ്മുടെ ചില അന്വേഷ കന്മാരും പറയാൻ തുടങ്ങിയിട്ടുണ്ടു്, ഇന്ത്യാക്കാരും ഒരു കാ ലത്തു പരിഷ്കൃതരായിരുന്നു എന്നു'' പീററർ അവസാനി പ്പിച്ചു.

മുമ്പിൽ ബോമ്പയിലെ കടൽക്കര അടുത്തുവന്നുകൊണ്ടി രുന്നു.

ഇന്ത്യ!

കപ്പൽ തുറമുഖത്തെത്തി നങ്കൂരമിട്ടു. യാത്രക്കാർ കരക്കിറ ങ്ങി. ഒരു നൂററമ്പതു കൊല്ലം മുമ്പുവരെയും സൂറത്തു തുറമുഖ ത്തിൽ മുഗളരുടെ അതിർത്തിച്ചുങ്കാധികാരികൾ യൂറോപ്യന്മാ രുടെ കഴിവുകളെ ഇല്ലായ്മചെയ്യാറുണ്ടായിരുന്നു. പക്ഷേ, ഇ ന്നു അവരുടെ തനതായ ഭരണമാണു്. സിറിലിന്റെ എല്ലാ കൂട്ടുകാരും ചൂളമടിച്ചുകൊണ്ടു കപ്പലിൽനിന്നു ഇറങ്ങി. അനവ ധി കറുത്ത ആളുകൾ വന്നു അവരുടെ ചുററും കൂടുകയും സാമാ നങ്ങൾ ദ്രുതഗതിയിൽ ഇറക്കിത്തുടങ്ങുകയും ചെയ്തു. പീററനെ സ്വാഗതം ചെയ്യാൻ പ്രസിഡൻസി മജിസ്ട്രേററിന്റെ പല്ല ക്കു എത്തിയിട്ടുണ്ടായിരുന്നു. സിറിലും അയാളുടെകൂടെ അ തിൽ കയറി മലബാർഹില്ലിലേക്കുപോയി.

മഴ അപ്പോൾ തന്നെ അവസാനിച്ചിട്ടേ ഉണ്ടായിരുന്നുള്ളു. ഇംഗ്ലീഷുകാരുടെ ഓടുമേഞ്ഞ ബംഗ്ലാവുകളുടെ മുകളിൽ വിവി ധ വർണ്ണത്തിലുള്ള മലർവള്ളികൾ പടർന്നുകിടന്നിരുന്നു. പീററ റിന്റേയും സിറിലിന്റേയും ആതിഥേയൻ അവരെ സ്വാഗ തം ചെയ്യാൻ വാതിക്കൽവന്നു. അവർ മരത്തൂണുകളുള്ള വരാ ന്തയിലിരുന്നു ചായ കുടിച്ചു. അതിനുശേഷം സിറിൽ ത ന്റെ മുറിയുടെ ജനവാതിൽക്കൽ നിന്നുകൊണ്ടു സമുദ്രദൃശ്യ ങ്ങൾ നോക്കിക്കാണാൻ തുടങ്ങി. അടിമയായ ഒരു കാപ്പിരി ക്കുട്ടി മുറിയുടെ മൂലയിലിരുന്നു ചൊറുചൊറുക്കോടെ അയാളു ടെ ഷൂസ് പോളിഷ് ചെയ്തുകൊണ്ടിരുന്നു. അവൻ മററു അടിമകളോടൊപ്പം മെഡഗാസ്കറിൽനിന്നു കൊണ്ടുവരപ്പെട്ട

വനാണ്. അവൻ മുറിയിലുള്ളിടത്തോളം നേരം സിറിലി ന്റെ വലിയ പീഡ അനുഭവപ്പെട്ടുകൊണ്ടിരുന്നു.

ഒരു രാത്രിയിൽ ഭക്ഷണസമയത്തു രണ്ടു പാഴ്സികളെ അയാൾക്കു പരിചയപ്പെടുത്തിക്കൊടുത്തു. രണ്ടുപേരും കപ്പലുണ്ടാക്കുന്ന ഒരു കമ്പനിയുടെ ഉടമസ്ഥന്മാരായിരുന്നു. ഇംഗ്ലീഷ് 'ചറപറ' സംസാരിക്കാനുള്ള കഴിവും അവർക്കുണ്ട്. ''ഈ രാജ്യത്തിൽ എത്രയെത്ര തരത്തിലുള്ള ആളുകളാണുള്ളത്!'' സിറിൽ അത്ഭുതത്തോടെ വിചാരിക്കാൻ തുടങ്ങി.

കുറച്ചു ദിവസത്തിനുശേഷം അയാൾ പീററർ ജാക്സന്റെ കൂടെ ഫാക്ടറികാണാൻ സൂറത്തിലേക്കു പോയി. സൂറത്ത്! മുഗളന്മാരുടെ തുറമുഖം—നൂറുകൊല്ലം മുമ്പുവരേയും ഇവിടത്തെ ജനസംഖ്യ ലണ്ടനിലെയും പാരീസിലെയും ജനസംഖ്യയെക്കാൾ അധികമായിരുന്നു.

ബോമ്പയിൽ മടങ്ങിവന്നതിന്നുശേഷം സിറിൽ മദിരാശിയിൽനിന്നു ബോമ്പയിലേക്കുവരുന്ന മറെറാരു കപ്പലിനെ പ്രതീക്ഷിച്ചുകൊണ്ടിരുന്നു. പീററർ ജാക്സൺ ബോമ്പയിലാണു താമസം. ഇവിടെ നിന്നങ്ങോട്ടു സിറിലിനു ഒററയ്ക്കു യാത്ര ചെയ്യേണ്ടിയിരുന്നു. ഒരതിർത്തിവരെ അയാൾ ഇന്ത്യയുമായി പരിചയപ്പെട്ടു കഴിഞ്ഞു.

കപ്പൽ നങ്കൂരമുയർത്തി, ഇപ്പോൾ ചോഴമണ്ഡലക്കരയോടു ചേർന്നാണു സഞ്ചരിക്കുന്നതു്. പുതുശ്ശേരിയിൽവെച്ച് അനവധി ഫ്രഞ്ചുകാർ കപ്പലിൽ കയറി. അവർ മറെറാരു കപ്പൽ വഴി ഫ്രാൻസിലേക്കു പോകുന്നവരായിരുന്നു. സാർബോണിലെ ഒരു വിദ്യാർത്ഥിയുമുണ്ടായിരുന്നു അവരിൽ. അയാൾ വേഗത്തിൽ സിറിലുമായി ഇണങ്ങിച്ചേർന്നു, അച്ഛനമ്മമാരെ കാണാൻവേണ്ടി അയാൾ ഇന്ത്യയിലേക്കു വന്നിരിക്കയായിരുന്നു. ഇപ്പോൾ മടങ്ങിപ്പോവുകയാണ്. അയാൾ തോറം വേഗംവേഗം കുലുക്കിക്കൊണ്ട് സിറിയലുമായി സംഭാഷണം തുടങ്ങി—പാരീസിനെയും യൂണിവേഴ്സിററിയേയും വിപ്ലവത്തെയും കുറിച്ചുള്ള വാർത്തകൾ — സ്വാതന്ത്ര്യം! സമത്വം! സാഹോദര്യം! വിപ്ലവം ജയിക്കട്ടെ! ഫ്രാൻസ് നെടനാറം

വാഴട്ടെ! അയാൾ ഇപ്രകാരമുള്ള മുദ്രാവാക്യങ്ങൾ, കുട്ടികളെ പ്പോലെ, ആവേശപൂർവ്വം മുഴക്കുകയും ക്ഷണത്തിൽ തോണി യിൽക്കയറി കാഴ്ചയിൽനിന്നു മറയുകയും ചെയ്തു. അയാ ളുടെ പേരെന്തായിരുന്നുവെന്നു ആക്കറിയാം? ഈ വിപ്ലവങ്ങ ളുടെ മൈതാനത്തിൽ അയാളുടെ അന്ത്യം എങ്ങിനെയായി രിക്കും? എങ്ങും രക്തച്ചൊരിച്ചിലും യുദ്ധവുമാണ്—ബങ്കാ ളിൽ; ഡക്കാനിൽ. യൂറോപ്പിലാകട്ടെ, നെപ്പോളിയൻ ഉപ ദ്രവങ്ങൾ ഉണ്ടാക്കുകയായിരുന്നു. ആ വൻകര മുഴുവൻ കത്തി ക്കാളുകയാണ്. ഇനിയും പല പ്രാവശ്യം കത്തിക്കാളും. ഈ കലാപങ്ങളിൽ കേംബ്രിഡ്ജിലേയും സാർബോണിലെയും വിദ്യാൎത്ഥികൾ, കൊടുങ്കാററിൽപെട്ട ഇലകളെപ്പോലെ, ന ഷ്ടമാകും. എന്നും അങ്ങനെത്തന്നെ സംഭവിച്ചുകൊണ്ടിരിക്കും.

അയാൾ — സിറിൽ ഹാവാർഡ് ആഷ്‌ലി — ബങ്കാൾ ഉൾക്കടലിൽക്കൂടി മുന്നോട്ടു നീങ്ങുകയാണ്. എങ്ങും മരണം പല്ലിളിച്ചുകാട്ടിക്കൊണ്ടു നില്ക്കുന്നു. മുന്നിൽ മൈസൂർക്കാരും മഹാരാഷ്ട്രന്മാരുമാണ്. വടക്കു നീണ്ട താടിക്കാരായ അഫ് ഗാനികളും സിക്കുകാരും വാളുകൾ എടുത്തിരിക്കുന്നു. എല്ലാ യിടത്തും കാടത്തവും നാശവും തന്നെ. ദില്ലിയിലും ഹൈ ദരാബാദിലും മുർഷിദബാദിലുമെല്ലാം ദുഃഖംതന്നെ. ഇതൊ ന്നും സിറിലിന് അറിഞ്ഞുകൂടായിരുന്നു. ദില്ലിയിൽ ഇ പ്പോൾ രണ്ടാം ഷാ ആലം ചക്രവത്തി ചന്ദ്രാബായിയുടെ നൃത്തം കാണുന്നതിൽ മുഴുകിയിരിയ്ക്കുയാണെന്നും അയാൾ അറി ഞ്ഞിരുന്നില്ല.

കപ്പൽ മദിരാശിയിൽ അഞ്ചാറു ദിവസം നിന്നു. അയാൾ ആക്കാട്ടു നവാബിൻെറ കൊട്ടാരങ്ങൾ കണ്ടു. സെൻറ്തോമ സ് റോഡിലുള്ള ഇംഗ്ലീഷ്ഷാപ്പുകൾ സന്ദർശിച്ചു. ഒരു ദിവ സം ഗുടന്നുനടന്നു യൂറേഷ്യക്കാർ താമസിക്കുന്നിടത്തു എത്തി.

ഇവിടത്തെ ഒരു വീടിൻെറ കോണിയിൽ ഒരു പെൺകുട്ടി നില്ക്കുന്നതു് അയാൾ കണ്ടു — കലർപ്പുജാതിയിൽപ്പെട്ട സുന്ദ രിയായ ഒരു കുട്ടി. അയാളെക്കണ്ടപ്പോൾ അവൾ വിഷാദ

ത്തോടെ ഒന്നു പുഞ്ചിരിക്കൊണ്ടു അകത്തേക്കു പോയി. കറുത്തനിറക്കാരിയായ ഒരു സ്ത്രീ ഒക്കത്തു കുട്ടിയേയും വെച്ചുകൊണ്ടു പുറത്തേയ്ക്കു വരികയും ഉമ്മറത്തിരുന്നു് അരിയിലേയും പരുപ്പിലേയും കല്ലു പെറുക്കിക്കളയാൻ തുടങ്ങുകയും ചെയ്തു. നാലഞ്ചു കുട്ടികൾ സിറിലിനെക്കണ്ടപ്പോൾ പുറത്തുവന്നു. പിന്നാലെ അവരുടെ അച്ഛനും. അയാൾ ദരിദ്രനായ ഒരു യൂറേഷ്യനെപ്പോലെ കാണപ്പെട്ടു. സിറിൽ അയാളെ വലിയ താല്പര്യത്തോടെ നോക്കിനിന്നു. ''അകത്തു വരുന്നോ?'' — ഒരു കുട്ടി ചോദിച്ചു. ഈ ഇംഗ്ലീഷു് സായ്പു് എങ്ങനെ തങ്ങളുടെ തെരുവിൽ എത്തിപ്പെട്ടു എന്നു എല്ലാവക്കും അത്ഭുതമായിരുന്നു. സിറിലിന്റെ രാജ്യക്കാർ ഇംഗ്ലണ്ടിലെ വർഗ്ഗവ്യത്യാസത്തിൽ വിട്ടുവീഴ്ചയില്ലാത്തവിധം വിശ്വസിച്ചിരുന്നു. അവർ ഭാരതത്തിൽ കറുത്തവരെന്നും വെളുത്തവരെന്നുമുള്ള വർഗ്ഗഭേദം തുടങ്ങിവെച്ചു. ബ്ലാക്കു്ടൌൺ, യൂറേഷ്യൻ ടൌൺ, വൈററു്ടൌൺ എന്നിങ്ങനെ മദിരാശി വിഭജിക്കപ്പെട്ടിരുന്നു. കേംബ്രിഡ്ജിലായിരുന്നപ്പോൾ സിറിൽ പതിനെട്ടാം നൂററാണ്ടിലെ ഉദാരസിദ്ധാന്തത്തെ ധാരാളം പ്രചരിപ്പിച്ചിട്ടുണ്ടായിരുന്നു. പക്ഷേ, ഇപ്പോൾ കറുപ്പും, ചുവപ്പും എന്ന വ്യത്യാസം അയാൾക്കു് മനസ്സിലാകുവാൻ തുടങ്ങി. ഇന്ത്യയിൽ താമസിയ്ക്കുന്ന വെള്ളക്കാർ, കറുത്തവരുടെ അയിത്തം ഏററു് ജാതിയിൽനിന്നു താണുപോയിരിക്കുന്നു എന്നും അയാൾ ഇപ്പോൾ കണ്ടു. അയാൾ നടന്നു നടന്നു മുന്നോട്ടു പോയി. ആ പെൺകുട്ടി രണ്ടാമതും അയാൾക്കു കാണപ്പെട്ടു. അവൾ തന്റെ വീടിന്റെ വേലി ചാടിക്കടന്നു് അയാളുടെ മുമ്പെ പോകുന്നുണ്ടായിരുന്നു. ഒരിക്കൽ അവൾ സിറിലിനെ ഒന്നു തിരിഞ്ഞുനോക്കുകയും മന്ദഹസിക്കുകയും ചെയ്തു. ആ യൂറേഷ്യൻ പെൺകുട്ടി വലിയ സുന്ദരി തന്നെ ആയിരുന്നു. അയാൾ വേഗത്തിൽ നടന്നു് അവളുടെ ഒപ്പമെത്തി ചോദിച്ചു — ഇതാ ഒരു കേംക്കു; നീ ഇവിടെയാണോ താമസം?'' അയാളുടെ ചോദ്യം ഒരു വിഡ്ഢിയുടേതുപോലെ ആയിരുന്നു.

''അതേ, നിങ്ങൾ ഇപ്പോൾതന്നെ എന്റെ വീട് കണ്ടല്ലൊ. കൽക്കത്തയിൽനിന്നു വരികയാണോ?''

''അല്ല, കൽക്കത്തയിലേക്കു പോവുകയാണു്, ലണ്ടനിൽ നിന്നു്. ഇപ്പോൾ വരുന്നതു് ബോമ്പയിൽനിന്നാണു്.''

''വളരെ നീണ്ട യാത്ര ചെയ്യുന്നവല്ലൊ.''

''ഉവ്വു്. ഇനിയും വളരെയധികം യാത്രചെയ്യാനുണ്ടു്. നീ ഇവിടെ എത്ര കാലമായി താമസിക്കുന്നു?''

''എന്നുമെന്നും.''

''എന്നുമെന്നുമോ? പക്ഷേ, നീ ക്രൃസ്ത്യാനിയാണല്ലോ.''

''അതെ; എന്താ, ഇന്ത്യക്കാർക്ക ക്രിസ്ത്യാനികളായിക്കൂടേ?'' അവൾ ഇടയ്ക്കു അല്പം നിർത്തിക്കൊണ്ടു തുടർന്നു: ''എന്റെ മുത്തച്ഛൻ ഇംഗ്ലീഷുകാരനായിരുന്നു. ശരിയ്ക്കും നിങ്ങളെപ്പോലെതന്നെ. എന്റെ അമ്മ ഇന്ത്യക്കാരിയാണു്.''

അയാൾ അമ്പരന്നു. യൂറേഷ്യക്കാരുമായി ബന്ധപ്പെടരുതെന്നു് ജാക്സൺ കപ്പലിൽവെച്ചു അയാളെ ഉപദേശിച്ചിട്ടുണ്ടായിരുന്നു. ''കഴിഞ്ഞ നൂററാണ്ടിൽ നമ്മുടെ നാട്ടുകാർ ഇവിടെ വന്നു വളരെ അധികം കറുത്ത പെണ്ണുങ്ങളെ വിവാഹം ചെയ്യുകയും അനേകം ബന്ധങ്ങൾ സ്ഥാപിക്കുകയും ചെയ്തുവഴി തങ്ങളുടെ വംശത്തെ മുഴുവനുംതന്നെ കളങ്കപ്പെടുത്തുകയുണ്ടായി.

''നിന്റെ അച്ഛൻ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടോ? എന്താ ജോലി'' — സിറിൽ ചോദിച്ചു.

''അതാ, അവിടെ ആ പടിമേൽ ഇരിയ്ക്കുന്നു. നിങ്ങൾ കണ്ടില്ലേ? മദ്യക്കച്ചവടമാണു്.''

''വരൂ, ഇവിടെ ഇരിയ്ക്കാം,'' സിറിൽ അല്പം ധൈര്യമവലംബിച്ചു, ഒരു ബെഞ്ചു് ചൂണ്ടിക്കാട്ടി.

യുവതി അല്പം മടിച്ചു. പിന്നെ തലയിൽ കെട്ടിയിരുന്ന വല പോലെയുള്ള കറുത്ത ഉറുമാൽ ശരിപ്പെടുത്തി, ബെഞ്ചിനു നേരെ നടന്നു, റോഡരുകിലായിരുന്നു ബെഞ്ചു് കിടന്നിരുന്നതു്. പള്ളിയിലേയ്ക്കുള്ള വഴിയായിരുന്നു അതു്. സിറിൽ അവളുമായി സംഭാഷണം തുടർന്നു.

അകലെയുള്ള ഇടതിങ്ങിയ കാടുകളിൽനിന്നു ചിലപ്പോൾ
സിംഹത്തിന്റെ ഗർജ്ജനവും കുറുക്കന്മാരുടെ ഓരിയും കേൾ
ക്കാമായിരുന്നു. കൊതുക്കൾ വഞ്ചിയിൽ മൂളിപ്പാട്ടു തുടങ്ങി.
കൽക്കത്ത ഇപ്പോഴും വളരെ ദൂരെയാണ്. സിറിൽ തളർന്നു,
കണ്ണുകൾ അടച്ചു. അയാൾ കൽക്കത്തയെ തന്റെ ഭാവനയിൽ
രൂപപ്പെടുത്തുവാൻ ആഗ്രഹിച്ചു. കൽക്കത്ത! മാളികകളുടെ
നഗരം! സ്വർണ്ണത്തിന്റെയും വെള്ളിയുടേയും ആവാസഭൂമി!
കിഴക്കിന്റെ ലണ്ടൻ! രാത്രിയായിത്തുടങ്ങിയിരുന്നു. ബങ്കാളി
ന്റെ മാന്ത്രികശക്തിയെ ഉണർത്തുന്ന ചന്ദ്രൻ വെള്ളത്തിന്റെ
മേൽഭാഗത്തു വഞ്ചിയോടൊപ്പം നീന്തി. തോണിക്കാർ തങ്ങളു
ടെ ഭാഷയിൽ പാടുവാൻ തുടങ്ങി. അവരുടെ സ്വരം സിറി
ലിന്ന് അസാമാന്യമാംവിധം മധുരമായിത്തോന്നി.

കാഴ്ചകൾ മാറുവാൻ തുടങ്ങി. വഞ്ചി ഗാർഡൻറീച്ചിലെ
ത്തി. സിറിൽ ഒരു പല്ലക്കിൽ കയറി. അമാലന്മാർ പട്ട
ണത്തിലെ ശബ്ദായമാനമായ ജനസമൂഹങ്ങളിൽനിന്നു പുറ
ത്തു കടന്ന് ബാരക്പൂർ ഭാഗത്തേയ്ക്കു നീങ്ങി. അവിടെയാ
യിരുന്നു ഇംഗ്ലീഷുകാരുടെ പ്രൌഢിയേറിയ ഉൾനാടൻ വസ
തികൾ. ഡച്ചുകാരുടെ സിറാംപൂരും ഫ്രഞ്ചുകാരുടെ ചന്ദ്രന
ഗരവുംവരെ കെട്ടിടങ്ങളുടെ നിരകളായിരുന്നു. കോട്ടയുടെ
അടുത്ത് സർക്കാർ കെട്ടിടങ്ങളാണ്. ആലിപ്പൂരിൽ ആയിരു
ന്നു ആഡംബരപൂർണ്ണമായ ഗവർമ്മേണ്ട്ഹൌസ്. അവിടെ
കുറച്ചു വർഷങ്ങൾക്കുമുമ്പു കോറൺ വാലിസ് പ്രഭു സാഘോ
ഷം വിരാജിച്ചിരുന്നു.

ആറു മാസത്തിനു ശേഷം സിറിൽ അച്ഛന് എഴുതി-''ഞാൻ
ഇവിടെ സ്ഥിരമായി കൂടിയിരിയ്ക്കുന്നു. ഈശ്വരകൃപയ്ക്കു ഞാൻ
നന്ദിയുള്ളവനാണ്. എന്റെ ബങ്കാളി ഗുമസ്തനായ ആശു
തോഷ്ഘോഷ് 'ധടധടാ' എന്നും ഇംഗ്ലീഷ് സംസാരിയ്ക്കും. എ
നിയ്ക്കു അടുത്തുതന്നെ കയററം കിട്ടാനുള്ള സാദ്ധ്യതയുണ്ട്. ന
ഗരത്തിനടുത്തു ഞാൻനീലവ്യാപാരവും തുടങ്ങിയിട്ടുണ്ട്. ഒരു
മുസൽമാൻ മുൻഷിയെയും നിയമിച്ചിരിയ്ക്കുന്നു. അയാൾ

എന്നെ ബങ്കാളിയും പേർഷ്യനും പഠിപ്പിയ്ക്കുന്നുണ്ട്. ഞാൻ എന്റെ ജീവിതത്തിൽ അതീവ സന്തുഷ്ടനാണ്''.

വളരെ കൊല്ലങ്ങൾ കഴിഞ്ഞു. സിറിൽ ഇപ്പോൾ കൽക്കത്തയിലെ ഉയന്ന സൊസൈററിയുമായി ഇണങ്ങിച്ചേർന്നിരിയ്ക്കുന്നു. അയാളുടെ അമാലന്മാർക്കു ഇപ്പോൾ ചുവന്ന യൂണിഫോറമുണ്ട്. കാവൽക്കാർ വെള്ളിപ്പിടിയുള്ള ലാത്തിയുമേന്തി നടക്കുന്നു. ചൂട്ടുപിടുത്തക്കാരൻ രാത്രിയിൽ അയാളുടെ വണ്ടിയ്ക്കു മുമ്പിൽ ഓടും. അടുക്കളയിലേയും തീൻമുറിയിലേയും കാര്യങ്ങൾ നോക്കാൻ കലവറക്കാരനും ബെയററ്മാരുമെല്ലാമുണ്ട്. ഹുക്കനിറയ്ക്കുന്നതിനു വേറെ ആൾ നിയമിയ്ക്കപ്പെട്ടു കഴിഞ്ഞു ആപ്പീസ്സിൽ അയാളുടെ ക്ലർക്കു റാൾഫ് ജോസഫ് എന്ന ഒരു യൂറേഷ്യനാണ്. അയാൾ ഉള്ളപ്പോഴെല്ലാം സിറിലിനു വലിയ അസ്വാസ്ഥ്യതയാണ്. ആപ്പീസ് ശരിപ്പെടുത്തുന്നതിനു ഒരു ബങ്കാളി വേലക്കാരനും അനേകം മാസപ്പടിമാരും ശിപായിമാരുമുണ്ട്. സിറിൽ ആഷ്‌ലി ഒററയ്ക്കാണ്. അയാളുടെ പേഴ്സണൽ സ്റ്റാഫിലോ നാല്പതമ്പതു് ആളുകളും. ഇവയ്ക്കെല്ലാം പുറമേ, തോട്ടക്കാരൻ, കുതിരയെ നോക്കുന്നവൻ, പുല്ലുവെട്ടുന്നവൻ, കുതിരയെ സവാരി അഭ്യസിപ്പിക്കുന്നവൻ, വെള്ളം കൊണ്ടുതരുന്നവൻ, വാതിൽ കാവൽക്കാരൻ' ചൌക്കീദാർ ഇങ്ങനെ അനേകം വേലക്കാരുമുണ്ട്. സ്വന്തം ജോലിക്കാർ തുഴയുന്ന ഒരു കെട്ടുവള്ളവും അയാൾക്കുണ്ടായിരുന്നു. വെളുത്ത നിറത്തിലുള്ള ഒരു ബങ്കളാവിൽ സ്ഥാപിക്കപ്പെട്ട ഈ സാമ്രാജ്യത്തിന്റെ നിരങ്കുശനായ ഭരണാധികാരി സിറിൽ ആഷ്‌ലി മാത്രയായിരുന്നു. അയാൾ ആഗ്രഹിക്കുകയാണെങ്കിൽ ഇവരെയെല്ലാം തല കീഴാക്കി കെട്ടിത്തൂക്കി അടിപ്പിയ്ക്കാം. അങ്ങനെ പല പ്രാവശ്യം അയാൾ ചെയ്യിട്ടുമുണ്ട്. അതേ, ആ സിറിൽതന്നെ—കുറച്ചു കൊല്ലങ്ങൾക്കു മുമ്പ്, കാംബ്രിഡ്ജിലെ തെരുവുകളിൽ വില്യം ബ്ലെയിന്റെ പുസ്തകങ്ങൾ എടുത്തു കവിത എഴുതുവാൻ അഭ്യസിച്ചിരുന്നവനും ഏതെങ്കിലും കടയിൽ കയറി നല്ലപൈസയുടെ ഉരുളക്കിഴങ്ങു വാങ്ങിത്തിന്നിരുന്നവനുമായ സിറിൽ.

'സുസംസ്കൃത'മായ ഒരു വ്യവസ്ഥയ്ക്കു അടിസ്ഥാനമിട്ടുകഴി ഞ്ഞിരുന്നു. സിവിൽ ഭരണാധികാരം കിട്ടിയതിനുശേഷം ഇംഗ്ലീഷ് സിവിലിയന്മാർ ബങ്കാളിൽ നിറഞ്ഞുവഴിഞ്ഞു. ഇക്കൂട്ടർ നന്നെ ചെറുപ്പത്തിൽ ഇംഗ്ലണ്ടിൽനിന്നു ഇവിടെ എത്തു കയും ഇന്ത്യക്കാരുടെ ദുശ്ശീലങ്ങളെ സ്വായത്തമാക്കുകയും ചെ യ്തിരുന്നു. ജില്ലകളിൽ കലക്ടർമാരായി നിയമിക്കപ്പെട്ടശേഷം ഇവർ അവിടങ്ങളിലെ ജമീന്ദാരന്മാരുടെ കൂട്ടുകെട്ടിൽ തങ്ങളു ടെ സമയം ചെലവഴിച്ചു. പ്ലാസി യുദ്ധാനന്തരം, കമ്പനി ഉദ്യോഗസ്ഥന്മാർ പണം സമ്പാദിച്ചു നാട്ടിലേയ്ക്കു മടങ്ങുന്നതി നു പകരം, 'നവാബു' എന്നു വിളിയ്ക്കപ്പെടുന്നതിന്റെ സ്വപ്നം കാണുകയും അന്തഃപുരങ്ങളിൽ പത്തും ഇരുപതും നാടകാരിപ്പെ ണ്ണുങ്ങളെ വെയ്ക്കുകയും ചെയ്തുപോന്നു.

സിറിലും സുജാതാദേവിയെ തന്റെ വീട്ടിൽ പ്രവേശിപ്പി ച്ചു, പതിവനുസരിച്ചുള്ള നവാബായിത്തീന്നു.

കറുത്തു നീണ്ട തലമുടിയും, ലഹരിപിടിപ്പിക്കുന്ന കണ്ണുകളും ഉള്ള സുജാത ഡാക്കയ്ക്കടുത്തുള്ള ഒരു ഗ്രാമത്തിലായിരുന്നു വസി ച്ചിരുന്നതു്. അവൾക്കു ഏഴു സഹോദരിമാർ ഉണ്ടായിരുന്നു. അവരിൽ മൂന്നു പേർ ബാലവിധവകളും ബാക്കി നാലുപേർ അവിവാഹിതകളുമായിരുന്നു. ശ്യാമചരൺ എന്നു പേരായ ഒരു സഹോദരനുമുണ്ടായിരുന്നു അവൾക്കു്. കൽക്കത്തയിലെ ഒരു ഗുദാമിൽ ജോലി കിട്ടിയപ്പോൾ, അയാൾ സഹോദരിമാ രെയെല്ലാം തന്റെ കൂടെ അങ്ങോട്ടു കൊണ്ടുപോയി. ഈ ഗുദാ മിന്റെ ഉടമസ്ഥനായിരുന്നു സിറിൽ സായ്പു്.

നന്നേ ചെറുപ്പമായിരുന്നെങ്കിലും അക്കാലത്തു് കല്ക്കത്ത യിൽ സിറിലിന്റെ അധികാരം മാത്രമേ നടന്നിരുന്നുള്ളു. ഒരു ദിവസം സുജാത പൂജയ്ക്കായി കാളീഘട്ടത്തിൽ പോകുകയായി രുന്നപ്പോൾ, വഴിയ്ക്കെവിടെയോ വെച്ചു് സിറിൽ അവളെ കണ്ടു. 'സൌന്ദര്യലോലി' എന്ന പ്രസിദ്ധി കിട്ടിക്കഴിഞ്ഞി രുന്നു അയാൾക്കു്. ദാരിദ്ര്യംകൊണ്ടു് വീർപ്പുമുട്ടിയിരുന്ന ശ്യാ മചരണൻ സിറാംപൂരിൽ പോയി ക്രിസ്ത്യാനിയാകുവാൻ വി ചാരിച്ചിരിയ്ക്കുമ്പോഴാണു് സിറിലിന്റെ കാര്യസ്ഥൻ വന്നു്

''സാഹ്സ് നിങ്ങളെ ഓർമ്മിക്കുന്നു'' എന്നു് പറഞ്ഞതു്. അടുത്ത ദിവസംതന്നെ സുജാത സാഹ്സിന്റെ ബങ്കളാവിൽ എത്തിക്ക പ്പെടുകയും അങ്ങിനെ അയാളുടെ കുടുംബം പട്ടിണിയിൽനി ന്നു രക്ഷപ്പെടുകയും ചെയ്തു.

സിറിൽസാഹ്സ് സുജാതയെ വിവാഹം കഴിച്ചില്ല എങ്കിലും അവൾക്കു് യാതൊരു അപ്രസന്നതയുമില്ലായിരുന്നു. അവൾ പ്രതാപത്തോടെത്തന്നെ ബങ്കളാവിൽ ജീവിക്കുകയും വേല ക്കാരെ ഭരിക്കുകയും ചെയ്തുവന്നു. അവളെപ്പോലെയുള്ള മററനവധി നാട്ടുകാരി സ്ത്രീകൾ ഉയൻ വർഗ്ഗത്തിൽപ്പെട്ട ഇംഗ്ലീ ഷുകാരുടെ അന്തഃപുരങ്ങളിൽ വിലസിയിരുന്നു. അവരുടെ കുട്ടികൾ വിദ്യാഭ്യാസാർത്ഥം ഇംഗ്ലണ്ടിലേയ്ക്കു അയയ്ക്കപ്പെടാറുമു ണ്ടായിരുന്നു. തങ്ങളുടെ കുട്ടികളുടെ അച്ഛന്മാർ ജീവിച്ചിരി ക്കുന്നേടത്തോളമെങ്കിലും ഈ അമ്മമാർക്കും ജീവിതം സുഖകര മായിത്തന്നെയിരുന്നു.

പക്ഷേ, സിറിലിനു് അറിയാമായിരുന്നു, തന്റെ മരണ ശേഷം കുട്ടികളുടെ ഭാവി എന്താകുമെന്നു്. കല്ക്കത്തയിലോ മദിരാശിയിലോ ഉള്ള അനാഥശാലകളിൽ അവക്കു് പാർപ്പിടമു റപ്പിക്കപ്പെടും. വലുതാവുമ്പോൾ അവക്കു് ഉയൻ ജോലിയൊ ന്നും കിട്ടുകയില്ല. അവർ റാംസിനെപ്പോലെ ഗുമസ്തപ്പണി ചെയ്യും, അല്ലെങ്കിൽ സൈന്യത്തിൽചേന്നു് ബാൻറ് വായി ക്കുകയും മഹാരാഷ്ട്രക്കാരുമായി യുദ്ധത്തിനുപോവുകയും ചെ യ്യും. മകൾ ഇംഗ്ലീഷുകാരനായ ഏതെങ്കിലുമൊരു നവാബുക മാരന്റെ ആയയോ അല്ലെങ്കിൽ ഒരു സൈനികോദ്യോഗസ്ഥ ന്റെ വെപ്പാട്ടിയോ ആകും, യൂറേഷ്യൻ വർഗ്ഗക്കാരുടെ സ്ഥിതി എത്ര വലിയ ദുരന്തനാടകമാണെന്നു് അയാൾക്കു് ഇപ്പോൾ ബോദ്ധ്യമായി. അതോടൊപ്പം മദിരാശിയിൽവെച്ചു താൻ ഭീരുത്വംമൂലം ഉപേക്ഷിച്ച മറിയാ തെറീസയുടെ സ്മരണകൾ അയാളിൽ ഉണരുകയും ചെയ്യും.

ഇതെല്ലാം ഓർത്തപ്പോൾ സിറിലിനു് ഒരു വിറയൽ വന്നു. ''ഞാൻ മിസ്. സൈന്തിയയെ വിവാഹം കഴിക്കണമോ?'' ആ സമയത്തു് സുജാത അയാളെ മധുരസ്വരത്തിൽ വിളിയ്ക്കും,

അയാറം ഉടനെ പരിഭ്രാന്തനാവുകയും ചെയ്യും. പിന്നെ പല്ലക്കിൽ കയറി കതിരപ്പന്തയസ്ഥലത്തേക്കുള്ള യാത്രയായി. അയാളുടെ ജീവിതം ഏററവും ബഹുപ്പാടുള്ളതും കോലാഹലമയവുമായിരുന്നു. മുഴുവൻ ബംഗാളും ബീഹാറും അയാളുടെ കാല്ക്കൽ ചിതറിക്കിടക്കുന്നു — ബംഗാളിലെ എല്ലാ ജലമാർഗ്ഗങ്ങളും അയാളുടെ മുന്നിൽ ഇന്നു് അനാവൃതമാണു്. ചാലേശ്വരി, ഹരിമംഗലം, കർണ്ണാഫുലി, മധുമതി, ശിവബംസൂരി എന്നിവയുടെ ഓളങ്ങളിൽ അയാളുടെ തോണികൾ നീലം വഹിച്ചുകൊണ്ടു് സഞ്ചരിക്കുന്നുണ്ടു്. ഡാക്കയിലെ മുകിലരുടെ പ്രൗഢിയേറിയ വഞ്ചിക്കൂട്ടം ഇന്നു് അയാളുടെ കൈവശമാണു്.

അയാറം തന്റെ വെള്ളിപ്പിടിയുള്ള വടി ദൂരെനിന്നു നീട്ടി കിഴവനു് ഒരു കുത്തുകൊടുത്തു. "അല്പം മോൻഷ്യർ, നിനക്ക ആഗ്രഹമുണ്ടോ, ഞാൻ ഈ ചാട്ടവാറുകൊണ്ടു നിന്റെ തൊലി ഉരിക്കേണ്ട എന്നു്. എങ്കിൽ കുറച്ചുകൂടി വേഗത്തിൽ തുഴയു്."

വൃദ്ധൻ കൂടുതൽ അദ്ധ്വാനത്തോടെ തുഴക്കോലിന്മേൽ കുനിഞ്ഞു. അവൻ വിചാരിച്ചു — "എത്ര നിർദ്ദയരായ ആളുകൾ!" 1770-ലെ ക്ഷാമം സംസ്ഥാനത്തൊട്ടുക്കു് വ്യാപിച്ചുകഴിഞ്ഞിരിക്കുന്നു. നദികളിൽ കൊടുങ്കാററുകൾ ഉയരുന്നു; രോഗങ്ങൾ പരക്കുന്നു; എന്നാലും ഇക്കൂട്ടർ തങ്ങളുടെ നിർല്ലജ്ജമായ ജീവിതം തുടരുകയാണു്. അന്യായം തന്നെ.

സിറിൽ തന്റെ വാച്ചു നോക്കി. രാത്രി ഒമ്പതു മണി. അയാൾക്കു് ഈ രാത്രിതന്നെ രാജാ ഗിരീശ് ചന്ദ്രറോയിയുടെ ജമീന്ദാരിയിൽ എത്തണം. കല്ക്കത്തയിലെ ഭരണത്തിൽ വളരെ അധികം മാററങ്ങൾ വന്നുകൊണ്ടിരുന്നു. ഒന്നുരണ്ടു ദിവസത്തിനുള്ളിൽ സർ ജോൺഷോർ പോവുകയും പുതിയ ഗവർണ്ണർ ജനറൽ സ്ഥാനമേറെറടുക്കുകയും ചെയ്യും. രാജാസാഹബിന്റെ വസതിയിൽനിന്നു മടങ്ങി അയാൾക്കു ഗവമേണ്ടു ഹൌസിലും പോകണം. "ഇന്നെത്രയാണു് തീയ്യതി?" അയാറം പീററർസ്ലിയോടു ചോദിച്ചു. പീററർ ക്കംവലിസ്സയായിരുന്നു. സിറിൽ വിളക്കത്തു് വില്യംഹിക്കിയുടെ 'ബംഗാൾ ഗസ

ററി''ൽ കണ്ണോടിച്ചു. തലേ ദിവസത്തെ പത്രമായിരുന്നു അത്.

1898 ജൂൺ 8-ാം തീയതി. സ്റ്റീറിൽ ഒപ്പിട്ടതു ഞെട്ടി. അയാൾ ഇന്ത്യയിൽ വന്നിട്ട് ഇന്നേക്കു അഞ്ചു കൊല്ലം കഴിഞ്ഞു. ഈ കാലത്തിനിടയ്ക്കു അയാൾ എവിടെനിന്നു പുറപ്പെട്ടു; എവിടെയെത്തി? നീലക്കൃഷിയിടം പ്രതിദിനം അഭിവൃദ്ധിപ്പെട്ടുകൊണ്ടിരുന്നു. ഗുജറാത്തിലെ നീലവ്യവസായം നിലച്ചുകഴിഞ്ഞു. അതിന്റെ സ്ഥാനത്ത് ഇന്ന് ദില്ലി മുതൽ ബംഗാൾവരെ കമ്പനിയുടെ ഇംഗ്ലീഷ് തോട്ടക്കാരാണ്. ബംഗാളിലെ കൃഷിക്കാർ അവരിൽനിന്നു പണം കടംവാങ്ങി നീലക്കൃഷിചെയ്യുന്നു. അവരുടെ മേൽ മറ്റു പലതരത്തിലുമുള്ള അത്യാചാരങ്ങൾ പിന്നെയും നടക്കുന്നുണ്ടായിരുന്നു.

പകൽ മുഴുവൻ നീലവയലുകളിൽ പണിയെടുക്കുന്ന ബംഗാളിലെ കൃഷിക്കാരനായ അബ്ദുൾ മൻസൂർ ആ സമയത്ത് തന്റെ പുതിയ യജമാനനായ സ്റ്റീറിൽ ഹാർവാർഡ് ആഷ്‌ലിയെ തോണിയിൽക്കയറ്റി അക്കരെക്കു പോകുകയാണ്. ചന്ദ്രൻ 'പത്മാ'നദിയിലെ വെള്ളത്തിലേക്ക് ഇറങ്ങിവന്നിരുന്നു. വായുവിൽ തണുപ്പു മുറ്റിനില്ക്കുന്നുണ്ട്. വാഴത്തോട്ടത്തിൽ കുറുക്കന്മാർ ഓരിയിടുകയാണ്. വളരെയേറെ ഭീകരമായിരുന്നു ആ രാത്രി.

## 12

രാമചരണൻ നദീതീരത്ത് എത്തിയ ഉടനെ വിളക്കുയർത്തിനോക്കി. ജ്യോതിന്റെ പ്രകാശം വെള്ളത്തിൽ വീണു. ദൂരെ അകലെയുള്ള ചക്രവാളത്തിൽ ഒരു തോണി മന്ദമന്ദം നീന്തിക്കൊണ്ട് കടവിനുനേരെ വരുന്നുണ്ടായിരുന്നു. അയാൾ വിളക്കു താഴ്ത്തിവെച്ചു. പിന്നെ പുതപ്പെടുത്തു പുതച്ചു നിലത്തു കുത്തിയിരുപ്പായി. അടുത്തുതന്നെയുള്ള മണ്ഡപത്തിൽ ഗ്രാമീണർ

ഒത്തുകൂടിയിരിയ്ക്കുയാണു്. രാധേചരണനു് സ്വന്തമായി ഒരു വീടുണ്ടായിരുന്നു. ചുററുപാടുമുള്ള ഭയാനകമായ നിശ്ശബ്ദത യിൽ രാജാ ഗിരീശ്ചന്ദ്രറോയിയുടെ കൊട്ടാരത്തിൽനിന്നു വന്നിരുന്ന വാദ്യഘോഷങ്ങൾ മാത്രമാണു് മുഴങ്ങിയിരുന്നതു്. ഗവർണ്ണർ രാജാ സാഹബിനെ പട്ടു നൽകി സമ്മാനിച്ചിരുന്ന ഉത്സവമായിരുന്നു അവിടെ നടന്നിരുന്നതു്. കൽക്കത്തയിൽ നിന്നു് അനവധി വെള്ളക്കാർ അതിൽ പങ്കുകൊള്ളുവാൻ വരുന്നുണ്ടായിരുന്നു.

മണ്ഡപത്തിൽ പ്രത്യേകതരത്തിലുള്ള ഒരു മൗനം വ്യാപിച്ചു. ''എന്തെങ്കിലും വർത്തമാനം പറയൂ, കാരണവരെ'' — പ്രമോദൻ ഹുക്കയുടെ പുകയിലത്തട്ടിലെ ചാരം ചുരണ്ടിക്കൊണ്ടു പറഞ്ഞു.

രാധേചരണൻ മൗനമായി കടവിലേയ്ക്കു നോക്കിക്കൊണ്ടിരുന്നു. മുളങ്കാടുകളിൽ കാററു ചിലച്ചുകൊണ്ടു് വീശുകയാണു്.

ഇങ്ങനെയുള്ള ഒരു രാത്രിയിലാണു് ചുരുണ്ട തലമുടിയുള്ള[1] സത്യഗുരുസത്യനാരായണൻ നെററിയിൽ ചന്ദനപ്പൊട്ടു തൊട്ടും, കയ്യിൽ ഓടക്കുഴലേന്തിയും, കാഷായവസ്ത്രം ധരിച്ചും, അരമണി കിലുക്കിയും പത്മയുടെ തീരത്തുകൂടെ പോകുന്നതായി കാണപ്പെടുന്നതു്. ''ഞാൻ സത്യനാരായണനെ എപ്പോഴെങ്കിലും കണ്ടുമുട്ടിയാൽ ചോദിയ്ക്കും......എന്താണു് ചോദിയ്ക്കേണ്ടതു്?'' രാധേചരണൻ കത്തിയിരുന്നു് ആലോചിയ്ക്കുവാൻ തുടങ്ങി.

അനവധി ചങ്ങലകളുടെ ഒന്നിച്ചുള്ള ശബ്ദം നിശ്ശബ്ദതയെ ഭഞ്ജിച്ചു. രാധേചരണൻ ഞെട്ടി നാലുപാടും നോക്കി. മുമ്പിൽ സത്യഗുരുവല്ല, അദ്ദേഹത്തെ ആരാധിക്കുന്ന കുറെ ഫക്കീറുമാരാണു്. അവർ മുളങ്കാട്ടിൽനിന്നു പുറത്തു വന്നു രാധേചരണന്റെ വീടിനു നേരെ നീങ്ങുകയും പാതിൽക്കൽ വന്നു അയാളെ വിളിയ്ക്കുകയും ചെയ്തു.

---

1. ഗൌഡ്സുൽത്താനായ അലാവുദ്ദീൻഹുസൈൻ ഷായുടെ സൂഫി ദേവത. ബങ്കാളിലെ മുസൽമാന്മാർ സത്യഗുരു എന്നും ഹിന്ദുക്കൾ വിഷ്ണുവിന്റെ അവതാരമായ സത്യനാരായണൻ എന്നും കരുതുന്നു.

രാധേചരണൻ വലിയ കെട്ടിനിച്ചിലുകളിൽപെട്ടു് അവരെ നോക്കി. സത്യനാരായണൻെറ ഭിക്ഷുക്കളാണു് മുന്നിൽ. കൊടുക്കാനാണെങ്കിൽ കയ്യിൽ ഒന്നുമില്ലതാനും. ഈ ഫക്കീറുമാർ ഇങ്ങനെ തപ്പുകൊട്ടിയും പാടിയും നടന്നുതുടങ്ങിയിട്ടു് നൂററാണ്ടുകളായി. ഗ്രാമത്തിലെ ഹിന്ദുസ്ത്രീകരം ഇവരുടെ സഞ്ചികളിൽ അരിയും ഗോതമ്പുമാവും ഇട്ടുകൊടുക്കുകയും അവരുടെ ആശീർവാദത്തിനു പാത്രമാകുകയും ചെയ്യുന്നു. കഴിഞ്ഞ കൊല്ലം ഭിക്ഷ കൊടുക്കാനായി സുജാത പുറത്തു വന്നപ്പോരം അവർ പറയുകയുണ്ടായി — ''ഈ മകരം പത്മിനിയാണു്, വലിയ ഭാഗ്യവതിയാണു്'' എന്നൊക്കെ.

അവരുടെ ഒച്ച കേട്ടു സുജാതയുടെ അമ്മ പുറത്തു വന്നു. അവളുടെ മൺകുടങ്ങരം ഇന്നു കാലിയാണു്. സത്യഗുരു, മാണിക്യഗുരു, ലക്ഷ്മി, ചണ്ഡിക തുടങ്ങിയ ദേവന്മാരുടേയും ദേവികളുടേയും സമുദായത്തോടു മുഴുവൻ ഇന്നവരംക്കു കോപം തോന്നി. എല്ലാവരും ചതിയരാണു്. അവരം സാരിത്തുമ്പുകൊണ്ടു് കണ്ണു തുടക്കുകയും ഒന്നും മിണ്ടാതെ ഫക്കീറുമാരെ നോക്കിക്കൊണ്ടു് നില്ക്കുകയും ചെയ്തു

''സുജാത എവിടെയാണു്?'' ഒടുവിൽ അവരിലൊരാരം ചോദിച്ചു.

''കൽക്കത്തയിൽ അവളുടെ... അവളുടെ കല്യാണം കഴിഞ്ഞു.'' പക്ഷേ, സുജാതയ്ക്കു പർദ്ദ ഉപേക്ഷിക്കേണ്ടി വന്നുവെന്നും, അവളിപ്പോരം ഒരു ഇംഗ്ലീഷുകാരൻെറ ബങ്കളാവിലാണു് താമസമെന്നും അവരം പറഞ്ഞില്ല.

''മരുമകൻ എന്താണു് ചെയ്യുന്നതു്?''

''കൽക്കത്തയിൽ ജോലിയാണു്.''

''നന്നായി.'' അവർ സസന്തോഷം ആശീർവ്വദിക്കുകയും മടങ്ങിപ്പോകുവാനായി തിരിയുകയും ചെയ്തു. എല്ലാ വീട്ടിലും ഒരേ സംഗതിതന്നെയാണു അവർ കേരംക്കാറു് — ''ഞങ്ങളുടെ കയ്യിൽ ഒന്നുമില്ല തരാൻ.'' ക്ഷാമകാലത്തെ ഈ സ്വഭാവം അവരിൽ ഉറച്ചുകഴിഞ്ഞിരുന്നു. ഇംഗ്ലീഷു്കമ്പനിയുടെ ശക്തിയായ കൊള്ളമൂലം സംഭവിച്ച 1770-ലെ ഭയങ്കരമായ

കണ്ണുനീർ ഒഴുക്കുകയും ചെയ്യുന്ന ഇത്തരം വൃദ്ധന്മാരെക്കൊണ്ടു ഗ്രാമങ്ങളെല്ലാം നിറഞ്ഞിരുന്നു.

''നമ്മുടെ പെണ്ണുങ്ങൾ പർദ്ദയിൽനിന്നു പുറത്തിറങ്ങുകയും, കുട്ടികൾ തെരുവുകളിൽവീണു മരിക്കുകയും, ചക്രവർത്തിയുടെ കിരീടം നിലംപതിക്കുകയും ചെയ്യുന്ന കാലം അടുത്തുതന്നെ വന്നെത്തും. മഹാഭാരതത്തിലെഴുതിയിട്ടുണ്ടു്......'' വൃദ്ധനായ ധനഗോപാലമജുംദാർ പറയുവാൻ തുടങ്ങി.

''മഹാഭാരതകഥയെല്ലാം അങ്ങു വിട്ടുകളയൂ, കാരണവരേ''—പ്രഫുല്ലൻ കോപത്തോടെ പറഞ്ഞു. കിഴവന്മാർക്കു് ഇതാണൊരു ദോഷം, എപ്പോഴും സിരാജുദ്ദൌളയെ ഓർത്തു് കരയുക! കഴിഞ്ഞകാലത്തെപ്പറ്റിയാണോ പറയുന്നതു്? ശ്യാമച്ചേട്ടൻ പോയിട്ടില്ലേ—ആ കൽക്കത്തയിലേയ്ക്കു പോകൂ.'' സിറിലിൻെറ ഗുദാമിൽ ജോലിക്കാരനായ ശ്യാമൻ ഈ രാധേചരണൻെറ മകനായിരുന്നു.

രാധേചരണൻ വിസ്മിതനായി കേട്ടുകൊണ്ടിരുന്നു. ''ഈ കുട്ടി—പ്രഫുല്ലൻ മാർവാഡികളെപ്പോലെയാണല്ലോ സംസാരിക്കുന്നതു്. ഈ മനോഭാവം അവനു് എവിടെനിന്നാണു് കിട്ടിയതു്?'' അയാൾക്കു മാർവാഡികളോടു വെറുപ്പായിരുന്നു. മുഗളസർക്കാറിൻെറ ജോലികൾ ചെയ്യുകയും ബാക്കി സമയം പൂജയിലും വായനയിലും ചെലവാക്കുകയും ചെയ്യുന്നതും, പേർഷ്യൻ പഠിച്ചിട്ടുള്ളതുമായ ആ പഴയ കുലീനവർഗ്ഗത്തിൽപെട്ട ആളായിരുന്നു രാധേചരണൻ. പക്ഷേ, ഇക്കാലത്തു് കൽക്കത്തയിൽ മാർവാഡികളുടേതായ ഒരു പുതിയ വർഗ്ഗം ജനിച്ചുകഴിഞ്ഞിരുന്നു—കമ്പനിയുമായി കച്ചവടം ചെയ്യുകയും, സ്ഥലത്തെ അധികാരികളുടേയും കമ്പനിയുടേയും ഗൂഢാലോചനകളിൽ പങ്കുചേർന്നു പണം ഉണ്ടാക്കുകയും ചെയ്യുന്ന ഒരു കൂട്ടർ. ബംഗാളിലെ പുതിയ ബനിയവർഗ്ഗമായിരുന്നു ഇതു്. ജാഗീർദാർമാരുടേയും കൃഷിക്കാരുടേയും ഇടയിലുള്ള ഈ പുതിയ മുതലാളിവർഗ്ഗം ഇംഗ്ലീഷുകാരുടെ മിത്രവും വലംകയ്യുമായിരുന്നു.

''ഗവർണ്ണരുടെ ഭൃത്യപ്പണി!'' ഒന്നു ചുമച്ചശേഷം ധനഗോപാലൻ പറയാൻതുടങ്ങി. അയാളുടെ താടി വിളക്കിന്റെ പ്രകാശത്തിൽ ഒട്ടടിയും പരിഹാസ്യമായും കാണപ്പെട്ടു. 'ഗവർണ്ണർ!' അയാൾ ആവർത്തിച്ചു ''നമ്മുടെ ചക്രവർത്തിയുണ്ടു് ദില്ലിയിൽ ഇപ്പോഴും. അദ്ദേഹം ഗവർണ്ണർസായ്പിന്റെ തല ശരിപ്പെടുത്തിക്കൊള്ളും.''

''ഗോപാലദാദാ നിങ്ങളുടെ ചക്രവർത്തിയുടെ കണ്ണു് കുത്തിപ്പൊട്ടിക്കപ്പെട്ടിരിക്കുന്നു'' പ്രഫുല്ലൻ പൊട്ടിച്ചിരിച്ചു. ''അങ്ങോരു് നികുതിപിരിക്കാനുള്ള അധികാരം ക്ലൈവിനു് ആദ്യംതന്നെ കൊടുത്തതും എന്തിനാണു്? തല ശരിപ്പെടുത്തുന്നതു് ഇനി എപ്പോഴാ?''—പ്രഫുല്ലൻ തിക്തമായ ഒരു ചിരിചിരിച്ചു. രണ്ടു വൃദ്ധന്മാരും കാൽമുട്ടുകളിൽ തലവെച്ചുകൊണ്ടു്, ഒന്നുംമിണ്ടാതെ അങ്ങനെ ഇരുന്നു. രാധേചരണൻ, ബുദ്ധി കെട്ടുപിണഞ്ഞ മട്ടിൽ പ്രഫുല്ലനെ ഒ നോക്കി. ''ഈ കട്ടികളെ പറഞ്ഞു മനസ്സിലാക്കുന്നതു് നിഷ്ഫലമാണു്. നികുതി പിരിക്കാനുള്ള അധികാരം ചക്രവർത്തി സ്വന്തഇഷ്ടപ്രകാരം കൊടുത്തതല്ലെന്നും ക്ലൈവു് ബലാൽക്കാരമായി തട്ടിയെടുത്തതാണെന്നും ഇവരോടു പറഞ്ഞിട്ടു കാര്യമില്ല. ബങ്കാൾരാജ്യത്തിലെ ഏററവും ഫലഭൂയിഷ്ഠമായ സംസ്ഥാനം ഇതായിരുന്നുവെന്നും, ബങ്കാളായിരുന്നു ഇന്ത്യയിലെ സ്വർഗ്ഗമെന്നു വിളിക്കപ്പെട്ടിരുന്നതെന്നും പട്ടിണിയുടെ നാട്ടിൽപിറന്ന ഈ ചെറുപ്പക്കാരെ എങ്ങനെ വിശ്വസിപ്പിക്കാനാണു്?'' അന്നു മറുനാടൻ ഇംഗ്ലണ്ടിന്റേതായ ജമീന്ദാരിവ്യവസ്ഥ ഇവിടെ നടപ്പാക്കപ്പെട്ടിരുന്നില്ല. നാട്ടിലുണ്ടാക്കിയ വസ്തുക്കളിന്മേൽ കയററുമതിച്ചുങ്കവും ഇല്ലായിരുന്നു. രാധേചരണന്റെ മുമ്പിലാണു് ഇതെല്ലാം നടന്നതു്. കുറച്ചുദിവസം മുമ്പു് ''പർമനൻറു് സെററിൽമെൻറു്'' സംബന്ധിച്ച കാര്യങ്ങൾക്കായി സക്കീട്ടു ചെയ്തുകൊണ്ടിരുന്ന ഡാക്കയിലെ കലക്ടർ അവിടെ വന്നിരുന്നപ്പോൾ രാധേചരണനെ അദ്ദേഹം തന്റെ ദർബാറിൽ വിളിപ്പിയ്ക്കുകയും 'നിങ്ങളുടെയെല്ലാം നന്മയ്ക്കാണു് ഞങ്ങളിതു ചെയ്യുന്നതെന്നും മുഹമ്മദീയ നവാബുമാർ ദുർഭരണംകൊണ്ടു നിങ്ങ

ളെയൊക്കെ നശിപ്പിയ്ക്കുയായിരുന്നു' എന്നും മററും പറയുകയും ചെയ്തു.

''യജമാനനേ, നവാബുമാർ ദുർഭരണക്കാരല്ലായിരുന്നു. എന്റെ കാരണവന്മാർ അനവധി കാലമായി മൂർഷിദബാദിലെ ഭരണത്തിൽ പങ്കെടുത്തവരാണു്. ഞാനിന്നു വൃദ്ധയായ ഈ ഗംഗാമാതാവിന്റെ തീരത്തുള്ള ഒരു കടിലിലാണു് താമസം എന്നുവെച്ചു്, സുഖകരമായ നാളുകളോടൊപ്പം എന്റെ ബോധവും ഞാൻ ഉപേക്ഷിച്ചു എന്നു വരുന്നില്ല. എനിയ്ക്കറിയാം, നിങ്ങൾ ഈ പുലമ്പുന്നതെല്ലാം നുണയാണെന്നു്. നിങ്ങൾ......'' രാധേചരണൻ കോപംകൊണ്ടു വിറയ്ക്കാൻ തുടങ്ങിയപ്പോൾ ആ മുറിയിൽനിന്നു കലക്ടരുടെ ശിപായി അയാളെ തള്ളിപ്പുറത്താക്കി. അന്നേദിവസം ആ മുറിയിൽ ഒരു ഇംഗ്ലീഷു് മിഷണറിയുമുണ്ടായിരുന്നു. യാത്രാവൃത്താന്തം പതിവായി എഴുതാറുള്ള ആളായിരുന്നു അയാൾ. ഈ സംഭാഷണം കേട്ടശേഷം അയാൾ ''സത്യസന്ധത''യോടെ ഇങ്ങനെ എഴുതി— ''ബങ്കാളിലെ ഹിന്ദുക്കളും മുസൽമാന്മാരും നവാബുമാരെ വെറുക്കുന്നു. മുഹമ്മദീയർ ഹിന്ദുക്കളുടെ രക്തത്തിനുവേണ്ടി ദാഹിക്കുകയാണു്. ഈ രാജ്യത്തു് ഐക്യം എന്നൊന്നില്ല. വാസ്തവത്തിൽ ഇതു് ഒരു രാജ്യമേയല്ല ''

രാധേചരണൻ നദിയുടെ തീരത്തു പുൽത്തകിടിമേൽ ഇരുന്നു. തോണി അയാളുടെ മുമ്പിൽക്കൂടി കടന്നുപോയി. അതിൽ നീണ്ടുതടിച്ച ഒരു ഇംഗ്ലീഷുകാരൻ ഇരുന്നിരുന്നു. അയാളുടെ 'വിഗ്ഗി'ലെ പൌഡറും വാളിന്റെ പിടിയും നിലാവിൽ തിളങ്ങി. ചിരിച്ചും ചുമച്ചുംകൊണ്ടു തോണി തുഴഞ്ഞിരുന്നതു് മംസൂർ ദാദയായിരുന്നു.

രാധേചരണൻ കണ്ണുകളടച്ചു. അലിവർദിഖാൻ നവാബു് മരിക്കുന്ന അവസരത്തിൽ യുവാവായ സിറാജിനോടു പറഞ്ഞിട്ടുണ്ടായിരുന്നു— ''ഇംഗ്ലീഷുകാർ ചക്രവത്തിയുടെ രാജ്യത്തേയും, പ്രജകളേയും, സമ്പത്തിനേയും ഭാഗംവെച്ചു് എടുത്തിരിയ്ക്കുയാണു്. അവർ ശക്തരാണു്. കോട്ടയും സൈന്യവും ഉണ്ടാക്കാൻ അവരെ അനുവദിക്കരുതു്. അങ്ങനെ ചെ

യ്യാൽ രാജ്യം അവരുടെയാകും.'' ഇരുപത്തിനാലുകാരനായ സിറാജ് അന്ന് മുർഷിദബാദിലായിരുന്നു. ഇംഗ്ലീഷുകാർ അദ്ദേഹത്തെ അപമാനിയ്ക്കാനായി കാസിംബസാറിലെ പാണ്ടികശാലകളിൽ പ്രവേശിയ്ക്കാൻ അദ്ദേഹത്തെ അനുവദിച്ചിരുന്നില്ല. അദ്ദേഹം നാട്ടുകാരായ കച്ചവടക്കാരുടെ കരം ഇളവു ചെയ്തുകൊടുത്തു. എന്നാൽ ഇംഗ്ലീഷുകാർ നവാബിൻെറ പ്രദേശങ്ങളിൽനിന്നു വരുന്ന സാമാനങ്ങളിന്മേൽ ഭാരിച്ച ചുങ്കം ചുമത്തിക്കൊണ്ടിരുന്നു. കൽക്കത്തയുടെ പതനത്തിനു ശേഷവും ഇംഗ്ലീഷുകാരുടെ പ്രതിജ്ഞാപത്രത്തെ വിശ്വസിച്ച്, നവാബ് അവക്കു മാപ്പുകൊടുത്തു. രാധേചരണൻെറ അച്ഛൻ ഈ യുദ്ധങ്ങളിലെല്ലാം സിറാജിൻെറ കൂടെയായിരുന്നു. ഇംഗ്ലീഷുകാർ ഹൂഗ്ലിനദിയിൽവെച്ച് കൂട്ടക്കൊല നടത്തി എന്നു കേട്ടപ്പോഠം സിറാജ് അവക്കെഴുതി—''നിങ്ങഠം നമ്മുടെ പ്രജകളുടെമേൽ വലിയ അന്യായമാണു ചെയ്തതു്. നിങ്ങഠം നിങ്ങളെ ക്രിസ്ത്യാനികളെന്നു് പറയുന്നുണ്ടല്ലോ. വ്യാപാരികളുടെ നിലയ്ക്കു മാത്രമുള്ള ജീവിതംകൊണ്ടു തൃപ്തിപ്പെടുവാൻ നിങ്ങഠം തയ്യാറാണെങ്കിൽ, ഞാൻ പണ്ടത്തെ സൌകര്യങ്ങളെല്ലാം നിങ്ങഠംക്കു് അനുവദിച്ചുതരാം. എന്തുകൊണ്ടെന്നാൽ യുദ്ധങ്ങളുടെ അനന്തരഫലം നാശമാണു്. നിങ്ങഠം എന്നോടു് സമാധാനസന്ധി ചെയ്യുകയും അടുത്ത ക്ഷണംതന്നെ ആക്രമണം നടത്തുകയുമാണു ചെയ്യുന്നതു്.'' സിറാജ് വീണ്ടും എഴുതി—''പരിശുദ്ധ ബൈബിളുമായി മഹാരാഷ്ട്രക്കാക്കു യാതൊരു ബന്ധവുമില്ല. എന്നിട്ടും അവർ കരാറു പാലിക്കുന്നു; നിങ്ങളാകട്ടെ, ഈശ്വരൻേറയും ക്രിസ്തുവിൻേറയും പേരിൽ പ്രതിജ്ഞ ചെയ്യുകയും ആ പ്രതിജ്ഞകഠം പിന്നീടു ലംഘിക്കുകയും ചെയ്യുന്നു.''

അഡ്മിറൽ വാററ്സൺ മറുപടി കൊടുത്തു — ''ഗംഗയിലെ വെള്ളം മുഴുവൻ ഒഴിച്ചാൽപോലും കെടാത്ത തീ ഞാൻ നിങ്ങളുടെ നാട്ടിൽ കൊളുത്തിവിടും — കൊളുത്തിവിടും.''

വൃദ്ധയായ ഗംഗയിലെ തിരമാലകഠം ചൂട്ടുകളുടെ പ്രകാശത്തിൽ പെട്ടെന്നു തിളങ്ങി. സാമ്പിൻെറ തോണി കരയ്ക്കണ

ഞ്ഞുകഴിഞ്ഞു. രാജാഗിരീശചന്ദ്രറായും കൂട്ടുകാരും അയാളെ സ്വാഗതം ചെയ്യാൻ കടവിൽ വന്നുനില്ക്കുന്നുണ്ടായിരുന്നു. രാധേചരണൻ പരിഭ്രമിച്ചു തലഉയർത്തി. അയാളുടെ കണ്ണുകൾ ആ പ്രകാശത്തിൽ മഞ്ഞളിച്ചു. പുതപ്പു പുതച്ചുകൊണ്ടു അയാൾ മെല്ലെ എഴുന്നേല്ക്കുകയും തന്റെ ഇരുണ്ട വീട്ടിലേയ്ക്കു മടങ്ങുകയും ചെയ്തു.

# 13

ഇരുപത്തഞ്ചു കൊല്ലം കഴിഞ്ഞു.

ഡാക്കയിലെ വ്യവസായശാലകളിൽ ഇന്നും മൂണ്ടകൾ ശബ്ദിക്കുകയാണ്. രാജ്യം മുഴുക്കെയുള്ള ലോഹച്ചുളകൾ തണുത്തുകിടക്കാൻ തുടങ്ങിയിട്ടു വളരെക്കാലമായി. നെയ്ത്തുകാരുടെ എല്ലുകൾ മൈതാനങ്ങളിലെ വെയിലിൽ തിളങ്ങുന്നു. ചണ്ഡനേക്കാൾ വലിയതും പ്രൗഢിയേറിയതുമായി ക്ലൈവിന്റെ ദൃഷ്ടിയിൽ പലപ്പോഴും കാണപ്പെട്ട മുഷിദബാദ് ഇന്ന് ശൂന്യമാണ്. കൽക്കത്ത ഇന്ന് മുരളുന്ന നഗരമായിത്തീർന്നിരിക്കുന്നു. സിറിൽ ഹാർവാർഡ് ആഷ്‌ലിയുടെ വലിയവലിയ കെട്ടിടങ്ങൾ ഈ കൽക്കത്തയിലെ ആലിപ്പൂർ റോഡിലാണ് സ്ഥിതിചെയ്യുന്നതു്. അമ്പതുകാരനായ അദ്ദേഹം ഇന്ന് അനുഭവസമ്പന്നനും, സ്വത്തുശാലിയും, ജോൺകമ്പിനിയുടെ മഹത്തായ സ്തംഭവും, അയോദ്ധ്യാനവാബിന്റെ ഉററ സുഹൃത്തും മററുമാണ്. തന്റെ നായാട്ടുനായ്ക്കളെ ''ഹലോ, ഹലോ'' എന്നു വിളിച്ചശേഷം, എന്നത്തേയും പോലെ ഇന്നും കാററുകൊള്ളുന്നതിന്നു പല്ലക്കിൽ പോകാൻ അദ്ദേഹം നിശ്ചയിച്ചിരിക്കുന്നു. ആരോഗ്യം ശ്രദ്ധിക്കണമെന്നും, അത്യധ്വാനം ചെയ്യരുതെന്നും, തീററയും കുടിയും കുറയ്ക്കണമെന്നും, ദിവസേന കൃത്യമായി കാററു കൊള്ളാൻ പോകണമെന്നും, അല്ലെങ്കിൽ മരണം ആസന്നമാണെന്നുമെല്ലാം ഡാക്ടർമാർ അയാളെ

ഉപദേശിച്ചിട്ടുണ്ടായിരുന്നു. അവരുടെ വാക്കുകൾ കേട്ടപ്പോൾ ആഷ്ലിസ്സ് ചിരിവന്നു. താൻ വാസ്തവത്തിൽ അത്ര നല്ല ആളൊന്നുമല്ലെന്നും, ജീവിതത്തിൽ വിജയം വരിച്ചവനും, ധനികനും ആയ ഒരു ശരാശരി മനുഷ്യനാണെന്നും, അമ്പത്തു യസ്സു പ്രായമായ തന്റെ മുമ്പിലും പിമ്പിലുമായി വൈദ്യന്മാർ ഓടിത്തുടങ്ങുമെന്നും ആഷ്ലിസ്സ് വിശ്വാസം വന്നിരുന്നു.

കുറച്ചു ജോലിക്കാർ തന്റെ അടുത്തേയ്ക്കു വരുന്നതു് ആഷ്ലി കണ്ടു. 'വലിയ ധീര'യുടെ ഗൌരവം മുഖത്തു പ്രകാശിപ്പിച്ചുകൊണ്ടു അയാൾ ഉടനെ പല്ലക്കിൽ കയറി. ഹരിക്കാരൻ ഗവർമ്മേണ്ടു ഹൌസിൽ നിന്നു് സന്ദേശവുമായി വന്നിട്ടുണ്ടായിരുന്നു. ചില കടലാസ്സുകൾ ഗ്രമസ്തൻ വഴിയായി ലക്നോവിലെ റസിഡൻസിയിലേയ്ക്കു അയയ്ക്കുവാനുണ്ടു് ആഷ്ലിയ്ക്കു്. ബങ്കാളിലെ സ്ഥിതിഗതികൾ മെച്ചമായിരുന്നില്ല. ജില്ലകളിലെ മുഹമ്മദീയ കർഷകർ അയോദ്ധ്യയിൽനിന്നെത്തിയവരും രാജദ്രോഹികളുമായ ചില മൌലവിമാരുടെ നേതൃത്വത്തിൽ ലഹള തുടങ്ങിയിരുന്നു. അതിനാൽ അയോദ്ധ്യയിലെ പാദുഷാവിന്റെ അടുക്കൽ ഈ കടലാസ്സുകൾ എത്തിയ്ക്കേണ്ടതു് അത്യാവശ്യമായിരുന്നു. ലഹളക്കാരെ അടിച്ചമർത്താൻ നാദിയാജില്ലയിലേയ്ക്കു പോവുകയും വേണം. (നാദിയാജില്ലയിലായിരുന്നു 'പ്ലാസി' ഉദ്യാനം. മാവുകൾ പൂക്കുന്നകാലത്തു്, ഇവിടെ വെച്ചാണു് കൺറ്റ്ൽക്ലൈവ്സിരാജുമായി യുദ്ധം ചെയ്തതു്). 'നാദിയാ' — ഗവർമ്മേണ്ടുഹൌസിൽ നിന്നു വന്ന ഔദ്യോഗിക സന്ദേശത്തിൽ ഈ പേർ കണ്ടപ്പോൾ അയാൾക്കു പല സംഗതികളും ഓർമ്മവന്നു. പേരുകളുടേയും വാക്കുകളുടെയുമൊപ്പം വന്നെത്തുന്ന ഒരു ആപത്തു്! ഓരോ സാധത്തിനും മറേറതെങ്കിലും സാധനവുമായി ബന്ധമുണ്ടു്. ഈ ലോകം — അല്ല മുഴവൻ വിശ്വവും അയാളെ എന്തെങ്കിലും കഥ കേൾപ്പിക്കുവാൻ ഒരുങ്ങിയ മട്ടിൽ ഇരിക്കുകയായിരുന്നു. പക്ഷേ, സ്വന്തം കഥ അയാൾ ആരോടു പറയും!

കടലാസ്സുകൾ ഒപ്പുവെച്ച് ഹരിക്കാരനെ ഏല്പിച്ചശേഷം അയാൾ നടക്കുവാൻ പോകുന്നതിന്നു് വീണ്ടും തയ്യാറായി. ആകാശത്തിൽ മേഘങ്ങൾ ചൂഴ്ന്നുനിന്നിരുന്നു. മുന്നിലുള്ള നിരത്തിൽക്കൂടി ജീവശ്ശവങ്ങളും കറുത്തവരുമായ കുറച്ചാളുകൾ ''ഹരിബോൽ, ഹരിബോൽ'' എന്ന ഭയജനകമായ മുദ്രാവാക്യം മുഴക്കിക്കൊണ്ടും, ദ്രുതഗതിയിൽ അടിവെച്ചും ശ്മശാനത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരുന്നു. സിറിലിനു രോമാഞ്ചമുണ്ടായി. അയാൾ കുനിഞ്ഞു, അവരിൽ ഒരാളോടു ചോദിച്ചു — ''ആരുടെ ശവമാണു് കൊണ്ടുപോകുന്നതു്?''

''രാധേചരണബാബുവിന്റെ.''

സിറിൽ ഞെട്ടി. രാധേചരണൻ സുജാതയുടെ അച്ഛനായിരുന്നു.

സുജാത ആരായിരുന്നു?

ലോകത്തിൽ അനേകായിരം രാധേചരണന്മാർ ഉണ്ടായിരിയ്ക്കും. സിറിൽ സുജാതയുടെ അച്ഛനെ ഒരിയ്ക്കലും കണ്ടിട്ടില്ല. അയാൾ മകനെക്കാണാൻ വേണ്ടി ചിലപ്പോഴെല്ലാം ഗ്രാമത്തിൽ നിന്നു വരാറുണ്ടായിരുന്നു എന്നും, കിറുക്കനും, ദുർബ്ബുദ്ധിയുമായ ഒരു കിഴവനാണു് അയാളെന്നുമൊക്കെ സിറിൽ കേട്ടിട്ടുണ്ടു്.

സായ്പു് തൊപ്പിയൂരി, റോഡിന്റെ ഒരു വശത്തേയ്ക്കു മാറിനിന്നു. ശ്മശാനയാത്രയിൽ ഉണ്ടായിരുന്നവർ അയാളെ അത്ഭുതത്തോടെ നോക്കിനിന്നു. ജീവിച്ചിരിക്കുന്ന ബങ്കാളികളോടു ചെറിപ്പും ചവിട്ടുംകൊണ്ടു മാത്രം വർത്തമാനം പറയാറുള്ള ഇംഗ്ലീഷു് ഉദ്യോഗസ്ഥൻ മരിച്ച ഒരു ബങ്കാളിയെ മാനിയ്ക്കുന്നതു് എന്തുകൊണ്ടാണു്?

സാധുവായ രാധേചരണബാബു, നിങ്ങൾ കുറച്ചുനിമിഷത്തേയ്ക്കു ഉയർത്തെഴുന്നേററു, നിങ്ങളോടുള്ള ഈ ആദരവു് ഒന്നു കണ്ടിരുന്നെങ്കിൽ...!

ശ്മശാനയാത്ര മുന്നോട്ടുനീങ്ങി. ''ഹരിബോൽ, ഹരിബോൽ'' എന്ന ശബ്ദം മന്ദമാവുകയും വായുവിൽ ലയിക്കുക

യും ചെയ്തു. ചുമട്ടുകാർ ആദരവോടെ ചോദിച്ചു – "യജമാനനേ, എങ്ങോട്ടാണ്?"

സിറിൽ വീണ്ടും പല്ലക്കിൽ കയറി. നിങ്ങൾക്ക ഇഷ്ടമുള്ള സ്ഥലത്തേയ്ക്കു."

അയാൾ ജീവിതത്തിലെ ഏററവും ഇറക്കവും, മരണത്തിൻെറ അങ്ങാടിയിലെ തിക്കും തിരക്കും കണ്ടവനാണ്; ലോകത്തിൻെറ എല്ലാ നിറങ്ങളേയും ഓരോ വശത്തുനിന്നും പരീക്ഷിച്ചുനോക്കിയിട്ടുമുണ്ട്. മനുഷ്യൻ എങ്ങിനെ ജീവിക്കുകയും മരിക്കുകയും ചെയ്യുന്നു? ഈ ശൃംഖലാമാല എന്തുകൊണ്ടു തുടന്നുപോകുന്നു? ഒരു നാടൻ കവി പാടിയിട്ടുണ്ട് —

"നദി ആഴമുള്ളതും, വെള്ളം അഗമ്യവും,
ഒഴുക്കു തീവ്രവുമാണ്;
അക്കരെപോകാൻ ആഗ്രഹമുണ്ടെങ്കിൽ,
ആദ്യം തുഴക്കാരനെ കാണുക."

എവിടെയാണ് തുഴയുന്ന ആൾ? ആക്കണ്ടു അയാളെ കണ്ടുപിടിക്കാൻ വേണ്ട ഒഴിവു്? അനവധി കാലമായി അനുഭവിച്ചുകൊണ്ടിരിക്കുന്ന ഈ ആത്മീയ സന്താപം എങ്ങനെയുള്ളതാണ്? ഒരു കാലത്തും ഒരുവിധത്തിലും അതു് അയാളെ വിട്ടുപോകുന്നില്ല. ജീവിതത്തെച്ചൊല്ലി അയാൾക്കുണ്ടായിരുന്ന ആശയെക്കാളും ആവേശത്തേക്കാളും അധികം ദയയോടുകൂടി, അതു് അയാൾക്കു കൂട്ടുനിന്നിട്ടുണ്ട്. പക്ഷേ, അയാൾ ജീവിതത്തിന് എന്താണ് പകരം നൽകിയിട്ടുള്ളതു്? സിറിൽ നാലുപാടും പരിഭ്രമത്തോടെ നോക്കി. സുന്ദരമായ പട്ടണം; അതിൻെറ ഐശ്വര്യം, അതിലെ താമസക്കാർ—എല്ലാം തന്നെ അയാളുടെ കാൽക്കൽകിടക്കുന്നു. നാലുപുറത്തുമുള്ള ആൾക്കാർ തന്നെ നോക്കി കൊഞ്ഞനം കാണിക്കുന്നതായി അയാൾക്കു തോന്നി.

കവലയിൽ എത്തിയപ്പോൾ, അമാലന്മാർ ചുമൽ മാററുന്നതിനായി മഞ്ചൽ നിലത്തുവെച്ചു. മുമ്പിൽ ഒരു പോർച്ചുഗീസ് പാതിരായക്കടയുണ്ടായിരുന്നു. ഫ്ഗ്ളിയിലെ ഇംഗ്ലീഷുകാരും, ഇററലിക്കാരുമായ നാവികർ വാതില്ക്കൽ നിന്നു

ബഹളം കൂട്ടുന്നുണ്ടായിരുന്നു. അകത്തു് ആരോ 'ഹാപ്പ്' വായിക്കുന്നുണ്ടു്. ഒരു സ്ത്രീ കറുത്തതും നേർത്തതുമായ ഉറുമാൽ തലയിൽ ചുററി ക്രുദ്ധനേത്രങ്ങളാൽ അയാളെ തുറിച്ചുനോക്കിക്കൊണ്ടു്, മദ്യശാലയുടെ പ്രവേശനദ്വാരത്തിലെത്തി. ''നില്ക്കുക; ഇവിടെ നില്ക്കുക—'' സിറിൽ ഉറക്കെ അമാലന്മാരോടു പറഞ്ഞു. അവർ മഞ്ചൽ വീണ്ടും നിലത്തുവെച്ചു. അയാൾ ചാടിയിറങ്ങി, ആ സ്ത്രീയുടെ പിന്നാലെ ഓടി. താണനിലവാരമുള്ള ഈ ചാരായക്കടയിൽ താൻ കയറുന്നതു കണ്ടാൽ ആളുകൾ എന്തുപറയുമെന്ന കാര്യം അയാൾ വിസ്മരിച്ചു.

കൌണ്ടറിന്നു പിന്നിൽ മഞ്ഞളിച്ചു, പ്രകാശമററ കണ്ണുകളുള്ള ഒരു യൂറോപ്യൻ ഇരുന്നു് ഉറക്കംതൂങ്ങുന്നുണ്ടായിരുന്ന സിറിലിനെ കണ്ട ഉടനെ അയാൾ പരിഭ്രമത്തോടെ എഴുന്നേററു നിന്നു. അയാളുടെ നാക്കത്തു് ഭയംമൂലമുള്ള വിക്കൽവന്നു. ''സർ...സർ.'' അതിന്നുശേഷമുള്ള വാക്കുകൾ അയാളുടെ തൊണ്ടയിൽത്തന്നെ തങ്ങി.

സിറിൽ മൌനമായി അയാളെ നോക്കിനിന്നു. ലോകത്തിലെങ്ങുമുള്ള മദ്യശാലകളുടെ കൌണ്ടറിന്നു പിന്നിലിരിക്കുന്ന ഉടമസ്ഥന്മാർ എത്രയെത്ര രഹസ്യങ്ങൾ ഉൾക്കൊള്ളുന്നവരാണു്! മൂകവും മൌനവുമായ സൌഭ്രാത്രത്വമാണു് അവരുടേതു്. തെണ്ടികൾ, കള്ളന്മാർ, തട്ടിപ്പറിക്കാർ, തെമ്മാടികൾ, വേശ്യകൾ! ഇവരുടെ എല്ലാവരുടേയും വിഷാദനിർഭരമായ ലോകമാണു് ചാരായക്കടകൾ.

ആ സ്ത്രീ ഇതിനിടയിൽ ഉറക്കെയുറക്കെ ശബ്ദിച്ചും, വേഗത്തിൽ നടന്നും, മരംകൊണ്ടുള്ള ഒരു കോണി ഇറങ്ങുവാൻ തുടങ്ങി. അപ്പോഴേയ്ക്കും രണ്ടു നാവികന്മാർ ബഹളംകൂട്ടിക്കൊണ്ടു് അകത്തു് എത്തിക്കഴിഞ്ഞിരുന്നു. കൂടെ അതിരററ സൌന്ദര്യമുള്ള രണ്ടു് യൂറോപ്യൻ പെൺകുട്ടികളുമുണ്ടു്. അവരിലൊരുവൾ ഉറക്കെയുറക്കെ പൊട്ടിച്ചിരിച്ചുകൊണ്ടിരുന്നു.

സിറിൽ അവളുടെ മുഖത്തു് തൻെറതന്നെ കണ്ണുകൾ കണ്ടു. അയാൾ പരിഭ്രമിച്ചുകൊണ്ടു് എഴുന്നേററു. ''എവിടെപ്പോ

കന്നു. സിറിൽ സായ്പേ—'' അയാരം പിൻതുടൻവന്ന സ്ത്രീ പെട്ടെന്നു് അയാളുടെ മുമ്പിൽക്കടന്നു, വഴിമുടക്കംവിധം വാതിൽക്കൽനിന്നുകൊണ്ടു പറഞ്ഞു. അവളുടെ ചെവിയിലെ ലോലാക്കു് ആടുന്നുണ്ടായിരുന്നു. ആ സ്ത്രീ കട്ടിളമേൽ ചാരിനിന്നു്, ശാന്തഭാവത്തിൽ സിറിലിനെ തുറിച്ചുനോക്കി. ''സിറിൽസായ്പേ, സ്വന്തം മകളെ കണ്ടുപോകൂ. നിങ്ങരം എന്നെ കൽക്കത്തയിലേയ്ക്കു വിളിപ്പിച്ചു, ഇല്ലേ? ഞാൻ ഇരുപത്തിയഞ്ചുകൊല്ലമായി നിങ്ങളെ കാത്തിരിക്കുന്നു. ഇവളെ നാലു വയസ്സുള്ളപ്പോരം, മദിരാശിയിൽനിന്നു കല്ക്കത്തയിലേയ്ക്കു കൊണ്ടുവന്നതാണു് ഞാൻ. പക്ഷേ, നിങ്ങളുടെ വീട്ടിൽ കയറുവാൻ നിങ്ങളുടെ കാവൽക്കാർ ഇതുവരേയും എന്നെ അനുവദിച്ചിട്ടില്ല. ഞാൻ എന്തുചെയ്യും? എൻെറ ഒരൊററ കത്തിന്നുപോലും നിങ്ങരംമറുപടി അയയ്ക്കുയുണ്ടായിട്ടുമില്ല. നിങ്ങരം ആഗ്രഹിക്കുന്നുണ്ടോ, ഞങ്ങരം എങ്ങനെ കഴിയുന്നു എന്നറിയുവാൻ. നോക്കൂ, ഇങ്ങനെയൊക്കെയാണു് കഴിച്ചൽ.

''സിറിൽസായ്പേ, നിങ്ങരം ബങ്കാരം ഗവമ്മേണ്ടിൽ വലിയ ഉദ്യോഗസ്ഥനാണല്ലോ. എനിക്കു കുറച്ചു പണം ഏപ്പാടുചെയ്യുതരണം. നാട്ടുകാരിപ്പെണ്ണുങ്ങളോടു നിങ്ങരം വളരെ കരുണ കാണിക്കുന്നു എന്നെല്ലാം കേരംക്കുന്നു. ഞാൻ, ഒരതിരുവരെ, നിങ്ങളുടെത്തന്നെ വർഗ്ഗത്തിൽപെട്ടവളാണല്ലോ.''

സിറിൽ നിന്നു വിയക്കുകയായിരുന്നു. ഹൃദയം കറങ്ങുന്നു എന്നും താൻ അവിടെവെച്ചുതന്നെ മരിക്കുമെന്നും അയാരംക്കു തോന്നി. ആ സമയം ഒരു കുതിരവണ്ടി ആവഴി കടന്നുപോയി. അതിൽ 'കൽക്കത്താക്രോണി'ക്കിളിലെ ചില പത്രകാരന്മാർ ഇരുന്നിരുന്നു. അവരെക്കണ്ടു ഉടനെ സിറിലിന്നു ജീവൻപോയ പോലെയായി. അയാളുടെ മുഖത്തെ നിറം മാറുന്നതു കണ്ടു കാവൽക്കാരൻ ഓടി അടുത്തെത്തി—'' യജമാനനേ, അവിടുത്തെ മനസ്സു തളൻിരിക്കുന്നു. നമുക്കു പോകാം.''

അയാാം വീണ്ടും മഞ്ചലിൽക്കയറി.

മറിയാതെറീസ ഒക്കത്തുകൈകൊടുത്തു, വാതിൽക്കൽത്ത ന്നെ അയാളെ നോക്കികൊണ്ട നിന്നു. കുറച്ചുനേരം കഴിഞ്ഞു അകത്തേയ്ക്ക് പോവുകയുംചെയ്തു.

''യജമാനനേ, വീട്ടിലേയ്ക്ക് പോവുകയല്ലേ,'' അമാല ന്മാർ ചോദിച്ചു.

വീട്! അയാളുടെ വീട് എവിടെയാണു്? ''വേണ്ട, തോ ട്ടത്തിലെ ബങ്കളാവിലേയ്ക്ക് നടക്കുക—'' അയാാം ക്രുദ്ധമായ സ്വരത്തിൽ പറഞ്ഞു. അവിടെ എത്തിയശേഷം, ഇനിയെ ന്തുചെയ്യണമെന്നു് അയാാംക്ക ആലോചിക്കണം.

മഞ്ചൽ മുന്നോട്ടുനീങ്ങി. ''വേഗം, വേഗം! പോരാ, ഇ നിയും വേഗത്തിൽ'' അയാാം അമാലന്മാരെ ഭീഷണിപ്പെടു ത്തി. ജീവിതത്തിൻെറ സമ്പൂർണ്ണമായ മേപ്പു് അയാളുടെ കൺമുമ്പിൽക്കൂടി കടന്നുപോയി. ഇതാണു് ജീവിതമാകുന്ന ശരറാന്തൽ. അയാാം ഒററയ്ക്ക് അതിന്നുള്ളിൽ അടച്ചിടപ്പെട്ടിര യ്ക്കുയാണു്. നാലു ഭാഗത്തും വർണ്ണചിത്രങ്ങാം! പക്ഷെ, അ യാാംക്ക അവയെ ഭയമാണു്. ഗവമ്മേണ്ടു് ഹൗസിലെ പത്ര പ്രവത്തകർ, കൂട്ടുകാർ, ഫോർട്ടു്വില്യം കോളേജിലെ മുൻ ഷികളും ഗദ്യലേഖകന്മാരും, ഏഷ്യാററിക് സൊസൈററി യിലെ ഗവേഷകന്മാർ, അയോദ്ധ്യയിലെ കവികളും കലാ കാരന്മാരും, ലക്നോവിലെ ചമ്പാബായി—ഇവരെല്ലാം ഒ ന്നിച്ചുചേൎന്നാൽപോലും അയാളുടെ പീഡയെ അകററുവാൻ ആവില്ല.

എന്തായിരുന്നു അയാളുടെ ആത്മാവിലെ നൊമ്പരങ്ങാം? സ്ത്രീകളോ? ഒരിക്കലുമല്ല. സ്ത്രീ പ്രശ്നം ഒരിയ്ക്കലും അയാളെ അ ലട്ടിയിട്ടില്ല. സഫലരും സന്തുഷ്ടരുമായ ആളുകളുടെ ജീവിത ത്തിൽ സുന്ദരിമാൎക്കായി നീക്കിവെയ്ക്കപ്പെട്ടിട്ടുള്ള ഒരു വിശിഷ്ട മായ കള്ളിയുണ്ടു്. അവരുടെ പ്രേമം, പരാജയം, റൊമാൻസ് ഗൃഹസ്ഥജീവിതത്തിലെ സുഖദുഖങ്ങാം—എല്ലാം 'സ്ത്രീകാം' എന്ന പുതിയ ലേബലിൻെറ ഉള്ളിൽപ്പെടുന്നു. ലോകത്തെ ആദ്യമായി കവിതയുടെ കണ്ണിൽ കൂടി കണ്ട സിറിൽ ആഷ്

ലി ഇന്ന കവിയ്ക്കപ്രകാരം സാഫല്യമടഞ്ഞ ഒരു മനുഷ്യനായി ത്തീന്നിരിയ്ക്കുയാണു്. എല്ലാ സമ്പത്തും തന്റെ കാൽക്കൽ അർപ്പിച്ച രാജ്യത്തേയും പല കാലങ്ങളിലായി തന്നെ സ്നേഹിച്ച സ്ത്രീകളേയും—എന്നുവേണ്ട, ഒന്നിനേയുംതന്നെ താൻ സ്നേഹിച്ചില്ല എന്നതായിരുന്നു അയാളുടെ ആത്മാവിനെ ബാധിച്ചിരുന്ന താപവും പീഡയും. സിറിൽ ആഷ്ലി ലോകത്തിൽനിന്നു് എല്ലാം എടുത്തിട്ടുണ്ടു്; പക്ഷേ പകരമായി ഒന്നും കൊടുത്തിട്ടില്ല. ഇതു വലിയ ദൗർഭാഗ്യംതന്നെ ആയിരുന്നു. അയാളുടെ ജീവിതത്തിൽ മതത്തിനു ശക്തിയുണ്ടായിരുന്നുവെങ്കിൽ, ഒരു പക്ഷേ, അയാൾക്കു ഈശ്വരനെ ശരണം പ്രാപിക്കാമായിരുന്നു. എന്നാൽ ലോകം ബുദ്ധിവാദത്തിന്റെയും ഭൌതികശാസ്ത്രത്തിന്റെയും വഴിയ്ക്കാണു് പോകുന്നതു്. ''ബേങ്കു് ഓഫ് ഇംഗ്ലണ്ടു്'', ''ചർച്ച് ഓഫ് ഇംഗ്ലണ്ടി''നേക്കാൾ പ്രധാനമാണു്. കൂടുതൽ ധനം, കൂടുതൽ വ്യാപാരം, ഭരണം, അധികാരം, പുരോഗതി ഇവയായിത്തീന്നിരിക്കുന്നു ജീവിതത്തിന്റെ അത്ഥം. ''ഗാർഡൻ ഹൗസിൽ'' എത്തിയശേഷം അയാൾ ആ ആഴ്ചയിലെ തപാൽ നോക്കി; കുറച്ചു നേരം ഉറങ്ങി; പിന്നെ ഉദ്ദക്കാവലിയ്ക്കുകയും വീണ്ടും ആപ്പീസിൽ പോകാൻ തയ്യാറാവുകയും ചെയ്തു. ഹൃദയം ശൂന്യമായിരുന്നു; എന്നാലും വൈയക്തികമായ ദുഃഖങ്ങളെ മൂടുന്ന കത്തവ്യം, ന്യായം, നിയമം ഇവയുടെ നിർബ്ബന്ധമായ പ്രേരണയും ഉണ്ടായിരുന്നു. ''നാദിയാ ജില്ലയിൽ പോയി ലഹളക്കാരായ കൃഷകരുടെ തല തകർക്കുക'' എന്നു് കത്തവ്യവും ''ലക്നോവിൽപോയി അവിടത്തെ ദർബാറിലെ സുഖഭോഗങ്ങളിൽ എല്ലാ ദുഃഖവും മറക്കുക'' എന്നു് ഹൃദയത്തിലെ ശൂന്യതയും അയാളോടു വിളിച്ചു പറയുന്നുണ്ടു്.

സിറിൽ കോട്ടെടുത്തിട്ടു് വീണ്ടും മഞ്ചലിൽ കയറി ചൌരംഗിയിലേക്കു മടങ്ങി. അവിടെയായിരുന്നു അയാളുടെ ആപ്പീസ്.

യുവാവായ ബങ്കാളി ഗ്ലൂമസ്സൻ തല ഉയർത്തി സിറിലിനെ നോക്കി. ഇതുവരെ ഫയലും നോക്കി കനിഞ്ഞിരിക്കയായിരുന്നു അയാൾ. ചുരുണ്ട തലമുടി നെററിമേൽ വീണു കിടപ്പുണ്ടു്. മേശമേൽ എങ്ങും പൊടിപുരണ്ട ഫയലുകളുടെ കൂമ്പാരമായിരുന്നു. പുറത്തെ വരാന്തയിലിരുന്നു ഒറീസ്സുക്കാരനായ കൂലിച്ചെറുക്കൻ ഉറക്കം തൂങ്ങിക്കൊണ്ടു് പങ്കവലിക്കയാണു്. സിറിൽ ആപ്പീസിലേക്കു കയറുന്നതുകണ്ടു് അവൻ പരിഭ്രമത്തോടെ ശരിക്കിരുന്നു തന്റെ ജോലിതുടർന്നു.

''ഗുഡ് ആഫ്ററർ നൂൺ, സർ''—യുവാവു് കസാലയിൽ നിന്നെഴുന്നേററു മന്ദസ്വരത്തിൽ പറഞ്ഞു.

''ഗുഡ് ആഫ്ററർ നൂൺ. നിങ്ങളുടെ പേരെന്താണു്?''

''ഗൌതമനീലാംബരത്തു്; സർ''

''ഞാൻ നിങ്ങളെ ഇതിനുമുമ്പു് ഒരിക്കലും കണ്ടിട്ടില്ലല്ലോ''

''ഇന്നലെയാണു് ഞാനിവിടെ എത്തിയതു്; പ്രസിഡൻസി മജിസ്ട്രേട്ടിന്റെ ആഫീസിൽനിന്നുള്ള സ്ഥലമാററമാണു്''.

''എത്രകാലമായി നിങ്ങൾ ജോലിയെടുക്കാൻ തുടങ്ങിയിട്ടു്. കണ്ടാൽ ഒരു കുട്ടിയെപ്പോലെ ഇരിക്കുന്നു''. സിറിൽ താല്പര്യപൂർവ്വം ചോദിച്ചു. നാട്ടുകാരോടുള്ള അയാളുടെ ഈ മൈത്രി കോറൺ വാലീസിനു ഒരു കാലത്തു വളരെ ചീത്തയായി തോന്നാറുണ്ടായിരുന്നു. എന്തുകൊണ്ടെന്നാൽ 'ജോൺ കമ്പനി'ക്കു രാഷ്ട്രീയമായ അധികാരം കിട്ടിയശേഷം, അദ്ദേഹം തന്റെ നയത്തിൽ മാററം വരുത്തുകയുണ്ടായി. ഇംഗ്ലീഷുകാർ ഇപ്പോൾ ഭരണകർത്താക്കളും നാട്ടുകാർ ഭരണീയരുമാണു്. ഭരിക്കുന്നവർ ഭരിക്കപ്പെടുന്നവരോടു സമത്വത്തോടുകൂടി ഒരിക്കലും പെരുമാറാൻ പാടില്ല.'' ഹേസ്റ്റിങ്ങ്സ് ബഹദൂറി''ന്റെ കാലം ഇപ്പോൾ സ്വപ്നംമാത്രമാണു്. പക്ഷേ, സിറിൽ പഴയ മട്ടിലുള്ള 'നവാബാ'ണു്. അയോദ്ധ്യയിലെ റസിഡൻസിയിൽ താമസിച്ചതുകൊണ്ടു് ഭാരതീയതയുടെ നിറം അയാളിൽ

കൂടുതൽ കട്ടപിടിച്ചിരുന്നു. അയാൾ കോറൺവാലീസിനെ ഓർത്തു—ഗാസി പുരത്തിൽ എത്തിയ ഉടനെ കോളറ പിടിച്ചു മരിച്ച ഗ്ലഡ്ഡ് ഓൾഡ് കോറൺവാലീസ്! അയാളുടെ എല്ലുകൾ പോലും മണ്ണിൽ അലിഞ്ഞുചേർന്ന കഴിഞ്ഞിട്ടുണ്ടാകും. മരണത്തിന്റെ ചിന്ത അയാളെ വീണ്ടും പരിഭ്രാന്തനാക്കി. ഒരു നിമിഷനേരത്തേക്ക അയാൾ കണ്ണുകളടച്ചു നിന്നു. പിന്നീടു ബങ്കാളി ഗൃഹസ്ഥനെ നോക്കി ചോദിച്ചു—''നിങ്ങൾ എവിടെയാണു പഠിച്ചതു്?''

''കാശിയിലെ സംസ്കൃതകോളേജിലും പിന്നെ ഇവിടെയും. കൽക്കത്താ കോളേജിൽ എഫ്. എ. വരെ പഠിച്ചിട്ടുണ്ടു്. ഇനി ബി. എ. യ്ക്കു എഴുതണമെന്നാണു് മോഹം.''

''വളരെ സന്തോഷം''—സിറിൽ വാസ്തവത്തിൽ പ്രസന്നനായി പറഞ്ഞു. ''ആപ്പീസ് ജോലിക്കു ശേഷവും എന്നെ വന്നു കണ്ടുകൊണ്ടിരിക്കണം''. അയാൾ തന്റെ മുറിയിലേയ്ക്കു പോയി.

കുറച്ചുദിവസത്തിനുശേഷം ഒരു വട്ടമേശസമ്മേളനത്തിൽ ഇരിക്കുന്ന അവസരത്തിൽ സിറിൽ നീലാംബരദത്തിനെ തന്റെ മുറിയിലേക്കു വിളിപ്പിച്ചു. വേറേ നാലു സായ്പുമാരും ഉണ്ടായിരുന്നു.

''യാത്ര ഇഷ്ടമാണോ?'' സിറിൽ ചോദിച്ചു.

''അതേ''.

''എപ്പോഴെങ്കിലും അയോദ്ധ്യയിലെ നവാബിന്റെ കൊട്ടാരത്തിൽ പോയിട്ടുണ്ടോ?''

''ഞാൻ കാശിയിൽനിന്നു് അപ്പുറം പോയിട്ടില്ല.''

''അത്യാവശ്യമായ കുറെ കടലാസ്സുകൾ ലക്നോ റസിഡൻസിയിൽ എത്തിക്കാനുണ്ടു്. നിങ്ങളുടെ കൂടെ ആയുധധാരികളായ ഒരു സംഘം ഭടന്മാരുമുണ്ടായിരിക്കും. ജില്ലയിൽ ടൂറ് ചെയ്യാനുള്ളതിനാൽ എനിക്കു സ്വയം പോകാൻ സാധിക്കയില്ല. അതുകൊണ്ടു് നിങ്ങൾ വീട്ടിൽ പോയി ഉടനെ ഒരു

ങ്ങുക. കപ്പലിൽ നിങ്ങാംക്കവേണ്ടി ഒരു മുറി റിസർവ് ചെയ്യാൻ അകലേശ് ബാബുവിനോട്ട് പറയണം.

''യസ് സർ, തേങ്ക്യു സർ.'' നീലാംബരൻ തിരിഞ്ഞു നടന്നു തന്റെ മുറിയിൽ എത്തി. സായ്പന്മാർ നിശ്ശബ്ദരായി സിറിലിനെ നോക്കിയിരുന്നു. പഴയ സിറിൽ വിചിത്രനായ ഒരാാംതന്നെ. നാട്ടുകാരോട്ട ഏററവും ക്രൂരമായി പെരുമാറുന്നതോടൊപ്പം മൈത്രിയും കാണിക്കുന്നു! ഇനി ഈ ബങ്കാളിച്ചെറുക്കനുമായി ഇയാാം കവിതയെപ്പററി തീർച്ചയായും ചർച്ചകാം നടത്തും.

കൽക്കത്തയിൽനിന്നു കാശിയിലേയ്ക്കുള്ള കപ്പൽ ഇനിയും നങ്കൂരം ഉയർത്തിയിട്ടില്ല. വഷക്കാലമാണ്. ഗംഗ മുംഗേറും പാററ്നയും വരെ ചിതറിക്കിടക്കുന്നു. ഗൌതമനീലാംബരൻ യാത്രാസാമാനങ്ങളെല്ലാം ഒരുക്കി ശരിപ്പെടുത്തിയശേഷം മേഘം ഒഴിയുന്നതും കാത്തു് ഇരിയ്ക്കുയാണു്. മാണിക് തല്ലയിലുള്ള തന്റെ വീട്ടിൽ അയാാം ഒററയ്ക്കാണു് താമസം. അച്ഛനമ്മമാർ, സഹോദരീസഹോദരന്മാർ, ഇവരെല്ലാം രാജശാഹിയിൽ കൃഷിക്കാരാണു്. വൈകുന്നേരമായി. മുററത്തെ ഒരു മൂലയിൽ മണ്ണൂട്ട ചിലച്ചുകൊണ്ടിരുന്നു. തെരുവിൽ മഴവെള്ളം നിറഞ്ഞിട്ടുണ്ടു്. കാററു നിലച്ചുകഴിഞ്ഞു. അയാാം വരാന്തയിലൊരിടത്തു് പായ വിരിച്ചിരുന്നു, കൊളുത്തിവെച്ച വിളക്കത്തു് ഒരു ഇംഗ്ലീഷ് പുസ്തകം വായിക്കാൻ തുടങ്ങി. കൂടെക്കൂടെ ഡിക്ഷണറി നോക്കുന്നുമുണ്ടു്. ഇതിനിടയിൽ ഒരാളുടെ കാലടിശബ്ദം അയാളുടെ കാതിൽ പതിഞ്ഞു. വെള്ളസ്സാരി ധരിച്ച, നാല്പതു വയസ്സായ ഒരു സ്ത്രീ മുന്നിൽ വന്നു നിന്നു. നീലാംബരൻ വേഗത്തിൽ എഴുന്നേററു നമസ്കരിച്ചു.

''എന്താ കാര്യം, അമ്മേ? ആരെക്കാണാനാണു് വന്നിരിയ്ക്കുന്നതു്?''

''നിങ്ങളെത്തന്നെ. സിറിൽ സായ്പിന്റെ ക്ലർക്കല്ലേ?''

''അതേ; എന്താണു്?''

''ഞാൻ സുജാതയാണു്—സിറിൽസായ്പിന്റെ ഭാര്യ.''

''നല്ലതു്.'' അയാൾക്ക ഓർമ്മ വന്നു. സിറിൽസായ്പിന്റെ അന്തഃപുരത്തിൽ കൊല്ലങ്ങളോളമായി ഒരു ഹിന്ദുസ്ത്രീ താമസിയ്ക്കുന്നുണ്ടെന്നും ഇയ്യിടെ അവൾ അവിടെനിന്നു അകററപ്പെട്ടകയുണ്ടായെന്നും ആപ്പീസ്സിലെ ആരോ അയാളോടു പറഞ്ഞിരുന്നു.

''നിങ്ങളെ സായ്പു് വളരെ കാര്യമായി വിചാരിയ്ക്കുന്നുണ്ടല്ലോ. എനിക്കവേണ്ടി ഒരു കാര്യം ചെയ്യാമോ? നിങ്ങൾ ലക്നോവിലേയ്ക്ക പോവുകയല്ലേ?''

''അതേ, അമ്മേ.''

''നിങ്ങൾ ചമ്പാബായിയെപ്പററി കേട്ടിട്ടുണ്ടോ?''

''ചമ്പാബായിയോ? അവർ ആരാണു്?''

''ലക്നോവിലെ പ്രസിദ്ധയായ ഒരു വേശ്യയാണു്. സായ്പു് എപ്പോഴെങ്കിലും ലക്നോവിൽ പോകുമ്പോൾ, അവൾക്കവേണ്ടി ആയിരക്കണക്കിൽ രൂപ ചിലവാക്കുന്നുണ്ടു്. എന്റെ യാതൊരന്വേഷണവുമില്ല ഇപ്പോൾ. ലോകത്തിൽ ഇന്നു് എനിക്ക ആരുമില്ല. വയസ്സായ ഒരച്ഛനുണ്ടായിരുന്നതു് മരിച്ചുപോയി. ജ്യേഷ്ഠൻ സ്വന്തം വ്യവസായത്തിൽ ഏപ്പെട്ടിരിക്കയാണു്. ജ്യേഷ്ഠത്തിയമ്മ എല്ലായ്പോഴും കുത്തുവാക്കുകൾ പറയുന്നു—'പോ, പറങ്കിയുടെ അടുത്തേയ്ക്കു്'. സുജാതയുടെ കണ്ണുകളിൽ വെള്ളം വന്നു. ''എനിക്ക ഒരു പെൺകുട്ടിയുണ്ടു്. പത്തുവയസ്സായപ്പോൾ സായ്പു് സഹോദരിയുടെ അടുത്തേയ്ക്കയച്ചു. അവിടെനിന്നു മടങ്ങിവന്നപ്പോൾ എന്നെ തിരിച്ചറിയുന്നതുപോലുമില്ല. തന്റെ അമ്മ കറുത്തവളാണെന്നു പറയുന്നതുതന്നെ ഇന്നു അവൾക്ക കുറച്ചിലാണു്.''

ഇതിനെപ്പററിയെല്ലാം എന്താണു് പറയേണ്ടതെന്നു് നീലാംബരനു് തോന്നിയില്ല. സായ്പിനു ഒരു പെൺകുട്ടിയുണ്ടെന്നു് അയാൾക്ക അറിഞ്ഞുകൂടായിരുന്നു. ''നിങ്ങളുടെ മകളുടെ പേർ എന്താണു്?''

''മാർഗരററു് ഇസാബെൽ. ഞാൻ അവളെ 'ബേല' എന്നാണു് വിളിക്കാറു്.''

''നിങ്ങൾ ക്രിസ്ത്യാനിയായോ?''

''ഇല്ല; പക്ഷേ, ബേല ക്രിസ്ത്യാനിയാണ്. അവൾ എന്റെ മതത്തെ ചീത്തയായിക്കരുതുന്നു. നിങ്ങൾ ചമ്പയോട് പറയണം, —'സാധ്വിനെക്കുറിച്ചുള്ള ചിന്ത ഉപേക്ഷിക്കാൻ.' ലക്നോവിൽനിന്നു മടങ്ങി വന്നാൽ നിങ്ങൾ എന്നെ കാണുകയും ചമ്പ എന്താണ് പറഞ്ഞതെന്ന് എന്നെ അറിയിക്കുകയും ചെയ്യും, ഇല്ലേ?''

''ഞാൻ നിങ്ങളെ തീർച്ചയായും വന്നു കാണും, അമ്മേ...''

ഗൌതമൻ ഇത്രയും പറഞ്ഞ് അവളെ യാത്ര അയയ്ക്കാൻ തെരുവുവരെ ഒപ്പം വന്നു. ''നിങ്ങളുടെ പല്ലക്ക എവിടെയാണു'?''

''ഞാൻ നടന്നാണ് വന്നത്. എന്നെപ്പററി നിങ്ങൾ വിചാരപ്പെടേണ്ട.''

തെരുവിലെ ഇരുട്ടിൽ അവളുടെ സാരി അല്പനേരത്തേയ്ക്കു മിന്നുകയും തിരിവിൽ വെച്ചു അവൾ കാഴ്ചയിൽനിന്നു മറയുകയും ചെയ്തു.

# 15

ലക്നോവിലെ 'റൂമി' കവാടത്തിൽ ഒന്നാം യാമത്തിന്റെ മണി അടിക്കാറായിരിക്കുന്നു. ചൌക്കിലും അടിമകളുടേയും മൃഗങ്ങളുടേയും ചന്തയിലും തിരക്ക് ആരംഭിച്ചു. അമീറുമാരുടെ കൊട്ടാരങ്ങളിലെ ഉദ്യാനങ്ങൾ വെടിപ്പാക്കപ്പെട്ടുതുടങ്ങി. ദാസികൾ തമ്മിൽ തമ്മിൽ സൊള്ളുന്നതിൽ മുഴുകി. വഴിവക്കിലെ മദ്യവില്പനക്കാരികളും മുറുക്കാൻ കടക്കാരികളും പീടികകൾ ഒരുക്കുന്ന ജോലിയിൽ ഏർപ്പെട്ടുകഴിഞ്ഞു. മൈതാനത്തിൽ സൈനികസംഘങ്ങൾ കവാത്തു നടത്തുന്നുണ്ട്. തെലുങ്കരും, കാപ്പിരികളും, രാജപുത്രരായ ജോലിക്കാരും കൊട്ടാരവാതിൽക്കൽ കാവൽ തുടങ്ങി. വിഹാരവനങ്ങളിൽ പക്ഷികൾ ചിലയ്ക്കുന്നുണ്ട്. 'ഗോമതി'യുടെ രണ്ടു തീരത്തും

തോണികഠം കെട്ടപ്പെട്ടുകിടക്കുന്നു. അവയ്ക്കു യാത്ര തുടരാൻ സമയമായിട്ടില്ല. ശ്രാവണത്തിലെ തവിട്ടുനിറമായ മേഘങ്ങളും ചുററുപാടുമുള്ള സസ്യത്തഴപ്പും കാരണം ആ നദി പച്ചയായിക്കാണപ്പെട്ടു. ഹയാത് ബക്ശ്, ടേഢീ കോഠീ, സിംഘാഢേവാലീ കോഠീ, ഖുർശീദ് മൻസിൽ, മുതലായ എല്ലാ ഇടങ്ങളിലും മേഘങ്ങഠം തങ്ങിനിൽക്കുന്നു. തോട്ടങ്ങളിൽ വെള്ളം ഇററിററു വീഴുന്നുണ്ട്. ലക്നോ ശ്രാവണം ആഘോഷിക്കാൻ തയ്യാററായിക്കഴിഞ്ഞു.

ഉച്ചയ്ക്കുലത്തെ വാദ്യം മുഴങ്ങി. സത്രം വിചാരിപ്പുകാരികഠം ജോലിത്തിരക്കിലാണ്. തളത്തിൽ തീൻവിരി വിരിക്കപ്പെട്ടു. ബേഗങ്ങഠം രാമച്ചമറകഠംക്കു പിന്നിൽ ചൌസർ കളിക്കുവാൻ ഇരുന്നു. ദാസിമാർ വെററിലത്തട്ടു് തുറന്നുവെച്ചിരുന്നു. പെൺകുട്ടികഠം തലയിലിടുന്ന വസ്ത്രങ്ങഠംക്കു ചായംകൊടുക്കുന്നതിൽ വ്യാപൃതരായി. അടുപ്പത്തു് വലിയ പാത്രങ്ങഠം കയററിവയ്ക്കപ്പെട്ടു.

മൂന്നാം യാമത്തിൻെറ മണി മടിച്ചു. ഉച്ച തിരിഞ്ഞു. തോട്ടങ്ങളിൽ മാനുകഠം തുള്ളിച്ചാടി നടന്നു. 'ചിറൈയാ' തടാകത്തിൽ മേഘങ്ങഠം താണു നിന്നു. 'മോത്തീമഹളി'ൻെറമേൽ കനം കുറഞ്ഞ വെള്ളത്തുള്ളികഠം വീഴാൻ തുടങ്ങി.

നാലാം യാമമെത്തി. സൂര്യൻ താണു തുടങ്ങി. വായുവിൽ സുഗന്ധം മുററിനിന്നു. അയോദ്ധ്യയിലെ അന്തി ശോഭകൊണ്ടു് അലംകൃതമാകാൻ ആരംഭിച്ചു. സുഖഭോഗത്തിൻെറ സുഗന്ധം പട്ടണത്തെ മുഴുവൻ പൊതിഞ്ഞു—വെള്ളത്തുള്ളികഠം വീണ മണ്ണിൽനിന്നുയരുന്ന മണം. സുഗന്ധങ്ങഠം വിൽക്കുന്ന ഷാപ്പുകളിൽനിന്നുള്ള വാസന, കന്യാകുബ്ജത്തിൽനിന്നുള്ള വള്ളിമുല്ലപ്പൂവുകളുടേയും ജൌനപുരത്തിൽനിന്നുള്ള പനിനീർപ്പൂക്കളുടേയും സുഗന്ധം, ക്ഷേത്രങ്ങളിൽനിന്നുയരുന്ന അഷ്ടഗന്ധങ്ങഠം, കൊട്ടാരത്തിലൊഴുകുന്ന അത്തർച്ചാലുകളുടെ സൌരഭ്യം! തെരുവുകളിലെ ജനവാതിലുകളും വാതിലുകളും തുറക്കപ്പെട്ടു. പച്ചക്കറിവില്പനക്കാരികഠം, ചിലയ്ക്കുന്ന താംബൂലവില്പനക്കാരികഠം, സന്നദ്ധരായി നിൽക്കുന്ന സത്രം വിചാ

തിപ്പകാരികരം—എല്ലാവരും ശ്രാവണഗാനങ്ങളും നാടൻപാട്ടു കളും മൂളിക്കൊണ്ടു നടക്കുന്നു. തെരുവുകളിൽ കുട്ടികരം അക്ഷര ശ്ലോകമത്സരങ്ങരം നടത്തുകയും ഗോട്ടി കളിയ്ക്കുകയും ചെയ്യുക യാണ്. രോഗികരം പുഴക്കരയിലിരുന്നു കുഴലുകരം ഊതുന്നു. എല്ലാവരും ഓരോ ജോലിയിൽ മഗ്നരാണ്.

നാട്ടുകാരേ, സന്തോഷിയ്ക്കുവിൻ. ലോകം നശ്വരമാണ്. എത്ര ദിവസത്തെ സുഖമാണ് നിങ്ങരംക്കു വിധിച്ചിട്ടുള്ളതു് എന്നു് ആക്കറിയാം? ഒരേ തരക്കാരായ രണ്ടുനാലു പേർ സ മ്മേളിച്ചിരിക്കുന്നതുതന്നെ വലിയ കാര്യമാണ് ഇവിടെ. നാ ളെ എന്തു് സംഭവിക്കുമെന്നു് എങ്ങനെ അറിയാനാണ്? ''യാ ത്ര പുറപ്പെടുവാനുള്ള സമയം അറിയിച്ചുകൊണ്ടു് ശ്വാസത്തി ൻെറ പെരുമ്പറ രാപ്പകൽ മുഴങ്ങുന്നു.'' ദൂരെ എവിടേയോ ഇ രുന്നു് ലീലയാകുന്ന തമാശകരം കാണിക്കുന്ന ഈശ്വരൻ മാ ത്രം ശേഷിക്കും, അദ്ദേഹത്തിനു് ഏതു സമയത്തും വിരലുകരം ഉയർത്തിപറയാം—''മതി അവസാനിപ്പിക്കുക.'' ഹേ നിരു പായരായ മനുഷ്യരേ നിങ്ങളെല്ലാം എട്ടുകാലിയുടെ അദൃശ്യ മായ വലയിൽ കടുങ്ങിക്കഴിഞ്ഞു. വല അദൃശ്യമായതുകൊ ണ്ടു നിങ്ങരം എട്ടുകാലിയെ തിരിച്ചറിയുന്നില്ല.

ഈ നിരത്തുകളിൽക്കൂടി സഞ്ചരിയ്ക്കുന്ന ആരംക്കാക്കു ജീവി യ്ക്കേണ്ടതു് എങ്ങനെയെന്നറിയാം. മഹത്തായ ഒരു സംസ്കാര ത്തിൻേറയും പരിഷ്കാരത്തിൻേറയും പ്രതിനിധികളായതുകൊ ണ്ടു് അവർ ഗണനീയരാണ്. പതിനെട്ടാം നൂററാണ്ടിലെ ഫ്രഞ്ചുകാരെപ്പോലെ, 'ജീവിയ്ക്കുക' എന്ന കലയെ ഉച്ചകോടി യിലോളം എത്തിച്ചവരാണ് ഇവർ—ഈ പേരുകളും ഈ ആ കൃതികളും പ്രധാനമാണ്—ഷൂജാ ഉദ്ദൌളയും, ബഹുബേഗവും, വേണിബഹദ്ദൂറും ടിക്കൈൻറായിയും, ഒരിയ്ക്കലും ദുഃഖിക്കാത്ത വരും മററുള്ളവരെ ദുഃഖിപ്പിക്കാത്തവരും, അനേകായിരം കൊ ല്ലങ്ങളായി സരയുവിൻേറയും ഗോമതിയുടേയും തീരങ്ങളിൽ ഒരേപോലെ താമസിയ്ക്കുന്നവരുമായ മററു എല്ലാ അയോദ്ധ്യ ക്കാരും. ശ്രീരാമൻെറ കാലത്തും ഇവർതന്നെയായിരുന്നു, ഷൂജാ ഉദ്ദൌളയുടെ കാലത്തും ജീവിക്കുന്നതും ഇവർതന്നെ—ഈ

കൃഷിക്കാരും, ഈ യോഗികളും. നദീതീരത്തു നാംഗാ ഗോസായി തീക്കാഞ്ഞുകൊണ്ടിരിക്കുന്നു. ഇയ്യാം കൂട്ടുകാരോടുകൂടി ഷൂജാ ഉദ്ദൌളയുടെ സൈന്യത്തിൽ ചേൻറ ബക്സാറിൽ ഇംഗ്ലീഷുകാരോടു യുദ്ധം ചെയ്തിട്ടുണ്ട്. സ്വന്തം നാടിനെ രക്ഷിക്കാൻ വേണ്ടി, നവാബിൻെറ പട്ടാളത്തിൽ ചേരുകയും മഹാരാഷ്ട്രരോടു അടരാടുകയും ചെയ്തവരാണ് സമാധാനപ്രിയരായ ഈ കൃഷിക്കാർ. എല്ലായ്പ്പോഴും പ്രസന്നവദനരായിക്കാണപ്പെടുന്ന ഈ ഇടയന്മാരും പശുപാലരും അജീമാബാദുവരെ ച്ചെന്നു് ഇംഗ്ലീഷുകാരെ നേരിട്ടവരാണ്.

ഷൂജാ ഉദ്ദൌളയുടെ പ്രബലമായ സൈന്യത്തെക്കണ്ടു പരിഭ്രാന്തരായിത്തീന്ന ഇംഗ്ലീഷുകാർ ഒരിക്കലും മുപ്പത്തയ്യായിരത്തിലധികം വരുന്ന സൈന്യത്തെ വെച്ചുകൊണ്ടിരിക്കയില്ല എന്നു അദ്ദേഹവുമായി സന്ധി ചെയ്യുകയുണ്ടായി. പക്ഷേ, എന്നത്തേയുംപോലെ ഇപ്പ്രാവശ്യവും അവർ വാക്കു ലംഘിച്ചു. മഹദാജി സിന്ധ്യയുമായി തലപ്പാവു കൈമാറി അദ്ദേഹത്തിൻെറ സഹോദരസ്ഥാനം സ്വീകരിച്ചിരുന്ന ഷൂജാ ഉദ്ദൌള ഫൈസാബാദിൽ വെച്ചു മൃതിയടഞ്ഞപ്പോൾ ഇംഗ്ലീഷുകാരെ നാട്ടിൽനിന്നു ഓടിച്ചില്ലല്ലോ എന്ന ഒരു മനസ്താപം അദ്ദേഹത്തിനുണ്ടായിരുന്നു. പുലർച്ചയ്ക്കവസാനിക്കുന്ന കഥയിലെ പേരുകളാണ് ഇതെല്ലാം. അതുകൊണ്ടുതന്നെയാണു് കഥ കേൾപ്പിച്ചു കേൾപ്പിച്ചു സ്വയം കഥയായിത്തീരുന്ന കഥനകലയെ ഉൽക്കർഷത്തിൻെറ പാരമ്യംവരെ എത്തിച്ചതും.

ലക്നോ അപ്സരസ്സുകളുടെ നഗരംപോലെ തിളങ്ങുന്നു. പരിചിതമായ ഈ തെരുവുകൾ റോഡുകൾ, വാസസ്ഥലങ്ങൾ, ബസാർ, ചെറിയ ചെറിയ അങ്ങാടികൾ, ഉദ്യാനങ്ങൾ—എല്ലാം ജനനിബിഡവും ഐശ്വര്യപൂർണ്ണവുമാണ്. ഈ കോട്ട മത്സ്യഭവനമാണു്. ഇതു് മൗലവിയുടെ സത്രമാണു്. ആസിഫ് ഉദ്ദൌള പണിയിച്ച രാജാഝാ ഊലാൽ പാലമാണു് ഇതു്.

ഒന്നു നിൽക്കൂ! ഹിന്ദുക്കളായ ഷാപ്പുടമസ്ഥന്മാർ രാവിലെ കട തുറക്കുന്നതിനുമുമ്പു് ആരുടെ നാമം ഉരുവിടുന്നുവോ, ആ

ആസിഫ് ഉദ്ദൌള ഇതുതന്നെ. ''ഈശ്വരൻ കൊടുക്കാത്തവനും ആസിഫ് ഉദ്ദൌള കൊടുക്കും.''

ഈ നഗരം അയോദ്ധ്യയിലെയും കാശിയിലെയും പ്രാചീനസംഗീതത്തിന്റെ സംരക്ഷകനാണ്. ഇവിടത്തെ ഭൈരവി രാജ്യം മുഴുവൻ പ്രസിദ്ധമത്രേ. വ്രജപ്രദേശത്തിലെ 'രാസധാരികൾ¹ വേഷം കെട്ടി രാസലീല അഭിനയിക്കുകയും ബ്രാഹ്മണനർത്തകന്മാർ ചിലമ്പുകൾ കിലുക്കിക്കൊണ്ട് നടനമാടുകയും ചെയ്യുന്നു. ചുററുപാടിലുമാകട്ടെ, മരണത്തിന്റെ തളക്കിലുക്കമാണ്. ഫൈസാബാദിലും ലക്നോവിലും ഈ നാടകം അഭിനയിക്കപ്പെട്ടുതുടങ്ങിയിട്ട് എഴുപതു-എൺപതു കൊല്ലമായി. പുറമെയുള്ളവർക്കു ഈ പാത്രങ്ങളുടെ മഹത്വം മനസ്സിലാകുകയില്ല. ഇവരെല്ലാം ചേർന്നുകൊണ്ടാണ് അയോദ്ധ്യ നിവാസികളുടേതു മാത്രമായ ഈ ലോകം രചിച്ചതു്— ഇവിടത്തെ ധനികർ, ദരിദ്രന്മാർ, ഠാക്കൂർ ഇമാംബക്ശ്, ലാലാ ഹുസൈൻബക്ശ്, മിർജാമേഡു, നവാബ് കമ്മൻ, ഇമാമൻ മഹരി, മിർജാജംഗലി, സുഖവചൻ ലൌണ്ടി, നവാബ് വസന്തീബേഗം മുതലായ പേരുകളുള്ള സ്ത്രീപുരുഷന്മാർ— അവരെല്ലാം ചിരിയും കരച്ചിലും, കൊട്ടും പാട്ടും, യുദ്ധവും കലഹവുമായി നാൾ അങ്ങനെ പോക്കുന്നു. പൌരുഷം ഇവരുടെ സ്വഭാവവും മാനത്തിനുവേണ്ടിയുള്ള മരണം ഇവർക്കു മാന്യതയുമാണ്. കൃതജ്ഞത, വിശ്വസ്തത, നല്ല നടപ്പ്, എന്നീ നന്മകളും, അതോടൊപ്പം ജാഗീർദാർ സമുദായഘടനയിൽ കാണാവുന്ന സദ്വൃത്തിന്മകളും ഇവരിലുമുണ്ട്. ഇതെല്ലാം കൊണ്ടുതന്നെ വലിയ ഭാവപ്രവണരാണ് ഇവർ. പലഹാരക്കഷണങ്ങൾക്കും പൈസയ്ക്കുംവേണ്ടി നൃത്തം ചെയ്യുന്ന കഥക്നർത്തകർ, കാഷ്മീരികളായ കോമാളികൾ, ജലതരംഗവും വീണയും തബലയും വായിക്കുന്നവർ, വാജ്പേയീബ്രാഹ്മണർ, കവികൾ, മുഹററശോകഗാനങ്ങൾ പാടുന്നവർ, കഥ പറയുന്നവർ, കായസ്ഥന്മാർ, സൈനികർ, വീരന്മാർ, ചണ്ഡു വലിയ്ക്കുന്ന

1. രാസലീല അഭിനയിക്കുന്നവൻ.

വർ, കുട്ടികളെ നൃത്തം ചെയ്യിക്കുന്നവർ, മററാളുകളെ അനുകരിയ്ക്കുന്നവർ, പല പല വേഷങ്ങൾ കെട്ടുന്ന നടന്മാർ, വിദ്വാന്മാർ, കലാകാരന്മാർ—ഇങ്ങനെ പല തരക്കാരുമായ ആളുകൾ അവിടെയുണ്ടു്. ശൃംഗാരവും വീരവും ഒരുമിച്ചൊഴുകുകയാണു് ഈ പട്ടണത്തിൽ. ഇതാണു് ശരിയായ റോമാൻറിക് സമുദായ ജീവിതം.

ലക്നോവിൽനിന്നു എഴുപത്തുനാഴിക ദൂരെയാണു് ശ്രീരാമൻെറ അയോദ്ധ്യയായ ബംഗലാഫൈസാബാദു്. ഷൂജാ ഉദ്ദൌള അതിനെ ദില്ലിയോടു കിടപിടിയ്ക്കത്തക്ക നിലയിൽ ആക്കിത്തീർത്തിരുന്നു. പനിനീർതോട്ടം, സരയൂനദിയുടെ കടവുകൾ, മഹാന്മാരായ മുഗളരുടെ കാലത്തെ പള്ളികൾ—എല്ലാം അവിടെയുണ്ടു്. ദില്ലിയിൽ ഇന്നു് നിസ്സഹായരായ കൊച്ചുകൊച്ചു മുഗളന്മാരാണുള്ളതു്. അവർ തലചായ്ക്കാനിടം കിട്ടാതെ, അങ്ങുമിങ്ങും ഓടിയലഞ്ഞു നടക്കുന്നുഎന്നതു് പരിഹാസ്യം തന്നെ. ഇവിടെ ഹിന്ദുമുസ്ലിം വ്യത്യാസത്തെ ആരും അത്ര വകവെയ്ക്കാറില്ല. എന്തുകൊണ്ടെന്നാൽ കൊച്ചുകോട്ടകളുടെ അധിപതികളായ ഠാക്കൂർമാരും, കൊട്ടാരങ്ങളിൽ വസിക്കുന്ന നവാബുമാരും, ഒരേ ജാഗീർദാരി ആധിപത്യത്തിൻെറ ദൃഢമായ ബന്ധങ്ങൾകൊണ്ടു് അന്യോന്യം ബദ്ധരാണു്. മാത്രമല്ല, അവരുടെ ഭടന്മാരുടെ ബാത്തികൾകൊണ്ടു പ്രഹരിക്കപ്പെടുന്നവരായിരുന്നു ഹിന്ദുക്കളും മുസൽമാന്മാരുമായ കൃഷിക്കാർ ഉൾപ്പെട്ട അവരുടെ പ്രജകൾ.

മതസംബന്ധമായ സ്വാതന്ത്ര്യം പ്രജകളുടെ സ്വന്തം കാര്യമായാണു് കണക്കാക്കപ്പെട്ടിരുന്നതു്. മുഹറദിവസം ലഹളകളും, പള്ളികളുടെ മുമ്പിൽ വാദ്യങ്ങൾ കൊട്ടലും ഉണ്ടാകാറില്ല. ഹിന്ദുക്കൾ 'താസിയ ആചരിക്കും, മുസൽമാന്മാർ ദീവാളിയും. എത്ര വ്യത്യസ്തമായ കാലം! നവാബുമാരും, അവരുടെ ഭാര്യമാരും പുത്രവധുക്കളുമെല്ലാം ഹോളി ആഘോഷിക്കാനായി ഫൈസാബാദിൽനിന്നു ലക്നോവിലേയ്ക്കു വരും. അനേ

1. ഹസൻ, ഹുസൈൻ ഇവരുടെ ശവകടീരത്തിൻെറ ആകൃതിയിൽ മുളയുകൊണ്ടുണ്ടാക്കി, മുഹറദിവസം ഘോഷിപ്പിക്കൽ.

കം ഹിന്ദുരാജാക്കന്മാർ പള്ളികളും 'ഇമാം ബാഡകളും ഉണ്ടാക്കിച്ചിട്ടുണ്ട്. എന്നിട്ടും ഈ രാജ്യത്തിൽ പല ദിക്കിലും സഞ്ചരിച്ച യാത്രാവൃത്താന്തങ്ങൾ എഴുതുന്നവനും സിറിൽ ആഷ്‌ലിയുടെ സ്നേഹിതനുമായ ഹൈബർ ബിഷപ്പും അദ്ദേഹത്തിന്റെ കൂട്ടുകാരും എഴുതുകയാണ്—ഇവിടത്തെ ഹിന്ദുക്കൾ മുസൽമാന്മാരുടേയും, മുസൽമാന്മാർ ഹിന്ദുക്കളുടേയും ചോരയ്ക്കു ദാഹിച്ചുകൊണ്ടിരിയ്ക്കുന്നവരെന്നും ഈ കാട്ടുജാതികളെ അജ്ഞത, സാമുദായികവിദ്വേഷം മുതലായവയിൽനിന്നു മോചിപ്പിയ്ക്കുവാനായി വെസ്റ്റ് മിനിസ്റ്ററിലുള്ള നമ്മുടെ ഗവൺമെണ്ട് കൂടുതൽ കൂടുതൽ ബൈബിൾ പുസ്തകങ്ങളും ഒപ്പം തോക്കുകളും അയയ്ക്കണമെന്നും.

ഈ പാവങ്ങളുടെ തോക്കുകൾ കയററിയ കപ്പലുകൾ കൽക്കത്തയിലേയ്ക്കു വന്നുകൊണ്ടിരിക്കുന്നു എന്ന് ലക്നോ നിവാസികൾക്കു അറിഞ്ഞുകൂടാ. പാദുഷായുടെ പ്രധാനമന്ത്രിയാണ് ആഗാമീർ. പട്ടണത്തിലെങ്ങും പരിപൂർണ്ണമായ സമാധാനം വിളയാടുന്നു. അബുൾ മുസഫർമോ അജ്ജുദ്ദീൻ ശാഹേ ജമൻ ഗാജി ഉദ്ദീൻ ഹൈദരുടെ തലസ്ഥാനമാണത്. അങ്ങാടികളിൽ തിക്കും തിരക്കുമുണ്ട്. കച്ചവടക്കാർ കവിതാനിർഭരമായ സ്വരത്തിൽ ഒച്ചവെയ്ക്കുന്നു. പീടികകളിൽ ലോകത്തെങ്ങുമുള്ള സാധനങ്ങൾ വില്ക്കപ്പെടുന്നുണ്ട്. സാദത് ആലിഖാന്റെ കാലത്തു പണികഴിച്ചിട്ടുള്ള കെട്ടിടങ്ങളിൽ പൊട്ടിച്ചിരികൾ മുഴങ്ങുകയാണ്. ഇത്രയും അധികമായ സൌന്ദര്യവും നന്മയും എത്രകാലം നിലനിൽക്കും?

സൌന്ദര്യം നശ്വരമത്രെ. ശാക്യമുനിയായ ഗൌതമസിദ്ധാർഥൻ കാശിയിലെ സാരനാഥത്തിൽവെച്ച് ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ട്—എല്ലാം നശ്വരമാണ്. നശ്വരതയിൽനിന്നു രക്ഷപ്പെടുക. ദുഃഖത്തിൽനിന്നു രക്ഷപ്പെടുക, നിഴലിൽനിന്നു രക്ഷപ്പെടുക.'' ശ്രീരാമന്റെ അയോദ്ധ്യയിലും,

---

1. താസിയ മഹിപ്പിക്കുകയും മുഹറം ആഘോഷിക്കുകയും ചെയ്യുന്ന സ്ഥലം.

പ്രസേനജിത്തിൻെറ ശ്രാവസ്തിയിലും ചന്ദ്രഗുപ്തൻെറ പാടലീപുത്രത്തിലും, ഹുസൈൻ ശർക്കിയുടെ ജൌനപുരത്തിലും അലാവുദ്ദീൻ ഹുസൈൻെറ ഗൌഡിലും ജീവിതത്തിൻെറ സൌന്ദര്യം അതിൻെറ പരമകാഷ്ഠയിൽ എത്തിയിരുന്നു എന്നും, ഏതു സൌന്ദര്യത്തിലും മരണം ഒളിഞ്ഞിരിക്കുന്നു എന്നും മറക്കരുതു്.

ഒരു പല്ലക്കു നിരത്തിൽക്കൂടി നീങ്ങിക്കൊണ്ടിരുന്നു. ദാസി അതിൻെറ മറ പിടിച്ചുകൊണ്ടു ഒപ്പം ഓടുന്നുണ്ടു്. അമാലന്മാരുടെ യൂനിഫോറം ചുവപ്പാണു്. അവരുടെ തലപ്പാവുകളിൽ സ്വർണ്ണനിറത്തിലുള്ള മത്സ്യചിഹ്നങ്ങൾ അങ്കിതമായിട്ടുണ്ടു്. ഈ പല്ലക്കിന്മേൽ മാത്രം നട്ടിരിക്കയാണു് വഴിയിൽ പോകുന്നവരുടെ കണ്ണുകൾ. തൻെറ കാലത്തെ ഏററവും വലിയ സുന്ദരിയായ ചമ്പയുടെ പല്ലക്കാണു് അതു്. "കാലം വളരെ വിചിത്രമായ വസ്തുവാണു് — കാലവും, സൌന്ദര്യവും, മരണവും."

തോപ്പുകളിൽ ഉത്സവങ്ങളാണു്. ഗനിഡണ്ടു് സാഗ്രു് ചക്രവർത്തിയുടെ കൂടെ പ്രാതൽ കഴിക്കുകയും അദ്ദേഹത്തോടൊപ്പം മുമ്പിൽ നടന്നുകൊണ്ടിരിക്കുന്ന ആനപ്പോർ കാണുകയും ചെയ്യുന്നു. ദർബാറിൽ കഥക് നൃത്തം ചെയ്യുകയാണു് പ്രകാശ്. ആശ്രമവനങ്ങളിൽ മൽഹാർ രാഗം മുഴങ്ങുന്നു. ഈ ബഹളങ്ങളിൽനിന്നെല്ലാം പുറത്തുകടന്നവരായ അഗ്നികൾ ശ്മശാനഘട്ടത്തിൽ ദഹിപ്പിക്കപ്പെടുകയാണു്. കഥാകാലക്ഷേപക്കാർ ചന്തകളിൽ കൂട്ടം കൂടിയിട്ടുണ്ടു്. വിദൂഷന്മാരുടെയും ചിത്രകന്മാരുടേയും സമ്മേളനങ്ങളിൽ വാദ്യകോലാഹലങ്ങൾ തകർക്കുന്നു. കഞ്ചാവുവലിക്കാർ കഞ്ചാവു പൊടിക്കുന്നതിൽ വ്യാപൃതരാണു്. സുരസിംഘാരം, ഇലത്താളം, മൃദംഗം മുതലായവയുടെ ശബ്ദം മൂലം മററു ഒച്ചകൾ കേൾക്കപ്പെടുന്നില്ല. ശ്മശാനങ്ങളിൽ കഴികൾ തോണ്ടപ്പെട്ടുകൊണ്ടിരിക്കുന്നു.

നശ്വരം! നശ്വരം! ഉള്ളതെല്ലാം നശ്വരമാണു്.

കാലം നശ്വരതയിൽ നിഹിതമാണു്.

കാലത്തെ വിഭിന്ന വിഭാഗങ്ങളിൽ ബന്ധിച്ചിട്ടുണ്ടെങ്കിലും ഓരോ ക്ഷണത്തിലും, ഓരോ നിമിഷത്തിലും. അതു ഈ ബന്ധങ്ങളെയെല്ലാം പൊട്ടിച്ചുകൊണ്ടു നിശ്ശബ്ദമായി മുന്നോട്ടു പോകുന്നു.

'റൂമി'കവാടത്തിൽ സൂര്യാസ്തമനത്തിന്റെ പെരുമ്പറ, ഇതാ, ഇപ്പോഴും മുഴങ്ങും. നാലു യാമങ്ങളുള്ള പകൽ നീങ്ങിക്കഴിഞ്ഞു. നാലു യാമങ്ങളുള്ള രാത്രിയും അവസാനിക്കും. ഓരോ യാമത്തിനും ഏഴു നാഴികയാണു്. ഓരോ നാഴികകഴിയുമ്പോഴും മണി മുഴങ്ങുകയും മനുഷ്യരുടെ ഘോഷയാത്ര ശ്മശാനങ്ങളിൽ ചെന്നെത്തുകയും ചെയ്യും.

കാലം മരണമാണു്.

# 16

ആസിസിന്റെ കാലത്തു പണിത റൂമികവാടത്തിൽനിന്നുള്ള പെരുമ്പറശബ്ദം ഗൌതമനീലാംബരന്റെ ചെവിയിൽ എത്തി. അയാളുടെ കുതിരവണ്ടി ആ സമയത്തു് പട്ടണത്തിലെ പ്രധാന വാതിലിൽ പ്രവേശിച്ചു കഴിഞ്ഞിരുന്നു. അയാൾ അവിടത്തെ കാവൽക്കാരനു് തന്റെ പ്രമാണപത്രങ്ങളും മററും കാണിച്ചുകൊടുത്തു. അയോദ്ധ്യാ ചക്രവർത്തിയുടെ സൈനികൻ ചോദിച്ചു. ''എവിടെപ്പോകാനാണു് നിശ്ചയിച്ചിരിക്കുന്നതു, മൂപ്പരേ''.

''റസിഡൻസിലേക്കു''.

സൈനികൻ അയാളെ ഒരു നിമിഷനേരം നല്ലപോലെ സൂക്ഷിച്ചു നോക്കി. ''ഇംഗ്ലീഷു് ഗവർമ്മേണ്ടുമായി ബന്ധമുണ്ടോ''?

''ഉവ്വു്'' അയാൾ അൽപം ലജ്ജയോടെ ഉത്തരം പറഞ്ഞു.

''ശരിയാ, അളിയാ. അള്ളാ ഓരോരുത്തനും ഓരോ ഉപജീവനമാർഗ്ഗം കല്പിച്ചുകൊടുക്കുന്നു. ഇംഗ്ലീഷുകാരുടെ സർക്കാർ ആയിക്കോട്ടെ. അതിനെന്താ?'' മറെറാരു ഭടൻ പറഞ്ഞു.

ഈ സമയത്തു് ആദ്യത്തെ സൈനികൻ സന്ദർഭത്തിനൊത്ത ഒരു ഈരടി ചൊല്ലിക്കേൾപ്പിയ്ക്കുകയും നീലാമ്പരന്റെ നേരെ പ്രശംസേച്ഛയോടെ നോക്കുകയും ചെയ്തു. ചെറുപ്പത്തിൽ പേർഷ്യൻ പഠിച്ചിട്ടുണ്ടായിരുന്നു നീലാമ്പരൻ. പക്ഷേ, പ്രാമാണികമായ ഈ ഉറുദു അയാൾക്ക മനസ്സിലായില്ല. നാട്ടു ചക്രവർത്തിമാർ ഭരിക്കുന്ന സ്ഥലങ്ങളും രാജ്യത്തു് ഇപ്പോഴുമുണ്ടെന്നു അയാൾക്ക ഇന്നു് ആദ്യമായി മനസ്സിലായി. ഇതിനെപ്പററി ആലോചിച്ചപ്പോൾ വിചിത്രതരമായ ഒരു സന്തോഷം അയാൾക്കനുഭവപ്പെടുകയും ചെയ്തു.

വണ്ടി മുന്നോട്ടുനീങ്ങി.

ഇതു് ഉപനഗരമാണു്. ഇവിടെ നിരത്തിന്റെ ഓരങ്ങളിലെ ചുട്ടുപഴുത്ത മണ്ണിൽ കുറച്ചു ഇടയന്മാർ ചുററിക്കറങ്ങിക്കൊണ്ടിരുന്നു. ഒരു അരയാലിന്റെ ചുവട്ടിൽ പിറകുമുട്ടികൾ കളുന്നതിന്റെ അരികത്തിരുന്നു് വയസ്സനായ ഒരു യോഗി തീകായുകയാണു്. പിന്നിൽ ഒരു ഭവാനീക്ഷേത്രമുണ്ടു്. തന്റെ കാളീമാതാവിനെ അന്യദേശത്തു കണ്ടപ്പോൾ തനിക്കു വലിയ ശക്തി കരഗതമായപോലെ അയാൾക്കു് തോന്നി. സായ്‌പു നവാബ് കമാൽ റസാബഹദൂറിന്റെ കൊട്ടാരത്തിൽ വിരുന്നിനു പോയിരിക്കയാണെന്നു് റസിഡൻസിയിൽ ചെന്നുചേർന്നപ്പോൾ ഗൌതമനു മനസ്സിലായി. താനെത്തിയവിവരം അയാൾ അയോദ്ധ്യയിലെ ഇൻഫർമേഷൻ ഡിപ്പാർട്ടുമെൻറിൽ കൊടുത്തു. ഉടനെത്തന്നെ ഒരു ദൂതൻ ഗോലാഗഞ്ചിലുള്ള നവാബ് കമാൽ ബഹദൂറിന്റെ വീട്ടിൽ എത്തുകയും ചെയ്തു.

നവാബ് അബുൾമൻസൂർ കമാലുദ്ദീൻ അലിറസാ ബഹദൂർ നസരത്ഗഞ്ച് ഭക്ഷണത്തിന്നുശേഷം റസിഡൻണ്ടിന്റെ കൂടെയിരുന്നു ചൌസർ കളിക്കുകയായിരുന്നു. അദ്ദേഹം പട്ടണത്തിലെ പേരെടുത്ത ഒരു കുടുംബത്തിലെ അംഗമായിരുന്നു. വലിയ സുന്ദരനും ആകർഷകരമായ സ്വരത്തോടുകൂടിയവനുമാണു്. പട്ടണത്തിലെ വേശ്യകളെല്ലാം അയാളിൽ ആസക്തകളായിരുന്നു. പതിനാറാമത്തെ വയസ്സിൽ വിവാഹിതനായി

ത്തിന്നിരുന്നവെങ്കിലും ഇപ്പോഴവരെ അനേവധി ഭാസികളുമായി ബന്ധം പുലർത്തി പറഞ്ഞിട്ടുണ്ട്. ഇയ്യിടെ ചമ്പാബായിബിയെ യാണ് വച്ചുകൊണ്ടിരിക്കുന്നതു്. പക്ഷെ, കൽക്കത്തയിലെ സിറിൽ സായ്പിനെപ്പോലെ റസിഡണ്ടും ഇക്കാലത്തു് അവളുടെ കാമുകനായിച്ചമഞ്ഞിരിയ്ക്കുന്ന എന്നു കേൾക്കാനുണ്ട്. ഇതിനെപ്പററിയെല്ലാം ചിന്തിക്കുന്നതിനോടൊപ്പം ചൌസ റിലെ അടവുകളെപ്പററിയും ആലോചിച്ചുകൊണ്ടിരിക്കുമ്പോ ഴാണു്, കാവൽക്കാരൻ വന്നു് അറിയിച്ചതു്, കൽക്കത്താ ഗവ ർമ്മേണ്ടിന്റെ അടുക്കുന്നിന്ന കുറെ കടലാസ്സുമായി ഒരു ബങ്കാ ളി ബാബു വന്നിട്ടുണ്ടെന്നും കൂടിക്കാഴ്ച പ്രതീക്ഷിച്ചുകൊണ്ടു് 'ബേലിഗാർഡി'ൽ ഇരിക്കുന്നുണ്ടെന്നും.

രസച്ചരടു മുറിഞ്ഞു. ചമ്പ വരാറായിരുന്നു. റസിഡണ്ടിനു ദേഷ്യം വന്നു. കൽക്കത്തയിൽ ഗവർണ്ണർജനറലായി വന്ന ആമേഴ്സ്റ്റ് പ്രഭു തന്റെ അനാശാസനവും ചൊറുചൊറുക്കും കൊണ്ടു് കീഴുദ്യോഗസ്ഥന്മാരെ വളരെ അധികം അലട്ടുന്നമട്ടാണു്. ഒന്നരാടം ആയെങ്കിലും ഒരാൾ കൽക്കത്തയിൽനിന്നു സന്ദേശങ്ങളുമായി എത്താറുണ്ടു്. റസിഡണ്ടിന്റെ ഹൃദയം ചമ്പയുടെ നൃത്തത്തിൽ മുഴുകിയിരുന്നു എങ്കിലും, കർത്തവ്യ ബോധം അവളുടെ ആകർഷകമായ രൂപത്തെ മങ്ങിച്ചു കളഞ്ഞിരുന്നു. അതിനാൽ അദ്ദേഹം ഉടനെത്തന്നെ ബേലീഗാർഡിലേക്കു മടങ്ങിപ്പോന്നു

''ചമ്പാബായി എവിടെയാണു് താമസം?'' രണ്ടാംദിവസം ഗൗതമനീലാംബരൻ റസിഡൻസിയിലെ ഒരു ക്ലാക്കിനോടു ചോദിച്ചു. ക്ലാക്ക് ഹരിശങ്കരൻ ചുണ്ടുകൾക്കിടയിലൂടെ ഒന്നു പുഞ്ചിരിച്ചുകൊണ്ടു ''ഈ ബങ്കാളി ബാബുവിനും ഹൃദയമുണ്ടല്ലോ! നല്ലതു സഹോദരാ, നല്ലതു്. നിങ്ങളൊക്കെ ചാഞ്ഞിരുന്നു എഴുത്തുകുത്തുകൾ നടത്തുകയേ ഉള്ളു എന്നാണു് ഞങ്ങൾ ഇതുവരെ വിചാരിച്ചിരുന്നതു്.

''താങ്കൾ ചമ്പാസാഹബയുടെ വീട്ടിലേയ്ക്കു പോകുന്നുണ്ടോ?''

''ഉവ്വ്'', നീലാംബരൻ അല്പം പരിഭ്രമത്തോടെ മറുപടി പറഞ്ഞു. അയാളുടെ മുഖം തുടുത്തുകഴിഞ്ഞിരുന്നു. ഗൌതമന്റെ പരിഭ്രമം കണ്ടു് ഹരിശങ്കരനു് വലിയ ആശ്ചര്യമുണ്ടായി. ഹരിശങ്കരന്റെ സമുദായത്തിൽ വേശ്യകൾക്കു പ്രധാനവും ആദരണീയവുമായ സ്ഥാനമുണ്ടായിരുന്നു. അവരില്ലെങ്കിൽ പരിഷ്കൃത സമുദായം അപൂർണ്ണമാണു് എന്നുവരെ കരുതപ്പെട്ടിരുന്നു. സിറിൽ സായ്പിന്റെ ക്ലാർക്കു് കാണാൻ വരുന്നുണ്ടെന്നു ഹരിശങ്കരൻ ഒരു ദൂതൻ മുഖാന്തിരം ചമ്പാബായിക്കു അറിവുകൊടുത്തു. 'വന്നുകൊള്ളട്ടെ' എന്നു ചമ്പ പറഞ്ഞയയ്ക്കുകയും ചെയ്തു.

സന്ധ്യയായി. മുല്ലയുടേയും രാമച്ചത്തിന്റേയും മണം കാററിൽ കവിഞ്ഞൊഴുകി. കൈതപ്പൂനീരും പനിനീരും നിലത്തു തളിക്കപ്പെട്ടു ചൌക്കു് വിളക്കുകളാൽ തിളങ്ങി. ഗൌതമനീലാംബരത്തിന്റെ വണ്ടി ആ സമയത്തു ചമ്പാബീബിയുടെ പച്ചനിറത്തിലുള്ള മൂന്നുനിലക്കെട്ടിടത്തിന്റെ മുമ്പിൽ വന്നുനിന്നു. വാതില്ക്കൽ യൂണിഫോറമിട്ട കാവല്ക്കാരൻ ഉണ്ടായിരുന്നു. ഗൌതമൻ മടിച്ചുമടിച്ചു വണ്ടിയിൽനിന്നു ഇറങ്ങുകയും ഷാൾ തോളിലിട്ടുകൊണ്ടു് കോണികയറുകയും ചെയ്തു.

മുറിയിൽ വലിയ ആൾക്കൂട്ടമായിരുന്നു. നിലത്തു വെളുത്ത വിരി വിരിച്ചിരുന്നു. അതേ നിറത്തിലുള്ള മേശക്കട്ടിയിൽ ശരറാന്തൽ തൂങ്ങുന്നു. ചുമർ പഴുതുകളിൽ ഗ്ലാസ്സും താമരയും തിളങ്ങുന്നുണ്ടു്. ചൌക്കിന്റെ ഭാഗത്തുള്ള മുററത്തു് പനിനീർച്ചെടികൾ വളരുന്നു. നാലുഭാഗത്തും ആൾവലിപ്പത്തിലുള്ള കണ്ണാടികൾ വച്ചിരിയ്ക്കുന്നു. ഈ കണ്ണാടികളിൽ വിചിത്രതരമായ പല ആകൃതികളും ഗൌതമൻ കണ്ടു—ഇതുവരെ ഒരിക്കലും കണ്ടിട്ടില്ലാത്ത ആളുകൾ. അവരെല്ലാം ആരാണു്? എവിടെനിന്നു വന്നവരും എവിടേക്കു പോകുന്നവരുമാണു്? മണംമുററുന്ന ഈ മുറിയിൽ എത്രനേരം അവർ സഭക്കൂടും? വിശേഷപ്പെട്ട തുണികൾകൊണ്ടുണ്ടാക്കിയ കുപ്പായം, പൈജാമ, തൊപ്പി, തലപ്പാവു് എന്നിവ ധരിച്ചും, ഷാൾ പുതച്ചും, തല

യിണമേൽ ചാരിയും ക്രമമായി ഇരിക്കുകയായിരുന്നു അവർ. വലിയ ആചാരോപചാരങ്ങളോടും മര്യാദയോടുംകൂടിയും മന്ദമായുമാണ് അവർ തമ്മിൽത്തമ്മിൽ സംസാരിച്ചിരുന്നത്. ഒരു ഭാഗത്തു രാജാശിവകുമാർ 'വഫ'യുടെ ഒരു കവിതയെക്കുറിച്ചുള്ള ചർച്ച നടക്കുന്നു. മറെറാരിടത്തു് സംഗീതത്തിൻെറ ചില സൂക്ഷ്മതത്വങ്ങളെ സംബന്ധിച്ചുള്ള അഭിപ്രായവിനിമയമാണ്. നീലാംബരദത്ത് ഒരു നിമിഷം അല്പം ലജ്ജയോടെ വാതിൽപ്പടിയിൽനിന്നുകൊണ്ടു് ഇതെല്ലാം നോക്കിക്കണ്ടു. തൻെറ ഏററവും നല്ല ഗൌൺ ആണ് അയാൾ ധരിച്ചിരുന്നതു് തലയിൽ തലപ്പാവുമുണ്ടായിരുന്നു. പക്ഷേ, അന്യനാട്ടുകാരനാണ് അയാളെന്നു ആകൃതിയും പ്രകൃതിയും കണ്ടാൽ സ്പഷ്ടമാകുമായിരുന്നു. പ്രധാനസ്ഥാനത്തിരിക്കുന്ന നവാബ് കമ്മൻ അയാളെ അടുക്കലേയ്ക്കു വിളിച്ചു. വിശിഷ്ടമായ തൻെറ ആസനത്തിന്നു അടുത്തുതന്നെ സ്ഥലം കൊടുക്കുകയും കുശലാന്വേഷണങ്ങൾ നടത്തുകയും ചെയ്തു.

''എനിക്കും കൽക്കത്തയിലേക്കു പോകാൻ വലിയ ആഗ്രഹമുണ്ടു്. പക്ഷേ, എൻെറ അള്ളാ, വലിയ ഏടങ്ങാറുള്ള യാത്രയാണ്''. അയാൾ ഹുക്കാ വലിച്ചുകൊണ്ടിരുന്നു ശരറാന്തലിൻെറ വെളിച്ചം അയാളുടെ മുഖത്തു് ഒളിച്ചു കളിക്കുകയാണ്. ''ബംഗാളിലെ ജമീന്ദാരന്മാരെപ്പററി എന്തു പറയാനാണ്! വലിയ പ്രതാപികളും ധനികരുമായ ആളുകൾ അവിടെ ധാരാളമാണ്''. നവാബു് കമ്മൻ വെററിലത്തട്ടു നീട്ടിക്കൊണ്ടുപറഞ്ഞു.

''എൻെറ താലൂക്കല്ല അതു്. ഞാൻ ജോലിചെയ്യുന്നു അവിടെ എന്നുമാത്രം.''

''ജോലിയോ?''

പ്രവേശനദ്വാരത്തിൽ വെച്ചു അനുഭവപ്പെട്ട അതേ ദേഷ്യം നീലാംബരദത്തിനു് ഇപ്പോഴുമുണ്ടായി. ''ഞാൻ കമ്പനിസർക്കാരിൻെറ ജോലിക്കാരനാണ്.''

''നല്ലതു്.''—നവാബ് കമാൽരസാ വിഷയം മാററി.

''അപ്പോൾ ജനാബ് ഇംഗ്ലീഷ് പഠിച്ചിട്ടുണ്ടായിരിക്കും, ഇല്ലേ?'' മറ്റൊരാൾ ചോദിച്ചു

''ഉവ്വ്; കുറച്ചൊക്കെ അറിയാം.''

ശരി, ശരി. എത്രകണ്ടറിയാം? എഴുത്തും മററും വായിക്കാമോ?''

നീലാംബരൻ പുഞ്ചിരികൊണ്ടു. ''ഉവ്വ്.'' അയാൾക്ക അല്പം ആശ്വാസമായി. ഇവരെല്ലാം ശുദ്ധഗതിക്കാരും, നല്ല പ്രകൃതക്കാരുമാണ്. ഇവരുടെ മുമ്പിൽ പരിഭ്രമിക്കേണ്ട ആവശ്യമില്ല. താൻ ജീവിക്കുന്ന ലോകത്തിൽത്തന്നെയാണ് ഇവരും ജീവിക്കുന്നത് എന്ന സംഗതി അയാൾക്ക വളരെ വിചിത്രമായി തോന്നി.

ഇതിനിടയിൽ ശ്രുതി ഇണക്കപ്പെട്ടു. പതിനേഴ-പതിനെട്ടു വയസ്സായ ഒരു പെൺകുട്ടി ചെറിയ അഹംതയോടുകൂടി മുറിയിലേയ്ക്കു വന്നു. ചമ്പകവർണ്ണയായ അവൾ അടിമുതൽ മുടിവരെ സുന്ദരിയായിരുന്നു. മൂക്കിൽ വൈരക്കല്ലുകൊണ്ടുള്ള ഞാത്തി ധരിച്ചിരിക്കുന്നു. തവിട്ടുനിറത്തിലുള്ള പൈജാമ അടിവരെ ഞാന്നുകിടക്കുന്നുണ്ട്. അസംഖ്യം ആഭരണങ്ങളുടെ ഭാരം ചുമക്കുന്നുണ്ട് അവൾ. യുവതി അവരുടെ ഇടയിൽ വന്നിരുന്ന ശേഷം, അത്യധികം മോഹകമായ വിധത്തിൽ കുനിഞ്ഞു നീലാംബരനെ അഭിവാദനം ചെയ്യുകയും ശഹാനാരാഗത്തിൽ ആസിഫ് ഉദ്ദൌളയുടെ ഒരു ഗസൽ ആലപിയ്ക്കാൻ തുടങ്ങുകയും ചെയ്തു.

''പ്രതിമകളുടെ തെരുവിൽ നമ്മൾ രാപ്പകൽ
ഈശ്വരന്റെ തമാശകൾ കാണുന്നു.''

ശ്രോതാക്കൾ തന്മയചിത്തരായി അവളുടെ പാട്ടു കേട്ടുകൊണ്ടിരുന്നു. ഗൌതമൻ അവളുടെ സൌന്ദര്യം നോക്കിക്കൊണ്ടുന്നതിൽ തന്നത്താൻ മറന്നപോലെയായി! കല്ക്കത്തക്കാരനും ഇംഗ്ലീഷ് അറിയുന്നവനുമായ ആ കുക്ക് ലക്നോവിന്റെ മാന്ത്രികശക്തിയിൽ തടവുകാരനായി.

ദിവസങ്ങൾ നീങ്ങിക്കൊണ്ടിരുന്നു. മഴകാരണം കൽക്കത്തവരെയുള്ള വഴി മുടങ്ങിക്കിടക്കുകയാണ് ജന്മാഷ്ടമിയാ

ഘോഷമായി. വ്രജപ്രദേശത്തെ രാസലീലക്കാർ കൃഷ്ണലീല
അഭിനയിക്കാൻ തയ്യാറെടുത്തു. ചമ്പയായിരുന്നു രാധ. ഗൌ
തമൻ സമകാലീനചക്രവർത്തിയായ ഹിസ് മെജസ്റ്റി ഗാസി
ഉദ്ദീൻഹൈദരുടെ ദർബാറിൽ വെച്ചു ചമ്പയെ പലപ്പോഴും
കാണുകയുണ്ടായിട്ടുണ്ടു്. അവൾ അവിടെ വെച്ചു തന്റെ സ്വ
രചമത്കാരം പ്രദർശിപ്പിക്കുക പതിവാണു്. അതുപോലെത്ത
ന്നെ ഉത്സവങ്ങളിലും, ഉദ്യാനങ്ങളിലും, ഗോമതീനദിയിൽ
സഞ്ചരിക്കുന്ന തോണികളിലും വെച്ചു അയാൾ അവളെ ക
ണ്ടിട്ടുണ്ടു്. എല്ലാ സ്ഥലത്തുമുണ്ടു് അവൾ.

ഗൌതമൻ സുജാതാദേവിയുടെ സന്ദേശം എപ്പോഴേ മറന്നു
കഴിഞ്ഞിരുന്നു. പകലുകൾ കോലാഹലങ്ങളിൽ കഴിഞ്ഞു
പോവുകയും രാവുകൾ വിധിദിനങ്ങളായി എത്തുകയും ചെ
യ്യുന്നു.

രാത്രി—ചമ്പയുടെ രാജധാനിയായ രാത്രി. ഈ രാത്രി
യിൽ ഗൌതമ നീലാംബരദത്തിനു് പ്രവേശനമില്ല. വേശ്യ
യെസ്സംബന്ധിച്ച ഭാവനപോലും അയാളുടെ ജീവിതത്തിലും
ലോകത്തിലും വെറുപ്പു് ജനിപ്പിച്ചിരുന്നു. അയാൾ വിചാ
രിച്ചു—''ദേവിയായ സ്ത്രീ വേശ്യയാകാൻ പാടില്ല. വലിയ
അന്യായമാണിതു്.'' പിന്നെ അയാൾക്കു ഓർമ്മവന്നു.
''ദുഃഖം സഹിക്കാൻവേണ്ടി മാത്രമാണു് സ്ത്രീയുടെ ജനനമെ
ന്നു പറയപ്പെടുന്നു. പശുക്കളെപ്പോലെ സാധുക്കളായ ബാല
വിധവകളും അനാഥ ബാലികമാരും! സതികളായി സ്വാഭി
മാനം മരിക്കുന്നവർ! പക്ഷേ, ഈ ചമ്പയെ നോക്കുക. സ്വ
യം ദഹിക്കുന്നതിനു പകരം അവൾ മററുള്ളവരെ ദഹിപ്പിച്ചു
കൊല്ലുന്നു.''

'സ്ത്രീയ്ക്കു സ്വാതന്ത്ര്യമില്ല.' മനുമഹാരാജാവു് എഴുതിയിട്ടു
ണ്ടു്. സ്ത്രീ സ്വതന്ത്രയല്ല—തികച്ചും ശരിയാണു്. ആപ
ത്തുകാലത്തും, വിവാഹാവസരത്തിലും, ആരാധനാസമയത്തും
സ്ത്രീകൾക്കു പുറത്തുവരാൻ വിരോധമില്ലെന്നു രാമായണത്തി
ലെ ആറാംകാണ്ഡത്തിൽ പറഞ്ഞിട്ടുണ്ടു്. സ്ത്രീകൾ വേദം പ
ഠിച്ചാൽ വലിയ അനിഷ്ടഫലങ്ങളാകുമെന്നുംകൂടിയുണ്ടു്.

ജാഗീർദാരി സമുദായത്തിൽ സ്ത്രീകൾക്കു സ്വാതന്ത്ര്യം കിട്ടുന്നതു് അങ്ങാടിയിൽ വന്നിരുന്നാൽ മാത്രമാണു. ചമ്പാബായി ജനിച്ചതും വളർന്നതുമെല്ലാം ഈ സമുദായത്തിലാണു്. ഈ നില മനസ്സിലാക്കുവാൻ ഗൌതമനു് സാധ്യമല്ലായിരുന്നു. അടുത്തകാലത്തുമാത്രം ബങ്കാളിൽ ഉണ്ടായതും ജാഗീർദാരി ചട്ടക്കൂട്ടിൽ നിന്നു മാറി, സ്വന്തം മൂല്യങ്ങൾ വേറിട്ടു സ്ഥാപിച്ചുകൊണ്ടിരിക്കുന്നതും സദാചാരത്തെ പൂജിക്കുന്നതുമായ മധ്യവർഗ്ഗത്തോടായിരുന്നു അയാൾക്കു ബന്ധം.

ഒരു ദിവസം അയാൾ മുൻഷിഹരിശങ്കരന്റെ കൂടെ വള്ളത്തിൽ നദികടന്നു ആട്ടിൻപോരു് കാണുവാൻ പോകയായിരുന്നു. പെട്ടെന്നു് ഒരു സ്വർണ്ണത്തോണി മെല്ലെമെല്ലെ നീന്തിപ്പോകുന്നതു് അയാളുടെ ദൃഷ്ടിക്കു വിഷയമായി.

''കമ്പനി ബഹദൂർ രക്ഷിയ്ക്കട്ടെ.'' മധുരമായ ഒരു മണിനാദം അയാളുടെ ചെവികളിൽ മുഴങ്ങി. മറ്റെ തോണിയിൽ ഇരുന്നിരുന്ന ചമ്പയുടെ സ്വരമായിരുന്നു അതു്. നീലാംബരൻ പരിഭ്രമത്തോടെ തന്റെ നേരെ നോക്കുന്നതുകണ്ടു് അവൾ കിലുകില ചിരിച്ചു. അയാൾ ലക്നോക്കാരുടെ കൂട്ടത്തിൽ കുറച്ചുദിവസംകൂടി താമസിച്ചിട്ടുണ്ടായിരുന്നുവെങ്കിൽ ഇങ്ങനെ പറയുമായിരുന്നു — ''ഹുസൂരാവു് ഞങ്ങളെപ്പറ്റി ഇങ്ങനെ കാര്യമായി വിചാരിയ്ക്കുന്നതു്.'' അയാൾ തികച്ചും പരിഭ്രമിച്ചു. മുമ്പിൽ ആഗാമീറിന്റെ വള്ളമാണു്. ചിത്രപ്പണികളുള്ള മററു ചില വള്ളങ്ങളിൽ ഉദ്യോഗസ്ഥന്മാരും, മന്ത്രികളും, വലിയ നിലയിലുള്ള ഇംഗ്ലീഷുകാരും, പട്ടണത്തിലെ പ്രസിദ്ധപ്പെട്ട വേശ്യകളുമെല്ലാം വിഹാരോദ്യാനത്തിലേയ്ക്കു പോകുകയായിരുന്നു. ഇതിനിടയിൽ ചമ്പയുടെ വള്ളം അടുത്തെത്തി.

''എന്റെ വഞ്ചിയിലേയ്ക്കു വരൂ.'' അവൾ ക്ഷണിച്ചു.

''ഇദ്ദേഹത്തെക്കൂടി മുക്കിക്കൊല്ലാനാണു് അല്ലേ?'' ഹരിശങ്കരൻ മറുപടിപറഞ്ഞു. ഇതിനുശേഷം രണ്ടുപേരും ശ്ലേഷഭാഷയിൽ തമാശയും നേരമ്പോക്കും പറയാൻ തുടങ്ങി. അവരെല്ലാം ചിരിച്ചും കളിച്ചും ഒടുവിൽ കടവിലെത്തി. 'ബാരഹു്

ദരി'യിലേയ്ക്കുപോകുന്ന വഴിയ്ക്കു സുജാത തന്നെ ഏല്പിച്ച ഉത്ത രവാദിത്തം പൂർത്തിയാക്കി മനസ്സിന്റെ ഭാരം കുറയ്ക്കുകയെങ്കി ലും വേണമെന്ന് ഗൌതമൻ ധൈര്യപൂർവ്വം നിശ്ചയിച്ചു. പൈ ജാമയുടെ മുട്ടുമറയ്ക്കുന്ന ഭാഗം പൊക്കിപ്പിടിച്ചുകൊണ്ടു അവരം പടവുകരം കയറുമ്പോരം അയാരം ചോദിച്ചു — ''നിങ്ങരം സി റിൽസായ്ബിനെ അറിയുമോ?''

അവരം ഒന്നും മിണ്ടിയില്ല.

''ചമ്പാബായി, ഞാൻ നിങ്ങളോടാണ് ചോദിക്കുന്നതു്. മറുപടിപറയുക.''

''ശരി, അറിയും. നിങ്ങരംക്ക എന്താണു് വേണ്ടതു്.''

''കൽക്കത്തയിൽ അയാരംക്കൊരു ഭാര്യയുണ്ടു്.''

ഇതു കേട്ട ഉടനെ ചമ്പവിവർണ്ണയാകുമെന്നും പശ്ചാത്താപം കൊണ്ടു അവളുടെ നെററിമേൽ വിയർപ്പുപൊടിയുമെന്നും ആ യിരുന്നു അയാരം വിചാരിച്ചതു്. പക്ഷേ, അവരം ശാന്തമാ യി പറഞ്ഞു — ''ശരി, പിന്നെ നമ്മുടെ അടുത്തുവരുന്ന ഓ രോരുത്തനും രണ്ടും നാലും ഭാര്യമാരുണ്ടു്.''

''അയാരംക്ക ഒരു മകളുമുണ്ടു്.'' നീലാംബരൻ തനിയ്ക്കു പ റയാനുള്ളതു് ഒന്നുകൂടി മഹത്തരമാക്കിക്കൊണ്ടു പറഞ്ഞു.

''എല്ലാവക്കും പെൺമക്കളുണ്ടു്, മക്കളുടെ മക്കളും. നി ങ്ങരം പറയാനുള്ളതു് പറയൂ.''

''നിങ്ങരം സിറിൽസായ്ബുമായുള്ള ബന്ധം വേർപെടുത്ത ണം—അതായതു്, ഇത്തവണ അദ്ദേഹം ഇവിടെ വരുമ്പോരം, നിങ്ങരം അദ്ദേഹത്തെ കാണരുതു്. അദ്ദേഹം റസിഡണ്ടായി ഇവിടെ അടുത്തുതന്നെവരും.''

ചമ്പ തെല്ലു് സ്തംഭിച്ചുനിന്നു. പിന്നെ ഒരു നിമിഷനേരം വലിയ താല്പര്യത്തോടുകൂടി അയാളെ നോക്കി. ''നിങ്ങരം പമ്പര വിഡ്ഢിയാണു്. അങ്ങനെ പറയൂ—ഇപ്പോരംനിങ്ങരം ക്കാണു് എന്നിൽ കമ്പം — അല്ലേ, ജനാബു്?''

നീലാംബരനു് തല ചുററുന്നതുപോലെ തോന്നി. ഇതി ലും വലിയ അശിഷ്ടത ഉണ്ടാകുമോ? അയാരം അവിടെ നി ന്നു് ഉടനെത്തന്നെ മടങ്ങുവാൻ ആഗ്രഹിച്ചു. പക്ഷേ, പോരു്

തുടങ്ങാറായിരുന്നു. ആളുകൾ ധാരാളം കൂടിയിണ്ടു്. പാദുഷായും ദർബാരികളും അവരവരുടെ സ്ഥാനത്തു ഇരുന്നുകഴിഞ്ഞു. ബാൻറ് ആരംഭിച്ചു. അയാൾ ഓരത്തുപോയി മിണ്ടാതെ ഒതുങ്ങിനിന്നു.

മടക്കയാത്രയിൽ അയാൾക്ക കടവുവരെ നവാബ്ബ് കമ്മൻേറയും റസിഡങ്ങിൻേറയും തൊട്ടു പിന്നിൽ നടക്കേണ്ടിവന്നു. വള്ളത്തിൽ ചമ്പയുടെ കൂട്ടു് കിട്ടി. അതിൽ വേറെ ആരും ഉണ്ടായിരുന്നുമില്ല. അവൾ അയാളെ പ്രേമനിർഭരമായ കണ്ണുകളോടെ നോക്കിക്കൊണ്ടിരുന്നു. പിന്നെ പെട്ടെന്നു പറഞ്ഞു — ''ഒന്നു കേൾക്കൂ! ഞാൻ സിറിൽസാഹ്വിനെ ആയിരം തവണ ഉപേക്ഷിയ്ക്കാം. പക്ഷേ, നിങ്ങൾ എന്നെ ഒരിയ്ക്കലും വിട്ടുപോകരുതു്. എനിയ്ക്കു നിങ്ങളെ വളരെ പിടിച്ചിരിക്കുന്നു.

അയാൾ ഒന്നും മിണ്ടിയില്ല.

ചമ്പ വീണ്ടും മന്ദസ്വരത്തിൽ പറഞ്ഞു—''ഇങ്ങനെയുള്ള വാക്കുകൾ ഞാൻ ഇതുവരെ ആരോടും പറഞ്ഞിട്ടില്ല. അവനവൻെറ മേൽ ഇത്രയൊന്നും അഹങ്കാരമരുതു്. കാലം വളരെ വേഗം പോകും.''

വള്ളം കടവിലടുത്തു. ചമ്പ അയാളെ പുരികംചുളിച്ചു അവധാനപൂർവ്വം നോക്കി. പിന്നീടു പെട്ടെന്നു ചിരിച്ചു. ''വിഡ്ഢിയായ മനുഷ്യാ.'' അവൾ സ്നേഹത്തോടെ പറഞ്ഞു—''നിങ്ങൾക്ക വർത്തമാനം പറയാൻ അറിഞ്ഞുകൂടാ. ഞാൻ നിങ്ങളെ സ്നേഹിക്കുന്നു. പ്രകൃതിയുടെ ഈ തമാശയൊന്നു കാണു.'' നീലാംബരൻ ഒന്നും മിണ്ടാതെ വഞ്ചിയിൽനിന്നിറങ്ങി. ചമ്പ, തൻെറ പല്ലക്കിന്നുനേരെ നീങ്ങിക്കൊണ്ടിരിക്കേ, അയാളോടു വീണ്ടും ചോദിച്ചു—''നിങ്ങൾ എൻെറ വസതിയിലേയ്ക്കു് വരില്ലേ?''

''ഇല്ല.'' നീലാംബരൻ സംക്ഷിപ്തമായ മറുപടികൊടുത്തു വേഗത്തിൽ തൻെറ പല്ലക്കിൽ കയറി.

ഈ സംഭവത്തിന്നുശേഷം മൂന്നു ദിവസത്തേയ്ക്കു് അയാൾക്കു് ഉറക്കംവന്നില്ല. ഇതിനിടയിൽ ചമ്പയുടെ അനേകം സന്ദേ

ശങ്ങരം അയാളുടെ അടുക്കൽ വന്നു. അയാരം വിചാരിച്ചു. ''ഈ സ്ത്രീ ഇത്രപെട്ടെന്നു് എന്തൊരു നാടകമാണു് കളിക്കുന്നതു്? അതേ, സ്ത്രീസ്വഭാവം ശരിയായി മനസ്സിലാക്കിയവർ ഇന്നുവരെ ആരുണ്ടു്? വലിയ വലിയ ധനവാന്മാരാലും വീരന്മാരാലും അഭിമാനപൂർവ്വം ശൌനിക്കപ്പെടുന്ന ഈ പെൺകുട്ടിയുടെ എന്റെ ഏതൊരു സ്വഭാവമാണു് നന്നായിത്തോന്നിയതു്?''

ഹരിശങ്കരൻ ഫയലിൽനിന്നു തലയുയർത്തി ഗൌതമനോടു ചോദിച്ചു—''നിങ്ങരം എന്തുകൊണ്ടു അവളുടെ അടുത്തു പോകുന്നില്ല? എന്താണിതിൽ വിരോധം?''

ചമ്പയുടെ വീട്ടിൽ പോകുന്നതിൽ വിരോധം എന്താണെന്നു് അയോദ്ധ്യയിലെ ഈ കായസ്ഥസഹോദരനെ പറഞ്ഞു മനസ്സിലാക്കാൻ നീലാംബരനു് കഴിഞ്ഞില്ല.

''ഈശ്വരൻ നമ്മുടെ മനോവിനോദത്തിനാണു് സ്ത്രീകളെ സൃഷ്ടിച്ചിട്ടുള്ളു്'' ഹരിശങ്കരൻ പറഞ്ഞു. നീലാംബരൻ ആശ്ചര്യത്തോടെ അയാളെ നോക്കി.

''സ്ത്രീ പരിശുദ്ധമായ വസ്തുവാണു്. നിങ്ങരം അവളെ മനോവിനോദനത്തിനുള്ള വസ്തുവായി കരുതുകയാണോ?''

ആശ്വിനമാസം വന്നുകഴിഞ്ഞു. അലഹബാദിൽ കൽക്കത്തയിലേയ്ക്കുള്ള കപ്പൽ തയ്യാറായി നില്ക്കുന്നുണ്ടു്. ഗൌതമൻ കടലാസ്സുകളെല്ലാം ശരിയാക്കി, മടക്കയാത്രയ്ക്കു ഒരുങ്ങി.

അയാരം നഗരത്തിന്റെ പ്രവേശനദ്വാരത്തിലേയ്ക്കു പോവുകയായിരുന്നു. പെട്ടെന്നു് വണ്ടിക്കാരനോടു് ചോദിച്ചു. ''ഈ റോഡു് എങ്ങോട്ടാണു് പോകുന്നതു്?''

''ചന്തയിലേയ്ക്കു്, യജമാനനേ.''

''ഇതാ, അവിടെ വണ്ടി തിരിക്കുക.''

''ശരി, യജമാനനേ.''

വണ്ടി ചെമ്പയുടെ വീട്ടിന്നു മുമ്പിൽ വന്നുനിന്നു. അയാരം മെല്ലെ അടികരം വെച്ചു, അകളിലേയ്ക്കു കയറി. ചമ്പ നടുമുറ്റത്തു് ഇരിക്കയായിരുന്നു. നീലാംബരന്റെ ശബ്ദം കേട്ടു്, അവരം വിളറി.

''നിങ്ങൾ വന്നുവോ?''

''ഇല്ല, ഞാൻ പോവുകയാണ്.''

''അല്പനേരം നില്ക്കുക. സർബ്ബത്ത് വരുത്തട്ടെ.''

അയാളുടെ സങ്കോചം കണ്ട് അവൾ പറഞ്ഞു. ''ബ്രാഹ്മണന്റെ പീടികയിൽനിന്ന് തിന്നാൻ വല്ലതും വാങ്ങിക്കട്ടെ.''

''എനിക്ക് ഒന്നും വേണ്ട.''

''അതെനിക്കറിയാം.''

''ഞാൻ...ഞാൻ നിങ്ങളോട് യാത്രപറയാൻവന്നതാണ്, ഖുദാ ഹാഫിസ്.''

''ഖുദാ ഹാഫിസ്.''

അയാൾ വാതിൽക്കൽ ശങ്കിച്ചുനിന്നു.

''ഞങ്ങളുടെ നഗരത്തിൽ ഒരു പതിവുണ്ട്. ആശീർവ്വദിക്കുന്ന അവസരത്തിൽ 'സൌന്ദര്യത്തിന്റെ ദുഃഖമല്ലാതെ മറ്റൊരു ദുഃഖവും ഈശ്വരൻ തരാതിരിക്കട്ടെ' എന്നാണ് ഞങ്ങൾ പറയാറ്. ഈ ആശംസ ഞാൻ നിങ്ങൾക്കു തരില്ല. സൌന്ദര്യത്തിന്റെ ദുഃഖം എന്തെന്ന് നിങ്ങൾക്കറിഞ്ഞുകൂടാ. ഏതിനെയാണ് ദുഃഖം എന്ന് വിളിക്കുന്നത് എന്ന് നിങ്ങൾ ധരിച്ചിട്ടില്ല.''

''കേൾക്കൂ, ചമ്പേ, നിന്റെ ജീവിതം വളരെ അധികം നിറംപിടിച്ചതാണ്. അതിനാൽ നീ എന്നെ വേഗം മറക്കും. എന്തൊരു വിഭ്രാന്തിയിലാണ് നീ വീണിരിക്കുന്നത്? ഞാനും നീയും തമ്മിൽ എന്ത് കൂട്ടുകെട്ടാണ് ഉള്ളത്?'' അയാൾ ചമ്പയെ പറഞ്ഞുമനസ്സിലാക്കാൻ ശ്രമിച്ചു—''ഞാൻ ഇവിടെ വരുന്ന ആളുകളിൽ നിന്നെല്ലാം ഭിന്നനായതുകൊണ്ടാണ് നീ എന്നെ ഇഷ്ടപ്പെടുന്നത്. വിചിത്രവസ്തുക്കൾ എല്ലാവർക്കും നന്നായി തോന്നും. ശരി ഞാൻ പോകുന്നു.''

''എന്തൊരു അറിവാണിത്, എന്റെ അല്ലാഹ്! നിങ്ങളാണ് ഝാലുലാൽ രാജാവിന്റെ കസേലയിൽ ഇരിക്കാൻ പോകുന്നതെന്നു തോന്നുന്നു.'' ചമ്പ ചിരിക്കുവാൻ ശ്രമിച്ചു.

ഇരുട്ട് വേഗം വേഗം പെയ്യുവാൻ തുടങ്ങി. പട്ടണത്തിൽ എല്ലായിടത്തും വിളക്കുകൾ തെളിഞ്ഞു. ശരറാന്തലുകളും മററും കത്തുവാൻ തുടങ്ങി. താഴെയുള്ള റോഡിൽക്കൂടി ഒരു വിവാഹഘോഷയാത്ര പോവുകയാണ്. അതിലെ ഒരു തട്ടിന്മേൽ നൃത്തം നടക്കുന്നു. മറെറാന്നിന്മേൽ ഹാസ്യാനുകരണവും ഭാവവൈചിത്ര്യമാണ്. ശഹനായ് മുഴങ്ങുന്നുണ്ട്. ചൂട്ടകളുടെ വെളിച്ചം മാളികയുടെ മുകളിലുള്ള ജനവാതിലിന്മേൽ വീഴുന്നു. ഈ വെളിച്ചത്തിൽ ചമ്പനൃത്യത്തിനുവേണ്ടി ധരിച്ച ദുപ്പട്ട മിന്നുന്നുണ്ട്. താഴെ 'ഡോം'[1] സ്ത്രീകൾ മംഗളഗാനങ്ങൾ പാടുകയാണ്. ചമ്പ വിവാഹഘോഷയാത്ര നോക്കിക്കൊണ്ട് ജനവാതിൽക്കൽനിന്നു. "ഏതു് സൌഭാഗ്യവതിയുടെ ഘോഷയാത്രയാണിതെന്ന് ആക്കറിയാം?" അവൾ പറഞ്ഞു. നീലാംബരൻ തിരിഞ്ഞ് അവളെ ഒന്ന് നോക്കി.

ചമ്പ തുടർന്നു—"അവളുടെ സീമന്തരേഖയിൽ കുങ്കുമവും, കാലിൽ വെള്ളിപ്പാഞ്ചിയും, മൂക്കിൽ മംഗല്യത്തിന്റെ മൂക്കുത്തിയുമുണ്ടായിരിയ്ക്കും." അവൾ തന്റെ സീമന്തരേഖയൊന്നുതൊട്ടു. അവളുടെ കേശം കോതി മോടിപിടിക്കപ്പെട്ടിട്ടുണ്ടായിരുന്നു. പക്ഷേ, സീമന്തരേഖയിൽ കുങ്കുമം ഉണ്ടായിരുന്നില്ല.

"ഇവരും വീണ്ടും നാടകം അഭിനയിക്കാൻ തുടങ്ങിയിരിക്കുന്നു"—ഗൌതമനീലാംബരൻ വിവശനായി വിചാരിച്ചു.

"പുരുഷൻ ഇത്രയും ക്രൂരനാണോ?"

"പുരുഷൻ സ്ത്രീയിലും സ്ത്രീപുരുഷനിലും ആരോപിക്കാറുള്ളതാണ് ഈ അപരാധം. ഇതു വെറുതെയാണ്."

"നിങ്ങൾ ഒന്നാം വെളുക്കുമ്പോഴേയ്ക്കും ലക്നൌവിൽനിന്നു വളരെ ദൂരെ ആയിരിക്കും, ഇല്ലേ?"

"ഉവ്വ്."

നീലാംബരൻ ജനവാതിലിൽക്കൂടി താഴെയ്ക്കു നോക്കി. ഏതോ ഉത്സവത്തിനായി പട്ടണം മുഴുവനും ഒരു രോഗത്തേയ്ക്കു ഒഴുകുകയായിരുന്നു. തടിച്ചുകൊഴുത്ത ചില ആനക്കാർ മീശ

1 മുറവും മററും ഉണ്ടാക്കി വില്ക്കുന്ന ഒരു ജാതി

പിരിച്ചുകൊണ്ടു തെരുവുകളിൽക്കൂടി പോകുന്നുണ്ടു്. സാഹസികന്മാർ തങ്ങളുടെ വാളം മിന്നിച്ചുകൊണ്ടു നീങ്ങുന്നു. [1] മദക്, [2] ചരസ്സു്, [3] ഭാംഗു്, [4] ചണ്ഡു മുതലായ ലഹരി പദാർത്ഥങ്ങൾ ഉപയോഗിക്കുന്നവർ അവ വലിക്കാനുള്ള സ്ഥലങ്ങളിൽ കൂട്ടംകൂടിയിട്ടുണ്ടു്. ലോകം എത്രയേറെ നിറപ്പകിട്ടുള്ളതാണു്! ഭർത്തൃഹരി ഇതിനെ രംഗഭൂമി എന്നാണു് പറഞ്ഞിട്ടുള്ളതു്. ഈ രംഗഭൂമിയിൽ, ഇതാ ഒരു നിരർത്ഥനാടകംകൂടി അഭിനയിക്കപ്പെടുന്നു. ഇരുട്ടു് പരന്നു തുടങ്ങി. അയാളുടെ വണ്ടി താഴെ കാത്തുനില്ക്കുകയാണു്.

ബാബു, ഓടിപ്പോവുക. ഇവിടെനിന്നു ഓടിപ്പോവുക-ഉം-വേഗം. കൽത്തയിലേയ്ക്കുള്ള വഴി മുടങ്ങുകയാണു്. അങ്ങോട്ടുപോകൂ. അവിടെയാണു് നിങ്ങളുടെ സ്ഥാനം, നിങ്ങളുടെ കാൽ ഇടറുന്നതായി ഞാൻ കാണുന്നു.''

അയാൾ തന്റെ കടലാസ്സുകെട്ടുമായി വേഗത്തിൽ കോണിയിറങ്ങി. ഒരിക്കൽക്കൂടി ഒന്നു തിരിഞ്ഞുനോക്കി, നേരെ വണ്ടിയിൽ കയറി. അയാൾക്കു് ആശ്വാസമായി.

വണ്ടി ആൾക്കൂട്ടത്തിൽകൂടി മുന്നോട്ടു നീങ്ങി ആശാമീറിന്റെ പടിയ്ക്കൽ എത്തി. ''ദയവുള്ളവരേ, വഴിയിൽനിന്നു മാറുക, ഒന്നു് ഒതുങ്ങുക'' എന്നെല്ലാം വിളിച്ചു പറഞ്ഞുകൊണ്ടു് യുവാവായ വണ്ടിക്കാരൻ നഗരത്തിനു പുറത്തുകടന്നു.

നീലാംബരൻ പ്രവേശനകവാടത്തിൽ എത്തി. ചാമ്പമരത്തിന്റെ താഴെ കുറച്ചു വൈരാഗികൾ ഇരുന്നിരുന്നു. ഭവാനിക്ഷേത്രത്തിനു മുമ്പിൽ സാമ്പ്രാണി പുകയുന്നുണ്ടു്. നീലാംബരൻ വണ്ടിയിൽനിന്നിറങ്ങി ക്ഷേത്രത്തിലേയ്ക്കു പോവുകയും അവിടത്തെ മൂർത്തിയെ സശ്രദ്ധം നോക്കിക്കാണുകയും ചെയ്തു. അയാൾ അമ്മയെ കാളീരൂപത്തിലാണു് അറിഞ്ഞിരുന്നതു്. യോഗമായയുടെ രൂപത്തിലും അമ്മ തനിക്കിപ്പോൾ ദർശനം

---

1. കറുപ്പിന്റെ സത്തും പുകയിലയും ചേർത്തു ഉണ്ടാക്കുന്നതു്.
2. കഞ്ചാവിന്റെ പൂവുകൊണ്ടുണ്ടാക്കുന്നതു്.
3. കഞ്ചാവു്.
4. കറുപ്പുചേർത്തുണ്ടാക്കുന്ന ഒരു പുകവലി വസ്തു.

തന്നിരിക്കുന്നു എന്നറിഞ്ഞു് അയാൾക്കു വലിയ കൃതാർത്ഥത തോന്നി. ''അമ്മേ, ഞാൻ അവിടുത്തെ ഈ ലീലയും കണ്ടുകഴിഞ്ഞു. ഇനി മടങ്ങുകയാണു്. സ്വശക്തികൊണ്ടു മേലിലും എന്നെ രക്ഷിക്കേണമേ''—അയാൾ പതുക്കെ പറഞ്ഞു.

ആദ്യത്തെ ദിവസം നീലാംബരനോടു സംസാരിച്ചിട്ടുണ്ടായിരുന്ന ഒരു യോഗി അയാളോടു പറഞ്ഞു—''വളരെവേഗം മടങ്ങിപ്പോകുന്നുവല്ലോ.''

''മൃഗതൃഷ്ണയുടെ അടുത്തു വളരെനേരം നില്ക്കുന്നതു് ബുദ്ധിയുടെ ലക്ഷണമല്ല. നിങ്ങളുടെ ഈ പട്ടണം ഒരു മരീചികയാണു്.'' നീലാംബരൻ ലക്നോവിലെ വിളക്കുകൾക്കു നേരെ വിരൽചൂണ്ടിക്കൊണ്ടു പറഞ്ഞു—ദൂരെ 'മത്സ്യഗൃഹ'ത്തിൽ നാലാംയാമത്തിന്റെ മണിമുഴങ്ങി.

വൈരാഗി അയാളെ ശ്രദ്ധിച്ചുനോക്കി. ''മരീചികയുടെ സത്യം ഇത്രവേഗത്തിൽ മനസ്സിലാകുകയില്ല, കുട്ടീ.''

''ബാബാ, യോഗമായ തന്റെ പത്തുകൈകളെക്കൊണ്ടും എന്നെ അരികിലേയ്ക്കു പിടിച്ചുവലിച്ചു. പക്ഷേ നോക്കൂ. ഞാൻ യാതൊരപകടവും കൂടാതെ ക്ഷേമമായി ഇതാ മടങ്ങിപ്പോകുന്നു.''

''നമ്മളിൽ ആർക്കുംതന്നെ ക്ഷേമമില്ല. നാമെല്ലാം കമ്പാരന്റെ കളിപ്പാട്ടമാണു്. ഓരോ നിമിഷവും പൊട്ടിച്ചിതറുന്നു. സ്വശക്തിയിൽ അഹങ്കരിയ്ക്കേണ്ട.'' വൈരാഗി കുറച്ചു മണ്ണെടുത്തു മണത്തു. ''ഇതാ, ഈ മണ്ണിനു് എന്തൊരു സുഗന്ധമാണു്! ഇതല്പം കൊണ്ടുപോവുക. കുട്ടക്കിൽ യോഗമായയുടെ ഒരു അമ്പലമുണ്ടു്. അവിടെ അർപ്പിക്കണം.'' നീലാംബരൻ കൈ നീട്ടി മണ്ണുവാങ്ങുന്നതിനു് അല്പം മടിച്ചു.

''എടുക്കൂ, എടുക്കൂ. ലക്നോവിലെ മണ്ണാണു് ഇതു്. കൂടെ കൊണ്ടുപോകൂ. വിട്ടുപോയശേഷം ധാരാളം ഓർമ്മവരുന്ന എന്നതാണു് ഈ പട്ടണത്തിന്റെ മാന്ത്രികശക്തി.''

യോഗി വളരെ ശുദ്ധവും പരിഷ്കൃതവുമായ ഭാഷയാണു് സംസാരിച്ചിരുന്നതു്.

''ബാബാ, അങ്ങു സന്യാസിയായതും് എന്തുകൊണ്ടാണും്?'

''നിങ്ങഠം......നിങ്ങഠം എന്നെ തിരിച്ചറിയുന്നുണ്ടോ?''

''ഇല്ല; എനിയ്ക്കു് ആരേയും അറിഞ്ഞുകൂടാ.''

''അതേ; അറിയുക എന്നതു വളരെ പ്രയാസമാണും്. പിന്നെ, അറിയുന്നവനെ ആരറിയും.''

നീലാംബരൻ ഈ വാക്യം ഉപനിഷത്തിൽ വായിച്ചിട്ടുണ്ടു്. വൈരാഗി വളരെ പഠിപ്പുള്ള ആളായി കാണപ്പെട്ടു.

''ബാബാ, ഞാൻ ചോദിക്കട്ടെ—''നിങ്ങഠം ആരാണും്?''

''എന്താ ഹേ, ഇംഗ്ലീഷുകാൎക്കവേണ്ടി ചാരവൃത്തി ചെയ്യുകയാണോ?''

''ഞാൻ......ഞാൻ ഇംഗ്ലീഷുകാരുടെ ചാരനല്ല.'' അയാഠം ദുഃഖത്തോടെ പറഞ്ഞു.

''സത്യം പറയുകയാണോ?'' അയാളെ നേരെ നോക്കിക്കൊണ്ടു യോഗി ചോദിച്ചു.

''അതേ, തികച്ചും സത്യമാണും്.''

''ശരി; എന്നാൽ കേട്ടുകൊള്ളുക. ഞാൻ രാജാവേണീ ബഹദൂരിന്റെ പുത്രനാണും്. രാജാവേണീ ബഹദൂരിന്റെ പേർ കേട്ടിട്ടുണ്ടോ? അദ്ദേഹം മിർസാ ജലാലുദ്ദീൻ ഹൈദർ നവാബും് ഷൂജാഉദ്ദൌളയുടെ പ്രതിനിധി ആയിരുന്നു. അയോദ്ധ്യയിലേയും ബങ്കാളിലേയും നവാബുമാരുമായി ചേൎന്നു നിങ്ങളുടെ ഇംഗ്ലീഷുകാരോടു ഗംഗയുടെ തീരത്തുവെച്ചു അദ്ദേഹം യുദ്ധം ചെയ്തിട്ടുണ്ടു്. ഒരുഭാഗത്തു് എന്റെ ധീരനായ അച്ഛനും, കാശി രാജാവായ ബലവന്തും്സിംഹനും, ഗോസായി ഹിമ്മത്തും്ബഹദൂറും രോഹിലന്മാരും, എതിർവശത്തും് ഇംഗ്ലീഷുകാരുടെ പട്ടാളം. ഞങ്ങളുടെ സൈന്യത്തിന്റെ കാലിടറി. എന്റെ അച്ഛൻ കുതിരപ്പുറത്തു സവാരിചെയ്തുകൊണ്ടും് ഓരോരുത്തരോടും വിളിച്ചുപറഞ്ഞു—''ഹേ, നിൎഭാഗ്യവാന്മാരേ, എവിടേയ്ക്കാണും് ഓടിപ്പോകുന്നതു്?'' അയോദ്ധ്യയിലെ നവാബും് അല്പം പരുങ്ങലിൽപെട്ടിട്ടാണെങ്കിലും, വെല്ലുവിളിയോടെ പറഞ്ഞു— ''നിങ്ങഠം സ്വയം മുഗളന്മാരെന്നഭിമാനിച്ചു, ഇപ്പോഠം യുദ്ധഭൂമിവിട്ടും് ഓടുകയാണോ?'' പക്ഷേ, ഞങ്ങളുടെ സൈന്യം ദുൎഗ്ഗാ

വതീനദി കടന്നു് ഓടിപ്പോവുകതന്നെ ചെയ്തു. അനേകായിരം പേർ വെള്ളത്തിൽ മുങ്ങിച്ചത്തു, ഇന്ത്യയുടെമേൽ 'കയാമത്തിന്റെ നാളെത്തി'[1] അയാറം ശ്വാസം കഴിക്കാൻ അല്പം നിന്നു്, നീലാംബരനൊടു വീണ്ടും മെല്ലെമെല്ലെ പറഞ്ഞു. "നിങ്ങളുടെ ഇംഗ്ലീഷ്സർക്കാരിനു് അപ്പോറം മനസ്സിലായി—"ഈ രാഷ്ട്രത്തിൽ ഐക്യമില്ലെ"ന്നു്. രണ്ടു നവാബുമാരും തമ്മിൽ വഴക്കായി. രണ്ടുപേരും അന്യോന്യം ഏഷണി പറയുകയാണെന്നും, വിപക്ഷികളു വിരോധമായ കല്പനകറം ദില്ലി ചക്രവർത്തിയുടെ സമക്ഷത്തിലേയ്ക്കു് അയയ്ക്കുന്നതോടൊപ്പം കൽക്കത്തെയുമായി സന്ധിചെയ്യാൻ തയ്യാറാണെന്നും നിങ്ങളുടെ സർക്കാരിനു മനസ്സിലായി. ഇതെന്തൊരു രാജ്യമാണു്? ആക്കും തമ്മിൽ തമ്മിൽ വിശ്വാസമില്ല. എന്റെ അച്ഛൻ അയോദ്ധ്യാ നവാബിന്റെ ഏററവും വിശ്വസ്തനായ സേവകനായിരുന്നു. ശത്രുക്കളാൽ വഴിതെററിക്കപ്പെട്ട നവാബു് അതേ ആളെ—എന്റെ അച്ഛനെ—കൃതഘ്നനായി കരുതുകയും ശിക്ഷിക്കുവാൻ മുതിരുകയും ചെയ്തു."

"അടടാ"—നീലാംബരൻ പറഞ്ഞു.

"നവാബു് മുണ്ഡിയാവനിലുള്ള അച്ഛന്റെ താവളത്തിൽ കുറച്ചു വിശ്രമിക്കയും ഭക്ഷണം കഴിക്കുകയും ചെയ്തശേഷം അച്ഛനോടു പറഞ്ഞു—"രാജാവേ, നിങ്ങളും എന്റെകൂടെ ഈ സമയം നായാട്ടിനു വരണം." അച്ഛൻ പറഞ്ഞു—"അങ്ങയ്ക്കുവേണ്ടി ഞാൻ വളരെയധികം നായാട്ടുകറം കണ്ടുകഴിഞ്ഞിരിക്കുന്നു." നവാബു് അരുളിച്ചെയ്തു—"ഇന്നത്തേതു് വളരെ വിശേഷപ്പെട്ടതാണു്. ഇങ്ങനെ ഒരു നായാട്ടു് ഒരിക്കലും കണ്ടിരിക്കാൻ ഇടയില്ല. ശ്വാസമുണ്ടല്ലോ. അതുതന്നെ വലിയ കാര്യമാണു്."

അദ്ദേഹം അച്ഛനെ തന്റെ വിശിഷ്ടസേവകന്മാരുടെ ഇടയിലാക്കി സ്വന്തം പാളയത്തിലേയ്ക്കു നടന്നു. തടവിലാക്കുന്നതിനുള്ള അടവാണിതെന്നു് അച്ഛനു് ഉടനെ മനസ്സിലായി. പ

1. മുസൽമാൻമാരുടെ വിശ്വാസപ്രകാരം, മരിച്ചവർ ദൈവത്തോടു കണക്കുപറയുന്ന ദിവസം.

ക്ഷേ എന്തുചെയ്യാൻ കഴിയും? അദ്ദേഹത്തിന്റെ രണ്ടു കണ്ണി ലും കൊള്ളികൾ തിരുകപ്പെട്ടു. രാജ്യം ജപ്തിചെയ്യപ്പെടുകയും ചെയ്തു. ആയിരത്തിമുന്നൂറു കുതിര, പതിനെട്ടാന, ഒരു മുഴുവൻ പീരങ്കിപ്പട ഇവയെല്ലാം പുറമേ, വിസ്തൃതമായ ജമീന്ദാ രി—ഇവയുടെ എല്ലാം ഉടമസ്ഥനായിരുന്നു അച്ഛൻ. ഞാനോ, ഈ മാന്തോലിന്റെ ഉടമസ്ഥൻ മാത്രം.''

യോഗി സംസാരം നിർത്തി. നീലാംബരൻ പ്രതിമയെ പ്പോലെ ഇരുന്നു കഥ കേൾക്കുകയായിരുന്നു. യോഗി തീയിൽ ഒരു മുട്ടികൂടി ഇട്ടശേഷം ചമ്രംപടിഞ്ഞിരുന്നു തുടർന്നു—''മൃഗ തൃഷ്ണയുടെ സത്യം ഞാൻ മനസ്സിലാക്കിയിരിക്കുന്നു. നിങ്ങൾ അതു് എങ്ങനെ അറിയാനാണു്? നിങ്ങളും അതേ ചക്രഗതി യിൽപെട്ടുകിടക്കുന്നു; മേലിലും കിടക്കുകയും ചെയ്യും. സാ മ്രാജ്യങ്ങൾ ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നതിലും കമ്പ നി സന്തുഷ്ടമോ അസന്തുഷ്ടമോ ആകുന്നതിലും ചക്രവർത്തി കോപിക്കുന്നതിലുമൊന്നും എനിക്കു യാതൊരു താല്പര്യവുമി ല്ല. എന്റെ അച്ഛന്റെ കണ്ണു കുത്തിപ്പൊട്ടിക്കപ്പെട്ടു; പക്ഷേ, എന്നെ അന്ധനാക്കാൻ ഈശ്വരനല്ലാതെ ആർക്കാണു് കഴിയുക. ശരി, നിങ്ങൾക്കു വൈകുന്നു. യോഗമായയുടെ ക്ഷേത്രത്തിൽ പോകണം. അതിന്റെ നാലുഭാഗത്തും വരാന്തയും കുറെ അ സംഖ്യം കവാടങ്ങളുമുണ്ടു്. ഒന്നിനുശേഷം മറ്റൊന്നായി അ നേകം വാതിലുകൾ തുറക്കും. ഇങ്ങനെയുള്ള വളഞ്ഞുപുളഞ്ഞ വഴികളും വരാന്തകളുമാണു് എല്ലാ ഭാഗത്തും. മനുഷ്യക്കു് അ ത്ര വേഗമൊന്നും പുറത്തുകടക്കാൻ കഴിയുകയില്ല. ''ഇതിൽ നിന്നെല്ലാം പുറത്തുകടന്നിരിക്കുന്നു ഞാൻ'' എന്ന വിചാരമാ ണു് നിങ്ങൾക്കു്. പക്ഷേ, നിങ്ങളുടെ ഈ വിചാരം തെറ്റാ ണു്. ശരി, പോവുക.''

നീലാംബരൻ എഴുന്നേററു. അയാൾ കുനിഞ്ഞു യോഗിയു ടെ കാലിന്നടുത്തുനിന്നു കുറച്ചു മണ്ണെടുക്കുകയും കുനക്കുന്ന കാൽ വയ്പോടുകൂടി വണ്ടിയിൽ ചെന്നിരിയ്ക്കുകയും ചെയ്തു. വണ്ടി ക്കാരൻ കുതിരകളെ ബിതാപൂരിലേയ്ക്കുള്ള വഴിയിലേയ്ക്കു തി രിച്ചു.

പാലത്തിൻെറ അടുത്തെത്തിയപ്പോഠം വണ്ടി പെട്ടെന്നു നിന്നു. വണ്ടിക്കാരൻ താഴെയിറങ്ങി. ഒരു ഇംഗ്ലീഷുകാരൻ കുതിരപ്പുറത്തുനിന്നിറങ്ങി ഏതോ ഒരു വഴിയാത്രക്കാരനെ ചാട്ട കൊണ്ടടിക്കുകയും ഇംഗ്ലീഷിൽ തെറിപറയുകയും ചെയ്യുന്നുണ്ടായിരുന്നു.

ഇതാണു് മണ്ഡിയാവൻ കൻേറാൺമെൻറു്. നാലുഭാഗത്തും ഇംഗ്ലീഷുകാരുടെ ബങ്കളാവുകളും, സൈനികരുടെ മെസ്സും, പള്ളിയും, ആസ്പത്രിയും ഒക്കെ ആയിരുന്നു

വെള്ളക്കാരൻ വഴിയാത്രക്കാരനെ നല്ലവണ്ണം പ്രഹരിച്ചശേഷം കുതിരപ്പുറത്തു കയറുകയും ഇരുട്ടിൽ മറയുകയും ചെയ്തു.

''തെമ്മാടി! നമ്മുടെ ചോറാണു് തിന്നുന്നതു്. എന്നിട്ടു നമ്മുടെമേൽ തന്നെ അഹന്ത കാണിക്കുന്നു.'' ഗംഗാദീൻ എന്നു പേരുള്ള ആ വണ്ടിക്കാരൻ ക്രോധത്തോടെ പറഞ്ഞു—'' 'ശാഹേജമനിൻെറ കാലത്തുപോലും ഈ അന്യായമോ?'' അയാഠം പിറുപിറുത്തുകൊണ്ടിരുന്നു ഗൌതമനീലാംബരൻ വീണ്ടും വിചാരത്തിൽ മുഴുകി. രാത്രിയായപ്പോഠം അയാഠം രാജാടികൈതു്റായു് പണിയിച്ച ഒരു സത്രത്തിൽ കയറി. റസിഡൻസിയിലെ ശിപായിയെയും ഹരിക്കാരനെയും കണ്ടു. ധർമ്മശാലയിലെ ആളുകഠം തമ്മിൽത്തമ്മിൽ ചെവിയിൽ മന്ത്രിക്കുവാൻ തുടങ്ങി—''ബംഗാളി ബാബുവാണു്. കൽക്കത്തയിലേയ്ക്കാണു പോകുന്നതു്. കമ്പനി ബഹദൂർ നികുതി കുറയ്ക്കുമോ എന്നു് ഇയ്യാളോടു ചോദിയ്ക്കാം. ലണ്ടനിൽ ഇയ്യിടെ പാസ്സായ നിയമം ഇവിടത്തേയ്ക്കും ബാധകമാണെന്നു കേഠംക്കുന്നു. ബങ്കാളിലും അയോദ്ധ്യയിലും ഒരേ നിയമമാണു് നടക്കുക, അല്ലേ? ബാബുസാഹബു്, നികുതിയിൽ കുറവുചെയ്യിക്കുക. ഞങ്ങളുടെ അരക്കെട്ടു പൊട്ടിക്കഴിഞ്ഞു.'' മുററത്തെ നല്ല നിലത്തു നീലാംബരദത്തിനു ചുററുമായി ആളുകഠം കൂട്ടംകൂടി. അടുത്തുള്ള ഗ്രാമത്തിലെ കൃഷിക്കാരായിരുന്നു അവരെല്ലാം. തങ്ങളുടേതായ ആവലാതികളും കേസ്സുകളുമായി അവർ രാജധാനി

1. ഇപ്പോഴത്തെ രാജാവു് എന്നു വാക്കിനർത്ഥം, അഥവാ വിശ്വസ്രാട്ടു് എന്നും.

യിലേയ്ക്കു പോവുകയാണ്. ഒരു വയസ്സനായ ഹിന്ദുജമീന്ദാർ വടികുത്തിക്കൊണ്ടു നീലാംബരന്റെ അടുത്തു വന്നിരുന്നു.
''എവിടെനിന്നാണ് വരുന്നതു്?''—അയാൾ ചോദിച്ചു.

''ബങ്കാളിൽനിന്നു്.''

''അപ്പോൾ ഞങ്ങളുടെ അതിഥിയാണ്. എന്റെ ഗ്രാമത്തിലേയ്ക്കു വരൂ. ഞാൻ നിങ്ങളെ സേവിക്കട്ടെ. എന്റെ വീട് ഇവിടെനിന്നു രണ്ടുനാഴിക അകലെയാണ്.'' നീലാംബരന്റെ ഹൃദയം വഴിഞ്ഞൊഴുകി. ഈ കൂട്ടരെല്ലാം എത്രയേറെ സാധുക്കളും നിഷ്കളങ്കരുമാണ്!'' അയോദ്ധ്യവിട്ടു പോകുന്നല്ലോ എന്നു വിചാരിച്ച് അയാൾക്കു വലിയ ദുഃഖമുണ്ടായി.

''അനുജാ,'' കിഴവൻ നാലുപാടും നോക്കിക്കൊണ്ടു പറഞ്ഞു—''ഞങ്ങളുടെമേൽ അധികം അന്യായങ്ങൾ ചെയ്യരുതെന്നു് ഇംഗ്ലീഷ്സർക്കാരിനോട് ഒന്നു പറയൂ.''

അയാൾ ഒന്നും മിണ്ടിയില്ല.

''ലക്നോവിൽനിന്നാണോ വരുന്നതു്?''

''അതേ.''

''അവിടെ ഞങ്ങളുടെ ചക്രവർത്തിയെ സന്ദർശിച്ചുവോ?''

''ഉവ്വ്.''

''ഞങ്ങളുടെ ചക്രവർത്തിയെ കമ്പനി ബഹദൂർ പണത്തിനായി വളരെയേറെ ബുദ്ധിമുട്ടിക്കുന്നു, ഇല്ലേ?''

''അറിഞ്ഞുകൂടാ.''

''ബങ്കാളിസഹോദരാ, എന്തുകൊണ്ടാണ് നിങ്ങൾ ഒന്നും പറയാത്തതു്. എല്ലാം അറിയാം നിങ്ങൾക്കു്;'' വയസ്സൻ കൂടുതൽ ഉത്തേജിതനായി പറയാൻ തുടങ്ങി. ''കമ്പനിബഹദൂർ ഞങ്ങളുടെ ചക്രവർത്തിയ്ക്കു പല പല വാഗ്ദാനങ്ങളും കൊടുത്തിട്ടു ഓരോന്നോരോന്നായി എല്ലാററിനേയും ലംഘിയ്ക്കുയാണ് ചെയ്യുന്നതു്. നിങ്ങൾക്കറിഞ്ഞുകൂടേ, ബക്സാർ യുദ്ധത്തിനുശേഷം ''ജനാബേ ആലി'യോട്......''

നോക്കുക! വീണ്ടും ബക്സാറിനേയും ജനാബേ ആലിയേയുംകുറിച്ചുള്ള വർത്തമാനംതന്നെ. നീലാംബരൻ ഞെട്ടി. കിഴ

1. അയോദ്ധ്യാനവാബ്.

വൻ അയാളെ ഒരു നിമിഷനേരത്തേയ്ക്കു നോക്കിക്കൊണ്ടു നി ന്നു. ''നിങ്ങൾക്കു ഈ കഥകളിലൊന്നും താല്പര്യമുണ്ടാവില്ല. ഈ മുറിവുകളെല്ലാം പററിയിട്ടുള്ളതു് ഞങ്ങളുടെ ഹൃദയങ്ങൾ ക്കാണു്. കമ്പനിബഹദൂർ ഞങ്ങളുടെ നാടിനെ മുടിച്ചിരി ക്കുന്നു. ബക്സാറിലെ യുദ്ധത്തിനു ശേഷം ജനാബേ ആലി യും ഇംഗ്ലീഷുകാരുമായി എഴുത്തുകുത്തുകൾ നടക്കുകയും മുപ്പത്ത യ്യായിരത്തിലധികംവരുന്ന സൈന്യത്തെ ഇവിടെ നിലനി ത്തുകയില്ലെന്നു് അവർ ഏല്ക്കുകയും ചെയ്തു. ഈ മണ്ഡിയാവൻ കേമ്പു് നോക്കുക. പരേതനായ ആസിഫ് ഉദ്ദൌള കൽക്കത്ത യിലേയ്ക്കു എഴുതുകയുണ്ടായി — 'ഇംഗ്ലീഷുസൈന്യം രാജ്യത്തെ വരവു് മുഴുവൻ തിന്നുന്നു. വീട്ടിലുള്ളവർക്കു് ഭക്ഷണത്തിനുള്ള തുപോലും ബാക്കിയാകുന്നില്ല. വയലെല്ലാം നശിച്ചു. എ ൻെറ കഴുത്തിൽ ഇങ്ങനെ എത്ര കാലം കത്തി വയ്ക്കപ്പെടും?' ഫ ലമോ? ഞങ്ങൾ ദിവസംതോറും കൂടുതൽ കൂടുതൽ ദരിദ്രരായി ക്കൊണ്ടിരിയ്ക്കുന്നു. സഹോദരാ, ഞങ്ങൾ വളരെ അധികം ദുഃഖിതരാണു്. മൺറോ ഞങ്ങളെ ആക്രമിച്ചപ്പോൾ ഞങ്ങളു ടെ ഭടന്മാർ 'യാഫ്ഥസൈൻ, യാഫ്ഥസൈൻ' എന്നു് പറഞ്ഞു കൊണ്ടു് കരയുകയും യുദ്ധം ചെയ്യുകയും ചെയ്തു. ഞങ്ങൾ ഇം ഗ്ലീഷുകാരുമായി അടരാടി. പക്ഷേ, അതുകൊണ്ടൊന്നും ഒരു പ്രയോജനവും ഉണ്ടായില്ല. കമ്പനിയുടെ ഖജാനാവിലേയ്ക്കു കൊടുക്കുവാൻ ഇനി ഞങ്ങളുടെ കയ്യിൽ ഒന്നുംതന്നെയില്ല.'' അയാൾ നിശ്ശബ്ദനായി.

വിളക്കിൻെറ നാളം കാററിൽ ചിന്നിമിന്നി. നീലാംബ രൻ ചുമർ ചാരി ഇരുന്നു.

## 17

ഗൌതമൻ കൽക്കത്തയിൽ മടങ്ങി എത്തിയതിനു ശേഷം വീ ണ്ടും തൻെറ പരിചിതവും സുജ്ഞാതവുമായ ലോകത്തിൽ

മുഴകി. ആപ്പീസ്, പുസ്തകം, ഇംഗ്ലീഷിലും ബങ്കാളിയിലുമു ള്ള വർത്തമാനപത്രങ്ങൾ, പ്രസംഗം! സുജാതാദേവിയെ കാണാനായി അയാൾ ധറംതല്ലയിൽ പോവുകയും ചെയ്തു. പക്ഷേ, അവിടെ എത്തിയപ്പോൾ കേട്ടു, അവൾ മരിച്ചിരിക്കുന്നു എന്നു്. സുജാത വഷ്ക്കാലത്തു ഒരു ദിവസം ആരാധനയ്ക്കായി കാളീഘട്ടത്തിലേയ്ക്കു പോകുകയായിരുന്നപ്പോൾ പാമ്പുകടിയേററു മരിയ്ക്കുയാണുണ്ടായതു്. സിറിൻസായ്പു് ഉൾനാട്ടിലേയ്ക്കു ടൂറിനു പോയിരുന്ന അവസരമായിരുന്നു അതു്.

നീലാംബരൻ വീട്ടിൽ മടങ്ങിയെത്തി. അയാൾ വിളക്കു കൊളുത്തുകയും പായയിലിരുന്നു ഡിക്ഷണറി നോക്കാൻ തുടങ്ങുകയും ചെയ്തു.

അയാളുടെ മനസ്സു് ജോലിയിൽ ഇപ്പോൾ പണ്ടത്തെപ്പോലെ ഒട്ടിപ്പിടിയ്ക്കാതായി. മാനക്തല്ലയിൽ, അയാളുടെ വീടിനു അല്പം ദൂരെയായി സുന്ദരമായ ഒരു ഉദ്യാനഗൃഹമുണ്ടായിരുന്നു. ആ തോട്ടത്തിൽ അനവധി ചെറുപ്പക്കാർ ഒന്നിച്ചുകൂടാറുണ്ടു്. ഈ സ്ഥലത്തായിരുന്നു രാമമോഹൻബാബു താമസിച്ചിരുന്നതു്.

ഒരു ദിവസം അയാൾ തന്റെ ഒരു സ്നേഹിതനുമൊരുമിച്ചു് റാംമോഹൻബാബുവിന്റെ പ്രസംഗം കേൾക്കാൻ പോയി. പക്ഷേ, അയാളുടെ ഉള്ളിൽ മതത്തെസംബന്ധിച്ച ഉണ്ടായിരുന്ന കെട്ടുപിണച്ചിലുകൾ അതിനു ശേഷം ഒന്നുകൂടി വർദ്ധിയ്ക്കുയാണുണ്ടായതു്. ഇപ്പോൾ അയാൾ കാളീഘട്ടത്തിൽ പോകാറില്ല. വീട്ടിലിരുന്നു ചിന്തിയ്ക്കും — 'സിറാംപൂരിലെ കൃസ്ത്യാനികൾ പറയുന്നതു് ശരിയാണോ? റാംമോഹൻബാബു ശരിയായ മാർഗ്ഗത്തിലാണോ? ഏതു തെററു്, ഏതു് ശരി എന്നു പറയുവാൻ ആക്കു കഴിയും? ഈ ചോദ്യങ്ങളെല്ലാം അയാളെ ക്ഷുണ്ടി പിടിപ്പിക്കും. സ്വയം പഠിച്ച കാര്യങ്ങൾ മനസ്സിലാക്കാത്തിടത്തോളം കാലം ഒരു തീരുമാനത്തിലും താൻ എത്തിച്ചേരുകയില്ലെന്നു് അവസാനം അയാൾ നിശ്ചയിച്ചു. പിന്നെ അയാൾ കമ്പനിബഹദൂറിന്റെ ജോലിയിൽ

നിന്നു രാജിവയ്ക്കുകയും ഹിന്ദുകോളേജിൽ ചേരുകയും ചെയ്തു. പട്ടണത്തിലെ ഒരു ധനികനായ ദ്വാരകാനാഥ് ടാഗോറിന്റെ മകൻ ദേവേന്ദ്രനാഥനും ഇതേ കോളേജിൽ പഠിച്ചിരുന്നു. രണ്ടു പേരും ക്ലാസ്സു കഴിഞ്ഞു ഒന്നിച്ചു കൂടുകയും പാശ്ചാത്യതത്വദർശനങ്ങളെപ്പററി ചർച്ചചെയ്യുകയും ആത്മാവിനേയും പരമാത്മാവിനേയുംകുറിച്ചുള്ള അന്വേഷണത്തിൽ ഏർപ്പെടുകയും ചെയ്യാറുണ്ടായിരുന്നു. ദേവേന്ദ്രനാഥനിൽ സൂഫിസത്തിന്റെ വിശേഷതകൾ ഉണ്ടായിരുന്നു. ആ സംഗതി വളരെ രസകരമായി നീലാംബരദത്തിനു തോന്നി. വൈകുന്നേരം അവർ രാംമോഹനന്റെ വീട്ടിൽ പോയി, അവിടെ നടക്കുന്ന ചർച്ചാസമ്മേളനങ്ങളിൽ ചേരുകയും ദാർശനികന്മാരുടേയും വിദ്വാന്മാരുടേയും പ്രഭാഷണങ്ങൾ കേൾക്കുകയും ഏകേശ്വരഭജനങ്ങൾ പാടുകയും ചെയ്യും. ചിലപ്പോൾ ദേവേന്ദ്രനാഥൻ ചൊല്ലാറുള്ള ഹാഫിസിന്റെ 'ഗസലുകൾ[1] കേൾക്കുകയായിരിക്കും നീലാംബരൻ.

ബി. എ. പാസ്സായ കൊല്ലം മുതൽ നീലാംബരൻ രാംമോഹൻറോയിയുടെ ബ്രഹ്മസമാജത്തിൽ ചേരുകയും അതിന്റെ ഉത്സാഹിയും തൽപരനുമായ ഒരു പ്രവർത്തകനായിത്തീരുകയും ചെയ്തു. സിറിൽ സായ്പ് പക്ഷവാതാഘാതത്താൽ മരിച്ചിരിക്കുന്നു എന്നു് ഒരു ദിവസം അയാൾ പത്രത്തിൽ വായിച്ചു. മൂന്നു കൊല്ലം മുമ്പു മാത്രം അദ്ദേഹം വിവാഹംകഴിച്ചിരുന്ന ലേഡി ആഷ്ലി, ഭർത്താവിന്റെ മരണസമയത്തു്, രണ്ടു വയസ്സായ മകനേയുംകൊണ്ടു് ഡാർജിലിങ്ങിൽ പോയിരിക്കയായിരുന്നു.

ബീഹാറിലെ വിഷാദമൂകവും അപരിചിതവുമായ ഒരു മുസാവരി ബങ്കളാവിൽ വെച്ചാണു് സിറിൽ മരണമടഞ്ഞതു്. ഒരുദിവസം അയാൾ ടൂർ കഴിഞ്ഞു മടങ്ങിവന്നശേഷം ഷൂസു് അഴിച്ചുവെച്ചു് ഒരു ചാരുകസാലയിൽ കിടക്കുകയായിരുന്നു. ആ സമയത്തു് ഒരു ഹരിക്കാരൻ ദുസ്വഭാവിയും, അഹങ്കാരി

1. ഉറുദു ഫാരസിയിലെ പ്രേമപ്രധാനമായ മുക്തകങ്ങൾ.

യും വളരെ അധികം വിരൂപിയുമായ ഭാര്യയുടെ കത്തു് അയാഠംക്കു് കൊണ്ടുവന്നു കൊടുത്തു. ദാർജിലിങ്ങ് സമുദായത്തിലെ ചൂടാറാത്ത വാർത്തകഠം അതിലുണ്ടായിരുന്നു. എഴുത്തു് വായിച്ചശേഷം അയാഠം പത്രക്കെട്ടുകളെടുക്കാനായി കൈ നീട്ടി. താൻ മരിയ്ക്കാൻ പോവുകയാണു് എന്നു് പെട്ടെന്നു് അയാഠംക്കു് അനുഭവമായി. അയാഠം കാവൽക്കാരനെ വിളിക്കാൻ ഭാവിച്ചു. പക്ഷെ, നാവുപൊന്തിയില്ല കുറച്ചുനിമിഷങ്ങഠംക്കുള്ളിൽ അയാഠം മരിയ്ക്കുകയും ചെയ്തു.

കൽക്കത്തയിലെ പത്രങ്ങളിൽ അയാളെ സംബന്ധിച്ചു് അനവധി ലേഖനങ്ങഠം വന്നു. ആയുസ്സിലെ നാല്പതു കൊല്ലം അയാഠം ബങ്കാളിലാണു് ചെലവാക്കിയതു്. ബങ്കാഠം ഏഷ്യാററിക് സൊസൈററി അയാളുടെ സ്മരണയ്ക്കായി ഒരു പ്രത്യേക സഭ വിളിച്ചുകൂട്ടി. കോളേജുകളിൽ അയാളെക്കുറിച്ചുള്ള പ്രസംഗങ്ങഠം നടന്നു. പത്തുപതിനഞ്ചുദിവസത്തിനു ശേഷം ആളുകഠം അയാളെ മറക്കുകയും ചെയ്തു.

മദിരാശിയിലെ ചീഫ്ജസ്റ്റീസിൻെറ സഹോദരിയും മദ്യം ധാരാളം കഴിയ്ക്കാറുള്ളവളുമായ ലേഡിആഷ്‌ലി തൻെറ മകനോടും എല്ലാ സാധനസാമഗ്രികളോടുംകൂടി ഇംഗ്ലണ്ടിലേയ്ക്കു് മടങ്ങി. മരിയ്ക്കുന്ന അവസരത്തിൽ സർ സിറിൽ കോടിക്കണക്കിലുള്ള സ്വത്തിൻെറ ഉടമസ്ഥനായിരുന്നു. അയാഠം സിററിയിലും പുറത്തും ഉള്ള അനേകം വ്യവസായങ്ങളിൽ പണം മുടക്കിയിട്ടുണ്ടായിരുന്നു.

അദ്ദേഹത്തിൻെറ പുത്രനായ സിറിൽ എഡ്വിൻ ഡെറിക് ആഷ്‌ലി വലുതായപ്പോഠം അച്ഛൻ സമ്പാദിച്ച പണംകൊണ്ടു പല വലിയ വലിയ വ്യവസായങ്ങളും ആരംഭിച്ചു. ബ്രിട്ടീഷ് സാമ്രാജ്യം ഇപ്പോഠം ലോകം മുഴുവനും വ്യാപിച്ചുകഴിഞ്ഞിരുന്നു. ഡെറിക്കിനു് ബർമ്മയിൽ ടിൻഖനികളും, മലയയിൽ റബ്ബർതോട്ടങ്ങളും ചീനയിൽ കറപ്പു കച്ചവടവും ഉണ്ടായിരുന്നു.

1857-നുശേഷം ഇന്ത്യ നിയമപ്രകാരം സാമ്രാജ്യത്തിൽ ചേക്കപ്പെട്ടു. പരേതനായ സർ സിറിൽ ഹാവർഡ് ആഷ്‌ലി

യുടെ മകനായ ലോഡ്സിറിൽ ഡെറിക്എഡ്വിൻ ആഷ്ലിയുടെയായിരുന്നു ഇപ്പോഴം കിഴക്കമുഴവനും.

# 18

ഒരുദിവസം പ്രൊഫസ്സർ ഗൌതമ നീലാംബര ദത്തു് അടച്ച കുതിരവണ്ടിയിൽനിന്നിറങ്ങി പൂമുഖത്തു കയറിയപ്പോഴം തോട്ടക്കാരൻ വന്നപറഞ്ഞു—''മടിയാബുർജിലെ നവാബ് കാണാൻ വന്നിരുന്നു; കുറെനേരം കാത്തിരുന്നു; ഇതാ ഇപ്പോഴം പോയതേ ഉള്ളൂ''. നീലാംബരദത്തു് ഉടനെ റോട്ടിലിറങ്ങി നാലുപാടും നോക്കി. മുന്നിൽ വെളുത്തനേർത്തു, ചിത്രപ്പണിയുള്ളതുമായ വസ്ത്രം ധരിച്ച ഒരു വയസ്സൻ വടിയൂന്നി നിരത്തിന്റെ ഓരത്തുകൂടെ പോകുന്നുണ്ടായിരുന്നു. നീലാംബരദത്തു് ഒരൊററ കുതിപ്പു് അയാളുടെ അരികിലെത്തി.

''നീലാംബരദത്തു് സാഹബോ?'' വയസ്സൻ അത്യധികമായ സന്തോഷത്തോടെ പറഞ്ഞു—''താങ്കളെക്കാണാൻ പററുകയില്ലെന്നായിരുന്നു എന്റെ ധാരണ''

''എന്താ നവാബു് സാഹബു്, സുഖമല്ലേ? കൊല്ലങ്ങളോളമായി താങ്കളെ കണ്ടിട്ടു്. വരൂ, അകത്തിരിക്കാം കുറച്ചുനേരം. എന്റെ പേരക്കുട്ടി ബോർഡിങ് ഹൌസിൽനിന്നു വന്നിട്ടുണ്ടു്. താങ്കൾ ഇതുവരെ അവളെ കണ്ടിട്ടില്ലല്ലൊ'' അയാൾ നവാബു് സാഹബിന്റെ കൈപിടിച്ചു അകത്തേക്കുകൊണ്ടു പോയി.

''നല്ലതു് മിസ്റ്റർ''-നവാബ് സാഹബ് ഡ്രോയിങ് റൂമിലെ സോഫമേൽ ഇരുന്നുകൊണ്ടു പറഞ്ഞു—''നിങ്ങളെക്കണ്ടല്ലോ. ഇനി കുട്ടികളെയും ഒന്നു കാണണം. ഇനി ജീവനോടെ വരുവാൻ പററുമോ ഇല്ലയോ എന്നു് അറിഞ്ഞുകൂടല്ലോ''

''എന്താ, എവിടേക്കാണു് പോകുന്നതു്? ലക്നോവിലേയ്ക്കോ?''

''കർബ്ബലയുടെ നാട്ടിലേയ്ക്ക് പോവുകയാണു്. അള്ളാ എന്റെ ഈ മണ്ണിനെ കൈക്കൊള്ളട്ടെ! ഇവിടെ എന്തിരിയ്ക്കുന്നു?'' നവാബിന്റെ ശബ്ദം ഇടറി. വിറയ്ക്കുന്ന കൈകൾകൊണ്ടു ഉറുമാലെടുത്തു അയാൾ കണ്ണുനീർ തുടച്ചു.

നീലാംബരമത്തു് ശ്രദ്ധയോടും സ്നേഹത്തോടും കൂടി അയാളെ നോക്കിനിന്നു. വേലക്കാരൻ ചായ കൊണ്ടുവന്നുവെച്ചു. ഡ്രോയിങ്ങ്റൂം അക്കാലത്തെ വിക്ടോറിയൻ ശൈലിയിൽ സജ്ജമാക്കിയതാണു്. ചുമരിന്മേൽ അനേകം ചിത്രങ്ങളുണ്ടായിരുന്നു—പ്രകൃതി ദൃശ്യങ്ങളും ഫോട്ടോകളും. മുത്തുതിരശ്ശീലകൾ വാതിലിൽ തൂക്കിയിട്ടിട്ടുണ്ടു്.

അടുത്ത മുറിയിൽനിന്നു പിയാനോവിന്റെ ശബ്ദം വരുന്നുണ്ടായിരുന്നു. അതു് അസാധാരണമാംവിധം വിഷാദനിർഭരമായിത്തോന്നി മത്തിനു്. അയാൾ വിളിച്ചു പറഞ്ഞു-''മകളേ, നീലിമേ, പിയാനോ വായന നിർത്തി ഇങ്ങോട്ടു വരൂ. മടിയാബുർജ്ജിലെ നിന്റെ വലിയച്ഛൻ വന്നിട്ടുണ്ടു്.''

പതിനഞ്ചു വയസ്സു പ്രായമായ ഒരു പെൺകുട്ടി അടുത്ത മുറിയിൽനിന്നു വന്നു.

''ഇതു എന്റെ മകളുടെ മകളാണു്, നവാബു് സാഹബ്. താങ്കൾ ഇതുവരെ ഇവളെ കണ്ടിട്ടുണ്ടാവില്ല. സ്കൂളിൽ താമസമാണു്''

നവാബ് മങ്ങിയ കൺകളെകൊണ്ടു അവളെ നോക്കി. പതിനഞ്ചു വയസ്സായ ആ കുട്ടി വിവാഹം കഴിച്ചു, കുട്ടികളെ മടിയിലിരുത്തി കളിപ്പിയ്ക്കുന്നതിനുപകരം സ്കൂളിൽ ചേർന്നു ഇംഗ്ലീഷു് പഠിയ്ക്കുകയും സംഗീത യന്ത്രങ്ങൾ വായിയ്ക്കുകയും ചെയ്യുന്നു.

കമ്മൻ നവാബ് സോഫമേലിരുന്നു്, ജനവാതിലിൽക്കൂടെ വെളിയിലേയ്ക്കു നോക്കുകയാണു്. കൽക്കത്തയിലെ വിളക്കുകൾ നാലുഭാഗത്തും കത്തുവാൻ തുടങ്ങി. രണ്ടുപേർക്കും ഭൂതകാലമൊഴിച്ചാൽ, സമാനതാല്പര്യമുള്ള ഒരു വിഷയവും സംസാരിയ്ക്കാൻ ഉണ്ടായിരുന്നില്ല. അതീത സ്മരണകളെ എത്രകണ്ടു വലിച്ചിഴച്ചു മുന്നോട്ടുകൊണ്ടുപോകാൻ സാധിയ്

ക്കം? നീലാംബരദത്തിനു് അയാളുടെ മുമ്പിൽ ഭാവിയാണുണ്ടാ
യിരുന്നതു്. നവാബിന്റെ കയ്യിൽ കേവലം ഭൂതവും. മ
ര്യാദാപാലനത്തിനു മാത്രം രണ്ടുപേരും വലിയ സ്നേഹത്തോ
ടെ അന്യോന്യം കാണാറുണ്ടു്. ലക്നോ നശിച്ചപ്പോൾ മടി
യാ ബുർജ്ജിൽ മറെറാരു ലക്നോ സ്ഥാപിതമായി. അക്കാല
ത്തു് സുൽത്താനേ ആലമിന്റെകൂടെ അവിടെ എത്തിയ ക
മ്മൻ നവാബ് നീലാംബര ദത്തിനെ കൂടിക്കാഴ്ചക്കായി വി
ളിപ്പിച്ചു. അയാൾ കൽക്കത്തയിലെ പ്രസിദ്ധനായ ഒരു പത്ര
കാരനായിക്കഴിഞ്ഞിരുന്നു. നീലാംബരദത്തു് കൊല്ലത്തിൽ
രണ്ടുനാലു പ്രാവിശ്യം നവാബിനെ നിയമേന വന്നുകാണാറു
ണ്ടു്. രാജാസുരേന്ദ്രമോഹൻ ടാഗോറിന്റെ നേതൃത്വത്തിൽ
സംഗീത നവീകരണത്തിന്റെ അസ്ഥിവാരം പാകപ്പെട്ട
പ്പോൾ. നാട്ടിന്റെ എല്ലാ ഭാഗത്തുനിന്നുമുള്ള സംഗീതകാര
ന്മാർ കല്ക്കത്തയിൽ സമ്മേളിയ്ക്കുവാൻ തുടങ്ങി. നീലാംബര
ദത്തു് ഇങ്ങിനെയുള്ള സംഗീത സമ്മേളനങ്ങളിലേയ്ക്കു ക
മ്മൻ നവാബിനെ ക്ഷണിയ്ക്കാറുണ്ടായിരുന്നു.

മുറിയിൽ വിളക്കു കൊളുത്തി. ദത്തിന്റെ വീടിന്റെ ര
ണ്ടാം നിലയിൽ അയാളുടെ മകനായ മനോരഞ്ജൻ ദത്തി
ന്റെ കോളേജ് സുഹൃത്തുക്കളും സെന്റ് പോൾസ് സ്കൂളിലെ കുട്ടിക
ളും ചേർന്നു ഒരു ഇംഗ്ലീഷ് നാടകം റിഹേഴ്സൽ ചെയ്യുകയായി
രുന്നു. മനോരഞ്ജന്റെ സ്നേഹിതനായ മൈക്കൽ മധുസൂദന ദ
ത്തിന്റെ ഒരു പുതിയ നാടകം അഭിനയിച്ചു പഠിക്കാൻവേ
ണ്ടിയാണു് എല്ലാവരും അവിടെ ഒന്നുകൂടിയിരിയ്ക്കുന്നതു്.
പൊട്ടിച്ചിരികളുടെ കോലാഹലമായിരുന്നു എങ്ങും. കേംപ്
ബൽ മെഡിക്കൽ സ്കൂളിലെ ഒരു വിദ്യാർത്ഥി ജനലിന്മേലിരു
ന്നു് ഹാർമോണിയം വായിയ്ക്കുന്നുണ്ടു്.

മനോരഞ്ജൻ തരുലതയുടെ പുതിയ ഇംഗ്ലീഷ് കവിതകൾ
വായിച്ചുകൊണ്ടിരിയ്ക്കുന്നു. ഹാർമോണിയത്തിന്റെ സ്വ
രവും കുട്ടികളുടെ പൊട്ടിച്ചിരികളും സംഭാഷണങ്ങളുമെല്ലാം
താഴെ ഡ്രോയിങ് റൂമിൽ എത്തിക്കൊണ്ടിരുന്നു്.

നവാബുസാഹബ് വിരലുകൾകൊണ്ടു വടി തലോടുകയാണു്. വേറൊരു യുഗം. 1871-ാം ആണ്ടാണു് ഇതു്. ലോകം— നവാബ് കമാൽ റസയുടെ ലോകം കിഴവിയായിക്കഴിഞ്ഞു. നീലാംബരദത്തിനും അയാളോടൊപ്പം പ്രായമുണ്ടു്. പക്ഷേ, ദത്തിന്റെ ലോകം യുവത്വം പ്രാപിച്ചുകൊണ്ടിരിയ്ക്കുയാണ്. ഈ പുതിയ ലോകത്തിൽ തനിയ്ക്ക യാതൊരു സ്ഥാനവുമില്ലെന്നു് നവാബ്കമ്മന് പെട്ടെന്നു് അനുഭവപ്പെട്ടു. രാജധാനിയിലെ ഈ പുതിയ മട്ടിലുള്ള ഡ്രോയിങ് റൂമിൽ ഇരിയ്ക്കുേ അയാൾ തന്നെത്തന്നെ പരിഹാസപാത്രമായി കണ്ടു.

''നവാബ്സാഹബ്, മനോരഞ്ജൻ ലക്നോവിലെ കാനിങ് കോളേജിൽ ലോലക്ചററായി പോവുകയാണു്''. ഗൌതമ നീലാംബരദത്തിന്റെ ശബ്ദം നവാബിന്റെ ചെവിയിൽ പതിച്ചു. അയളൊന്നു ഞെട്ടി. ''നന്നായി, നന്നായി. അള്ളാ കരിങ്കണ്ണിൽനിന്നു രക്ഷിയ്ക്കട്ടെ!'' നവാബ് പരിഭ്രമത്തോടെ പറഞ്ഞു. അയാൾ വടികുത്തി എഴുനേൽക്കുകയും ഗൌതമനു് 'ഖുദാഹാഫിസ്' ആശംസിച്ച ശേഷം മടിയാബുർജിലേയ്ക്ക മടങ്ങിപ്പോവുകയും ചെയ്തു.

രാത്രി കുറെയായി. കമ്മൻ നവാബ് പോയതിനുശേഷം നീലാംബരദത്തു് ഡ്രോയിങ് റൂമിൽ ലാത്തിക്കൊണ്ടിരുന്നു. അയാൾ തിരിയുന്ന അലമാരിയിൽനിന്നു് ഒരു പുസ്തകം എടുക്കുകയും അതിന്റെ പേജുകൾ മറിച്ചുനോക്കാൻ തുടങ്ങുകയും ചെയ്തു. പക്ഷേ, അതിലും അയാളുടെ മനസ്സുനിന്നില്ല. അയാൾ ചുററും നോക്കി. അലമാരികളിൽ എണ്ണമററ പുസ്തകങ്ങളും ബൈണ്ടുചെയ്ത പത്രഫയലുകളും, നിയമപത്രികകളും, കമ്മിററിറിപ്പോർട്ടുകളും; പ്രമേയങ്ങളും ഇരിക്കുന്നു. എങ്ങും പ്രശ്നങ്ങൾതന്നെ. അവയുടെ പരിഹാരങ്ങൾ അയാൾ കണ്ടെത്തിക്കഴിഞ്ഞിരിക്കുന്നു.

നീലാംബരദത്തിനു് ശ്വാസംമുട്ടുന്നതുപോലെ തോന്നി. വായു നിശ്ചലവും രാത്രി ചൂടുള്ളതുമാണു്. പുറത്തു്, നിരത്തിൽ വിളക്കുകൾ മങ്ങി മങ്ങി പ്രകാശിക്കുന്നുണ്ടു്. നഗരങ്ങളുടെ റാണിയായ കൽക്കത്ത പെട്ടെന്നു് വളരെ അധികം ഭയങ്കര

മായിത്തീർന്നതായി അയാൾക്കു തോന്നി. അയാൾ പരിഭ്രമി ച്ചു പുറത്തുള്ള വരാന്തയിലേയ്ക്കു വന്നു. ഇങ്ങനെയുള്ള രാത്രിയി ലാണ് അഴലിലാണ്ട ആത്മാക്കൾ അദൃശ്യതയിൽ സഞ്ചരി ക്കുന്നതിന്റെ ശബ്ദം കേൾക്കപ്പെടുന്നതു്. മുററത്തു് വാഴയു ടേയും പനയുടേയും ഇലകൾ അനങ്ങുന്നില്ല. സിമൻറിട്ട വെ ള്ളത്തൊട്ടിയുടെ അടുത്തു, കാലുകൾക്കിടയിൽ വാൽ തിരുകി ക്കൊണ്ടു ഒരു നായ കിടന്നിരുന്നു 'ഈ നായ ദുഃഖിയായ ഏ തോ ആത്മാ'വാണെന്നു് അയാൾ, പുനർജന്മത്തിൽ വിശ്വാ സമുണ്ടായിരുന്നെങ്കിൽ, വിചാരിക്കുമായിരുന്നു. അയാൾ വരാന്തയിൽനിന്നു താഴെ ഇറങ്ങി ചെടിത്തട്ടുകൾക്കിടയി ലൂടെ ലാത്തുവാൻ തുടങ്ങി. പിന്നെ അയാൾ ''ഒബ്ബു് ഹൌ സി''ന്റെ നേരെ മുമ്പിൽ നീന്തിക്കൊണ്ടെത്തിയ ചന്ദ്രനെ നോക്കി. തൊട്ടിയിലെ വെള്ളത്തിനു മീതെ ചന്ദ്രന്റെ രശ്മികൾ തങ്ങളുടെ പ്രതിബിംബങ്ങളെ വീശിയിരുന്നു. ചന്ദ്രൻ അയാളോടു പലപല കഥകളും പറഞ്ഞു. വെളുത്ത വാവായിരുന്നു അന്നു്.

നവാബു് അബ്ബുൾമംസൂർ കമാലുദ്ദീൻ അലിറസാ ബഹദൂർ അന്നുരാത്രി മാണിക്ക്തല്ലയിൽനിന്നു് ഗാർഡൻ റീച്ചിലെ മടിയാബ്രുജിൽ മടങ്ങിയെത്തിയശേഷം, തന്റെ കട്ടിലിൽ കയറിക്കിടന്നു ഇങ്ങനെ വിചാരിക്കാൻ തുടങ്ങി—''മനു ഷ്യൻ ഒരു പ്രാവശ്യം മാത്രം ലോകത്തിൽ വരികയും പിന്നീടു് അവസാനിക്കുകയും ചെയ്യുന്നു എന്നതു് എത്ര വി ചിത്രമായ സംഗതിയാണു്. മരിച്ചുകഴിഞ്ഞാൽ പിന്നെ മനുഷ്യനു ഈ ലോകത്തെ കാണുവാൻ സാദ്ധ്യമല്ല. ശാഹ ജമൻ ഗാജി ഉദ്ദീൻഹൈദർ, നസീരുദ്ദീൻ ഹൈദർ, മൊഹ മ്മദു് അലിശാഹു്, അജ്മദു് അലീശാഹു് ഇവരെല്ലാം മരി ക്കുന്നതു് നവാബു് കമ്മൻ സ്വന്തം കണ്ണുകൊണ്ടുകണ്ടിട്ടുള്ളതാ ണു്. അവധപുരയിലെ രാജാക്കന്മാരായിരുന്നു ഇവർ. മര ണം വന്നപ്പോൾ എല്ലാവരും പൊടുന്നനവേ അവസാനിച്ചു. പിന്നെ അയൽപക്കത്തെ 'രാധാ മംസി'ലിൽ 'ഇന്ദ്രസഭ' യുള്ള ഏർപ്പാടുകൾ ചെയ്തു്, താൻ ഇപ്പോഴും 'കൈസർ

ബാഗി'ൽത്തന്നെയാണെന്നു തനക്കുതാനേ വിശ്വസിപ്പി ക്കാൻ പ്രയത്നിക്കുന്ന സാധുവായ സുൽത്താനേ ആലം വജീദ് അലീശാഹ്—അദ്ദേഹവും ഒരു ദിവസം അവസാനിക്കും. ച ക്രവർത്തിയുടെ സിംഹാസനം, നാട്ടിൽനിന്നുള്ള വേർപാട്, അപാരമായ ആനന്ദം, അല്ലെങ്കിൽ അസഹ്യമായ ദുഃഖത്തി ൻെറ യാതനകൾ—എന്തുമായിക്കോട്ടെ, മരണം വന്ന് എല്ലാ കഥയും അവസാനിപ്പിക്കും. മരിച്ചതിനുശേഷം എന്താണ് അനുഭവിക്കേണ്ടിവരിക എന്ന് എങ്ങനെ അറിയാം.'' ചൂ ടിൻെറ കാഠിന്യംകൊണ്ടു ശ്വാസംമുട്ടുകയായിരുന്നു. അയാൾ കട്ടിലിൽനിന്നു എഴുന്നേൽക്കാൻ ശ്രമിച്ചു; പക്ഷേ, പിന്നി ലേയ്ക്കു മറിഞ്ഞുവീഴുകയാണ് ഉണ്ടായതു്.

നവാബ് അബൂൾമംസൂർ കമാലുദ്ദീൻ അലീറസാ ബഹദ്ദൂർ, 'കബ്ബല'യിലേയ്ക്കു പോകുന്നതിന്നു പകരം, തൻെറ ജീവിത ത്തിലെ അന്തിമയാത്ര നടത്തുകയാണുണ്ടായതു്.

## 19

നവാബ് സഫ്ദർ ജങ് മുതൽ സുൽത്താൻ എ ആലംവരെ ഒമ്പതുപേർ അയോദ്ധ്യ ഭരിച്ചിട്ടുണ്ടു്. സുൽത്താൻ എ ആല മിൻെറ കാലത്താണ് സലീമൻ സാഹബ് വന്നതു്. തൻെറ ശക്തികൊണ്ടായിരുന്നു സഫ്ദർജങ് ഈ വംശത്തിന്ന് അ സ്തിവാരമിട്ടതു്. ദില്ലിയുടെ പതനത്തിന്നുശേഷം അതു് ഹിന്ദുസ്ഥാനിലെ ഏററവും പ്രബലമായ രാജ്യമായി. ഇതി ൻെറ ഭരണകർത്താവായ ചക്രവർത്തി ഫ്രാൻസിലെ പതിനാ ലാം ലൂയിയേക്കാൾ പ്രതാപശാലിയായിത്തീൻ്റു. എല്ലാവ രേക്കാളുമധികം ശക്തനായിരുന്നതിനാൽ, സലീമൻ സാഹി ബിൻെറ ഒരൊററ ഊത്തുകൊണ്ടു ദീപമാല മുഴുവനും നിമിഷ ത്തിനകം കെട്ടുപോയി. ഹേവ്ലോക് ജയിക്കുകയും സുൽത്താൻ എ ആലം തോൽക്കുകയും ചെയ്തു. ലക്നോവി ലെ ഇന്ദ്രപുരി നശിച്ചു. ''കൈസർബാഗി'ലെ വെള്ളികൊ

ണ്ടുള്ള ബാരഹ്ദരിയിൽ ഉണ്ടാകാറുള്ള അപ്സരസ്സുകളുടെ നൃത്തവും 'ഐശ്ബാഗി'ലെ ഉത്സവങ്ങളും മൊഹറത്തിന്നും രാമലീലയ്ക്കും ഉണ്ടാകാറുള്ള കോലാഹലങ്ങളുമെല്ലാം സമാപ്തമായി. 'ദിൽകുശാ' കൊട്ടാരം ഇന്നു ശൂന്യമാണ്. 'ബേലീഗാദി'നെ പീരങ്കികൾ തകർത്തുകളഞ്ഞു. 'ഹസരത് ഗഞ്ചി'ൽ ഇന്ന് ഇംഗ്ലീഷുകാരുടെ പീടികകളും, അമീനാബാദിൽ കോളേജുകളും സ്കൂളുകളുമാണ്. വർത്തമാനക്കടലാസ്സുകൾ അച്ചടിക്കപ്പെടുവാൻ തുടങ്ങി. ടെലഗ്രാഫ് കമ്പികൾ കിലുങ്ങുകയാണ്. അയോദ്ധ്യയിലെ രാമചന്ദ്രന്റെ സിംഹാസനം കവർച്ച ചെയ്യപ്പെട്ടു. വെളിച്ചമാവുകയും, കണ്ണ് തുറക്കുകയും ചെയ്യപ്പോഴാണ് മനസ്സിലായത്, എല്ലാം ജാലവിദ്യക്കാരന്റെ ജാലവിദ്യയാണെന്ന്. അവസാനത്തെ അങ്കം അവസാനിക്കുന്നതിന്നു മുമ്പുതന്നെ ഇന്ദ്രമഹാരാജാവ്, തന്റെ കളരിയോടുകൂടി, ദേവലോകത്തുനിന്നു നാടുകടത്തപ്പെട്ടു.

കൽക്കത്തയിലെ പ്രൊഫസ്സർ നീലാംബരദത്ത് മകനെ കാണുവാനായി ലക്നോവിൽ വന്നിരിക്കയാണ്. തീവണ്ടി സ്റ്റേഷനിൽനിന്നു പുറത്ത് കടന്ന് അദ്ദേഹം കുതിരവണ്ടിയിൽ യാത്രയായി. ഭൂപടം ആകെ മാറിയിരിക്കുന്നതായി ദത്ത് കണ്ടു. ഇന്നേയ്ക്കു നാല്പത്തെട്ടുകൊല്ലം മുമ്പ് അദ്ദേഹം ലക്നോവിൽ വന്നിട്ടുണ്ടായിരുന്നു—സുൽത്താൻമാരുടെ ഭരണകാലത്ത്. ഇന്ന് ഇംഗ്ലീഷുകാരുടെ ലക്നോവാണ്. കോതവാൽ ധൂമീബേഗിന്നു പകരം ഇംഗ്ലീഷ് ഡെപ്യൂട്ടികമ്മീഷണറാണ് ഭരിക്കുന്നത്. സാദത്ത് ആലിഖാന്റെ കൊട്ടാരത്തിൽ അദ്ദേഹം ഇരുന്നരുളുന്നു. പാവത്താനായ സാദത്ത് ആലിഖാന്റെ ''ഹയാത്ബക്ശ്'' ഇന്നു ''ബേങ്ക്സ്ഹൗസ്'' എന്നാണ് പറയപ്പെടുന്നത്. 'കൈസർബാഗി'ൽ കൽക്കത്തയിലെ മനോരഞ്ജൻദത്ത് ലക്ചററായി ജോലിനോക്കുന്ന കേനിങ് കോളേജാണ്. പട്ടണത്തിലെ തെരുവുകളും റോഡുകളുമെല്ലാം അതുതന്നെ. കാലം മാറി എന്നുമാത്രം. ഇരുട്ടടഞ്ഞ തെരുവുകളിലും പൊട്ടിപ്പൊളിഞ്ഞ വീടുകളിലും കാലപരിവർത്തനത്തിന്റെ അടിയേററ ആളുകൾ തലയും താ

ക്കി ഇരിക്കുന്നു. ധനികന്മാർ കൊള്ളചെയ്യപ്പെടുകയും ദരിദ്രർ പണക്കാരാവുകയും ചെയ്തു. രാജ്യദ്രോഹികൾക്കു കൊലക്കയറും സ്വാമിഭക്തന്മാർക്കു താലൂക്കുകളും കിട്ടി. 'അക്തർ പിയാ' (വാജിദ്അലിശാഹ്) നാടുവിട്ടു പോയപ്പോൾ അദ്ദേഹത്തിനുവേണ്ടി കരഞ്ഞിരുന്നവരുടെ കണ്ണുനീർ ഇന്നും വററിയിരിക്കുകയാണു്. ഇതാണത് അയോദ്ധ്യാപുരി. രാമനും ഇവിടെനിന്നു് ഇതുപോലെ വനവാസം ലഭിച്ചിട്ടുണ്ടു്.

കുതിരവണ്ടി സ്റ്റേഷനിൽനിന്നു പട്ടണത്തിലേയ്ക്കു നീങ്ങുന്നു. വണ്ടിക്കാരൻ തലയിൽ രണ്ടാംമുണ്ടു കെട്ടിക്കൊണ്ടു നീലാംബരനെ ഒന്നു നോക്കി—''ബാബുസാഹബ്, കുതിരയെ തുടയ്ക്കുന്നവൻ പിന്നിലുള്ള ചവിട്ടുപടിയിലാണു് ഇരിക്കുന്നതു്. അവനെ മുകളിലേയ്ക്കു വിളിക്കട്ടേ. കിഴവനാണു് വീണു് ചത്തേയ്ക്കും.''

''ആയിക്കോളൂ.''

ഒരു കിഴവൻ പിന്നിൽനിന്നു കോച്ചുബോക്സിന്മേൽ വന്നു. കുതിരവണ്ടി പുറപ്പെട്ടു.

''ബാബു സാഹബ്, കൽക്കത്തയിൽനിന്നാണോ വരുന്നതു്?''

''അതേ.''

''കൽക്കത്തയിലേയ്ക്കു പോകണമെന്നാണു് എന്റേയും വിചാരം. ഇവിടെ മനസ്സുനില്ക്കുന്നില്ല.'' യുവാവായ വണ്ടിക്കാരൻ പറഞ്ഞു.

''ആരാണതു്?'' കിഴവനായ കുതിരസ്സേവകൻ വണ്ടിക്കാരന്റെ ചെവിയിൽ മന്ത്രിച്ചു.

''കൽക്കത്തയിലെ ബാബു'' ചെറുപ്പക്കാരൻ ഉറക്കെ പറഞ്ഞു. അവന്റെ പേർ ശംഭു എന്നായിരുന്നു. ''കൽക്കത്ത!'' കിഴവൻ വിശ്വാസം വരാത്തമട്ടിൽ ഉറക്കെ ആവർത്തിച്ചു. ഗംഗാദീൻ എന്നാണു് അയാളുടെ പേർ. ചെവി അല്പം പതുക്കെയാണു്. അയാൾ തന്റെ മങ്ങിയ കണ്ണുകളെക്കൊണ്ടു ആ ബങ്കാളി നോക്കി.

''അതേ, അതേ. എന്താ, മനസ്സിലായില്ലേ?'' ശംഭു പറഞ്ഞു.

''ബാബു സഹാബ്, ഗംഗാദീൻ തിരിഞ്ഞു, വളരെ ദീന മായ സ്വരത്തിൽ നീലാംബരദത്തിനോടു പറഞ്ഞു:—യജമാനനേ, ഞങ്ങളെ കൽക്കത്തയിലേക്കു അയയ്ക്കുക. അവിടെയാണ് ഞങ്ങളുടെ പാദുഷ താമസിക്കുന്നതു്.''

യുവാവു പൊട്ടിച്ചിരിച്ചു—''യജമാനനേ, കിഴവന്റെ വാക്കുകൾ ശ്രദ്ധിക്കേണ്ട. വണ്ടിയിൽ നിന്നിറങ്ങുന്ന എല്ലാവരോടും ഇതുതന്നെയാണു് ഇയാളുടെ വാക്കുകൾ—'യാത്രക്കാരനെജമാനനേ, നിങ്ങൾ കല്ക്കത്തയിൽ നിന്നു വരുന്നു, അല്ലേ? ഞങ്ങളേയും അങ്ങോട്ടു എത്തിക്കുക'. ഞങ്ങളുടെ ചക്രവർത്തി തന്നെ വലിയ ആപത്തിലാണു്. ഇനി ഇയാളുംകൂടി അങ്ങോട്ടു ചെന്നാലോ? കിഴവന്റെ കുറവുമാത്രമേ ഇപ്പോൾ അവിടെയുള്ളു എന്നു തോന്നും''.

നീലാംബരദത്തു് ഒന്നും പറഞ്ഞില്ല. വണ്ടി അമീനാബാദിലേക്കു പോവുകയായിരുന്നു.

''യജമാനൻ മുമ്പെപ്പോഴെങ്കിലും ലക്നോവിൽ വന്നിട്ടുണ്ടോ?'' ചെറുപ്പക്കാരൻ ചോദിച്ചു.

''ഉവ്വു്'' നീലാംബരദത്തു് ഒന്നു ഞെട്ടി, മറുപടികൊടുത്തു.

''എപ്പോൾ?''

''വളരെകാലമായി. നിങ്ങൾ അന്നു ജനിച്ചിട്ടുകൂടി ഉണ്ടായിരിക്കില്ല. ഗാജി ഉദ്ദീൻ ഹൈദരുടെ കാലത്തു്.''

''ബാബാ'' വണ്ടിക്കാരൻ വീണ്ടും ഉറക്കെ കുതിര സേവകനായ കിഴവന്റെ ചെവിയിൽ പറഞ്ഞു.

''ബാബു സാഹബ് നിങ്ങളുടെ ഗാജിഉദ്ദീൻ ഹൈദരുടെ കാലത്തു് ഇവിടെ വന്നിരുന്നുവത്രേ'' പിന്നെ അയാൾ നീലാംബരദത്തിനോടു പറഞ്ഞു: ''കിഴവൻ പറയുന്നു—'ഗാജി ഉദ്ദീൻ ഹൈദരുടെ അംഗരക്ഷകനായിരുന്നു അയാളെ'ന്നു്. മുമ്പു വണ്ടി തെളിക്കുന്നവനായിരുന്നുവത്രേ. സുൽത്താൻ-എ-ആലം കിഴവനെ വളരെ മാനിച്ചിരുന്നു പോലും!'

''യജമാനനേ'', ഗംഗാദീൻ പറഞ്ഞു—''സുൽത്താന്റേ ആലമിനെ അങ്ങു കാണുകയുണ്ടായോ? ക്ഷേമമല്ലേ?'' അയാൾ കുട്ടിയെപ്പോലെ കരയുവാൻ തുടങ്ങി.

നീലാംബരദത്തു് വളരെ ഏറെ പ്രക്ഷോഭിതനായി. ആളുകൾ ഇത്രത്തോളം വികാരാധീനരാകും എന്നതു് ഇതുവരെ അദ്ദേഹത്തിന്റെ മനസ്സിലായിരുന്നില്ല. വളരെക്കാലമായി ബൌദ്ധികതയുടെ ആരാധകനാണു് അദ്ദേഹം. ഇപ്പോൾ ഹൃദയത്തിന്റെ മഹത്വവും ബോധ്യപ്പെട്ടു.

വണ്ടി അമീനാബാദിലെ നാലുംകൂടിയ വഴിയിലെത്തി. വണ്ടിക്കാരൻ പെട്ടെന്നു ചോദിച്ചു—''തള്ളേ, വഴിയിൽനിന്നു മാറു്. ജീവൻ എന്തിനു കളയുന്നു?'' അയാൾ കടിഞ്ഞാൺ വലിച്ചു വണ്ടിനിർത്തി. കനംകുറഞ്ഞ രജായി പുതച്ചിരുന്ന ഒരു കിഴവി മുന്നിൽവന്നു കൈനീട്ടുകയും യന്ത്രത്തെപ്പോലെ, തന്റെ യാചനാ പല്ലവി ഉരുവിടുകയും' ചെയ്തു. ''പണക്കാരനായ അവിടത്തെ അനുഗ്രഹം! അള്ളാ അവിടത്തേക്കു് സൌന്ദര്യത്തിന്റെ ദുഃഖമല്ലാതെ മറെറാരു ദുഃഖവും തരാതിരിക്കട്ടെ. ഒരു പൈസ, വെറുമൊരു പൈസ''.

ഗൌതമനീലാംബരൻ ഞെട്ടി. ആ സ്വരം പരിചിതമായിരുന്നു. അതു പണ്ടു വളരെ സുന്ദരമായ വാക്കുകൾ പറയുകയും, പാട്ടുകൾ കേൾപ്പിക്കുകയും പൊടിച്ചിരികൾ ഉതിർക്കുകയും ചെയ്തിട്ടുണ്ടു്.

അയാൾ അല്പം പരിഭ്രമത്തോടെ കണ്ണട ശരിയാക്കുകയും കുതിരവണ്ടിയിൽ നിന്നു പുറത്തേക്കു എത്തിനോക്കുകയും ചെയ്തു. നിരത്തിന്റെ ഓരത്തിൽ തവിട്ടുനിറത്തിലുള്ള രജായി പുതച്ചു ഒരു പിച്ചക്കാരി നിന്നിരുന്നു.

''യജമാനനേ, ഇവൾക്കു ഒന്നും കൊടുക്കരുതു്'' ശംഭു കോച്ചുബോക്സിൽ കുനിഞ്ഞിരുന്നുകൊണ്ടു മെല്ലെപറഞ്ഞു. ഇവൾ കൊക്കെയിൻ തിന്നു ശീലിച്ചവളാണു്. എന്തെങ്കിലും കിട്ടിയാൽ ഉടനെ അതു വാങ്ങിത്തിന്നുകയായി പാവം!''

നീലാംബരദത്തു് വിറയ്ക്കുന്ന കൈകൾകൊണ്ടു് പോക്കററിൽ നിന്നു് ഒരു രൂപ എടുത്തു് പിച്ചക്കാരിയുടെ മുന്നോട്ടു നീട്ടിയ കൈകളിൽ വെച്ചുകൊടുത്തു.

വെളുത്ത നീണ്ട താടിയുള്ളവനും, വെളുത്ത ധോത്തിയും മങ്ങിയ സ്വർണ്ണ നിറത്തിലുള്ള ഷാളും ധരിച്ചു്, കാലിന്മേൽ

കാലേററി വണ്ടിയിലിരുന്നു യാത്ര ചെയ്യുന്നവനുമായ ആ വൃദ്ധനായ ബങ്കാളിയെ കിഴവി തന്റെ ചെറിയ കണ്ണുകളെക്കൊണ്ടു നോക്കി.

ഗൌതമനീലാംബരൻ തള്ളയെ തിരിച്ചറിഞ്ഞു. അവരം ചമ്പയായിരുന്നു.

കിഴവി രൂപ തന്റെ കൈപ്പിടിയിൽ ബലമായി ഇറുക്കി. അവൾക്കു ഒരു നിമിഷനേരത്തേക്കു വലിയ ആശ്ചര്യമുണ്ടായി ഇയാരം എത്ര ദയയുള്ള ധനികനാണു്! പൈസ ചോദിച്ചതിന്നു വെള്ളി രൂപ തരുന്നു''. നാണ്യം മുറുകെ പിടിച്ചുകൊണ്ടു ഭിക്ഷക്കാരി വീണ്ടും ഉരുവിടുന്ന മട്ടിൽ ആവത്തിച്ചു. ''യജമാനനെ പാവങ്ങളെ രക്ഷിക്കുന്നവനേ, അങ്ങേയ്ക്കു പേരക്കിടങ്ങളുടെ സന്തോഷം കാണുവാൻ ഇടവരട്ടെ. യജമാനനെ, ഞാൻ ലഹളക്കാലത്തു് എല്ലാം നഷ്ടപ്പെട്ടവളാണു്. സുൽത്താന്മാരുടെ കാലത്തു് എന്റെ വാതില്ക്കൽ ആനനില്ക്കാറുണ്ടായിരുന്നു. ഇപ്പോരം രണ്ടു റൊട്ടിതന്നു സഹായിക്കാൻപോലും ആളില്ല. അള്ളാ അങ്ങയെ......'' ശംഭു കുതിരയെ ചാട്ടകൊണ്ടു ഒരു അടി അടിച്ചു. വണ്ടി മുന്നോട്ടുനീങ്ങി. അയാരം ചിരിച്ചുകൊണ്ടു പറയാൻ തുടങ്ങി.

''തള്ളയുടെ ഒരു വത്തമാനം! വാതില്ക്കൽ ആനനില്ക്കാറുണ്ടായിരുന്നു. കാണുന്നവരോടൊക്കെ ഇതുതന്നെ—'ലഹളയ്ക്കുമുമ്പു ഞാൻ അതായിരുന്നു, ഇതായിരുന്നു'' ബാബുജി, ഈ കിഴവനെത്തന്നെ ഒന്നുനോക്കു. ലഹളയ്ക്കു മുമ്പു ഇയ്യാരം പാദുഷായുടെ അംഗരക്ഷകനായിരുന്നു. ഇപ്പോഴോ, കുതിരയെ തുടയ്ക്കുന്ന ജോലിയാണു്.''

ചമ്പ സന്ധ്യയുടെ അന്ധകാരത്തിൽ രൂപ പലതവണ തിരിച്ചും മറിച്ചും നോക്കുകയും, മെല്ലമെല്ല ഇരുട്ടു നിറഞ്ഞ ഒരു തെരുവിലേക്കു തിരിയുകയും ചെയ്തു. അവിടെ ഭൂനിരപ്പിനു താഴെയായി കൊകെയിൻ വില്ക്കുന്നതും, കറുപ്പു, കഞ്ചാവു് മുതലായവ ശീലിച്ചിട്ടുള്ള ആളുകരം കാൽമുട്ടുകളിൽ തല വെച്ചുകൊണ്ടു ഇരിക്കാറുള്ളതുമായ ഒരു പീടിക ഉണ്ടായിരുന്നു.

വണ്ടി കവല കടന്നപ്പോൾ, നീലാംബരദത്ത് ഒന്നു പിൻതിരിഞ്ഞുനോക്കി. ചമ്പ നിരത്തിന്റെ അരികിൽത്തന്നെ രജായി പുതച്ചു നിൽക്കുകയും അദ്ദേഹം കൊടുത്ത രൂപ വിളക്കുകളുടെ പ്രകാശത്തിൽ തിരിച്ചും മറിച്ചും നോക്കുകയും ചെയ്യുന്നു. അവൾക്ക സ്വന്തം കണ്ണുകളെത്തന്നെ വിശ്വാസമില്ലെന്ന മട്ടായിരുന്നു. അവളുടെ തലമുടി വെള്ളിപോലെ തിളങ്ങുന്നുണ്ട്. മുഖത്തു് അനേകം ചുളിവുകൾ വീണിരുന്നു. രജായിയിൽ പലയിടത്തും കണ്ടങ്ങൾ വെച്ചു തുന്നിയിട്ടുണ്ട്. അതിന്റെ ഇഴകൾ അങ്ങിങ്ങ് പിഞ്ഞിയിരിക്കുകയും ചെയ്തിരിക്കുന്നു.

ഗൌതമനീലാംബരൻ വണ്ടിയിലെ കുഷനിൽ ചാരിയിരുന്നു് കണ്ണുകളടച്ചു; എന്തുകൊണ്ടെന്നാൽ അദ്ദേഹം വൈശാലിയിലെ ആമ്രപാലിയെ കണ്ടിട്ടുള്ള ആളായിരുന്നു.

ഗോമതിയുടെ മറുകരയിൽ 'ശാഹേനസഫി'ന്റെ നേരെ മുന്നിലായിരുന്ന 'സിംഘാഡേവാലികോഠി'. മനോരഞ്ജൻ ദത്ത് അതു വാടകക്കെടുത്തിരിക്കയാണ്.

അന്നുരാത്രി മനോരഞ്ജൻ ദത്ത് മുറിയിൽ പോയി ഉറങ്ങുകയും വിളക്കുകൾ കെടുത്തപ്പെടുകയും ചെയ്തപ്പോൾ, നീലാമ്പരദത്ത് പുഴയിലേയ്ക്കു പടവുകളുള്ള വരാന്തയിൽ വന്ന് ഒഴുകിക്കൊണ്ടിരിക്കുന്ന വെള്ളത്തിനുനേരെ നോക്കിക്കൊണ്ടു വളരെ നേരം ഇരുന്നു. രജനി ആർദ്രമായിരുന്നു. എന്നാലും മുറിയിൽപോയി ഉറങ്ങുന്നതിനുപകരം, അദ്ദേഹം പുറത്തിറങ്ങി. ഗോമതിയുടെ കരയിലുള്ള നിരത്തിൽക്കൂടി നടക്കുവാൻ തുടങ്ങി നാലു ഭാഗത്തും പരിപൂർണ്ണമായ നിശ്ശബ്ദതയായിരുന്നു. അയാളുടെ പിന്നാലെ ഭൂതങ്ങളുടെ ഒരു ഘോഷയാത്രതന്നെ ഉണ്ടായിരുന്നു. മുന്നിൽ നൃത്തം വെച്ചു നീങ്ങുന്ന അപ്സരസ്സുകളാണ്. അല്പം അകലെയായി പുരോഭാഗത്തുള്ള പാലത്തിന്റെ താഴെ തോണികൾ കെട്ടപ്പെട്ടുകിടക്കുന്നു. ഒരു ചണ്ഡീക്ഷേത്രവും കാണപ്പെടുന്നു. മരങ്ങളുടെ മുകളിൽ ചുവന്ന കണ്ണുകളുള്ള കുരങ്ങന്മാർ ഉറങ്ങുന്നു. ഘോഷയാത്രയിൽ ഉണ്ടായിരുന്ന

ഭൃതങ്ങരം അറിവും പരിചയവും ഉള്ളവരായിരുന്നു. അവർ പപ്പിളിച്ചും, നൊണ്ടിയും, തുള്ളിച്ചാടിയും മുന്നോട്ടു നീങ്ങുകയാണു്.

അയോദ്ധ്യയിലെ എല്ലാ ചക്രവർത്തിമാരും... സാദതു് ആലിഖാനും ജോൺ ബെയ്ലിയും, നസീരുദ്ദീൻ ഹൈദരും അദ്ദേഹത്തിന്റെ ഇംഗ്ലീഷു് ബാർബറും, കദ്സിയാമഹളും വയസ്സനായ മുഹമ്മദു് അലീശാഹും, സിറിൽ ഹാവാർഡു് ആഷ്ലിയും സുജാതയും, മെക്കോളേ പ്രഭുവും ഹൈബർ ബിഷപ്പും... ഈ ഇംഗ്ലീഷു് ഭൃതങ്ങളേയും, ജീവിച്ചിരിക്കുമ്പോരംതന്നെ, അയാരം നല്ലപോലെ അറിഞ്ഞിരുന്നു. മരണശേഷം അവർ ഏതു നരകത്തിലാണാവോ? ആക്കറിയാം? പക്ഷെ, അദ്ദേഹം ഇന്നും ജീവിച്ചിരിപ്പുണ്ടു്. ലോകത്തിലെ ഉയർച്ചകളും താഴ്ചകളും, ഉത്ഥാനവും പതനവുമെല്ലാം കണ്ടിട്ടുള്ളവനാണു് ഗൗതമൻ. എന്തൊരു നേരമ്പോക്കാണു് ഇനി ബാക്കിയുള്ളതു്!

പുഴ ഒഴുകുകയായിരുന്നു. കരയിൽ വീടുകരം പണിയിയ്ക്കപ്പെട്ടുന്നുമുണ്ടായിരുന്നു. ഈ വീടുകരംക്കു പേരുകരം ഉണ്ടായിരുന്നു. ആളുകരം ഉറങ്ങിയിട്ടുണ്ടു് അവയിൽ. അവർക്കുമുണ്ടായിരുന്നു പേരുകരം. കല്ലുകൊണ്ടുണ്ടാക്കിയവയായിരുന്നു വീടുകരം. പുഴയുടെ കരയിൽ ചിതറിക്കിടപ്പുണ്ടു് കല്ലുകരം. കാലം ഒഴുകിക്കൊണ്ടിരുന്നു. അതു കല്ലുകളിൽ ഉറച്ചുകിടന്നു. ശ്മശാനത്തിൽനിന്നു ജ്വാലകരം പൊന്തിയിരുന്നു. ഇന്നത്തെ രാത്രിയിൽ ആരെല്ലാം മരിച്ചിട്ടുണ്ടായിരിയ്ക്കും — ആരറിയുന്നു!

നീലാംബരദത്തു് മുന്നോട്ടു നീങ്ങി.

അവിടെ ശ്മശാനമാണു്. ശ്മശാനത്തിൽ കാളി നൃത്തം ചെയ്യുന്നു — സമസ്തസൃഷ്ടിയേയും അതിന്റെ അവസാനത്തിൽ തന്റെ ഉള്ളിൽ അടക്കുന്ന കാളി. ആഗ്രഹങ്ങളെയെല്ലാം ജയിച്ചും, അവളിൽ ലീനമാനസനായും ഇരിക്കുന്ന ആരംക്കു മാത്രമേ, ആ ദേവിയെ യാതൊരു ഭയവുമില്ലാതെ ആരാധിയ്ക്കാൻ സാധിയ്ക്കു.

ശ്മശാനം; ഇവിടെ എല്ലാ ആഗ്രഹങ്ങളും കത്തിച്ചാമ്പലാകുന്നു. കാളിയോ? ബുദ്ധിയ്ക്കും വാക്ചേതനയ്ക്കും അതീ

തവും, പ്രാണിലോകത്തിനു് അനസ്ഥിത്വത്തിന്റെ രൂപം കൊടുക്കുന്നവളും, ശൂന്യത്തെ പൂർണ്ണത — പ്രകാശവും ശാന്തിയുമായ പൂർണ്ണതയാക്കിത്തീർക്കുന്നവളുമായ ദേവി.

സമാധിയെ വസ്ത്രമാക്കിയ ആ ദേവി അസീമമായതുകൊണ്ടു വിസ്താരമാണു്; മഹാപ്രകൃതിയും. സ്വയം മായയായിത്തീൎന്ന ലോകത്തെ സൃഷ്ടിക്കുന്നവളാകയാൽ മായയ്ക്കപ്പുറവുമാണു്.

കാളി ശ്മശാനത്തിൽ ശിവന്റെ വെളുത്ത ശരീരത്തിനു മേൽ നില്ക്കുന്നു. ജ്വാലകളുടെ പുകയിൽ കാളി നൃത്തം ചെയ്യുന്നു. ധൂമ്രവതിയായ നക്ഷത്രമാണു് അവൾ. അവൾ ശാന്തരസത്തിന്റെ നൃത്തം ചെയ്യുകയും, ലോകം ജയാരവം മുഴക്കുകയും ചെയ്യുന്നു.

ഗൗതമനീലാംബരൻ കാളിയെ സതിയുടെയും, ഗൗരിയുടേയും, യോഗമായയുടേയും രൂപത്തിൽ കണ്ടിട്ടുണ്ടായിരുന്നു. അദ്ദേഹം ശ്മശാനത്തിലേയ്ക്കു ദൃഷ്ടി എറിയുകയും ദേവിയെ തിരിച്ചറിയുകയും ചെയ്തു. മങ്ങിയ ജ്വാലകളെ നോക്കിക്കൊണ്ടു് പാലത്തിന്റെ മുകളിൽ കുറച്ചു നേരം നിന്നശേഷം അദ്ദേഹം മെല്ലെ മെല്ലെ 'സിംഘാഡേവാലി കോഠി'യിലേയ്ക്കു മടങ്ങി.

ഗൃഹസ്വാമിനി രാവിലെ നാലു മണിയ്ക്കുതന്നെ കിടക്കയിൽ നിന്നെഴുന്നേററു വേലക്കാരിയെ വിളിച്ചുണൎത്തി ''ചായയ്ക്കു് വെള്ളം വെയ്ക്കു്. കുഞ്ഞുമോൾക്കു് ഇന്നു് ആറു മണിയ്ക്കാണു് ക്ലാസ്സു തുടങ്ങുന്നതു്.'' വേലക്കാരി കണ്ണു തിരുമ്മി എഴുന്നേററു പൈപ്പിന്റെ അടുത്തേയ്ക്കു പോയി. 'ആദ്യം വലിയ യജമാനനും ബൈയൻ സാഹബിനും ഷെയ്വു് ചെയ്യാനുള്ള വെള്ളം കപ്പിൽ ശരിയാക്കാം; പിന്നെയാകാം ചായയ്ക്കു വെള്ളം വെയ്ക്കുന്നതു്' — അവൾ നിശ്ചയിച്ചു.

ആരാധനയ്ക്കായി ഗൃഹസ്വാമിനി പ്രാൎത്ഥനാമുറിയിലേയ്ക്കു പോയി; രണ്ടാം നിലയിൽ കിഴക്കു ഭാഗത്തുള്ള ടവറിലായിരുന്നു പൂജാമുറി. വലിയ പുഴുക്കമായിരുന്നു അതിൽ. വർഷകാലത്തെ ഉഷ്ണമാണു്. വാതിൽ തുറന്നു. അകത്തെ ഇരുട്ടിൽ ഭഗവാൻ ഗോപീനാഥൻ എപ്പോഴത്തേയുംപോലെ, ശൂന്യമായ തന്റെ കണ്ണുകൾകൊണ്ടു് മുൻഭാഗത്തുള്ള ശൂന്യത

യിലേയ്ക്കു നോക്കുന്നതായി കാണപ്പെട്ടു. ദേഹത്തിലെ മഞ്ഞവസ്ത്രത്തിന്മേൽ കൃത്രിമക്കസവുകൊണ്ടുള്ള കരയും, കിരീടത്തിൽ അല്പം ചരിഞ്ഞുനില്ക്കുന്ന ഒരു പീലിയുമുണ്ടായിരുന്നു. പിച്ചളകൊണ്ടുള്ള ആ ചെറിയ ക്ഷേത്രത്തിൽ ഒരു കാലിന്മേൽ മറേറ കാൽ വെച്ചും, ഓടക്കുഴലെടുത്തും ഞെങ്ങിഞെരുങ്ങിനില്ക്കയാണു് ഭഗവാൻ. മുഖത്തു് ഭയാനകമായ ഒരു പുഞ്ചിരി കളിയാടുന്നുണ്ടു്. മുറിയിൽ കൊതുക്കരം മൂളുന്നുണ്ടായിരുന്നു. ടവറിൻെറ മുന്നിലുള്ള വരാന്തയുടെ മറേറ അററത്തു് വേറൊരു ടവറുണ്ടായിരുന്നു. വരാന്തയിൽ രണ്ടു പെൺകുട്ടികൾ കിടന്നുറങ്ങുകയാണു്, രണ്ടാമത്തെ ഈ ടവർ ഛത്രാകൃതിയിലുള്ള നിലയുടെ മുന്നിലായിരുന്നു. പെൺകുട്ടികളുടെ സഹോദരൻ ഉറങ്ങുന്നതു് അതിലാണു്. അടുത്തുതന്നെ ടേബിൾ ഫേൻ തിരിയുന്നുണ്ടു്. ടവറിൻെറ എട്ടു വാതിലുകളും തുറന്നുകിടക്കുകയാണു്. തണുത്ത കാററു അകത്തേയ്ക്കു അടിയ്ക്കുന്നുണ്ടു്. അലമാരിയിൽ പേർഷ്യൻ, ഉർദ്ദു, ഇംഗ്ലീഷു് എന്നീ ഭാഷകളിലുള്ള അനവധി പുസ്തകങ്ങൾ വെച്ചിരിയ്ക്കുന്നു. കട്ടിലിന്നടുത്തുള്ള മേശമേൽ പുരോഗമനാത്മകമായ ഉർദ്ദുമാസികകളുടെയും വാരികകളുടെയും പുതുലക്കങ്ങൾ കുമ്പാരമായിക്കിടക്കുന്നു. ചുമരിന്മേൽ നന്ദലാൽബോസ്, അവനീന്ദ്രനാഥടാഗോർ, ഖസ്തഗീർ, എം. എൽ. സേൻ മുതലായവരുടെ വാട്ടർകളറിലും മററുമുള്ള പെയിൻറിങ്ങുകൾ വെച്ചിട്ടുണ്ടു്. തലഭാഗത്തുള്ള ചുമരിന്മേൽ ജവഹർലാൽ നെഹ്റുവിൻെറ ഒരു ചിത്രവും ഒരു യൂനിവേഴ്സിററി ഗ്രൂപ്പും തൂക്കിയിട്ടിട്ടുണ്ടായിരുന്നു. 1937, '38, '39 എന്നീ കൊല്ലങ്ങളിൽ ട്രോഫികൾ നേടിയ ഗ്രൂപ്പുകളും ഉണ്ടു്. മൂക്കിൽ ഒരു മേശമേൽ നിറം മങ്ങിയ മറെറാരു ഗ്രൂപ്പ്ഫോട്ടോവും വച്ചിട്ടുണ്ടായിരുന്നു. അതിന്മേൽ 1897 എന്നു രേഖപ്പെടുത്തിയിട്ടുണ്ടു്. ഈ ഗ്രൂപ്പും കേനിങ്ങ് കോളേജിലെ തന്നെയായിരുന്നു. ആ ആൺകുട്ടിയുടെ അച്ഛൻെറ വിദ്യാഭ്യാസകാലത്തെ ചിത്രമായിരുന്നു അതു്. ആർട്സ് ഫേക്കൽട്ടിയുടെ ചെയർമാനായ മനോരഞ്ജൻദത്തിൻെറ പിന്നിൽ, വട്ടത്തിലുള്ള കറുത്ത തൊപ്പിയും ഷട്ട്കോട്ടും ധരിച്ചു്, ചൊറു

ചൊറുക്കോടെ നില്ക്കുകയാണ് അയാൾ. മനോരഞ്ജൻദത്തിന്, ടാഗോറിനെപ്പോലെ, നീണ്ട താടിയുണ്ടായിരുന്നു. (താടിയുള്ള എല്ലാ ബങ്കാളികളും ടാഗോറിനെപ്പോലെ കാണപ്പെടുന്നു എന്നതു് മറെറാരു സംഗതിയാണ്.) അദ്ദേഹം വടിയിന്മേൽ രണ്ടു കൈകളും വെച്ചു കേമറയെ തുറിച്ചു നോക്കുകയായിരുന്നു. മനോരഞ്ജൻദത്ത് ഏതാണ്ട് എഴുപതു വർഷം മുമ്പ് ഈ വീട്ടിൽ വാടകയ്ക്കു താമസിയ്ക്കുയുണ്ടായിട്ടുണ്ട്.

താഴെയുള്ള നിലയിലാണ് ഡ്രോയിങ്റൂം. അതിൽ തീക്കായാനുള്ള ചൂളയുടെ മുകളിൽ ഒരു എണ്ണച്ഛായച്ചിത്രമുണ്ടായിരുന്നു. പച്ചക്കസവിട്ട അങ്കവസ്ത്രവും പൈജാമയും, തലയിൽ തലപ്പാവും ധരിച്ച, പഴയ സമ്പ്രദായക്കാരനായ ഒരു കിഴവന്റെ ആയിരുന്നു അതു്. അദ്ദേഹം ചിത്രപ്പണികളുള്ള ഒരു കസേലയിൽ ഇരിയ്ക്കുകയാണ്. സുൽത്താന്മാരുടെ കാലത്തു്, ഒരു ഇംഗ്ലീഷ്ചിത്രകാരനായിരുന്നു ഇതു വരച്ചതു്. ചിത്രത്തിന്റെ അടിയിൽ ''രായ്ജാദാ ബക്ശി മെഹ്താബ്ചന്ദ്'' എന്നു ഉർദുവിൽ എഴുതിയിരുന്നു. ഈ കെട്ടിടത്തിനു മൂന്നു ടവറുകൾ ഉണ്ടായിരുന്നു. മൂന്നാമത്തെ ടവറിലെ നിലത്തു മരപ്പലകയാണ് വിരിച്ചിരുന്നതു്. സംഗീതോപകരണങ്ങൾ വെച്ചിരുന്നതു് ഇവിടെ ആയിരുന്നു. വൈകുന്നേരം സൂരജ് ബക്ശ് സാഹബ് വന്നാൽ ഇവിടെവെച്ചു് പെൺകുട്ടികൾ നൃത്തവും പഠിയ്ക്കാറുണ്ട്.

ഈ വീട്ടിലെ താമസക്കാർക്ക് ഇവിടംതന്നെയായിരുന്നു വിശ്വകേന്ദ്രം. (ഓരോ വീടും അതാതിലെ താമസക്കാർക്ക് ലോകകേന്ദ്രംതന്നെയാണ്).

ഇവിടെനിന്നു സ്വന്തപ്പെട്ടവരുടെ ശവയാത്രകൾ പുറത്തേയ്ക്കു പോകുകയും വധുക്കളുടെ പല്ലക്കുകൾ അകത്തേയ്ക്കു വരികയും ഉണ്ടായിട്ടുണ്ട്. വരയാത്രയുടെ പുറപ്പാടും, വിവാഹത്തിനുശേഷം പെൺകുട്ടികളെ പതിഗൃഹങ്ങളിലേയ്ക്കു യാത്രയാക്കലും, ഉത്സവാഘോഷങ്ങളുമെല്ലാം ഇതിനുള്ളിൽ നടന്നിരിക്കുന്നു. കുട്ടികളുടെ ജനനം, തമ്മിൽത്തല്ലുകൾ, ചിരി, കരച്ചിൽ എല്ലാം ഇതിനകത്തു ഉണ്ടാകാറുണ്ട്. എല്ലാ വീട്ടി

ലും ഇതൊക്കെ പതിവാണല്ലൊ. വീട് മൗനമായി ഇതെല്ലാം നോക്കിക്കാണും. അതിന്റെ കഥ ആരും കേൾക്കുന്നില്ല. എല്ലായ്പോഴും കാലവുമായി പിടിവലിയാണ്. കാലം പറയും — ''നീ എത്ര കാലം കൂട്ടനില്ക്കുമെന്നും എന്നുവരെ എന്റെ ചിഹ്നമായി നീ നിലനില്ക്കുമെന്നും എനിക്കൊന്നു കാണണം.'' എന്നാലും വീട് മൗനമായിരിക്കും. കൊല്ലങ്ങൾ നീങ്ങുന്നു; ശതാബ്ദങ്ങൾ മാറുന്നു; കാലാവസ്ഥ മാറി മാറി വരുന്നു. വീട് കാലമാകുന്ന സമുദ്രത്തിൽ, നങ്കൂരമിട്ട ചെറിയ കപ്പൽപോലെ, നിലകൊള്ളുന്നു. ചിലപ്പോൾ തിരമാലകൾ അതിനെ ഒഴുക്കിക്കൊണ്ടുപോവും. അപ്പോൾ അതിന്റെ യാതൊരു ചിഹ്നവും ബാക്കിയുണ്ടാവുകയില്ല.

ഈ വീട് സാദത്അലീഖാന്റെ കാലത്ത് അദ്ദേഹത്തിന്റെ വിത്തമന്ത്രിയായ റായ്ജാദാ ബക്ശി മേഹതാബ്ചന്ദ് പണിയിച്ചതാണ്. ഈ സമയത്ത് അദ്ദേഹത്തിന്റെ പ്രപൌത്രനാണുള്ളത്—ശരാശരിക്കാരനായ ഒരു ബാരിസ്റ്റർ. അയാൾക്ക് ഒരു മകനും രണ്ടു പെൺകുട്ടികളുമുണ്ടായിരുന്നു. മൂന്നുപേരും വിദ്യാർത്ഥികളാണ്.

ബാരിസ്റ്റർ സാഹബ് മുഴുവൻ സമയവും ഒന്നുകിൽ, കോൺഗ്രസ്സ്പ്രവർത്തനത്തിലായിരിക്കും; അല്ലെങ്കിൽ വീട്ടിലിരുന്ന്, 'ജമാന', 'നിഗാർ' എന്നീ പത്രങ്ങൾക്കുവേണ്ടി ഉർദ്ദുകവിതയെപ്പററിയുള്ള ലേഖനങ്ങൾ എഴുതുകയായിരിക്കും. പിന്നെ പ്രാക്ടീസ് നോക്കുവാൻ ആർക്കാണ് കഴിയുക? പക്ഷേ, ജമീന്ദാരിയുണ്ടായിരുന്നതിനാൽ ജീവിതം സുഖമായിക്കഴിഞ്ഞുകൂടിയിരുന്നു. രണ്ടു പെൺകുട്ടികൾക്കും വേണ്ട സ്ത്രീധനവും തയ്യാറായിരുന്നു. മകനെ താൻ പഠിച്ച ബിരുദമെടുത്ത കേംബ്രിഡ്ജിലേയ്ക്ക് അയയ്ക്കണമെന്നായിരുന്നു വിചാരം. ബാരിസ്റ്റർ ഇപ്പോൾ ബർസാത്തിയുടെ തുറന്ന തട്ടിൻമുകളിൽ കൊതുവലയ്ക്കുള്ളിൽക്കിടന്നുറക്കമാണ്. ഭാര്യയുടെ ചിലമ്പൽ കേട്ട് അദ്ദേഹമുണർന്നു. മെതിയടിശ്ശബ്ദംകൊണ്ടു വീടിനെ മുഴുവൻ രാവിലെത്തന്നെ ഉണർത്തുക എന്നത് ഗൃഹനായികയുടെ ഒരു ചിത്തസ്വഭാവമായിരുന്നു. ചിലപ്പോൾ ധാന്യമുറി

യുടെ വാതിൽ തുറക്കുകയോ, കലവറയിലെ അലമാരി അട
യ്ക്കുകയോ ആകും. അല്ലെങ്കിൽ ഈ മുറിയിലേയ്ക്കോ ആ മുറി
യിലേയ്ക്കോ പോവും. ഇതെല്ലാം കഴിഞ്ഞു് പൂജയ്ക്കിരിക്കുക
യും രാമായണം ഉറക്കെയുറക്കെ വായിക്കയും ചെയ്യും.

സുഖകരമായ കാററു് വീശിക്കൊണ്ടിരുന്നു. മുൻഭാഗത്തു്, നദിയുടെ മുകളിൽ പൊടിപടലംകൊണ്ടുള്ള ഇരുട്ടു പരന്നു. നിശ്ശബ്ദതയാണെങ്ങും. ദാസിയായ യമുന രണ്ടാമത്തെ മകളെ ഉണർത്തുകയാണു്—''മോളേ, എഴുന്നേൽക്കൂ, വേഗമാകട്ടെ; നിന്റെ സ്കൂൾ ഇന്നുതൊട്ടു രാവിലെ നേരത്തെയാണ്.'' കുട്ടി അമ്പരന്നു് എഴുന്നേററിരുന്നു. സ്കൂൾ തുറക്കുന്ന ദിവസം ഇന്നാണ്. അവൾ കട്ടിലിൽനിന്നു ചാടിയിറങ്ങി കുളിമുറിയിലേയ്ക്കു പോയി.

മൂത്തമകൾ ആലസ്യത്തോടെ വശംമാറിക്കിടക്കുകയും കണ്ണുകൾ തുറന്നു് നദിയിലേയ്ക്കു നോക്കുകയും ചെയ്തു. അവൾക്കു പതിനേഴു്—പതിനെട്ടു വയസ്സു പ്രായമാണു്. കോളേജിലാണു പഠിക്കുന്നതു്. ജൂലായ് 14-ാംനു-യേ തുറക്കുകയുള്ളൂ. വിവാഹം അടുത്തുതന്നെ നടക്കാൻപോകുന്നു എന്നതുകൊണ്ടു കോളേജുകാര്യത്തിൽ അത്ര വലിയ ശ്രദ്ധയൊന്നുമില്ല. അവൾ നിശ്ചിന്തയായി നദിയെനോക്കിക്കിടന്നു.

അവളുടെ സഹോദരൻ, ചപ്പൽ വലിച്ചിഴച്ചുകൊണ്ടു്, ഒരു കറപ്പുതീററക്കാരനെപ്പോലെ, ടവറിലെ മുറിയിൽനിന്നു പുറത്തുവരികയും വരാന്തയിലുള്ള ഒരു തൂണിനടുത്തുനിന്നു് നദിയുടെ പാലമുള്ള ഭാഗത്തേയ്ക്കു നോക്കുവാൻ തുടങ്ങുകയും ചെയ്തു. പിന്നെ ശക്തിയായി ഒന്നു മൂരിനിവർന്നു്, തോർത്തെടുത്തു് ചുമലിൽ ഇടുകയും കർക്കശസ്വരത്തിൽ മൂളിപ്പാട്ടു പാടിക്കൊണ്ടു് കുളിമുറിയിൽ പ്രവേശിക്കുകയും ചെയ്തു.

''സ്കൂളിലെ നിന്റെ കൂട്ടുകാരോടു പറയണം, വൈകുന്നേരം വന്നു് നിന്റെ ചേച്ചിയുടെ പാവാടയിലെ കസവുപണി മുഴുവനാക്കണേ''മെന്നു്. ഗൃഹനായിക പൂജാമുറിയിൽനിന്നു പുറത്തുവന്നു ചെറിയവളോടു പറഞ്ഞു. അവൾ വേഗത്തിൽ ചായ കുടിച്ചു, പുസ്തകക്കെട്ടുമായി കോണിയുടെ ഭാഗത്തേയ്ക്കു് ഓ

ടിപ്പോയി. താഴെ പോർട്ടിക്കോവിൽ ലാ മാർട്ടിയറിലെ ബസ്സ് 'ഹോൺ' അടിയ്ക്കുന്നുണ്ടായിരുന്നു. ''ശരി, ശരി, പറയാം.'' അവരം കോണിപ്പടിയിറങ്ങി ഒന്നു പിന്നാക്കം തിരിഞ്ഞുകൊണ്ടു പറഞ്ഞു.

വീട്ടമ്മ ശുദ്ധ കിഴക്കൻനാട്ടുകാരിയായിരുന്നു. അവർ മൂത്ത മകളെ 'ബഡംകി' എന്നും ചെറിയവളെ 'ഛൂടംകി' എന്നുമാണു് വിളിയ്ക്കാറു്. ബാരിസ്റ്റർ സാഹബ് ഭാര്യയെ ബോംബെ, കൽക്കത്ത, കാശ്മീർ മുതലായ എല്ലാ സ്ഥലത്തും കൊണ്ടു പോയിട്ടുണ്ടു്. കൊല്ലംതോറും നൈനിററാളിലും മുസ്സൂരിയിലും പോകും. എന്നാലും വീട്ടമ്മയുടെ സമ്പ്രദായങ്ങളിൽ യാതൊരു മാററവും വന്നിട്ടില്ലായിരുന്നു.

ഇതിനിടയിൽ മൂത്തവരം വരാന്തയിൽനിന്നു താഴോട്ടു നോക്കി. അവിടെ തോട്ടത്തിലേയ്ക്കുള്ള നിരത്തിൽ സ്കൂംബസ്സ് നിന്നിരുന്നു. ബസ്സിലുള്ള കുട്ടികളിൽ മൂന്നുനാലുപേർ ഇന്ത്യാക്കാരികളും, ബാക്കിയെല്ലാം ഇംഗ്ലീഷുകാരികളുമായിരുന്നു. ഇന്ത്യൻകുട്ടികളിൽ ഒരുവരം ജനവാതിലിൽക്കൂടി തല പുറത്തിട്ടു കൈ വീശി. ''ഞങ്ങരം വൈകുന്നേരം വരും, മേരീസ് കോളേജിൽനിന്നു മടങ്ങുമ്പോരം.''

''ശരി.'' മൂത്ത മകരം ഉത്തരം പറഞ്ഞു.

ബസ്സ് ഗെയിററിൽനിന്നു പുറത്തുകടന്നു.

മകൻ ഈസമയത്തു ചൂളമടിച്ചുകൊണ്ടു താഴെയിറങ്ങി. പോർട്ടിക്കോവിൽ അയാളുടെ സൈക്കിളുണ്ടായിരുന്നു. അയാരം ഒരു നോട്ടുപുസ്തകം വലിയ സ്റ്റൈലിൽ ഹേണ്ടിലിനോടു ചേർത്തുപിടിക്കുകയും അശ്രദ്ധയോടുകൂടി പെഡൽ ചവിട്ടി, മൺനിരത്തിലെത്തി, യൂനിവേഴ്സിററിയിലേയ്ക്കു തിരിയുകയും ചെയ്തു.

സൂര്യൻ ഉദിച്ചു. ലോകം തൻെറ കാര്യങ്ങളിൽ മുഴുകി.

സന്ധ്യയായി. വിളക്കുകരം കൊളുത്തപ്പെട്ടു. പുഴക്കരയിലെ ആ മാളികയുടെ വരാന്തയിൽനിന്നു പെൺകുട്ടികളുടെ പൊട്ടിച്ചിരികരം ഉയന്നു. നാലഞ്ചു കുട്ടികരം വരാന്തയുടെ പാറപ്പററിന്മേൽ ഇരുന്നുകൊണ്ടു് ദുഃഖം എന്തെന്നറിയാത്ത

മട്ടിൽ, ചിരിക്കുകയാണ്. വാസ്തവത്തിൽ അവർ ദുഃഖത്തിന്റെ പരിചയം ഒരിക്കലും കിട്ടാത്തവർതന്നെ ആയിരുന്നു.

സൂര്യൻ ഛത്രമംസിലിന്റെ പിന്നിൽ അസ്തമിച്ചു. പുഴവക്കിൽ കിടന്നിരുന്ന വലിയ തോണികൾ വിളക്കുകൾ കൊളുത്തി. നദി അതിന്റെ സഞ്ചാരം തുടർന്നു.

# 20

സൂര്യൻ ചാമ്പകളുടെ പിന്നിലായി. വണ്ടി മേരീസ്കോളേജിൽനിന്നു മടങ്ങുകയും, ക്രമമായ വേഗത്തിൽ ഒഴുകുന്ന നദിയുടെ പാലത്തിന്മേൽ എത്തുകയും ചെയ്തു. പാലത്തിൽനിന്ന് ഇറങ്ങുന്ന വൃത്തിയുള്ളതും നേരെയായതുമായ ഒരു റോഡുണ്ട്. 'യൂനിവേഴ്സിററി റോഡ്' എന്നാണ് പേർ. അതിന്റെ രണ്ടുഭാഗത്തും നദിയുടെ തീരത്തായി രണ്ടു മണ്ണിട്ട നിരത്തുകൾ പോകുന്നു. ഇവിടെനിന്നു 'ചാന്ദ്ബാഗ്'വരെ വീടുകളാണ്. അവിടേയായിരുന്നു ഇസബെലാ ഥാബേൺ കോളേജ്. ഇതു വളരെ ശാന്തവും മൌനവുമായ പ്രദേശമായിരുന്നു. നഗരപ്രാന്തത്തിലേയ്ക്കോ ഡാലീഗഞ്ചിലേയ്ക്കോ പോകുന്ന വണ്ടികൾ ഫൈസാബാദ് റോഡിൽക്കൂടി പൊയ്ക്കൊണ്ടിരിക്കും. ചിലപ്പോൾ ഒരു മോട്ടോർകാറോ അല്ലെങ്കിൽ കോളേജിലേയ്ക്കു പോകുന്ന ഒരു ആൺകുട്ടിയോ പെൺകുട്ടിയോ സൈക്കിളിന്മേൽ ഈ പ്രദേശത്തുകൂടി യാത്രചെയ്യും. മുസ്ലിം ഗേൾസ് കോളേജ് കുറച്ചുകൂടി അങ്ങോട്ടാണ്. ഇതിനുശേഷം തുവരയും കരിമ്പും കൃഷിചെയ്യുന്ന വയലുകളാണ്. ആ ഭാഗത്തുതന്നെയാണ് മരപ്പാലം. വഴി അവിടെനിന്നു ചിറൈയാ തടാകത്തിലേയ്ക്കും ഭൈംസാകുണ്ഡത്തിലേയ്ക്കും പോകുന്നു. അതിനുശേഷം സിക്കന്ദർബാഗ്, ബനാരസീബാഗ് ഗവണ്മേണ്ടുഹൌസ് നില്ക്കുന്ന പ്രദേശവുമാണ്. അതിന്റെ പിൻഭാഗത്ത് 'ഗാജിഉദ്ദീൻ ഹൈദർ'തോട്ടം, ഹസ്രത്ത്ഗഞ്ചും, ലാമാർട്ടിനേയർ കോളേജും സ്ഥിതിചെയ്യുന്നു.

അവിടെയുള്ള ലാമാർട്ടിനേയർ റോഡ് പച്ചനിറഞ്ഞ കുഞ്ജങ്ങളുടെ ഇടയിൽക്കൂടി 'ദിൽകുശാ' കൊട്ടാരത്തിലേയ്ക്കാണു പോകുന്നതു്. അപ്പുറത്തു് വിസ്തൃതവും ഹരിതാഭവുമായ കൻേറാൺമെൻറു കിടക്കുന്നു.

മോതീമഹൽ ബ്രിഡ്ജ് കഴിഞ്ഞാണു് മേരീസ്കോളേജും കൈസർബാഗിലെ ബാരഹ്ദരിയും കൈസർബാഗും. അതിനുമപ്പുറം അമീനാബാദ്പാർക്കും അമീരുദ്ദൌളപാർക്കുമാണു്. റോഡ് പിന്നെ നഖാസിലേയ്ക്കും ചൌക്കിലേയ്ക്കും പോകുന്നു. അവിടെയാണു് മെഡിക്കൽകോളേജും ശാഹ്മീനയുടെ ശവകുടീരവും ഹുസൈനാബാദ് ഇമാംബാഡയും; അക്ബരീദർവാസയും, ഗോൽദർവാസയുമെല്ലാം. ഈ പ്രദേശം മുഴുവനുമാണു് പഴയ ലക്നോ. ഇതു പുതിയ ലക്നോവിൽനിന്നു വളരെ ദൂരെയാണു്. പുതിയ ലക്നോവിലും പഴയ പട്ടണം എങ്ങും കാണപ്പെടുന്നുണ്ടു്. ചക്രവർത്തിയുടെ ഒരു കൊട്ടാരത്തിൻെറ സ്ഥാനത്തു ഗവമ്മേണ്ടുഹൌസ് നില്ക്കുന്നു. പുഴക്കരയിലുള്ള മോതീമഹളിലാണു് ഇമ്പീരിയൽ ബേങ്ക്. ഹസരത്ഗഞ്ചിൻെറ ശരിയ്ക്കു നടുവിലാണു് ബേഗംകോഠി. ഛതർമംസിലിൽക്ലബ്ബാണു്. നല്ലപോലെ സൂക്ഷിക്കപ്പെടുന്ന ഒരു പട്ടണമാണു് ഇതു്. ഇവിടെയുള്ളതെല്ലാം പുതിയതാണെങ്കിലും പഴയതാണു്. കാലം ഈ പട്ടണത്തിൽ ഗാംഭീര്യത്തോടും സ്ഥിരതയോടുംകൂടി കഴിഞ്ഞുകൂടുവാൻ പഠിച്ചിട്ടുണ്ടു്. നേർത്ത നീലിമയും പനിനീർപ്പൂവിൻെറ നിറവും കലർന്ന പ്രകാശത്തിൽ വണ്ടി ശാന്തമായി സഞ്ചരിച്ചു്, മോതീമഹൽപാലത്തിൻെറ അടുത്തെത്തി. പാലത്തിൽനിന്നിറങ്ങി യൂനിവേഴ്സിററി റോഡിൽക്കൂടി പോകുന്നതിനു പകരം, വണ്ടികൾ സാധാരണയായി ഇടത്തുഭാഗത്തുള്ള മൺനിരത്തിലേക്കു ഇറങ്ങുകയാണു പതിവു്. അവിടെയായിരുന്നു പണ്ടുകാലത്തെ കുറെ കെട്ടിടങ്ങൾ.

ഗംഗാദീൻകോച്ച്ബോക്സിന്മേൽ തലകുനിച്ചിരുന്നു വലിയ രസത്തോടെ പോവുകയാണു്. ''മോളേ, 'സിംഘാഡീവാലികോഠി'യിൽ പോകണ്ടേ?'' അയാൾ കുനിഞ്ഞുകൊണ്ടു ചോദിച്ചു.

''ഈ കഥ ഞാൻ ഇവിടംമുതൽതന്നെ പറഞ്ഞുകേംപ്പിക്കാം. (തൽഅത് പറഞ്ഞു) പഴയ കഥ പറയുന്നതിനു പല മട്ടുകളുമുണ്ട്. പക്ഷേ, ഒന്നുപോലും എനിക്കു പിടിയില്ല. ഏതു കഥാപാത്രമാണ് അധികം പ്രധാനം, എവിടെനിന്നാണ് കഥതുടങ്ങിയതു്, എവിടെയാണ് ചരമബിന്ദു, ആരാണ് നായിക, എങ്ങനെയാകേണ്ടതായിരുന്നു അവളുടെ അന്ത്യം, ആരാണ് നായകൻ, ആരാണ് കാഥികൻ, ആരാണ് ശ്രോതാവു്? എൻെറ ജ്യേഷ്ഠനായ കമാൽ പണ്ടു പറയാറുണ്ടായിരുന്നു—ഒരുദിവസം ഇരുന്നു് അങ്ങോരു് എല്ലാം നിശ്ചയിക്കുമെന്നു്. പക്ഷേ, കമാലിനും ഇതുവരെ ഒന്നും തീരുമാനിക്കാൻ കഴിഞ്ഞിട്ടില്ല. പിന്നെ, ചമ്പാബായിയോടു ചോദിക്കാൻ ആരാണു പോവുക. 'ശരി, പോകാം'—ഞാൻ ഗംഗാദീനു് മറുപടി കൊടുക്കും.

കുതിരവണ്ടി മെല്ലെമെല്ലെ മൺനിരത്തിൽക്കൂടി നീങ്ങുന്നു. ഇവിടെ എത്ര അനന്തമായ നിശ്ശബ്ദതയാണ്! ഈ വഴിയിൽക്കൂടി കുറെ മുന്നോട്ടുപോയാൽ ശ്മശാനഘട്ടം കാണാം. നദീജലത്തിൽ വെള്ളിനിറമായ മോതീമഹൽ കെട്ടിടത്തിൻേറയും, ഛത്രമംസിലിൻെറ സൌവർണ്ണമായ ടവറിൻേറയും നസഫ് അശ്‌രഫിൻെറ ഇമാംബാഡയുടെയും പ്രതിച്ഛായകൾ വിറച്ചുകൊണ്ടു നിൽക്കുന്നു. പുഴ ഈ കെട്ടിടങ്ങളുടെയെല്ലാം പടവുകൾക്കു താഴെ, ശിഷ്ടമായ രീതിയിൽ ഒഴുകുകയാണ്. സിംഘാഡേവാലീകോഠിയുടെ പടവുകളും വെള്ളത്തിലേയ്ക്കുതന്നെ ഇറങ്ങിക്കിടക്കുന്നു. ഇരുനിലക്കെട്ടിടമാണ് ഇതു്. എട്ടുകോണുകളുള്ള മൂന്നു ടവറുകൾമൂലമാണ് ഇതിനു ''സിംഘാഡേവാലീകോഠി'' എന്ന പേർ വന്നതു്. ഈ ടവറുകൾ പായൽപിടിച്ചു കട്ടിയായ പച്ചനിറം കൈക്കൊണ്ടിരുന്നു. തണുപ്പുകാലത്തു സൂര്യൻ വളരെവേഗം വെള്ളത്തിലാണ്ടുപോകുന്നു. ''മോളേ, നിർമ്മലയുടെ അവിടെ പൊകുന്നില്ലേ?'' ഗംഗാദീൻ കോച്ചുബോക്സിന്മേൽ ഇരുന്നുകൊണ്ടു ചോദിച്ചു.

വണ്ടി നിരത്തിലെ ഇറക്കമിറങ്ങി ഒരു ആട്ടത്തോടുകൂടി സിംഘാഡേവാലീകോഠിയിൽ പ്രവേശിച്ചു.

''ജ്യേഷ്ഠൻ നീ വരുന്നതു് അറിയിച്ചുപോയിട്ടുണ്ടു്.'' ലാജു് 'ബർസാതി'യുടെ മുകളിൽനിന്നു വിളിച്ചുപറഞ്ഞു.

ജ്യേഷ്ഠൻ—അതായതു്, ഹരിശങ്കർ ശ്രീവാസ്തവ്യ് യൂനിവേഴ്സിററിയിൽ വിദ്യാത്ഥിയാണു്. അയാരം ബി. എ. ക്ലൂ പേർഷ്യൻ ആണു് എടുത്തിട്ടുള്ളതു്.

നിമ്മലയുടെ മൂത്ത സഹോദരിയായ ലാജു് വളരെ സമാധാനത്തോടെ വരാന്തയിൽ ചമ്പ്രംപടിഞ്ഞിരുന്നു് നദിയുടെ നേരെ നോക്കുകയാണു്.

''ജ്ഞാനൻ കസുമത്തിനു എന്തു മറുപടി കൊടുത്തു എന്നു പറയുക.''

മേരീസ് കോളേജിലെ പോളിററിക്സ് ആയി വിഷയം. ലാജു് അഞ്ചാം കൊല്ലത്തെ പരീക്ഷ ജയിച്ചതു് ആ സ്ഥാപനത്തിൽനിന്നാണു്. അടുത്തുതന്നെ അവളുടെ വിവാഹവും നടക്കും.

''രാജകുമാരി ലാഹോററിലേയ്ക്കു പോകയാണു്'' ഞാൻ പറഞ്ഞു.

''ലാഹോർ! ഹ്വൈൻറച്ചാ.''

''ലാഹോർ വളരെ ദൂരെയാണു്. മറേറ ഭൂഗോളത്തിലാണു് എന്നുകൂടി പറയാം. രാജകുമാരി സിംഗപ്പൂരിലേയ്ക്കു പോകുന്നു എന്നു പറയുന്നതുപോലെയാണു് അതു്.''

''ഓഹോ'' നിർമ്മല ചിലമ്പു് കെട്ടിക്കൊണ്ടു് പുറത്തു വന്നു് തൻെറ അഭിമതം പ്രകടമാക്കി. ആദ്യം അവളും എൻെറ കൂടെ മേരീസ് കോളേജിൽ പഠിച്ചിരുന്നു. പക്ഷേ, കഴിഞ്ഞ കൊല്ലം അവരംക്കു സുഖക്കേടായപ്പോരം ഡോക്ടർമാർ പറഞ്ഞു—'സ്കൂളിലും മേരീസ് കോളേജിലും—രണ്ടിടത്തുമുള്ള അവളുടെ അധ്യാനം പററില്ല' എന്നു്. എന്നിട്ടു് ഇപ്പോരം നമ്മുടെ സഖിയുണ്ടല്ലോ മാലതി—അവളുടെ ജ്യേഷ്ഠൻ വൈകുന്നേരം വന്നു്, അവളെ ഒരു മണിക്കൂർ നേരം പഠിപ്പിക്കാറുണ്ടായിരുന്നു. ശംഭുമഹാരാജാവിൻെറ കുടുംബത്തിലുള്ള ഒരാളിൽനിന്നു് കഥക്നൃത്തവും പഠിച്ചിരുന്നു. ലാമാർട്ടിനേയറിൽ ഞാനും നിർമ്മലും ഒരേ ക്ലാസ്സിൽതന്നെ ആയിരുന്നു.

ഞങ്ങറം രണ്ടു പേരും രണ്ടു കൊല്ലം കഴിഞ്ഞാൽ സീനിയർ കേംബ്രിഡ്ഡ്ജ് എഴുതും.''

''വിചിത്രങ്ങളായ സ്ഥലങ്ങറം കാണണമെന്നാണ് എന്റെ ഉള്ളിലെ ആശ.'' നിമ്മല അവളുടെ അപകടകരമായ നിശ്ചയങ്ങറം പ്രകടിപ്പിക്കുന്നപോലെ തോന്നി.

നദിയിൽ മുങ്ങുന്ന സൂര്യന്റെ രശ്മികറം പല വണ്ണത്തിലുള്ള തിരകളിന്മേൽ തിളങ്ങുകയാണ്. ലോകം—ഈ സൃഷ്ടി—ജീവിതത്തിന്റെ ഭാവിയെപ്പററി നമ്മുടെ തലയ്ക്കകത്തുള്ള അനമാനാശ്രിതമായ രൂപരേഖ—എല്ലാം നദിയിലെ തരംഗങ്ങളിന്മേൽ നൃത്തംവെയ്ക്കുകയായിരുന്നു. ചക്രവത്തിയുടെ സമയത്തുണ്ടാക്കപ്പെട്ടിരുന്ന കെട്ടിടങ്ങറം. ബോട്ടുക്ലബ്ബിലെ തോണികറം, സിംഘാഡേവാലി കോഠിയിലെ പായൽ പടന്ന സുരക്ഷിതമായ പടവുകറം—ഭൂമിശാസ്ത്രപണ്ഡിതന്മാരെപ്പോലെ ഞങ്ങളും തലപുകഞ്ഞ് ആലോചിച്ചു—''ഇതിനുമപ്പുറം എന്താണ്? എന്തെല്ലാമാണ്?''

''അപ്പി വിവാഹത്തിനുശേഷം എങ്ങോട്ടാണ് പോവുക?'' നിമ്മല വിചാരമഗ്നയായി, വിചിത്രമായ ഈ ചോദ്യം പലപ്പോഴും ചോദിക്കും.

''ഭൈയാസാഹബ് പോകുന്നിടത്തു പോകും. അല്ലാതെ എവിടെ പോകാനാണ്.'' ഞാൻ അല്പം ദേഷ്യത്തോടെ മറുപടി പറയും.

''ഭൈയാസാഹബ് എവിടെപ്പോകും?''

''ആർക്കറിയാം?'' ഞാൻ അടങ്ങും.

ഈ സമയത്തു കമാൽ തന്റെ മൂലയിൽനിന്നു എഴുന്നേററുവരികയും ഒരു മേശ പിടിച്ചു നിൽക്കുകയും ചെയ്തു, തൽഅത്ത് അവസാനിപ്പിയ്ക്കുന്നതു് കാത്തുനിൽക്കുന്നതുപോലെ. അതിനുശേഷം അയാറം 'ക്യൂ' പിടിച്ചെന്നപോലെ പറയാൻ തുടങ്ങി.

''എന്റെ പിതൃവ്യപുത്രനായ ഭൈയാസാഹബിനു് എന്റെ സഹോദരീഭത്താവുമാകാം. ചെറുപ്പംമുതലേ ഞാൻ ഇതു കേട്ടുവന്നിരുന്നതാണ്. ഭൈയാസാഹബ് വലുതായി, അഭ്യസ്തവിദ്യാനായിത്തീരുമ്പോറം അപ്പിയെ വിവാഹം കഴിക്കും. എ

നിക്ക സ്വന്തം സഹോദരനായി ആരുമില്ലായിരുന്നു. ഖൈയാസാഹബായിരുന്നു എന്റെ ഹീറോ.

ഖൈയാസാഹബ് ഞങ്ങളുടെ കൂടെ താമസിക്കാൻ തുടങ്ങിയിട്ട കൊല്ലങ്ങൾ അനവധിയായി. ചെറിയച്ഛൻ സ്വിററ്സർലാണ്ടിൽ വെച്ചു മരിച്ചപ്പോൾ അച്ഛൻ ഖൈയാസാഹബിനെ കാണുവാൻ അങ്ങോട്ടുപോയി. ഖൈയാസാഹബ് ആ കാലത്തു ലൂസാനിലെ ഒരു സ്കൂളിൽ പഠിക്കുകയായിരുന്നു. അച്ഛൻ അങ്ങോരെ സ്വിററ്സർലാണ്ടിൽനിന്നു കൊണ്ടുപോന്നു. അദ്ദേഹം ബോമ്പയിൽനിന്നു നേരെ അൽമോറയിലേയ്ക്കു—ഞങ്ങളുടെ അടുത്തേയ്ക്കാണു് വന്നതു്. പോർട്ടിക്കോവിൽ അയാൾ ഹൂംബൂട്ടു് ധരിച്ചുനില്ക്കുകയാണു്. തന്റെ സ്വിസ് സ്കൂളിലെ പച്ചയും കറുപ്പുമായ വരകളുള്ള മഫ്ളറിൽ മുഖം ഏതാണ്ടു മറിഞ്ഞിരുന്നു. ഖൈയാസാഹബ് എന്നേയും അപ്പിയേയും അടുത്തേയ്ക്കു വിളിക്കുകയും ഞങ്ങളെ രണ്ടു പേരേയും കെട്ടിപ്പിടിച്ചു പൊട്ടിക്കരയുവാൻ തുടങ്ങുകയും ചെയ്തു. തൽഅത്തു് ആ സമയം നന്നേ കൊച്ചായിരുന്നു.

ഇതിനുശേഷം ഖൈയാസാഹബ് ഞങ്ങളുടെ കൂടെത്തന്നെ താമസിക്കാൻ തുടങ്ങി. അയാളെക്കണ്ടിട്ടായിരുന്നു അച്ഛൻ ജീവിച്ചിരുന്നതു്. അമ്മ അങ്ങോരുടെ മേൽ ജീവൻ കളയാറുണ്ടായിരുന്നു. ഖൈയാസാഹബിന്റെ അമ്മ വളരെ കൊല്ലങ്ങൾക്കുമുമ്പുതന്നെ മരിച്ചുപോയിരുന്നു. ഞങ്ങളുടെ കുടുംബം മുഴുവൻ അങ്ങോർക്കു പ്രയോജനപ്പെടുന്നതിൽ സദാ ദത്തശ്രദ്ധമായിരുന്നു.

പരേതനായ ഇളയച്ഛന്റെ ഏകസന്താനമാണു് ഖൈയാസാഹബ്. മദ്ധ്യവേനൽ മുടക്കിനുശേഷം അയാളെ ലാമാർട്ടിനെയർ കോളേജിൽ ചേർത്തു. ഈ കോളേജ് സ്ഥാപിച്ചിട്ട ഒന്നര നൂററാണ്ടു കഴിഞ്ഞിരുന്നു. ആസിഫ് ഉദ്ദൌള നവാബിന്റെ പ്രത്യേക ആപ്പീസ്സറും ഫ്രഞ്ചുകാരനുമായ ജനറൽ ക്ലോഡ് മാർട്ടിന്റെ പണംകൊണ്ടു് യൂറോപ്യൻ കുട്ടികൾക്കുവേണ്ടി തുറന്നതായിരുന്നു അതു്.

ഈ കഥയുടെ നായകൻ ഭൈയാസാഹബ്ബും കൂടിയാകാമോ എന്നതാണ് പ്രശ്നം. പറയാതിരിക്കുന്ന ഞാൻ തന്നെ പാത്രങ്ങളെസ്സംബന്ധിച്ചുള്ള തീരുമാനങ്ങളും എടുക്കണമോ? ''ഭൈയാസാഹബി''ൽ 'ഹീറോ'വിനു വേണ്ട സർവ്വ ഗുണങ്ങളുമുണ്ട് എന്നു ഞാൻ വിചാരിക്കുന്നു. ഞാൻ നിങ്ങളെ ഇപ്പോഴംതന്നെ കുറെ കേൾപ്പിച്ചല്ലോ; ബുദ്ധിയുള്ള ആളായതുകൊണ്ട്, നിങ്ങൾ സ്വയം അനുമാനിച്ചിട്ടുണ്ടാകും, ഇങ്ങനെയുള്ള റോമാൻറിക് പശ്ചാത്തലം ഹീറോവിനൊഴിച്ച് ആക്കും ഉണ്ടാകാൻ വഴിയില്ല എന്നു്. നിങ്ങൾ പഴഞ്ചൻവിചാരങ്ങൾ വെച്ചുപുലർത്തുന്ന വായനക്കാരനല്ലെങ്കിൽ, ഭൈയാസാഹബ്ബും വലിയ സുന്ദരനാണെന്നു കേൾക്കുമ്പോൾ, നിങ്ങൾ ഒരുപക്ഷേ, ശ്രുണ്ഠി എടുത്തേയ്ക്കാം. ഫ്രാൻസിലേയും സ്വിററ്സർലാണ്ടിലേയും സ്കൂളിൽ പഠിച്ചതുകൊണ്ട്, ആദ്യമെല്ലാം അങ്ങോരു സംസാരിക്കുന്നമട്ടുകൂടി ഫ്രഞ്ചുകാരൻേറതായിരുന്നു. ത, ദ എന്നീ ധ്വനികളോടുകൂടി ഇംഗ്ലീഷു നിത്തി നിത്തി സംസാരിക്കുമ്പോൾ, ഇസബെലാഥാബേൺ കോളേജിലെ പെൺകുട്ടികൾക്കു എത്രകണ്ട് വിഷമമുണ്ടാകാറുണ്ട് എന്നു ചോദിക്കരുതു്.

അപ്പി ഭൈയാസാഹബിൻേറയും ഭൈയാസാഹബ് അപ്പിയുടേയും കാര്യങ്ങളിൽ ഇടപെടാറില്ല. അവർ രണ്ടുപേരും എതിർ ടീമുകളിൽ പെട്ടവരായിരുന്നു. അപ്പി ഭൈയാസാഹബ്ബും സ്നേഹിതന്മാരും തമ്മിൽ വഴക്കുണ്ടാക്കും. ലാജവതി ശ്രീവാസ്തവ് അപ്പിയുടെ ഏററവും അടുത്ത സഖിയായിരുന്നു. എൻെറ ഇഷ്ടനായ ഹരിശങ്കരൻെറ സഹോദരിയാണ് അവൾ. എന്തുകൊണ്ടാണെന്നറിഞ്ഞുകൂടാ, ചമ്പാബാജിയെക്കുറിച്ചു എന്തെങ്കിലും പ്രസ്താവിക്കുന്നതു കേൾക്കുന്ന മാത്രയിൽ തന്നെ ലാജ് പലപ്പോഴും മൌനമാകാറുണ്ട്. അപ്പി ഉദാസീനമായിരുന്നു ചിരിക്കുകയും ചെയ്യും. ഹരിശങ്കരനാകട്ടെ, വിസ്കിയുടെ ഭാവത്തിൽ സിഗരററ് കൊളുത്തും. ചമ്പാബാജി ഞങ്ങളുടെ ആരുടേയും ടീമിൽ പെട്ടിട്ടില്ല. അവൾ എല്ലാവരിൽനിന്നും അകന്നും, ഞങ്ങൾക്കേവർക്കും ഏതാണ്ടു അപ

രിചിതയും ആയിരുന്നു. ഞങ്ങൾ ജനനം മുതൽ അന്യോന്യം അറിയുന്നവരും ഒരേ പശ്ചാത്തലത്തോടും ഒരേ വർഗ്ഗത്തോടും ബന്ധപ്പെട്ടവരും ആയിരുന്നു. ചമ്പാബാജിയുടെ ബേക്ഗ്രൌണ്ട് എന്താണ് എന്നു ഞങ്ങൾക്കാർക്കും അറിഞ്ഞുകൂടാ. അവൾ ലോവർ മിഡിൽക്ലാസ്സിൽ പെട്ടവളാണെന്ന സംശയം എനിക്കു പലപ്പോഴും ഉണ്ടാകാറുണ്ട്.

ജൈയാസാഹബ് നിയമം പഠിച്ചുകൊണ്ടിരിക്കുമ്പോഴാണ് ചമ്പാബാജി കാശിയിൽനിന്നു ഇസബെലാകോളേജിൽ വന്നു ചേർന്നതു്.

ക്രിസ്ത്വാബ്ദം 1941 ആയിരുന്നു അതു്.

അപ്പി ലാമാർട്ടിനെയർ സ്കൂളിൽനിന്നു ഇസാബെലാഥാബേൺ കോളേജിലെത്തിക്കഴിഞ്ഞിരുന്നു. അവളുടെ പഠിപ്പ് അവസാനിച്ച കൊല്ലം ജൈയാസാഹബും അവളുമായുള്ള കല്യാണത്തിന്റെ കാര്യം ഭദ്രമായി.

ഞാൻ ഇപ്പോൾ എന്റെ മനസ്സിൽ ഒരു സംഗതി ആലോചിയ്ക്കുയാണ്. അതിതാണ്. അക്കാലത്തെ കഥ വിസ്തരിച്ചും പരത്തിയും ആവർത്തിക്കാൻ ശ്രമിക്കുന്ന ഞാൻ എന്റെ പ്രയത്നത്തിൽ ജയിക്കയില്ല. കാരണം, ചെറിയ ചെറിയ കാര്യങ്ങൾ അതിൽ വളരെ അധികം ഉണ്ട് എന്നതാണ്. 'പാദ്ഷാബാഗി'ലെ, ചക്രവർത്തിമാരുടെ കാലത്തു പണിത, കവാടം, പുഷ്പങ്ങളുടെ തടങ്ങൾ, നിരത്തിൽക്കൂടി പോകുന്ന 'കഹാർ' സ്ത്രീകൾ, ശൂന്യമായ നിരത്തിലിരുന്നു ഉച്ചത്തിൽ പുളിങ്ങ പറക്കുന്നവളും, ഒരു ദിവസം വണ്ടിയിൽ കുടുങ്ങി മരിച്ചവളുമായ ചുവന്ന പാവാട ചുററാറുള്ള ആ കിഴവി—ഇങ്ങനെയുള്ള പല സംഗതികളും വ്യക്തികളും എന്നെസ്സംബന്ധിച്ചിടത്തോളം പ്രധാനമാണ്. ഇതെല്ലാം നിങ്ങൾക്കു അർത്ഥശൂന്യമായിത്തോന്നിയേക്കാം. ആ കാലത്തിന്റെ മുഴവൻ ശക്തിയും, സ്വപ്നസദൃശമായ വിവരണങ്ങളും വീണ്ടും അതേമാതിരി പ്രകടമാകുന്ന മട്ടുണ്ടാകണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഇതിനെയാണ് ''കമ്യൂണിക്കേഷൻ'' എന്നു പറയുന്നതു്. വളരെ പ്രായാസമുള്ളതാണ് ഇതു്. ഞാൻ ആർട്ടിസ്റ്റല്ല, അതിനാൽ

എന്റെ ഭാവം മററുള്ളവർക്ക മനസ്സിലാക്കിക്കൊടുക്കാനുള്ള കഴിവു് എനിക്കില്ല.

എന്തുണ്ടോ, അതു് അങ്ങനെത്തന്നെ കാണപ്പെടട്ടേ.

ഇതാ നോക്കൂ—ഇതു ബെന്നററു്ഹാളാണു്. ഞാൻ ഇതിൽ ഒരുയന്ന സ്ഥാനത്തു് ഇരുന്നു് റേഡിയോവിനുവേണ്ടി ബിരുദ ദാനച്ചടങ്ങിന്റെ കമൻററി കേൾപ്പിക്കുകയാണു്. താഴെയു ള്ള വിസ്തൃതമായ ചത്വരത്തിൽ കറുത്ത തൊപ്പിയും ഗൌ ണും ധരിച്ച ആളുകൾ അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുന്നു. സ മയം വേഗത്തിൽ പറക്കുകയാണു്. അതിന്റെ പറക്കലിൽ നിന്നുയരുന്ന ശബ്ദം എന്റെ ചെവിയിൽ വീഴുന്നു. താഴെ, പുൽത്തകിടികളിന്മേൽ അനേകം ആളുകൾ കൂടിനില്ക്കുന്നു, മോ ട്ടോർ കാറുകളുടെ നീണ്ട നിരയുമുണ്ടു്. ഷൈയാസാഹബ്ബു് അ വിടെ ചുവന്ന പരവതാനിവിരിച്ച നീണ്ട വഴിയുടെ ഓരത്തു കൂടി ചമ്പാബാജിയുമൊത്തു് മറേറ ചത്വരത്തിലേയ്ക്കു നീങ്ങുക യാണു്. പെട്ടെന്നു നൃത്തിയറേറഴു്സിന്റെ ഒരു പുതിയ പ്ലെയിററു് ലൌഡ്സ്പീക്കറിൽ ഘടിപ്പിക്കപ്പെടുന്നു—''യാത്ര പുറപ്പെടുന്ന ഈ സമയത്തു എന്തു ശബ്ദം...'' പഹാഡി സന്യാലിന്റെ ഒച്ച എങ്ങും മുഴങ്ങുകയാണു്. ഇതാ, മുൻഭാഗ ത്തുനിന്നു വൈസ് ചാൻസലർ വരുന്നു. അദ്ദേഹത്തിന്റെ കൂടെ യൂനിഫോറം ധരിച്ച അനവധി പ്രൊഫസർമാരുമുണ്ടു്. പക്ഷേ, ഇവരിൽ ആരുംതന്നെ അവശേഷിക്കാത്ത ഒരു ദിവ സം തീർച്ചയായും ഉണ്ടാകും.

ഞാനിതാ, എന്റെ ആദരണീയസുഹൃത്തായ ഹരിശങ്കര ന്റെ കയ്യിൽ മൈക്രോഫോൺ കൊടുക്കുന്നു...ഹലോ, എന്റെ ശബ്ദം കേൾക്കാനുണ്ടോ?...ഹലോ.''

''ഹലോ, ഉവ്വു്—'' വിളക്കിന്റെ പിന്നിൽ, ഇരുട്ടിൽ ഇരു ന്നുകൊണ്ടു ഹരിശങ്കരൻ മറുപടിപറഞ്ഞു. അയാളുടെ ശബ്ദം സ്റ്റേയു്ജിന്റെ പുറത്തുനിന്നു വരുന്നപോലെ തോന്നി... പക്ഷേ, ആളെ കണാനില്ല.

''ഹലോ, ഹലോ, ഞാൻ — ഹരിശങ്കരൻ നിങ്ങളോടു സം സാരിക്കുന്നു — ഹരിശങ്കരർ ശ്രീവാസ്തവു്, കമാലിന്റെ മി

ത്രും, ലാജിൻേറയും, നിർമ്മലയുടേയും ഏകജേ്യഷ്ഠൻ, ചമ്പാ ബാജിയുടെ കൂട്ടകാരൻ...എൻെറ പാർട്ടും കുറെയൊക്കെ പ്രധാനമാണും. അതിന്ന നാനാവശങ്ങളുമുണ്ടു്. കഥയിൽ എന്നിട്ടു ഭിന്നമായ അനവധി റോളുകളുണ്ടു്. എവിടെനിന്നാണു് തുടങ്ങേണ്ടതു്? സ്റ്റേയ്ജിൽ എങ്ങനെ വന്നു...? വിഷമമുള്ള സംഗതിതന്നെ.

(തൽഅത്തു് വീണ്ടും പറയാൻ തുടങ്ങി) വണ്ടി തിരിവിറങ്ങുകയും, റോട്ടിലെ കുണ്ടുകൾ താണ്ടി, ഒരു ഇളക്കത്തോടുകൂടി സിംഘാധേവാലി കോഠിയിൽ പ്രവേശിയ്ക്കുകയും ചെയ്തു. അപ്പിയുടെ വിവാഹനിശ്ചയം ഭംഗമായ കൊല്ലമായിരുന്നു അതു്.

ലാജു് വീട്ടിൽനിന്നും പുറത്തുവന്നു. കുങ്കുമനിറത്തിലുള്ള സാരിയാണു് അവൾ ധരിച്ചിരിക്കുന്നതു്. കാലിൽ ''ബിഛ്വ'വയുണ്ടു്. അവളുടെകൂടെ അപ്പിയും പോർട്ടിക്കോവിൽ വന്നു. അവൾ ബിഛുവ അണിഞ്ഞിട്ടില്ലായിരുന്നു.

ഞാൻ വണ്ടിയിൽ നിന്നു ചാടിയിറങ്ങി അകത്തേയ്ക്കോടി.

''അപ്പീ, നീ ഇവിടെ വന്നിട്ടു എത്ര നേരമായി? കമാൽച്ചേട്ടൻ സ്റ്റേഷനിൽനിന്നു വന്നു് നിന്നെപ്പററി ചോദിയ്ക്കയായിരുന്നു. ഇതാ ഇപ്പോൾത്തന്നെ ഞാൻ ഭൈംസാകുണ്ഡത്തിൻെറ അടുത്തുകൂടി പോകുമ്പോൾ അവിടെ-ചമ്പാബാജിയുടെ ലാണിൽ രണ്ടുപേരും ഇരിയ്ക്കുന്നതു കാണുകയുണ്ടായി.''

''ഏതു രണ്ടുപേർ?''

''ഭൈയാസാഹബും കമ്മൻ ഭൈയയും, അമൽതാസു് മരമില്ലേ ചമ്പാബാജിയുടെ അമ്മാമൻെറ വീട്ടിൽ—അവിടെ. ഞങ്ങളുടെ വണ്ടി റോട്ടിൽക്കൂടി പോകുന്നതു കണ്ടപ്പോൾ അവൾ കൈ ശക്തിയായി വീശുകയും പുഞ്ചിരിക്കുകയും ചെയ്തു. അത്യധികം സുന്ദരിയായിത്തോന്നിയിരുന്നു അവൾ.'' ഞാൻ വലിയ സന്നദ്ധതയോടുകൂടി എല്ലാം ഒരൊററ ശ്വാസത്തിൽ പറഞ്ഞു.

---

1. കാലിലെ ഒരാഭരണം.

അപ്പിയും ലാജും ഒന്നും മിണ്ടാതെ തട്ടുകരംക്കിടയിലുള്ള നടവഴിയിലൂടെ പോർട്ടിക്കോവിനു നേരെ നടന്നു, എന്റെ വാക്കുകരം കേരംക്കാത്തപോലെ.

ഞാൻ മുല്ലക്കൂട്ടത്തെ ചാടിക്കടന്നു നിർമ്മലയുടെ അടുത്തേയ്ക്കു നീങ്ങി. അവളും മാലതിയും മുകളിൽ പാട്ടുമുറിയുടെ ടവറിൽ ഇരിയ്ക്കുയായിരുന്നു.

''ഭൈയൻ മിർജാപ്പൂരിലേയ്ക്കും ദില്ലിയിലേയ്ക്കും പോയിരുന്നു ഇല്ലേ?''. മാലതി ചോദിച്ചു.

''ഉവ്വ്, രാവിലെ മടങ്ങിവന്നിട്ടേയുള്ളു. പക്ഷേ, വന്ന ഉടനെ ചമ്പാബാജിയുടെ അടുത്തേയ്ക്കാണ് പോയത്. ഇപ്പോഴും അവിടെത്തന്നെ ആയിരിക്കും.'' നിർമ്മല പറഞ്ഞു.

ആ സമയം എനിയ്ക്കു കദീരിന്റെ ബീബിയുടെ വാക്കു ഓമ്മവന്നു. കോളേജിൽ നിന്നു മടങ്ങിവന്ന്, ചായകുടിയ്ക്കാനായി മേശമേൽ ഇരുന്നപ്പോരം അവരം വെണ്ണ മുമ്പിൽ വെച്ചുകൊണ്ട്, രഹസ്യംനിറഞ്ഞ മട്ടിലും മുഖംവീർപ്പിച്ചും പറഞ്ഞു ''—'മൂത്തമോള്' വിവാഹം വേണ്ടെന്നു പറഞ്ഞിരിക്കുന്നു.''

''അപ്പിയുടെ വിവാഹത്തിൽ ധരിയ്ക്കാനിടയായി ഞാൻ വളരെ നല്ല ഒരു സാരി ശരിപ്പെടുത്തും.'' നർമ്മല പറയുകയായിരുന്നു.

തൽഅത്ത് പെട്ടെന്നു നിശ്ശബ്ദയായി. ''നോക്കു'' അവരം കമാലിനോടു പറഞ്ഞു, ''എനിയ്ക്കിന്ന് അനുഭവമായി, എന്റെ കഴിഞ്ഞകാലം എനിയ്ക്കുമാത്രം മഹത്വപൂണ്ണമാണെന്ന്. മററുള്ളവക്കു, ലോകത്തിന് അതിൽ യാതൊരു അത്ഥവും തോന്നുകയില്ല; താല്പര്യം ഉണ്ടാകാനും വഴിയില്ല.''

''എന്റെ കഴിഞ്ഞ ദിവസങ്ങരം എന്റെ മാത്രം കഴിഞ്ഞ ദിവസങ്ങളാണ്''—കമാൽ തൽഅത്തിന്റെ വാക്കുകരം ആവത്തിച്ചു.

''പിന്നെ ലോകത്തിന് 'ഇന്നിൽ മാത്രമെ താല്പര്യമുള്ളു.'' ഹരിശങ്കരന്റെ ശബ്ദം മുഴങ്ങി.

''പക്ഷേ, കഴിഞ്ഞുപോയ 'ഇന്നലേ'യാണ് ഇന്ന്. അതു് കഴിഞ്ഞകാലത്തിൽ ഉൾപ്പെട്ടതുമാണ്, അതുപോലെ വരും കാലത്തിലും. സമയം വരുത്തിവെയ്ക്കുന്ന ഈ ന്യൂലാമാല കൾ എന്നെ അമ്പരപ്പിച്ചിരിക്കുന്നു.'' തൽഅത്ത് വിഷാദത്തോടെ പറഞ്ഞു. ''ഞാൻ സമയത്തിനെക്കൊണ്ടു വിഷമിച്ചിരിയ്ക്കുയാണ്. നിങ്ങളിൽ ആരെങ്കിലും എന്നെ എന്തുകൊണ്ടു സഹായിക്കുന്നില്ല.''

''തൽഅത്ത്ബേഗം, നിനക്കു സഹായം ചെയ്യാൻ, ഒരു പക്ഷേ, ഐൻസ്റ്റീനുപോലും സാദ്ധ്യമാകില്ല.''

''സമയം എന്നും ഉള്ളതാണ് — തുടർച്ചയായിട്ടുള്ള 'ഇന്നാ'ണ് സമയം'' — തൽഅത്ത് പറഞ്ഞു.

ഇവർ ലണ്ടനിലെ സെൻറ് ജോൺസ്‌വുഡിൽ ഇരുന്ന് 1954 ഡിസമ്പർ 15-ാംനു- ഉച്ചതിരിഞ്ഞു ഇങ്ങനെ സംസാരിച്ചുകൊണ്ടിരിയ്ക്കുയാണ്. ഇവരുടെ നിഴലുകൾ ജനവാതിലുകളിലെ ചില്ലുകളിൽ വിചിത്രതരമായ രൂപങ്ങൾ ഉണ്ടാക്കുന്നുണ്ട്. കാലത്തിൻെറ വിശാലമായ ഇരുട്ടിൻേറയും ഉയന്ന ഭിത്തികളുടേയും മുകളിൽ, റോഡുകളുടേയും, തെരുവുകളുടെയും ശബ്ദങ്ങളുടേയും [1]ഭൂൽഭുലൈയയിൽ വളയപ്പെട്ടു ഇരിയ്ക്കുകയാണ് അവർ മൂന്നുപേരും.

കാലത്തിൻെറ ഈ ഇരുട്ടിൽ കൃസ്ലാബ്ദം 1940-ലെ ജൂലായ് മാസത്തിൽ സിംഘാഡേവാലി കോഠിയുടെ വരാന്തയിൽ ഇരുന്ന് തൽഅത്ത് നിർമ്മലയും മാലതിയുമായി സംസാരിക്കുകയാണ്. ഈ തൽഅത്തിനും ആ തൽഅത്തിനും തമ്മിൽ യാതൊരു അന്തരവുമില്ല. പക്ഷേ, രണ്ടുപേരും ഭിന്നങ്ങളായ രണ്ടു അസ്തിത്വങ്ങളാണ്. മഹാത്മാബുദ്ധനായ ശാക്യമുനി പറഞ്ഞിട്ടുണ്ട് — മനുഷ്യൻ അനുനിമിഷം മാറുന്നു എന്ന്. അവൻ ചെറുപ്പത്തിൽ ഒരു രൂപത്തിലാണ്, യൌവനത്തിൽ വേറൊരു രൂപത്തിലും വാർദ്ധക്യത്തിൽ മറെറാന്നി

1. വേഗത്തിൽ പുറത്തുകടക്കാൻ പററാത്ത വളഞ്ഞുപുളഞ്ഞ ഇടനാഴികകൾ അനവധിയുള്ള കെട്ടിടം.

ല്ലം. നിങ്ങറം ഈ നിമിഷത്തിനു മുമ്പു ഇല്ലായിരുന്നു. നിരന്തരതമാത്രം ബാക്കി നില്ക്കുന്നു. ദൂരെ പവ്വതങ്ങളിൽ ഹിമനദികറം മുറിഞ്ഞുമുറിഞ്ഞു ഒഴുകുകയാണു്. കാററുകറം, ഇരുട്ടു്, തരളമായ സമയം, മഞ്ഞിൽ ഉറച്ച സമയം.

''നാം നമ്മുടെ കഥ ആവത്തിച്ചു നമ്മെത്തന്നെ ശാന്തമാക്കാൻ ശ്രമിക്കുകയാണു്''—ഹരിശങ്കരൻ പറഞ്ഞു. ''എന്തുകൊണ്ടെന്നാൽ നമുക്കു ഭയംതോന്നുന്നു.''

''നാം സമയത്തിനെയും ഇരുട്ടിനേയും ഭയപ്പെടുന്നു. കാരണം, സമയം ഒരു ദിവസം നമ്മെ കൊല്ലുകയും, ഇരുട്ടു നമ്മുടെ അവസാനത്തെ അഭയസ്ഥാനമായിത്തീരുകയും ചെയ്യുന്നു'' — തൽഅത്തു് പറഞ്ഞു.

''ഗൌതമനീലാംബരൻ പോലും എത്ര ഭീരുവായി!'' കമാൽ പറഞ്ഞു.

''ഗൌതമനീലാംബരനെപ്പററി ഈ സമയം ഒന്നും പറയാതിരിക്കുക. നിങ്ങറം യഥാത്ഥവിഷയത്തിൽ നിന്നു വളരെ ദൂരെ മാറിപ്പോവുകയായിരിയ്ക്കും. നിശ്ചയിക്കേണ്ടതു് ഇതാണു്—ജീവിതത്തിലെ ശരിയായ വിഷയം എന്താണു്? ഞാൻ പതിന്നാലുകൊല്ലം മുമ്പും ഉണ്ടായിരുന്നു; മരിച്ചില്ലെങ്കിൽ, ഇത്രയും കൊല്ലത്തിനു ശേഷവും ഹരിശങ്കരൻ എന്നു അറിയപ്പെടും. പിന്നെ കാലത്തിൻെറ അനുഭവം മുഴുവനും നാം നമ്മുടെമേൽ ചുമന്നു കഴിയുമ്പോറം, ചെറിയ ചെറിയ ഗിനിപിഗ്ഗുകളായ നമ്മളും, മാത്രമല്ല, ഈ കഥയിൽ വരുന്ന എല്ലാവരും അവസാനിക്കുകയും ചെയ്യും.

കാലത്തിൻെറ മൂശയിൽ, അവിടെയാണു്, അൽഅത്തു് ഇരിക്കുന്നതു്. പക്ഷേ, അതിൽതന്നെ മറെറാരിടത്തുമുണ്ടു് അവറം. ഈ രണ്ടു ബിന്ദുക്കളും തമ്മിൽ കൊല്ലങ്ങളുടെ ദൂരമാണുള്ളതു്. മനുഷ്യനു ഈ ദൂരത്തിൽ മുന്നോട്ടുമാത്രമെ പോകാൻ സാധിക്കൂ—മുന്നോട്ടു, മുന്നോട്ടു്. പിന്നോട്ടുള്ള ഗതി ഒരിയ്ക്കലും ഉണ്ടാകുകയില്ല. കണ്ണാടിയുടെ നുറുങ്ങുകളിൽ ഒരേമുഖം തന്നെ വേറെവേറെ പ്രതിബിംബിച്ചുകാണുന്നതു പോലെ, അനേകായിരം തൽഅത്തുകറം അസംഖ്യം കഷണങ്ങളായി

ചിതറുകയും അനേകം സ്ഥലങ്ങളിൽ കാണപ്പെടുകയും ചെയ്യുന്നതുപോലെയാണു് അതു്.

# 21

ലക്നൌ 1940.

എല്ലാ ദിക്കിലും വിളക്കുകൾ കൊളുത്തപ്പെട്ടു. നദിയുടെ കരയിൽക്കിടക്കുന്ന വഞ്ചികളിലും വിളക്കുകൾ കത്തിത്തുടങ്ങി. നദി തൻെറ യാത്ര തുടരുകയാണു്. വരാന്തയിലെ വിളക്കുകളും കൊളുത്തപ്പെട്ടു. അവയ്ക്കു ചുററും ഈയ്യാമ്പാററകൾ പറന്നുതുടങ്ങി.

പെൺകുട്ടി വരാന്തയിൽ ഇരിയ്ക്കുയായിരുന്നു.

രാത്രി കുറെ ഇരുട്ടിയപ്പോൾ, കൊക്കരണിയുടെ മതിലിന്മേലിരുന്നു ദാസിയുമായി വർത്തമാനം പറയുകയായിരുന്ന ഗംഗാദീൻ വിളിച്ചുപറഞ്ഞു — ''മോളേ, ഇനി പോകാം''.

തൽക്ഷണം എല്ലാവർക്കും ''ശബ്ബ്ഖൈർ''[1] ആശംസിച്ചു താഴോട്ടിറങ്ങുകയും വണ്ടി രായ് ബിഹാരിലാൽ റോഡിനു നേരെ നീങ്ങുകയും ചെയ്തു.

കുറച്ചു ഫർലോങ്ങുകൾ സഞ്ചരിച്ചശേഷം വണ്ടി ഒരു വലിയ സിമൻറു കെട്ടിടത്തിൽ പ്രവേശിച്ചു. അതിൻെറ ഇടത്തുഭാഗത്തുള്ള തോട്ടത്തിൽ രജനീഗന്ധ വിരിഞ്ഞു സുഗന്ധം പരത്തുന്നുണ്ടായിരുന്നു. വീട്ടിലുള്ളവരെല്ലാം പിൻഭാഗത്തുള്ള മണ്ഡപത്തിൽ ഇരിയ്ക്കുന്നുണ്ടു്.

കസാലകൾ നിരത്തിയിട്ടിരിയ്ക്കുന്നു, കട്ടിലിൻെറ അടുത്തു ടേബിൾ ഫാൻ വെച്ചിട്ടുണ്ടു്; സ്ററൂളുകളിന്മേൽ കൂജകൾ ഇരിയ്ക്കുന്നു. അവയുടെ മേൽ മുല്ലപ്പൂവുകൾ കൊണ്ടുള്ള മാലകൾ ഇട്ടിട്ടുണ്ടു്. വരാന്തയിൽ നിസ്കാരത്തിനുള്ള വസ്ത്രങ്ങൾ വിരിച്ചിരിയ്ക്കുന്നു.

---

1. രാത്രി സുഖകരമാകട്ടെ.

ഈ വീടിന്റെ പേർ 'ഗ്ഗൽഫിശാൻ' എന്നാണു്. ഗ്ഗൽ ഫിശാനിനെപ്പോലെയുള്ള അനേകം വീടുകഠം ഉണ്ടു്. അ വയിലെല്ലാം ഒരേതരത്തിലുള്ള ആഠംക്കാർ താമസിക്കുന്നു. എല്ലാവർക്കും കാറുകളുണ്ടു്. ശക്തവും ദൃഢവുമായ സമുദാ യമാണിതു്. വലിയ മാന്യന്മാരാണവർ — സമ്പ്രദായ ത്തിലുള്ള ഇരിപ്പും നടപ്പുമുള്ളവരും, സമ്പന്നരും ലബ്ധപ്രതി ഷ്ഠരുമായ ആളുകഠം. എല്ലാവരുടേയും വീട്ടിൽ ഒരേ ട്ട തന്നെയാണു്. സുഖവും, ദുഃഖവും ഒരുപോലെത്തന്നെ. വീട്ടു സാമാനങ്ങഠം, തോട്ടങ്ങളിലെ ചെടികഠം, പുസ്തകങ്ങഠം, ഉടു പ്പുകഠം തുടങ്ങിയുള്ള സാധനങ്ങഠംക്കു യാതൊരു വ്യത്യാസവു മില്ല. വേലക്കാരും, പ്രവൃത്തികളും' താല്പര്യങ്ങളുമെല്ലാം അ തേപോലെത്തന്നെ സമമാണു്.

മററു വീടുകളിലെ കലവറക്കാരെപ്പോലെത്തന്നെ ആയിരു ന്നു തൽഅത്തിന്റെ വീട്ടിലെ കലവറക്കാരനും. 'ഹുസൈനി' എന്നാണു് പേർ. എല്ലാ വെപ്പുകാരും 'ഹുസൈനി'യോ, ഹുസൈൻ ബക്ശോ, മദാർബക്ശോ, ആയിരിക്കും. അല ക്കുകാർ 'നത്ഥു' എന്നും വണ്ടിക്കാർ 'ഗംഗാദിൻ' എന്നും വിളിക്കപ്പെടും. വേലക്കാരികളുടെ പേർ ബുലാകൻ, രസൂ ലിയാ, ഹമീദന്റെ അമ്മ, മജു്തുന്നീസ എന്നോ മറേറാ ആ യിരിക്കും. ഹോട്ടലുകളിൽ വയലിൻ വായിക്കുന്നവരെല്ലാം 'ടോണി' എന്നു വിളിക്കപ്പെടുന്നതുപോലെ, വിളമ്പുകാരുടെ പേർ 'അബ്ദുഠം' എന്നാകും എല്ലാ അച്ഛന്മാരും ''ഖാൻ ബ ഹദൂരോ തകിരസാ ബഹദൂരോ ആണു്.

നോവലുകളിലെ അച്ഛന്മാരുടെ പേരും ഇതുതന്നെയാണു്; വാസ്തവത്തിലുള്ള അച്ഛന്മാരുടേതുപോലെത്തന്നെ. അതുകൊ ണ്ടാകാം അവയെ യഥാത്ഥചിത്രീകരണം എന്നു പറയുന്നതു്. അങ്ങുമിങ്ങും നടക്കുന്ന സൊള്ളലുകളുടെ കാര്യം വേറെയാണു്.

ഉഷ്ണകാലത്തെ മദ്ധ്യാഹ്നങ്ങളിൽ വീടു മുഴുവൻ ഉറങ്ങുമ്പോഠം, വേലക്കാരുടെ കുടിലുകളുടെ ഭാഗത്തുനിന്നു കദീരിന്റെ ''ആൽ ഹാ'' ഗാനം കേഠംക്കാം. പോയിനോക്കിയാൽ കാണാം. കദീർ ഉമ്മറപ്പടിമേൽ കാൽ മടക്കിയിരുന്നു ഒഴിഞ്ഞ പെ

ടോം ടിന്നിന്റെ പുറത്തു് താളംപിടിക്കുന്നതു്. കമറൂൺ ഒരു മൂലയ്ക്കിരുന്നു ജാലിവസ്ത്രം തുന്നുകയായിരിക്കും. നിങ്ങൾ ചെയ്യുന്നതു കണ്ടാൽ താമ്പാളം വലിച്ചുവെച്ചു മുറുക്കാൻ ഉണ്ടാക്കും. കമറൂൺ വളരെ കറുത്തു, സുന്ദരിയായ ഒരു സ്ത്രീയാണു്. രണ്ടുപേരും മിർജാപൂരിലെ ഒരു കൃഷ്കകുടുംബത്തിലാണു് പിറന്നതു്. ഡ്രൈവറാകുന്നതിനു മുമ്പു് കബീർ തന്റെ ജില്ലയിലെ കൃഷകസഭകളിൽ ചേരുകയും ചക്ര പ്രചരിപ്പിക്കുവാൻ നാടു മുഴുവൻ ചുററിസ്സഞ്ചരിക്കുയും ചെയ്തിട്ടുണ്ടു്. മോത്തിലാൽ നെഹ്റുവിന്റെ മകൻ ഇംഗ്ലണ്ടിൽനിന്നു മടങ്ങി, ഗ്രാമങ്ങളിൽ സഞ്ചരിയ്ക്കുകയും കൃഷിക്കാരുടെ നേതാവായിത്തീരുകയും ചെയ്ത കാലമായിരുന്നു അതു. ജമീന്ദാർ-താലൂക്ദാരി വ്യവസ്ഥകൾ കൃഷിക്കാരെ എത്രകണ്ടു അധഃപതിപ്പിച്ചിരിയ്ക്കുന്നു എന്ന സംഗതി കബീറിനേക്കാൾ കൂടുതൽ അറിഞ്ഞവൻ ഉണ്ടാകയില്ല. അതുകൊണ്ടു ഗുൽഫിശാനിലെ പുൽത്തകിടിന്മേൽ കമാലിന്റെ കൂട്ടുകാർ സോഷ്യലിസത്തെപ്പററി നീണ്ടനീണ്ട വാദപ്രതിവാദങ്ങൾ നടത്തുമ്പോൾ, അയാൾ എന്തെങ്കിലും കാര്യമുണ്ടാക്കി അവിടെ ചെന്നുനില്ക്കുകയും അവർ പറയുന്നതു മനസ്സിലാക്കുവാൻ ശ്രമിയ്ക്കുകയും ചെയ്യുമായിരുന്നു. കബീറിനു് ഒന്നുമാത്രം നല്ലവണ്ണം അറിയാം. ഒരു ദിവസം അയാളുടെ ഗ്രാമത്തിലെ ജമീന്ദാരായ ഠാക്കൂർ ഫുൽസിങ്ങിന്റെ സൈനികർ കരം കൊടുക്കാത്തതിനു് അയാളുടെ അച്ഛനെ ലാത്തികൊണ്ടടിയ്ക്കുകയും, തൽഫലമായി അച്ഛൻ മരിയ്ക്കുകയും ചെയ്തപ്പോൾ, അയാൾക്കു് കൽക്കത്തയിൽ പോയി കൂലിനറാകേണ്ടി വരികയും വീട്ടിലുള്ളവരെല്ലാം ഭക്ഷണം കിട്ടാതെ വിഷമിയ്ക്കുകയും ഉണ്ടായി-അവക്കു ഇപ്പോഴും പട്ടിണിതന്നെയാണു്. പക്ഷേ, ലക്നോ നഗരത്തിൽ നടക്കുന്ന സംഗതികൾ മനസ്സിലാക്കാൻ കബീറിനു് കഴിഞ്ഞില്ല. അസന്തുഷ്ടിയുടേയും ചിന്നിച്ചിതറലിന്റെയും മൂലകാരണം സാമ്പത്തികമാണു്; ജമീന്ദാരും കൃഷിക്കാരും തമ്മിലുള്ള സംഘഷ്മാണു്. ബ്രിട്ടീഷ്സർക്കാർ സാധാരണ

ക്കാരുടെ ശ്രദ്ധ മറെറാരു വഴിയ്ക്കു തിരിച്ചുവിടുവാൻവേണ്ടി, ഈ അസന്തുഷ്ടിയ്ക്കു വർഗ്ഗീയതയുടെ നിറം കൊടുക്കുന്നു.

കമറൂൺ ബീബിയുടേയും കദീരിന്റേയും, പ്രേമം മററു വേലക്കാരുടെ മാത്രമല്ല സ്വന്തപ്പെട്ടവരുടേയും ബന്ധുക്കളുടേയും മുമ്പിൽപോലും ഉദാഹരണ രൂപത്തിൽ വെയ്ക്കപ്പെടാറുണ്ടായിരുന്നു. മററുള്ള പണിക്കാരുടെ സ്ത്രീകളുമായി കമറൂൺ ബീബി ബന്ധപ്പെടാറില്ല. മോട്ടോർ ഡ്രൈവറുടെ ഭാര്യയായതുകൊണ്ടു "സർവെൻറ്സ് ക്വാർടേഴ്സി"ലെ സമുദായത്തിൽ അവളുടെ സ്ഥാനം വളരെ ഉയന്നതായി കണക്കാക്കപ്പെട്ടിരുന്നു എന്നതാണു് അതിനു കാരണം.

ഉച്ചയ്ക്കലത്തെ ഭക്ഷണം പാകം ചെയ്യലും കഴിയ്ക്കലും അടിച്ചുതളിയുമെല്ലാം കഴിഞ്ഞാൽ ഫദ്ദനേയും ഒക്കത്തുവെച്ചുകൊണ്ടു മാളികയിൽ പോവുകയും 'അമ്മാബീഗ'ത്തിന്റെ കിടപ്പുമുറിയിലെ സഭയിൽ ചേരുകയും ചെയ്യുക എന്നതു് അവളുടെ നിയമമായിരുന്നു. അമ്മാബീഗം മരക്കട്ടിലിൽ കിടന്നു "നൌരംഗ്-എ-ഖയാൽ", 'ഇസ്മത്തു്' മുതലായ മാസികകൾ വായിയ്ക്കുയായിരിക്കും. നിസ്കാരപ്പടവമേൽ ചെരിഞ്ഞു കിടക്കുകയായിരിയ്ക്കും "ഖാലാബീഗം". അതിഥികളായി വല്ല ബീഗങ്ങളും വന്നിട്ടുണ്ടെങ്കിൽ, അവരും കിടന്നു വിശ്രമിയ്ക്കുന്നുണ്ടാകും. മുമ്പിൽ താമ്പാളം ഉണ്ടായിരിയ്ക്കുയും ചെയ്യും.

"കദീരിന്റെ ബീബി വന്നോ? വാ, ഇരിയ്ക്കു്".

കമറൂൺ വലിയ വിനയത്തോടെ എല്ലാവക്കും സലാം പറഞ്ഞു പരവതാനിമേൽ ഇരിയ്ക്കുകയും ഫദ്ദനെ ഒരു ഭാഗത്തു ഉറക്കിക്കിടത്തുക യും ചെയ്തു. വലിയ ബീഗം മുറുക്കാനെടുത്തു കൊടുത്തു.

"ബീബി, ഇന്നെന്താണുണ്ടാക്കിയതു്"-ചെറിയ ബീഗം ചോദിയ്ക്കും.

"തുവരപ്പരിപ്പും, ചോറും, ബീഗംസാഹബ്"

ഇതിനുശേഷം ഭക്ഷണത്തെപ്പററിയുള്ള ചർച്ചയായിരിയ്ക്കും. പച്ചക്കറി, നെല്ലു് ഇവയുടെ വിലയെക്കുറിച്ചുള്ള വിചാരവിനിമയത്തിനു ശേഷം സംഭാഷണം കല്യാണങ്ങളുടെ

കഥ, കുടുംബരാഷ്ട്രീയം, മുതലായ ഏററവും പ്രിയപ്പെട്ട വിഷയങ്ങളിലേയ്ക്കു തിരിയും.

കമറുണിനെ വീട്ടിലെല്ലാവരും ''ഡ്രൈവറുടെ ബീബി'' എന്നു വിളിച്ചിരുന്നതുകൊണ്ടു് കദീരും അവളെ അങ്ങനെയാണു് സംബോധന ചെയ്യാറു്. കമാലും, അപ്പിയും, തൽഅത്തും, ബൈയാസാഹബുമെല്ലാം ഉച്ചതിരിഞ്ഞു തങ്ങളുടെ കോളേജുകളിൽനിന്നു മടങ്ങി വരുമ്പോഠം വീട്ടിൽ പെട്ടെന്നു ഒച്ചയും, അനക്കവും, ബഹളവും ആരംഭിക്കുന്നു. മോട്ടോർകാർ ഇതിനിടയിൽ പോർട്ടിക്കോവിൽ പ്രവേശിക്കും. മിക്കവാറും എന്നും കേസ്സുനടത്താൻ പോകുന്ന ചീഫു് കോർട്ടിൽനിന്നു നവാബു സാഹിബിനെ കൊണ്ടുവന്നതായിരിയ്ക്കും കദീർ. കാറിന്റെ ശബ്ദം കേട്ടാൽ, കമറൂൺ സാരിത്തലപ്പു മുഖത്തുകൂടി ഇടുകയും ഫട്ടനെ ഒക്കത്തുവെച്ചു തന്റെ കുടിലിലേയ്ക്കു പോവുകയും ചെയ്യും.

ബൈയാസാഹിബിന്റെ സേവകന്മാരുടെ ഇടയിൽ പ്രത്യേകസ്ഥാനമുള്ളവനാണു് വണ്ടിക്കാരനായ ഗംഗാദീൻ. അദ്ദേഹത്തിന്റെ പരേതനായ അച്ഛന്റെ സേവകനായിരുന്നു അവൻ. മാത്രമല്ല, അദ്ദേഹത്തിന്റെ വീട്ടിൽനിന്നാണു് ഇവിടേക്കു വന്നതും, ഇതെല്ലാംകൊണ്ടു ഗംഗാദീനു അയാളോടു വളരെ അധികം ഭക്തിയുണ്ടായിരുന്നു.. അപ്പിയും ബൈയാസാഹിബുമായുള്ള വിവാഹത്തെപ്പററി ഗംഗാദീൻ ഒരഭിപ്രായവും പറയാറില്ല. കാരണം, ഈ ബന്ധം തീർച്ചയായും ഉണ്ടാവുകണ്ടതാണു് എന്നു ലോകം പറയുന്നുണ്ടെങ്കിലും ബൈയാസാഹിബു് ഇതിനെപ്പററിയുള്ള തന്റെ അഭിപ്രായമൊന്നും പ്രകടിപ്പിച്ചിട്ടുണ്ടായിരുന്നില്ല.

## 22

തൽഅത്തിനു് 1940 ഡിസംബറിൽ ജൂനിയർ കേംബ്രിഡ്ജു് പരീക്ഷ എഴുതേണ്ടതുണ്ടായിരുന്നു. പക്ഷേ, അക്കൊല്ലം സ

പ്റ്റംബറിൽ അവരാക്ക ഡബിൾ ന്യൂമോണിയ പിടിപെട്ടു. കരഞ്ഞുകരഞ്ഞു അവരം പരവശയായി. ''എന്റെ ഒരുകൊല്ലം പാഴായി, എന്റെ ഒരു കൊല്ലം പാഴായി'' എന്നിങ്ങനെ അവരം ഉരുവിട്ടുകൊണ്ടിരുന്നു. വീടു മുഴുവൻ അവളെ ആശ്വസിപ്പിക്കുന്നതിൽ മുഴുകി. പക്ഷേ, ഈ ദുഖത്തിനുള്ള ചികിത്സ ആരുടെ കയ്യിലാണുള്ളതു്? കൊല്ലപ്പരീക്ഷ ഡിസമ്പറിൽ, സപ്റ്റംബറിൽ സുഖക്കേടും.

ഒരു ദിവസം രാവിലെ ഹരിശങ്കരൻ അവളുടെ മുറിയിൽ വന്നു. ''തൽഅത്ത്, നിന്റെ നന്മയ്ക്കുവേണ്ടിയുള്ള കാര്യങ്ങളെല്ലാം ഞങ്ങരം ശരിപ്പെടുത്തിയിട്ടുണ്ടു്! '''ടട്ടർ വാല'' സ്കൂളിൽ നിന്നെ ചേർക്കാൻ പോവുകയാണു് ഞങ്ങരം. ഏപ്രിലിൽ ഹൈസ്കൂരം പരീക്ഷ എഴുതി, വളരെ സന്തോഷത്തോടുകൂടി ഐ. ടി. കോളേജിൽ ചേരാം ''

''രഘുവീരനമ്മാമന്റെ സ്കൂളിലോ?''—തൽഅത്തു് ശ്വാസം അടക്കിക്കൊണ്ടു ചോദിച്ചു.

'അതേ' — ഹരിശങ്കരൻ മറ്റൊരുവാതിലിൽക്കൂടി നാടകീയമായ വിധത്തിൽ അപ്രത്യക്ഷനായി.

തൽഅത്തു് ഹൈസ്കൂരം പരീക്ഷ എഴുതി ഐ. ടി. കോളേജിൽ ചേരുകയാണു് എന്നുകേട്ടപ്പോരം നിർമ്മലയും ബഹളംകൂട്ടുകയാൽ ലാമാർട്ടിനേയറിൽനിന്നു അവളെ വിടുവിച്ചു തൽഅത്തിന്റെകൂടെ പുതിയ സ്കൂളിലേക്കയച്ചു.

'ടട്ടർവാലാസ്കൂരം' ആ പ്രദേശത്തു ചരിത്രപരമായ മഹത്വം ഉള്ള ഒരു സ്ഥാപനമായിരുന്നു. സുൽത്താന്മാരുടെ കാലത്തെ ഒരു കെട്ടിടത്തിലായിരുന്നു അതു നടന്നിരുന്നതു്. കെട്ടിടത്തിന്റെ നാലുഭാഗവും തട്ടികകൊണ്ടു[1] മറച്ചിരുന്നു. ഇതായിരുന്നു രഘുവീരനമ്മാമന്റെ സ്കൂരം. കാശിയൂണിവേഴ്സിററിയോടു അഫിലിയേററു് ചെയ്യപ്പെട്ടിട്ടുണ്ടു്. തിരഞ്ഞെടുക്കപ്പെട്ട കുറച്ചു പെൺകുട്ടികളെ അതിൽ പഠിച്ചിരുന്നുള്ളു. വീട്ടിലേതുപോലെയുള്ള അന്തരീക്ഷമായിരുന്നു. രഘുവമ്മാമൻ കുടുംബസമേതം താമസിച്ചിരുന്നതു് അടുത്ത വീട്ടിലായിരുന്നു.

---

1. തട്ടികയുള്ള

സൽസ്വഭാവമുള്ള, പഴയ വിചാരക്കാരനായ ഒരു കായസ്ഥനാണ് അദ്ദേഹം. പട്ടണത്തിലെ നല്ലനല്ല വീടുകളിലെ പെൺകുട്ടികൾ കാറുകളിൽ വന്നിട്ടാണ് ഇവിടെ പഠിച്ചിരുന്നതു്.

ലാമാർട്ടിനേയറിലെ ''വെള്ളം ചേർക്കാത്ത ഇംഗ്ലീഷ് അന്തരീക്ഷത്തിനു ശേഷം, നിർമ്മലസ്കൂം മററും ടട്ടർവാലാസ്കൂൾ മറെറാരു ലോകമായിരുന്നു. തങ്ങളുടെ വർഗ്ഗത്തിലെ മററാളുകളേപ്പോലെ, തൽഅത്തും നിർമ്മലയും ഇൻഡ്യോ-യൂറോപ്യൻ പരിഷ്കാരമെന്നു പറയാവുന്ന ദ്വിവർണ്ണ പരിതസ്ഥിതിയിൽ ആയിരുന്നു വളർന്നിരുന്നതു്. ഇംഗ്ലീഷുകാരികളായ ഗവർണസ്സുമാരോടൊപ്പം നാട്ടുകാരികളും നഗരത്തിലുള്ളവരുമായ ആയമാരും അവരെ നോക്കുന്നതിനു നിയോഗിക്കപ്പെട്ടിരുന്നു പെൺകുട്ടികളെ കോൺവെൻറു് സ്കൂളിൽ ചേർക്കും. വിവാഹം കഴിഞ്ഞാൽ അവരെ ഉപദേശിക്കാനും പഠിപ്പിക്കാനും അമ്മമാരെ അനേകം ആഴ്ചകളോളം ഏർപ്പെടുത്തും. പണ്ടുകാലത്തെ വധുക്കളെപ്പോലെ അവരും നാണം പഠിക്കും. ഇക്കൂട്ടരെല്ലാം മോഡേൺ ആയിക്കഴിഞ്ഞിരുന്നെങ്കിലും 'അൾട്രാമോഡേൺ' ആയിക്കഴിഞ്ഞിരുന്നില്ല. അവർ പാശ്ചാത്യസമ്പ്രദായങ്ങൾ ബാഹ്യജീവിതത്തിൽ മാത്രമെ സ്വീകരിച്ചിരുന്നുള്ളു. വാസ്തവത്തിൽ അങ്ങെ അററത്തോളം ഭാരതീയരായിരുന്നു അവർ. രണ്ടു വഴികൾ കൂട്ടിമുട്ടുന്ന ഇടത്താണ് അവർ തങ്ങളുടെ വീടുണ്ടാക്കിയിരുന്നതു്. ഇന്ത്യയിൽ ജാഗീർദാരി സമുദായത്തിൻെറ സഹകരണത്തോടുകൂടി പ്രാചീനമായ അടിത്തറമേൽ നിർമ്മിതമായിരുന്ന ബ്രിട്ടീഷ് ഔപനിവേശികസമുദായമായിരുന്നു അതു്. പത്തൊമ്പതാം ശതാബ്ദത്തിൽ ഇവിടെ ഉണ്ടായ രാഷ്ട്രീയചേതനയുടെ ഫലമായി പ്രാചീന ഭാരതീയസംസ്കാരത്തെ നവീകരിക്കാനുള്ള പ്രക്ഷോഭം ആരംഭിച്ചു. ഭാരതീയസംഗീതം, ഭാരതീയകല, ഭാരതീയ ജീവിതസമ്പ്രദായങ്ങൾ മുതലായവക്കു പ്രാധാന്യം കല്പിക്കുവാൻ തുടങ്ങി. പാശ്ചാത്യവർണ്ണങ്ങൾ പൂശിയ ''കറുത്ത സായ്പന്മാർ'' ഇപ്പോൾ പരിഹസിക്കപ്പെടുകയും ചെയ്തു. കോൺഗ്രസ്സുപ്രസ്ഥാനം ഈ നവീകരണധാരക്കു കൂടുതൽ ശക്തി നൽകി. പക്ഷേ,

സാമ്പ്രദായിക മനസ്ഥിതിക്കാർ പ്രാചീന ഹിന്ദു സംസ്കാരത്തേയും ഇസ്ലാമിക സ്വർണ്ണയുഗത്തേയും പററി പറയുന്നതു് ഇപ്പോഴും നിർത്തിയിട്ടില്ല. തൽഫലമായി സംയുക്തമായ രാഷ്ട്രീയതയും ശുദ്ധമായ ഭാരതീയ സംസ്കാരവും അപകടത്തിലായി. ഭാരതീയത എന്നതു വാസ്തവത്തിൽ എന്താണു് എന്ന പ്രശ്നം മുന്നിൽ വന്നു. ഹിന്ദുക്കളുണ്ടാക്കിയ രാഷ്ട്രീയ വഞ്ചനയാണു് ഇതെന്നു് ഒരു രാഷ്ട്രീയകക്ഷി പറഞ്ഞു. ഹിന്ദുക്കളാണു് യഥാർത്ഥ ഭാരതീയർ എന്നും മുഹമ്മദീയർ വിദേശികളാണെന്നും മറെറാരു രാഷ്ട്രീയകക്ഷി പറയാൻ തുടങ്ങി. 'ഗുൽഫിഗാനി'ലെ സർവൻറ്സ് ക്വാർട്ടേഴ്സിൽ താമസിക്കുന്ന മിർജാപ്പൂരിലെ കമരുണ്ണീസ്സയോടും തോട്ടക്കാരിയായ രമദൈയയോടും ചിലർ ചോദിച്ചു — 'ഇന്ത്യയിലെ ശരിയായ പൌരന്മാർ, നിങ്ങളാണു്. ഇതിൽ നിങ്ങൾക്കുള്ള അഭിപ്രായമെന്താണു്?

കിഴക്കും പടിഞ്ഞാറും കൂടിച്ചേർന്നു പ്രമാണീകരിച്ച മുകാം അട്ടിലെ പെൺകുട്ടികളായിരുന്നു തൽഅത്തും നിർമ്മലയും. അതിനാൽ ലാമാർട്ടിനേയർ വിട്ടു രഘുവമ്മാമൻെറ അടുത്തു വന്നപ്പോൾ, ആദ്യത്തേതിൻെറ അന്തരീക്ഷത്തോടെന്ന പോലെത്തന്നെ രണ്ടാമത്തേതിൻെറ അന്തരീക്ഷത്തോടും അവർ ഇണങ്ങിച്ചേർന്നു. യുദ്ധം തുടങ്ങി ഒരു കൊല്ലം കഴിഞ്ഞിരുന്നു. കോൺഗ്രസ്സ് മന്ത്രിസഭകളെല്ലാം രാജിവെച്ചുകഴിഞ്ഞു. രാഷ്ട്രീയസ്ഥിതി ദിവസംതോറും കൂടുതൽ കൂടുതൽ വഷളായിക്കൊണ്ടിരിക്കുകയാണു്.

മാർച്ചുമാസം വന്നു. കുട്ടികൾ പരീക്ഷ എഴുതുന്നതിനു കാശിയിൽ പോകാൻ തയ്യാറായി. കമാലും ഹരിശങ്കരനും തൽഅത്തിനേയും നിർമ്മലയേയും സ്റ്റേഷനിൽ കൊണ്ടാക്കാനായി വന്നിരുന്നു. ''നിങ്ങൾ പൊയ്ക്കൊൾക. പരീക്ഷ കഴിഞ്ഞ ഉടനെ ഞങ്ങളും പിന്നാലെ എത്താം. കുറെക്കാലമായി രാമനഗരത്തിലെ മാങ്ങ തിന്നിട്ടു്.'' കമാൽ പറഞ്ഞു. രണ്ടു പേരുടേയും പഴയ സമ്പ്രദായമായിരുന്നു അതു്. വേനലൊഴിവു് ആരംഭിച്ച ഉടൻ തന്നെ അവർ വീടുവിടും; നാട്ടു മുഴ

വൻ അലഞ്ഞുതിരിയും — ആക്കുമറിയില്ല എവിടെപ്പോകുന്നു വെന്നു്. വിദ്യാർത്ഥിഫെഡറേഷന്റെ സമ്മേളനത്തിലേയ്ക്കോ, ദില്ലിയിലേയ്ക്കോ, ഇന്ദിരാനെഹറു വിളിച്ചുകൂട്ടിയ മീററിങ്ങിൽ പങ്കെടുക്കാൻ അലഹബാദിലേയ്ക്കോ മറേറാ ആയിരിക്കും അവരുടെ യാത്ര.

''കാശിയിൽനിന്നു എങ്ങോട്ടു പോകും?'' നിർമ്മല ചോദിച്ചു.

''ഞങ്ങരം സന്യാസികളാണു്. ഞങ്ങളുടെ കാര്യങ്ങരം എന്തിനാണു് ചോദിക്കുന്നതു്? മുഖം എവിടെയ്ക്കു തിരിയുന്നുവോ, അവിടെയ്ക്കു പോകും.'' കമാൽ മുഖം വീർപ്പിച്ചുകൊണ്ടു പറഞ്ഞു.

പെൺകുട്ടികരം പ്ലാററുഫോറത്തിൽ സൂട്ടുകെയ്സുകളുടെ അടുത്തു നിന്നു സംസാരിയ്ക്കുകയായിരുന്നു. രഘുവമ്മാവൻ ഓടിപ്പാഞ്ഞു യാത്രയ്ക്കുവേണ്ട ഒരുക്കങ്ങരം ചെയ്യുകയാണു്.

''അത്ര വലിയ സന്യാസികളാണെങ്കിൽ ആയിക്കോട്ടെ— കപടസന്യാസികരം'' — നിർമ്മല ചിരിച്ചുകൊണ്ടു പറഞ്ഞു.

വണ്ടി വരികയും താല്പര്യം ജനിപ്പിക്കുന്ന ഈ യാത്രാസംഘം കാശിയിലേയ്ക്കു പുറപ്പെടുകയും ചെയ്തു.

# 23

ചമ്പാ അഹമദ്ബെസന്റ് കോളേജിലെ ക്ലാസ്സുറൂമിന്റെ ജനലയ്ക്കൽ വന്നു് കീഴ്പോട്ടു നോക്കി. ചുടുകാററു വീശിയിരുന്നു. അകലെയുള്ള നിരത്തിനു മുകളിൽക്കൂടി ഒരു കൊക്കു പറന്നുപൊയ്ക്കൊണ്ടിരുന്നു. താഴെ, കോളേജിന്റെ വിസ്തൃതവും വിഷാദമയവുമായ മൈതാനം ഉച്ചതിരിഞ്ഞ സമയത്തെ വെയിലിൽ തപിയ്ക്കുയാണു്. ''മഴ എപ്പോഴാണുണ്ടാകുക എന്നു് ആക്കറിയാം'' — ചമ്പ വിചാരിച്ചു. മണി അടിച്ചു. പെൺകുട്ടികരം ഒരേ മാതിരിയുള്ള ക്ലാസ്സു മുറിക

ളിൽ നിന്നു പുറത്തേയ്ക്കു വന്നു. ലീലാ ഭാഗ്ഗവനോടുകൂടി അവരം കോണിയിറങ്ങി നിരത്തിലെത്തി. രണ്ടുപേരും ഒരു കുതിര വണ്ടിയിൽക്കയറി യൂനിവേഴ്സിററിയിലേയ്ക്കു പുറപ്പെട്ടു.

ചമ്പയുടെ ജീവിതനിയമം ഇങ്ങനെയാണ് — ബെസൻറ് കോളേജ്, യൂനിവേഴ്സിററി, വീട്, മഞ്ഞ്, ചൂട്, മഴ, വീണ്ടും മഞ്ഞ്; കാശിനഗരം, തൻെറ വീട്, തെരുവ്, ബന്ധുക്കരം, പുസ്തകങ്ങരം. അവരംക്കു പതിനെട്ടു വയസ്സേ ആയിരുന്നുള്ളു. എങ്കിലും ചിന്താഗതി വയസ്സന്മാരുടെയും, അനുഭവങ്ങരം കവികളുടേയും, ചിരിയും കരച്ചിലും കുട്ടികളുടേതുമായിരുന്നു. ചമ്പയുടെ അച്ഛൻ ഇടത്തരത്തിൽപ്പെട്ട ഒരു മാന്യനാണ്. അമ്മയും അതേവർഗ്ഗത്തിലെ ഒരു നല്ല സ്ത്രീയായിരുന്നു. അവരുടെ വീട്ടിൽ പ്രത്യേകമായ ഒരു പളപളപ്പും, തന്റേതായ പാരമ്പര്യവും കഥകളും ഒന്നുമില്ലായിരുന്നു. വക്കീൽപ്പണിയാണ് അച്ഛന്. മുറാദ്ബാദുകാരനാണെങ്കിലും, ചമ്പയുടെ മുത്തച്ഛൻെറ വീടു കാശിയിലായതുകൊണ്ട്, അവിടെ പ്രാക്ടീസ് ചെയ്യുന്നു. സാമാന്യമായ വരവേ ഉള്ളു. വീട്ടിൽ ടെലഫോൺ, മോട്ടോർകാർ, ഫ്രിജിഡയർ, ഇവയൊന്നുമില്ല. താമസവും മാളികയിലല്ല. അച്ഛനമ്മമാരുടെ ഏകപുത്രിയാണ് ചമ്പ. സ്ത്രീധനം തയ്യാറാക്കിവെച്ചിട്ടുണ്ട്. വിവാഹത്തിന്നുള്ള ആലോചനകളും ധാരാളം വന്നുകൊണ്ടിരുന്നു. ബി. എ. പാസ്സായാൽ കല്യാണം നടത്തണം എന്നാണ് വീട്ടുകാർ വിചാരിച്ചിരുന്നതു്. ചമ്പ കോൺവെൻറ് സ്കൂളിലല്ല പഠിച്ചതു്. വേനൽക്കാലത്തു് മസൂരിയിൽപോയി റോളർ സ്കെയിററിങ്ങ് നടത്താറുമില്ല. ചമ്പയുടെ ഒരമ്മാമൻ സമ്പന്നനും ലക്നോവിൽ താമസിക്കുന്നവനുമായിരുന്നു. അദ്ദേഹത്തിൻെറ മാളിക അവിടെ വസീർഹസ്സൻ റോഡിലായിരുന്നു. രാഷ്ട്രീയത്തിൽ അല്പാല്പം രുചിയുള്ള ആളാണ്. അവളുടെ ഒരു പിതൃവ്യൻ മുറാദബാദിലെ സിററി മുസ്ലിംലീഗ് അദ്ധ്യക്ഷനാണ്.

ചമ്പകോളേജിൽനിന്നു മടങ്ങിവന്നാൽ തൻെറ തട്ടിട്ട ചെറിയ മുറിയിൽ ഇരുന്നു ചക്രവാളത്തോളം പരന്നു കിടക്കുന്ന

ശിവക്ഷേത്രകലശങ്ങളും നോക്കിയിരിക്കും; അല്ലെങ്കിൽ ഇം ഗ്ലീഷ് നോവലുകൾ വായിക്കും. അവൾക്കു ജെയിൻ ആസ്റ്റി നോടും, മധ്യയുഗത്തോടും പത്തൊമ്പതാം നൂററാണ്ടിലെ കീ ററ്സ്, റോസററി എന്നിവരോടുമാണ് പ്രേമം. യൂനിവേ ഴ്സിററി ലൈബ്രറിയിൽ അവനീന്ദ്രനാഥടാഗോറിൻേറയും നന്ദലാൽബോസിൻേറയും ചിത്രം കാണുന്നതു് അവൾക്കു വള രെ അധികം ഇഷ്ടമാണ്. ചമ്പാ അഹമ്മദ് ഒരു റോമാൻറിക് വ്യക്തിയാണെന്നു് പറയേണ്ട ആവശ്യമില്ല.

ലീലാഭാഗ്ഗവൻെറകൂടെ അവൾ യൂനിവേഴ്സിററിയിലെ ത്തി. അവിടെയെങ്ങും പരീക്ഷയുടെ അന്തരീക്ഷമായിരുന്നു. എവിടേയും ചൂടും ബഹളവും തന്നെ. എല്ലാം പരിചിതമായ മുഖങ്ങളായിരുന്നു. അവളുടെ ലോകത്തിലെത്തന്നെ നിവാ സികളാണ് ഈ ആൺകുട്ടികളും പെൺകുട്ടികളും. ചമ്പയ്ക്കു കൂട്ടത്തിൽ പാഥേയം കിട്ടുന്നതായി അനുഭവപ്പെടുന്നു; എന്തു കൊണ്ടെന്നാൽ സമൂഹം അവളുടെ കൂടെയാണ്; അതു് അവ ളെ രക്ഷിക്കും. ഈ ആളുകളെല്ലാം അവളുടെ സഹോദരന്മാ രും ബന്ധുകളുമാണ്—വിദ്യാൎത്ഥികൾ, വിദ്യാൎത്ഥിനികൾ, ലക്‌ചററർമാർ, മദ്രാസികൾ, ബങ്കാളികൾ, വയസ്സായ പ്രൊ ഫസർമാർ—അങ്ങിങ്ങു ബദ്ധപ്പാടോടുകൂടി ഓടി നടക്കുന്ന ഇവരെല്ലാം. യൂനിവേഴ്സിററി അറിവിൻെറ കോട്ടയാണ്. ജ്ഞാനത്തിൽ സാമ്പ്രദായികത എങ്ങനെ കടന്നുകൂടുമെന്നു് അ വൾക്കു അറിയാൻ പാടില്ലായിരുന്നു. സാമുദായികത്വം, വെറുപ്പ്, സങ്കീൎണ്ണത, ശാഠ്യം, ഈ ഭൂതങ്ങളുമായി അവൾ പ രിചയപ്പെട്ടു കഴിഞ്ഞിട്ടില്ല. തൻെറ ചുററുപാടുമുള്ള ലോക ത്തിൽ വലിയ ഒച്ചപ്പാടാണെന്നും അതു തൻെറ ശാന്തിയെ ഭഞ്ജിക്കുന്നുണ്ടെന്നും, തനിക്കു വലിയ ബുദ്ധിമുട്ടുണ്ടാകുന്നുണ്ടെ ന്നും മാത്രം അവൾ അറിയാം.

മുമ്പിൽ ഒരു പന്തലിൻെറ താഴെ ഹൈസ്കൂളിലെ സംഗീത പരീക്ഷ നടക്കുകയായിരുന്നു. നാലുഭാഗത്തുനിന്നും പെൺ കുട്ടികളുടെ മൂളിപ്പാടിൻെറ നേരിയ ശബ്ദം കേൾക്കാം. ലക് നോവിൽനിന്നുവന്ന ആ സംഘവും അവരിൽ ചേൎന്നിരുന്നു.

ഇതിനിടയിൽ മണി അടിച്ചു. പന്തലിൽനിന്നു പെൺകുട്ടികൾ പുറത്തു വന്നുതുടങ്ങി. രണ്ടുപേർ തുള്ളിച്ചാടി കോണിപ്പടിയിൽ നിന്നിറങ്ങി. അതേസമയംതന്നെ, ഈ കുട്ടികളുടെ സഹോദരന്മാരാണെന്നു തോന്നിക്കുന്ന രണ്ടു ചെറുപ്പക്കാരായ ആൺകുട്ടികൾ ആൾക്കൂട്ടത്തിലെവിടെയോനിന്നു പ്രത്യക്ഷരായി. രാമനഗർ നാട്ടുരാജ്യത്തിലെ ഒരു കാറും വന്നു. നാലുപേരും അതിൽ കയറി. അടുത്ത ക്ഷണത്തിൽതന്നെ കാർ പൊടിപറപ്പിച്ചുംകൊണ്ടു് കണ്ണിൽനിന്നു മറയുകയും ചെയ്തു.

കാശിയിൽ എത്തിയശേഷം നിർമ്മലയും തൽഅത്തും കൂട്ടുകാരും താമസിച്ചിരുന്ന സ്ഥലം വളരെ വിചിത്രമായിരുന്നു. വിസ്തൃതമായ ഒരു മതിൽക്കെട്ടിനുള്ളിൽ പണിതിട്ടുണ്ടായിരുന്ന മൂന്നു നിലക്കെട്ടിടമായിരുന്നു അതു്. ഉടമസ്ഥ സന്താനമില്ലാത്ത ഒരു വിധവാബ്രാഹ്മണിയാണു്. വലിയ പണക്കാരിയായിരുന്നു. ഏതാണ്ടെല്ലാകാലത്തും തീർത്ഥയാത്രയിലായിരിക്കുകയും ചെയ്യും. പകൽ മുഴുവൻ കെട്ടിടത്തിൽ വലിയ ബഹളമായിരിക്കും, വരയാത്രാസംഘക്കാർ താമസിക്കുന്നപോലെ. ''സംഗീതസിദ്ധാന്ത''ത്തിൽ പരീക്ഷ എഴുതേണ്ട ദിവസം കമാലും ഹരിശങ്കരനും വന്നെത്തി. തൽഅത്തും നിർമ്മലയും പരീക്ഷ എഴുതി, പന്തലിൽനിന്നു പുറത്തു കടന്നു സരസ്വതീക്ഷേത്രത്തിനു താഴെ അവർ രണ്ടു പെൺകുട്ടികളെ കണ്ടു. ഇവരുടെ അടുത്തുനിന്നുതന്നെ കമാലും ഹരിശങ്കരനും എവിടെ നിന്നോ പ്രത്യക്ഷപ്പെട്ടു. ഒരുവളുടെ രൂപം വളരെ പ്രിയപ്പെട്ടതും, നിറം വെയിലിൽ തനിത്തങ്കംപോലെ തിളങ്ങുന്നതുമായിരുന്നു. രാമനഗരത്തിലെ ദിവാൻെറകൂടെയായിരുന്നു കമാലും ഹരിശങ്കരനും താമസിച്ചിരുന്നതു്. തൽഅത്തിനും കമാലിനും അദ്ദേഹത്തോടു ബന്ധമുണ്ടായിരുന്നു. നാലുപേരും ആ കടുത്ത വെയിലിൽതന്നെ നദി കടന്നു രാമനഗരിൽ എത്തി. തൽഅത്തിനു പെട്ടെന്നു കദിരിൻെറ ഓർമ്മ വന്നു.

''എനിക്ക കമറുണിനുവേണ്ടി സാരിയും വളകളും വാങ്ങണം''—അവഠം ഉറക്കെ പറഞ്ഞു.

''ഇനിയും നിന്റെ വാങ്ങലെന്ന ഭാരിച്ച ജോലി തുടങ്ങിയില്ലേ?''—കമാൽ പിന്നാക്കം തിരിഞ്ഞു ചോദിച്ചു.

''ഇല്ല; പണം തരു''.

''നിങ്ങളുടെയൊക്കെ വിചാരം ഞങ്ങഠം പണം കൊടുക്കന്നേ വരാണെന്നാണു് എന്നു തോന്നുന്നു''—കമാൽ കോപത്തോടെ പറഞ്ഞു.

''ഞങ്ങഠം രണ്ടുപേരും ദരിദ്രരും, ഒന്നുമില്ലാത്തവരും, ബ്രഹ്മചാരികളുമായ വിദ്യാത്ഥികളാണു്—സ്വയംഭാനത്തേയും പുണ്യത്തേയും ആശ്രയിച്ചു ജീവിക്കുന്നവർ''—ഹരിശങ്കരൻ പറഞ്ഞു.

''പക്ഷേ, അങ്ങനെയൊക്കെയായാലും ഞങ്ങളുടെ ഹൃദയം ചക്രവത്തിമാരുടെയാണു്''—കമാൽ പറഞ്ഞു.

''ശരിയാണു് നീ പറയുന്നതു്''. ശങ്കരൻ തൊണ്ട ശരിയാക്കിക്കൊണ്ടു് പറഞ്ഞു.

''സരസ്വതീക്ഷേത്രത്തിന്റെ അടുത്തു നിന്നിരുന്ന ആ മഹാസുന്ദരി ആരാണെന്നു പറഞ്ഞു തന്നാൽ, ഞങ്ങഠം നിങ്ങഠംക്ക കാശിയിലെ വള മുഴവൻ വാങ്ങിത്തരാം'' കമാൽ പറഞ്ഞു.

''ഏതു മഹാസുന്ദരി?'' — തൽഅത്തും നിമ്മലയും അന്യോന്യം നോക്കി.

''നിങ്ങഠം അവളുടെ വിവരം സമ്പാദിയ്ക്കുമെങ്കിൽ... ''ഹരിശങ്കർ പറഞ്ഞു.

''ചേട്ടാ, നിങ്ങഠംക്കവേണ്ടി പെൺകുട്ടികളുടെ വിവരം അന്വേഷിച്ചന്വേഷിച്ചു് ഞങ്ങഠം വിഷമിച്ചുകഴിഞ്ഞു.'' നിമ്മല വിരസഭാവത്തോടെ മറുപടി പറഞ്ഞു.

ഇങ്ങനെയൊക്കെ വഴക്കും വക്കാണവുമായി അവർ രാമനഗരിലെത്തി. അവിടെ രാമച്ച തട്ടികയുടെ പിന്നിലിരുന്നു അവർ ദിവസം പോക്കി, മാങ്ങ തിന്നു, ബന്ധുക്കളുമായി ഗപ്പടിച്ചു. ദിവാൻസാഹബിന്റെ ഭാര്യ കാശിയിലെ പണക്കാരായ അനേകം പെൺകുട്ടികളുമായി ഹരിശങ്കരന്റെ

കാര്യം ഉറപ്പിച്ചു. എല്ലാവരും വളരെ അധികം സന്തുഷ്ടരായി.

ഒന്നുരണ്ടു മാസങ്ങൾക്കുശേഷം പരീക്ഷാഫലം പുറത്തായി. ചമ്പാ അഹമ്മദ് ജയിച്ചിരിക്കുന്നു. ഇനി അവളുടെ യാത്രയ്ക്കുള്ള ഒരുക്കങ്ങളാണ്. ലക്നോവിലെ അമ്മാമനു കത്തെഴുതി — ചമ്പാബേഗം ജൂലായിൽ വരുന്നു എന്ന്.

ലീലയെ അവളുടെ വീട്ടിൽ ഇറക്കിയശേഷം ചമ്പ എന്നത്തേയുംപോലെ അന്നും തന്റെ വീട്ടിലേയ്ക്കു യാത്ര തുടർന്നു. ദാസി വണ്ടിയിൽനിന്നു ഇറങ്ങി വാതിൽ തുറന്നു. അവൾ അകത്തു കടന്ന് മുററത്തു ചെന്നിരുന്നു. പുറത്തു, തെരുവു് ശൂന്യമായിക്കിടക്കുന്നു. അടുത്തുള്ള മൂന്നുനാലു വീടുകളിലെ റേഡിയോകൾ ഒപ്പം ശബ്ദിക്കുകയാണ് ലക്നോവിൽനിന്നുള്ള വാർത്താപ്രക്ഷേപണം. ചമ്പയുടെ അച്ഛൻ ഇരിപ്പുമുറിയിലിരുന്നു ഏതോ കക്ഷിയുമായി സംസാരിയ്ക്കുന്നുണ്ടു്.

''തപ്പാലിൽ നിനക്കു വന്നതാണ് ഈ കത്തു്'' — അവളുടെ അമ്മ നീലനിറത്തിലുള്ള ഒരു ലക്കോട്ടു് അവളുടെ നേരെ നീട്ടിക്കൊണ്ടു് പറയുകയും അടുക്കളയിലേയ്ക്കു പോവുകയും ചെയ്തു.

വൈകുന്നേരത്തെ വർദ്ധിച്ചുകൊണ്ടിരിക്കുന്ന ഇരുട്ടിൽ അവൾ ലക്കോട്ടു തുറക്കുകയും വരാന്തയിലെ ലൈററിട്ടു് വായിയ്ക്കുവാൻ തുടങ്ങുകയും ചെയ്തു. അപരിചിതവും സ്ത്രൈണവുമായ കയ്പടയായിരുന്നു. ഏതോ ഒരു അപരിചിതയുടെ ഇംഗ്ലീഷിലുള്ള കത്താണ്. ''എന്റെ പ്രിയപ്പെട്ട ചമ്പാ'' എന്ന സൗഹാർദ്ദവും സ്വത്വവും നിറഞ്ഞ വാക്കുകളെക്കൊണ്ടായിരുന്നു എഴുത്തു എഴുതിയവൾ അവളെ സംബോധന ചെയ്തിരുന്നതു്. കത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു — ''നീ ഈ കൊല്ലം ഞങ്ങളുടെ കോളേജിൽ ചേരുന്നു എന്നറിഞ്ഞു ഞാൻ വളരെ സന്തോഷിക്കുന്നു.'' ഇതിനു ശേഷം ഹോസ്റ്റലുകളെയും ഫാക്കൽട്ടികളെയും മററും സംബന്ധിച്ച വിവരണങ്ങളായിരുന്നു. കത്തു അവസാനിച്ചിരുന്നതു് ഇങ്ങനെയാണ് — ''പ

തിയ കുട്ടി എന്ന നിലയ്ക്കു് നിന്റെ ചാർജ്ജ് ഈ എഴുത്തെഴുതുന്ന എനിയ്ക്കാണു്. ഞാനായിരിയ്ക്കും നിന്റെ ഔദ്യോഗികമായ ഉപദേശിക. അതുകൊണ്ടു് പതിനാറാം തിയ്യതി കോളേജിൽ എത്തുമ്പോൾ, ഫ്ളോറൻസ് നിക്കൽസ് ഹാളിന്റെ കോണിമേൽ വെച്ച് നിനക്കു എന്നെ കാണാം. ഞാൻ നിന്റെ എല്ലാ പ്രശ്നങ്ങൾക്കും സമാധാനം കണ്ടുപിടിക്കുന്നതാണു്.'' ചുവട്ടിൽ കത്തെഴുതിയ പെൺകുട്ടിയുടെ പേരുമുണ്ടായിരുന്നു — ''തഹ്മീനാറസാ, റോസ്മൗണ്ടു്, മസ്സൂരി.''

ഈ തഹ്മീന ആരാണെന്നും തന്റെ മേൽവിലാസം അവൾക്കു എങ്ങനെ കിട്ടി എന്നും ചമ്പ ആലോചിച്ചു. ഈ കത്തു വളരെ രഹസ്യമയമായി അവൾക്കു തോന്നി — അതായതു്, ഇങ്ങനത്തെ കാര്യങ്ങൾ നോവലിലേ കാണൂ എന്നു്. വിചിത്രമായ ചുററുപാടിലേയ്ക്കും ലോകത്തിലേയ്ക്കുമാണു് താൻ നീങ്ങുന്നതെന്നു് അവൾ അനുമാനിച്ചു.

അവളുടെ ഈ അനുമാനം ശരിയുമായിരുന്നു.

# 24

വാക്കുകൊടുത്തതനുസരിച്ചു്, ജൂലായി പതിനാറാം തിയ്യതി തഹമീനാറസാ ഫ്ളോറൻസ് നിക്കൽസ് ഹാളിന്റെ കോണിപ്പടിമേൽവെച്ചു് ചമ്പാ അഹമ്മദിനെ കണ്ടു. ചമ്പ അല്പം പരിഭ്രമത്തോടെ നാലുപാടും നോക്കിക്കൊണ്ടുനിൽക്കുമ്പോൾ സമപ്രായക്കാരിയായ ഒരു പെൺകുട്ടി മുന്നോട്ടു വന്നു അവളോടു ചോദിച്ചു — ''നിങ്ങളാണോ ചമ്പാഅഹമ്മദ്?''

''അതേ.''

''വരൂ എന്റെ കൂടെ.''

അടുത്ത നിമിഷംതന്നെ ചമ്പ ''ചാന്ദ്ബാഗി''ലെ ലോകത്തിൽ ചേർന്നു. ആ രാത്രി പുതിയ പെൺകുട്ടികൾക്കുവേണ്ടി, കോളേജിന്റെ പാരമ്പര്യത്തെപ്പററി, ഹാളിൽ ഒരു പ്രസംഗ

മുണ്ടായി. അവിടുത്തെ ജീവിതത്തിന്റെ വിവിധവശങ്ങ ളെക്കുറിച്ചുള്ള അറിവു് അവക്കു നൽകപ്പെട്ടു. എല്ലാ കൊല്ല വും കോളേജാപ്പീസിൽനിന്നു പുതിയ കുട്ടികളുടെ മേൽവിലാ സം സീനിയർ വിദ്യാത്ഥികളെ അറിയിക്കുമെന്നും പുതിയവ രുടെ ഉപദേശികമാരായി അവർ നിയമിക്കപ്പെടുമെന്നും ച മ്പക്കു മനസ്സിലായി.

തഹ്മീനയുടെ സഹോദരിയായ തൽഅത്ത്ആര ഒന്നാം വഷത്തിൽ ചേന്നിരുന്നു. ഒരു ദിവസം അവഠം വലിയ അട്ട പ്പത്തോടെ പറഞ്ഞു — ''ചമ്പാബാജി, ഞങ്ങഠം നിന്നെ കാ ശിയിൽവെച്ചു കണ്ടിട്ടുണ്ടു്.''

ചമ്പ മററു കുട്ടികളോടൊപ്പം''ഗുൽഫിശാനി''ലും പോയി.

ഇവിടെ എല്ലാവരും സ്വന്തം ആളെന്ന മട്ടിൽ അവളോടു പെരുമാറി. ''സിംഘാഡേവാലികോഠി''യും അവളെ സ്വാ ഗതംചെയ്തു. ശങ്കർശ്രീവാസ്തവു് തന്നെയാണു് ചായയുടെ ട്രേ അവളുടെ മുമ്പിൽ കൊണ്ടുവന്നു വെച്ചതു്.

ഒരു ഞായറാഴ്ച ഉച്ചതിരിഞ്ഞു് അവഠം ഗുൽഫിശാനിൽ എത്തി. തൽഅത്തും തഹ്മീനയും പിന്നിലെ വരാന്തയിലു ള്ള സൈഡ്റൂമിൽ, ജനവാതിലിന്റെ അടുത്തു, സ്റൂളുകളി ന്മേൽ ഇരിക്കുയായിരുന്നു. ഉള്ളിയും മുളകും ഇട്ടിട്ടുള്ള കൊട്ട താ ഴെ വെച്ചിട്ടു് നിമ്മല ഉരുളക്കിഴങ്ങു തൊലി കളയുകയാണു്, രാത്രി എന്തോ സദ്യയുണ്ടെന്നു് തോന്നുന്നു.

ചമ്പയും സ്റൂളിന്മേലിരുന്നു് ഉരുളക്കിഴങ്ങു തൊലി കളയു വാൻ തുടങ്ങി. ആ സമയം യൈാസാഹബ് അകത്തേക്കു വന്നു. കൈയിൽ ടെന്നീസ് റാക്കററ് പിടിച്ച അയാഠം വള രെ സുന്ദരനായി കാണപ്പെട്ടു. യൈാസാഹബ് സാധാരണ യായി വീട്ടിനുള്ളിൽ വരാറില്ല—തഹ്മീനയുടെ കൂട്ടുകാരുള്ള പ്പോഠം പ്രത്യേകിച്ചും. കാരണം, തഹ്മീനയുടെ കൂട്ടുകാരുമാ യി അയാഠംക്കു യാതൊരു പരിചയവുമില്ലായിരുന്നു. കമാ ലും ഹരിശങ്കരനുമായിരുന്നു തഹ്മീനയുടെ യഥാത്ഥസുഹൃ ത്തുക്കഠം.

മൈയോസാഹബ് ഏതുവിധത്തിലും മൈയോസാഹബ്ത ന്നെയായിരുന്നു.

ചമ്പ ഇരുന്നു ഉറുളക്കിഴങ്ങു തൊലികളയുകയാണു്. ആ സമയത്തായിരുന്നു മൈയോസാഹബ് അകത്തേയ്ക്കു വന്നതു്. പക്ഷേ, അവളുടെ 'വിരൽ മുറിയുകയുണ്ടായില്ല.

വൈകുന്നേരത്തെ ഡിന്നറിനെപ്പററി ചില കാര്യങ്ങൾ ത ഹ്മീനയോടു ചോദിയ്ക്കാനായിരുന്നു അയാളുടെ ഇപ്പോഴത്തെ വരവു്. അവളോടു സംസാരിച്ചുകഴിഞ്ഞ ഉടനെ അയാൾ പുറത്തേയ്ക്കു പോരികയും ചെയ്തു.

തന്റെ മുറിയിൽ വന്നശേഷം അയാൾ ഗംഗാദീനെ വിളി ച്ചു. "അകത്തിരിയ്ക്കുന്ന ഈ പുതിയ പെൺകുട്ടി ഏതാണു്."

"അറിയില്ല, യജമാനനെ." ഗംഗാദീൻ അമ്പരപ്പോടെ നിന്നു. മൈയോസാഹിബ് അയാളോടു് ഇന്നുവരെ പെൺകു ട്ടികളെ സംബന്ധിച്ചു ഒന്നുംതന്നെ ചോദിക്കയുണ്ടായിട്ടില്ല. "മൂത്തമകളെ" കല്യാണം കഴിക്കാൻ പോകയാണല്ലൊ അ യാൾ. " 'മൂത്തമോള'ടെ അടുത്തു് ചാന്ദ്ബാഗിലെ കുട്ടികൾ വരാറുണ്ടു്."

"ശരി, പൊയ്ക്കോ."

കമാൽ വന്നു. അയാളോടു എന്തു ചോദിയ്ക്കാനാണു്! തൽ ത്തിന്റെ തീവ്രസ്വഭാവത്തിലും അയാൾ അല്പം പരിഭ്രാന്ത നാണു്. സൂചനകൾ വഴിയായിട്ടുപോലും അവൾമുഖാന്തരം എന്തെങ്കിലും മനസ്സിലാക്കാൻ ശ്രമിച്ചാൽ അവൾ ലോകം മുഴുവൻ കൊട്ടിഘോഷിയ്ക്കും. തഹ്മീനയുമായി 'ഔദ്യോഗി ക'മായി ബന്ധപ്പെട്ടിരിയ്ക്കുകൊണ്ടു്, ലോകത്തിലെ മറെറാരു പെൺകുട്ടിയെ അയാൾ കൺനിറയെ നോക്കിയാൽ, അതു അ വിഹിതമാണു്. ഇതു് എന്തൊരു ബന്ധനം![1]

1. ഹസറത്ത് യൂസഫ് അതീവ സുന്ദരനായിരുന്നു. ഈജിപ്തിലെ കൊ ട്ടാരത്തിലുള്ള യുവതികൾ ചെറുനാരങ്ങ മുറിച്ചുകൊണ്ടിരിയ്ക്കവേ, അയാളെ നോക്കിയിരിയ്ക്കുന്നതിൽ മഗ്നരായതുകൊണ്ടു്, നാരങ്ങയു ടെ സ്ഥാനത്തു് സ്വന്തം കൈകൾതന്നെ മുറിയ്ക്കുകയുണ്ടായി.

മൈയോസാഹബ് തികച്ചും ഏകാകിയായിരുന്നു എന്നതാണ് വാസ്തവം. അയാഠം സ്വന്തം വ്യക്തിത്വത്തിന്റെ റൊമാൻസിനാൽ ചുററപ്പെട്ടുകഴിഞ്ഞിരുന്നു.

അമല ചമ്പയോട് പറഞ്ഞു—''ഈ മഹാൻ തഹ്മീനയുടെ പ്രതിശ്രുതവരനാണ്. പക്ഷേ, അവഠം അയാളെ ഒരുനിമിഷവും ഇഷ്ടപ്പെടുന്നില്ല.''

ഒഹ്ഹാ, എത്ര സാധാരണമായ പരിതഃസ്ഥിതി! ''ഗുൽഷിശം''നെപ്പോലെയുള്ള പേരുകളോടുകൂടിയ മാളികകളിൽ താമസിക്കുന്നവരെപ്പററി അവഠം വായിച്ചിട്ടുണ്ടായിരുന്ന അനേകം കഥകളിൽ സംഗതികളെല്ലാം ഏതാണ്ടിപ്രകാരം തന്നെയായിരുന്നു.

പക്ഷേ, ഈ കഥകഠം! അടുത്തുനിന്നു നോക്കിയാൽ അവയിൽ ഒന്നുമില്ല. മററുള്ളവരുടെ ജീവിതത്തെ കഥയായിക്കരുതുന്ന ആളുകഠം വാസ്തവത്തിൽ സ്വയം ഒരു കഥയാണ്. അന്യർ അതു വായിക്കുകയും ചെയ്യുന്നു. ഈ കാര്യം ചമ്പയ്ക്ക് ഇപ്പോഠം മനസ്സിലായി.

വർഷക്കാലം കഴിഞ്ഞു. കാർത്തികപൌർണ്ണമി വന്നു. പിന്നെ മാഘത്തിലേയും പൌഷത്തിലേയും കാററുവീശി. മുറികളിൽ നെരിപ്പോടുകഠം കത്തി. തോട്ടങ്ങളിൽ മൂടൽമഞ്ഞു പരന്നു, നിശാസുമങ്ങളുടെമേൽ മഞ്ഞുതുള്ളികഠം വീണു. ചാന്ദ്ബാഗിൽ ക്രിസ്തുമസ്സിനുള്ള ഏർപ്പാടുകഠം തുടങ്ങി. ധനികന്മാർ നടപ്പുവർഷത്തിലെ ഫേഷനിലുള്ള ഓവർകോട്ട് തുന്നിച്ചു; ദരിദ്രർ മഞ്ഞിൽ ചുരുണ്ടുകൂടി മരിച്ചു. വലിയവർ നായാട്ടിനായി കാൽപിയിലേയ്ക്കും താഴ്വരയിലേയ്ക്കും പോയി. കൽക്കത്തയിലെ ബഹളം ശാന്തമായി, മഞ്ഞുകാലം കഴിഞ്ഞു; വസന്തം വന്നു, കടുക് പൂത്തു, തളിരുകഠം പൊട്ടി; ചൂടുതുടങ്ങി. നിലവറകഠം ജനനിബിഡമായി. രാമച്ചത്തട്ടികകഠം തൂങ്ങി. ജില്ലയിലെ കമ്പനിത്തോട്ടങ്ങളിൽ മുല്ലയുടെ സുഗന്ധം പരന്നു. ചുടുകാററു വീശി. ഗോമതിയിലെ മണലിൽ തണ്ണീർമത്തൻ പഴുത്തു. ശ്രാവണമാസമെത്തി. മാന്തോപ്പുക

ളിൽ ഊഞ്ഞാലുകളിട്ടു. നോക്കൂ; ഇങ്ങനെ ഒരുകൊല്ലം കടന്നു പോയി. അമൂല്യമായ ആയുസ്സിലെ ഒരുവർഷം അവസാനിച്ചു. ഇതാ, ദീപാവലി വരുന്നു.

തൽഅത്ത് ഗുൽഫിശാനിലെ പിൻഭാഗത്തെ വരാന്തയിലെ ഏററവും താഴെയുള്ള കോണിപ്പടിമേൽ കിടക്കുകയാണു്. ഇവിടെനിന്നു നോക്കിയാൽ തോട്ടത്തിലെ കാഴ്ചകൾ വളരെ സുന്ദരമാണു്. ആകാശത്തിലെ കടുത്ത നീലിമയിൽ കണ്ണു ചിന്നി, ഈ നീലപ്പു് ദൂരെ, താഴത്തേയ്ക്കിറങ്ങി, വൃക്ഷങ്ങളുടെ പച്ചപ്പിൽ അപ്രത്യക്ഷമാകുകയും, തികഞ്ഞ നിശ്ശബ്ദത പരക്കുകയും ചെയ്തു. അകത്തു്, ബൈയാസാഹബ്, ഒരുപക്ഷേ, വയലിൻ വായിയ്ക്കുകയായിരിക്കും. അവൾ ചെവി നിലം തൊട്ടുവിച്ചുവെച്ചു. പിന്നെ കൈനീട്ടി പുൽക്കൊടി നുള്ളിയെടുക്കുകയും വായിലിട്ടു ചവയ്ക്കാൻ തുടങ്ങുകയും ചെയ്തു.

ഒരുകൊല്ലം കടന്നുപോയി. ബൈയാസാഹബ് യൂനിവേഴ്സിററി വിട്ടുകഴിഞ്ഞിരിയ്ക്കുന്നു. ഇപ്പോൾ മത്സരപരീക്ഷകൾക്കു പഠിക്കുകയാണു്. കമാലും ഹരിശങ്കരനും എം. എ. ഫൈനലിൽ എത്തിയിരിക്കുന്നു. അപ്പി ബി. എ. പാസ്സായി. തൽഅത്തും നിർമ്മലയും രണ്ടാംവർഷത്തിലാണു്. ബൈയാസാഹബിനു് അരക്കിറുക്കു് വന്നോ എന്തോ? അയാൾ ചമ്പാബാജിയെ സ്നേഹിക്കുന്നു. ചമ്പ അയാളേയും. ലോകം മുഴുവനുംതന്നെ ചമ്പയ്ക്കുവേണ്ടി ജീവൻ കളയുകയാണു്. അവളെ എത്രതന്നെ പ്രശംസിച്ചാലും കമാലിൻേറയും ഹരിശങ്കരൻേറയും വായതളരുന്നില്ല. അവർ തൽഅത്തിനോടു പറയും— ''നിനക്കും വലുതാവുമ്പോൾ മനസ്സിലാകും, ചമ്പ എത്രയേറെ പ്രത്യേകതകൾ ഉള്ളവളാണെന്നു്.'' ''ശരിയാണു്, ചേട്ടാ''—തൽഅത്തു് മറുപടി പറയും.

അപ്പിയ്ക്കു് അവളോടു പണ്ടത്തെ സ്നേഹവും മൈത്രിയും ഇപ്പോഴുമുണ്ടു്. തൻെറ സ്വഭാവത്തിലും സമ്പ്രദായത്തിലും ഉറച്ചുനില്ക്കുന്നവളാണു് അപ്പി. യാതൊരു കളങ്കവിചാരവുമില്ലാതെ, തുറന്ന ഹൃദയത്തോടെ എല്ലാവരോടും പെരുമാറും. അവളുടെ ഹൃദയം വളരെ വിശാലമാണു്. ആരാണു് കൂടുതൽ പ്ര

ശംസനീയവും വിചിത്രവുമായ അസ്തിത്വം—അപ്പിയോ, ചമ്പാബാജിയോ? പക്ഷേ, ഇവരോട് ഇതെല്ലാം ആർ പറയും. എനിക്ക മനസ്സിലായിട്ടുണ്ട് (തൽഅത്ത് വിചാരിച്ചു) മനുഷ്യൻ രൂപത്തെ മാത്രം ഇഷ്ടപ്പെടുന്നു. ചമ്പാബാജി സുന്ദരിയാണ്. അപ്പി അങ്ങനെയല്ല. അതാണ് സംഗതി. ഈ വിചാരം വന്നപ്പോഴേയ്ക്കും അവൾക്ക വലിയ ദുഃഖമുണ്ടായി. ആളുകൾ സൌന്ദര്യത്തിന് എന്താണിത്ര വിലകല്പിക്കുന്നതു്? അവൾ വലിയ ദുഃഖത്തോടെ പുല്ലിൻെറ ഒരു നാമ്പ് വീണ്ടും വായിലിട്ടു ചവയ്ക്കുവാൻ തുടങ്ങി.

കമാൽ ദഹറാഡൂണിലെ നിരത്തിൽക്കൂടി ശ്രുണ്ഠിപിടിച്ചു നടക്കുകയാണ്. അയാൾ എല്ലാ കൊല്ലവും ചെയ്യാറുള്ളതുപോലെ, ദീപാവലിമുടക്കിൽ സഞ്ചാരത്തിനായി ഇറങ്ങിയതാണ്. അയാളുടെ പഴയ ലാമാർട്ടിനെയർ കോളേജിലെ ചെറുപ്പക്കാരനായ ഒരു ഇംഗ്ലീഷ് പ്രൊഫസർ (അദ്ദേഹം കുറച്ചുകൊല്ലം മുമ്പുമാത്രമാണ് ഓക്സ്ഫോർഡിൽനിന്നു വന്നതു്) സന്യാസിയായി വീട്ടിൽനിന്ന് ഓടിപ്പോയി. കമാൽ അദ്ദേഹത്തിൻെറ പ്രിയപ്പെട്ട വിദ്യാർത്ഥിയായിരുന്നതിനാൽ, തിരച്ചിലിനായി അയാളെയാണ് വീട്ടുകാർ അയച്ചതു്. കമാൽ ഹരിശങ്കരനോടുകൂടി ഹരിദ്വാരത്തിൽ ചുററിക്കറങ്ങുകയും ''ഹർകിപൈഡി''യിലെ അമ്പലത്തിലും ഹിമാലയപർവ്വതത്തിലും പ്രൊഫസ്സറെ നന്നായി തിരയുകയും ചെയ്തു. ഒരുദിവസം യോഗമായാക്ഷേത്രത്തിൽവെച്ച് അവർ അദ്ദേഹത്തെ കണ്ടുപിടിച്ചു — ''അനുജാ, ഞാൻ ബന്ധങ്ങളിൽനിന്നെല്ലാം മുക്തനായിരിക്കുന്നു; എന്നെ മടക്കിക്കൊണ്ടുപോവരുതു്; ഇവിടെ വലിയ സുഖമാണെനിയ്ക്കു്.'' കമാൽ പറഞ്ഞു— ''പ്രസിദ്ധീകരണത്തിനു വേണ്ടിയാണ് താങ്കൾ ഈ ഒച്ചപ്പാടെല്ലാം ഉണ്ടാക്കിയതു് എന്നു ലക്നോവിൽ സംസാരമുണ്ട്.'' അദ്ദേഹം കൈകൾ കൂപ്പി ദൃഢസ്വരത്തിൽ വീണ്ടും പറഞ്ഞു— ''അനുജാ, ഈശ്വരനുവേണ്ടി മടങ്ങിപ്പോകൂ.'' ഇതിനുശേഷം തൻെറ കാഷായവസ്ത്രം ഒതുക്കിപ്പിടിച്ചുകൊണ്ട്, അദ്ദേഹം

ഒരു അരുവി കടക്കുകയും കാട്ടിൽ മറയുകയും ചെയ്തു. ഇപ്പോഴും കമാൽ തലയും താഴ്ത്തി ലക്നൗ റോഡിൽക്കൂടി പോവുകയാണ്. ഹരിശങ്കർ അന്നും അയാളുടെകൂടെ ഉണ്ടായിരുന്നു.

''സ്നേഹിതാ, ഹരിശങ്കരാ''—കമാൽ പറഞ്ഞു.

''എന്താ, ഇഷ്ടാ.''

''പ്രൊഫസ്സർ ഹാമിൽട്ടൺ പറയുന്നതു ശരിയാണു്. ഈശ്വരന്റെ പേരിൽ ഞാൻ പറയുന്നു—നമ്മളെല്ലാം കുഴപ്പത്തിൽ പെട്ടു കിടക്കയാണു്.''

അന്നു് അവർ ത്യാഗത്തെപ്പറ്റി വളരെനേരം ശ്രദ്ധാപൂർവ്വം ആലോചിച്ചു. ഗംഭീരമായ ദാർശനിക മനോഭാവംകൊണ്ടു് ആക്രാന്തരായിരുന്നു അവർ.

''വാ, നമുക്കു മാളികയുടെ പേരുകറ്റ വായിക്കാം. അവയിൽനിന്നു് ഉടമസ്ഥന്മാരുടെ മനഃശാസ്ത്രം മനസ്സിലാകും.'' ഹരിശങ്കരൻ നടക്കുന്നതിനിടയിൽ പെട്ടെന്നു നിൽക്കുകയും ഒരു വാതിലിന്റെ അടുത്തേയ്ക്കു പോവുകയും ചെയ്തു.

കമാൽ പറഞ്ഞു—''നാം ഒരിക്കലും വീടുണ്ടാക്കുകയില്ല.''

''ശരിയാണു് താൻ പറയുന്നതു്. നോക്കു്, ബൂർഷ്വാകറ്റ എത്ര അധികം വേദനാജനകമായ തരത്തിലാണു് ഭാവാവിഷ്ടരാകുന്നതു്? ഇതാ ഈ പേരൊന്നു വായിയ്ക്കൂ.''

''ഖ്വാബിസ്താൻ—ലാഹൌൽ ബിലാക്കുവത്!''

''പക്ഷേ, താനും 'ഗുൽഫിശാനി'ലും, 'ഖയാബാനി'ലുമൊക്കെയല്ലേ താമസം?''

''എനിയ്ക്കറിയാം അതു്.''

''ചങ്ങാതി... ...''

''എന്താ, ഇഷ്ടാ?''

''ഒന്നു വിചാരിച്ചുനോക്കു്. ആളുകറ്റ വീടുണ്ടാക്കുന്നു—ഇവിടംമുതൽ അവിടംവരെ. ഒന്നിനൊന്നു സുന്ദരം. ലോകത്തിലെങ്ങും വീടുകളാണു്.''

''ശരിയാണു്, സ്നേഹിതാ, വിചിത്രമായ സംഗതി തന്നെ.''

രണ്ടുപേരും ഒരു വീടിന്റെ പ്രവേശനദ്വാരത്തിലുള്ള ഓവു പാലത്തിന്മേലിരുന്നു് ഈ പ്രശ്നത്തെപ്പററി ചിന്തിക്കാൻ തുടങ്ങി. പ്രൊഫസർ ലോകം ഉപേക്ഷിച്ചതു് അവരെ വാസ്തവത്തിൽ അസ്വസ്ഥരാക്കിയിരുന്നു. നല്ല തലച്ചോറും ശാസ്ത്രീയബുദ്ധിയുമുള്ള ഒരു മനുഷ്യൻ. പോകുന്നതോ കാട്ടിലേയ്ക്കും. അത്ഭുതം തന്നെ.

''ഇതിൽ എന്തെങ്കിലും കാര്യമുണ്ടായിരിക്കും, സംശയമില്ല.''

ഇരുട്ടായി അവർ 'ഡാലൻവാല'യിലെ ശാന്തവും സുരഭിലവുമായ നിരത്തിൽക്കൂടി വീടിന്റെ പേരുകറം വായിച്ചുകൊണ്ടുനടന്നു—'നസ്ലരൻ', 'ദൌലതു്ഖാന'. 'ശാംറാക്കു്', 'ആശിയാന', 'രാജു്മഹറം' — കമാലിന്റെ അച്ഛന്റെ മാളികയായ ഖയാബാനും മുമ്പിൽതന്നെ ഉണ്ടായിരുന്നു.

ഈ വീടുകളിലെ തോട്ടങ്ങളിൽ വെച്ചുപിടിപ്പിച്ചിരുന്ന കാട്ടുമരങ്ങളുടെ സുഗന്ധം എങ്ങും പരന്നിരുന്ന ലോകം സുന്ദരമായ സ്ഥലംതന്നെയാണു്.

രണ്ടുപേരും വിഷാദഭാവത്തോടെ പ്രവേശനദ്വാരത്തിലുള്ള കൊച്ചുപാലത്തിന്മേലിരുന്നു്, ചാലിൽക്കൂടി ഒഴുകുന്ന വെള്ളത്തെ നോക്കുകയാണു്. പട്ടണത്തിന്റെ ഒരററത്തുക്കൂടെയായിരുന്നു തോടു് ഒഴുകിയിരുന്നതു്. വെള്ളത്തിൽ പൊട്ടിപ്പൊളിഞ്ഞ ഒരു ചെരുപ്പു്, ഒഴുക്കിന്റെ ശക്തിയിൽ തുള്ളിച്ചാടി ഒഴുകിപ്പോകുന്നുണ്ടു്.

## 25

വീണ്ടും രണ്ടുകൊല്ലം കഴിഞ്ഞു. നാല്പത്തിരണ്ട് ആഗസ്റ്റിലെ പ്രക്ഷോഭം പഴയ കഥയായിത്തീർന്നു. പണ്ഡിററു്ജിയും, മൌലാനയും മററെല്ലാ നേതാക്കളും അഹമ്മദു്നഗരം കോട്ടയിൽ തടവുകാരാണു്. ലോകത്തിന്റെ നിറം അനുനിമിഷം

മാറിക്കൊണ്ടിരിയ്ക്കുകയാണു്. സൊസൈററിയിൽ എവിടെയും സൈനികർ കാണപ്പെടുന്നുണ്ടായിരുന്നു.

ഗ്ഗൽഫിശാനിലെ സൈയദ് ആമീർറസ, സാമ്രാജ്യസേവയ്ക്കുള്ള മത്സരപരീക്ഷയിൽ തോററപ്പോൾ നാവിയിൽ കമ്മീഷൻ സ്വീകരിച്ചു. തഹ്മീന എം. എ. ഫൈനലിലാണു്. എം. എ. പ്രീവിയസ്സിലായ് ചമ്പ. 'കൈലാസ്' ഹോസ്റ്റലിലാണു് ഇപ്പോൾ താമസം. തൽഅത്തും നിർമ്മലയും വലിയ ഘോഷത്തോടെ അണ്ടർഗ്രാജേ്വററ് ക്ലാസ്സിൽ പഠിക്കുന്നു. പട്ടണത്തിലെ ''ഫാഷണബിൾ സ്മാർട്ട് ഇൻറലക്ച്വൽ സെററ്'' എന്നു പറയപ്പെടുന്ന ആ സംഘത്തിൽ ചമ്പ വളരെ കാലമായി ഉൾപ്പെട്ടിരിക്കുന്നു. എത്ര വളരെ പേർ, എത്ര വളരെ മുഖങ്ങൾ! ഈ ആളുകളെല്ലാം വലിയ കൂട്ടുകെട്ടിലാണു്. നാലുപേരുടേയും മാനസികപാകശാല, കറുത്തതും വെളുത്തതുമായ മുഖങ്ങളുടെ സമുദ്രം. നാലുപാടും സന്തോഷംകൊണ്ടു തുള്ളുകയാണു്. അവൾ, അപരുടെയെല്ലാം നടുവിൽ, എല്ലാവരാലും ചുററപ്പെട്ടു്, ഒററയ്ക്കാണു്. എന്തുകൊണ്ടെന്നാൽ അവസാനത്തെ വിലയിരുത്തലിൽ എല്ലാ മനുഷ്യരും ഒററയ്ക്കാണെന്നു് സ്പഷ്ടമത്രേ. എന്നിരുന്നാലും നാം ചുററുപാടുമുള്ള മനുഷ്യരെക്കൊണ്ടു പലതരത്തിലുള്ള സമീകരണങ്ങളും നടത്തുന്നതിൽ വ്യാപൃതരാകുന്നു. ഈ സമീകരണങ്ങളെല്ലാം തെററാണെന്നു തെളിയുന്നതോടൊപ്പം നാം അങ്ങേ അററത്തോളം സാധാരണന്മാരാണെന്നും മനസ്സിലാകുന്നു.

ഭൈയാസാഹബെന്നു് വിളിയ്ക്കപ്പെടുന്ന സൈയദ് ആമീർറസയോടു ഈ സംഗതി ചമ്പ പെട്ടെന്നൊരു ദിവസം പറഞ്ഞു.

അന്നു ഭൈയാസാഹബ് മദിരാശിയിലേയ്ക്കു പുറപ്പെടുവാൻ ഒരുങ്ങിയിരിയ്ക്കുയായിരുന്നു. അയാൾ ചമ്പയെ കാണുന്നതിനു് 'കൈലാസി'ൽ ചെന്നു. അവൾ അന്നേരം ലൈബ്രറിയിലേയ്ക്കു പോവുകയായിരുന്നു. സൈക്കിൾ ഉന്തിക്കൊണ്ടു് അവൾ അയാളോടൊപ്പം റോഡിൽക്കൂടി നടന്നു. ഭൈയാസാഹബ് അവളോടു് പറഞ്ഞു — ''ഞാൻ ഇവിടെ നിന്നു്

ഓടിപ്പോവുകയാണ്. ഭാഗ്യംകൊണ്ട് അതിനൊരവസരവും കിട്ടി. നീ...നീ...എന്നെ കല്യാണം കഴിച്ച് എന്റെകൂടെ വരുന്നതിനു തയ്യാറാണോ?''

ഭൈയാസാഹബ് സ്വതവേ തന്നെ അതീവ സുന്ദരനാണ്. നേവിയിൽ ചേർന്നുകൊണ്ട് അയാളുടെ മാററ് ഒന്നുകൂടി വർദ്ധിച്ചിരിക്കയുമാണ്, ചാരംസ് വയറിന് യൂനിഫോറം നൽകപ്പെട്ടതുപോലെ.

ഏതോ അജ്ഞാതമായ ഭാവനകൊണ്ട് ചമ്പയുടെ മുഖം ചുവന്നു. അവൾ കേട്ട സംഗതി വളരെ പ്രാധാന്യമുള്ള ഒന്നായിരുന്നു. ഒരു പുരുഷൻ തന്റെ ജീവിതത്തിൽ പങ്കുചേരുന്നതിനു അവളെ ക്ഷണിക്കുകയാണ്. ആ പുരുഷനെ അവൾ വളരെ അധികം ഇഷ്ടപ്പെടുകയും ചെയ്യുന്നു. പക്ഷേ, അവൾ പറഞ്ഞു—''അത്ഭുതംതന്നെ. നിങ്ങൾക്കു ഇങ്ങനെ പറയുവാൻ നാണമില്ലായിരിക്കും.''

''പിന്നെ നീ എന്തിനാണ് എന്നെ ഉദ്യാനത്തിലേക്കു നയിച്ചതു്?'' അയാൾ ദേഷ്യത്തോടെ പറഞ്ഞു.

''ഞാൻ താങ്കളെ ഒരു ഉദ്യാനത്തിലേക്കും നയിച്ചിട്ടില്ല.''

''നിനക്കു സത്യമായിട്ടും പറയാൻ കഴിയുമോ, നീ എന്നിൽ താല്പര്യം എടുത്തിട്ടില്ലെന്ന്—നിന്റെ ചങ്ങാതിയായ തഹമീനയുമായി എന്റെ വിവാഹം നടക്കുന്നതാണ് എന്നറിഞ്ഞിട്ടുകൂടി.''

അവൾ ഒന്നും മിണ്ടിയില്ല. ഇതു വാസ്തവമായിരുന്നു. തന്നിൽ പല കുറവുകളുമുണ്ടെന്ന് അവൾക്കു ഇന്ന് ആദ്യമായി മനസ്സിലായി. സിദ്ധാന്തം, ഉയൻ ചിന്തകൾ, തത്വശാസ്ത്രം ഇവയെല്ലാം വേറെ കാര്യമാണ്. യഥാർത്ഥ ജീവിതത്തിൽ നാം നമ്മുടെ വിചാരങ്ങളിൽനിന്നു തികച്ചും ഭിന്നരാണ്. വിശുദ്ധ തത്വങ്ങൾ, നീതിബോധം ഇവക്കു വികാരങ്ങളും ആവേശങ്ങളുമായി യാതൊരു ബന്ധവുമില്ല.

നാം വാസ്തവത്തിൽ വളരെ ദുർബ്ബലരാണ്.

ഭൈയാസാഹബിന് അവളുടെ വിചാരങ്ങൾ മനസ്സിലായി അയാൾ പറഞ്ഞു—''നീ വെറും ഒരു സാധാരണക്കാരിതന്നെ.''

''ഞാൻ അസാധാരണയാണെന്നു് എന്നാണു് അവകാശപ്പെട്ടിട്ടുള്ളതു്?''

അവർ 'പാദ്ഷാ തോട്ട'ത്തിൻെറ വാതില്ക്കൽ എത്തിക്കഴിഞ്ഞിരുന്നു. ''നില്ക്കൂ; നിങ്ങൾ എന്തിനാണു് എൻെറ കൂടെ വരുന്നതു്. എനിക്കു എൻെറ ജോലിക്കു പോകണം. നിങ്ങൾ വീട്ടിൽ പോവുക.''

''എനിക്കു വീടില്ല''.

''നമ്മളിൽ ആക്കും തന്നെ എവിടേയും വീടില്ല.'' ചമ്പ മടുപ്പോടെ മറുപടി പറഞ്ഞു. ''ഞാൻ ഈ അവസരത്തിൽ നിങ്ങളുമായി തർക്കിക്കാനില്ല. നിങ്ങൾക്കു വീടുണ്ടു്. 'ഗുൽഫിശാൻ' എന്നാണു് പേരു്. ലാഹൌൽ ബിലാ...എത്ര അയഥാത്ഥമായ പേർ! അവിടെ തഹമീനയുണ്ടു്. മടങ്ങിപ്പോകൂ''.

''നീ വെറും സാധാരണക്കാരിതന്നെ. സാമാന്യസ്ത്രീകളെപ്പോലെ നീ എന്നോടു വഴക്കു കൂടുന്നു. നിൻെറഎല്ലാ പ്രവൎത്തനങ്ങളും വെറും സാധാരണമാണു്. നീയും അവസാനം ടൈപ്പിലേക്കുതന്നെ മടങ്ങിയിരിക്കുന്നു. നിന്നെപ്പോലെ അനേകായിരം പെൺകുട്ടികളുണ്ടു് ഈ ലോകത്തിൽ. ആദ്യം നീ ഞാനുമായി ഫ്ളർട്ടു ചെയ്തു, ഇപ്പോൾ ജീവിതത്തിൽ കൂട്ടുകാരിയാകുന്നതിനു ധൈര്യവുമില്ല. ബഖ്വാസ് തന്നെ!!''

''സാധാരണക്കാരായ പുരുഷന്മാരെപ്പോലെ നിങ്ങളും എന്നോടു ശണ്ഠകൂടുകയാണു്. അതുകൊണ്ടു് ഒരു കാര്യം തെളിഞ്ഞു. നമ്മളിൽ ആരുംതന്നെ ദേവന്മാരോ ദേവികളോ അല്ല. ഖുദാഹാഫിസ്!''

ഗുൽഫിശാനിൽ ചെന്നെത്തിയശേഷം ബൈയാസാഹബ് സാമാനങ്ങൾ പേക്കുചെയ്യുന്നതിൽ മുഴുകി. അന്നേ ദിവസം തന്നെ തഹ്മീന അവസാനത്തെ പരീക്ഷയെഴുതി സവ്വകലാശാലയിൽനിന്നു മടങ്ങിയെത്തിയിട്ടുണ്ടായിരുന്നു. ദിവസം മുഴുവനും വീട്ടിൽ സ്വകാര്യത്തിലുള്ള 'കുശുകുശുക്കലാ'യിരുന്നു. 'വലിയ മകൾ' പഠിപ്പെല്ലാം കഴിഞ്ഞു വീട്ടിലെത്തി

യിരിക്കുന്നു. മൈയോസാഹബ് ദനവിയിൽ ഉദ്യോഗസ്ഥനു മായി. ഇനി കല്യാണം മാത്രമേ ബാക്കിയുള്ളൂ.

രാത്രി മൈയോസാഹബ് നിശ്ശബ്ദനായി മോട്ടോർ സൈക്കിളിൽ കയറി സ്റ്റേഷനിലേയ്ക്കു തിരിച്ചു.

വീട്ടിലെങ്ങും വിരസത പരന്നു.

കമാലും ഹരിശങ്കറും തഹമീനയിൽനിന്നു ഒഴിഞ്ഞുമാറി. ചമ്പ കാശിയിലേയ്ക്കു മടങ്ങിയിരിക്കുന്നു. ഇനി എന്നത്തേയുംപോലെ, മലയിലേയ്ക്കു പോകാനുള്ള പരിപാടിയാണ്. വീട്ടുകാരെല്ലാം നൈനിറ്റാളിലേയ്ക്കു പുറപ്പെട്ടുകഴിഞ്ഞു. കമാൽ പിതൃസഹോദരിയുടെ ക്ഷണനമനുസരിച്ച് മസൂറിയിലേയ്ക്കു പോയി.

ജൂലായിൽ എല്ലാവരും മലയിറങ്ങുവാൻ തുടങ്ങി. ''ഗുൽഫിശാനി''ന്റെ വാതിൽ തുറന്നു. കിഴക്കൻ കാററിൽ തോട്ടത്തിലെ ചെടികളെല്ലാം ചിലച്ചുകൊണ്ടിരുന്നു. ഒരു ദിവസം പെട്ടെന്നു മൈയോസാഹബ് വന്നുകയറി. മൂന്നു ദിവസം അയാൾ ഗുൽഫിശാനിൽ തങ്ങി. ആ ദിവസങ്ങളിലെല്ലാം തന്റെ മുറിയിൽതന്നെ കഴിച്ചുകൂട്ടി. പുറപ്പെടുന്നതിനു ഒരു ദിവസംമുമ്പ് അമ്മാ ബീഗത്തിന്റെ മുറിയിൽ ചെന്നു.

''വന്ദനം. നിങ്ങളുടെ മകൾ എം. എ. പാസ്സായല്ലോ.'' അയാൾ പലകയുടെ ഒരററത്തു ഇരുന്നു ശാന്തതയോടെ പറഞ്ഞു.

അമ്മ ബീഗം ഒന്നും പറഞ്ഞില്ല.

''എനിക്കു തോന്നുന്നു, ഇനി നിങ്ങൾ അവളുടെ വിവാഹത്തിനു ഏർപ്പാടു ചെയ്യണം.''

''ആരുമായിട്ട്?'' അവർ തീക്ഷ്ണമായ സ്വരത്തിൽ ചോദിച്ചു.

''ഞാനുമായിട്ട്—അല്ലാതാരായിട്ട്?'' അയാൾ അത്രതന്നെ തീക്ഷ്ണമായ സ്വരത്തിൽ മറുപടി പറഞ്ഞു.

''നിനക്കു നാണമില്ലേ ഇങ്ങനെ പറയാൻ. പിതൃസഹോദരന്റെ മകളെ വിട്ടു വേശ്യയുടെ വലയിൽ കുടുങ്ങിയില്ലേ

നീ? പോകുന്നിടത്തെല്ലാം നീ കാരണം ഞങ്ങൾ അപമാനിക്കപ്പെടുകയാണ്.''

''ഞാൻ എന്റെ ചുമതല അവഗണിക്കുന്നു എന്നു് നിങ്ങൾ എങ്ങനെ തീരുമാനിച്ചു? ഞാൻ ഈ വീട്ടിൽ വളർത്തപ്പെട്ടതും വലുതായതുമെല്ലാം തഹ്മീനാബീഗത്തിന്റെ ഭർത്താവാകുവാൻവേണ്ടിയാണ്. നിങ്ങളുടെ മകളെ വഞ്ചിക്കത്തക്കവണ്ണം കൃതഘ്നനല്ല ഞാൻ.'' ഇത്രയും പറഞ്ഞു് അയാൾ മുറിയിൽനിന്നു പുറത്തുപോയി.

സോസൻ പോയി തഹ്മീനയോടു പറഞ്ഞു—''മോളേ, ഞങ്ങൾ ഇമാൻബാന്ദിയെ വിളിക്കാൻ പോകയാണ്, പാടുവാൻ. നീ ഒന്നും കേട്ടില്ലേ? നിന്റെ കല്യാണം നടക്കാൻ പോകയാണ്.''

''സോസൻ, നീ പോയി എല്ലാവരോടും പറയണം, 'ഈ ലോകം തലകീഴായി മറിഞ്ഞാലും ശരി, ഞാൻ ഷൈയോസാഹബിനെ ഒരിക്കലും വിവാഹം ചെയ്യുകയില്ല' എന്നു്.''

ഇത്രയും പറഞ്ഞു് തഹമീന പൊട്ടിക്കരയുവാൻ തുടങ്ങി. സോസൻ അമ്പരന്നു.

വീടുമുഴുവൻ ''അടിയന്തരാവസ്ഥ'' പ്രഖ്യാപിക്കപ്പെട്ടു. സഹോദരിയെ സമ്മതിപ്പിക്കുന്നതിനു വരണമെന്നു മുസൂരിയിലുള്ള കമാലിനു കമ്പിയടിച്ചു. തഹമീനയെ കഴിവനുസരിച്ചു പറഞ്ഞു മനസ്സിലാക്കുന്നതിനു് എല്ലാവരും പരിശ്രമിക്കുകയും ചെയ്തു.

പക്ഷേ, തഹമീന തന്റെ ''ഇല്ല'' എന്നതിനെ ഒരിക്കലും 'ആവാം' എന്നാക്കിയില്ല. മാത്രമല്ല, പെൺകുട്ടികളുടെ മട്ടനുസരിച്ചു്, കരയാനും പിഴിയാനും തുടങ്ങുകയും ചെയ്തു.

കമാൽ മുസൂരിയിൽനിന്നു മടങ്ങിയെത്തി. വീട്ടിലെ സ്ഥിതിഗതികളെല്ലാം കണ്ടു. പിന്നെ ചമ്പയെ കാണുവാൻ 'കൈലാസി'ലേയ്ക്കു പോയി. അവൾ അമ്മാമന്റെകൂടെയാണെന്നും അടുത്തയാഴ്ച ഹോസ്റ്റലിൽ വരുമെന്നും അയാൾ അറിഞ്ഞു. ചമ്പയുടെ അവിടെവെച്ചു് അയാൾ ഷൈയോസാഹബുമായി ഏറ്റുമുട്ടി. ചമ്പയോടു് എന്തുപറയാനാണ് താൻ വന്നിരി

ക്കന്നതെന്നു് അയാാംക്കതന്നെ ഒരു പിടിയുമില്ലായിരുന്നു. ബൈയാസാഹബ് അതേനിമിഷത്തിൽ അവിടെനിന്നു മടങ്ങു കയും അന്നുതന്നെ മദിരാശിയിലേയ്ക്കു യാത്രതിരിക്കുകയും ചെയ്തു.

ക്രമേണ സ്ഥിതിഗതികറം സാധാരണ മട്ടിലായി. ചമ്പ പണ്ടത്തെപ്പോലെത്തന്നെ തഹമീനയുടെ സംഘത്തിൽ ചേ ന്നു. ആ രണ്ടു പെൺകട്ടികളും വിട്ടുവീഴ്ചയോടും സൌജന്യ ത്തോടുംകൂടിത്തന്നെ തങ്ങളുടെ പരസ്പരമൈത്രി നിലനിർത്തി. അവർ ബൈയാസാഹബിനെക്കറിച്ചുള്ള ചർച്ചയ്ക്കു് ഓർമ്മയില്ലാ തെപോലും ഇടകൊടുത്തില്ല. തങ്ങറം ഗാംഭീര്യവും തത്വമീ ക്ഷയും ഉള്ള സ്ത്രീകളാണെന്നും ഭാവുകതയുടെ ക്ഷുദ്രതയിൽ വീ ഴുന്ന ചെറിയ കട്ടികളെന്നും അവരവരുടേതായ നിലപാടിൽ നിന്നുകൊണ്ടുതന്നെ രണ്ടുപേരും മനസ്സിലാക്കി.

വാസ്തവമിതാണു്. ഏതെങ്കിലും ഒരു അവസരത്തിൽ ചി ല കാര്യങ്ങറം നമുക്ക [1]വിധിനിർണ്ണായകമായിത്തോന്നിയേ ക്കാം. പക്ഷേ, അവസരംനീങ്ങി, ബോധം വീണാൽ, നാം വിഡ്ഢികളായിരുന്നുവെന്നും, പ്രസ്തുത കാര്യത്തെച്ചൊല്ലി വെ റുതെ വേവലാതിപ്പെടുകയായിരുന്നുവെന്നും നമുക്ക മനസ്സിലാ കുകയും ചെയ്യും.

## 26

ക്ഷാമപീഡിതരായ ആളുകളെ സഹായിക്കാനായി കല്ക്കത്ത യിലേയ്ക്കു പോകവാൻ പുറപ്പെടുമ്പോഴാണു് കമാലിനു [2]ജീജാ ജിയുടെ കത്തു കിട്ടിയതു്. ലാജിൻെറ വിവാഹം കഴിഞ്ഞു് ഒരുകൊല്ലമായിട്ടുണ്ടായിരുന്നു. അവറം ഭത്താവിനോടുകൂടി ദില്ലിയിലാണു്. ജീജാജി അവിടെ ഏതോ ഡിപ്പാർട്ടു

1. കയാമത്തു്.
2. മൂത്ത സഹോദരിയുടെ ഭർത്താവു്.

മെൻറിൽ അണ്ടർസിക്രട്ടറിയാണ്. ഇപ്പോഠം നിർമ്മലയുടെ വിവാഹത്തെപ്പററിയുള്ള ചിന്തയായിരുന്നു. ജീജാജി എഴുതിയിരിക്കയാണ്—''നീ കല്ക്കത്തയിലേയ്ക്കു പോവുകയാണല്ലോ. സർ ദീപനാരായണൻെറ മകനായ ഗൌതമനും ഇപ്പോഠം അവിടെയാണ്. അയാളുമായി നിർമ്മലയുടെ വിവാഹകാര്യം ആലോചിക്കാമെന്നാണ് ഞങ്ങഠം വിചാരിക്കുന്നതു്. അയാളും നിന്നെപ്പോലെ ബങ്കാഠംസഹായത്തിൻെറ ഈ നൂലാമാലയിൽപ്പെട്ടു് അങ്ങോട്ടു പോയിരിക്കയാണെ് എന്നു കേഠംക്കുന്നു. അല്ലെങ്കിൽ, വിശ്വഭാരതിയിൽ എന്തെങ്കിലും ചെയ്യുന്നുണ്ടായിരിക്കും. ഏതായാലും ശരി, നീ അയാളെ കാണുകയും അയാളുടെ സ്വഭാവത്തെക്കുറിച്ചു (ഗംഭീരസ്വഭാവമാണോ, അതോ നിങ്ങളെയെല്ലാംപോലെ ക്രമമില്ലാത്ത ശീലമാണോ എന്നെല്ലാം) അന്വേഷിച്ചു് അറിയുകയും വേണം.''

കമാൽ എഴുത്തു പോക്കററിലിട്ടു. ജീജാജി അത്ഭുതമനുഷ്യൻ തന്നെ! ആളുകഠം നാട്ടിൽ ഈച്ചകളെപ്പോലെ ചത്തുവീഴുകയും രാജ്യം നാശത്തിലേയ്ക്കു നീങ്ങുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഇങ്ങോർക്കോ വിവാഹകാര്യമാണ്. കമാൽ ഉത്സാഹിയായ വിദ്യാർത്ഥിപ്രവർത്തകനായിരുന്നു. തഹ്മീനയുടേയും ബൈയാസാഹബിൻേറയും കഥയ്ക്കുശേഷം അയാഠം വിവാഹപ്രശ്നങ്ങളെ ബോറായിട്ടാണു കരുതിയിരുന്നതു്. ''ഞാൻ കല്ക്കത്തയിലെ ക്ഷാമബാധിതരായ ആളുകളുടെ ശവശരീരം എടുത്തുമാററണമോ, അതോ, നിർമ്മലയ്ക്കുവേണ്ടി വരനെ അന്വേഷിക്കണമോ''—അയാഠം ശുണ്ഠിയോടുകൂടി തൻ്റെ അത്തിനോടു ചോദിച്ചു. എന്നാലും കർത്തവ്യബോധത്താൽ പ്രേരിതനായി ആ മാന്യൻെറ മേൽവിലാസം പകർത്തിയെടുക്കുകയും യാത്ര പുറപ്പെടുകയും ചെയ്തു. കൂടെ യൂനിവേഴ്സിററിയിലെ അനേകം വിദ്യാർത്ഥികളും വിദ്യാർത്ഥിനികളും ഉണ്ടായിരുന്നു. വഴിയ്ക്കു് അവർ ഇക്ബാൽ, ജോശ്, ടാഗോർ, നസറുഠം ഇസ്ലാം മുതലായവരുടെ ഉശിരൻപാട്ടുകഠം പാടിക്കൊണ്ടിരുന്നു. അയാഠം വണ്ടിയുടെ ജനാലയിൽക്കൂടി നാട്ടിലെ പച്ചപിടിച്ച വയലുകഠം നോക്കി വിചാരിച്ചുകൊണ്ടിരുന്നു—ഇതു് എൻെറ

രാജ്യമാണു്, എന്റെ രാജ്യമാണു്. ദേശഭക്തി, വിപ്ലവം, രാഷ്ട്രീയോത്സാഹം, ബ്രിട്ടീഷ്സക്കാരിനെതിരായുള്ള ക്രോധവും ക്ഷോഭവും—ഇത്തരത്തിലുള്ള അനേകം വികാരങ്ങൾ അയാളുടെ ഹൃദയത്തിൽ വിചിത്രമായ ഒരു സ്ഥിതിവിശേഷം ഉണ്ടാക്കി.

ഗംഗാതീരത്തെ ചെറിയതും സുന്ദരവുമായ ജില്ലാസ്റ്റേഷനിൽ വണ്ടിനിന്നു. കുട്ടികൾ ജനലയിൽക്കൂടി പുറത്തേയ്ക്കു നോക്കിക്കൊണ്ടിരുന്നു. നാലുഭാഗത്തും കുളങ്ങളും, നിറഞ്ഞ മൈതാനങ്ങളും മുളക്കൂട്ടങ്ങളുമാണു്. അകലെ ഗംഗയിലെ തിരമാലകളിൽ സൂര്യൻ അസ്തമിക്കുന്നു. സ്റ്റേഷനിൽ രണ്ടു പല്ലക്കു കിടന്നിരുന്നു. പ്ലാററുഫോറത്തിൽ മുഴുവൻ ഗ്രാമീണരുടെ കൂട്ടമാണു്. അവർ അരിയന്വേഷിച്ചു കല്ക്കത്തയിലേയ്ക്കു പുറപ്പെട്ടിരിയ്ക്കുന്നു. വണ്ടി കണ്ടയുടനെ അതിൽ ചാടിക്കയറുവാൻ തുടങ്ങി. പ്ലാററുഫോററത്തിന്റെ മറുഭാഗത്തു്, മുമ്പിലായിത്തന്നെ സൈന്യങ്ങളുടെ വണ്ടിയും നില്ക്കുന്നുണ്ടു്.

''ഈ സൈനികവണ്ടി വിടുന്നതുവരെ നിങ്ങളുടേതു പുറപ്പെടുകയില്ല.'' ഗാർഡ് കമാലിനോടു പറഞ്ഞു. ''നാലഞ്ചുമണിക്കൂർ ലെയിററാകും നിങ്ങളുടെ വണ്ടി. യുദ്ധകാലമാണിതു്, ജനാബു്.''

ആൺകുട്ടികളും പെൺകുട്ടികളും വണ്ടിയിൽ നിന്നിറങ്ങി.

കമാലും കൂട്ടുകാരും പാടിപ്പാടി ക്ഷീണിച്ചിരുന്നു. വണ്ടി വിടുന്നതിനുള്ള ഭാവംതന്നെയില്ല.

പെട്ടെന്നു രേഖ നിലവിളിച്ചുകൊണ്ടു് ഒരുഭാഗത്തേയ്ക്കോടി. അവളുടെ കൂട്ടുകാരും പിന്നാലെ ചാടിയെത്തി. പ്ലാററ്ഫോററത്തിന്റെ അററത്തു്. ഒരു ചെറിയ കർഷകകുടുംബം പരിഭ്രമിച്ചും പേടിച്ചും ഇരുന്നിരുന്നു. ചെറിയവനും, കനംകുറഞ്ഞവനും, കറുത്ത താടിക്കാരനുമായ ഒരു യുവാവു് മരിച്ചുകിടന്നിരുന്നു. അയാളുടെ കറുത്തു മെലിഞ്ഞ, സുന്ദരിയായ ഭാര്യ അലമുറയിടുകയാണു്. അവളുടെക്കൂടെ രണ്ടു കുട്ടികളും നിലവിളിക്കുന്നുണ്ടു്.

''കമാൽ''—നരേന്ദ്രൻ വിളിച്ചു. ''ഇവിടെ വരൂ. ശവം ചുമക്കുന്ന നമ്മുടെ ജോലി ഇവിടെനിന്നുതന്നെ തുടങ്ങുക യായി.

ആ പെൺകുട്ടി തേങ്ങലുകൾക്കിടയിൽ ബംഗാളിയിൽ പറഞ്ഞു — ''ഞാനും എന്റെ ഭർത്താവുമായ അമ്പുൾ മോൻശ്രുരും ക്ഷേണമന്വേഷിച്ചു കല്ക്കത്തയിലേക്കു പോവുകയായിരുന്നു. അദ്ദേഹം എന്തെങ്കിലും കഴിച്ചിട്ട് ഒരാഴ്ചയായി. അത്രയും കാലം ഞാനും ഒന്നും കഴിച്ചിട്ടില്ല. സൈനികവണ്ടിയിൽ നിന്നു് എറിഞ്ഞുകളഞ്ഞ രണ്ടുനാലു ബിസ്കറ്റും റൊട്ടിയും ഞാൻ ശേഖരിച്ചുവെച്ചിരുന്നു. അതു കുട്ടികൾക്കു കൊടുത്തുക ഴിഞ്ഞു.'' ഇത്രയും പറഞ്ഞു്, അവൾ പ്ലാററുഫോറത്തിൽ കിടക്കുകയും എല്ലാവരുടേയും മുമ്പിൽവെച്ചുതന്നെ മരിക്കുകയും ചെയ്തു.

ആംഗ്ലോ ഇന്ത്യക്കാരനായ സ്റ്റേഷൻമാസ്റ്റർ അങ്ങോട്ടുചെന്നു. ''ഇവിടെ എന്തെല്ലാം കുഴപ്പങ്ങളാണു് നിങ്ങൾ ഉണ്ടാക്കുന്നതു്? ഇയ്യിടെ ഈ പ്ലാററുഫോറത്തിൽ ദിവസവും അമ്പതും നൂറും ആളുകൾ മരിക്കാറുണ്ടു്. ഞങ്ങൾ ആരെയാരെ നോക്കും. ഇതു റെയിൽവേസ്റ്റേഷനാണു്, ആസ്പത്രിയല്ല. ഈ ബങ്കാളികൾ എന്നും വിശക്കുന്നവരാണു്. വിശക്കുന്ന ബങ്കാളികൾ! നിങ്ങൾ എന്തിനാണു് ഇതിനെപ്പററിയെല്ലാം ചിന്തിക്കുന്നതു്?''

''ഇവിടെ ശവപ്പറമ്പെവിടെയാണു്?'' കമാൽ ദേഷ്യത്തോടെ ചുണ്ടുകടിച്ചുകൊണ്ടു ചോദിച്ചു.

''നമുക്കറിഞ്ഞുകൂടാ. എന്താ, ഇവരുടെ ശവക്കുഴിവെട്ടുവാൻ ഭാവമുണ്ടോ? വളരെ നന്നല്ലോ.''

കുട്ടികൾ ശ്മശാനത്തേയും മൌലവിയേയും അന്വേഷിച്ചുകൊണ്ടു ഗ്രാമത്തിലേക്കുപോയി.

കമാൽ ശവങ്ങളുടെ അടുത്തുതന്നെ ഇരുന്നു. പ്ലാററുഫോറത്തിൽ കട്ടിയായ ഇരുട്ടായിരുന്നു. കാററു മുളക്കൂട്ടങ്ങളിൽ ചില ശബ്ദമുണ്ടാക്കിക്കൊണ്ടിരുന്നു. കമാൽ തന്റെ ഹോൾഡോളിൽ നിന്നു ഒരു വിരിയെടുത്തു ശവങ്ങളെ പുതപ്പിച്ചു.

ചുവന്ന സാരിക്കാരിയായ ആമനാബീബിയും കണ്ടങ്ങൾ ധാരാളം വെച്ചിട്ടുള്ള ലുങ്കിധരിച്ച അബുൾ മോൻസ്സൂരും ആ ഒരു വാരിയാൽ മൂടപ്പെട്ടു.

കുറച്ചകലെ ദൂരെ ഗംഗ ഒഴുകിയിരുന്നു. അതിൻെറ ഓളങ്ങളിൽ ഒരു വഞ്ചി ഏകാകിയായി സഞ്ചരിക്കുകയാണു്. തോണിയിൽ വിളക്ക കത്തുന്നുണ്ടു്. ആരോ അതിലിരുന്നു് ഹൃദയാകർഷകമായ ഒരു പാട്ടു പാടുകയാണു്. പാട്ടിൻെറ അർത്ഥം കമാലിനു് ശരിയ്ക്കു മനസ്സിലായില്ല. മരങ്ങളുടെ അടുത്തു കോൺവാലീസു് പ്രഭുവിൻെറ കാലത്തെ ശൈലിയിൽ പണിതതും, പ്രൌഢിയേറിയതും, കലക്റ്റർ താമസിക്കുന്നതുമായ ബങ്കളാവു് നില്ക്കുന്നു. അതിൽനിന്നും അല്പം അകലെ, ആ ജില്ലയിലെ ഏററവും വലിയ ജമീന്ദാരായ രാജാഗിരീശു് ചന്ദ്രറായിയുടെ കൊട്ടാരമാണു് അതിനുള്ളിൽ റേഡിയോ ശബ്ദിച്ചുകൊണ്ടിരിക്കുന്നു. രാത്രിയുടെ നിശ്ശബ്ദതയിൽ കാററിൽ നീന്തിക്കൊണ്ടുവരുന്ന ബി. ബി. സിയുടെ ലളിതപരിപാടിയുടെ ശബ്ദം വ്യക്തമായി കേൾക്കാമായിരുന്നു. കമാലിൻെറ ഹൃദയം മുങ്ങിക്കൊണ്ടിരുന്നു. അയാൾ കണ്ണുകളടച്ചു. ഇതു രവീന്ദ്രനാഥൻേറയും, സരോജിനിദേവിയുടേയും ശരശ്ചന്ദ്രൻേറയും നാടാണു് — നോവലെഴുത്തുകാരുടേയും കവികളുടേയും പ്രിയപ്പെട്ട വിഷയവും.

നാമെല്ലാം പല തരത്തിലുള്ള പുസ്തകങ്ങളുടെ വിഷയമാണു്—ചരിത്രത്തിൻെറ അദ്ധ്യായങ്ങൾ, ശബ്ദങ്ങൾ, സ്ഥിതിവിവരണക്കണക്കുകൾ, റിപ്പോർട്ടുകൾ, കോൺഗ്രസ്സു് — ലീഗു്നേതാക്കന്മാരുടെ പ്രസംഗങ്ങൾ, കമ്യൂണിസ്റ്റു് മാനിഫെസ്റ്റോ. രാഷ്ട്രങ്ങൾ സ്വാതന്ത്ര്യം ആവശ്യപ്പെടുന്നതു് ലെനിനിൻെറ തത്വങ്ങൾക്കനുസൃതമാണു് എന്നു് കഴിഞ്ഞ ആഴ്ച ഡോക്ടർ അശ്റഫു് പറയുകയുണ്ടായി. പാക്കിസ്ഥാൻ! അപ്പോൾ, മുസൽമാൻമാരായിട്ടുള്ളവരെല്ലാം തന്നെ സ്വതവേ പാകിസ്ഥാനികളാകുമോ? അഥവാ, എന്താണുണ്ടാകാൻ പോകുന്നതു്? ലെനിൻ, സ്റ്റാലിൻ, ഗോർക്കി, ഡോ. അശ്റഫു്

സജ്ജാദ്സഹീർ, ജിന്നാസാഹബ്, മഹാത്മാഗാന്ധി, പണ്ഡിററ്ജി.

കമാലിൻെറ തലച്ചോറിൽ സംഭവങ്ങളുടേയും, പേരുകളുടേയും, വ്യക്തിത്വങ്ങളുടെയും ഘോഷയാത്ര ചുററിസ്സഞ്ചരിച്ചുകൊണ്ടിരുന്നു. പക്ഷേ, എല്ലാ ലോകത്തിൻേറയും കേന്ദ്രബിന്ദു ഇപ്പോഠം ഈ രണ്ടു ശവങ്ങളാണു്. സമാന്തരസംവാദങ്ങളുടെയും സിദ്ധാന്തങ്ങളുടെയും ചങ്ങലയിലുള്ള കണ്ണികഠം ഈ കേന്ദ്രത്തിൽവന്നു പൊട്ടിച്ചിതറുന്നു ആമനാബീബിയും അബ്ബ്യാഠം മോൻശ്രുരും — രണ്ടു ശവങ്ങഠം.

പിറെറദിവസം രാവിലെ അവർ വീണ്ടും യാത്രതുടന്നു. വൈകുന്നേരം വണ്ടി ഹൌറയിലെത്തി. ആൺകുട്ടികളും പെൺകുട്ടികളും അവരവരുടെ താമസസ്ഥലത്തേയ്ക്കു പുറപ്പെട്ടു. പ്രമോദകുമാരിൻെറ വീടായിരുന്നു ഇവരെല്ലാം ഒത്തുകൂടുന്ന സ്ഥലം. അടുത്തദിവസം എല്ലാവരും ഒന്നിച്ചുചേരണം. കമാൽ മാണിക്തല്ലയിലേയ്ക്കു പോയി. അവിടെയായിരുന്നു അയാളുടെ ഒരു അമ്മാമനായ ''മടിയാബ്രുജ്ജുനവാബ്'' താമസിക്കുന്നതു്.

മാണിക്തല്ലയിലെ അല്പം ജീർണ്ണമായ ഒരു വീടിൻെറ വാതിൽക്കൽ ഒരു വണ്ടിവന്നു നിന്നു. ആ കെട്ടിടത്തിൻെറ നിർമ്മാണകല കമ്പനിയുടെ കാലത്തേതായിരുന്നു. ഇത്തരത്തിലുള്ള കെട്ടിടങ്ങഠം കൽക്കത്തയിൽ ധാരാളമാണു്. വലിയ വലിയ തടിച്ച തൂണുകഠം വീതിയുള്ള വരാന്ത, വരാന്തയിലും പ്രവേശനകവാടങ്ങളിലും ഘടിപ്പിച്ചിട്ടുള്ള വെനീഷ്യൻ കതകുകഠം; അകത്തെ മുറികഠം ലതകളും വള്ളികളും കൊത്തിയവയും സ്വർണ്ണനിറമുള്ളവയുമായ ചട്ടകളിൽ ഉറപ്പിച്ചിട്ടുള്ള ഇംഗ്ലീഷു ദൃശ്യചിത്രങ്ങഠം, കാശ്മീരിശൈലിയിലുള്ള തിരശ്ശീലകഠം മുതലായവയെക്കൊണ്ടു അലങ്കരിയ്ക്കപ്പെട്ടിട്ടുണ്ടു്. പുറത്തുള്ള തോട്ടത്തിൽ പുഷ്പങ്ങഠം സുഗന്ധം പരത്തുന്നു.

മുകളിലത്തെ നിലയിൽ നിന്നു പെൺകുട്ടികഠം വിളിച്ചുപറഞ്ഞു—''ഇതാ നോക്കൂ, കമ്മൻഭൈയ വന്നിരിക്കുന്നു ലക്കി

നോവിൽ നിന്നു്.'' വീട്ടിൽ മുഴുവൻ തിരക്കായി. വേലക്കാരും വേലക്കാരികളും പുറത്തേയ്ക്കോടി. താഴെ വരാന്തയിൽ ചെടികളുടെ ഇലകൾ കാററിലാടുന്നു. നവാബ്സാഹബ്ബ് മരുമകനെ സ്വാഗതം ചെയ്യാൻ ചാരുകസേലയിൽ നിന്നു എഴുന്നേററു.

ഒരു അമ്പതു്-അമ്പത്തഞ്ചുകൊല്ലം മുമ്പാണു് നവാബ്കമാൽറസാബഹദൂരിന്റെ ഇളയ അളിയൻ ഈ വീടു ദത്ത്കുടുംബത്തിൽ നിന്നു വാങ്ങിയതു്. ഇവിടെ ഒരു കാലത്തു ബ്രഹ്മസമാജസമ്മേളനങ്ങൾ, വലിയ ആർഭാടത്തോടുകൂടി നടക്കാറുണ്ടായിരുന്നു. ദത്ത്കുടുംബത്തിലെ ആളുകളുടെ മങ്ങിയ ചിത്രങ്ങൾ മുകളിലത്തെ നിലയിലുള്ള ഒരു മുറിയിൽ ഇപ്പോഴും തൂങ്ങിക്കിടക്കുന്നുണ്ടു്. മഹർഷി ദേവേന്ദ്രനാഥടാഗോർ നടുക്കിരിക്കുന്ന ഒരു ഗ്രൂപ്പ്ഫോട്ടോയുമുണ്ടു്. മുറിയുടെ ഒരു ഭാഗത്തുള്ള ഒരു വെണ്ണക്കൽ മണ്ഡപത്തിലിരുന്നു മഹർഷി ഹാർമോണിയത്തിന്മേൽ ഭജനകൾ വായിയ്ക്കാറുണ്ടായിരുന്നുവത്രേ. വീട്ടുടമസ്ഥനും, ഒരു കാലത്തു് ലക്നോവിലെ കാനിങ്ങ് കോളേജിൽ പ്രൊഫസ്സറുമായിരുന്ന മനോരഞ്ജൻ ദത്തിന്റെ മരണശേഷം അദ്ദേഹത്തിന്റെ മകൻ ഈ വീടു വില്ക്കുകയും ബാലീഗഞ്ചിൽ ഒരു വലിയ കെട്ടിടം നിർമ്മിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ കുട്ടികളിൽ ഇന്നു പല ഐ. സി. എസ്. ഉദ്യോഗസ്ഥന്മാരും കുറെ കമ്യൂണിസ്ററു നേതാക്കളുമുണ്ടു്. പെൺകുട്ടികൾ അധികവും യൂറോപ്പിലാണു് പഠിച്ചിട്ടുള്ളതു്. മനോരഞ്ജൻ ദത്തിന്റെ ഒരു പൌത്രിയെ വിവാഹം ചെയ്തിട്ടുള്ളതു് ചിററഗോങ്ങ് മലംപ്രദേശത്തിലെ ഒരു രാജാവാണു്.

ഇന്നത്തെ വീട്ടുടമസ്ഥൻ ലക്നോവിലെ ഒരു മുടിഞ്ഞ നവാബാണു്. പെൻഷൻ കിട്ടുന്നുണ്ടു്. കൽകത്തയിൽ ആണു് താമസം. ജീവിച്ചിരിക്കുക എന്നതു മാത്രമായിരുന്നു അവരുടെ തൊഴിൽ.

സുൽത്താൻ എ ആലം എന്ന ബിരുദമുള്ള വാജിദാലിയുടെ കൂടെയാണു് നവാബ്കമാൽറസാ ബഹദൂർ മടിയാബുർജിൽ വന്നതു്. അദ്ദേഹം സുൽത്താന്റെ ഏററവും ചെറിയ

അനുജത്തിയുടെ ഭർത്താവും പിതൃവ്യപുത്രനമായിരുന്നു. കൽക്കത്ത പത്തൊമ്പതാം നൂററാണ്ടിന്റെ അവസാനത്തിൽ വളരെയേറെ അധുനാതനമായ ഒരു പട്ടണമായിരുന്നു. അവിടെ അനേകം കോളേജുകളും, പ്രസ്സുകളും, പത്രങ്ങളുമുണ്ടായിരുന്നു. പുതിയ ബങ്കാളിനോവലുകൾ ഹിന്ദുസംസ്കാരത്തിന്റെ നവോത്ഥാനം പ്രചരിപ്പിച്ചുകൊണ്ടിരിരുന്നു. രാജ്യത്തിലെങ്ങും രാഷ്ട്രീയവും സാംസ്കാരികവുമായ പ്രക്ഷോഭങ്ങളെപ്പററിയുള്ള ചർച്ചകൾ നടന്നുകൊണ്ടിരിക്കുയാണു്. പക്ഷേ, നവാബ് അലീബഹദൂരിനു് ബഹളങ്ങളുമായി യാതൊരു ബന്ധവുമില്ല. ആലിഗഡിൽ എം. എ. ഓ. കോളേജ് തുറന്നുകഴിഞ്ഞിട്ടുണ്ടായിരുന്നുവെങ്കിലും, അദ്ദേഹത്തിനു ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൽ ഒട്ടുംതന്നെ താല്പര്യമില്ലായിരുന്നു. അദ്ദേഹത്തിന്റെ മുഴുവൻസമയവും ലക്നോ, ദൽഹി, അജീമാബാദ് മുതലായ സ്ഥലങ്ങളിലെ കവിതാ-സാഹിത്യസമ്മേളനങ്ങളിൽ ചെലവാക്കുകയാണ്. പെൻഷന്റെ വരവുള്ളതിനാൽ ജീവിതത്തെച്ചൊല്ലി യാതൊരു ചിന്തയുമില്ല. തലയ്ക്കു മുകളിൽ ബ്രിട്ടീഷുകാരുടെ കുടയുടെ നിഴൽ കുശലമരുളിക്കൊണ്ടു നില്ക്കുകയാണു്.

അദ്ദേഹത്തിന്റെ കുടുംബത്തിൽ അന്നു ആദ്യമായി ഒരു വിശേഷസംഭവമുണ്ടായി. നവാബ്അലിറസയുടെ ഒരു ജാമാതാവു് ലക്നോവിലും മറെറ ആൾ പാററ്നയിലുമായിരുന്നു താമസം. രണ്ടാമത്തെ ആൾ പുതിയ വിചാരങ്ങളുള്ള ആളും പുരോഗമനവാദിയുമായിരുന്നു. അക്കാലത്തു് പാററ്നയിൽ നിയമപഠനം വളരെ സാധാരണമായിരുന്നു. അതിനാൽ നവാബിന്റെ ദൌഹിത്രനും ബാരിസ്റ്റർ പരീക്ഷയ്ക്കു പഠിക്കാൻ ഇംഗ്ലണ്ടിലേയ്ക്കു പോയി.

ലക്നോക്കാരൻ ജാമാതാവു് ഇംഗ്ലീഷുവിദ്യാഭ്യാസത്തെ സമർത്ഥിക്കുന്ന ആളായിരുന്നു. ഇപ്പോൾ രാഷ്ട്രീയത്തിലും അയാൾക്കു് താല്പര്യം ഉണ്ടാകാൻ തുടങ്ങി. കോൺഗ്രസ്സിന്റെ ആദർശങ്ങളോടായിരുന്നു മമത. ലക്നോവിലെ ഗോലാഗഞ്ചിലുള്ള അയാളുടെ വീട്ടിൽ ലാലാസഹോദരന്മാരുടെ യോഗ

ഗങ്ങരം ഉണ്ടാകാറുണ്ട്. ഇക്കൂട്ടരെല്ലാം ഇപ്പോഴും ഗവമ്മേണ്ട് ഭക്തന്മാർതന്നെ ആയിരുന്നു. രാഷ്ട്രീയമായ സൌജന്യങ്ങളും, സൌകര്യങ്ങളും, സാമുദായിക പരിഷ്കാരങ്ങളും മാത്രമേ അവർ ആഗ്രഹിച്ചിരുന്നുള്ളു. അസംഖ്യം മുസൽമാന്മാരും ഈ പ്രക്ഷോഭത്തിൽ ചേരുകയുണ്ടായി.

ഇന്ത്യയിൽ മുസൽമാന്മാരുടെ രാഷ്ട്രീയപദവിയെക്കുറിച്ചുള്ള പ്രശ്നം കൂടുതൽ കൂടുതൽ സങ്കീർണ്ണമായിക്കൊണ്ടിരുന്നു. ഹിന്ദുക്കൾ നൂററിയിരുപത്തിയഞ്ചു കൊല്ലമായി ഇംഗ്ലീഷ് വിദ്യാഭ്യാസം സ്വായത്തമാക്കിക്കഴിഞ്ഞിരുന്നു. അവർ മുസൽമാന്മാരുടെ ഭരണകാലത്തു് പേഴ്സ്യൻ പഠിച്ചു ഭരണകാര്യത്തിൽ ഭാഗഭാക്കായി. ഈസ്റ്റ്ഇന്ത്യാകമ്പനി വന്നപ്പോഴും അവർ പരിതസ്ഥിതിയുമായി സന്ധിചേരുകയും അങ്ങനെ മുൻഷിമാരായിരുന്നവർ ഈസ്റ്റ്ഇൻഡ്യാ കമ്പനിയുടെ ക്ലർക്കുമാരാകുകയും ചെയ്തു. കഴിഞ്ഞ നൂറു കൊല്ലമായി അവർ പാശ്ചാത്യ തത്വശാസ്ത്രത്തിൻെറ പ്രഭാവം അംഗീകരിച്ചുതുടങ്ങിയിട്ടുണ്ടായിരുന്നു. 1857-നു ശേഷം ഇംഗ്ലീഷുകാർ മുസൽമാന്മാരെ എല്ലാ വിധത്തിലും അടിച്ചമർത്തി. ഹിന്ദുക്കളുടെ ഇടയിൽ ബൂർഷ്വാവർഗ്ഗക്കാർ ഉണ്ടാകുകയും അവർ നേതൃത്വത്തിനും ലിബറൽരാഷ്ട്രീയത്തിനും തയ്യാറാവുകയും ചെയ്തു. മുസൽമാന്മാരാകട്ടെ, സാമന്തവ്യവസ്ഥയിൽ നിന്നു പുറത്തുകടന്നിട്ടുമുണ്ടായിരുന്നില്ല.

ഇംഗ്ലീഷുകാരും ജമീന്ദാർമാരുമായുള്ള അഖണ്ഡബന്ധം സഫലമായിക്കൊണ്ടു വരികയായിരുന്നു.

ബങ്കാളിൽ മുസൽമാന്മാരുടെ ഭരണകാലത്തു കരമൊഴിവായിരുന്ന ഭൂമികളിൽനിന്നു കിട്ടുന്ന ആദായംകൊണ്ടു അനവധി സ്കൂളുകൾ നടന്നുവന്നിരുന്നു. ഈസ്റ്റ് ഇൻഡ്യാ കമ്പനി ആ ഭൂമികളെല്ലാം സ്വന്തമാക്കി. അതിനാൽ സ്കൂളുകൾ നിർത്തപ്പെടുകയും മുസൽമാന്മാർ പിൻനിലക്കാരാകുകയും ചെയ്തു. അവരെ അപേക്ഷിച്ചു, ഹിന്ദുക്കൾ ഇംഗ്ലീഷ് പഠിക്കുന്നതിൽ അധികമധികം ഏർപ്പെടുകയുണ്ടായി. മുസ്ലിം കൈവേലകൾ നശിപ്പിക്കപ്പെട്ടു. മുസ്ലിം ജാഗീർദാർമാർ അവസാനിക്കുക

യും അവരുടെ സ്ഥാനം കോൺവാലീസ് പ്രഭു നടപ്പാക്കിയ പർമനൻറ് സെററിൽമെൻറിലെ പുതിയ ഹിന്ദു ജമീന്ദാരന്മാരും ഹിന്ദു മധ്യവർഗ്ഗവും കൈവശപ്പെടുത്തുകയും ചെയ്തു. തൽഫലമായി ബങ്കാളിലെ കൃഷിക്കാരിൽ അധികംപേരും മുസൽമാന്മാരും ജമീന്ദാർമാരിൽ ഭൂരിഭാഗവും ഹിന്ദുക്കളുമായി തീർന്നു. വർഗ്ഗങ്ങളുടെ ഈ കരണംമറിച്ചലിൻെറ പശ്ചാത്തലത്തോടൊപ്പംതന്നെ ബങ്കാളിൽ മററെല്ലാ സംസ്ഥാനങ്ങളേക്കാളും മുമ്പ് പുതിയ ഉണർവ്വ് എത്തുകയും ചെയ്തു. പുതിയ ഹിന്ദു ബൂർഷ്വാകൾ നേതൃത്വം ഏറെറടുക്കുന്നതിനു തയ്യാറായി.

ഹിന്ദുക്കളുടെ പുനർജാഗരണവും ബങ്കാളിൽതന്നെയാണു് ആദ്യമായുണ്ടായതു്. 1770-ൽ അവിടെയുണ്ടായ ക്ഷാമത്തേയും സന്യാസി പ്രക്ഷോഭണത്തേയും അടിസ്ഥാനപ്പെടുത്തി ബങ്കിമചന്ദ്രൻ എഴുതിയ 'ആനന്ദമഠം' എന്ന പ്രസിദ്ധമായ നോവൽ ഈ ഉണർവ്വിൻെറ ഉദാഹരണമാണു്. മുസൽമാന്മാൎക്കു് എതിരായിരുന്നു ഈ നോവൽ. അവരെ മുഴുവനായും നശിപ്പിക്കണമെന്നതായിരുന്നു ഇതിൻെറ സന്ദേശം. അതേ സമയത്തു്, 1770-ലെ ക്ഷാമം ഈസ്റ്റു് ഇൻഡ്യ കമ്പനി നടത്തിയ കൊള്ളയുടെ ഫലമായിരുന്നുവെങ്കിലും, ഇന്ത്യയിലെ പുതിയ സ്വാമിഭക്തരായ ബൂർഷ്വാകളുടെ പ്രതിനിധിയായ ഈ നോവൽകർത്താവു് ഇംഗ്ലീഷ് ന്യായബോധത്തെ ഇതിൽ വളരെ അധികം പ്രശംസിച്ചിട്ടുണ്ടു്. ''ആനന്ദമഠ''ത്തിലെ സന്യാസികൾ മുസൽമാന്മാൎക്കെതിരെന്നപോലെ, ഇംഗ്ലീഷുകാൎക്കെതിരായും യുദ്ധംചെയ്യുന്നുണ്ടു്. ഭാരതത്തെ ഉദ്ധരിയ്ക്കാനായിട്ടാണു് ഇംഗ്ലീഷുകാർ വന്നിട്ടുള്ളതെന്നും സന്യാസി വിപ്ലവകാരികൾ ഈ സംഗതി അറിയാത്തവരാണെന്നുമത്രേ ബങ്കിമചന്ദ്രൻ ഇതിനെപ്പററി പറഞ്ഞിട്ടുള്ളതു്. ഇംഗ്ലീഷുഭരണവും ഇംഗ്ലീഷ്‌വിദ്യാഭ്യാസവുംമൂലം ഹിന്ദുക്കൾ ഉദ്ധരിക്കപ്പെടുമെന്നായിരുന്നു അദ്ദേഹത്തിൻെറ വിചാരം. മുസൽമാന്മാൎക്കെതിരായി വെറുപ്പും വിദ്വേഷവും പരത്തുന്ന ''ആനന്ദമഠ''ത്തിലെ വന്ദേമാതരഗീതം രാഷ്ട്രീയഗാനമായി പരിഗണിയ്ക്കപ്പെട്ടു എന്നതു് ഒരു മുഖ്യ സംഗതിയായിരുന്നു. ഇതിൻെറയെല്ലാം ഫല

മായി മുസൽമാന്മാർ രാഷ്ട്രീയഐക്യത്തെ കൂടുതൽ ശങ്കയോടു കൂടി വീക്ഷിക്കാൻ തുടങ്ങുകയും ഇങ്ങനെ രാഷ്ട്രീയവ്യവസ്ഥിതിയിൽ അടിക്കടി തടസ്സം ഉണ്ടായിക്കൊണ്ടിരിക്കുകയും ചെയ്തു. മുസ്ലീം പുനർജാഗരണത്തിന്റെ നേതാക്കന്മാരും ഇംഗ്ലീഷുവിദ്യാഭ്യാസത്തേയും ഇംഗ്ലീഷ് ഭരണത്തേയും സ്തുതിക്കുന്നവർ തന്നെയായിരുന്നു.

ഉദ്യോഗങ്ങൾ കരസ്ഥമാക്കാനുള്ള ഓട്ടത്തിലും ഹിന്ദുക്കൾ മുസൽമാന്മാരേക്കാൾ മുന്നിലായിരുന്നു. മുഹമ്മദീയരുടെ മനസ്സിൽ ഭയവും ആശങ്കയും ജനിക്കുവാൻ ആരംഭിക്കുകയും ഇംഗ്ലീഷുകാർ ഈ ആശങ്കയെ തക്കസമയത്തു് ഊതിക്കത്തിക്കുകയും ചെയ്തു.

ക്രമേണ സ്വാമിഭക്തരും ഇംഗ്ലീഷറിയാവുന്നവരുമായ മുസൽമാന്മാരുടെ മദ്ധ്യവർഗ്ഗവും രൂപപ്പെട്ടുതുടങ്ങി. നാടിന്റെ മണ്ണിൽ എല്ലു മുറിയെ പണിയെടുത്തു ജീവിക്കുന്ന മുസ്ലീം നെയ്ത്തുകാരേയും കൃഷിക്കാരേയും പററി മുസ്ലീം നേതാക്കൾക്കു യാതൊരു ചിന്തയുമില്ലായിരുന്നു. അവനവനുവേണ്ടി ഏററവും അധികം സാമ്പത്തികഭദ്രതയും ഉദ്യോഗവും എങ്ങനെ കൈക്കലാക്കാമെന്നുള്ള ചിന്ത മാത്രമേ ആക്കമുണ്ടായിരുന്നുള്ളു.

ഒന്നാം ലോകമഹായുദ്ധം ആരംഭിച്ചു. ഡോക്ടർ അൻസാരി രംഗത്തു് വന്നു; ഖിലാഫത്തു് പ്രക്ഷോഭം തുടങ്ങി. ഗാന്ധിയുടെ വരവായി. കോൺഗ്രസ്സുകാർ പരസ്യമായിത്തന്നെ സ്വരാജ്യം ആവശ്യപ്പെട്ടു. സ്ഥിതിഗതികൾ വളരെ വേഗത്തിൽ മാറി. രാജ്യത്തെങ്ങും വിചിത്രമായ ഒരു ഉത്സാഹം പരന്നു.

നവാബ് അലിറസാബഹദൂറിന്റെ ജാമാതാവായ താലൂക്ദാർ തകിറസാ ബഹദൂറിനു് രാഷ്ട്രീയപ്രക്ഷോഭങ്ങളിൽ ഒന്നും നേരിട്ടു പങ്കെടുക്കാൻ പററില്ലായിരുന്നു. 1857-ൽ അയോദ്ധ്യയിലെ താലൂക്ദാർമാരെല്ലാം രാജ്യത്തെ രക്ഷിക്കാൻ ഇംഗ്ലീഷുകാരെ ശക്തമായി എതിരിട്ടിട്ടുണ്ടായിരുന്നു. പക്ഷേ, പിന്നീടു് ഇവർതന്നെ അവരുടെ ഭക്തന്മാരായിത്തീർന്നു; എന്തുകൊണ്ടെന്നാൽ അവരുമായുള്ള അഖണ്ഡമായ ബന്ധം മൂലമായിരുന്നു കൃഷിക്കാരുടെ മേൽ തങ്ങളുടെ ആധിപത്യം സ്ഥാപി

ക്കാൻ അവർക്ക കഴിഞ്ഞതു്. ലക്നോവിൽ 'നവാബ്' സർ ഹാർകോട്ടബടുലരുടെ യുഗം വന്നു. അദ്ദേഹവും താലൂക്ദാർമാരുടെ സ്വഭാവം കൈക്കൊണ്ടു. ലക്നോവിലെ താലൂക്ദാർമാരുടെ സ്വർണ്ണയുഗമായിരുന്നു അതു്. ഒരു വശത്തു സ്വാതന്ത്ര്യത്തിന്റെ കൊടുങ്കാററു വീശുന്നു; മറുഭാഗത്തു ജാനേ ആലമിന്റെ കാലത്തെ നവീകരണവും. മഹാരാജാ മഹമൂദാബാദിന്റേയും ഠാക്കൂർ നവാബ് അലിയുടേയും രായ് രാജേശ്വർ ബലിയുടേയും ലക്നോവായിരുന്നു അതു്.

ഇക്കാലത്തു് നവാബ് നകിറസാബഹദൂറിന്റെ പുത്രനും ആലിഗഡിൽ പഠിച്ചിട്ടുള്ളവനുമായ നവാബ് അബുറംമകാറം തകിറസാബഹദൂർ നവാബിന്റെ കൊട്ടാരത്തിൽ അള്ളാവിന്റെ അനുഗ്രഹംകൊണ്ടു ഒരു ആൺകുട്ടി പിറന്നു. തന്റെ മുത്തശ്ശിയുടെ അമ്മാമനും മടിയാബുർജിലെ നവാബുമായ കമാലുദ്ദീൻ അലി റസാബഹദൂറിന്റെ ഓർമ്മയ്ക്കായി അവനു കമാലെന്നാണു് പേരിട്ടതു്.

നവാബിന്റെ വീട്ടിൽ രണ്ടു വയസ്സായ ഒരു പെൺകുട്ടി മുമ്പുതന്നെ ഉണ്ടായിരുന്നു. പേർ തഹ്മീനാബീഗം എന്നാണു്. തന്റെ വർഗ്ഗത്തിലെ മററു കുട്ടികളെപ്പോലെ കമാലും ആദ്യം ഡെഹറാഡൂൺ സ്കൂളിലാണു് പഠിക്കാൻ ചേർന്നതു്. അതിനുശേഷം ലാമാർട്ടിനെയർ കോളേജിലും. ഇംഗ്ലീഷുകാരുടേയും സാമന്തവ്യവസ്ഥയുടേയും പാരമ്പര്യത്തിന്റെ കോട്ടയായിരുന്നു ഈ കോളേജ്.

കമാലിനു തന്റെ ചെറുപ്പകാലത്തെപ്പററി നല്ല ഓർമ്മയുണ്ടു്. അയാറം അക്കാലത്തു വീട്ടിൽ വെച്ചു മുതിർന്നവരുടെ രാഷ്ട്രീയ സംഭാഷണം കേറംക്കാറുണ്ടായിരുന്നു. അബുറം മകാറംതകിറസാബഹദൂർ നവാബിന്റെ വർഗ്ഗം ഇപ്പോറം പണ്ടത്തെപ്പോലെ അല്ല. ആ കുടുംബത്തിലെ ആറംക്കാർ സർക്കാരുദ്യോഗം നോക്കാൻ തുടങ്ങിയിട്ടുണ്ടു്. കമാലിന്റെ ഇളയച്ഛൻ—അതായതു്, മൈയോസാഹബിന്റെ അച്ഛൻ ബാരിസ്റ്ററും കോൺഗ്രസ്സ് നേതാവുമായിരുന്നു. പക്ഷേ, അദ്ദേഹം യൌവനത്തിൽത്തന്നെ മരിച്ചുപോയി. പാററ്നാക്കാരനായ

അമ്മാമനും കോൺഗ്രസ്സുകാരനാണു്. ഇയ്യിടെയായി ജയിലിൽ പോകുന്നുമുണ്ടു്. കമാൽ നിസ്സഹകരണപ്രക്ഷോഭത്തിന്റെ കാലം നല്ലവണ്ണം ഓർക്കുന്നുണ്ടു്. പാററ്നക്കാരനായ അമ്മാമൻ അവനെക്കൂടി യോഗങ്ങളിലേയ്ക്കു കൊണ്ടുപോകുകയും അവൻ സഭാമണ്ഡപങ്ങളിൽ നിന്നുകൊണ്ടു വലിയ ഉശിരോടെ ഉർദ്ദുരാഷ്ട്രീയ കവിതകൾ വായിക്കുകയും ചെയ്യാറുണ്ടായിരുന്നു. പലപ്പോഴും പോലീസുകാർ വന്നു സഭ പിരിച്ചുവിടും. രാഷ്ട്രീയം ഇപ്പോൾ വർത്തമാനക്കടലാസ്സിൽ മാത്രം ഒതുങ്ങാതിയായി. ദൈനംദിനജീവിതത്തിലും അതു പ്രവേശിച്ചുകഴിഞ്ഞിരുന്നു.

അല്പംകൂടി വലുതായപ്പോൾ, ഭാരതീയനാണു് താൻ എന്നതിൽ കമാലിനു് അഭിമാനം തോന്നിത്തുടങ്ങി. ഈ അഭിമാനത്തിൽ ഏറിയകൂറും അതീതത്തെച്ചൊല്ലിയുള്ളതായിരുന്നു— നമ്മൾ അങ്ങനെയായിരുന്നു, ഇങ്ങനെയായിരുന്നു എന്നെല്ലാം. നേതാക്കന്മാർ അത്തരത്തിലുള്ള പ്രസംഗങ്ങളാണു് ചെയ്യാറു്. അവന്റെ പാററ്നക്കാരിയായ അമ്മായി അവനു ''സെയ്ലർ സൂട്ടിനു'' പകരം, ഖദർകൊണ്ടു ഒരു ഷർവാണി തുന്നിച്ചുകൊടുത്തു. അവന്റെ അമ്മാമന്റെ മകൻ 'ജാമിയാ മില്ലിയ'യിലാണു് പഠിച്ചിരുന്നതു്. തന്നേയും ദില്ലിയിലയയ്ക്കണമെന്നു കമാൽ ശാഠ്യം പിടിച്ചെങ്കിലും ആരും അതു് അത്ര കണക്കാക്കുകയുണ്ടായില്ല. അതിനാൽ 'കണ്ണൽ ബ്രൌൺസ് സ്കൂളി'ലേയും ലാമാർട്ടിനെയറിലെയും ഇംഗ്ലീഷു കുട്ടികളെ അപേക്ഷിച്ചു, അവൻ ഹിന്ദുസ്ഥാനിയും ഹിന്ദുസ്ഥാനം അവന്റെ പ്രിയപ്പെട്ട നാടുമായിരുന്നു.

ഈ ഹിന്ദുസ്ഥാൻ എന്താണു് എന്നതിനു് സചേതനമായ ഒരു വ്യാഖ്യാനം അവൻ ഇതുവരെ ചെയ്തിട്ടില്ല. ചെറുപ്പംമുതൽ ഈ ഹിന്ദുസ്ഥാനുമായി അവൻ പഴകിയിരുന്നു. ഇവിടെയാണു് അവന്റെ ജനനം. എഴുന്നൂറു്-എണ്ണൂറു കൊല്ലമായി ഇവിടെത്തന്നെ ജനിച്ചവരാണ് അവന്റെ പൂർവ്വികന്മാർ. ഈ ഹിന്ദുസ്ഥാനിൽ എള്ളു് വിളയുന്ന വയലുകളും തേക്കുയന്ത്രവും, വസുമതിഭഗവതിയുടെ ക്ഷേത്രവുമുണ്ടു്. തടിച്ച, ബി. എ. പാസ്സാ

യ മഠാധിപതി വരാന്തപ്പടിമേൽ ഇരിക്കുകയും അയാളുടെ അമ്മ പത്തിന്റെ ഒരു നോട്ട് കാഴ്ചവെയ്ക്കുകയും അയാൾ അമ്മയെ ആശീർവ്വദിക്കുകയും ചെയ്യുന്ന മഠമാണ് ഈ രാജ്യം. ഇററാവയിൽ ഒരു മുസ്ലിം ഭക്തന്റെ സമാധിയുണ്ട്. അതിന്റെ അരമതിലിന്മേൽ മുഹമ്മദീയസന്യാസിമാർ കാൽമുട്ട് മടക്കി ഇരിയ്ക്കുന്നുണ്ടായിരിക്കും. അവരിലൊരാൾ കമാലിനു ഒരു മധുരനാരങ്ങ കൊടുക്കുകയുണ്ടായിട്ടുണ്ട്. ഹിന്ദുസ്ഥാനം ഇററാവയിലെ ആ സമാധിയാണ്. മഞ്ഞനിറത്തിലുള്ള വസ്ത്രം ധരിച്ചവളും മിർജാപ്പൂർ സ്റ്റേഷനിൽവെച്ച് കമാലിനു മണ്ണുകൊണ്ടുള്ള കളിക്കോപ്പുകൾ കൊണ്ടുവന്നുകൊടുത്തവളുമായ കദീർ ഡ്രൈവറുടെ കിഴവിയായ അമ്മയാണ് ഹിന്ദുസ്ഥാനം. സായ്പുമാരുടെ ''ഡോഗ്‌ബോയ്‌സ്'' നായ്ക്കളെ വൈകുന്നേരം കാററുകൊള്ളിക്കുന്ന സിവിൽ ലയിൻസ് റോഡുകളാണ് ഹിന്ദുസ്ഥാനം. ഇതിനെല്ലാം പുറമെ, കമാലിന്റെ അമ്മയും മാതൃസഹോദരികളും വീട്ടിലെ മററു സ്ത്രീകളും ഹിന്ദുസ്ഥാനമാണ്—അവരുടെ ആ ഉർദു സംഭാഷണവും, പാട്ടുകളും, സമ്പ്രദായങ്ങളും. 'അയോദ്ധ്യയിലെ രാജാവായ ദശരഥനു രണ്ടു റാണിമാരുണ്ടായിരുന്നു, ഒരുവളുടെ പേർ കൈകേയി എന്നും മററവളുടെ പേർ കൌസല്യ എന്നുമായിരുന്നു'' എന്നു തുടങ്ങി അന്തഃപുരത്തിലെ ദാസിമാർ പറഞ്ഞുകേൾപ്പിക്കാറുള്ള ആ പുരാണകഥകളും, ഹിന്ദു പുരാണങ്ങളിലേയും ദേവമാലയിലേയും കഥകൾ, മുഹമ്മദീയസിദ്ധന്മാരുടേയും ചക്രവത്തിമാരുടേയും കഥകൾ. ഇവയും കമാലിന്റെ മാനസികപശ്ചാത്തലമാണ്. ഭൂതത്തെപ്പററിയുള്ള അഭിമാനം, വത്തമാനത്തെച്ചൊല്ലിയുള്ള പശ്ചാത്താപം, ഭാവിയെസ്സംബന്ധിച്ച ആശ—ഈ മൂന്നുതത്വങ്ങളേയുംകൊണ്ടായിരുന്നു അയാളുടെ തലച്ചോറു നിമ്മിക്കപ്പെട്ടിരുന്നതു്. വെറും ദോത്തി മാത്രം ധരിച്ചു ചുററിത്തിരിയുകയും, നാട്ടിലെ കബീർ, തുളസീദാസ്, തുകാറാം മുതലായ സന്തന്മാരുടെ പരമ്പരയിൽ പെടുകയും ചെയ്യുന്ന ആ ഗാന്ധി, മററുമുണ്ടു ധരിച്ച്, നഗ്നരായി നടക്കുന്ന കൃഷിക്കാരുടെ സ്വരൂപമായ അവതാരമാണ്. നെഹ്റുവാകട്ടെ, എല്ലാ പ്രവാഹങ്ങ

ളും ഉള്ളിൽ അലതല്ലുന്ന പുതിയ ഇന്ത്യൻ തലമുറയുടെ ചിഹ്ന വുമത്രേ.

ഈ ഹിന്ദുസ്ഥാനിൽ അസംഖ്യം രഹസ്യങ്ങളുണ്ട്—മതം, തത്വശാസ്ത്രം, കല, രഹസ്യവാദം, ആധ്യാത്മികസാഹിത്യം, സംഗീതം—എന്തൊന്നാണ് ഇവിടെ ഇല്ലാത്തതു്? ഒരു ഭാഗത്തു് മഹത്തായ ഈ ന്യാസമാണെങ്കിൽ, മറുഭാഗത്തു ഇംഗ്ലീഷു സംസ്കാരവും, പരിഷ്കാരവും സായ്പുമാരുടെ ഭരണവുമാണു്. നിയമസഭ പാസ്സാക്കുന്ന നിയമങ്ങൾ, ഗവണ്ണർമാരുടെ ദർബാറുകൾ, 'ഗുൽഫിശാനി'ൽ വിരുന്നിനു വരുകയും ഗോലാഗഞ്ചിലെ മാളികകളിലെ ഡ്രോയിങ് റൂമുകളിലിരുന്നു മുഹറംഘോഷയാത്ര കാണുകയും ചെയ്യുന്ന ഇംഗ്ലീഷ് ഉദ്യോഗസ്ഥന്മാർ! ഇന്ത്യക്കാർ സലാം ചെയ്യുന്നതിനു ബങ്കളാവിൽ എപ്പോഴെങ്കിലും വരുകയാണെങ്കിൽ, അവരെ വരാന്തയിൽ ഇരുത്തണമെന്നും, അങ്ങനെ വരുന്നവരിൽ ആരെയെല്ലാം ഡ്രോയിങ്റൂമിൽ വിളിച്ചിരുത്തി ബഹുമാനിക്കാമെന്നും, ആരെയെല്ലാം, നിന്നുകൊണ്ടു മാത്രം, കാഴ്ചകൾ വാങ്ങി മടക്കിയയയ്ക്കണമെന്നും, ആരുടെ വീടുകളിൽ ക്ഷണിക്കപ്പെട്ടാൽ പോകണമെന്നും മററും ഈ ഉദ്യോഗസ്ഥന്മാരെ പഠിപ്പിച്ചിട്ടുണ്ടു്. ഇംഗ്ലീഷുകാരോടു സമനിലയിൽ പെരുമാറത്തക്ക മഹത്വം കരസ്ഥമാക്കിയിരുന്ന സാമന്തവർഗ്ഗത്തിലായിരുന്നു കമാലിൻെറ ജനനം.

''മുസ്ലിം രാഷ്ട്രീയത്തിൽ ഫ്യൂഡൽതത്വങ്ങൾ വ്യാപ്തമാണെങ്കിലും അവരുടെ ഇടയിലുള്ള നിമ്നമധ്യവർഗ്ഗക്കാർ വ്യവസായപരമായി വളരെ അധികം പിന്നിലാണെങ്കിലും, അവരുടെ സാമുദായികബന്ധബോധം വളരെ ദൃഢമായതുകൊണ്ടു, സോഷ്യലിസ്റ്റ് മാർഗ്ഗങ്ങളിൽകൂടി, ഹൈന്ദവനിമ്നമധ്യവർഗ്ഗത്തെ അപേക്ഷിച്ച്, കൂടുതൽ വേഗത്തിൽ അവർ മുന്നേറും'' എന്ന തൻെറ പ്രിയപ്പെട്ട ആശ പണ്ഡിററ് നെഹ്റു 1934-ൽ പ്രകടിപ്പിക്കുകയുണ്ടായി. നമ്മുടെ മുതലാളിമാരും വ്യവസായികളും മില്ലുടമസ്ഥന്മാരുമെല്ലാം അങ്ങേഅററത്തെ പിന്തിരിപ്പന്മാരാണെന്നും അദ്ദേഹം അന്നു പറയുകയുണ്ടായിട്ടുണ്ടു്. അവർ പുതിയ യുഗത്തിലെ മുതലാളിമാരാ

യിക്കഴിഞ്ഞിട്ടില്ല. കോൺഗ്രസ്സിൽ ഹിന്ദു ഭൂരിപക്ഷം വ്യാപിക്കുകയും ആ ഹിന്ദുഭൂരിപക്ഷം സാമുദായികമനോ വൃത്തിയ്ക്കു ഇരയായിത്തീരുകയും ചെയ്യിരിയ്ക്കുന്നു. ഈ നിലയ്ക്കു മുഹമ്മദീയരിൽ ശങ്കാകലമായ മനോഭാവം ഉണ്ടാവുക എന്നതു് അനിവാര്യമാണു്. ഇംഗ്ലീഷു്ഗവമ്മേണ്ടു് ഈ സ്ഥിതിയിൽ നിന്നു, തങ്ങളുടെ താല്പര്യങ്ങൾക്കനുസൃതമായി, മുതലെടുക്കുകയും ചെയ്യുന്നു. സാമാന്യജനങ്ങൾക്ക സാമ്പത്തികസ്വാതന്ത്ര്യം കിട്ടണമെന്നു നാട്ടിലെ ഫ്യൂഡൽവ്യവസ്ഥ ആഗ്രഹിച്ചിരുന്നില്ല. അതുകൊണ്ടു അവർ ബ്രിട്ടീഷു്ഗവർമ്മേണ്ടുമായി ഒളിവിൽ സഹകരിച്ചു. മധ്യവർഗ്ഗീയരായ ബുദ്ധിജീവികളുടെ ഇടയിൽ ഫാസിസവും തലപൊക്കിത്തുടങ്ങിയിരിയ്ക്കുന്നു. ഈ ആപത്തുകളെയെല്ലാം നേരിടുന്നതിനു നാം നമ്മുടെ മുഴുവൻ കഴിവിനേയും പ്രയോഗിക്കണം. പണ്ഡിററു് നെഹ്റു വളരെ ശക്തനായ ഒരു സോഷ്യലിസ്റ്റായിരുന്നു. കമാലിൻേറയും കമാലിൻെറ കൂടെയുള്ള മുഴുവൻ തലമുറയുടേയും പൂർണ്ണമായ പ്രാതിനിധ്യമുണ്ടായിരുന്നു അദ്ദേഹത്തിനു്.

ജാഗീർദാർമാർ, മധ്യവർഗ്ഗീയരായ നേതാക്കൾ, ബുദ്ധിവാദികൾ, യൂനിവേഴ്സിററികളിലെ ഉശിരൻ വിദ്യാർത്ഥികൾ—ഇവരുടെയെല്ലാം ലോകത്തിൽനിന്നു ഭിന്നമായി മറെറാരു ലോകമുണ്ടായിരുന്നു—യഥാർത്ഥമായ ഇന്ത്യ. ആസാമിലേയും ദക്ഷിണഭാരതത്തിലേയും ചായത്തോട്ടങ്ങളിലും, കാപ്പിത്തോട്ടങ്ങളിലും, കാൺപൂർ, കൽക്കത്ത, ബോംബേ, അഹമ്മദബാദു്, ടാററാനഗർ എന്നിവിടങ്ങളിലെ വ്യവസായശാലകളിലും പണിയെടുക്കുന്ന തൊഴിലാളികളുടേയും, നാട്ടിലെങ്ങുമുള്ള അനേകലക്ഷം ഗ്രാമങ്ങളിൽ താമസിക്കുന്ന കൃഷിക്കാർ, കൈതൊഴിൽക്കാർ മുതലായവരുടേയുമായിരുന്നു ആ ലോകം. കൃഷിക്കാരുടെ കാര്യത്തിൽ ഓരോ സംസ്ഥാനത്തിലും വ്യത്യസ്തമായ നയമാണു് ബ്രിട്ടീഷു് ഗവമ്മേണ്ടു് സ്വീകരിച്ചിരുന്നതു്. മുസൽമാന്മാരിൽനിന്നു അധികാരം പിടിച്ചെടുത്ത ബങ്കാളിൽ അവർ മുസൽമാൻമാരെ സാമ്പത്തികമായി തീരെ നശിപ്പിക്കുകയും അവരുടെ സ്ഥാനത്തു ഹിന്ദുക്കളെ ശക്തന്മാ

രാക്കകയും ചെയ്തു. പഞ്ചാബിൽ സിക്കകാരിൽനിന്നായിരുന്ന അധികാരം തട്ടിയെടുത്തതു്. അതിനാൽ അവിടെ മുഹമ്മദീയക്കാണു് മുന്നേറുവാനുള്ള സൌകര്യം കൊടുത്തതു്. ഇംഗ്ലീഷുകാരുടെ അധീനത്തിൽ ഏററവും അധികം കാലം ഇരുന്ന ബങ്കാളം, ബീഹാർ, ഒറീസ്സ, മദിരാശി മുതലായ സംസ്ഥാനങ്ങളായിരുന്നു അങ്ങേ അററം ധ്വസ്തമായിരുന്നതു്. ബങ്കാളിൽ എന്നും ക്ഷാമമായിരുന്നു അവരുടെ കയ്യിൽ ഏററവും അവസാനം വന്നുചേൎന്ന സംസ്ഥാനം പഞ്ചാബായിരുന്നു. അതുകൊണ്ടുതന്നെ അതു ഏററവുമധികം സമൃദ്ധവുമായിരുന്നു. ഐക്യസംസ്ഥാനത്തിലെ കൃഷിക്കാരായിരുന്നു എല്ലാവരേക്കാളും അധികം ദരിദ്രരായിരുന്നവർ. കോൺഗ്രസ്സ് പ്രക്ഷോഭത്തിലേയ്ക്കു ആകൎഷിക്കപ്പെട്ടുകൊണ്ടിരുന്ന കൃഷിക്കാർ സ്വരാജിന്റെ അൎത്ഥം കാൎഷികപരിഷ്കാരമാണെന്നും ജന്മജന്മാന്തരങ്ങളിലെ അത്യാചാരങ്ങളിൽനിന്നും കടങ്ങളിൽനിന്നും തങ്ങാംക്ക മോചനം ലഭിയ്ക്കുമെന്നും കരുതുവാൻ തുടങ്ങി.

കമ്യൂണിസ്റ്റു് ഒരു പുതിയ തത്വസംഹിത രാഷ്ട്രീയരംഗഭൂമിയിൽ പ്രത്യക്ഷപ്പെട്ടു. കമ്യൂണിസ്ററുകളിൽ അധികം പേരും യൂറോപ്പിലെ യൂനിവേഴ്സിററികളിൽ പഠിച്ച ബുദ്ധിജീവികളായിരുന്നു. ലോകത്തെ ആകമാനം സാമ്പത്തികമായ തകൎച്ച ബാധിച്ചിരിയ്ക്കുന്നു. ഒരു പുതിയ സംഘൎഷം വ്യാപകമായ തോതിൽ ആരംഭിച്ചുകഴിഞ്ഞു. ഈ വൎഗ്ഗസംഘൎഷത്തിൽ അമേരിക്ക മററെല്ലാ രാജ്യത്തേക്കാളും മുമ്പിലായിരുന്നു.

1937-ൽ കമാൽ ലാമാൎട്ടിനെയറിൽ ആയിരുന്നപ്പോാം ലക്നോവിൽ രണ്ടു പ്രധാന സംഭവങ്ങളുണ്ടായി—മുസ്ലിംലീഗിന്റെ അഖിലഭാരതസമ്മേളനവും കോൺഗ്രസ്സുമന്ത്രിസഭയുടെ അധികാരഗ്രഹണവും.

പിന്നെ 1942 ആഗസ്റ്റു് 7-ാംനു- ''ക്വിററു് ഇന്ത്യാ'' പ്രമേയം പാസ്സാക്കപ്പെട്ടു. രാജ്യത്തിലുടനീളം പ്രക്ഷോഭം തുടങ്ങി. ഇതിൽ യൂനിവേഴ്സിററി വിദ്യാൎത്ഥികാം എല്ലാവരേക്കാളും മുന്നിലായിരുന്നു. പോലീസ് വെടിവെപ്പിൽ പതിനായി

രം ഭാരതീയർ കൊല്ലപ്പെട്ടു. ബങ്കാളിനെ ഭയങ്കരക്ഷാമം ബാധിച്ചിരിക്കുന്നു. അവിടെ 34 ലക്ഷം പേർ വിശപ്പുകൊണ്ടു മരിച്ചുകഴിഞ്ഞിരുന്നു.

മുപ്പത്തിനാലു ലക്ഷം മനുഷ്യർ!

മുപ്പത്തിനാലു ലക്ഷം ആത്മനമാരും അബ്ബാസുമാരും!

കമാൽ പിറ്റേദിവസം വളരെ വേഗത്തിൽ പ്രാതൽ കഴിച്ചു 'ദത്ത്ഹൌസി'ൽനിന്നിറങ്ങുകയും പ്രമോദദായുടെ വീട്ടിലേയ്ക്കു പുറപ്പെടുകയും ചെയ്തു.

# 27

പാർക്ക്സർക്കസ്സിലുള്ള പ്രമോദദായുടെ വീട്ടിൽ അനവധി ആൺകുട്ടികളും പെൺകുട്ടികളും സമ്മേളിച്ചിട്ടുണ്ടായിരുന്നു—കല്ക്കത്താസർവ്വകലാശാലയിലെ വിദ്യാർത്ഥികളും 'ഇപ്ട'യുടെ പ്രവർത്തകരും, പാർട്ടിയംഗങ്ങളും, ലക്ച്നോകാരുമെല്ലാം എത്തിച്ചേർന്നിട്ടുണ്ട്.

പ്രമോദദാ കല്ക്കത്തയിലെ വിദ്യാർത്ഥികളുടെ നേതാവായിരുന്നു. ഈ സമയത്തു് അയാളുടെ വീട്ടിലെ വിസ്തൃതമായ ഹാളിൽ വലിയ തിരക്കായിരുന്നു. ദുരിതാശ്വാസനിധിയിലേയ്ക്കു പണം ശേഖരിക്കുന്നതിനു നിശ്ചയിക്കപ്പെട്ടിരുന്ന പരിപാടിയുടെ റിഹേഴ്സൽ നടക്കുകയാണു്. ഒരു മൂലയിൽ ഹാർമോണിയം വെച്ചിരുന്നു. ഒന്നു രണ്ടു പെൺകുട്ടികൾ രവീന്ദ്രനാഥടാഗോറിന്റെ ചിത്രാംഗദയിലെ പാട്ടുകൾ അഭ്യസിയ്ക്കുന്നു. ഹാളിന്റെ അറ്റത്തു കണ്ണാടിച്ചില്ലുകളിട്ട വരാന്തയാണു്. അതിലായിരുന്നു പ്രമോദദായുടെ സഹോദരിയുടെ സ്റ്റുഡിയോ. വെളുത്ത ഷാൾ ധരിച്ച ഒരു ആൺകുട്ടി അതിനുള്ളിൽ നിന്നുകൊണ്ടു ഒരു എണ്ണച്ചായച്ചിത്രത്തിൽ അവസാനത്തെ മിനുക്കുപണികൾ ചെയ്യുന്നുണ്ടായിരുന്നു. നാടകത്തിനുശേഷം ദുരിതാശ്വാസനിധിക്കുവേണ്ടി ഈ ചിത്രവും ലേലം ചെയ്യപ്പെടും.

എല്ലാവരും അവനവന്റെ ജോലിയിൽ ഏർപ്പെട്ടിരിക്കുയാണ്.

ചിത്രകാരനായ ആ കുട്ടി ബ്രഷ് വൃത്തിയാക്കി ഒരു ഭാഗത്തു വെച്ചതിനുശേഷം, നെററിമേൽനിന്നു തലമുടി മാററിക്കൊണ്ടു ഹാളിന്റെ വാതിൽക്കൽ വന്നുനിന്നു. അയാറം ഹാളിലെ ദൃശ്യങ്ങളിൽ കണ്ണോടിച്ചു. എല്ലാവരും അവരവരുടെ ജോലികളിൽ ശ്രദ്ധാപൂർവ്വം വ്യാപൃതരായിരിക്കുന്നതു കണ്ടപ്പോറം അയാളുടെ ചുണ്ടുകളിൽ വിഷാദപൂർണ്ണമായ ഒരു പുഞ്ചിരി പരന്നു.

ഈ കുട്ടി യു. പി. യിലെ ഒരു ധനികഗൃഹത്തിലെ അംഗമാണ്. ഇയ്യിടെയാണ് വിശ്വഭാരതിയിലെത്തിയതു്. അലഹബാദിൽ എം. എ യും നിയമവും പഠിച്ചുകഴിഞ്ഞിരുന്നു. എന്തു ചെയ്യണമെന്ന് ഇനിയും അയാറംക്കു വ്യക്തമായിരുന്നില്ല. അനവധി പരിപാടികറം ഉണ്ടായിരുന്നു—ജർണ്ണലിസം, രാഷ്ട്രീയം, ഗൂഢമായ വിഷയങ്ങറം പ്രതിപാദിക്കുന്ന പുസ്തകങ്ങറം താൻ എഴുതും; ലോകം മുക്തകണ്ഠം പുകഴ്ത്തുന്ന വീക്ഷണവിശേഷങ്ങറം അവതരിപ്പിക്കും; കലാനിരൂപകനാകും. രാഷ്ട്രീയത്തിൽ അയാറം കടുത്ത കമ്യൂണിസ്റ്റായിരുന്നു. എല്ലാ അച്ഛന്മാരേയുംപോലെ അയാളുടെ അച്ഛനും ഐ. സി. എസ്. പരീക്ഷയിൽ ഇരിക്കുവാൻ അയാളെ ഉപദേശിച്ചു. അദ്ദേഹത്തിനു ബ്രിട്ടീഷ് ഗവമ്മേണ്ടിൽ നിന്നു സർസ്ഥാനം ലഭിച്ചിരുന്നു; പേരുകേട്ട ഒരു ബാരിസ്റ്ററുമാണ്. പക്ഷേ, തന്നെ വിശ്വഭാരതിയിൽ അയയ്ക്കാനാണ് മകൻ അച്ഛനോടു പറഞ്ഞതു്. അദ്ദേഹം മകനെ തുറിച്ചുനോക്കി. "എന്താ, മിസ്റ്റർ, ചിത്രകാരനാകാനാണോ? തലച്ചോറു കെട്ടുപോയോ?" ലോകത്തിലെ എല്ലാ അച്ഛന്മാരും ഇതുതന്നെ പറയും. പക്ഷെ, ഏക പുത്രനായിരുന്നതുകൊണ്ടു, അച്ഛൻ അയാളുടെ നിർബ്ബന്ധത്തിനു വഴങ്ങി. രണ്ടു കൊല്ലമായി അയാറം ബോൽപൂരിൽ ആയിട്ടു്. ഇപ്പോറം വിശ്വഭാരതിയിലെ മററു വിദ്യാർത്ഥികളോടൊപ്പം ദുരിതാശ്വാസപ്രവർത്തനങ്ങറംക്കായി കൽക്കത്തയിൽ വന്നിരിക്കുയാണ്.

"ലക്നോവിൽ നിന്നു വന്നവരെ ഇതുവരെ കണ്ടില്ലേ?" ആരോ അടുത്തുകൂടെ പോകുമ്പോൾ അയാളോടു പറഞ്ഞു. അയാൾ ഉടനെ ഹാളിൽ കടന്നു്, കമാൽ മററു കുട്ടികളോടൊപ്പം ഉറക്കെയുറക്കെ പാടിക്കൊണ്ടിരിക്കുന്ന മൂലയിലേയ്ക്കു ചെന്നു. ഇതും റിഹേഴ്സലിൻെറ ഒരു ഭാഗമായിരുന്നു. അയാൾ പാട്ടു കഴിയുന്നതും പ്രതീക്ഷിച്ച് അവിടെ—കമാലിൻെറ അടുത്തു നിന്നു.

നാലു ഭാഗത്തും ഉറക്കെയുറക്കെയുള്ള ബങ്കാളി വാർത്താലാപമായിരുന്നു.

കമാൽ കണ്ണുയർത്തി അയാളെ നോക്കി. "നൊമസ്കാർ" കമാൽ പാട്ടു നിർത്തിയശേഷം ഹാർമോണിയം അടച്ചുകൊണ്ടു അയാളോടു പറഞ്ഞു.

"ആദാബ്അർജ്"—അയാൾ ചിരിച്ചുകൊണ്ടു പ്രത്യഭിവാദനം ചെയ്തു.

കമാലിനു് ആശ്വാസമായി. ബംങ്കാളി സംസാരിച്ചു സംസാരിച്ചു അയാളുടെ സ്ഥിതിയാകെ കുഴപ്പത്തിലായിരുന്നു.

"ഗൌതമനീലാംബരൻ" അയാൾ തന്നത്താൻ പരിചയപ്പെടുത്തി.

"കമാൽ റസാ" മറുപടി ലഭിച്ചു. രണ്ടുപേരും അന്യോന്യം കൈകൊടുത്തു.

രണ്ടുപേരും ഒരേ വേഷക്കാരായിരുന്നു. ഇടുങ്ങിയ പൈജാമ, കുർത്ത, നെഹറു വെയ്സ്റ്റ്കോട്ട്—എല്ലാററിനും മുകളിലായി കാശ്മീരിഷാളും. സംഘത്തിലെ ഏതാണ്ടു എല്ലാ വിദ്യാർത്ഥികളുടെയും വേഷം ഇതുതന്നെ ആയിരുന്നു.

"മിസ്റ്റർ, എവിടെയാണു് വന്നുകുടുങ്ങിയതു്? ഇക്കൂട്ടർ ബങ്കാളി സംസാരിച്ചുസംസാരിച്ചു വിഷമിപ്പിയ്ക്കുന്നു. നമുക്കു ചൌരംഗിയിൽ പോയിട്ടൊന്നു ചുററിയടിയ്ക്കാം."

"വരൂ, എൻെറ ചിത്രം കാണാം." ഗൌതമൻ അരുണാഭീദിയുടെ ചിത്രാലയത്തിൽ പ്രവേശിച്ചുകൊണ്ടു പറഞ്ഞു.

"സ്നേഹിതാ, നിങ്ങൾ ഹരിശങ്കരനെ ഇതുവരെ കണ്ടില്ലേ?" കമാൽ പറഞ്ഞു.

''ഹരിശങ്കരനോ? ആരാണയാൾ?'' ഗൌതമൻ ചോദിച്ചു. അതിനു ശേഷം വലിയ കലാകാരനാണെന്ന മട്ടിൽ സിഗരററു് ചുണ്ടുകൾക്കിടയിൽ അമർത്തിക്കൊണ്ടു ചിത്രം മുഴമിയ്ക്കുന്നതിൽ മുഴുകി.

''ഹരിശങ്കരൻ എന്റെ സുഹൃത്താണു്, വളരെയേറെ പ്രസന്നനായ ഒരു മനുഷ്യൻ''.

''എവിടെയാണു്? വിളിക്കുക''—ഗൌതമൻ നവാബുമാരുടെ മട്ടിൽ പറഞ്ഞു.

''എടോ, വിഡ്ഢി; അയാൾ ലക്നോവിലാണു് താമസിയ്ക്കുന്നതു് ഇവിടെയില്ല. പാവത്താനു് സുഖക്കേടാണു്.''

''നിങ്ങളെല്ലാവരും എന്തുകൊണ്ടാണു് ലക്നോവിൽ താമസിയ്ക്കുന്നതു്?'' ഗൌതമൻ ബ്രഷു് ഒരിടത്തു വെച്ച്, തിരിഞ്ഞുകൊണ്ടു ചോദിച്ചു.

''പിന്നെ എവിടെ താമസിക്കണം''.

''അദ്ദതയതേ—നിങ്ങൾ പറയുന്നതു് ശരിയാണു്.''

''നിങ്ങൾ ഇതിന്റെ മൂക്കുണ്ടാക്കിയതു് ശരിയായിട്ടില്ല. ചുണ്ടുവരയ്ക്കുന്നതു് വളരെ ബുദ്ധിമുട്ടുള്ള കാര്യമാണു്''.

''നന്നു് നന്നു്. മറുപടി അസ്സലായി! ''ഇടിച്ചതു് മുട്ടു്, പൊട്ടിയതു കണ്ണു്''.

''സിഗരറെറടുക്കൂ.''

''നിങ്ങൾ കലാകാരനാണോ?''

''ഞാൻ പുല്ലുവെട്ടിയാണെന്നാണോ നിങ്ങൾക്കു തോന്നുന്നതു്?''

''അടടടാ. ജീജാജി നിങ്ങളെപ്പററി കത്തിൽ എഴുതിയിരുന്നു''.

''ജീജാജിയോ? ഏതു ബുദ്ധുയാണതു്?''

''നമ്മുടെ ലാജിന്റെ ഭർത്താവു്.''

''നിങ്ങളുടെ ലാജു് ആരാണു്?''

''ഛേ്, ഛേ്! പക്ഷേ, ജീജാജിയ്ക്കു നിങ്ങളെ അറിയാം.''

''എന്നെ വളരെ അധികം ആളുകൾ അറിയും.''

''ശരി, ശരി. നിങ്ങളും ഈ ഭ്രമം വെച്ചുപുലർത്തുന്നു അല്ലേ?''

''അതേ, അതേ. എന്താ, നിങ്ങൾ ഒരു ഭ്രമവും വെച്ചുപുലർത്തുന്നില്ലേ?''

''ഉവ്വ്, ഉവ്വ്.''

''ശരി''—ഗൌതമൻ ചിത്രം വരയിൽ ഏർപ്പെട്ടു.

''ശാന്തിനികേതനത്തിൽ നാലഞ്ചുകൊല്ലം താമസിച്ചുവെങ്കിൽ, നിങ്ങൾ, ഒരുപക്ഷേ, ഉത്തമപ്പെട്ട ഒരു കലാകാരനാകും. പക്ഷേ, അങ്ങനെയുള്ള ആശയ്ക്കു ഒരു വഴിയുമില്ല, ഇപ്പോൾ.'' കമാൽ ചിത്രം സശ്രദ്ധം നോക്കിയശേഷം തന്റെ അഭിപ്രായം പ്രകടമാക്കി.

''വെറും ആർട്ടിസ്റ്റോ? ബംഗളൂരിൽ പോയി രാമഗോപാലനിൽനിന്നു ഭരതനാട്യവും പഠിക്കണമെന്നാണ് ഞാൻ നിശ്ചയിച്ചിട്ടുള്ളത്.'' ഗൌതമൻ അവസാനത്തെ മുന്നറിയിപ്പു കൊടുത്തു.

''ഒരുകാലത്തു ഈ ഏഴാം ക്ലാസിലും ഇങ്ങനെയുള്ള ഒരു തീരുമാനം എടുത്തിരുന്നു. പക്ഷേ, ഞാൻ ഇതു എല്ലാവരോടും പറഞ്ഞപ്പോൾ, എന്റെ സഹോദരിമാർ ചിരിച്ചു ചിരിച്ചു മണ്ണു കപ്പുകയും എന്നെ നല്ലപോലെ കളിയാക്കുകയും ചെയ്തു. വാസ്തവത്തിൽ, ഈ പെൺകുട്ടികളെല്ലാം കള്ളനാണയങ്ങളാണ്. കലയെ മനസ്സിലാക്കാനുള്ള യോഗ്യത അവരിൽ ഇല്ല.''

''നിങ്ങൾക്കു പെങ്ങന്മാരും ഉണ്ടോ?''

''ഉവ്വ്, നിങ്ങൾക്കില്ലേ?''

''ഇല്ല.''

''അതു വളരെ കഷ്ടംതന്നെ. സഹോദരിമാരുണ്ടായാൽ ജീവിതത്തിൽ ശാന്തവും കോമളവുമായ ഭാവങ്ങൾ നിലനില്ക്കും.''

''ഒഹോ. പിന്നെ എന്തുണ്ടായി?''

''എന്ത്?''

''നിങ്ങൾ പറയുകയായിരുന്നു...''

''നിങ്ങൾ പാർട്ടിയിലുണ്ടോ?''

''പാർട്ടിയോ? ഇല്ല. അതിനുള്ള യോഗ്യത എനിക്ക ഇപ്പോളില്ല. വളരെ അധികം ബുദ്ധിമുട്ടുണ്ട് അതിനു്.''

''ശരിയാണു് നിങ്ങൾ പറയുന്നതു്. നിങ്ങൾ ഒരു വിപ്ലവകാരിയാണെന്നു തോന്നുന്നില്ല.''

ഗൌതമൻ കോപത്തോടെ അയാളെ നോക്കി.

''അറിയുമോ, നിങ്ങളുടെ ഗുരുദേവനോട് മഹാത്മാഗാന്ധി പറഞ്ഞതെന്താണെന്നു്? 'വീടിനു തീ പിടിച്ചിരിക്കുന്നു; നിങ്ങളാകട്ടേ, പക്ഷികളുടെ പാട്ട കേട്ടുകൊണ്ടിരിയ്ക്കുന്നു'—പറഞ്ഞതു് ഇതാണു്.''

ഗൌതമൻ ബ്രഷ് ഒന്നു കുടഞ്ഞു താഴെ വെച്ചു. ''വിഡ്ഢിത്തം പറയാതിരിയ്ക്കൂ. നിങ്ങളുടെ ഹരിശങ്കരനിലും നിങ്ങളെപ്പോലെ കുട്ടിത്തമുണ്ടോ?''

''നിങ്ങൾ തൈയോസാഹബിനേയും കാണണം'' കമാൽ അയാളുടെ വാക്കുകൾ കേട്ടിട്ടും, കേൾക്കാത്തമട്ടിൽ പറഞ്ഞു.

''ആരാണതു്?''

''എൻെറ ഇളയച്ഛൻെറ മകൻ.''

''ആൾ മഹായോഗ്യനാണോ?''

''അതേ.''

''ലക്നോവിൽത്തന്നെയാണോ താമസം?''

''അതേ; പക്ഷേ, ഇയ്യിടെ ഫീൽഡിൽ പോയിരിക്കയാണു്.''

''എല്ലാവരും ലക്നോവിൽത്തന്നെ പടിഞ്ഞുകിടക്കുന്നു'' എന്താണിതിന്നർത്ഥം?''

''പിന്നെ, അല്ലാതെ.''

''ശരി, വരൂ. ഗ്രാൻറ് ഹോട്ടലിൽ പോയി ഭക്ഷണം കഴിയ്ക്കാം.'' ഗൊതമൻ എഴുന്നേററു ചിത്രം തുണികൊണ്ടു മൂടി.

''ഗ്രാൻറ് ഹോട്ടലിലോ? നിങ്ങൾ ഒരു വലിയ ബൂർഷ്വയാണെന്നു തോന്നുന്നല്ലോ.''

''അതുമിതും പറയാതെ.''

''ശരി, ഒരു സംഗതി പറയുക. ഞാൻ ഏതു കാര്യത്തെപ്പററിയും തുറന്ന അഭിപ്രായം പറയുന്നവനാണു്.''

"ശ് ശ് ശ്......"

"വർഗ്ഗത്തെപ്പററി നിങ്ങളുടെ അഭിപ്രായമെന്താണ്? വരുംകാലം ശ്രമജീവികളുടെയാണെന്ന നിങ്ങാം സമ്മതിയ്ക്കുന്നുണ്ടോ?"

"ഉവ്വ്."

"കൈ കൊടുക്കുക" — അവർ അന്യോന്യം കൈ കൊടുത്തു.

"സാമന്തസമുദായം തന്നത്താൻ മരിയ്ക്കുമെന്ന് നിങ്ങാംക്കറിയാമോ?"

"ഉവ്വ്."

അവർ രണ്ടാമതും ഷെയ്ക്ക്ഹേൻഡ് ചെയ്തു.

"സാമന്തസമുദായത്തോടു നിങ്ങാംക്ക യഥാത്ഥവും ഹൃദയംഗമവുമായ വെറുപ്പുണ്ടെന്നും അതിനെ നശിപ്പിച്ചതിനു ശേഷം മാത്രമേ നിങ്ങാം വിശ്രമിയ്ക്കുകയുള്ള എന്നും നിങ്ങാം വിശ്വസിയ്ക്കുന്നുണ്ടോ?"

"എനിയ്ക്കു വിശ്വാസമുണ്ട്. പക്ഷേ, നിങ്ങാം സ്വയം സാമന്തസമുദായത്തിൽപ്പെട്ട ആളാണല്ലോ."

"നിങ്ങാംക്ക എങ്ങനെ അറിയാം." കമാൽ പരിഭ്രമത്തോടെ ചോദിച്ചു, തൻെറ ഏതോ വലിയ കളവ് കണ്ടുപിടിയ്ക്കപ്പെട്ട എന്ന മട്ടിൽ.

"എനിയ്ക്കു മനസ്സിലായതു് ഇങ്ങനെയാണ്. ആരോ ഇവ്വിടെ പറഞ്ഞു, നിങ്ങാംക്ക് മടിയാബുർജ്ജകാരുമായി ബന്ധമുണ്ടെന്ന്. നിങ്ങാം 'മത്തഹൌസി'ലെ നവാബിൻെറ......"

"അതെ, അതെ ശരിയാണ്. സംഭവിച്ചതു സംഭവിച്ചു. ചരിത്രത്തിൻെറ മേൽ എനിയ്ക്കു എന്തധികാരമാണുള്ളതു്? പക്ഷേ, എന്നെത്തന്നെ പൂർണ്ണമായും വർഗ്ഗരഹിതനാക്കാനാണ് എൻെറ ഇപ്പോഴത്തെ ശ്രമം."

"നിങ്ങളുടെ ഹരിശങ്കരനും ഫ്യൂഡൽ ആണോ?"

"അതേ, പക്ഷേ, ആ സാധുവിനു എന്തു ചെയ്യാൻ കഴിയും."

"ബഹുത്ത് കേമം!" ഗൌതമൻ മന്ദഹസിച്ചു.

"ഞാൻ തനിയായ മദ്ധ്യവർഗ്ഗക്കാരനാണ്."

''അതിൽ ദുഃഖിയ്ക്കുണ്ട.'' കമാൽ ആശ്വസിപ്പിച്ചു. ''വാസ്തവത്തിൽ നാം ജനിച്ചുകൊണ്ടിരിയ്ക്കുന്ന ആ പുതിയ സമുദായത്തിലെ — സാമാന്യജനസമുദായത്തിലെ അംഗങ്ങളാണ്.''

തനിവിദ്യാത്ഥിമട്ടിലുള്ള ഈ ചർച്ചയ്ക്കു ശേഷം രണ്ടു പേരും പുറത്തു പോയി.

ലക്നോവിൽ മടങ്ങിയെത്തിയ ശേഷം കമാൽ ജീജാജിയ്ക്കെഴുതിയ കത്തിൽ ഗൌതമനീലാംബരനെ വളരെ അധികം പുകഴ്ത്തിയിട്ടുണ്ടായിരുന്നു. അക്കൊല്ലം വേനൽക്കാലത്തു് ഗൌതമൻ ലക്നോവിൽ വന്നു. അയാൾ തൻെറ താമസസ്ഥലത്തുനിന്നു ഗുൽഫിശാനിലേയ്ക്കു ഫോൺ ചെയ്തു. എല്ലാവരും റേഡിയോസ്റ്റേഷനിലാണ് എന്നു് അപ്പോൾ മനസ്സിലായി. റേഡിയോസ്റ്റേഷനിലേയ്ക്കു് ഫോൺചെയ്തപ്പോൾ അറിഞ്ഞു, അവർ 'സിംഘാഡേവാലീകോഠി'യിലേയ്ക്കു പോയിരിയ്ക്കുന്നു എന്നു്.

''സിംഘാഡേവാലീ കോഠി!'' എന്തെന്തു ബന്ധമില്ലാത്ത പേരുകൾ! ''ഖർബൂജമന്ദിരം', 'തർബൂജദുർഗ്ഗം', 'ഗാജർമംസിൽ', 'മൂലീഹൌസ്'—ഇതൊക്കെയാണ് ഇപ്പോൾ വീടുകൾക്കിടുന്ന പേരുകൾ.'' അയാൾക്കു വലിയ ചിരി വന്നു. ''ഒരുപക്ഷേ, ഇക്കൂട്ടർ തണ്ണീർമത്തൻ വളരെ തിന്നുന്നുണ്ടായിരിയ്ക്കണം. ആക്കറിയാം എന്തായിരിയ്ക്കുമെന്നു്.''

അയാൾ 'സിംഘാഡേവാലീ കോഠി'യിലേയ്ക്കു ഫോൺ ചെയ്തു. ചമ്പയാണ് റിസീവർ എടുത്തതു്.

''ഹലോ!'' ചമ്പ പറഞ്ഞു.

''ഹലോ, ആദാബ്അർജ്. നോക്കൂ, എൻെറ പേർ ഗൌതമൻ എന്നാണ് — ഗൌതമനീലാംബരൻ. നിങ്ങൾ ആരും ഉടനെ മറ്റൊരിടത്തേയ്ക്കും പോകുന്നില്ലെങ്കിൽ, ഞാൻ അവിടെ വരാം.''

''തീച്ചയായും വന്നോളൂ.'' ചമ്പ മറുപടി പറഞ്ഞു.

എല്ലാവരും സിംഘാഡേവാലീ കോഠിയിലെത്തി, നദിയ്ക്കഭിമുഖമായുള്ള വ്രാന്തയിൽ ഇരുന്നുകഴിഞ്ഞപ്പോൾ ഗൌതമൻ

ചോദിച്ചു—''നിങ്ങളിൽ ആരാണ് തൽഅത്ആരാബേഗം?''

''ഇതാ ഞാനാണ്, പാരോത്താള.''

''നോക്കൂ, മിസ് സാഹബാ, ആരെങ്കിലും എഴുതാൻ തുടങ്ങിയാൽ അയാളുടെ പേന പിടിച്ചുനിർത്താൻ ആർക്കും സാധ്യമല്ല. നിങ്ങൾ അങ്ങനെ ചെയ്തില്ലായിരുന്നു എങ്കിൽ എത്ര നന്നാകുമായിരുന്നു.

'''ഇപ്ടാ'യുടെ ആഭിമുഖ്യത്തിൽ കൽക്കത്തയിൽവെച്ച് നിങ്ങൾ പ്രൊഡ്യൂസ് ചെയ്ത എല്ലാ കള്ളനാടകങ്ങളെപ്പററിയും ഞാൻ കമാലിൽനിന്നു കേട്ടുകഴിഞ്ഞു. ഞാൻ നിങ്ങൾക്കു ഒരു മാർജിൻ വകവെച്ചുതരാം. ഒരു പതിനഞ്ചു മിനുട്ടു നേരത്തേയ്ക്കു നിങ്ങൾ നിങ്ങളുടെ പ്രതാപം ഞങ്ങളുടെയെല്ലാം മേൽ വ്യാപിപ്പിയ്ക്കുക. ഇത്രയും നേരം ഞങ്ങളും നിങ്ങളെ ഞങ്ങളുടെ പ്രതാപത്തിനു അടിമപ്പെടുത്താൻ ശ്രമിയ്ക്കും. അതിനു ശേഷം നിങ്ങൾ 'നോർമൽ' ആകുക. കാരണം, നോർമലായിരിയ്ക്കുകയാണ് എപ്പോഴും നല്ലതു്. ശരി, നിങ്ങൾ നിങ്ങളുടെ പ്രതാപം ക്ഷേപിയ്ക്കുക ഉം, തുടങ്ങൂ, വിശ്വഭാരതിയുടെ ശോഭ വർദ്ധിപ്പിയ്ക്കുന്നവനാണ് നിങ്ങൾ എന്നു കേട്ടിട്ടുണ്ട്. ഇവിടെയും എല്ലാ തരത്തിലുമുള്ള കലാകാരന്മാരുണ്ട് — ഒന്നിനൊന്നു് കേമന്മാരായിട്ട്. ഇവരൊക്കെ ഒററയ്ക്കും ഒരുമിച്ചും നിങ്ങളെ സ്വാധീനിയ്ക്കാൻ പലപ്പോഴും ശ്രമിയ്ക്കും.. ആദ്യംതന്നെ നിങ്ങൾ നിങ്ങളുടെ രാഷ്ട്രീയസിദ്ധാന്തം ഞങ്ങളുടെ മുമ്പിൽ വെയ്ക്കുക. നിങ്ങൾ പിൻതിരിപ്പനല്ല, അല്ലേ? ഹിന്ദുമഹാസഭക്കാരനാണോ?''

''നിങ്ങൾ മുസ്ലിംലീഗുകാരിയാണോ?'' ഗൌതമൻ മറുപടിയിൽക്കൂടി ആക്രമിച്ചു.

''കമാൽച്ചേട്ടൻ പറയുകയുണ്ടായി, 'നിങ്ങൾ ഒരു തരത്തിലുള്ള ഗുരുദേവനാകാൻപോകയാണെ'ന്നു്.''

''ശിഷ്യന്മാരെ ഉണ്ടാക്കുന്നുണ്ടോ?'' നിർമ്മല ചോദിച്ചു.

''ഉവ്വ്, പക്ഷേ, സാധാരണമട്ടിലല്ല. ചിലപ്പോൾ ഉണ്ടാക്കുകയും ചെയ്യും.''

''ഗൌതമൻ എന്നതു് നിങ്ങളുടെ ഉപനാമമാണോ?''

''അല്ല; ഭിന്നതകളുടെ കാര്യം അറിയാമെന്നവകാശപ്പെട്ടി ന്ന ബഹറാച്ചിയിലെ പണ്ഡിതന്മാർ ഇട്ട പേരാണതു് ''

''ഹൈയാസാഹബ് വന്നില്ലല്ലോ'' — കമാൽ പറഞ്ഞു.

''ഫോൺ ചെയ്തിരുന്നു, ചായയ്ക്കു ഇവിടെ വരുമെന്നു്.''

''ഹൈയാസാഹബ് കുതിരസ്സവാരിയ്ക്കു പോയിരിയ്ക്കയായിരുന്നു.'' തൽഅത്ത് വാച്ചു നോക്കി, വേഗത്തിൽ ഉൽഘോഷിച്ചു. ''നീന്തൽ കഴിഞ്ഞു ഇപ്പോൾ വരുന്നുണ്ടായിരിയ്ക്കും.'' എല്ലാവരും അവരവരുടെ സ്ഥാനത്തു് അല്പം ലജ്ജിച്ചു.

''ഈശ്വരോ രക്ഷ! ഈ സാബ്ബ് ആരാണു്? അശോകകുമാറെപ്പോലെയോ മറേറാ വല്ല ഫിലിംസ്റ്റാറുമാണോ?'' ഗൌതമൻ ചോദിച്ചു.

''ഹൈയാസാഹബാണു്. ഞാൻ നിങ്ങളോട് പറഞ്ഞില്ലേ, അങ്ങോരെ തീർച്ചയായും കാണണമെന്നു്'' — കമാൽ പറഞ്ഞു.

''അയോദ്ധ്യയിലെ താലൂക്ക്ദാർമാരെപ്പററിയുള്ള എന്റെ അറിവു് വളരെ പരിമിതമാണു്. എന്താ, നിങ്ങളെല്ലാം ഇങ്ങനെ കുതിരസ്സവാരിയും നീന്തലുമെല്ലാം നടത്തുന്നവരാണോ? വാസ്തവത്തിൽ, എല്ലാ മധ്യവർഗ്ഗീയരേയുംപോലെ, ഞാനും ധനികവർഗ്ഗത്തിൽ ആകൃഷ്ടനാണു്. യുദ്ധത്തിനുമുമ്പു് അച്ഛന്റെ കൂടെ ഞാൻ ഇംഗ്ലണ്ടിൽ പോയിരുന്നപ്പോൾ, അവിടത്തെ പ്രഭുക്കന്മാരെ കാണാനുള്ള ആഗ്രഹത്തിൽ അവിടേയും ഇവിടേയും അലഞ്ഞുതിരിയാറുണ്ടായിരുന്നു. ദൂരെ എവിടെയെങ്കിലും ഒരു പ്രഭു കാണപ്പെട്ടാൽ ഉടനെ അയാളുടെ അടുത്തു പാഞ്ഞെത്തും. പിന്നെയാണു് മനസ്സിലായതു്, അവിടത്തെ അണ്ടർ ടെയ്ക്കർമാരും പ്രഭുക്കന്മാരുടെ വേഷംതന്നെയാണു് ധരിയ്ക്കുന്നതു് എന്നു്.''

''ഞങ്ങളും 'അണ്ടർ ടെയ്ക്കർമാരാ'ണു്.'' കമാൽ പറഞ്ഞു.

''കഴിഞ്ഞ കാലമാകുന്ന ശവകടീരത്തിലെ അടിച്ചുതളിക്കാർ, അല്ലെങ്കിൽ പുരോഹിതന്മാർ''- ഹരിശങ്കരൻ പറഞ്ഞു.

''പക്ഷേ, നിങ്ങൾക്കും ഞങ്ങളെ ഇഷ്ടപ്പെടേണ്ടിവരും.'' കമാൽ വീണ്ടും പറഞ്ഞു. ''കാരണം, ഞങ്ങൾ ഞങ്ങളുടെതായ ആകർഷണീയതയുടെ സഹായത്താലാണു് ജീവിയ്ക്കുന്നതു്.''

''ഞാൻ നിങ്ങളെ തീച്ചയായും ഇഷ്ടപ്പെടും. എന്റെ ഹൃദയം അത്ര വിശാലമാണ്.'' ഗൌതമൻ വലിയ പ്രതാപത്തോടെ ഉത്തരം പറഞ്ഞു.

# 28

ചമ്പ സമൂഹത്തിൽ ചേർന്നകഴിഞ്ഞിരുന്നു. സമൂഹത്തിന്റെ നിയമങ്ങളുമായി അവരം പൊരുത്തപ്പെട്ടു. അവരം ഒററക്കായിരുന്നതിനാൽ സമൂഹത്തിന്ന് അവളോട് അനുകമ്പയുണ്ടായിരുന്നു. നാമെല്ലാം എത്ര അപാരമായ ദയനീയഭാവത്തിലാണ് ആശ്രയം തേടിക്കൊണ്ടിരിയ്ക്കുന്നത്! സമൂഹം, ചുററുപാടിനെപ്പോലെ മറെറാരു കഥാപാത്രം മാത്രമാണ് — ഭാവനയുടെ സാകാരരൂപം. മാനവബന്ധങ്ങരം ഏററവും മൃദുലമായ, കെട്ടുപിണഞ്ഞ അസ്ഥിവാരത്തിന്മേലാണ് സ്ഥിതിചെയ്യുന്നത്. ഈ ബന്ധങ്ങരം പൊട്ടിക്കൊണ്ടേയിരിയ്ക്കുന്നതിനാലാണ് മീർ‌അതീസ് ഇങ്ങനെ പാടിയിരിയ്ക്കുന്നത്—''മിത്രങ്ങളോട് ആദരവും അവരെപ്പററിയുള്ള വിചാരവും വേണം, കപ്പികരം പൊട്ടാതിരിയ്ക്കണമെങ്കിൽ.'' മീർതകിമീർ ഇപ്രകാരം പറഞ്ഞിരിയ്ക്കുന്നു — ''ലോകം കണ്ണാടിസ്സാമാനങ്ങരം ഉണ്ടാക്കുന്ന തൊഴിൽശാലയാണ്. ഇതിലെ ജോലി വളരെ പ്രയാസമുള്ളതത്രേ. ശ്വസിയ്ക്കുന്നതുപോലും മെല്ലെയാകണം.'' എങ്ങും കണ്ണാടിപ്പാത്രങ്ങളാണ്. ചില്ലുവീട്ടിലാണ് വെച്ചിരിയ്ക്കുന്നത്. ഈ കാണുന്ന വ്യവസായശാല മുഴുവനും ഗ്ലാസ്സുകൊണ്ടുതന്നെയാണ്. കമാൽ പറഞ്ഞു—''ചമ്പാബാജി, നാലു പേരുടേയും മനസ്സാകുന്ന അടുക്കളയിൽ നിങ്ങരം പെരുമാറുക. നിങ്ങരം ഞങ്ങളുടെ വീടു സൂക്ഷിയ്ക്കണം. ഞങ്ങരം നിങ്ങളുടേതു് തീച്ചയായും സൂക്ഷിയ്ക്കും. നിങ്ങളെ ഞങ്ങരം ഒരിയ്ക്കലും ഒററയ്ക്കാക്കുകയില്ല. സ്വമനസ്സിനെ അല്പം നിയന്ത്രിയ്ക്കുക. ഇതാണ് കാതലായ കാര്യം. നിങ്ങരം റൊമാൻറിക് ആണ് എന്നതാണ് ആപത്ത്.''

പക്ഷേ, അച്ചടക്കത്തിന്നു് ജീവിതത്തിൽ സ്ഥാനമെവിടെ? ഇവിടെ എങ്ങും എത്രയെത്ര ഊഹാപോഹങ്ങളും ചിന്നിച്ചിതറലുകളുമാണു്! കമാൽ പറഞ്ഞു—''നിങ്ങൾ കലാകാരിയായിരുന്നെങ്കിൽ നന്നാകുമായിരുന്നു. അപ്പോൾ നിങ്ങൾക്കു ഈ വിപ്ലവങ്ങളെയൊക്കെ ശബ്ദങ്ങളുടെ കുപ്പായമണിയിക്കാം. പക്ഷേ, നിങ്ങൾ എഴുത്തുകാരിയല്ലല്ലൊ. മറ്റേതെങ്കിലും വിധത്തിൽ നിങ്ങളെത്തന്നെ തുറന്നുവെയ്ക്കുന്നുമില്ല. അതുകൊണ്ടു് നിങ്ങളെസ്സംബന്ധിച്ചിടത്തോളം അച്ചടക്കം വളരെ ആവശ്യമാണു്.'

''ഈ എഴുത്തുകാർ വളരെ അധികം സമചിത്തത ഉള്ളവരാണോ?''—ചമ്പ ചോദിച്ചു.

''സമചിത്തതയില്ലെങ്കിലും, കലാവസ്തുവിന്റെ നിർമ്മാണപ്രക്രിയയിൽ തങ്ങളുടെ സ്വരത്തെ തേടുന്നവരാണു് അവർ. ചമ്പാബാജി, നിങ്ങളും ചിത്രങ്ങൾ നിർമ്മിയ്ക്കുക.''

''റോമാൻസിനെ ആരാധിക്കുന്ന വിക്ടോറിയൻ യുഗക്കാരിയായിട്ടാണു് നിങ്ങൾ എന്നെ കാണുന്നതു്. വേണ്ടാ, കമാൽ, ശരിയാണു്. എന്റെ ക്ഷേമത്തിന്നു യാതൊരു കുറവുമില്ല. ഞാൻ നിങ്ങളുടെയെല്ലാം കൂടെക്കൂടാം. തഹമീനയുടെ കൂടെയും ജീവിക്കാം.''

''പക്ഷേ, അതോടൊപ്പം ഇതുംകൂടി തീരുമാനിക്കണം—മനസ്സും ബുദ്ധിയുമായുള്ള 'ഈകേഷൻ' എന്താകണമെന്നു്. ഈ തീരുമാനമെടുത്താൽ തോണി അക്കരെ എത്തിയതായിക്കരുതാം.''

''വീണ്ടും അതേ കാര്യംതന്നെ.''

''ശരി, നിങ്ങൾ എക്സ്പെരിമെന്റ് ചെയ്യാൻ ആഗ്രഹിയ്ക്കുന്നുണ്ടോ? ചമ്പാബാജി, അവനവനെക്കൊണ്ടു് ഒന്നും പരീക്ഷിച്ചുനോക്കരുതു്. ബോധം ശരിയാകുന്നതിന്നു പാഠങ്ങളെല്ലാം ലോകം നിങ്ങളെ പഠിപ്പിക്കും.''

ചമ്പയും തഹമീനയും, നിർമ്മലയും തൽത്തൂണും ഇപ്പോൾ മിക്കപ്പോഴും ഒന്നിച്ചാണു് സമയം പോക്കുന്നതു്. ഒരു ദിവസം തഹമീന ചമ്പയോടു പറഞ്ഞു—''ഇതാ, കേൾക്കൂ! നമുക്കു

ഈ പ്രശ്നത്തെ മുതിർന്നവരുടെ തലത്തിൽനിന്നു നോക്കിക്കാണാം. തൈയാസാഹബ് ഡിസംബറിൽ മദിരാശിയിൽനിന്നു വരും. ഇക്കൊല്ലം നീ എം. എ. പാസ്സാകുകയും ചെയ്യുമല്ലോ. ആപത്തുകൾ ഹൃദയത്തിൽ സഹിക്കുകയും ധീരയാകുകയും ചെയ്യാനുള്ള നിശ്ചയമെല്ലാം അങ്ങു മാററിവെച്ചു അദ്ദേഹത്തെ കല്ല്യാണം കഴിക്കൂ."

"വെറുതെ അതുമിതും പറയാതിരിക്കൂ."

"ജല്പനത്തിന്റെ പ്രശ്നം ഇതിൽ എവിടെയാണ്?"

"നിനക്കുതന്നെ അദ്ദേഹത്തെ കല്യാണം കഴിച്ചുകൂടേ?"

"നിന്റെ നിഴലായി ജീവിക്കാൻ എനിക്കിഷ്ടമില്ല."

"വെറും അർത്ഥമില്ലാത്ത വാക്കുകൾ!" ചമ്പ മറുപടി പറഞ്ഞു.

തഹമീന കുറച്ചുകഴിഞ്ഞു വീണ്ടും പറഞ്ഞു—"ഇതിന്നുപുറമേ, തൈയാസാഹബ് മാത്രമേ ജീവിതത്തിന്റെ ലക്ഷ്യമായുള്ളു എന്നുവരുവാനും പാടില്ല. ആകാശത്തോളം അത്രയേറെ ഉയർത്താനുതക്ക യോഗ്യതയൊന്നും ആണുങ്ങൾക്കില്ല."

"വളരെ സ്പഷ്ടമാണ്."

"ജീവിതത്തിന്റെ ആദർശം കമ്മ്യൂണിസ്റ്റ്പാർട്ടിയാണ്. പറയ് അതെയെന്ന്."

"അതേ." ചമ്പ അല്പം താമസിച്ചു മറുപടി പറഞ്ഞു.

തൽക്ഷണത്ത് അടുത്തമുറിയിൽ ഇരിക്കുകയായിരുന്നു. ഈ സംഭാഷണം കേട്ട് അവൾ വളരെ സന്തോഷിച്ചു. "ഈശ്വരന്ന് നന്ദി! ഇവർക്ക് രണ്ടുപേർക്കും ഇപ്പോൾ കാര്യം മനസ്സിലായി." അവൾ നിർമ്മലയോടു ഫോണിൽ പറഞ്ഞു. നിർമ്മലയും ഈശ്വരന്ന് നന്ദിപറഞ്ഞു.

പക്ഷേ, തൈയാസാഹബ് ഡിസംബറിൽ ലക്നോവിൽ വന്നപ്പോൾ ചമ്പയുടെ പുതിയ കാഴ്ചപ്പാടെല്ലാം മാറി. അവൾ ദിവസം മുഴുവൻ പ്രസന്നതയോടെ അങ്ങുമിങ്ങും ചുററുവാൻ തുടങ്ങി.

ഇതിനിടയിൽ ഗൌതമനീലാംബരനും വന്നെത്തി. അയാൾക്ക് ഒരു ഇംഗ്ലീഷ് വർത്തമാനക്കടലാസ്സിൽ ജോലികിട്ടിയിരുന്നു.

തങ്ങഠം ഒത്തൊരുമിച്ചു് ജീവിച്ച ഈ കാലം അവരുടെ ജീവിതത്തിലെ ഏററവും ശ്രേഷ്ഠമായ കാലമായിരുന്നു—ഒരിക്കൽ പോയാൽ പിന്നെ ഒരിക്കലും മടങ്ങിവരാത്ത കാലം.

## 29

''ശാന്തേ, ഇതു് വളരെ ശാന്തമായ സ്ഥലമാണു്. കററിക്കാടുകളിൽ കുയിലുകഠം ഇരിക്കുന്നു. തോട്ടക്കാരികഠം മാന്തോപ്പുകളിൽ വളകിലുക്കികൊണ്ടു സഞ്ചരിക്കുന്നു. മാന്യരും റിട്ടയർ ചെയ്തവരുമായ കലക്ടർമാർ, ജമിന്ദാർമാർ, ബാരിസ്റ്റർമാർ മുതലായവരുടെ മാളികകഠം ധാരാളമാണു്. തണൽമൂടിയ വഴികളിൽ നീണ്ടമഞ്ഞപ്പൂക്കഠം പെയ്യുകയും നേത്ത മുദ്ദലമായ ചില്ലകളുള്ള വൃക്ഷങ്ങളിൽ ചൈനീസു് പെയിൻറിങ്ങുകളെ ഓർമ്മിപ്പിക്കുന്ന സുന്ദരങ്ങളായ ഇലകളും പൂക്കളും വിടരുകയുംചെയ്യുന്നു. ഞായറാഴ്ച രാവിലെ പെൺകുട്ടികഠം ബർമ്മീസുകുടകളും പിടിച്ചുകൊണ്ടു പരസ്പരം സന്ദർശനം നടത്തുകയും പുൽത്തകിടികളിൽ ഇരുന്നു് നിററിംങു് വേല ചെയ്യുകയുംചെയ്യുന്നു. സീമാതീതമാംവിധം ബൌദ്ധികമായ സംഭാഷണം ഇക്കൂട്ടരുടെ പതിവാണു്. ജീവിതത്തിലെങ്ങും ശിഷ്ടതയും സൌന്ദര്യവും മുററിനില്ക്കുന്നു. മുറികഠക്കു ഉയരമുള്ളതും, രണ്ടു് അടുക്കുകളോടുകൂടിയതുമായ വാതിലുകളും ഒരു വാതിലുകഠം 'ഝിൽമിലി'കളുമുണ്ടു്.[1] കോണിപ്പടികഠം വീതിയുള്ളതും കുസാലകഠം വലുതും ഉയരമുള്ളതുമാണു്. ഈ വീടുകഠം പച്ചിൻെറ സമുദ്രത്തിൽ മുങ്ങിയപോലെ തോന്നും. തട്ടുകളുടെ മുകളിലുള്ള പാരപ്പററുകഠം ചെറിയതും ഇററാലിയൻ മാതൃകയിലുള്ള തൂണുകളോടുകൂടിയവയുമാണു്. സംസ്ഥാനം മുഴുവൻ ഇങ്ങനെയുള്ള അനവധി വീടുകഠം കാ

---

1. പലകകൾ ഘടിപ്പിച്ചിട്ടുള്ള തണ്ടിൻെറ സഹായത്താൽ ഉയരുകയും താഴുകയും ചെയ്യുന്ന അഴികഠം ഉള്ള കതകുകഠം.

ണാം. ഗ്രാന്തയിലെ പടിമേൽ ഒരുകാലത്തു് പങ്കവലി ക്കന്ന കൂലിക്കാരൻ ഇരുന്നു് ഉറക്കം തൂങ്ങിയിട്ടുണ്ടാകം; എന്റെ ജനനസ്ഥലമായ ബഹറായിച്ചിലെ എന്റെ വീടും ശരിക്കും ഇതേമാതിരിയുള്ളതാണു്. ഞാൻ വീടുകളുടെ കഥ യുമായി ഇരുന്നു, അല്ലേ? ശാന്തേ, വ്യാപകമായ കാര്യങ്ങ ളാൽ പ്രഭാവിതനാവുകയും, അവയെ ശ്രദ്ധിക്കയും ചെയ്യുന്ന എന്റെ സ്വഭാവംകൊണ്ടു ഞാൻ വളരെ വിഷമിച്ചിരിക്കുന്നു. പക്ഷേ, പറയുന്നതാണു് നല്ലതു്. ആളുകൾ ഇവിടെ ഉണ്ടാ ക്കിവെച്ചിട്ടുള്ള വീടുകളുടെ പേർകൂടി കേൾക്കുക.

പേരു് വളരെ വിചിത്രമായ ഒരു വസ്തുവാണു്. ഉദാഹര ണമായി, ചമ്പാബാഗം. നല്ലപേർ—അല്ലേ, ശാന്തേ. നീ വളരെ ദൂരെയാണു്. അതിനാൽ നീ എന്റെ കണ്ണുകൾ വഴി യായി എല്ലാം കാണണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. ശാ ന്തേ, നീ എന്നെ ശകാരിച്ചിട്ടു് വളരെ ദിവസമായി. നിന്റെ ഉള്ളിൽ ഒളിഞ്ഞിരിക്കുന്ന അമ്മയുടെ മുന്നിൽ എനി ക്കു നിവേദനങ്ങൾ നടത്തിക്കൂടേ? ശാന്തേ, നീ ഇവിടെ ഉണ്ടാ വുകയും ഇവരെ കാണുകയും ചെയ്തിരുന്നെങ്കിൽ എത്ര നന്നാ യിരുന്നു!

''ഞാൻ ഇവിടെ വിളിച്ചുവരുത്തപ്പെട്ടതു് ഒരു അനൌദ്യോ ഗിക വരപ്രശ്നത്തിനാണെന്നതാണു് രസമുള്ള സംഗതി. നിർമ്മലാറാണി! സാധാരണരീതിയനുസരിച്ചു് വളർത്ത പ്പെട്ട പെൺകുട്ടികളെപ്പോലെ അവൾ നാണംകുണുങ്ങുക യൊ, ഹാർമോണിയം പാടിക്കേൾപ്പിക്കുകയോ ചെയ്തില്ല. അവളുടെ അച്ഛനമ്മമാർ എന്നെ അവരുമായി ബന്ധിപ്പിയ്ക്കു വാൻ ആഗ്രഹിക്കുന്നു എന്നതുപോലും ഒരുപക്ഷേ, അറിഞ്ഞി ട്ടുണ്ടായിരിക്കുകയില്ല. അവൾ എന്നിൽ ഒരു താല്പര്യവും വാസ്തവത്തിൽ കാണിച്ചിട്ടില്ല. അവൾ വർത്തമാനം പറയു ന്നതു് ശരിക്കലും അവസാനിയ്ക്കില്ല; പരിപാടികളാകട്ടേ വള രെ തിരക്കിട്ടതും—കേംബ്രിഡ്ജിൽ പോകണം, ഡോക്ടറേ യിററു് എടുക്കണം എന്നെല്ലാം. നിർമ്മലയും തൽഅത്തും

വളരെ അധികം ബുദ്ധിയുള്ള കുട്ടികളാണു്. ഈശ്വരൻ അവരെ രക്ഷിക്കട്ടെ. എപ്പോഴും സംസാരമാണു്.''

''പ്രസംഗം എഴുതിത്തീർന്നോ?''

നിർമ്മല വരാന്തയിലെ പാരപ്പററിന്റെ താഴെനിന്നു എത്തിനോക്കിക്കൊണ്ടു് ചോദിച്ചു.

''എഴുതുകയാണു്.''

''കാണിക്കൂ.''

''അയ്യോ, എന്റെ പൊന്നേ, വാസ്തവത്തിൽ ഞാൻ പ്രസംഗമൊന്നും എഴുതിയിട്ടില്ല. അത്യാവശ്യമായ ഒരു കത്തെഴുതാനുണ്ടായിരുന്നു. അതു് തുടങ്ങി—അത്രതന്നെ.''

''ഇതു് കത്തെഴുതുവാനുള്ള സമയമാണോ? ഞാൻ പറയുന്നു...''

എല്ലാവരും മുറിയിൽ ഒത്തുചേർന്നു് 'കവ്വാലിഗാനങ്ങൾ പാടുവാൻ തുടങ്ങിയിരുന്നു.

''വരൂ, പോയി കവ്വാലിപാടാം.'' നിർമ്മലയുടെ രണ്ടാമത്തെ കല്പന—സിംഘാഡേവാലീകോഠിയിൽ വന്നാൽ പിന്നെ പാട്ടു ഗംഭീരവും അത്യാവശ്യമായ വസ്തുവാണെന്നപോലെ. പറയുന്നതു കേട്ടാൽ ''നവോചീൻസേതികലെ'' എന്നെല്ലാം പാടുന്നതു അവരുടെ ജീവിതത്തിന്റെ മുഖ്യലക്ഷ്യമാണെന്നുതോന്നും. അയാൾ വിഷാദഭാവത്തോടെ നിർമ്മലയെനോക്കി. പൊട്ടിപ്പെണ്ണായ അവൾ എത്രയേറെ സന്തുഷ്ടയാണു!

ഇതേസമയത്തു് അയാൾകണ്ടു—പോർട്ടിക്കോയുടെപടിമേൽ, അതാ ഡൈയോസാഹബു് നില്ക്കുന്നു. പരിഭ്രമിച്ചെന്നപോലെയാണെങ്കിലും അയാൾ പുഞ്ചിരികൊള്ളുകയായിരുന്നു. എല്ലാവരും അയാളെ സ്വാഗതംചെയ്യാൻ വരാന്തയിൽ വന്നു.

''നെർവസു് ടൈപ്പിൽപ്പെട്ട ആളാണെന്നു തോന്നുന്നു''. ഗൗതമൻ പറഞ്ഞു.

''പാവം പെൺകുട്ടികളുടെ മുമ്പിൽ പരിഭ്രമിയ്ക്കും. പക്ഷേ, വളരെനല്ല ആളാണു്.'' നിർമ്മല മറുപടി പറഞ്ഞു.

---

1. സമ്പ്രദായസ്ഥലങ്ങളിലും മററും പാടുന്ന ഇസ്ലാമികഗീതം. ഈശ്വരീയഗീതം.

''അയാൾ നല്ലവനാണെങ്കിൽ, ഞങ്ങളെല്ലാം തെണ്ടികളാണോ? നല്ലകാര്യം'' ഹരിശങ്കരൻ എതിർത്തു.

''അയാളുടെ അബോധമനസ്സിൽ എന്തോ ഒരു കഴപ്പുണ്ട്''. ഗൌതമൻ രണ്ടാമത്തെ സംഗതി ഉൽഘോഷിച്ചു.

ബൈയോസാഹബ് മുകളിലേയ്ക്കൊന്നുനോക്കി. പിന്നെ ചമ്പയുടെ അടുത്തേയ്ക്കുമാറി. അപ്പോൾ കസാലയിൽ നിന്നെഴുന്നേല്ക്കുകയും അയാൾക്കുവേണ്ടി ചായയുണ്ടാക്കാൻ തുടങ്ങുകയും ചെയ്തു.

''ഇതു് ചങ്ങലക്കുടിയാണു്''—ഗൌതമൻ ബോറായിട്ടെന്നപോലെ പെട്ടെന്നുപറഞ്ഞു. അയാളുടെ വാക്കിൽ ഗാംഭീര്യം വരുന്നതു് ആദ്യമായിട്ടായിരുന്നു.

''ബൈയോസാഹബ് നന്നായി ഡാൻസ് ചെയ്യും''. സന്ദർഭത്തെ നിയന്ത്രിക്കാൻ വേണ്ടി നിർമ്മല പറഞ്ഞു. അവർ മൂന്നുപേരും മറ്റുള്ളവരിൽനിന്നു വേറിട്ടു വരാന്തയുടെ പടിമേൽ ഇരിയ്ക്കുകയായിരുന്നു.

''നാടോടിനൃത്തമോ, ക്ലാസിയ്ക്കലോ''—ഗൌതമൻ താല്പര്യപൂർവ്വം ചോദിച്ചു.

''പഴയകാലത്തെ വാൾട്ടിന്റെ ആചാര്യനാണു്''—നിർമ്മല ഉഷ്ണമില്ലാത്തസ്വരത്തിൽ പറഞ്ഞു.

അകത്തു മറെറാരു വാദം നടക്കുകയാണു്; ഹരിശങ്കരൻ ഉറക്കെയുറക്കെ സംസാരിക്കുന്നുണ്ടായിരുന്നു.

''ഓഹോ: നിങ്ങൾ എന്തെല്ലാം ജല്പനങ്ങളാണു് നടത്തുന്നതു്.'' ഗൌതമൻ പറഞ്ഞു.

''ജീവിതം പലയുഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നു'' കമാൽ മുത്തുകൾ വിതറി.

''ബഹുഭേഷ്! അതായതു്...''

''ഇതു വാക്കുകളുടേതുമാത്രമായ യുഗമാണു്''.

''എന്തെങ്കിലും ചെയ്തുകാണിക്കാൻ, എന്തെങ്കിലും ആയിത്തീരുവാനുള്ള യുഗം എന്നാണു് വരിക?''

''മിസ്റ്റർ, ലോകം ഉണ്ടായതിന്നുശേഷം, ദൈവദൂതന്മാരും തത്വജ്ഞാനികളും, ചിന്തകന്മാരും ഒന്നും പ്രസംഗിച്ചിട്ടില്ലാ

യിരുന്നുവെങ്കിൽ, ഇന്നു ഇവിടത്തെ എല്ലാ ലൈബ്രറികളിലും കഴുതകൾ കിടന്നു ഉരുളുമായിരുന്നു. ഞങ്ങൾ സംസാരിക്കുന്നു, നിങ്ങൾ കേൾക്കുന്നു—ഇതിനു നന്ദി പറയുക. നിങ്ങളുടെ ചെവികൾ ഞങ്ങൾ പറയുന്നതു കേൾക്കാൻ അത്യന്തം കൊതിക്കുന്ന ഒരു കാലംവരും.'' കമാൽ പറഞ്ഞു.

''സമയം എല്ലാററിനേയും നശിപ്പിയ്ക്കുന്നു—ഇതു് നിങ്ങൾ സമ്മതിക്കുന്നുണ്ടോ?''—ഗൌതമൻ ചോദിച്ചു.

'ഉവ്വ്'—കമാൽ പറഞ്ഞു.

സൂര്യൻ നദിയിൽ താണുകൊണ്ടിരുന്നു. ഛത്തർ മന്ദിരത്തിലെ സൌവർണ്ണമായ ടവറുകൾ അന്തിക്കതിരുകൾ തട്ടി നാരങ്ങയുടെ നിറം ഉള്ളതായികാണപ്പെട്ടു. മുമ്പിൽ, ഓളങ്ങളുടെ മുകളിൽക്കൂടി ഒരു വഞ്ചി ശാന്തമായി മുന്നോട്ടുപൊയ്ക്കൊണ്ടിരുന്നു.

''നിങ്ങൾ സമ്മതിയ്ക്കുന്നോ, പ്രതീകങ്ങൾ രഹസ്യപൂർണ്ണങ്ങളാണെന്നു്''—ഗൌതമൻ കമാലിനോടുചോദിച്ചു.

''ഉവ്വ്.''

''അതാ, മുന്നിൽക്കൂടിപോകുന്ന ആ വഞ്ചിയുണ്ടല്ലോ—വലിയരഹസ്യം ഉൾക്കൊള്ളുന്ന ഒരു പ്രതീകമാണു് അതു്.'' സാധാരണ സംഗതികളെപ്പോലും അതിററ നാടകീയതയുടേയും ദാർശനികതയുടേയും നിറംകൊടുത്താണു് ഗൌതമൻ മുന്നോട്ടു വെയ്ക്കാറു്. അയാളുടെ ഈ മട്ടു് എല്ലാവർക്കും വലിയ പിടുത്തമാണു് ഹരിശങ്കരനും അടുത്തു പന്നു് ഇരുന്നു.

അവർ പടവുകളിന്മേൽ പോയിനിന്നു. നദിയിലേയ്ക്കിറങ്ങുന്നവയായിരുന്നു അവ.

നദി ഒഴുകുന്നസമയമാണു്—കല്പു് കാലാതീതമായ ആയിത്തിരലിന്റെ പ്രതീകമണു്—കാലത്തിന്റെ ഘനരൂപമാണു്. സമസ്തലോകത്തിന്റെയും അന്ത്യം എലിയുടെ മരണം പോലെ അവശ്യംഭാവിയാണു്, അത്രതന്നെ നിസ്സാരവും. വേദാന്തത്തിൽ പറഞ്ഞിട്ടുണ്ടു്...

''ഈ നദി നമ്മുടെ ജീവിതങ്ങളുടെ പ്രതീകമാണു്''—ഹരിശങ്കരൻ തന്നോടുതന്നെ പറഞ്ഞു. ''എനിക്കു നദികളോടു്

പ്രേമമാണു്. നിങ്ങൾ നദികളെ പ്രേമിക്കുന്നുണ്ടോ?'' അയാൾ തിരിഞ്ഞു കമാലിനോടുവലിയ ഗാംഭീര്യത്തോടെ ചോദിച്ചു.

''ഉവ്വ്''

''ഞാൻ പുഴയിലെ വെള്ളത്തിൽ മുങ്ങിച്ചാവും'' ഗൌതമന്റെ രണ്ടാമത്തെ വിളംബരപ്രസ്താവനമുണ്ടായി.

''ഗൌതമാ, നിങ്ങൾ പെററിബൂർഷ്വയും റൊമാൻസിന്റെ ആരാധകനും ആയിക്കൊണ്ടിരിക്കയാണോ?''—അയാളുടെ അത്ഭുതം മുട്ടുമടക്കിയിരുന്നുകൊണ്ടു് തൽഅത്തു് അത്യധികം വ്യാകുലയായി ചോദിച്ചു.

''അല്ല''—അയാൾ ഞെട്ടി. ''ഇതു് കാലത്തിന്റെ ഇന്ദ്രജാലമാണു്, തൽഅത്തു് ആരാബീഗം''. അയാൾ വിരൽ വായുവിൽ ചലിപ്പിച്ചുകൊണ്ടു മറുപടി പറഞ്ഞു. ''നിങ്ങൾ സമയത്തിന്റെ ശക്തി അറിയുന്നില്ല.''

പാലത്തിന്റെ അക്കരെ വളരെ ദൂരെനിന്നു സമയം അറിയിക്കുന്ന പെരുമ്പറ മുഴങ്ങി. അവർ സന്ധ്യയുടെ നിശ്ശബ്ദതയിൽ ആ ശബ്ദം മൌനമായി കേട്ടുകൊട്ടിരുന്നു.

''വരുവിൻ. നമുക്കു ഭൂതങ്ങളെ തിരയാം.''

''വരുവിൻ''

അവർ നാലുപേരും പുൽത്തട്ടിലേക്കു മടങ്ങി.''

''ചമ്പാബീഗം, ദൈയാസാഹബ്, അപ്പി...'' ഗൌതമൻ വലിയ ശിഷ്ടതയോടെ തലകുനിച്ചു, അവരെ സംബോധന ചെയ്തു. ''വരുവിൻ, നമുക്കു ഭൂതങ്ങളെ തിരയാൻ പോകാം''.

അവർ ഒന്നും സംസാരിക്കാതെ കാറിന്റെ അടുത്തേയ്ക്കു് നടന്നു.

സന്ധ്യയായിക്കഴിഞ്ഞിരുന്നു. കാർ മരപ്പാലത്തിന്റെമുകളിൽക്കൂടി നീങ്ങിക്കൊണ്ടിരുന്നു.

''മനുഷ്യൻ ഒരിക്കലും മടങ്ങിവരാത്ത ചില തിരിവുകളുണ്ടു് വഴിയിൽ.'—ആമിർ റസ തന്നത്താൻ പറഞ്ഞു.

കമാൽ കാറുനിർത്തി—''വരുവിൻ നമുക്ക കുറച്ചു നേരം ഓളങ്ങളെ എണ്ണാം. അയാൾ പാരപ്പററിൻെറ മുകളിൽ കുനിഞ്ഞു നിന്നു.

അയാളുടെ താഴെ, നദിയിലെ ഓളങ്ങളുടെ മുകളിൽക്കൂടി വഞ്ചികളുടെ ഒരു ഘോഷയാത്രതന്നെ പൊയ്ക്കൊണ്ടിരുന്നു. അവയിൽ ഇരുന്നിരുന്നവർ വിചിത്രങ്ങളായ ഉടുപ്പുകളും ആഭരണങ്ങളുമാണു് ധരിച്ചിരുന്നതു്. രത്നങ്ങളുടെ പ്രകാശം തട്ടി വെള്ളം തിളങ്ങിക്കൊണ്ടിരുന്നു.

അവർ കയ്യുയർത്തി ഇവരെ വിളിയ്ക്കുവാൻ തുടങ്ങി. അവരുടെ വാക്കുകൾ ഇവൾക്ക മനസ്സിലായില്ല. പക്ഷികളുടെ ചിലയ്ക്കൽ പോലെ, മധുരവും അസ്പഷ്ടവും, സാരംഗത്തിൻെറ കരച്ചിൽ പോലെ തീവ്രവും ഭയങ്കരവുമായിരുന്നു അതു്. കരയിൽ നായ്ക്കളും കുറുക്കന്മാരും ശബ്ദിക്കുന്നുണ്ടു്. ശ്മശാനഘട്ടത്തിലെ വിറകുകൾ 'ചടപടാ' എന്ന ശബ്ദത്തോടെ കത്തിയടങ്ങിക്കൊണ്ടിരുന്നു. ശവപ്പെട്ടികളുടെ പലകകൾ പിളരുന്നുമുണ്ടു്.

''ഇവിടെനിന്നു് ഓടിപ്പോവുക. മുന്നോട്ടുപോകാം നമുക്കു്'' ചമ്പ പറഞ്ഞു. തൻെറ ശബ്ദം ആഴമുള്ള വെള്ളത്തിൽനിന്നു വരുന്നതായി അവൾക്കുതോന്നി.

''ഈ ശബ്ദങ്ങളിൽനിന്നു എവിടെയ്ക്കു ഓടിപ്പോകാനാണു്? ഇതു് അവസാനത്തെ ശബ്ദങ്ങളാണു്'' ഗൌതമൻ മറുപടിപറഞ്ഞു. വിറകു് 'ചർചർ' ശബ്ദത്തോടെ പൊട്ടിക്കൊണ്ടിരുന്നു.

''എനിയ്ക്കുതലചുററുന്നു. എന്നെ ഭൂതങ്ങളിൽനിന്നു രക്ഷിയ്ക്കുക.'' ആമിർറസ പാലത്തിൻെറ പാരപ്പററിൽ തലവെച്ചു. അയാളുടെ അടുത്തു ചമ്പ നില്ക്കുന്നുണ്ടായിരുന്നു.

''സുന്ദരനായ മനുഷ്യാ, നിങ്ങളുടെ ഹൃദയം ഞാനറിഞ്ഞിരുന്നെങ്കിൽ എത്രനന്നായിരുന്നു.''

''നീ അറിയില്ല—ആരും എന്നെ അറിയില്ല'' ആമിർറസ മറുപടിപറഞ്ഞു.

കാർ വീണ്ടും ഒരു തള്ളിച്ചയോടുകൂടി സ്റ്റാർട്ടായി. കമാൽ പാടുവാൻ തുടങ്ങി. നിലാവു് പെട്ടെന്നു് തീവ്രമായി. അ

തിൽ അവരുടെയെല്ലാം മുഖങ്ങൾ കഴുകപ്പെട്ടും വെണ്മപൂണ്ടും കാണപ്പെട്ടു.

''പാലം! എല്ലായിടത്തും പാലമാണു്''—ഗൌതമൻ മദ്ധ്യത്തോടെ മന്ത്രിച്ചു.

അവർ സിക്കന്തർബാഗിലേയ്ക്കുള്ള വഴിയിൽ വന്നു. അരികിൽക്കൂടി ഒരാന ആടിയാടിപ്പോകുന്നു. അതിന്റെ പുറത്തു് അയോദ്ധ്യയിലെ നവാബായ ഗാജി ഉദ്ദീൻ ഹൈദരാണു് ഇരിയ്ക്കുന്നതു്. ചമ്പ അയാളുടെ രൂപം സശ്രദ്ധം നോക്കി. ഒരു വലിയ വിദൂഷകനെപ്പോലെ കാണപ്പെട്ടു നവാബു്.

''അദ്ദേഹത്തോടു് 'എങ്ങനെയിരിക്കുന്നു' എന്നെങ്കിലും ചോദിയ്ക്കുക.''

''ഇദ്ദേഹം വലിയ ഇംഗ്ലീഷുമട്ടുകാരനാണെന്നു് പ്രസിദ്ധമാണു്. കണ്ടില്ലേ, ബ്രിട്ടീഷു ചക്രവർത്തിമാരുടെതുപോലുള്ള കാലുറകളാണു് ധരിച്ചിരിയ്ക്കുന്നതു്?'' കമാൽ പറഞ്ഞു.

ശാഹേജമൻ അമ്പാരിയിൽ തല താഴ്ത്തി ഇരിയ്ക്കുകയാണു്. കാർ മുന്നോട്ടു നീങ്ങി. എല്ലാവരും മൌനമായിരുന്നു. ഗൌതമൻ തന്റെ പൈപ്പിന്മേൽ തട്ടുകയും തലോടും പിടിയ്ക്കുകയും ചെയ്തു. ''ഇക്കൂട്ടർ എന്താണു് വിചാരിച്ചുകൊണ്ടിരിയ്ക്കുന്നതു് എന്നു് ആരെങ്കിലും എന്നോടു പറഞ്ഞാൽ ഞാൻ ആ ആൾക്കു് ഒരു വലിയ സമ്മാനം കൊടുക്കാം.''

ചമ്പ വീണ്ടും തന്നത്താൻ പറഞ്ഞു. ''മണിക്കൂറുകളായി ഞാൻ ഇവരുടെ വാദങ്ങൾ വേർതിരിച്ചുനോക്കുവാൻ തുടങ്ങിയിട്ടു്. പക്ഷേ, ഇവൎക്കു എന്താണു് വേണ്ടതെന്നു് എനിയ്ക്കു ഇനിയും അറിഞ്ഞുകൂടാ. സംഘത്തിന്റെ കൂട്ടു വെറുതെയാണു്. ഒററയ്ക്കാകുന്നതാണു് അസ്സലായ സത്യം.''

കമാൽ കാർ പെട്ടെന്നു നിർത്തി. മുന്നിൽ ലാമാർട്ടിനെയർ കോളേജായിരുന്നു.

''ഇവിടെ അദ്ദേഹം എന്നെ എന്തെല്ലാം പഠിപ്പിച്ചില്ല?'' കമാലും, ആമിർറസയും, ഹരിശങ്കരനും ഏകസ്വരത്തിൽ പറഞ്ഞു. ''നിങ്ങൾ ഇത്രയൊക്കെ പഠിയ്ക്കുന്നതു് എന്തിനാണു്?'' അവർ തിരിഞ്ഞു ഗൌതമനോടു ചോദിച്ചു.

''ഇങ്ങേരുടെ ഉള്ള് അങ്ങേ അററം ദുഷിച്ചതാണ്.'' തൽഅത്ത് പറഞ്ഞു. ഗൌതമൻ ഒന്നും മിണ്ടിയില്ല.

അവർ എല്ലാവരും കാറിൽനിന്നിറങ്ങി കെട്ടിടത്തിന്റെ അടുത്തേയ്ക്കു പോവുകയും ജനവാതിലിൽക്കൂടി അകത്തേയ്ക്കു എത്തിനോക്കുവാൻ തുടങ്ങുകയും ചെയ്തു. ഉള്ളിലെ മുറികൾ ഇരുട്ടു നിറഞ്ഞും ശൂന്യമായും കിടന്നിരുന്നു. രാവിലെ ഇവിടെ വീണ്ടും പഠിപ്പു തുടരും. ചുമരിൽ ജനറൽ മാക്രിന്റെ ഭാരതീയഭാര്യയുടെ ചിത്രം തൂങ്ങിക്കിടന്നിരുന്നു. തൽഅത്ത് ജനവാതിലിന്റെ ചില്ലിൽ മൂക്കു ചേർത്തുവെച്ചുകൊണ്ട് നില്ക്കുകയാണ്. മറെറല്ലാവരും തല കുനിച്ചു, തടാകത്തിന്റെ നേരെ പോവുകയായിരുന്നു.

''വരൂ, ഇവിടെ വരൂ — എന്റെ അടുത്ത്'' — തൽഅത്ത് തിരിഞ്ഞുനോക്കി. ജനറൽ മാർട്ടിന്റെ ഹിന്ദുസ്ഥാനിബീഗം തടാകക്കരയിൽ നില്ക്കുന്നു. അവൾ ആംഗ്യംകൊണ്ട് വീണ്ടും തൽഅത്തിനെ വിളിച്ചു.

''എന്നോടു സംസാരിക്കുക''—അവൾ പറഞ്ഞു. ''എന്നോടു ആരും വർത്തമാനം പറയാറില്ല പകൽ മുഴുവൻ ബഹളമാണിവിടെ — പുസ്തകങ്ങൾ വായിക്കലും ലക്ചറുകളും. ആരും എന്റെ നേരെ തിരിഞ്ഞുനോക്കുന്നുപോലുമില്ല.'' അവൾ കരയാൻതുടങ്ങി. ''ഇവളെ എങ്ങനെ സമാധാനിപ്പിക്കും.'' തൽഅത്ത് പരിഭ്രമിച്ചു. ''ഞാൻ പറയുന്നതു കേൾക്കൂ.'' അവൾ സാന്ത്വനിപ്പിക്കാൻ നോക്കി. ''നിങ്ങൾ അനന്തതയുടെ ബിന്ദുവിൽ ശ്രദ്ധ കേന്ദ്രീകരിക്കുക. സമയത്തിന്റെ വേറെ വേറെയായ കഷണങ്ങൾ വാസ്തവത്തിൽ......''

''ഒരിക്കലും വായിക്കുകയില്ലെന്നു വാക്കു തരൂ.'' കമാൽ ഉയന്ന സ്വരത്തിൽ ഗൌതമനോടു പറഞ്ഞുകൊണ്ടിരുന്നു.

''ഞങ്ങളുടെ ഒരു ഇംഗ്ലീഷു പ്രൊഫസ്സർ പുസ്തകങ്ങൾ ഉപേക്ഷിച്ച് ഇവിടെനിന്നു ഹിമാലയത്തിലേയ്ക്കു ഓടിപ്പോയിരുന്നു. അദ്ദേഹം ഇപ്പോൾ അവിടെ ജീവിച്ചിരിപ്പുണ്ടോ, ആവോ? ഒരുപക്ഷെ സിംഹം അദ്ദേഹത്തെ പിടിച്ചു തിന്നിട്ടുണ്ടാവാം, അല്ലെങ്കിൽ പക്ഷികൾ അദ്ദേഹത്തിന്റെ താടിയിൽ

കൂടുകെട്ടിയിട്ടുണ്ടാവാം. അതുമല്ലെങ്കിൽ ഏതെങ്കിലും ഗൃഹസ്ഥ ുളിലിരുന്നു നാരദമുനിയുടെ സംഗീതം കേൾപ്പിയ്ക്കുന്നുണ്ടായി രിക്കാം. ആക്കറിയാം?'' ഹരിശങ്കരൻ പറഞ്ഞു.

''ഓം, ഓം, ഓം''—ഈ ശബ്ദം എങ്ങും മുഴങ്ങി. ചുററുപാടും കമ്പനങ്ങൾ മുററിനിന്നു. ''ഹരി, ഹരി''—അവർ തടാകത്തെ പിന്നിട്ട് ചുവന്ന ചരൽ വിരിച്ച പാതയിലൂടെ, നീങ്ങുവാൻ തുടങ്ങി ചമ്പ കയ്യെത്തി പുഷ്പങ്ങൾ തിങ്ങിയ ഒരു കൊമ്പു തൊട്ടു. ഒരു ഇല ഞെട്ടിയററു വഴിയിൽ വീണു.

''വിഷ്ണു, ഇല വീഴുന്നതിൽ ഒളിഞ്ഞിരിയ്ക്കയാണ്. ഹരി, ഹരി''—ചമ്പ ആവത്തിച്ചു.

നിലവറയിൽ ജനറൽ മാർട്ടിൻ ഉറങ്ങുകയാണ്. അയാളുടെ മുകളിൽക്കൂടി ലോകം പോയ്ക്കൊണ്ടിരിയ്ക്കുന്നു.

ലൈബ്രറിയുടെ തട്ടിൽനിന്നു ഒരു ഓററപ്പക്ഷി പറന്നു പുറത്തുപോയി. പുസ്തകങ്ങളുടെ ശബ്ദം ഘോഷയാത്രയായി നാലുപാടും പരന്നു — ലാററിൻ, ഫ്രഞ്ച്, ഇംഗ്ലീഷ് — അത്ഥമില്ലാത്ത ശബ്ദങ്ങൾ. അവയുടെ അത്ഥങ്ങൾ അഗ്നിവേതാളത്തെപ്പോലെ കൊഞ്ഞനം കാണിയ്ക്കുന്നു. വളരെയേറെ ശബ്ദങ്ങൾ ടെറസ്സിന്മേൽ വെച്ചിരിയ്ക്കുന്ന പീരങ്കിയിൽ കയറി ഇരുപ്പായി. അവ തങ്ങളുടെ കറുത്തു മെലിഞ്ഞ കാലുകൾ ആട്ടുവാൻ തുടങ്ങി. പീരങ്കി ഗജ്ജിച്ചുകൊണ്ട് പറഞ്ഞു — ''എനിയ്ക്കു കോൺവാലിസ് പ്രഭു എന്നാണ് പേരിട്ടിട്ടുള്ളത്. എന്നെ ശ്രീരംഗപട്ടണത്തിൽ ഉപയോഗപ്പെടുത്തുകയുണ്ടായി.'' ടെറസ്സിന്മേൽ ഇരിയ്ക്കുന്ന ശിലാനിമ്മിതമായ സിംഹവും, പാരപ്പററിന്മേൽ വെച്ചിരിയ്ക്കുന്ന പ്രതിമകളും ഉറക്കനെ അട്ടഹസിയ്ക്കാൻ തുടങ്ങി. തൽ അത്ത് ഏതോ കാരണവശാൽ കിലുകില ചിരിച്ചു. ''വരൂ, 'ദിൽകശ'യിലേയ്ക്കു പോകാം.'' ഉറങ്ങിക്കിടക്കുന്ന സുഗന്ധിതമായ റോഡുകളിൽക്കൂടി അവർ ദിൽകശയിലേയ്ക്കു നടന്നു.

കറച്ചു സമയത്തിനു ശേഷം വഴിയിലെവിടേയോവെച്ച് അപ്രത്യക്ഷനായ കമാൽ അവരുടെകൂടെ ചേന്നു. എല്ലാവരും ദിൽകശയുടെ പ്രവേശനദ്വാരത്തിലെത്തി.

''നിങ്ങൾ എവിടെ പോയിരിയ്ക്കയായിരുന്നു?'' — ഗൌതമൻ ദേഷ്യത്തോടെ ചോദിച്ചു.

''ഗാജിഉദ്ദീൻ ഹൈദർ പാദ്ഷായുടെ കൊട്ടാരത്തിൽ വസന്തോത്സവം കേമമായി ആഘോഷിയ്ക്കപ്പെടുന്നുണ്ടു് എന്നു ഞാൻ കേട്ടു; അതു കാണാൻ പോയതാണു്. ഫരഹ്ബക്ശിൽ വിചിത്രമായ സമയമായിരുന്നു- ഒരു ഇംഗ്ലീഷുകാൻ മുറിയുടെ ഒരു മൂലയിലുള്ള മുക്കാലിമേൽ ഇരുന്നു് ബാഗ്പൈപ്പൂവായിയ്ക്കുന്നുണ്ടു്. പിന്നെ റജബ് അലിഫസൽഅലി കവ്വാൽ വസന്തത്തെപ്പററിയുള്ള ഒരു കവിത പാടി. വരാന്തയിൽ ഇംഗ്ലീഷ്ബാന്റ്സ് വായന നടക്കുന്നു. അതിനു ശേഷം ലണ്ടനിലെ ചക്രവർത്തിയ്ക്കു ആരോഗ്യം നേർന്നുകൊണ്ടുള്ള മദ്യപാനമായി. ഗാജിഉദ്ദീൻ ഹൈദർക്കു് എഞ്ചിനീയറിങ്ങിൽ അല്പാല്പം ഭ്രാന്തുണ്ടായിരുന്നു. ലോകത്തിലെവിടേയുമുള്ള യന്ത്രങ്ങൾ വരുത്തിവെച്ചിട്ടുണ്ടു്. ഒരു തോമസ് ഡെയിൻഹാം അവയെയെല്ലാം ശരിപ്പെടുത്തിവെയ്ക്കുകയാണു്. ലെയ്ക്കർ ഗോമതിയിൽ ഒരു സ്റ്റീമർ ഇറക്കിയിരിയ്ക്കുന്നു. കലാകാരനായ റോബർട്ട്ഹോം ഇരുന്നു് ചിത്രം വരയ്ക്കുകയാണു്. ഹെബർബിഷപ്പുമുണ്ടു്. എന്നെക്കണ്ട ഉടനെ മതപ്രസംഗം തുടങ്ങി. ചക്രവർത്തി കോണിയുടെ അററത്തു നിന്നുകൊണ്ടു് ഇംഗ്ലീഷ്അതിഥികളെ സ്വാഗതം ചെയ്യുകയായിരുന്നു. പിന്നെ അദ്ദേഹം അവരെയെല്ലാം ചിത്രശാലയിലേയ്ക്കു കൊണ്ടുപോയി. തനി ഇംഗ്ലീഷ്മട്ടിലുള്ള ഭക്ഷണം മേശമേൽ നിരത്തിവെച്ചിട്ടുണ്ടു്. ദർബാറിൽ അങ്ങേ അററത്തെ ഇംഗ്ലീഷ്സമ്പ്രദായമാണു്. എന്റെ ശ്വാസം നിന്നപോലെയായി. ഫരഹ്ബക്ശിനോടു വിടവാങ്ങി മടങ്ങിവരുമ്പോൾ വഴിയിൽക്കൂടി റെസിഡണ്ടു് സായ്പുണ്ടു പോകുന്നു, തനി ഇന്ത്യൻവേഷത്തിൽ. ഒപ്പം മടക്കിയ തലപ്പാവു്. 'സർപേഞ്ച്'[1], കണ്ഠലം ഇവയൊക്കെ അണിഞ്ഞിട്ടുണ്ടു്. തൊങ്ങലുകൾ വെച്ചിട്ടുള്ള പല്ലക്കിലാണു് യാത്ര. ഞാൻ ചോദിച്ചു — ''എവിടെയ്ക്കാണു് എഴുന്നള്ള

1. തലപ്പാവിന്മേലത്തെ ആഭരണം.

ണ്ടു്?'' മറുപടി കിട്ടി — 'ചക്രവർത്തിയുടെ ഘോഷയാത്രയാണ് — കിരീടധാരണം.'' ഞാൻ ചോദിച്ചു, ''ഏതു ചക്രവർത്തിയുടെ?'' ഒരാളുടെ ദർബാറിൽനിന്നാണു് ഞാൻ വരുന്നതു്. റെസിഡണ്ടു് പറഞ്ഞു — ''അദ്ദേഹം മരിച്ചുകഴിഞ്ഞു. മകൻ നസീരുദ്ദീൻ ഹൈദരാണ് ഇപ്പോൾ സിംഹാസനത്തിൽ.'' വിചിത്രമായ തമാശതന്നെ. ഹരിശങ്കരാ, ചങ്ങാതി, ഈ ചക്രവർത്തിമാർ മരിക്കുന്നുമുണ്ടത്രേ.'' അയാൾ സംസാരം നിർത്തി.

ഇപ്പോൾ അവരെല്ലാം ദിൽകുശയിലെ തോട്ടത്തിൽ പ്രവേശിച്ചിരിക്കുയാണു്. എങ്ങും പൌർണ്ണമിപ്രഭ പരന്നിട്ടുണ്ടു്. മഞ്ഞ നിറത്തിലുള്ള ഒരു കെട്ടിടത്തിന്റെ പിന്നിൽ ഇംഗ്ലീഷ് സൈനികരുടെ ശ്മശാനമാണു്. 1857-ലെ ലഹളയിൽ കൊല്ലപ്പെട്ടവരാണു് അവർ. അവർ അവിടെയുള്ള കുററിക്കാടുകളിൽ കടന്നു, ശവക്കുഴികളുടെ മേൽ നാട്ടിയിരുന്ന കല്ലുകളിലെ എഴുത്തുകൾ വായിച്ചു — ലെഫ്റ്റനൻറു് പോൾ, നാലാം പഞ്ചാബ് റൈഫിൾസ്, കേപ്ടൻ മക്ഡൊനാൾഡ്, തൊണ്ണൂററി മൂന്നു് ഹൈലാൻഡേഴ്സ്, ലെഫ്റ്റനൻറു് ചാർലി ഡ്രെഷ്വുഡ്.

''ഹലോ, എങ്ങനെയുണ്ടു്''—അവർ മൂന്നു പേരും മുന്നിൽ വന്നു നിന്നു ഷെയ്ക്ഹേൻഡ് ചെയ്യാനായി കൈ നീട്ടി.

''ഹലോ ചാർലി, പൈപ്പു വലിയ്ക്കൂ.'' — ഗൌതമൻ അയാൾക്ക പുകയില നീട്ടി.

പിന്നെ നവാബ് കദ്സിയാമഹൽ മുല്ലക്കാട്ടിൽനിന്നു പുറത്തു കടന്നുവന്നു പറഞ്ഞു — ''ആരെങ്കിലും എനിക്കു മനസ്സുഖം തന്നാൽ ഞാൻ എന്റെ മുഴുവൻ രാജ്യവും ആ ആൾക്കു കൊടുക്കാം.''

''നിങ്ങൾ എന്തിനാണു് വിഷം കഴിച്ചതു് എന്നു് ഞാൻ പലപ്പോഴും ആലോചിക്കാറുണ്ടു്.'' ചമ്പ നവാബ് കദ്സിയാമഹലോടു സംസാരിച്ചതു് കൃത്രിമമായ ശിഷ്ടാചാരങ്ങളൊന്നുമില്ലാതെയായിരുന്നു, കോളേജിലെ തന്റെ സഹപാഠിനിയാണെന്ന മട്ടിൽ. പെൺകുട്ടികൾ എല്ലാവരും അന്യോന്യം

അറിയും. ഇരുപത്തിനാലു വയസ്സുള്ള, സുന്ദരിയായ അവധേശ്വരി വലിയ സൌകമാര്യത്തോടെ പാജാമ ഒതുക്കിക്കൊണ്ടു ഒരു കല്ലിന്മേൽ ഇരുന്നു. ബാക്കിയെല്ലാവരും നടന്നു നടന്നു ദിൽകശാമഹളിന്റെ അവശിഷ്ടങ്ങളുടെ നേരെ നീങ്ങി.

"ഒരു ദിവസം ഒരു ഫ്രഞ്ചുകാരൻ ഇവിടെ തന്റെ ബലൂൺ പറപ്പിയ്ക്കാൻ വന്നു. വലിയ ആൾക്കൂട്ടമായിരുന്നു. എന്റെ ശ്വശ്രൂരനായ ശാഹേജമനും തമാശ കാണുവാൻ വന്നിട്ടുണ്ട്. വലിയ രസമായിരുന്നു. അയാൾ ബലൂണിലിരുന്നു പറക്കുകയും പട്ടണത്തിനു വെളിയിൽ, പന്ത്രണ്ടു നാഴിക അകലെയുള്ള 'കബൂതർചൌക്കി'യിൽ ഇറങ്ങുകയും ചെയ്തു. നീ എപ്പോഴെങ്കിലും ബലൂൺ പറപ്പിച്ചിട്ടുണ്ടോ?" മഹാറാണി ചമ്പയോടു ചോദിച്ചു.

"ഇല്ല. പക്ഷേ, നിങ്ങൾ എന്തിനാണ് വിഷം കഴിച്ചത്?" ചമ്പ നിർബ്ബന്ധപൂർവ്വം ചോദിച്ചുകൊണ്ടിരുന്നു. റാണി ഒഴിഞ്ഞുമാറുകയാണെന്ന് വ്യക്തമായിരുന്നു.

"നിങ്ങൾ വളരെ ഉദാരയായിരുന്നു എന്നു പ്രസിദ്ധമായിരുന്നല്ലോ. നിങ്ങളെക്കാൾ ഉദാരയും ദാനശീലയും ശുദ്ധഹൃദയയുമായ ഒരു ബീഗം ലക്നോ സിംഹാസനത്തിൽ ഇരുന്നിട്ടില്ല. നിങ്ങൾ ലക്ഷക്കണക്കിൽ ഉറുപ്പിക സാധുക്കൾക്കു കൊടുത്തിട്ടുണ്ട്. ഈ ദാനത്തിനും പ്രേമത്തിനുമെല്ലാം പകരമായി ലോകം നിങ്ങൾക്കു എന്താണ് തന്നതെന്നു പറയാമോ? പറയില്ലേ?" ചമ്പ ചോദിച്ചു.

"നോക്കുന്നിടത്തെല്ലാം നീ മാത്രമേയുള്ളു"—റാണി അന്യമനസ്കയായി മന്ത്രിച്ചുകൊണ്ടിരുന്നു. "ഇതു് എന്റെ ചക്രവർത്തിയുടെ വാതിലാണ്." അവർ ചമ്പയെ സംബോധന ചെയ്തു.

വാസന്തപ്പൂക്കളുടെ പരിമളംകൊണ്ടു സുഗന്ധിതമായിരുന്നു തോട്ടം, ഗന്ധം തളിയ്ക്കുന്നവർ അത്തറിന്റെ അനേകായിരം കുപ്പികൾ ഒന്നിച്ചു ഒഴിച്ചപോലെ.

"വർഷക്കാലമായിരുന്നു. നിങ്ങൾ മനോവിനോദനത്തിനുവേണ്ടി 'ദിൽകുശാ'കൊട്ടാരത്തിൽ വന്നു. ചക്രവർത്തി നി

ങ്ങളിൽ ക്രുദ്ധനായിരുന്നു; അതിനാൽ നിങ്ങൾ വിഷംകഴിച്ചു. ഇതിന്റെയെല്ലാം അർത്ഥമെന്താണെന്നുപറയൂ. മററുള്ളവർ ജീവൻപോലും ഉപേക്ഷിക്കത്തക്കയോഗ്യതയുണ്ടോ പുരുഷനു്? അവനെ ഒരു കനിക്കപോലും ശ്രദ്ധിക്കരുതു്''—ചമ്പപറഞ്ഞു.

കദംസിയാമഹൽ ഒന്നും പറഞ്ഞില്ല.

''ഇതാ രാജാ ഗാലിബേജംഗ് വരുന്നു. ഇന്നു പൌർണ്ണമിയല്ലേ? പാദുഷ ഇവിടെ മനോവിനോദനത്തിനു വരികയായിരിക്കും. എന്നെക്കണ്ടാൽ ദേഷ്യപ്പെടും ഞാൻ പോകട്ടേ.''

''എവിടെപ്പോകുന്നു?''—ചമ്പ പരിഭ്രമത്തോടെ ചോദിച്ചു.

''എവിടെയുമില്ല. ഞങ്ങളെല്ലാം ഇവിടെത്തന്നെയുണ്ടു്. ഞങ്ങളും നിങ്ങളും എങ്ങനെയാണു് വേറെയാകുന്നതു്? എന്നാലും ഇപ്പോൾ നീ പോകൂ. നിന്നെ നിന്റെ ഇപ്പോഴത്തെ കൂട്ടുകാർ വിളിക്കുന്നുണ്ടു്.''

''ചമ്പ ബാജി, ചമ്പ ബാജി''—രാത്രിയുടെ നിശ്ശബ്ദതയിൽ കമാലിന്റെ ശബ്ദം മുഴങ്ങി. അവൾ കല്പിന്മേൽനിന്നെഴുന്നേററു ''ദിൽകുശാ'' മഹളിനുനേരെ നടന്നു. അവശിഷ്ടത്തിന്റെ ഉള്ളിലെ മുറികളിൽ അയോദ്ധ്യാസമ്രാട്ടായ നസീരുദ്ദീൻ ഹൈദരിന്റെ അന്തഃപുരത്തിലെ ഇംഗ്ലീഷുരാജ്ഞിമാർ തൊങ്ങലുകൾ വെച്ചുപിടിപ്പിച്ച വലിയ പാവാടകൾ ധരിച്ചും കൈമുട്ടുകളിൽ ഊന്നിയിരുന്നു, വലിയതല്ലീനതയോടെ ഗിത്താർ കേൾക്കുകയാണു്. പിന്നെ അവരെല്ലാം ചേർന്നു നൃത്തംചെയ്യാൻ തുടങ്ങുകയും കാഴ്ചകഴിഞ്ഞു കോണിപ്പടികളിറങ്ങി തോട്ടത്തിലേയ്ക്കുപോവുകയും ചെയ്തു.

ചമ്പ വീണ്ടും ഒററക്കായി.

''മാദംമോയ്സെൽ...''അവൾ തിരിഞ്ഞുനോക്കി. പാദുഷായുടെ ഫ്രഞ്ചുബാർബർ മന്ദഹാസത്തോടെ മുന്നിൽനില്ക്കുന്നതു് അവൾ കണ്ടു. ശ്ലൂരാദാരമായ ഭാവത്തിൽ തന്റെ തൊങ്ങലുള്ള ഉറുമാൽ പുറത്തെടുത്തു അയാൾ കല്പിന്മേൽ വിരിയ്ക്കുകയും മുട്ടുകുത്തിനിന്നു ''എഴുന്നള്ളിയിരിക്കുക'' എന്നു പറയുകയും ചെയ്തു.

ചമ്പ നിർന്നിമേഷം മുന്നോട്ടുനോക്കിക്കൊണ്ടിരുന്നു.

"മാദം മോയ്നിൽ, സ്വസൗന്ദര്യത്തിൽ മതിയാവോളം അഭിമാനിയ്ക്കുക, സന്തോഷിയ്ക്കുക. ദുഃഖം വെറുതെയാണ്. വന്നാലും, ഞാൻ താങ്കൾക്ക മരിച്ചുപോയ സ്ത്രീകളുടെ പാട്ടു കേൾപ്പിക്കാം." അയാൾ ഒരു ഝങ്കാരത്തോടുകൂടി ഗിത്താർ വായിയ്ക്കാൻ തുടങ്ങി. മരിച്ചുപോയ സ്ത്രീകളുടെ പാട്ട്—

"എന്നോടുപറയൂ, ലേഡിഫ്ളോറയും, സുന്ദരിയായ ഹൈപേശയായും, തായിസും എവിടെ മറഞ്ഞു?

"ഇ ഗ്രീഷുകാർ ചുട്ടുകളഞ്ഞ ജോൻ എവിടെപ്പോയി?

"ഇവക്കെല്ലാം എന്തുസംഭവിച്ചു?

"കഴിഞ്ഞകാലമാകുന്ന മഞ്ഞുകട്ട ആരാണ് കണ്ടിട്ടുള്ളതു്?"

"മാദംമോയിസിൽ. സുന്ദരികളായ സ്ത്രീകൾ രണ്ടുതവണ മരിയ്ക്കുന്നു. സ്വന്തം സൌന്ദര്യത്തിൽ അഭിമാനിക്കുക. ധനം, യശസ്സ്, പ്രതിഷ്ഠ ഇവയിൽ അഭിമാനിക്കുക. സമയം വളരെ കുറവാണ്. ഇവയെല്ലാം താങ്കളിൽനിന്നു വളരെ വേഗത്തിൽ അകന്നുപോകും. ഞാൻ പറയുന്നതുകേട്ടാലും—പാരീസിലെ ബാർബറാണ് ഞാൻ. പാദുഷാവിനെ വളരെ നന്നായി ക്ഷൌരം ചെയ്യാറുണ്ടായിരുന്നതിനാൽ എൻെറ വീട്ടിൽ ഇരുപത്തിനാലുലക്ഷം രൂപ എത്തി. ലക്നോമുഴുവനും എൻെറ വരുതിയിലായിരുന്നു. പാദുഷാ എൻെറ ആംഗ്യമനുസരിച്ചേ നടക്കാറുള്ളു. രാജ്യത്തെ വാസ്തവത്തിൽ ഭരിച്ചിരുന്നതു് ഞാനായിരുന്നു. പക്ഷേ, ഇന്നു എൻെറ പേർപോലും ആരും ഓക്കുന്നില്ല." അയാൾ തൻെറ സാററിൻ ചെരുപ്പിൻെറ നേരെ വിഷാദഭാവത്തിൽ നോക്കി.

ചമ്പ പടവുകൾ ഇറങ്ങി.

"ഞാൻ ഇനി മറെറവിടെയെങ്കിലും പോകട്ടേ. ദയവായി അനുവാദം തന്നാലും, മാദംമോയ്സിൽ" അയാൾ തല കുനിച്ചു വലിയ സ്റ്റയിലിൽ പറഞ്ഞു.

അവൾ കാറിനുനേരെ നീങ്ങി.

"പോകാം. ഛതർ മന്ദിരത്തിൽപോയി നൃത്തംചെയ്യാം". കമാൽ പ്രമേയം അവതരിപ്പിച്ചു.

അവർ പ്രവേശനകവാടം കടന്ന് കാസിൽസ് റോഡിൽ എത്തി. 'കിങ്ങ് ഗാജി ഉദ്ദീൻ ഹൈദർ' കനാൽ കടന്ന് ഹസ്രത്ത് ഗഞ്ചിൽ പ്രവേശിച്ചു. പിന്നീട് കൈസർ ബാഗിലേയ്ക്കു തിരിഞ്ഞു മുന്നിൽ വെള്ളിപതിച്ച ബാരാഹ്ദരി വെളിച്ചത്തിൽ തിളങ്ങിക്കൊണ്ടിരുന്നു.

''ഇവിടെ ഇന്ന് വസന്തോത്സവമാണല്ലോ''—തൽഅത്ത് സന്തോഷത്തോടെ പറഞ്ഞു.

''ഒരുപക്ഷേ ഇന്ന് സുൽത്താൻ ആലം ഓപ്പറക്കൂടി കളിപ്പിക്കുന്നുണ്ടായിരിക്കും''—നിർമ്മല പറഞ്ഞു. ''അകത്തു പോകാം.''

''എങ്ങനെയാണു പോവുക? നമ്മളെ ക്ഷണിച്ചിട്ടില്ലല്ലോ''. കമാൽ ധർമ്മസങ്കടത്തോടെ പറഞ്ഞു.

''പോകാം, പോകാം. കാവൽക്കാരുടെ പിന്നിൽ ഒളിഞ്ഞുനില്ക്കാം—''ശങ്കരൻ മറുപടി പറഞ്ഞു.

അവർ മിണ്ടാതെ അകത്തുകടന്നു. സ്റ്റേയ്ജിൽ ഇന്ദ്രമഹാരാജാവിന്റെ ദർബാറിലെ തൂണുകളിന്മേൽ വെള്ളിപൂശിയിരുന്നു. എല്ലാ ഭാഗത്തും തിളങ്ങുന്ന കണ്ണാടികളുണ്ട്. അവർ വിരലുകളിൽ ഊന്നിനടന്നു. സ്റ്റേയ്ജിന്റെ പിന്നിൽ വന്നു നിന്നു പുഖ്രാജ്പരി തന്റെ ഗജൽ പാടുവാൻ ആരംഭിച്ചു. ഹാാം മുഴുവൻ വാഹ് വാഹ് വിളി മുഴങ്ങി. അവർ മിണ്ടാതെ അവിടെനിന്നു പോരുകയും വാതിൽക്കൽ എത്തുകയും ചെയ്തു.

പുഖ്‌രാജ്പരി വീണ്ടും പാടുകയാണ്. 'ഇന്ദ്രസഭ' എന്ന ഓപ്പറയാണ് അഭിനയിക്കപ്പെടുന്നതു്. കമാലും കൂട്ടുകാരും ആൾക്കൂട്ടത്തിൽക്കൂടി അങ്ങുമിങ്ങും ചുററിത്തിരിഞ്ഞു. അവർ ജനാലയിൽക്കൂടി എത്തിനോക്കുന്നതു കണ്ടു് അണിയറയിൽ വേഷംകെട്ടുകയായിരുന്ന സബ്ജ്പരി പരിഭ്രമത്തോടെ 'കറുത്ത ദേവനോടു പറഞ്ഞു—''ഇവിടേയ്ക്കൊന്നു നോക്കൂ! വരും കാലത്തിന്റെ ഭൂതങ്ങൾ നമ്മളെ തുറിച്ചുനോക്കുന്നു.''

''കറുത്തദേവൻ'' ഉറക്കെ ചോദിച്ചു—''എന്തെങ്കിലും അസംബന്ധം ഉണ്ടായോ? ഭൂതമോ? എങ്ങിനെയുള്ള ഭൂതം?''

കമാൽ ഒരു കാവൽക്കാരനോടുചോദിച്ചു—"ആരാണു് സബ്ജ്പരി?"

"അവളെ അറിയില്ലേ, യജമാനനേ? ചമ്പാബായി. ശാഹേജമൻ ഗാജിഉദ്ദീൻ ഹൈദരുടെ കാലംമുതൽ അവൾക്ക വലിയസ്ഥാനമാണു്. നാല്പതിനോടടുത്തെങ്കിലും അതേ പദവിയും അതേ പ്രഭാവവുമാണു്. കയാമത്തിന്റെ ശോഭയായാണു്. സബ്ജ്പരിയുടെ വേഷം അവളേക്കാൾ നന്നായിക്കെട്ടുവാൻ ആർക്കും സാധ്യമല്ല അല്ലാഹ് അവളുടെ തൊണ്ടയിൽ തന്റെ പ്രകാശം നിറച്ചപോലെയാണു്. എന്തു നല്ല പാട്ടാണെന്നോ! താങ്കൾ ലക്നൗവിലല്ലേ താമസം?"

കമാൽ വേഗത്തിൽ അവിടെനിന്നുപോയി.

ഈ സമയത്തു 'കറുത്തദേവ'ന്റെ ഗർജ്ജനരൂപത്തിലുള്ള ശബ്ദം മുഴങ്ങി—

"ഞാൻ ഹിന്ദുസ്ഥാനിൽപോയി രാജകുമാരനെകൊണ്ടുവന്നിട്ടുണ്ടു്.

"സബ്ജ്പരി, നീ നിന്റെ പ്രേമപാത്രത്തിനെ തിരിച്ചറിയുക."

സ്റ്റേറയ്ജിൽ 'ഗുൽഫാം' രാജകുമാരന്റെ വരവായി. അയാൾ ആടിയാടിക്കൊണ്ടു പാടാൻ തുടങ്ങി.

"ഞാൻ കൊട്ടാരത്തിൽ താമസിയ്ക്കുന്നു, ഭോഗവിലാസ
മാണു് എന്റെ ജോലി.

"ഇന്ത്യയിലെ രാജകുമാരനാണു് ഞാൻ; എന്റെ പേർ
ഗുൽഫാം എന്നാണു്."

പിന്നെ അയാൾ ഹൃദയസ്പർശിയായ സ്വരത്തിൽ വീണ്ടും പാടി.

"പ്രഭാതമാകാറായി, എന്റെ ഓമനേ, ഒരു നിമിഷത്തിൽ
അപ്പുറലോകത്തിൽപോയി എന്നെ ഭൈരവി
പാടിക്കേൾപ്പിക്കൂ."

അവർ ബാരഹ്ദരിയിൽനിന്നു പുറത്തുകടന്നു. അകത്തുനിന്നു രാജകുമാരന്റെ സ്വരം കേൾക്കാമായിരുന്നു.

"നീ ഒരു നിമിഷത്തിൽ അപ്പുറലോകത്തേയ്ക്കു പറന്നു പോകും.

ഞാനോ, കൈകൾനീട്ടി, ആശകളുടെ മദ്ധ്യത്തിൽ
നില്ക്കുകയും ചെയ്യും.''

പുറമേ, ജലകന്യകമാരുടെ വാതിൽ, ചീനത്തോട്ടം, മുതലായ എല്ലാ സ്ഥലങ്ങളും പ്രകാശംകൊണ്ടു മിന്നിത്തിളങ്ങുന്നു. നികുഞ്ജത്തിൽ ശ്രീകൃഷ്ണന്റെ രാസക്രീഡ നടക്കുകയാണു്. ജാനേ ആലം കാവിവസ്ത്രം ഉടുത്തും, തീകാഞ്ഞും ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കുന്നു. ഉത്സവക്കാരും നഗരവാസികളുമെല്ലാം കാവി ഉടുപ്പുകളാണു് ധരിച്ചിരുന്നതു്. കഥക് നൃത്തക്കാരനായ ദുർഗാപ്രസാദ്, ബകുളത്തിന്റെ തണലിൽ ഭാവപൂർണ്ണമായ നൃത്തം ചെയ്യുന്നു. ധാരായന്ത്രങ്ങളിൽനിന്നു ജലം പ്രവഹിച്ചുകൊണ്ടിരിക്കുന്നുണ്ടു്. എങ്ങും പൂക്കൾ തന്നെ.

ബാരഹ്ദരിയിൽനിന്നു ജോഗിയുടെ ഭൈരവീഗാനം കേൾക്കാൻ തുടങ്ങി. പാട്ടിന്റെ സ്വരം ചന്ദ്രികയിൽ മെല്ലെമെല്ലെ അലിഞ്ഞുചേർന്നു. അവർ ഉത്സവത്തിരക്കിൽനിന്നു പുറത്തുകടന്നു വീണ്ടും നിരത്തിലെത്തി. ഛത്തർമൻസിൽ നേർത്ത ഇരുട്ടിൽ മഗ്നമായിരുന്നു. അകത്തുനിന്നു വാൾട്ട്സ് നൃത്തത്തിന്റെ ശബ്ദം വന്നുകൊണ്ടിരുന്നു. മോട്ടോർ കാറുകൾ വരിവരിയായിക്കിടക്കുന്നുണ്ടു്. അവർ ഗെയ്റ്റിനുള്ളിൽ കടന്നു കാർ നിർത്തി.

വെളിയിൽ പടവുകളുടെ താഴെ ഗോമതി മന്ദമായി ഒഴുകിക്കൊണ്ടിരുന്നു.

ടെറസ് നിശ്ശബ്ദമാണു്. നാസിരുദ്ദീൻ ഹൈദർശാഹ് ചക്രവർത്തി നഗ്നപാദനായി പടവിന്മേൽ ഇരിക്കുന്നു. അദ്ദേഹം ഒരു ചെരുപ്പ് ഓളങ്ങളിലേയ്ക്കു് എറിഞ്ഞു. അതു ഒഴുകി അല്പം ദൂരെയായപ്പോൾ അദ്ദേഹം കൈകൊട്ടി കാവൽക്കാരനെ വിളിച്ചു. ആരും വന്നില്ല. ബാൾ റൂമിൽനിന്നു പൊട്ടിച്ചിരികൾ മാത്രം മുഴങ്ങിക്കേട്ടു. അദ്ദേഹം തന്നെത്താൻ എഴുന്നേല്ക്കുകയും കുനിഞ്ഞുകൊണ്ടു വെള്ളത്തിൽനിന്നു ചെരിപ്പെടുക്കുകയും ചെയ്തു. അദ്ദേഹം കുറച്ചുകഴിഞ്ഞു മറ്റെ ചെരിപ്പ് വെള്ളത്തിൽ എറിയുകയും ഇങ്ങനെ തന്റെ മനസ്സിനെ

വിനോദിപ്പിയ്ക്കുകയും ചെയ്തുകൊണ്ടിരുന്നു. ഏറെ നേരം ഈ തമാശ അവിടെ നടന്നു. അവസാനം ഗൌതമൻ മുന്നോട്ടുനീങ്ങി, അദ്ദേഹത്തിനു് സിഗരററ് നീട്ടിക്കാണിച്ചു.

''വേണ്ട, നാം ഹുക്കയെ വലിയ്ക്കുകയുള്ള, ആരവിടെ?''

''ക്ഷമിയ്ക്കണം; ഞങ്ങൾ മാത്രമേയുള്ളു.'' ഗൌതമൻ പരിഭ്രമത്തോടെ പറഞ്ഞു.

''നിങ്ങൾ ആരാണു്?'' — അദ്ദേഹം അപ്രസന്നഭാവത്തിൽ ചോദിച്ചു.

''ഞങ്ങൾ ഞങ്ങൾതന്നെയാണു്.''

അദ്ദേഹം ഒന്നും മിണ്ടിയില്ല.

''നമുക്ക ഇങ്ങോരെ ഇവിടെ വിടാം. നമുക്ക ഇദ്ദേഹത്തിന് വേണ്ടി എന്തു ചെയ്യാൻ കഴിയും? പോകാം മുന്നോട്ടു്.'' കമാൽ ഗൌതമനോട് മെല്ലെ പറഞ്ഞു.

''വരൂ; പ്രൊഫസ്സർ ബാനർജിയുടെ അടുത്തു പോകാം.''

അവർ പാദുഷാ തോട്ടത്തിൻെറ രാജകീയ കവാടത്തിൽക്കൂടെ അകത്തു കടന്നു. തോട്ടം ഇവിടെയും സുഗന്ധംകൊണ്ടു നിറഞ്ഞിരുന്നു. തോടിൻെറ അററത്തുള്ള ചുവന്ന ബാരഹ്ദരി ചന്ദ്രികയിൽ കുളിച്ചു നില്ക്കുന്നു. ടാഗോർ ലൈബ്രറിക്കെട്ടിടം ശാന്തവും ഗംഭീരവുമായി കാണപ്പെട്ടു. ''ശബ്ദങ്ങളിൽ വലിയ കരുത്തുണ്ടു്'' — കെട്ടിടം പറഞ്ഞു. എൻെറ അകത്തേയ്ക്കു വരിക. ഞാൻ നിങ്ങളെക്കൊണ്ടു നിങ്ങളുടെ ദുഃഖം വിസ്മരിപ്പിയ്ക്കാം.

''ശബ്ദം ദുഃഖത്തെ മറപ്പിയ്ക്കുയല്ല, കൂടുതൽ ആഴമുള്ളതാക്കുകയാണു്'' — ഗൌതമൻ മറുപടി പറഞ്ഞു. ''മൌനമാണു് ഏററവും അധികം നല്ലതു്. അതുകൊണ്ടാണു് ആളുകൾ മുനികളാകുന്നതും മൌനമായിരിയ്ക്കുന്നതും'' ഹരിശങ്കരൻ പറഞ്ഞു.

''മൌനത്തിൻെറ നാക്ക എത്രകണ്ടു ബുദ്ധിമുട്ടുകൾ നൽകുന്നു എന്നു നിങ്ങൾക്ക വല്ല അറിവുമുണ്ടോ? മൌനം കൊന്നുകളയുന്നു.'' — കമാൽ ഹരിശങ്കരനോട് പറഞ്ഞു.

അവർ തോടിൻെറ പാലത്തിന്മേൽ ചെന്നിരുന്നു. യൂനിവേഴ്സിററി കെട്ടിടങ്ങളിന്മേൽ നിലാവു് പെയ്യുകയായിരുന്നു. നസീരുദ്ദീൻഹൈദരിൻെറ 'പാദുഷാത്തോട്ടം.'

പാവമായ നസീരുദ്ദീൻ ഹൈദർ!

അവർ പിന്നീട് പ്രൊഫസ്സർമാരുടെ മുറികളുടെ നേരെ നീങ്ങി. ദൂരെ, മരങ്ങൾകൊണ്ടു മറഞ്ഞ തന്റെ ലോണിന്മേൽ പ്രൊഫസ്സർ ബാനർജി നടക്കുകയാണ്.

''ഇക്കൂട്ടർ ഇത്രയേറെ പ്രശ്നങ്ങൾക്കുള്ള ഉത്തരം ആലോചിച്ചു കണ്ടുപിടിക്കുന്നതു് എങ്ങനെയാണാവോ?'' കമാൽ മുഖം വീർപ്പിച്ചുകൊണ്ടു പറഞ്ഞു. അവർ യൂനിവേഴ്സിററി താണ്ടി, യൂനിവേഴ്സിററി റോഡിനു സമാന്തരമായി പോയി, മോത്തിമഹൽ പാലത്തിൽ ചെന്നവസാനിക്കുന്ന നിരത്തിൽ എത്തിച്ചേർന്നു. പിന്നെ അവർ സിംഘാടധവാലികോഠിയുടെ നേർക്കു പോകുന്ന മൺനിരത്തിലേക്കിറങ്ങി.

പാതിരയ്ക്കുള്ള മണി അടിച്ചു. ഗൌതമൻ കണ്ണു തുറന്നു് നദിയിലൂടെ ഒഴുകുന്ന വെള്ളം നോക്കി. അയാൾ ആ കെട്ടിടത്തിന്റെ പടവിൽ വരാന്തയിലെ തൂണു ചാരി ഇരിക്കുകയായിരുന്നു. ചമ്പ, തൽഅത്ത്, നിർമ്മല, തഹമീന എന്നിവർ മറെറാരു പടവിന്മേൽ ഇരിക്കുന്നു. കമാലും, ഹരിശങ്കരനും, ആമീർറസായും വെള്ളത്തിൽ കാൽ തൂക്കിയിട്ടുകൊണ്ടാണു് ഇരിക്കുന്നതു്. പുഴ ഒഴുകുകയാണ്. മുന്നിൽ നദിയുടെ അക്കരെ നജഫ് അശ്റഫ്, മോത്തിമഹൽ, ഛതർമൻസിൽ എന്നിവ മൌനമായി നില്ക്കുന്നു. ഒരു തോണി മുന്നിൽക്കൂടെ കടന്നുപോയി.

സമയത്തിന്റെ മാന്ത്രികശക്തിതകർന്നു കഴിഞ്ഞിരുന്നു.

''ഓമനേ, നിമിഷത്തിനകം പ്രഭാതമാകും,
അപ്പുറലോകത്തിൽ പോയി, എന്നെ
ഭൈരവി പാടിക്കേൾപ്പിക്കൂ.''

ഗൌതമൻ മെല്ലെ മെല്ലെ ആവർത്തിച്ചു.

''ഓഹോ, ഗൌതമച്ചേട്ടാ, നിങ്ങൾ 'ഇന്ദ്രസഭ'യിലെ കവിതയിൽ ഇറങ്ങിക്കഴിഞ്ഞല്ലോ. എത്രമാത്രം 'ഡിക്കഡേൻറു്' ആണു് നിങ്ങളെന്നോ?'' തൽഅത്തു് പറഞ്ഞു.

അയാൾ മുരിനിവർന്നു എഴുന്നേററു.

---

1. Decadent.

''വരൂ, ചങ്ങാതി. സഭ അവസാനിപ്പിയ്ക്കാം. രാത്രി മുഴുവൻ ഇവിടെ ഇങ്ങനെ ഇരുന്നു ചെലവാക്കി''—കമാലിന്റെ ശബ്ദം വന്നു.

അവരെല്ലാം പിന്നിച്ചിതറി, താന്താങ്ങളുടെ ഉറക്കത്തിനു നേരെ യാത്ര പുറപ്പെട്ടു.

''ശാന്തയ്ക്കുള്ള എഴുത്തു മുഴുവനാക്കാൻ എനിയ്ക്കു ഇനിയും കഴിഞ്ഞില്ല'' — ഗൌതമൻ താമസസ്ഥലത്തേയ്ക്കു പോകുമ്പോഠം വിഷാദത്തോടെ വിചാരിച്ചു.

## 30

പ്രൊഫസ്സർ ബാനർജി അന്താരാഷ്ട്രീയ പ്രശസ്തിയുള്ള തത്വശാസ്ത്രപണ്ഡിതനായിരുന്നു. ഞായറാഴ്ച ഉച്ചതിരിഞ്ഞാൽ, ആൺകുട്ടികളും പെൺകുട്ടികളും സൈക്കിളിന്മേൽ പലപ്പോഴും അദ്ദേഹത്തിന്റെ വീട്ടിലെത്തും. ഇലവുമരത്തിന്റെ താഴെ കസാലയിലോ, ചായ കുടിയ്ക്കാനുള്ള മേശയ്ക്കരികിലോ ഇരിയ്ക്കുന്ന പ്രൊഫസ്സറെ അവർ കാണും. ഗൌതമനീലാംബരൻ അവിടെ പ്രത്യേകമായ പ്രാധാന്യം നേടിക്കഴിഞ്ഞിരുന്നു.

''പ്രൊഫസ്സർ'' — ഒരു ദിവസം ചമ്പ ചോദിച്ചു. ''മനസ്സിന്റേയും ഭാവനകളുടേയും പിടിവലിയിൽനിന്നു എങ്ങനെയാണു രക്ഷപ്പെടുക? നാലുപാടും നിഴൽ പരന്നിരിയ്ക്കുയാണു്. കാട്ടിൽ കൊടുങ്കാററടിയ്ക്കുമ്പോഠം വൃക്ഷങ്ങളുടെ നിഴലുകഠം ഏററുമുട്ടാറുള്ളതുപോലെ, ഈ പിടിവലി എല്ലാ തലങ്ങളിലും നടക്കുകയാണു്. വംശങ്ങഠം, രാഷ്ട്രങ്ങഠം, ഗവൺമെണ്ടുകഠം, മനുഷ്യർ, മതവിഭാഗങ്ങഠം — എല്ലാം എവിടേയും പരസ്പരം കെട്ടുപിണഞ്ഞിരിക്കുന്നു. എന്റെ ചുററുപാടും — എങ്ങും ഭീതിയുടെ ഭരണമാണു്. അവിശ്വാസം, വെറുപ്പു്, വലിവു്, ഭയം, അടുത്തുകൂടായ്ക, കുറു് ഇവയുടെ ഏററുമുട്ടലാണു് എല്ലായിടത്തും. മനസ്സിന്റേയും ബുദ്ധിയുടേയും അകത്തു് വളരെ ഗംഭീരമായ സംഘർഷങ്ങഠം എനിയ്ക്കു അഭിമുഖീകരിയ്ക്കേണ്ടിവരുന്നു.

''ഞാൻ കാശിയിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ, രണ്ടു ജാതികളുടേയും കാഴ്ചപ്പാടിനെസ്സംബന്ധിച്ച ഒരിയ്ക്കലും വിചാരിച്ചിരുന്നില്ല. അവിടത്തെ തെരുവുകളും, ശിവക്ഷേത്രങ്ങളും, സ്നാനഘട്ടങ്ങളും ലീലാഭാർഗ്ഗവന്റേതെന്നപോലെ എന്റേയുമായിരുന്നു. വലുതായപ്പോഴാണു് എനിയ്ക്കു മനസ്സിലായതു്, നെററിമേൽ പൊട്ടുകുത്താറില്ലാത്തതിനാൽ ഈ ശിവക്ഷേത്രങ്ങളുടെ മേൽ എനിയ്ക്കു യാതൊരധികാരവുമില്ലെന്നും എന്റെ അമ്മ തപലേശ്വരനു ദീപാരാധന നടത്തുന്നതിനു പകരം, നിസ്കരിക്കുകയാണു് ചെയ്യുന്നതെന്നും. അതേ, ഈ ഒരൊററ കാരണംകൊണ്ടു് എന്റെ സംസ്കാരവും കൂറുമെല്ലാം മറെറാന്നാണു്. ഞാൻ ബെസന്റ് കോളേജിൽ ത്രിവർണ്ണപതാകയുടെ കീഴിൽ നിന്നുകൊണ്ടു് 'ജനഗണമന' പാടിയിട്ടുണ്ടു്. പക്ഷേ, ഈ കൊടിയുടെ തണലിൽ ഞാൻ അന്യയായിട്ടാണു് ഗണിയ്ക്കപ്പെടുന്നതു് എന്നു് എനിയ്ക്കു പലപ്പോഴും അനുഭവപ്പെടുന്നു. ഞാൻ ഈ നാട്ടിലെ നിവാസിയാണു്. ഞാൻ എനിയ്ക്കു വേണ്ടി മറെറാരു രാജ്യം എവിടെനിന്നു കൊണ്ടുവരാനാണു്? രാജ്യം വിട്ടുപോകുക എന്നതിന്റെ തത്വശാസ്ത്രം എനിയ്ക്കു ഒരിയ്ക്കലും മനസ്സിലായിട്ടില്ല. യൂറോപ്പിൽ യുദ്ധം പരന്നപ്പോൾ എന്റെ മുമ്പിൽ ഒരു പുതിയ പ്രശ്നം ഉയർന്നു. ആക്രമിയ്ക്കുന്ന രാജ്യങ്ങൾ മറുരാജ്യത്തെ ആളുകളെ നാട്ടിൽനിന്നും പുറത്താക്കുകയും അങ്ങനെ പുറത്താക്കപ്പെടുന്നവർ രാഷ്ട്രീയാഭയാർത്ഥികളായിത്തീർന്നു, ലോകമെങ്ങും അലഞ്ഞുനടക്കുകയും ചെയ്യുന്നു. ഇവരിലും രണ്ടു തരക്കാരുണ്ടു് — സ്വന്തം ഇഷ്ടപ്രകാരം നാടുവിട്ടവരും, നിർബ്ബന്ധംകൊണ്ടു പുറത്തു പോകേണ്ടിവന്നവരും. അക്കാലത്തു മുസ്ലിംരാഷ്ട്രീയത്തിൽ മറെറാരു സ്വരവും കേൾക്കാൻ തുടങ്ങി. എന്റെ കൂടെയുള്ള മുസൽമാന്മാർ സ്വന്തം രാജ്യം വിട്ടുപോകാനും വേറൊരു പുതിയ രാജ്യം സ്ഥാപിയ്ക്കാനും ആഗ്രഹിയ്ക്കുന്നതായി എനിയ്ക്കു മനസ്സിലായി. ഈ വിചാരം പലപ്പോഴും നല്ലതാണെന്നു എനിയ്ക്കു തോന്നിയിട്ടുണ്ടു്. ആദർശാത്മകത മനുഷ്യസ്വഭാവത്തിൽ ഉള്ളതാണു്. അങ്ങനെ അല്ലായിരുന്നുവെങ്കിൽ ലോകത്തിൽ പുതിയ സിദ്ധാന്തങ്ങൾ

നടപ്പിലാക്കപ്പെടുകയോ പുതിയ സ്വപ്നങ്ങൾ കാണപ്പെടുകയോ ചെയ്യുമായിരുന്നില്ല. പക്ഷേ, ഈ പുതിയ സ്വപ്നം മററുള്ളവരുടെ സ്വപ്നവുമായി ഇടഞ്ഞു. എനിയ്ക്കു ഏററുമുട്ടലിനേയും പിടിവലിയേയും പണ്ടും അഭിമുഖീകരിയ്ക്കേണ്ടിവന്നു.

''സമാധാനത്തിൻേറയും യുദ്ധത്തിൻേറയും പ്രശ്നം വളരെ കഠിനമാണ്. എന്താണ് സമാധാനത്തിൻെറ അർത്ഥം? ആരാണ് ക്കുറുകളുടെ അർത്ഥം നിശ്ചയിക്കുക? എനിയ്ക്കറിയാം ജാതീയതയെ ആരാധിയ്ക്കുന്നതു് ആത്മഹത്യാപരമാണ് എന്നു്. നാം ഒരിയ്ക്കൽ പിരിഞ്ഞാൽ പിന്നെ ഒന്നാകുവാൻ ഒരിയ്ക്കലും സാധിയ്ക്കയില്ല.''

''നീ എപ്പോഴെങ്കിലും വിചാരിച്ചിട്ടുണ്ടോ'' — മരക്കൊമ്പിൽ ഇരിയ്ക്കുന്ന ഒരു ചവററിലക്കിളിയെ നോക്കിക്കൊണ്ടു പ്രൊഫസ്സർ താണസ്വരത്തിൽ പറഞ്ഞു — ഇംഗ്ലീഷുകാക്കു മുമ്പു് ഇവിടെ ഹിന്ദുമുസ്ലീം ലഹളയും യുദ്ധവും മററും ഉണ്ടായിരുന്നില്ല എന്നു്. യുദ്ധം ഉണ്ടായിരുന്നു എങ്കിൽ അതു രാഷ്ട്രീയ കാരണങ്ങൾകൊണ്ടായിരുന്നു. ഹിന്ദു രാജാക്കന്മാരുടെ സൈന്യത്തിൽ മുസ്ലീംജനറൽമാരും സൈനികരും ഉണ്ടായിരുന്നു. മുഹമ്മദീയരുടെ ഭാഗത്തു ചേർന്നു ഹിന്ദുക്കളും പൊരുതിയിട്ടുണ്ടു്. ഇതെല്ലാം രാഷ്ട്രീയമായ കൂട്ടുകെട്ടായിരുന്നു. ഇംഗ്ലീഷുകാർ എഴുതിയ ചരിത്രപുസ്തകങ്ങളിലൂടെ വെറുപ്പിൻെറ വിത്തു വിതയ്ക്കപ്പെട്ടു. എന്നാൽ നമ്മുടെ ഇന്നത്തെ മതഭ്രാന്തു്...''

''മതം അങ്ങയുടെ അഭിപ്രായത്തിൽ വ്യർത്ഥമാണോ? അങ്ങു് ഒരു ഉറച്ച വൈഷ്ണവനാണല്ലോ.''

''വൈഷ്ണവമതം ഭക്തിയുടെ വനമാണു്. ശുദ്ധമായ പ്രേമമാണ് അതിൻെറ അടിത്തറ.''

പ്രൊഫസ്സർ, എല്ലാ മതത്തിൻേറയും അടിസ്ഥാനം ശുദ്ധപ്രേമമാണ്. ഇപ്പറഞ്ഞതിൽ വലിയ കാര്യമൊന്നുമില്ല''

''നീ വലിയ കയ്പേറിയ കാര്യങ്ങൾ പറയാൻ തുടങ്ങിയല്ലോ. അങ്ങനെയൊന്നും അരുതു്''

''പ്രൊഫസ്സർ, ഇവിടെ ചുററുപാടും കയ്പാണ് പരന്നിരിയ്ക്കുന്നതു്. എനിയ്ക്കെന്തു ചെയ്യാൻ കഴിയും.. ഇന്നലെ രാത്രി

നിർമ്മലയുടെ വീട്ടിലിരുന്നു കഴിഞ്ഞുപോയ യുഗങ്ങളേയും ജ്വാലാമാലകളേയും ശ്രദ്ധിക്കുകയായിരുന്നു. മടങ്ങി വന്നതിനു ശേഷം എനിക്കു് കുറെനേരം ഉറക്കം വന്നില്ല. അപ്പോഴേക്കും നേരം വെളുക്കുകയും ചെയ്തു. ഞാൻ അന്നേരം ആലോചിക്കുകയായിരുന്നു—ചരിത്രവും നാമും തമ്മിലുള്ള ബന്ധം എന്താണു്, എന്തായിരിക്കേണ്ടതാണു് എന്നു്. നാം തുടരെത്തുടരെ അപരാധത്തിന്റെയും ശിക്ഷയുടേയും പ്രശ്നത്തെ അഭിമുഖീകരിക്കുകയാണു്. നമുക്കു് കഴിഞ്ഞയുഗത്തിനുവേണ്ടി പ്രായശ്ചിത്തം ചെയ്യേണ്ടിവരുന്നു. ഇന്നുവരെ—ഈ നിമിഷംവരെ ഉണ്ടായിട്ടുള്ള എല്ലാററിന്റെയും സ്വാധീനശക്തി എന്റെ മേൽ പതിഞ്ഞിരിക്കുന്നു. എന്റെ ഇന്നത്തെ ആലോചനകളുടെയെല്ലാം പ്രായശ്ചിത്തം വരുന്ന തലമുറകൾ ചെയ്യും. ഞാൻമൂലം ഈ ലോകം നശിക്കുമോ, അഥവാ, അതിനു് സുഖവും ഐശ്വര്യവും കിട്ടുമോ? ചരിത്രത്തിലെ വെറുപ്പിനേയും മതസംബന്ധമായ അസഹിഷ്ണുതയേയും പററി വിചാരിക്കുന്തോറും എനിക്കു് ഭയമാകുന്നു. ഒരു ഹിന്ദുവിനും എന്നോടു് സ്വാഭാവികമായി വെറുപ്പില്ല. പക്ഷേ, സമുദായത്തിന്റെ ചലനരാഹിത്യം എന്നെ വെറുക്കുന്നതിനു് അവനെ നിർബ്ബന്ധിച്ചേക്കും''.

കമാൽ പറഞ്ഞു—''ഇതു് നിങ്ങളുടെ ആധ്യാത്മിക ഭാരതമാണു്. രാഷ്ട്രീയവും സാമ്പത്തികവുമായ അസംതൃപ്തി ഇവിടെ എന്നും മതകലഹങ്ങളായി മാറിയിട്ടേ ഉള്ളൂ. പതിനെട്ടാം നൂററാണ്ടിൽ ബങ്കാളിലുണ്ടായ സന്യാസി പ്രക്ഷോഭവും അയോദ്ധ്യയിലും ബങ്കാളിലും നടന്ന 'വഹാബികളുടെ ജിഹാദും'[1] നോക്കുക. ഈ എല്ലാ ആധ്യാത്മിക നേതാക്കന്മാരും അന്യോന്യം കഴുത്തു മുറിച്ചുകൊണ്ടു് ചുററിത്തിരിയുകയാണു്. ലാഹൌൽ ബിലാക്കുവത്!''

''കമാൽ, ന്യൂനപക്ഷങ്ങളുടെ പ്രശ്നം ഇന്ത്യയിലുണ്ടെന്നു് നിങ്ങളും സമ്മതിക്കുമല്ലോ''—അല്പനേരം മൌനമായിരുന്നശേഷം ചമ്പ ചോദിച്ചു.

---

1. മൌലവി അബ്ദുൾ വഹാബു പ്രചരിപ്പിച്ച ഒരു സമ്പ്രദായം

''തീർച്ചയായും''—കമാൽ തൊണ്ട വെടിപ്പാക്കി. ''പക്ഷേ, ഇവിടേയും റഷ്യയിലേതുപോലെ 'ബഹുജാതീയ രാജ്യം[1] സ്ഥാപിയ്ക്കാമല്ലോ. നോക്കൂ, ചമ്പാബാജി, എനിയ്ക്കു മതം ആവശ്യമില്ല. ഇപ്പോഴും എന്റെ മുമ്പിൽ മററു പ്രശ്നങ്ങളാണു്. മനുഷ്യനു് ശാന്തി വേണം, ഭക്ഷണം വേണം. അതിനുശേഷമാകാം ഗജാലിളമാമിനെ ദർശിയ്ക്കുന്നതിനെപ്പററിയുള്ള ചിന്ത'' അയാൾ വീണ്ടും പാട്ടി ലയിനിൽ ചരിയ്ക്കാൻ തുടങ്ങി.

കമാൽ പുതിയ തലമുറയുടെ പ്രതിനിധിയായ പയ്യനാണു്. ഭൌതിക സിദ്ധാന്തങ്ങളെ അനുസരിയ്ക്കുന്നവനും, വിശ്വസിയ്ക്കാൻ കൊള്ളാവുന്നവനും ഭാവനാശീലനുമായ ഒരു ചെറുപ്പക്കാരൻ. ചമ്പ അയാളെ സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു.

''മറെറാരുകാര്യം''—കമാൽ പറഞ്ഞു. ''നിങ്ങളുടെയെല്ലാം മുമ്പിൽ പട്ടണരാഷ്ട്രീയമേ ഉള്ളു. ഗ്രാമങ്ങളെപ്പററി നിങ്ങൾക്കു് ഒരു ചുക്കും അറിഞ്ഞുകൂടാ. പട്ടണങ്ങളിലെ വെള്ളിക്കൊതിയന്മാരായ മുതലാളിമാർ തങ്ങളുടെ സമുദായത്തെ നിലനിർത്തുവാൻ വേണ്ടി ലഹളകളുടേതായ രാഷ്ട്രീയം കത്തിപ്പൊക്കുകയാണു്. പ്രത്യേകമായ അധികാരങ്ങളും നഷ്ടപ്പെട്ട അവകാശങ്ങളും കൈക്കലാക്കാനുള്ള മത്സരമാണു് നമ്മുടെ എല്ലാ രാഷ്ട്രീയത്തിന്റേയും ഇന്നത്തെ ശരിയായ അടിസ്ഥാനം മുഹമ്മദീയർക്കു് ഇത്ര ജോലികൾ വേണം, സിക്കുകാർക്കിത്ര, ഹിന്ദുക്കൾക്കിത്ര! മധ്യവർഗ്ഗക്കാരുടെ രാഷ്ട്രീയം!

''എന്റെ അച്ഛൻ ഖാൻബഹദൂർ നവാബു് തകീറസാബഹദൂർ ഓഫ് കല്യാൺപൂർ മുസ്ലിംലീഗിൽ ചേർന്നിരിയ്ക്കുന്നു. കോൺഗ്രസ്സു് താലൂക്ക്ദാർമാരെ അവസാനിപ്പിയ്ക്കുവാൻ നിശ്ചയിച്ചിരിയ്ക്കുയാണെന്നു് അങ്ങോരു് മനസ്സിലാക്കി. ഫ്യൂഡൽ ആദർശങ്ങളെ മാനിയ്ക്കുന്ന ആളാണു് അച്ഛൻ. എനിയ്ക്കു് അങ്ങോരോടു് അനുകമ്പ തോന്നുന്നു. അച്ഛന്റെ ചിന്തയുടെ പോക്കു് എനിക്കു് നന്നായറിയാം. വീട്ടിൽ പോയാൽ ഞാൻ അദ്ദേഹത്തോടു് തക്കിയ്ക്കാൻ നില്ക്കുകയില്ല.''

---

1. Multinational State

''കമാൽ, പാക്കിസ്ഥാനിൽ മാത്രമേ മുസൽമാൻമാക്ക് ജീവിയ്ക്കാൻ സാധ്യമാകയുള്ളൂ എന്നാണ് അദ്ദേഹത്തിന്റെ വിചാരമെങ്കിൽ നിങ്ങൾ എതിർക്കുമോ? എല്ലാവക്കും ചിന്താസ്വാതന്ത്ര്യമുണ്ടാകണമെന്ന് നിങ്ങൾ സമ്മതിയ്ക്കുന്നില്ലേ?'' ചമ്പ പറഞ്ഞു.

തൽക്ഷണം അവളെ ശ്രദ്ധയോടെ സൂക്ഷിച്ചുനോക്കി. ''ചേച്ചീ, വരൂ. പ്രൊഫസ്സർ ചായയ്ക്കു വിളിയ്ക്കുന്നു''

ഗൌതമൻ പ്രൊഫസ്സറുടെ അടുത്തുവന്ന പുൽത്തകിടിന്മേൽ ഇരുന്നിട്ടുണ്ടായിരുന്നു. അയാൾ എഴുന്നേററു ചമ്പയോട് ''നമസ്തേ'' പറഞ്ഞു.

''ചമ്പാബാജി മുസ്ലിംലീഗുകാരിയായിരിയ്ക്കുന്നു. നന്നായി; ഇന്നത്തെ പത്രത്തിൽ ജിന്നാസാഹബിന്റെ ഒരു പ്രസ്താവനയുണ്ട്.—'ഹിന്ദുക്കളെ സാമുദായികമായി ബഹിഷ്കരിയ്ക്കാൻ' അതുകൊണ്ട് നാളെമുതൽ നമ്മുടെ യോഗങ്ങളിൽ വരില്ല''. കമാൽ നീരസത്തോടെ പറഞ്ഞു.

നേത്തനീലിമ കലന്ന അന്തിവെളിച്ചത്തിൽ, മരങ്ങളിൽ പിടിപ്പിച്ചിട്ടുണ്ടായിരുന്ന ബൾബുകളുടെ കീഴിൽ അവർ ഇരുന്നു. അന്തരീക്ഷത്തിലെ മ്ലാനത വദ്ധിച്ചുകൊണ്ടിരുന്നു.

# 31

കൈലാസ് ഹോസ്റ്റലിന്റെ വാഷികത്തോടനുബന്ധിച്ചുള്ള നാടകം നടക്കുകയായിരുന്നു—'അനാക്ലലി'. തിരശ്ശീല വീണപ്പോൾ എല്ലാവരും വത്തമാനം പറഞ്ഞുകൊണ്ട് പുറത്തുകടന്നു.

കമാൽ പറഞ്ഞു—''ചമ്പാബാജി, ഇനിയും നടക്കട്ടെ ഇത്തരം അഭിനയങ്ങൾ. അനാക്ലലിയേക്കാൾ നല്ല പ്ലോട്ട് നിങ്ങൾക്ക് കിട്ടിയില്ലേ? റോമാൻസിനെ ആരാധിയ്ക്കുന്നതിനും ഒരതിരു വേണം''. അയാൾ ഇത്രയുംപറഞ്ഞ് ആൾക്കൂട്ടത്തിൽ മറഞ്ഞു.

ഗൌതമൻ അടുത്തുചെന്നു പറഞ്ഞു—''നിങ്ങൾക്ക കമാലിനോട്ട് ദേഷ്യമുണ്ടോ, ചമ്പാബാജി? അന്നൊരു ദിവസം പ്രൊഫസ്സറുടെ വീട്ടിൽവെച്ച് അയാൾ നിങ്ങളോട്ട് കയ്ക്കുന്ന അനവധികാര്യങ്ങൾ പറയുകയുണ്ടായല്ലോ. ഞാൻ അയാൾക്കുവേണ്ടി നിങ്ങളോട്ട് മാപ്പുചോദിയ്ക്കുന്നു''

''ഇല്ല, ഗൌതമാ, എനിയ്ക്ക് കമാലിനോട്ട് ഒരു ദേഷ്യവുമില്ല. ആരോടെങ്കിലും കോപിയ്ക്കാൻ എനിയ്ക്കെന്താണവകാശം?''

''നിങ്ങൾ അടുത്തുതന്നെ രക്തസാക്ഷിയാകാൻ പോകയാണ്. എന്തിനാണ് ദുഃഖിതരുടേതായ ഈ ശബ്ദം?''

''നിങ്ങൾ—നിങ്ങളെല്ലാം പരമനീചന്മാരാണ്'' അവൾ നീരസത്തോടെ പറഞ്ഞു.

''വളരെ അധികം തുറന്ന ഹൃദയമുള്ളവരാണ് ഞങ്ങൾ. അത്രമാത്രം. എന്നാൽ തുറന്നഹൃദയക്കാരുടെ മറ്റൊരു വർഗ്ഗമുണ്ട്, ഖൈയാസാഹബ്ബിനെപ്പോലെയുള്ളവർ''.

''നിങ്ങൾ—നിങ്ങൾ ഇങ്ങനെയുള്ള കാര്യങ്ങൾ പറയുന്നതും എന്തിനാണ്? നീണ്ടതും വൃത്തിയുള്ളതുമായ ഒരു ഗാലറിയിൽ ഞാൻ നില്ക്കുന്നതായും എന്റെ മുമ്പിൽക്കൂടി ഒന്നൊന്നായി അനേകം തിരശ്ശീലകൾ ഉയർന്നു പൊങ്ങിപ്പോകുന്നതായും, അവസാനം ഒരു കറുത്ത തിരശ്ശീലമാത്രം ശേഷിച്ചിരിയ്ക്കുന്നതായും എനിയ്ക്കുതോന്നുന്നു''.

''നിങ്ങളുടെ സമസ്യകൾ നിങ്ങളുടെ മാത്രമാണ്. നിങ്ങൾക്ക് ഖൈയാസാഹബിനോട്ട വളരെ അധികം പ്രേമമുണ്ട്. അതാണ് സംഗതി മുഴുവൻ. പിന്നെയെല്ലാം വെറും പ്രലപനങ്ങൾ മാത്രം. നിങ്ങളുടെ മററു പ്രശ്നങ്ങൾ പൊള്ളയായ വാക്കുകൾ മാത്രമാണ്.'' ഗൌതമൻ തന്റെ പ്രകൃതിയ്ക്കനുസരിച്ച പക്വമതിയായ ഒരു വയസ്സന്റെ മട്ടിൽ പറഞ്ഞു.

''തൽഅത്ത് നേരാണ് പറഞ്ഞത്. നിങ്ങളും നടിയ്ക്കുകയാണ്. നിങ്ങളോട്ട സംസാരിക്കുമ്പോൾ തോന്നുന്നു ഖലീൽ ജിബ്രാനിന്റെ അൽമുസ്തഫയോട്ട സംസാരിക്കുകയാണെന്ന്.''

"ചമ്പാബാജി"—അയാറം പകച്ചുപോയി. "ഈശ്വര നെച്ചൊല്ലി, കോപിക്കാതിരിയ്ക്കു. നമുക്ക വീട്ടിൽ പോയി കാപ്പി കടിയ്ക്കാം. അവിടെ വെച്ചു ഈ പ്രശ്നങ്ങളുടെ മേൽ വീണ്ടും വെളിച്ചംവീശാം. ഈശ്വരന്റെ പേരിൽ ഞാൻ അപേക്ഷിക്കുന്നു, ദുഃഖിക്കാതിരിയ്ക്കു. മനുഷ്യൻ ഒരിക്കലേ ജനിയ്ക്കു. വരു "

ചമ്പ ചാന്ദ്ബാഗിലെ ലക്ചററായ സീതാദീക്ഷിതിനോടുകൂടെ കോളേജിന്റെ പിന്നിലുള്ള ചെറിയ ഒരു കോട്ടേജിലായിരുന്നു താമസിച്ചിരുന്നതു്. അവിടെ എത്തി രണ്ടു പേരും വരാന്തയിലിരുന്നു. മുന്നിലുള്ള പേരയ്ക്കാത്തോട്ടത്തിലെ കാവൽക്കാരൻ തത്തകളെ ഓടിക്കാനായി ശബ്ദങ്ങറം പുറപ്പെടുവിച്ചുകൊണ്ടിരുന്നു.

ഗൌതമൻ ചൂരൽക്കസാലയിലിരുന്നു വാഴക്കൂട്ടത്തെ നോക്കി. ചമ്പ കാപ്പിയുണ്ടാക്കിക്കൊണ്ടുവരികയും അയാളുടെ മുന്നിൽ സോഫമേൽ ഇരിക്കുകയും ചെയ്തു.

"ചമ്പാബാജി, നിങ്ങറം ഒരു വലിയ മഹതിയാണു്—ഞാൻ ഈശ്വരന്റെ പേരിൽ ആണയിടുന്നു."

"വാസ്തവമാണോ?

"ചമ്പാബാജി ഒരു കാര്യം പറയുക."

"ചോദിച്ചോളൂ."

"നിങ്ങറം ദൈയാസാഹബിനെ എത്രകാലമായി അറിയാൻ തുടങ്ങിയിട്ടു്."

"അനവധി കൊല്ലങ്ങറം."

"പിന്നെ ഇതുവരെ നിങ്ങറം എന്തുചെയ്യുകയായിരുന്നു?"

"പഠിച്ചു; അല്ലാതെന്താ?"

"പിന്നീടു്...?"

"വീണ്ടും പഠിച്ചു."

"അതിനുശേഷം?"

"പഠിച്ചുകൊണ്ടേയിരുന്നു—അത്രമാത്രം." ചമ്പ അല്പം ശുണ്ഠിയോടെ മറുപടി പറഞ്ഞു.

"പിന്നെ ഇത്രയുംകാലം ദൈയാസാഹബിനെ പൊറുപ്പിച്ചു കൊണ്ടിരുന്നു, അല്ലേ? അയാളെ ആദ്യമായി കാണുമ്പോറം

നിങ്ങൾക്ക ഒരു പതിനേഴ്-പതിനെട്ടുവയസ്സേ ആയിട്ടുണ്ടായിരിക്കായുള്ളു. അയാളെപ്പററിയുള്ള ചിന്തകൾ, നിങ്ങളെസ്സംബന്ധിച്ചിടത്തോളം, ധനികസ്വഭാവത്തിന്റെ മട്ടിലായിരിക്കുന്നു, നിങ്ങൾ സ്വയം പണക്കാരിയല്ലെങ്കിലും. ഞാൻ നിങ്ങളോടു് പറയട്ടെ. നിങ്ങൾ അല്പം ശ്രദ്ധിച്ചിരുന്നുവെങ്കിൽ നിങ്ങൾക്കറിയാമായിരുന്നു, നിങ്ങളുടെ പ്രേമം...''

''അനാവശ്യം പറയാതാരിക്കൂ ''

''അനാവശ്യമോ? ദൈവത്തിന്റെ ഒരു പണി! നിങ്ങൾ—നിങ്ങൾ തികഞ്ഞ ഒരു 'ബ്ലൂസ്റ്റോക്കിങ്' ആയിരിക്കുന്നു. പ്രേമത്തിൽ എന്താണു് ദൂഷ്യമുള്ളതു്? വളരെ നല്ല സാധനമാണു്. ഞാനും പലപ്പോഴും അതിൽ പെട്ടുപോകാറുണ്ടു്. മിഡിൽ ക്ലാസിസ് പെൺകുട്ടികളുടെ നിയമമാണു് ഇങ്ങനെയുള്ള വാക്കുകൾ പറയുക എന്നതു് ചമ്പാബാജി, സോറി. ഇത്രയും സുന്ദരമായ സമയം! നിങ്ങളെക്കൊണ്ടു് സിതാറിൽ പാട്ടു പാടിച്ചു കേൾക്കേണ്ടതായിരുന്നു: പക്ഷേ, ഞാൻ ചെയ്തതു് നിങ്ങളുടെ പ്രശ്നങ്ങളുടെ ധർമ്മസങ്കടങ്ങൾ ആരംഭിക്കുകയാണു്.''

''മററുള്ളവരുടെ പ്രശ്നങ്ങളുടെ ഈ ധർമ്മസങ്കടമുണ്ടല്ലോ—അതു വലിയ ഒച്ചപ്പാടുതന്നെയാണു്. പിന്നെ നിങ്ങൾ ഒരു കാര്യം മറക്കുന്നു, നിങ്ങളെപ്പോലെയുള്ള വിദ്യാർത്ഥികളെ ഞാൻ എന്നും കോളേജിൽ പഠിപ്പിക്കുന്നുണ്ടെന്നു്.''

''എനിക്കറിയാമായിരുന്നു, നിങ്ങൾ ഇതു പറയുമെന്നു്—ഇതു മാത്രം. നമ്മുടെ ജീവിതം മുഴുവൻ അങ്ങനെ കഴിഞ്ഞുപോകുന്നു, ഒരാൾ ഗത്യന്തരമില്ലാതെ ചൊല്ലിയ വാക്യങ്ങൾ ആവർത്തിച്ചുകൊണ്ടു്.'' അയാൾ മുഖം വീർപ്പിച്ചുകൊണ്ടു് പുറത്തേയ്ക്കു നോക്കി. ''എനിക്കു ഇതുംകൂടി അറിയാം—റോമാൻറിക് ആയിത്തുടരുന്നതിനു നിങ്ങളുടെ ദൈയാസാഹബ് എന്തെല്ലാം വിചിത്രസമ്പ്രദായങ്ങൾ ഉപയോഗപ്പെടുത്തുകയും ഏതെല്ലാം വാക്യങ്ങൾ ഉരുവിടുകയും ചെയ്യുന്നു എന്നും. അയാൾ ഒന്നാംക്ലാസ്സ് ഫ്രഞ്ചു സംസാരിക്കുന്നുണ്ടെന്നും കേട്ടിട്ടുണ്ടു്.''

''നിങ്ങൾക്ക് മൈയോസാഹബിനോട് എന്താണിത്ര പിണക്കം?''

ഗൌതമന്റെ മുഖം തുടുക്കത്തക്ക നാണം വന്നു. ''ഞാൻ പിണങ്ങിയാൽ നിങ്ങൾക്കെന്താ?''

ഇത്രയും കരുത്തനായ മനുഷ്യൻ ഇത്രത്തോളം ദുർബ്ബലനായിപ്പോയല്ലോ എന്നു ചമ്പ ആശ്ചര്യപ്പെട്ടു.

''കാര്യം ഇതാണ്''—ചമ്പ പറഞ്ഞു. ''നമ്മുടെ ഗ്രൂപ്പിലെ എല്ലാവരും മൈയോസാഹബിനെ ജ്യേഷ്ഠസഹോദരനെപ്പോലെ കരുതി ആദരിക്കുന്നു. നിങ്ങൾ ഇതൊന്നു ഗൌനിക്കേണ്ടതായിരുന്നു. ഇവിടെ വന്ന സ്ഥിതിക്കു അല്പം വിവേകം പഠിക്കണം. ഇതെന്താ—എപ്പോഴും ഒച്ചപ്പാട്, ലഹളയും അടിപിടിയും. ഈ കറപ്പുകട തന്നെ ധാരാളമായിരുന്നു. പിന്നെ നിങ്ങൾ എന്തിനാണ് മുകളിൽനിന്നു ചാടിവീണതു്.''

''ചമ്പാബാജി, മററൊരു കാര്യം. നിങ്ങൾ അയാളെ വിവാഹം ചെയ്താൽ നല്ല തമാശയായിരിക്കും. അപ്പിയുടെ കാര്യം വേറെയാണ്. അവർ ജനിച്ചതുതന്നെ ഇതിനാണ്—ഇതിനുമാത്രം പക്ഷേ, നിങ്ങൾ...കടന്ന കയ്യുതന്നെ ''

ഇപ്പോൾ ലജ്ജിച്ചതു് ചമ്പയാണ്. ''ഞാൻ നിങ്ങളോട് അഭിപ്രായമൊന്നും ചോദിച്ചില്ല.'' അവൾ ഉടനെ വലിപ്പം നടിച്ചു.

''ഞാൻ അഭിപ്രായം പറഞ്ഞതു് എപ്പോഴാണ്? എന്റെ അഭിപ്രായം ആരായുവാനുള്ള ബുദ്ധിയെങ്കിലും നിങ്ങൾക്കുണ്ടായിരുന്നുവെങ്കിൽ ഇതിനു ഇടവരുമായിരുന്നോ? പക്ഷേ, നിങ്ങൾ...ങ്ഹാ, മുന്നിൽ കാണുന്ന അഭ്യസ്തവിദ്യയായ ഈ പെൺകുട്ടിയെ നോക്കുവിൻ''—അയാൾ ലാത്തിക്കൊണ്ടു നടന്റെ മട്ടിൽ പറയാൻ തുടങ്ങി. ''സാമ്പത്തികശാസ്ത്രം പഠിപ്പിക്കുന്ന, ദ്വന്ദ്വാത്മകവാദത്തിൽ തല പുണ്ണാക്കുന്ന, സാധുവായ ഈ കുട്ടി എങ്ങനെയുള്ള ആപത്തിലാണ്, വളരെ കൊല്ലങ്ങളായി, കുടുങ്ങിയിരിക്കുന്നതു് എന്നു നോക്കു! അഹോ, റൊമാൻസിനു് ഇരയായിത്തീന്ന, എട്ടുംപൊട്ടും തിരിയാത്ത

പെണ്ണേ?'' മുറിയുടെ നടുവിൽനിന്നുകൊണ്ടു അയാൾ അലറി.

''ഗൌതമാ, നിങ്ങൾക്കു തികഞ്ഞ ഭ്രാന്താണ്.'' ചമ്പ ചിരിച്ചുകൊണ്ടു പറഞ്ഞു.

''ദൈവത്തിന്റെ ഒരു പണി! എന്നും മുറപോലെ ക്ലബ്ബിൽ പോയി ഓൾഡ് വാൾട്ട്സ് നൃത്തം ചെയ്യുന്ന, പിക്നിക്കുകളിലും പാർട്ടികളിലും പെൺകുട്ടികളുടെ ഫോട്ടോ എടുക്കുന്ന, സ്വയം പെൺകുട്ടികളുടെ ചന്തമുള്ള, എല്ലാററിനും പുറമേ, തന്റെ സൌന്ദര്യത്തിൽ ഗർവ്വുകൊള്ളുന്ന അയാളെ നിങ്ങൾ സ്നേഹിക്കുന്നുവല്ലോ. നിങ്ങൾക്കു സമ്മതമാണെങ്കിൽ സ്നേഹിക്കുന്നതു് എന്നെ ആയിക്കൂടേ? അല്ലെങ്കിൽ, കമാലിനും ഹരിശങ്കരനും എന്താണു് തരക്കേടു്? ഇയാളല്ലാതെ വേറെ ആയിരം ആൾക്കാരില്ലേ? ഇവരിൽനിന്നെല്ലാം വ്യത്യസ്തമായ അസ്തിത്വമാണു് എന്റേതെന്ന കാര്യം വേറെ.'' അടുത്ത ക്ഷണത്തിൽത്തന്നെ അയാൾ ഗൌരവത്തോടെ പറയാൻ തുടങ്ങി: ''വേണ്ട, ചമ്പാബാജി, നിങ്ങളെല്ലാം പാരമ്പര്യത്തിനുവേണ്ടി ജീവൻ കളയുന്നവരാണു്. നിങ്ങളുടെ പാരമ്പര്യം, ഷൈഖ്സാഹബിനോടുള്ള ആകർഷണത്തിന്റെ പാരമ്പര്യം, ഗുൽഫിശാൻ, സിംഘാഡേവാലികോഠി മുതലായ മാളികകളുടെ പാരമ്പര്യം—വെറും പൊള്ളയായ ആകർഷണം—ഇതിന്റെയെല്ലാം ഫലം എന്താണ്? എന്തെങ്കിലും പുതിയ വല്ല ജോലിയും ചെയ്തിരുന്നെങ്കിൽ?''

''പഠിപ്പിക്കുന്നില്ലേ?''—ചമ്പ തന്റെ പാരവശ്യം വളരെയേറെ മനസ്സിലാക്കി. അപ്രതീക്ഷിതവും നിർദ്ദയവും ആയ ആക്രമണമാണു് അവളുടെമേൽ ചെയ്യപ്പെട്ടതു്. ഹൃദയം തകർന്നു തരിപ്പണമായി. കൊല്ലങ്ങളോളമായി തന്നെത്തന്നെയും, തന്റെ ഭാവനകളേയും അനുഭൂതികളേയുമെല്ലാം വളരെ അധികം പ്രധാനമായിക്കരുതിയിരുന്ന അവൾ ഇന്നു് ഒരു നിമിഷത്തിനുള്ളിൽ സ്വയം ദയാർഹയായി മാറി.

''എല്ലാവർക്കും കലാകാരന്മാരാകുവാൻ പററുകയില്ല.'' അവൾ ഉറക്കെ പറഞ്ഞു.

''കലാകാരനാകരുതു് ആരും. ഇക്കാലത്തു കലാകാരന്മാരുടെ പടതന്നെ എങ്ങും അലഞ്ഞുതിരിയുന്നു. അടിസ്ഥാനപരമായ എന്തെങ്കിലും ജോലി ചെയ്യണം. എന്തെല്ലാമുണ്ടു് ചെയ്യുവാൻ!'' അയാൾ നാലുപാടും കണ്ണോടിക്കുകയും ക്ഷീണമായി ശ്വസിക്കുകയും ചെയ്തു. ''നിങ്ങൾ ഒന്നും കാണുന്നില്ലേ?''

''ഉണ്ടു്. പക്ഷേ, ജീവിച്ചിരിക്കയും വേണമല്ലോ. ജോലി ചെയ്യുന്നു. പ്രതിഫലമായി മാസംതോറും മുന്നൂറു രൂപ കിട്ടുന്നുണ്ടു്. എന്റെ അച്ഛൻ സാധാരണ പദവി മാത്രമുള്ള വക്കീലാണു്. ധനികരുടെ മക്കളായ നിങ്ങളെപ്പോലെ, ദാരിദ്ര്യത്തിന്റെ വെറും തിയറി മാത്രമല്ല എനിക്കറിയുള്ളു. അതിന്റെ വാസ്തവവും അറിയാം.''

''പിന്നെ ബൈയോസാഹബിനെ കല്യാണം കഴിച്ചാൽ നിങ്ങൾക്കു ക്ലബ്ബിൽ പോയി ഓൾഡ്‌വാൾട്സ് നൃത്തം ചെയ്യുകയും റൈഡിങ്ങിനു പോവുകയുമൊക്കെയാകാം.'' അയാൾ നിഷ്കളങ്കമായി പറഞ്ഞു.

''അല്ലാതെ ചെങ്കൊടിയുമേന്തി നിരത്തിൽക്കൂടി ഓടണമോ?''

''അപ്പോൾ നിങ്ങൾക്കു വിവാഹം സാമ്പത്തികമായ പ്രശ്നങ്ങൾക്കുള്ള പോംവഴിയാണു്. ചാമ്പാബീഗം, ഞാൻ നിങ്ങളെ മററുള്ളവരിൽനിന്നു് അല്പം ഭിന്നയായിട്ടാണു് മനസ്സിലാക്കിയിരുന്നതു്. ഈ രാജകുമാരനെ നിങ്ങൾക്കു് എന്താണിത്ര ഇഷ്ടം എന്നൊന്നു പറയൂ.''

''അറിഞ്ഞുകൂടാ'' അവൾ, പ്രായം കുറഞ്ഞ പെൺകുട്ടികളെപ്പോലെ, നാണിച്ചുകൊണ്ടു പറഞ്ഞു. അവൾക്കു് അല്പം ദേഷ്യവുമുണ്ടായി.

''അപ്പോൾ നിങ്ങൾക്കു സുന്ദരമായ രൂപങ്ങളെ ഇഷ്ടമാണു്. നിങ്ങളുടേതു് ഒരു കവിയുടെ പ്രകൃതിയാണു്, അല്ലേ?''

അയാൾ ലാത്തിക്കൊണ്ടു തൊപ്പി വെയ്ക്കാനുള്ള റാക്കിന്റെ അടുത്തു ചെല്ലുകയും അതിൽ ഘടിപ്പിച്ചിട്ടുള്ള കണ്ണാടിയിൽ തന്റെ മുഖംതന്നെ ശ്രദ്ധാപൂർവ്വം നോക്കുകയും ചെയ്തു. ''ഏ

തെങ്കിലും ഒരു പെൺകുട്ടി എന്നേയും ഇത്രയധികം പ്രേമിക്കു മോ? വേണ്ടവിധം നോക്കിയാൽ ഞാൻ അത്ര വിരൂപനൊ ന്നുമല്ല''

''ശാന്ത നിങ്ങളെ അത്യധികം സ്നേഹിക്കുന്നില്ലേ?''

ഇപ്പോഴാണു് ഗൌതമനാണു് നിന്നിടത്തുനിന്നു് അമ്പരന്നു പോയതു്. അയാളുടെ ഹൃദയകവചവും തകരുന്നു എന്നുകണ്ടു ചമ്പ സന്തോഷിച്ചു.

''ഗൌതമബഹാദൂർ, നിങ്ങളും കണ്ണാടിവീട്ടിലാണു് താമ സം. മററുള്ളവരെ കല്ലെറിയുന്നതിനുമുമ്പു് ഇതോർത്താൽ നന്നു്''.

''നിങ്ങൾക്കു ശാന്തയെപ്പററി എന്തറിയാം?

''നിങ്ങൾ അവളെ ഇഷ്ടപ്പെടുന്നില്ലേ? അവൾ ആരായാ ലും നിങ്ങളുടെ കസിന്റെ ഭാര്യയാണു്. നിങ്ങളെക്കാൾ അ ഞ്ചുവയസ്സു കൂടുതലുമാണു്. നാം ആരെ ഉപദേശകനായി ക രുതും? ആർക്കു ഉപദേശം കൊടുക്കും? ഇപ്പോൾ ഇതാ നിങ്ങൾ ശാന്താ നീലാംബരനെ മറന്നു തുടങ്ങുകയുമാണു്. വളരെക്കാ ലമായി നിങ്ങൾ അവൾക്കു ഇവിടെ നടക്കുന്നതിന്റെ വിവ രണം കത്തുവഴി കൊടുത്തിട്ടു്. അവൾ നിങ്ങളുടെ ബൌദ്ധിക സഖിയാണു്. നിങ്ങൾക്കു അവളെ കല്യാണം കഴിക്കാൻ പററില്ല; ആരെയും കല്യാണം കഴിക്കാൻ ഒക്കുകയില്ല. നി ർമ്മലയേയും കിട്ടുകയില്ല നിങ്ങൾക്കു്. ഗൌതമബഹദൂർ, ഇതു ആഴമുള്ള കാര്യമാണു്. ഇവിടെ നിങ്ങളുടെ തത്വങ്ങളൊന്നും നടപ്പില്ല. ഞാനും സൈയോസാഹബിനെ സ്നേഹിക്കുന്നു. അ ദ്ദേഹവും ഞാനുമായി ബൌദ്ധികമായ ഒരു കൂട്ടുകെട്ടുമില്ല. പ ക്ഷേ, ഗൌതമബഹാദൂർ, എനിക്കു നിങ്ങളേയും ഇഷ്ടമാണു്. പറയൂ, എന്തു ചെയ്യണം. മാനുഷികബന്ധങ്ങൾ വളരെ വി ചിത്രമാണു്. എനിയ്ക്കു നിങ്ങളും മെല്ലെമെല്ലെ ഇഷ്ടമായി വരുന്നു. ഞാൻ ഒരു ഫ്ളർട്ടു് ആണോ? ഒരിക്കലുമല്ല. പ ക്ഷേ, എനിക്കു മനുഷ്യരെ ഇഷ്ടപ്പെടാതെ പററില്ല. ഞാൻ ഇത്രയും ഏററു പറഞ്ഞതു് എന്തുകൊണ്ടാണെന്നോ? നിങ്ങളു ടെ കണ്ണാടിവീടും തകർന്നിരിക്കുന്നു. കഷ്ടം ഇതാണു്.

നിങ്ങൾതന്നെയാണ് അത് ഉടച്ചുവീഴ്ത്തിയത്. കുറച്ചുദിവസം കൂടി അതിനെ നിലനിർത്താമായിരുന്നു'' അവൾ വിഷാദപൂർവ്വം ഉപസംഹരിച്ചു.

ഇരുട്ടിൽ അയാൾ കയറിയിരുന്ന വഞ്ചി കൊടുങ്കാറ്റിൽ പെട്ടു. എവിടെനിന്നു പുറപ്പെട്ടു എവിടെ എത്തിച്ചേരുന്നു! ഗൌതമൻ മൌനമായി നിന്നു.

ചമ്പക്കു അയാളോടു വലിയ ദയ തോന്നി. എത്ര ഓമനയായ കുട്ടി! ഹരിശങ്കറിനോടും കമാലിനോടും എത്ര അധികം യോജിപ്പാണ്! അവരെപ്പോലെത്തന്നെ ഗംഭീരനും വികൃതിയും. ഇവർ രണ്ടുപേരും എവിടെനിന്നാണ് തങ്ങളെപ്പോലെയുള്ള ഇത്തരം വിളവന്മാരെ അന്വേഷിച്ചുകൊണ്ടുവരുന്നത്? ആർക്കറിയാം? ഇയാളെത്തന്നെ നോക്കൂ. എവിടെനിന്നാണാവോ ഒഴുകിവന്നിരിക്കുന്നത്?

''നിങ്ങൾക്കു ശാന്തയെപ്പററി എന്തറിയാം?'' ഗൌതമൻ കോപത്തോടെ ചോദിച്ചു. അയാൾ അവളോടു വഴക്കിടുകയായിരുന്നു—അയായതു്, വളരെ അടുത്തു കഴിഞ്ഞതുകൊണ്ട് ഭീഷണിപ്പെടുത്തുകയും, ശകാരിക്കുകയും, തല്ലുകൂടുകയും വിമർശിക്കുകയും ഒക്കെ ചെയ്യാമായിരുന്നു. തന്റെ തന്നെ ഈ അനുഭൂതി ചമ്പയെ കൂടുതൽ വിഷാദമഗ്നയാക്കി.

''ഗൌതമാ'', അവൾ പറഞ്ഞു: ''ധാരാളം ആവർത്തിക്കപ്പെട്ട ഈ വാക്യത്തിനു മാപ്പുതരണം. പക്ഷേ, നാമെല്ലാം തുറന്നുവെച്ച പുസ്തകമാണ്. നമ്മളിൽ ആരിലും ഒരു രഹസ്യവുമില്ല. നിങ്ങൾ എന്നെ എത്രകണ്ടു അറിയുന്നു! ഓരോ മനുഷ്യനും ഏററവും അനാവൃതനാണ്; തീവ്രമായ പ്രകാശത്തിലാണ്. പോയൊളിച്ചിരിക്കാൻ പററിയ നേരിയ ഇരുട്ടും മൂടൽമഞ്ഞുപോലും എവിടെയുമില്ല. ഞാൻ നിങ്ങളെ നോക്കുമ്പോൾ, എനിക്കുതോന്നുന്നു, ഞാനും ഈ പ്രകാശത്തിൽത്തന്നെ നിൽക്കുകയും നിങ്ങൾ എന്നെ ഇപ്പുറം മുതൽ അപ്പുറംവരെ കാണുകയും ചെയ്യുന്നു എന്നു്. ഞാനും നിങ്ങളെ അങ്ങനെത്തന്നെ കാണുകയാണ്. അതുകൊണ്ടു എനിക്കറിയാം നിങ്ങൾ എന്നെ...''

''അപ്പുറവുമിപ്പുറവും കാണുകയാണെന്നു്. ചമ്പാബാജി, വാക്ക മുഴമിക്കുക. വാക്കുകൾ നമ്മെ തിന്നുകളയും''

''ശബ്ദങ്ങളെ അവസാനിപ്പിക്കുക! പക്ഷേ, അർത്ഥം നില നിൽക്കുകയില്ലേ? പറയൂ, നമുക്കെന്തുചെയ്യാൻ കഴിയും'' ചമ്പ വലിയ പാരവശ്യത്തോടെ പറഞ്ഞു.

## 32

ഒരു ദിവസം തൽഅത്തു് നിർമ്മലയോടു പറഞ്ഞു—''നമ്മുടെ ഈ ഭൈയാസാഹിബില്ലേ, അദ്ദേഹത്തിനു് ഗൌതമനോടു അസൂയയാണു്''.

''ഗൌതമനോടോ? കഷ്ടംതന്നെ! ഇതു വലിയ രസമാണല്ലോ. ആ സാധുവിനോടു ആർക്കുതോന്നും ഈർഷ്യ? അത്രയ്ക്കു അരക്ഷിതനാണു് അയാൾ''

''അതേ, അതേ. പിന്നെന്താ! അതായതു്, അയാൾ... വലിയ കടുംകയ്യുതന്നെ''.

കൊള്ളക്കാരെപ്പോലെ അവർക്കെല്ലാവർക്കും തങ്ങളുടെ സംഘത്തോടു വലിയകൂറാണു്. ആരെങ്കിലും ഒരാൾ ഇതിൽ ചേർന്നുകഴിഞ്ഞാൽ, മറ്റുള്ളവർ അയാൾക്കുവേണ്ടി പ്രാണൻ ഇററിച്ചു വീഴ്ത്താൻ പോലും തയ്യാറാകും.

''പക്ഷേ, ചമ്പാബാജി എവിടെയെങ്കിലും...?'' നിർമ്മല പെട്ടെന്നു ആലോചനാപൂർവ്വം പറഞ്ഞു.

''കളയൂ, ഇങ്ങനെയുള്ള കുട്ടിത്തമൊന്നും പറയാതിരിക്കൂ''.

''എന്താണിതിൽ കുട്ടിത്തം? സമയമനുസരിച്ചുള്ള സംഗതിയാണു്'' നിർമ്മല അങ്ങേ അററത്തെ പ്രൌഢതയോടെ പറഞ്ഞു

''തെററു്''. തൽഅത്ത് ശക്തിയായി എതിർത്തു. ''ചമ്പാബാജി ഇപ്പോഴും അത്രയ്ക്കു അപകചമതിയൊന്നുമല്ല ശരി, നിനക്കു ഗൌതമനെ സ്നേഹിക്കാൻ കഴിയുമോ? അവൾ ഭയങ്കരമായ മട്ടിൽ ചോദിച്ചു.

''ഗൌതമനേയോ? നല്ല കാര്യം. ഇത്രയും പരിചയമായതിനുശേഷം ഇനി അതിനു സാധ്യതയൊന്നുമില്ല. എന്റെ ഉയിരേ, പ്രേമിക്കുവാൻ അല്പം രഹസ്യമൊക്കെവേണം.''

''ഈ രഹസ്യത്തിന്റെയും മറയുടെയും എതിരായാണു് നാം ജിഹാദു നടത്തുവാൻ ഭാവിക്കുന്നതു്'' തൽഅത്തു് പറഞ്ഞു.

''അല്ലാതെന്താ?'' നിർമ്മല പിൻതാങ്ങി.

''വാസ്തവത്തിൽ ചമ്പാബാജിയുടെ ഈ തുടർച്ചയായുള്ള പ്രേമം നമ്മുടെയെല്ലാം സൈക്കോളജിയെ കേടുവരുത്തിയിരിക്കുന്നു. ദൈവത്തിന്റെ മറിമായം! അവരു ഇവിടെ വന്നപ്പോരു, ഓർമ്മയുണ്ടോ, നമ്മരു ഒന്നാം കൊല്ലക്കാരായിരുന്നു. അന്നു തുടങ്ങിയതാണു് ഈ ചങ്ങല. എത്രയധികം മൂന്നാംതരമായ സംഗതി!''

''അങ്ങേഅററത്തെ മൂന്നാംതരം!'' നിർമ്മല രണ്ടാമതും പിൻതാങ്ങി.

''സൈയേസാഹബു് ഇത്രയൊക്കെ നിർബ്ബന്ധിച്ചിട്ടും അവരു അദ്ദേഹാരെ കല്ല്യാണം കഴിക്കാത്തതു് എന്തുകൊണ്ടാണു്? ഒരു എത്തുംപിടിയുമില്ല.''

ഇതിനിടയിൽ ഒരു സൈക്കിരു വന്നുനില്ക്കുകയും ഗൌതമനീലാമ്പരൻ ഹാജരാവുകയും ചെയ്തു.

''ഈ പാവത്തിന്റെ ഇവിടത്തെ ചോറു് അവസാനിച്ചു എന്നു പറയാൻ വന്നതാണു്.''

''എവിടെയ്ക്കാണു് ഇനി!'' തൽഅത്തു് ചോദിച്ചു.

''ഇതാ, ഈ ബിലാത്തിയോളം. പത്രക്കാർ അയയ്ക്കുകയാണു് ''

''ഓ, ഈ ബിലാത്തിയോളം'' തൽഅത്തു് അനുകരിച്ചു ''എന്തു പ്രതാപമാണു് കാണിക്കുന്നതു്! കണ്ടാൽതോന്നും ഞങ്ങരുക്കൊന്നും ഇംഗ്ലണ്ടിൽപോകുവാൻ ഒക്കുകയില്ല എന്നു്. നിങ്ങരു പൊയ്ക്കോളൂ. ഞങ്ങളും പിന്നാലെ വരുന്നുണ്ടു്.''

''ചങ്ങാതി, നിങ്ങരു പോകുന്നതിൽ വാസ്തവത്തിൽ വലിയ ദുഃഖമുണ്ടു്'' ഹരിശങ്കർ പറഞ്ഞു.

''തീർച്ചയായും ദുഃഖമുണ്ടാകണം. ഞാൻ അത്രയ്ക്കു തെളിച്ചമുള്ള ആളായിരുന്നു.''

അവരെ രണ്ടുപേരെയും വർത്തമാനം പറയാൻ വിട്ടുംവെച്ചു തൽഅത്ത് നിർമ്മലയുടെ അടുത്തേയ്ക്കുപോയി.

''ഹരി പോകുകയാണ്'' അവൾ പറഞ്ഞു.

''ഞാനും കേട്ടു.'' നിർമ്മല കരയുകയായിരുന്നു. തൽഅത്ത് അമ്പരന്നു.

''അടടാ! എത്രവലിയ പൊട്ടിപ്പെണ്ണാണ് നീ. എന്തിനാണ് നിലവിളിക്കുന്നത്. കല്യാണം കഴിച്ച് നീയുംകൂടെ പോ. നിന്റെ സന്ദേശം അയാളുടെ അടുത്ത് എന്നേ എത്തിക്കഴിഞ്ഞിരിക്കുന്നു''.

''അദ്ദേഹം എന്നെ കല്യാണം കഴിക്കുമോ? ചമ്പാബാജിയെച്ചൊല്ലിയാണ് ശ്വസിക്കുന്നതുപോലും. അവരുടെ ജീവിതം മുഴുവനും അദ്ദേഹത്തിന്റെ മുമ്പിൽ എന്റെ എതിരാളിയായിരിക്കും. ഞാൻ ചമ്പാബാജിയുടെ നിഴലായി ജീവിക്കണമോ?'' നിർമ്മല കരഞ്ഞുകൊണ്ടു പറഞ്ഞു.

''ചമ്പാബാജി, ചമ്പാബാജി! നിന്നെക്കാൾ ചീത്തയായി ആരുണ്ടാകും? ആർക്കറിയാം, നീ ആരുടെയെല്ലാം ഭാഗ്യമാണ് നശിപ്പിക്കാൻ പോകുന്നതെന്ന്''. തൽഅത്ത് ഉമ്മറപ്പടിമേൽ ചമ്രംപടിഞ്ഞിരുന്നു. ''കരയാതിരിക്കൂ, പമ്പരവിഡ്ഢി'' അവൾ ശുണ്ഠികയറിയായി പറഞ്ഞു. വരാന്തയിൽനിന്നു ഗൌതമന്റെയും ശങ്കരന്റെയും പൊട്ടിച്ചിരികളുടെ ശബ്ദം വന്നുകൊണ്ടിരുന്നു.

ചമ്പയോടു ഇത്രയുമധികം വെറുപ്പ് തൽഅത്തിന് മുമ്പൊരിക്കലും ഉണ്ടായിട്ടില്ല.

ചമ്പ ജനവാതിലിൽക്കൂടി സന്ധ്യാകാശത്തെ നോക്കിക്കൊണ്ടിരുന്നു.

''പൂന്തോട്ടം ശരിപ്പെടുന്നില്ല—ഹരിയില്ലാതെ,
ഹരിയില്ലാതെ''

മുന്നിലെ മുറിയിൽനിന്നും ഏതോ ഒരു കുട്ടി ഈ കിഴക്കൻ പാട്ടു പാടാൻതുടങ്ങി.

പാട്ടിന്റെ അർത്ഥം പെട്ടെന്നു അവളുടെ മനസ്സിൽ ഉദിച്ചു. വാസ്തവത്തിൽ വിരഹമാണു് പ്രേമം.

പെൺകുട്ടികൾ പുൽത്തകിടിൽക്കൂടി നടക്കുന്നു. പൊതുമുറിയിൽ പിയാനോ മുഴങ്ങുകയാണു്. അവൾ താഴത്തേക്കു ഇറങ്ങിവന്നു, പാർട്ടി തോട്ടത്തിലേയ്ക്കു പുറപ്പെട്ടു. പ്രൊഫസറുടെ വീട്ടിൽ വലിയ കൂട്ടമായിരുന്നു. അവൾക്കു അല്പം ആശ്ചര്യമുണ്ടായി.

''പ്രത്യക്ഷ നടപടി—കൽക്കത്ത—കൽക്കത്ത—രണ്ടായിരം മരണങ്ങൾ''

എന്തിനെപ്പററിയുള്ള സംഭാഷണമാണിതു്? ആരോ അവളെ സ്വപ്നത്തിൽ പിടിച്ചു കുലുക്കിയപോലെ തോന്നി. മുന്നിൽ ഗൌതമൻ ഉണ്ടായിരുന്നു. കടലാസിന്മേൽ കുനിഞ്ഞു എന്തോ എഴുതുകയാണു് അയാൾ. ''എന്തുണ്ടായി?'' അവൾ പരിഭ്രമിച്ചുകൊണ്ടു ചോദിച്ചു.

''പോയി നിങ്ങളുടെ നേതാക്കന്മാരോടു ചോദിയ്ക്കൂ, ചമ്പാബീഗം.''

ചമ്പ പകച്ചു നാലുപാടും നോക്കി. ''എന്റെ നേതാക്കന്മാരോ?'' അവളുടെ തൊണ്ട വരണ്ടു.

''അതേ, അതേ. നിങ്ങളുടെ നേതാക്കന്മാർ തന്നെ. വലിയ വാശിയോടെ ലീഗിനു വോട്ടു കൊടുക്കാൻ പോയില്ലേ?''—കൂട്ടത്തിൽ നിന്നു ആരോ ഒരാൾ പറഞ്ഞു.

അവൾ ഗൌതമന്റെ നേരെ നോക്കി. പക്ഷേ, ഗൌതമൻ മറെറാരു വശത്തേയ്ക്കു മുഖം തിരിക്കുകയാണുണ്ടായതു്.

ആളുകൾ അവളെ തുറിച്ചുനോക്കി.

മറെറാരാൾ (ഇവരെല്ലാം വെളുത്തും കറുത്തുമുള്ള മുഖക്കാരായിരുന്നു) ഹരിശങ്കരന്റെ നേരെ തിരിഞ്ഞു. ''നിങ്ങളുടെ ഈ കമ്യൂണിസ്ററു പാർട്ടി എന്തൊരു കരണംമറിച്ചിലാണു് ചെയ്യുതു്?—''പാക്കിസ്ഥാന്റെ ആവശ്യം ജനങ്ങളുടെ ആവശ്യമാണു്!''

''ഞങ്ങരം സമാധാനം ആഗ്രഹിയ്ക്കുന്നു.'' ഗൌതമൻ ആവ ത്തിച്ചു.

''സമാധാനം! ങ്ഹ്! ഗാന്ധിസംഘക്കാരുടേതിനേക്കാരം വ ലിയ വഞ്ചന എവിടേയും കണ്ടിട്ടില്ല.'' മൂന്നാമൻ പറഞ്ഞു.

അവരം മടങ്ങി. കൈലാസ്ഹോസ്റ്റലിൽ പ്രതിസന്ധി ഘട്ടത്തിലെ യൂണിയൻ സമ്മേളനം നടക്കുകയാണ്. അവരം അവിടെ നിന്നു മുമ്പോട്ടുപോയി. ചാന്ദ്ബാഗിലെ ക്രി സ്ത്യൻ പള്ളിയിൽനിന്നു ഓർഗന്റെ ശബ്ദം കേരംക്കാനുണ്ടാ യിരുന്നു. അവരം റായ്ബിഹാരിലാൽ റോട്ടിൽക്കൂടെ പോ കമ്പോരം വീടുകളുടെ നേരെനോക്കി. അവളെ സ്വാഗതം ചെയ്യുന്ന ഒരൊററ വാതിലും അവിടെ ഇല്ലായിരുന്നു.

അടുത്ത ദിവസം അവരം കേട്ടു, സംഘം തലയിൽ ചുട്ടപ്പട വയും കെട്ടിക്കൊണ്ടു കൽക്കത്തയിലേയ്ക്കു പോയിരിയ്ക്കുന്നു എ ന്നു്. നിർമ്മല, തൽഅത്ത്, തഹ്മീന എല്ലാവരും പോയി. അവരം മാത്രം ഒററക്കായി.

മാസങ്ങരം നീങ്ങിക്കൊണ്ടിരുന്നു.

സംഘം കൽക്കത്തയ്ക്കു ശേഷം ബങ്കാളിലും, ബീഹാറിലും 'ശാന്തി, ശാന്തി' എന്നു ഉരുവിട്ടുകൊണ്ടു ചുററിത്തിരിയുകയാ യിരുന്നു. രാത്രിയിൽ ഗാന്ധിജിയുടെ കൂടെ ഇരുന്നു ''രഘു പതിരാഘവരാജാറാം'' ആലപിക്കുകയും പകൽ മുഴുവൻ മുറി വേററവരെ ശുശ്രൂഷിക്കുകയും ചെയ്യും.

പെൺകുട്ടികരം മടങ്ങിയെത്തിക്കഴിഞ്ഞിരുന്ന ലക്നോ വിലെ ജീവിതം എന്നത്തേയും പോലെ വീണ്ടും നീങ്ങുവാൻ തുടങ്ങി. ബീഹാറിൽ ഫൽഗു നദീതീരത്തുവെച്ചു ലഹളക്കാർ ചില സ്വയംസേവകന്മാരെ ആക്രമിക്കുകയുണ്ടായി എന്നു് ഒരു ദിവസം ചമ്പ വത്തമാനക്കടലാസ്സിൽ വായിച്ചു. മുറി വേററവരിൽ കമാൽ, ശങ്കരൻ ഗൌതമൻ എന്നിവരും ഉണ്ടാ യിരുന്നു. ചമ്പ പരിഭ്രമിച്ചു സൈക്കിളെടുത്തു ഗുൽഫിശാ നിലേയ്ക്കു പോയി. അവരം ഗെയിററിൽ നിന്നു കണ്ടു — സ്റ്റേ ഷൻ വാഗണിൽ സാമാനങ്ങരം കയററുകയാണെന്നു്. തഹ് മീനയും തൽഅത്തും നിർമ്മലയും യാത്രയ്ക്കു തയ്യാറായി നില്ക്കു

ന്നു. ശങ്കരന്റെ ഇളയച്ഛൻ ഭാഗ്യവശാൽ ആ സമയത്തു ഗയയിൽ ഉണ്ടായിരുന്നുവെന്നും ഗോരഖ്പൂരിലെ സിവിൽ സർജ്ജനായ അദ്ദേഹം മൂന്നുപേരേയും കാറിൽ കയററി തന്റെ ആസ്പത്രിയിലേയ്ക്കു ഉടൻതന്നെ കൊണ്ടുപോയി എന്നും തങ്ങളും ഗോരഖ്പൂരിലേക്കു പോകുകയാണു് എന്നും തഹ്മീന അവളോടു പറഞ്ഞു. ''ചമ്പേ, നീയും വരൂ.'' തഹമീന പറഞ്ഞു. ''നീ ഇയ്യിടെയായി ഞങ്ങളിൽ നിന്നു വേറിട്ടു നില്ക്കുകയായിരുന്നു. ഞങ്ങൾ വിചാരിച്ചു നിനക്കു യാതൊരു ഒഴിവും കിട്ടാത്തതുകൊണ്ടാണു് എന്നു്. ഇപ്പോൾ നിന്റെ കോളേജു് അടച്ചിരിയ്ക്കുയല്ലേ. വാ ഞങ്ങളുടെ കൂടെ. മടക്കത്തിൽ ഞങ്ങൾ നിന്നെ കാശിയിൽ വിടാം.''

ഇങ്ങനെ സംഘം ചമ്പയെ വീണ്ടും മടക്കിയെടുത്തു.

മൂന്നു ചെറുപ്പക്കാരും സിവിൽസർജ്ജന്റെ ബങ്കളാവിന്റെ പിന്നിലുള്ള വിസ്തൃതമായ വരാന്തയിൽ കിടന്നുകൊണ്ടു തൊണ്ട പൊട്ടുംവിധം പാടുകയാണു്—''

''വെളുത്തവളേ വരുന്നില്ലേ...''

മൂന്നു പേക്കും നല്ലവണ്ണം മുറിവു പററിയിരുന്നു. ദിവസം മുഴുവനും അങ്ങനെ കിടന്നു ലോകത്തിലെ പാട്ടുകൾ മുഴുവൻ പാടും. ഗൌതമൻ എന്നും വാർത്തകളോടൊപ്പം തന്റെ പരിപാടിയും മാററിക്കൊണ്ടിരുന്നു. അയാളുടെ ഇടത്തെ കയ്യിന്റെ വിരലുകളിന്മേൽ ഇപ്പോഴും പ്ലാസ്റ്റർ ഇട്ടിരിയ്ക്കയാണു്. ''ഈ മൂന്നു വിരലുകളും എപ്പോഴെങ്കിലും ഉപയോഗപ്പെടുത്തുവാൻ കഴിയുമോ. ആവോ?''—അയാൾ വിഷാദഭാവത്തിൽ പറയും. ''ചമ്പേ'', ഒരു ദിവസം അയാൾ ഉറക്കെ പറഞ്ഞു—''ഇനി ഒരിയ്ക്കലും പിയാനോ വായിയ്ക്കാൻ എനിയ്ക്കു കഴികയില്ലെന്നു നിനക്കു വിചാരിയ്ക്കാൻ കഴിയുമോ?''

എന്തുകൊണ്ടു വായിച്ചുകൂടാ, ചങ്ങാതി? സുഖക്കേടുകാരനാകാതിരിയ്ക്കുള്ള. എന്താ ഡ്രാമ കളിയ്ക്കുകയാണോ?''—കമാൽ ചോദിച്ചു. അയാൾക്കു കാലിന്റെ എല്ലിലായിരുന്നു മുറിവു്.

മുന്നപേക്ഷ. നടക്കാറായപ്പോഠം, മടങ്ങുവാനുള്ള ഏർപ്പാട കഠം തുടങ്ങി.

''പോയി കുറെ തെണ്ടിത്തിരിയാം ആദ്യം. ആക്കറിയാം, ഇനി ഇങ്ങോട്ടൊക്കെ എന്നു വരാൻ കഴിയുമെന്നു്.'' കമാൽ പറഞ്ഞു. അയാളെ ഇപ്പോഠം ഒരു മൌനം ബാധിച്ചിരുന്നു. എപ്പോഴും എന്തെങ്കിലും ആലോചനയിൽ മുഴുകിയിരിക്കും. അതേസമയം ഗൌതമനെ അലസനാകാതിരിയ്ക്കാൻ ഉപദേശിയ്ക്കുയും ചെയ്യും.

''നമുക്ക ഇവിടത്തെ ഗ്രാമങ്ങളിലെ സ്ഥിതിഗതികളെല്ലാം ഒന്ന കാണണം. മിർസാപുരിലും പോകാം. നമ്മുടെ കമറുണിൻെറ വീട്ട് അവിടെയാണല്ലോ.''

ആനയെ മാത്രമെ യാത്രചെയ്യുന്നതിന്ന അവിടെ കിട്ടുകയുള്ള അവർ ആനപ്പുറത്തു സഞ്ചരിച്ച കപിലവസ്തുവിലെത്തി. ഗ്രാമീണർ അവരെ ആശ്ചര്യത്തോടെ നോക്കിനിന്നു. കമാൽ മഹാചിത്തനായി ഒരു കല്ലെടുത്തു് ഉറുമാൽകൊണ്ട തുടച്ചു വൃത്തിയാക്കുവാൻ തുടങ്ങി.

''ആ താമരപ്പൊയ്കയും പൊൻമാൻ കൂട്ടങ്ങളും വൃക്ഷത്തോപ്പുകളും മുല്ലപ്പൂവുകൊണ്ട ചുററപ്പെട്ട ബാറഹ ദരിയും ഇന്നു് എവിടെയാണു്?'' ചമ്പ തന്നോടുതന്നെചോദിച്ചു.

''ചങ്ങാതി, വലിയ നിശ്ശബ്ദതയാണു് എങ്ങും.'' കമാൽ പെട്ടെന്നു പരിഭ്രമത്തോടെ പറഞ്ഞു.

''വളരെ ഗംഭീരമായ നിശ്ശബ്ദതതന്നെ.'' ഹരിശങ്കരൻ ഉത്തരം പറഞ്ഞു. ഇനി നമുക്ക മടങ്ങിപ്പോകാം. ആന നമ്മളെ കാത്തുനില്ക്കുകയാണു്.''

കമാൽ മുഖം വീർപ്പിച്ചുകൊണ്ട അവിടെ ഇരുന്നു.

''ശങ്കരാ, ചങ്ങാതി. ചരിത്രം കൊടിയ വഞ്ചനയാണു്. അതു നമ്മെ എന്നും ചതിച്ചുകൊണ്ടേയിരിക്കുന്നു'' അയാഠം പറഞ്ഞു.

''ശരിയാണു് പറഞ്ഞതു്'' ശങ്കർ എപ്പോഴത്തേയുംപോലെത്തന്നെ അയാളുടെ വാക്കുകഠം ശരിവെച്ചു.

അവർ മെല്ലെമെല്ലെ നടന്നു ആനയുടെ അടുത്തെത്തി. അവരുടെ നിഴലുകരം വളരെ വിചിത്രമായി കാണപ്പെട്ടു.

# 33

മടക്കത്തിൽ ചമ്പ കാശിയിലിറങ്ങി. കണ്ടോൺമെൻറ് സ്റ്റേഷനിൽ വെച്ചു അവരം കൂട്ടുകാരോടു ''ഖുദാഹാഫീസ്'' പറഞ്ഞു കുതിരവണ്ടിയിൽ വീട്ടിലേയ്ക്കു പുറപ്പെട്ടു. തൻെറ തെരുവിൽ പ്രവേശിച്ചു അവരംക്കു ദൂരെ സ്വന്തം വീടിൻെറ ചെറിയ വാതിൽ ദൃഷ്ടമായി. മഞ്ഞുകാലത്തെ റോസ്‌വർണ്ണത്തിലുള്ള രാത്രിയായിരുന്നു. ഇരുളടഞ്ഞ സമുദ്രത്തിൽ കപ്പൽ തിളങ്ങുന്നതുപോലെയായിരുന്നു, അവളുടെ വീട്ടിൽ വിളക്കു കത്തിക്കൊണ്ടിരുന്നതു്. ചമ്പ വീട്ടിൽ പ്രവേശിച്ചു. ബന്ധത്തിലുള്ള ഒരു സഹോദരിയുടെ കല്യാണത്തിരക്കാണു്. എങ്ങും ബഹളം. വരാന്തയിൽ പരുത്തിത്തുണികൊണ്ടുള്ള മറയുണ്ടായിരുന്നു. അകത്തു പലകമേൽ പാടാനുള്ള സ്ത്രീകരം ഇരിയ്ക്കുന്നുണ്ടു്. അവരം പോയി വെളിച്ചമില്ലാത്ത മുററത്തു ഇട്ടിരുന്ന ഒരു കട്ടിലിൽ കയറിക്കിടന്നു. അതിൻെറ കാൽക്കൽ ഒരു അതിഥിസ്ത്രീയുടെ കുട്ടി, പുതപ്പുപുതച്ചു ബോധമില്ലാതെ കിടന്നുറങ്ങുന്നുണ്ടു്. വരാന്തയിൽ നിന്നു അച്ഛൻെറ പെങ്ങളായ ഹുസൈൻ ബാന്ദിയുടെ പരന്ന ശബ്ദം വരുന്നുണ്ടായിരുന്നു.

''അവരം ചോദിച്ചു—'നീ ആരാണു്?'

ഞാൻ പറഞ്ഞു—'നിൻെറ കാമുകൻ'

അവരം ചോദിച്ചു—'എന്തു ചെയ്യുന്നു?'

ഞാൻ പറഞ്ഞു—'നീയുമായുള്ള കൊള്ളക്കൊടുക്ക.''

മുററത്തെ ചുമരിന്മേൽ സ്ത്രീകളുടെ ഓടിനടക്കുന്ന നിഴലുകരം വിറച്ചുകൊണ്ടു നിന്നു. ആരോ ഒരുവരം ലോട്ട കസേരമേൽ ഉറക്കെ വെച്ചു. അതിൻെറ ശബ്ദംകൊണ്ടു ഒരു കുട്ടി ഉറക്കത്തിൽ കരഞ്ഞു.

അവർ വീണ്ടും പാടി—

"അവരം ചോദിച്ചു—എന്തുചെയ്യുന്നു?

ഞാൻ പറഞ്ഞു—'നീയുമായുള്ള കൊള്ളക്കൊടുക്ക".

അവരം കണ്ണുകളടച്ചു കേട്ടുകൊണ്ടുകിടന്നു. അടുക്കളയിൽ എണ്ണവിളക്കു് കത്തുന്നുണ്ടു്. നാലുപാടും പുകയുടെ കറുപ്പും വറുത്തിടുന്നതിന്റെ മണവുമായിരുന്നു.

വീടു്......വീടു്......സ്വന്തം വീടു്.

രാത്രിയുടെ നിശ്ശബ്ദത വീണ്ടും പരന്നു. ഒരു കാളവണ്ടി ജനവാതിലിനു താഴെ നിരത്തിൽകൂടി 'കടകട' എന്നു കടന്നു പോയി. അതിന്റെ ചക്രങ്ങളിൽനിന്നു വിചിത്രമായ ഒരു കർക്കശധ്വനി പൊങ്ങി. ചമ്പക ഓർമ്മവന്നു—ഒരിക്കൽ രസൂലൻ മഹരി പറഞ്ഞിരുന്നു.—"വണ്ടിയിൽനിന്നു ഇങ്ങനെയുള്ള ശബ്ദം പുറപ്പെടുമ്പോഠം അറിഞ്ഞുകൊള്ളു.—ഭവാനി കോപിച്ചിരിയ്ക്കുയാണെന്നു്. ചീത്ത ശകുനമാണു്. വളരെ ചീത്തയായ ശകുനം".

അവളുടെ ഹൃദയം പെട്ടെന്നു മിടിച്ചു. എന്താണുണ്ടാവുക—എന്തു സംഭവിക്കാൻ പോകയാണു്." അവളുടെ താക്കിക ബുദ്ധി അവളെ സമാധാനിപ്പിച്ചു — "ഒന്നുമുണ്ടാവില്ല. എല്ലാം ശരിയാകും. അത്ര അന്യായമൊന്നും പറഞ്ഞുകഴിഞ്ഞിട്ടില്ല...എന്നാൽ കമാലിന്റെ വിശേഷണം ഇതാണു്—അയാഠം തുലയട്ടേ. അയാളുടെ ഈ വിശേഷണം ശരിയാകണമെന്നുണ്ടോ? പിന്നെ ഈ കമ്യൂണിസ്റ്റുകാർ എന്താണു് പറയുന്നതു് ങ്ഹ—അവർക്ക നന്മയുണ്ടാകട്ടെ". ഇപ്രകാരം ചിന്തിച്ചുകൊണ്ടിരിയ്ക്കുവേ ഗൌതമ നീലാംബരന്റേയും കമാലിന്റേയും ആവേശം തൽഅത്തിന്റെ വാചാലത, തഹ്മീനയുടെ ഗംഭീരമായ വ്യക്തിത്വം—ഇവയെല്ലാം ഒന്നൊന്നായി അവളുടെ തലച്ചോറിൽ ഉയന്നു. "ഞാനാരാണു്, എന്താണു്, ആളുകഠം എന്നെപ്പററി എന്തുകരുതുന്നു, ഗൌതമനു് എന്നെക്കുറിച്ചു എന്തു ധാരണയാണുള്ളതു്. അയാഠം നരകത്തിൽ പോയി—പിന്നെ ആമിർറസാ, ആമിർറസാ..."

നേരം കുറെ ഏറെ പുലരുന്നതുവരെ അവരം ഉറങ്ങി.

ദിവസങ്ങൾ നീങ്ങി. ശൂർപ്പണഖയുടെ മൂക്ക മുറിയ്ക്കപ്പെട്ടു. രാവണൻ ദഹിച്ചു. രാമനും ഭരതനും വീണ്ടും മേളിച്ചു. മെലിഞ്ഞു ദുർബ്ബലരായ കുട്ടികൾ മുഖത്തു പൌഡറും വെള്ളച്ചായവും പൂശി, മുക്കുതക്കിടുകൊണ്ടുള്ള കൃത്രിമക്കിരീടമണിഞ്ഞു, രാമലക്ഷ്മണന്മാരായി വലിയ അഭിമാനത്തോടെ ചലിക്കുന്ന സിംഹാസനത്തിന്മേൻ സഞ്ചരിച്ചു. ആളുകൾ അവരിൽ ഈശ്വരനെ ദർശിച്ചു. മുടക്കുകഴിഞ്ഞു അവർ ലക്നോവിൽ മടങ്ങിവന്നു. കാർത്തികമാസത്തിലെ അമാവാസി രാത്രിയിൽ ദീപാവലി പ്രകാശിച്ചു. വലിയവരും ചെറിയവരും ദീപാവലി ആഘോഷിച്ചു. ഓരോ വീട്ടിലും ലക്ഷ്മീപൂജ നടന്നു. ''ഇന്നു ലോനാ ചമാരിയുടെ ഭരണമാണ്''—ഗുൽഫിശാനിലെ വരാന്തയിലിരുന്ന ഖാലാബീഗം തന്റെ വിചാരം പ്രകടമാക്കി—''കുട്ടികളെ, പുറത്തു അലഞ്ഞുതിരിഞ്ഞു നടക്കരുതു്. ഇന്നുരാത്രി എന്തെല്ലാം മന്ത്രതന്ത്രങ്ങളാണു് നടക്കുവാൻ പോകുന്നതു്, ആവോ?'' മുന്നിലുള്ള കവലയിൽ ഒരു കമ്പിളിൽ മധുരപലഹാരങ്ങൾ വെച്ചിരുന്നു. വിളക്കും കത്തിച്ചുവെച്ചിട്ടുണ്ടു്. ആരാണവിടെ വെച്ചുപോയതു്! ആർക്കറിയാം? ''ഓർമ്മയുണ്ടോ, ഒരിക്കൽ മന്ത്രക്കുടം പറന്നുവന്നു നമ്മുടെ മുററത്തു വീണതു്?'' തൽഅത്തു് പറഞ്ഞു. ആളുകൾ പുൽത്തട്ടിന്മേൽ വന്നുനിന്നു ആകാശത്തേയ്ക്കുനോക്കുവാൻ തുടങ്ങി. ''ഇന്നത്തെ രാത്രി ലക്ഷ്മി തന്റെ വാഹനമായ മൂങ്ങയുടെ പുറത്തു കയറി ലോകംമുഴുവനും പറന്നു സഞ്ചരിക്കും. അവൾ ആരുടെയെല്ലാം വീടുകളിലാണു് പ്രവേശിക്കുവാൻ പോകുന്നതു് എന്നു ആർക്കറിയാം?'' ''കുട്ടികളെ, പുറത്തു പുൽത്തട്ടിലേയ്ക്കുപോകരുതു്.'' ഖാലാബീഗം വീണ്ടും വിളിച്ചുപറഞ്ഞു. ''മഴക്കാലത്തെ പാമ്പുകൾ ദീപാവലിവിളക്കുകൾ നക്കി പൊത്തുകളിലേയ്ക്കുപോകുന്നുണ്ടായിരിയ്ക്കും.''

ഓരോയിടത്തും, കവലകളിലും തെരുവുകളിലും ചൂതുകളി ഉണ്ടായി. 'രാമാവതാറും കദീറും കളിക്കാൻ പോയി. (''അല്ല. ഇന്നു ചൂതുകളിച്ചില്ലെങ്കിൽ അടുത്തജന്മത്തിൽ ചുണ്ടെലിയുടെ വയററിൽ പിറക്കേണ്ടിവരും.'' രാമാവതാർ പറഞ്ഞു).

പിന്നെ 'മൈയോട്ടരജ്' ഉത്സവം വന്നു. അതിനുശേഷം അഗ്ഹൻ, പൂസ് എന്നീ മാസങ്ങളിലെ മഞ്ഞുവൃക്ഷങ്ങളിന്മേൽ വെള്ളിത്തകിടുവിരിച്ചു. ഗ്രാമങ്ങളിൽ ഗീതങ്ങൾ മുഴങ്ങി. വെളുത്തസാരികൾ ചുററിയ ക്രിസ്ത്യൻ സ്ത്രീകൾ ''ആഹാ! ആകാശത്തിൽനിന്നു യേശുക്രിസ്തു എഴുന്നള്ളി'' എന്നു പാടിക്കൊണ്ടു ചുററിത്തിരിഞ്ഞു. പിന്നെ മകരസംക്രാന്തിയായി ആളുകൾ മാഘമേലാസ്നാനത്തിനായി ത്രിവേണിയിലേക്കു പോയി. വസന്തപഞ്ചമി ദിവസം വീടുകളിൽ സരസ്വതി പൂജ നടന്നു. ശുഭ്രവർണ്ണയായ ആ ദേവി വെള്ളസ്സാരി ധരിച്ചു. വെള്ളത്താമരമേൽ ഇരുന്നു് നിർമ്മല ജലത്തിൽ നീന്തുന്നതായി ആളുകൾ ഭാവനയിൽ കണ്ടു കമ്പാരന്മാരുടെ കൈകൾ ഉണ്ടാക്കിയ മണ്ണുകാലങ്ങളിൽ അവർ ദേവിയെ ദർശിച്ചു. പിന്നെ ഫാൽഗുനമാസമായി. ശിവരാത്രിക്കുള്ള ഒരുക്കങ്ങൾ എങ്ങും നടന്നു.

മുഹററത്തിന്റെ ബഹളം വന്നു. വീടുവീടാന്തരം പുല്ല്, മെഴുക് കടലാസ്സ് ഇവകൊണ്ടുള്ള താസിയ ഉണ്ടാക്കപ്പെട്ടു. അതിന്റെ നിർമ്മാണത്തിൽ നാട്ടുകാർ തങ്ങളുടെ കലാകൗശലം മുഴവനും പ്രകടിപ്പിച്ചു. കടലാസ്സ്, മുക്കതകിട് പട്ട് എന്നിവകൊണ്ടുള്ള തൊട്ടിലുകളിലും ശവപ്പെട്ടികളിലും താസിയകളിലും കൂടി ആളുകൾ ഈശ്വരനെ ദർശിച്ചു. ഇമാംബാഡകളിൽ ദീപമാലകൾ കൊളുത്തപ്പെട്ടു. തെരുവുകളിൽ പീലു, ഝിംഝോടി മുതലായ രാഗങ്ങളിലുള്ള ശോകഗീതങ്ങൾ ഉയന്നു. മാർച്ചുമാസത്തിൽ അന്തരീക്ഷം മുഴുവനും ഗുലാൽ, അബീർ എന്നിവകൊണ്ടു ചുവന്നു.

ഇതെല്ലാം വെറും ബുദ്ധിഭ്രമം മാത്രമാണ് — മനസ്സിനെ വഞ്ചിക്കലും, കണ്ണിനെ വഴിതെററിക്കലും. ഒന്നിനും ഒരത്ഥവുമില്ല. വൈയക്തികാനന്ദം മാത്രമാണു് മൌലികവസ്തു. എവിടെനിന്നായാലും വേണ്ടില്ല എന്തു വിലകൊടുത്തായാലും വേണ്ടില്ല, സ്വന്തമായ ആനന്ദം സമ്പാദിക്കുക. നിങ്ങളുടെ കോൺഗ്രസ്സ്, നിങ്ങളുടെ മുസ്ലീംലീഗ്—എല്ലാം അത്ഥഹീനമായ വെറും പ്രലപനങ്ങൾ. നിങ്ങൾ മനുഷ്യത്വത്തിന്റെ

ഭാഗ്യം നിർണ്ണയിപ്പിക്കുവാൻ ഇറങ്ങിത്തിരിച്ചതാണ്. പക്ഷേ, കൂട്ടക്കൊലകളിൽ മനുഷ്യരുടെ ചോര മഴ കണക്കിൽ ഒഴുകിക്കഴിഞ്ഞു. ഇല്ല—എനിക്ക വ്യക്തിഗതമായ ആനന്ദം, എന്റെ ആനന്ദം മാത്രമേ വേണ്ടു—വീട്, സമാധാനം, കുട്ടികൾ, ഭർത്താവിന്റെ പ്രേമം.

''നീ ദുഃഖകരമായ എന്തെന്തുകാര്യങ്ങളെപ്പററിയാണ് ആലോചിക്കുന്നതു്, ചമ്പാബീഗം. ലജ്ജിക്കുക, ലജ്ജിക്കുക.'' ജനവാതിലിൽക്കൂടി കാൽ തൂക്കിയിട്ട ഇരിക്കുന്ന അവളുടെ താർക്കികാസ്തിത്വം മട്ടുമാററി അവളോടുപറഞ്ഞു—''ലജ്ജിക്കുക, ലജ്ജിക്കുക.'' വായുവിൽ ശബ്ദത്തിന്റെ പ്രതിധ്വനി മുഴങ്ങി. കറുത്തമേഘങ്ങൾ നാലുഭാഗങ്ങളിൽനിന്നും മുന്നേറി അവളെ തങ്ങളിൽ സംഗ്രഹിച്ചു. ഭൂമിയും ആകാശവും ഒന്നാകുന്നമട്ടിൽ അത്രയും ശക്തമായ മഴപെയ്തു. നദികളും തോടുകളും വെള്ളംകൊണ്ടുനിറഞ്ഞു. ഗൌഡ—മൽഹാർ രാഗങ്ങളിൽ ലോകത്തിലെങ്ങുമുള്ള ദുഃഖം ഒതുങ്ങി. കിഴക്കൻ കാററു ഹൃദയത്തെമുറിപ്പെടുത്തി.

അവൾ മരക്കൊമ്പുകൾ മുന്നിൽനിന്നു മാററിക്കൊണ്ടു റോഡിലേക്കുവന്നു. പ്രൊഫസ്സർ ബാനർജിയുടെ വീടായിരുന്നു മുന്നിൽ. അദ്ദേഹത്തിന്റെ ഡ്രോയിങ് റൂമിൽ ഇന്നു വീണ്ടും വലിയ ആൾക്കൂട്ടമാണ്. ഇന്ന്—ഈ ദിവസം ലോകത്തിൽ ഒരു വലിയ തീരുമാനമുണ്ടായി. (ഇക്കൂട്ടർ തീരുമാനമെടുക്കുമ്പോൾ എന്നെപ്പററി എന്താണ് ചിന്തിക്കാത്തതു്? ഞാൻ—ചമ്പാ അഹമദ് ഇവിടെ ഇതാ ഒററക്കു നില്ക്കുന്നു) ഡ്രോയിങ് റൂമിലെ തിരശ്ശീലക്കു പിന്നിൽ എല്ലാവരും ഒത്തുകൂടിയിരിക്കയാണ്. അവൾ നനഞ്ഞ മുല്ലപ്പടർപ്പിലൂടെ നടന്നു ജനവാതിലിന്റെ താഴെ വന്നുനില്ക്കുകയും അകത്തേക്കുനോക്കുകയും ചെയ്തു. പ്രൊഫസ്സർ വെളുത്തധോത്തിയും ഷർട്ടുംധരിച്ചു സെററിമേൽ ഇരിക്കുകയാണ്. ഗൌതമനും കമാലും കൂടിയിരുന്നു. ഗൌതമൻ പുതിയ ഭാരതീയ എംബസിയോടൊപ്പം മോസ്കോവിലേക്കു പോകുകയാണ്.

ദൽഹി, സിംല, അറംഗസീബ്, റോഡിലെ പത്താംനമ്പർ, വൈസ്റോയ്സ് ലോഡ്ജ് തോട്ടിക്കോളനി ഈ വാക്കുവാം ചമ്പയുടെ കാതിൽ വന്നു മുഴങ്ങിക്കൊണ്ടിരുന്നു. അവാം ജനവാതിലിൽനിന്ന് അടുത്തുനിന്നു മാറുകയും തിരിഞ്ഞു നടന്നു നിരത്തിലെത്തുകയുംചെയ്തു.

ഇപ്പോറം അവളുടെ മുമ്പിൽ രണ്ടു ലോകങ്ങളുണ്ട്.

ഒരു ഭാഗത്തു് ഇക്കൂട്ടർ—അവരുടെ ഹൃദയം, തലച്ചോറു്, ആദർശങ്ങറം, സംഘർഷങ്ങറം. പക്ഷേ, ഇവിടെ ഭാവി വളരെ അസ്പഷ്ടമാണ്. മറുഭാഗത്തു് ശാന്തിയും സുരക്ഷയും സ്വന്തം ആനന്ദവും. ആമിർറസാ പാകിസ്ഥാനിലേയ്ക്കു പോകുകയാണ്. എന്തുകൊണ്ടു പൊയ്ക്കൂടാ? അയാറം കമാലിനെപ്പോലെ തലതിരിഞ്ഞവനല്ല ഇവിടെ എന്തു് ഭാഗ്യമാണ് അയാറംക്കുള്ളതു്? പുതിയ രാജ്യത്തുപോയി ഉയർന്നുയർന്നു എവിടേയൊ എത്തും. സ്വന്തം ആനന്ദം, ഉയർച്ച, ലക്ഷ്യം—എന്തുകൊണ്ടു പറ്റി? ജീവിതം ആകെ രാജ്യതന്ത്രം മാത്രമല്ലല്ലോ. മറ്റുള്ളവർക്കുവേണ്ടി ഞാൻ എന്തിനു ചിന്തിയ്ക്കണം? അവർ ഇതുവരെ എനിക്കു എന്താണു തന്നിട്ടുള്ളതു്?'' ഇങ്ങനെ അവറം പരന്നാലോചിക്കാൻ തുടങ്ങി. ഞാൻ ആമിർറസയെ വിവാഹം ചെയ്തു പാകിസ്ഥാനിൽ പോകും—എത്ര എളുപ്പമായ സംഗതി! പെട്ടെന്നു ബഹളമെല്ലാം അവസാനിച്ചപോലെ അവറംക്കു തോന്നി. എങ്ങും ശാന്തി പരന്നു. അവറം തന്റെ പേർ ഭാവനയിൽ വായിച്ചു—'ബീഗം ആമിർറസാ, കറാച്ചി.'' ബഹുഭേഷ്! പക്ഷെ, ഇവർ—ഈ പാപികറം ഓർമ്മയിൽ ധാരാളമായി വരും. മനുഷ്യനു ലോകത്തിൽ എല്ലാ വസ്തുക്കളും ലഭിക്കയില്ല. അപ്പം കയ്യിൽ വെയ്ക്കുക, തിന്നുക. രണ്ടുംകൂടി നടപ്പില്ലല്ലോ. അവറം പാർഷ്വകവാടത്തിൽ എത്തി. ഗൌതമൻ അവളുടെ പിന്നാലെ വരുന്നുണ്ടായിരുന്നു.

''ചമ്പാബാജി, ഖുദാഹാഫിസ്''

''മോസ്കോവിലേയ്ക്കു് പോകുകയാണോ?''

''അതേ, കമാൽ ജൂലായിൽ പോകും. തൽഅത്തും, നിർമ്മലയും കൂടി പോകുന്നുണ്ടു്. കാംബ്രിഡ്ജിൽ അവൾക്കു് പ്രവേശനം കിട്ടിയിട്ടുണ്ടു്.''

അവരം പാദുഷാ തോട്ടത്തിലെ പ്രവേശമാർഗ്ഗത്തിലുള്ള പ ഴയ ടവറിന്മേൽ പുറംചാരിയിരുന്നു.

''ഞാനെന്തുചെയ്യണമെന്ന് നിങ്ങരം എന്താണ് പറയാത്ത ത്?'' അവരം ഏതാണ്ട് നിലവിളിക്കുന്ന മട്ടിൽ ചോദിച്ചു.

''നിങ്ങരം എന്തു കാര്യത്തെപ്പററിയാണ് എന്നോട് അഭി പ്രായം ചോദിക്കുന്നത്? നിങ്ങരം തന്നെ ഒരിക്കൽ പറഞ്ഞി ല്ലെ—'ആർ ആരോട് അഭിപ്രായം പറയും, ആരുടെ ഉപദേശ കനാകും എന്നെല്ലാം. ചമ്പാബാജി, ഞാൻ നീചനല്ല. യഥാർത്ഥവാദിയാണെന്നമാത്രം.''

''നിങ്ങളുടെ പക്കൽ എനിക്കായിട്ട് ഈ വാക്കുകരം മാത്ര മേയുള്ളു?''

''നിങ്ങരം ശബ്ദങ്ങളിൽ അവയുടെ അർത്ഥം കാണുവാൻ ഇഷ്ടപ്പെടുന്നില്ല. അതാണ് വ്യത്യാസം. ഞാനെന്തു പറ ഞ്ഞാലും അർത്ഥശൂന്യമായിത്തോന്നും. ഖുദാഹാഫീസ്ഗി ഗ്ഗൽഫിശാനിൽ പോകുമ്പോരം അപ്പിയോടു പറഞ്ഞേക്കണം, ഞാൻ രാവിലെ ദില്ലിയിലേക്കു പോകുന്നു''—അയാരം മുന്നോ ട്ടുനീങ്ങി.

ഈ സമയം കമാൽ അടുത്തുകൂടി കടന്നുപോയി.

''ചമ്പാബാജി, നിങ്ങരംക്കു നന്മവരട്ടെ. പാക്കിസ്ഥാൻ നിലവിൽ വന്നുകഴിഞ്ഞു.'' അയാളുടെ സ്വരത്തിൽ തിക്ത തയും വെറുപ്പും നിരാശയും എത്രകണ്ടു ഒളിഞ്ഞിരിക്കുന്നു എ ന്ന ഭാവനയിൽ കണ്ട് അവരം വിറച്ചുപോയി. അവരം വി ചാരിച്ചു കമാൽ ഇനി ഒരു പ്രസംഗം ചെയ്യുമെന്നും തന്നെ ചീ ത്തപറയുമെന്നും. ഉണ്ടായതെന്താണ്? അയാരം തീരെ മൌനം പൂണ്ടു നില്ക്കുന്നു, ഇനി പറയാനും, കേരംക്കാനും, കോപി ക്കാനും, വാദിക്കാനുമുള്ള കാലം കഴിഞ്ഞുപോയപോലെ. വാ ക്കുകളെക്കൊണ്ടുള്ള ആക്രമണമെല്ലാം കഴിഞ്ഞു. ഒരു കട്ടി യായ ലോകമുണ്ട് മുന്നിൽകിടക്കുന്നു, തീരുമാനങ്ങളും പ്ര യോഗങ്ങളും പ്രതീക്ഷിച്ചുകൊണ്ട്. കമാൽ ക്ഷണനേരം വാതിൽ നോക്കി മൌനമായി നിന്നു. അതിനുശേഷം അ യാളും നിശ്ശബ്ദം മുന്നോട്ടു നീങ്ങി.

അവശ ഒററയ്ക്കു് അവിടെ പുഷ്പങ്ങളുടെ നേർത്ത ഇരുട്ടിൽ നിന്നു. അവരെല്ലാം അവളുടെ കൂട്ടുവെടിഞ്ഞു, സ്വന്തം മാർഗ്ഗത്തിൽക്കൂടി നീങ്ങുന്നു.

ചമ്പ നിരത്തിലെത്തി. നാലുപാടും നിശ്ശബ്ദതയായിരുന്നു. വീടുകളുടെയും വൃക്ഷങ്ങളുടേയും അപ്പുറത്തു്, ഗുൽഫിശാൻ നില്ക്കുന്നു. അവശക്കു ഗുൽഫിശാൻ അപരിചിതമാണു്. എങ്കിലും അതിൽ 'അവൻ' ഉണ്ടു്—അവളുടെ കയ്യുപിടിക്കാനുള്ള ഒരുവൻ. അവന്റെ വഴിയിൽക്കൂടി അവളും പോകും. അവസാനം ജീവിതത്തിൽ റോമാൻസും പ്രേമവും പനിനീർ മൊട്ടുകളും ഉണ്ടോ? അതോ, ഇല്ലയോ? മനുഷ്യൻ നിഴലിനെ മാത്രം എവിടംവരെ പിൻതുടരും. അവശ അയാളോടുപറയും—ചേട്ടാ, ഞാനിവിടെയുണ്ടു്. അടിപിടിയും ബഹളവുമെല്ലാം കഴിഞ്ഞു. ഇനി വിശ്രമിക്കാനുള്ള സമയമാണു്. സംഘർഷങ്ങളുടേയും കഷ്ടപ്പാടുകളുടേയും നടുവിൽ ഭ്രാന്തന്മാരെപ്പോലെ തങ്ങളുടെതന്നെ തലമുടി പറിയ്ക്കാനും അലഞ്ഞുതിരിയാനുമായി ഇവരെ വിടേണ്ടുക. ക്ഷീണിച്ചു തളരുകയും, മുഖം വീപ്പിച്ചു എവിടെയെങ്കിലും അഭയം അന്വേഷിക്കുകയും ചെയ്യേണ്ട ഒരു കാലം ഇവക്കും വരും. ഇതാ ഞാനെത്തിക്കഴിഞ്ഞു. തനി റോമാൻസിന്റെ അർത്ഥം മുഴുവനും മനസ്സിലാക്കാൻ എനിക്കു് കഴിഞ്ഞിട്ടില്ല. അങ്ങു് അതിന്റെ പ്രതീകമാണു്. (ഇവിടെ എല്ലാ വസ്തുവിനുമുണ്ടു് സിംബലുകശ. ഈ ആളുകശ മുഴുവൻ ജീവിതത്തേയും സിംബലുകളുടെ ഇടയിൽ വീതിച്ചുകഴിഞ്ഞിരിക്കുന്നു. ഞാനിതാ അങ്ങയുടെ അടുത്തേയ്ക്കു വരുന്നു.''

ഗുൽഫിശാനിന്റെ പ്രവേശദ്വാരത്തിൽ അവശ തോട്ടക്കാരനായ രാമാവതാരനെ കണ്ടുമുട്ടി.

''ഭൈയാ സാഹബുണ്ടോ?'' തന്റെ സ്വരം വിറയ്ക്കുന്നതായി അവശക്കു പെട്ടെന്നു തോന്നി. അവശ കള്ളന്മാരെപ്പോലെ ഭയപ്പെട്ടു. ഗുൽഫിശാനിൽ ഉറക്കം വെക്കാൻ വന്നിരിക്കയാണു് അവശ.

''ഹൈയോസാഹബ് ഇതാ, ഇപ്പോൾ പോയേയുള്ളൂ.''

''എവിടേയ്ക്ക്?''

ഈയിടയ്ക്ക് ഗംഗാദീനും തോട്ടത്തിലെ ഇരുട്ടിൽനിന്ന് പുറത്തുകടന്നു മുമ്പിൽ വന്നുനിന്നു.

''ഹൈയോസാഹബ് എവിടെപ്പോയി?'' ചമ്പ ആവർത്തിച്ചു.

''അവിടേയ്ക്ക്'' രാമാവതാർ തീക്ഷ്ണതയോടെ ഉത്തരം പറഞ്ഞു—''മുഹമ്മദീയരുടെ പാക്കിസ്ഥാനിലേയ്ക്ക്. നിങ്ങൾക്കും അങ്ങോട്ടുപോകാം. എല്ലാ ആളുകളും പോകും. ഞങ്ങൾ ഇവിടെ ഒററയ്ക്കാകും.''

''ഹൈയോസാഹബ് ബോമ്പയിലേയ്ക്കു പോയിരിക്കുന്നു. അവിടെ കപ്പലുകൾ പങ്കുവെയ്ക്കലാണ്. കദീർ പറയുന്നു, മുസ്ലീം കപ്പലുംകൊണ്ട് അങ്ങോട്ട് കറാച്ചിയിലേയ്ക്കു പോകുമെന്ന്.'' രാമാവതാർ അറിവുകൊടുത്തു. പിന്നെ തത്തകളെ ഓടിക്കാൻവേണ്ടി കാച്ചുനില്ക്കുന്ന മരങ്ങളുടെ മുകളിലേയ്ക്കു ഒരു കല്ലെറിഞ്ഞു.

ഗംഗാദീനിനേയും രാമാവതാരനേയും അവരുടെ വിചാരങ്ങൾക്ക വിട്ടുംവെച്ച് അവൾ മടങ്ങി. ഹൈയോസാഹബ് പൊയ്ക്കഴിഞ്ഞു—കതിരകൾ, കാറുകൾ, പെൺകുട്ടികൾ—ഇവയെല്ലാം പുറമെ അയാൾക്ക ജീവിതത്തിൽ ഒരു പുതിയ താല്പര്യം കൂടി ഉണ്ടായിരിക്കുന്നു—പുതിയ രാജ്യം, പുതിയ ഉദ്യോഗം ഉയർച്ച്, പുതിയ പ്രശ്നങ്ങൾ. പുരുഷന്മാരുടെ ലോകം തികച്ചും മറെറാന്നാണ്.

''ഈ മനുഷ്യനുവേണ്ടി ഞാൻ ഇത്ര വിഡ്ഢിയായിരുന്നുവോ?'' പിന്നെ അവൾക്ക് അനുഭവപ്പെട്ടു—ഹൈയോസാഹബ് വളരെ സുന്ദരനാണെന്നതാണ് സംഗതി. അയാളുടെ കൂടെ കുറെയേറെ സമയം സുന്ദരമായി ചെലവാക്കിയിട്ടുണ്ട്. ഓർമ്മയുടെ ഖജനാവിൽ ഇങ്ങനെയുള്ള സായങ്ങളും ആവശ്യമാണ്. പക്ഷേ, എനിക്ക അയാളോട് പ്രേമമില്ലായിരുന്നു—ഒരിക്കലുമില്ലായിരുന്നു അവളുടെ മുന്നിൽ ഹൈയോസാഹിബിന്റെ ആദ്യത്തെ ലോകം പരന്നു കിടക്കുകയാണ്—യൂക്കാലി

പ്ടസ് മരങ്ങൾ വളർന്നുനില്ക്കുന്ന ഗുൽഫിശാനിലെ പുൽത്ത കിടികൾ, അവിടത്തെ കൂട്ടുകാർ, കമാൽ, ഗംഗാദീൻ, അവരുടെ വംശം, അവരുടെ സഹോദരിയായ തഹ്മീന—അവൾ ഇപ്പോൾ അകത്തുണ്ടായിരിക്കും. അവളും തനിക്കുവേണ്ടി ജീവൻ കളയുമായിരുന്നു. ഗൈയോസാഹബ് സുന്ദരനാണ്, അഹംഭാവിയും. എന്തിനായിരുന്നു അയാളുടെ ഈ അഹംഭാവം? ആലോചിച്ചാലോചിച്ചു ചമ്പയ്ക്കു ചിരിവന്നു. ഉറക്കെ—വളരെ ഉറക്കെ പൊട്ടിച്ചിരിക്കുവാൻ അവളുടെ മനസ്സു ആഗ്രഹിച്ചു. മനുഷ്യൻ അവസാനം എന്തിനെച്ചൊല്ലി ഗർവ്വിക്കണം? അവൻെറ വ്യക്തിത്വത്തിന്മേലോ? വ്യക്തിത്വം! ഗൌതമനീലാംബരന് അയാളുടെ ബുദ്ധിയിലായിരുന്നു അഭിമാനം. കമാലിൻെറ അഹംഭാവം സിദ്ധാന്തങ്ങളിൽ അടിയുറച്ചുനില്ക്കുന്നതിലും, തഹ്മീനയുടേതു് മൃദുലസ്വഭാവത്തിലുമാണ്. എന്തുകൊണ്ടാണ് ആളുകൾ ഇത്രയേറെ അഭിമാനിക്കുന്നതു്? ചമ്പ നടന്നുകൊണ്ടു് ആകാശത്തിലേയ്ക്കു നോക്കി. മഴ വരുന്നു. കാറ്റുകളിൽ സ്വാതന്ത്ര്യമുണ്ടു്. ഇലകളുടെ മറുവശങ്ങളിൽ വിചിത്രമായ ഒരു സന്തോഷം മറഞ്ഞിരിക്കുന്നു. ഞാൻ മാത്രമേ ഇതു് അനുഭവിക്കുന്നുള്ളു, അതോ മററുള്ളവർക്കും ഈ സ്വാതന്ത്ര്യം അനുഭവമാക്കുവാനുള്ള കഴിവുണ്ടോ? ഉദാഹരണത്തിന്നു തഹ്മീന, തൻെറ കസിൻെറ ഭാര്യശാന്തയെ സ്നേഹിക്കുന്ന ഗൌതമൻ.

''ഹഹഹ! എന്തൊരു തമാശ!'' അവൾ തൻെറ ഉള്ളിൽ പറഞ്ഞു.

അവൾ പിന്നെ അവിടെനിന്നു് ഓടിപ്പോയി. നനഞ്ഞു സുഗന്ധിതമായ ഭൂമി നാലുപാടു് ദൂരത്തോളം പരന്നുകിടക്കുന്നു. മാവിന്മേൽ ഊതനിറത്തിലുള്ള മേഘങ്ങൾ തങ്ങിനില്ക്കുന്നുണ്ടു്. ഗുൽഫിശാനിൻെറ മുററംചുററി അവൾ പിന്നിലുള്ള നിരത്തിലെത്തി. അവിടെനിന്നു് ഒരു മൺപാത സിംഘാഡേവാലി കോഠിയിലേയ്ക്കും പുഴക്കരയിലേയ്ക്കും പോകുന്നുണ്ടു്. മുന്നിൽ പുല്ലുകൊണ്ടുള്ള മറ വെച്ചിട്ടുണ്ടു്. നാലുപാടും പൂത്ത ലതകൾ കിടക്കുന്നു. ഒരു സാധനത്തിനും യാതൊരു മാററവു

മുണ്ടായിരുന്നില്ല. മുന്നിലുള്ള ലതകളുടെ ഇടയിൽക്കൂടി കമ ശ്രുദ്ദീന്റെ വസ്ത്രാഞ്ചലം ദൃശ്യമായി.

''മോളേ, എന്താ സംഗതി?''—കമറുദ്ദീൻ പെട്ടെന്നു മുന്നിൽ പ്രത്യക്ഷപ്പെട്ടു ചോദിച്ചു.

''ഒന്നുമില്ല, ഡ്രൈവറുടെ ബീബി.''

കമറുദ്ദീൻ ഒന്നും മിണ്ടാതെ അവളെ നോക്കിക്കൊണ്ടു നിന്നു.

''നമുക്കിവിടെ ഇരിയ്ക്കാം, ഡ്രൈവറുടെ ബീബി.''

''വാ, ഇരിയ്ക്കാം, നിശ്ചയമായും. മഴ വരുന്നുണ്ട്, മോളേ, വരാന്തയിലേയ്ക്കു പോകാം.''

അവർ സർവന്റ്സ് ക്വാർട്ടേഴ്സിന്റെ വരാന്തയിൽ കയറി. അവിടത്തെ നിലം നനഞ്ഞു കുതിരുകയും അരമതിലിന്മേൽ വെച്ചിരുന്ന പാത്രങ്ങൾ, മഴത്തുള്ളികൾ വീണു്, ചിലയ്ക്കുകയും ചെയ്തിരുന്നു. വിരിപ്പിന്മേൽ പപ്പടം ഉണക്കാനായി പരത്തിയിട്ടിട്ടുണ്ടു്.

''പപ്പടം ഉണക്കുവാൻ ചൂടു് ഒട്ടുംതന്നെ കിട്ടുന്നില്ല.'' കമറുദ്ദീൻ സംഭാഷണം തുടങ്ങി. എന്തോ സംഗതി നിശ്ചയമായും ഉണ്ടു് എന്നു് അവൾക്കു മനസ്സിലായി. മാളികയുടെ അകത്തു നിശ്ശബ്ദതയാണു്. ''മോളേ, പുരുഷന്മാരുടെ സ്വഭാവം നിങ്ങൾക്കൊന്നും അറിഞ്ഞുകൂടാ; ഞങ്ങൾക്കറിയാം. നല്ലവണ്ണം ശുശ്രൂഷിക്കണം. അങ്ങനെ ഇങ്ങനെയൊന്നും അവർ സന്തോഷിക്കില്ല. ഞങ്ങൾ തഹ്മീനാമോളോടു പറഞ്ഞതാണു്, പെൺകുട്ടികൾ അവരവരുടെ അവസരം തിരിച്ചറിയണമെന്നു്. അവൾ ബൈയാസാഹബുമായി വഴക്കായി. എന്നിട്ടോ, നോക്കു്. അയാൾ അവരോടൊന്നും ഒരൊററ വാക്കു പോലും പറയാതെ, പാകിസ്താനിലേയ്ക്കു പോവുകയും ചെയ്തു. പിന്നീടു് ഇപ്പോൾ മോളിരുന്നു കരച്ചിലോടു കരച്ചിലാണു്.''

''ബൈയാസാഹബോ, മററാരെങ്കിലുമോ ആയിക്കോട്ടെ, എല്ലാ പുരുഷന്മാരും ഒരുപോലെ ആവില്ല, ഡ്രൈവറുടെ ബീബി''—ചമ്പ അല്പം പരിഭ്രമത്തോടെ പറഞ്ഞു.

''എല്ലാ ആണുങ്ങളും ഒരുപോലെയാണു്, മോളേ''—കമറുദ്ദീൻ പറഞ്ഞു. ''വെററില തിന്നോ?''

''ഇല്ല, കമത്രുൺ. ഇപ്പോഠം വേണ്ട. ഞാൻ പോകട്ടെ.'' ചമ്പ സ്റ്റൂളിന്മേൽനിന്നു് എഴുന്നേററു. പിന്നെ കട നിവത്തി നടപ്പാതയിലൂടെ നടന്നു മരങ്ങഠംക്കിടയിൽ മറയുകയും ചെയ്തു.

കമത്രുൺ തട്ടിന്റെ മുകളിൽനിന്നു് അവളെ വിഷാദഭാവത്തിൽ നോക്കിക്കൊണ്ടു നിന്നു.

''ഈ മക്കഠംക്കു് എന്തുകൊണ്ടാണു് സംഗതികളൊന്നും തിരിയാത്തതു്?''—അവഠം രാമാവതാരത്തിന്റെ ഭാര്യയോടു ചോദിച്ചു.

''അവർക്കു ധൈര്യം പോരാ—അതുതന്നെ. വലിയ ഭയമാണു്. അല്പം ഇംഗ്ലീഷു പഠിച്ചാൽ പിന്നെ വിചാരം ലോകം മുഴുവനും മനസ്സിലായി എന്നാണു്. ചട്ടുററം വേണ്ടേ?''—രാമാവതാരിന്റെ ഭാര്യ തലകുലുക്കിക്കൊണ്ടു പറഞ്ഞു.

## 34

തൽഅത്തു് തംബുരു എടുത്തു വരാന്തയിൽ വന്നിരുന്നു. ''ഇത്തവണ ശ്രാവണമാസത്തിൽ വരൂ''—എന്നു് അവഠം ആലപിയ്ക്കാൻ ആഗ്രഹിച്ചു. പക്ഷേ, ഒച്ച തൊണ്ടയിൽ തടഞ്ഞു. തഹ്മീന മുറിയിലിരുന്നു തയ്യൽ യന്ത്രത്തിന്മേൽ ബ്ലൌസു് തയ്ക്കുകയാണു്. മഴ നിന്നതുകൊണ്ടു് എങ്ങും പെട്ടെന്നു പുഴുക്കം പരന്നു. തൽഅത്തു് എഴുന്നേററു മുറിയിലേയ്ക്കു ചെന്നു.

രഹസ്യം മുററിനിൽക്കുന്ന പെൺകുട്ടിയാണെന്നമട്ടിൽ തഹ്മീന തലയുയർത്തി അവളെ നോക്കി. ഫോൺ ശബ്ദിച്ചുകൊണ്ടിരുന്നു. പുറത്തു വൃക്ഷങ്ങഠംക്കിടയിൽ ഒരു കുയിൽ തുടച്ചയായി 'കൂ കൂ' എന്നു കൂകിക്കൊണ്ടിരുന്നു. വളരെ ദൂരത്തുനിന്നുതന്നെ രാമാവതാരത്തിന്റെ ശബ്ദം കേഠംക്കാമായിരുന്നു. തൽഅത്തിനു് ആത്മവിശ്വാസം പെട്ടെന്നു വീണ്ടുകിട്ടി.

''അപ്പി, ഇതെല്ലാം വികാരത്തിൻെറ കാര്യമാണു്. ഹൃദയത്തിൽനിന്ന സമവേദനയും തലയിൽനിന്നു് ഉപേക്ഷനം.'' അവരം വൈദഗ്ഷ്യത്തോടെ പറയുവാൻ തുടങ്ങി. ഇത്രയുംകാലം ഗൌതമൻ മുതലായവരുടെ കൂട്ടുകെട്ടിൽ ചെലവഴിച്ചതിനാൽ ഈ വാക്കുകളിൽ അവരംക്ക വിശ്വാസം വന്നുകഴിഞ്ഞിരുന്നു.

''ഇതാ നീയും തുടങ്ങിയോ കാപട്യം?''—തഹ്മീന മട്ടപ്പോടെ പറഞ്ഞു.

''കാപട്യമോ?''—തൽഅത്തു് ഭയത്തോടെ പറഞ്ഞു. ''അപ്പി, ഇതു ശരിയാണു്. പ്രശ്നങ്ങളുടെ ത്രികോണം ഉണ്ടാകുന്നു. നിങ്ങളുടെ പ്രശ്നങ്ങരം, ഖൈയാസാഹബിൻെറ പ്രശ്നങ്ങരം, ചമ്പാബാജിയുടെ പ്രശ്നങ്ങരം—പിന്നെ ഇവയുടെയെല്ലാം പരസ്പര പ്രതികരണങ്ങരം—അതായതു്... .. ..''

തഹ്മീന അവളെ സൂക്ഷിച്ചുനോക്കി. ''നീ കാംബ്രിഡ്ജിൽ പോകുന്നുണ്ടു്, ഇല്ലേ?''

തൽഅത്തിനു് ഇഷ്ടമായില്ല. ''ഞാൻ ഒരു വിഡ്ഡിയാണെന്നാണു് അപ്പിയുടെ വിചാരം. ഈശ്വരൻെറ പേരിൽ ഞാൻ പറയുന്നു, അപ്പി എന്നെ ഒരു വിഡ്ഡിയായിട്ടാണു കരുതുന്നതു്.''

''നിൻെറ അഭിപ്രായത്തിൽ ഞാനൊരു വിഡ്ഡിയാണോ?''—അവരം ദുഃഖത്തോടെ പറഞ്ഞു.

''അല്ലല്ല, വലിയ ബുദ്ധിമതി തന്നെ. പക്ഷേ, സ്ത്രീയുമാണല്ലോ.''

''അപ്പി''—തൽഅത്തു് അലറി. ''അപ്പി, നിൻെറ ഒരു കടുംകൈ! വലിയ ഒരു ബുഷ്വാ ആയിരിക്കുന്നു നീ. പഠിച്ചു പഠിച്ചു് ആളുകളെ അപമാനിക്കാനാണു പഠിച്ചതു്.'' അപ്പിയുടെ മനോഭാവം കണ്ടു് അലമുറയിട്ടു കരയാനാണു് അവരംക്ക തോന്നിയതു്. തഹ്മീന അലമാരിയിൽനിന്നു കളർനൂലിൻെറ ഉണ്ട എടുക്കുകയായിരുന്നു. ''ഹായു്, എൻെറ അപ്പി'' —തൽഅത്തു് കരയാൻ തുടങ്ങി. ''നീയും മൂവ്മെൻറിൽ ചേന്നിരുന്നവല്ലോ. എന്തെല്ലാം പ്രസംഗങ്ങളാണു് യൂണിയൻെറ

മീററിങ്ങിൽ നീ അടിച്ചുവിടാറുള്ളതു്! ചമ്പാബാജിയെപ്പോലെയുള്ള പിൻതിരിപ്പന്മാരെ പഠിപ്പിക്കാൻ നീ ശ്രമിച്ചു. എന്നിട്ടോ? 'സ്ത്രീ' എന്ന ലേബലൊട്ടിച്ചു നീ സന്തോഷിക്കുന്നു. അതേ, സമരം ചെയ്യൂ, പ്രയത്നിക്കൂ. മൈയോസാഹബ് പോയെങ്കിൽ എന്താണു്? പൂവൻകോഴിയില്ലെങ്കിൽ നേരം പുലരില്ലേ? പിന്നെ ഈ രഹസ്യവും എനിക്കു മനസ്സിലായിട്ടുണ്ടു്—നീ ആദ്യം അയാളെ കല്യാണം കഴിക്കാൻ സമ്മതിച്ചില്ല എന്നു്. എന്നിട്ടു് ഇപ്പോൾ കിടന്നു മോങ്ങുകയാണു്. നരകത്തിൽ പോകട്ടെ മൈയോസാഹബ്. അയാളുടെ തലച്ചോറു് നീ തന്നെയാണു കേടുവരുത്തിയതു്. നിർമ്മല പറയുന്നതു ശരിയാണു്. ആണുങ്ങളെ അങ്ങിനെ ധിക്കാരികളാക്കരുതു്. അവരുടെ തല വേഗംതിരിയും. തികച്ചും ആറുകൊല്ലം നിന്റെ മൂക്കിന്റെ ചോട്ടിൽവെച്ചു് അയാൾ ചമ്പാബാജിയുമായി ഫ്ളർട്ടു്ചെയ്തു നടക്കുകയായിരുന്നു. എന്നിട്ടു് അയാൾ പോയപ്പോൾ ഇരുന്നു കരയുന്നു! അങ്ങോരുടെ മൂക്കിന്മേൽ ചെരിപ്പുകൊണ്ടു് ഒരു അടിവെച്ചുകൊടുക്കേണ്ടതായിരുന്നു.''

''തൽക്കാലം, അദ്ദേഹം നിന്റെ ജ്യേഷ്ഠനാണു്. മര്യാദകേടു കാണിക്കരുതു്.''

''അതേ, അതേ. ഇനി ഇതിന്റെ ഒരു കുറവുകൂടിയേ ഉള്ളൂ. നീ അയാളുടെ ഭാഗം പിടിക്കുകകൂടി വേണം.''

ഇത്രയും പറഞ്ഞപ്പോഴെയ്ക്കും ദുഃഖവും ദേഷ്യവുംകൊണ്ടു് അവൾക്കു കരച്ചിൽവന്നു. മൈയോസാഹബിനോടല്ല, അപ്പിയോടാണു് അവൾക്കു കോപം വന്നതു്. വയസ്സുകൊണ്ടു മൂപ്പില്ലായിരുന്നുവെങ്കിൽ വിശ്വസ്തതയും, പ്രേമവും, ബുദ്ധ്യാ റോമാൻസും എല്ലാം പറപറക്കുന്ന വിധത്തിലുള്ള പ്രഹരം കൊടുക്കുമായിരുന്നു. കഷ്ടം! കഷ്ടം! അവൾ അവസാനം എഴുന്നേററു മുറിയിൽനിന്നു വെളിയ്ക്കു പോന്നു. പിന്നെ സൈക്കിളിന്മേൽ നിർമ്മലയുടെ വീട്ടിലേയ്ക്കു പോയി. അവിടെ ചെന്നു ബജ്ജി തിന്നുകയും വെള്ളം കുടിക്കുകയും ചെയ്ത ശേഷം നിർമ്മല, മാലതി, ഹരിശങ്കരൻ എന്നിവരോടൊപ്പം ശീട്ടുകളിക്കാൻ തുടങ്ങി. അപ്പോഴേ അവളുടെ കോപം ഒന്നു തണുത്തുള്ളൂ.

തൽഅത്ത് പോയ ശേഷം തഹ്മീന ത്ന്നൽ മെഷീനി ന്റെ അടുത്തുനിന്ന് എഴുന്നേല്ക്കുകയും ജനവാതില്ക്കൽ പോയി നില്ക്കുകയും ചെയ്തു. ''ഒന്നാമങ്കം കഴിഞ്ഞു''—അവൾ തന്റെ ഹൃദയത്തിൽ പറഞ്ഞു. ''വായുവിൽ കൊടുങ്കാറ്റ് അടിക്കുക യും ഗുൽഫിശാനിന്റെ അടിത്തറ ഇളകുകയും ചെയ്തു. നമുക്കെ ല്ലാവക്കും അവരവരുടേതായ കൊടുങ്കാറ്റുകളുണ്ട്. നാടകം എഴു തപ്പെടുമെങ്കിൽ ഞാനാകുന്ന പാത്രത്തിന്റെ വിവരണം ഇങ്ങ നെ ആയിരിക്കും—'നവാബ് കുമാരി തഹമീനാ ബീഗം, വ യസ്സ് ഇരുപത്തഞ്ച്. എം. എ. ഒന്നാംക്ലാസ്സ്, കറുത്തു മെലി ഞ്ഞ ശരീരം, ലോലുപത്വം നിറഞ്ഞ സ്വഭാവം, ഉള്ളിന്റെ ഉ ള്ളിൽ അഴൽ തിന്നുകയാണ്. വീട്ടിൽ അപ്പി എന്ന പേരി നാൽ വിളിക്കപ്പെടുന്നു. കുട്ടുകൂടാൻ ഇഷ്ടം; മൃദുലമെങ്കിലും ഗ ർവ്വിഷ്ഠമായ പ്രകൃതി—ശരി, ഇത്രയും വിവരിച്ചശേഷം ഇനി എന്താണ് ബാക്കിയുള്ളതു്?''

''ലാഹൌൽ ബിലാക്കുവത്ത്!''—അവൾ വരാന്തയിൽ വ ന്നുനിന്നു. മഴ നിന്നിരുന്നു. മണ്ഡപത്തിൽ ബന്ധുക്കളായ അ നവധി കുട്ടികൾ 'ഇരിപ്രാന്തൻ'കളി കളിക്കുകയാണ്.

കമാൽ മണ്ഡപത്തിന്റെ അരമതിലിന്റെ മുകളിൽക്കൂടി നോക്കി. തഹ്മീന ജനവാതിലിൽക്കൂടി അയാളെക്കണ്ടു. ഇ വരെല്ലാം നാടകത്തിലെ പാത്രങ്ങളാണ്—സ്വപ്നത്തിൽ സ ഞ്ചരിക്കുന്നവർ. സ്റ്റേജിന്മേൽ ഇരുട്ടു പരന്നിരിക്കുന്നു. അവളും പുറത്തുവന്നു.

കമാൽ കുട്ടികളെക്കൊണ്ടു കളിപ്പിക്കുകയാണ്. ''പിന്നോ ക്കം നോക്കി, ഇതാ, അടികിട്ടി; പിന്നോക്കം നോക്കി. ഹ ലോ, അപ്പി!'' അയാൾ ഓടിക്കൊണ്ടു പറഞ്ഞു.

തഹ്മീന വരാന്തയുടെ തൂണിൽ ചാരിനിന്ന് അയാളെ നോക്കുവാൻ തുടങ്ങി.

''അപ്പി, ചമ്പാബാജി പോവുകയാണ്. അല്ല, പോയി— പിന്നാക്കം തിരിഞ്ഞുനോക്കി—അടി.''

''എന്തുണ്ടായി? എവിടേയ്ക്കു്?'' തഹ്മീന ഞെട്ടലോടെ ചോദിച്ചു.

''ഫ്രാൻസ്......പിന്നാക്കം നോക്കി.''—അയാഠം ഒരു ചെറിയ കുട്ടിയെ ദുപ്പട്ടകൊണ്ടു ശക്തിയായി അടിച്ചു. അവഠം പൊട്ടിച്ചിരിച്ചുകൊണ്ടു് അയാളുടെ പിന്നാലെ ഓടി.

''എങ്ങനെ.'' തഹ്മീന വിളിച്ചുചോദിച്ചു.

''യൂനിവേഴ്സിററി സ്കോളർഷിപ്പ കിട്ടിയിട്ടുണ്ടു്.'' കമാൽ പറഞ്ഞു. പെൺകുട്ടികഠം വളരെ വേഗത്തിൽ ഓടിത്തുടങ്ങി. വേഗം ഏറിയപ്പോഠം കമാൽ ദുപ്പട്ടാവളയം പുല്ലിലെറിഞ്ഞു പുറത്തുകടന്നു.

റോഡിൽ വന്നശേഷം കമാൽ 'ഗുൽഫിശാനി'നെ നോക്കിയതിൽപിന്നെ, പോക്കററിൽ കൈകഠം തിരുകി സിംഘാഡേവാലി കോഠിയ്ക്കുനേരെ നടന്നു.

ആഗസ്റ്റിൽ തിരിമുറിയാതെ മഴപെയ്യതിനാൽ ഭൂമിയും ആകാശവും വെള്ളത്തിൽ മുങ്ങി. അവരെല്ലാവരും സിംഘാഡേവാലി കോഠിയുടെ വരാന്തയിൽ പായ വിരിച്ചിരുന്നു, മേഘമാലയെ നോക്കുകയായിരുന്നു. ചുററുപാടും അനുകൂലമാണെന്നുകണ്ടു് തൽഅത്തു് വീണ്ടും തംബുരു ട്യൂൺചെയ്യുകയും മൽഹാർരാഗം ആരംഭിയ്ക്കുകയും ചെയ്തു. പക്ഷേ, ശബ്ദം മുഴവനും മുങ്ങുകയാണുണ്ടായതു്.

വർഷക്കാലത്തെ വെള്ളം! നിർമ്മലവും സ്വച്ഛവുമാണു് അതു്. ഈ ലോകത്തിൻെറമേൽ നീന്തിക്കൊണ്ടിരിക്കുന്ന ശ്രാവണമാസത്തിലെ മൂടിക്കെട്ടു്—അതിൽ ചോര കലർന്നിട്ടുണ്ടായിരുന്നു. രക്തത്തിൻെറ വർഷക്കാലം, രക്തത്തിൻെറ ചളി, രക്തം വർഷിക്കുന്ന മേഘം. രക്തത്തിൻെറ ഈ ആധിക്യംകൊണ്ടു് തൽഅത്തിനു മടുപ്പുവന്നു. നിർമ്മലയുടെ പുതിയ കാൻവാസിൻെറ ചുവപ്പുനിറങ്ങളിൽ അവഠംക്കു രക്തം ദൃഷ്ടമായി. ഗോമതി—രക്തനദിയായ ഗോമതി—ഒഴുകുകയാണു് (അസ്തമിക്കുന്ന സൂര്യൻെറ പ്രതിബിംബമായിരുന്നു അതെങ്കിലും). പൂവുകളിന്മേലും ചോരയുണ്ടു്, മനുഷ്യരുടെ കണ്ണുകളിലുമുണ്ടു് അവഠം ഭയപ്പെട്ടു് നിർമ്മലയേയും ഹരിശങ്കരനേയും നോക്കി.

രണ്ടു സഹോദരകലങ്ങളും തമ്മിൽ ഗൃഹകലഹം ആരംഭിച്ചപ്പോൾ അർജ്ജുനൻ തന്റെ വില്ലു കയ്യിലെടുത്തു ശ്രീകൃഷ്ണനോടു പറഞ്ഞു—''ഹേ, ജനാർദ്ദനാ, എന്റെ രഥം രണ്ടു സേനകളുടേയും മദ്ധ്യത്തിൽ കൊണ്ടുപോയി നിറുത്തുക. ആരുടെ കൂടെയാണു് ഞാൻ നില്ക്കേണ്ടതു് എന്നു് എനിക്കു കാണണം.

ശ്രീകൃഷ്ണൻ അകപ്രാരം ചെയ്യുകയും ചെയ്തു. രണ്ടു സേനകളിലും രണ്ടു കൂട്ടരുടേയും പൂർവ്വപുരുഷന്മാരും, അച്ഛന്മാരും, മുത്തച്ഛന്മാരും, ഇളയച്ഛന്മാരും, സഹോദരന്മാരും, മരുമക്കളും, മക്കളും, സ്നേഹിതന്മാരും, ഗുരുക്കന്മാരും, കൂട്ടുകാരും പരസ്പരം എതിർക്കാൻവേണ്ടി അണിനിരന്നിരിക്കുന്നതായി അർജ്ജുനൻ കണ്ടു.

അപ്പോൾ കുന്തീപുത്രൻ ദുഃഖനിമഗ്നനായി പറഞ്ഞു: ''ഹേ, കൃഷ്ണ, ഈ കാഴ്ച കണ്ടു് എന്റെ കൈകാലുകൾ തളരുന്നു, കണ്ണും വരളുന്നു, ശരീരം കിടുകിടെ വിറയ്ക്കുന്നു, തലയിലെ രോമങ്ങൾ എഴുന്നുനിൽക്കുന്നു. ധനുസ്സു്, ഇതാ, എന്റെ കയ്യിൽനിന്നു വഴുതിവീഴുകയാണു്. എന്റെ ശരീരം ചുടുന്നു ഹേ കേശവാ, എനിക്കു് നേരെഎഴുന്നേററു നിൽക്കാൻ പോലുംവയ്യ. എന്റെ തല തിരിയുന്നു. ഞാൻ എങ്ങും ദുശ്ശകുനങ്ങളാണു കാണുന്നതു്. ഹേ മാധവ, സ്വന്തം കുടുംബത്തേയും, മിത്രങ്ങളേയും ഗുരുജനങ്ങളേയും ഹനിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല...

''എന്തുകൊണ്ടെന്നാൽ, കുടുംബം നശിച്ചാൽ, പ്രാചീനപരമ്പര അവസാനിക്കും. ആത്മാവു് നശിച്ചാൽ കുടുംബവും. സ്ത്രീകൾ സച്ചരിതകളായില്ലെങ്കിൽ പൂർവ്വികന്മാരുടെ ആഭിജാത്യം മണ്ണടിയും. അവരെ ആദരിക്കാനും അനുകരിക്കാനും ആരുമുണ്ടാവില്ല.

''ഹേ, മധുസൂദന, എനിക്കറിഞ്ഞുകൂടാ, ഞങ്ങൾ രണ്ടുകൂട്ടരിൽ ആരാണു് അധികം ശ്രേഷ്ഠൻ—ഞാനോ, എന്റെ ശത്രുവോ എന്നു്. ഞങ്ങൾ അവരെ തോല്പിക്കണമോ, അതോ, അവർ ഞങ്ങളെ തോല്പിക്കണമോ? ഹേ ഗോവിന്ദാ.''

## 36

ഹിന്ദുസ്ഥാൻ 1947.

## 37

സിറിൽ ഡെറിക് എഡ്വിൻ ഹാവെർഡ് ആഷ്‌ലി വീണ്ടും വാച്ചുനോക്കി; പിന്നെ പിക്കാഡില്ലിയിലെ ഭൂഗർഭറെയിൽവേസ്റ്റേഷനിലെ മുഴുവൻ ലോകത്തിന്റെയും സമയം അറിയിക്കുന്നതുമായ ക്ലോക്കിന്റെ താഴെ ലാത്തുവാൻ തുടങ്ങി. അയാൾക്കു വലിയ വിഷമം അനുഭവപ്പെടുന്നുണ്ടായിരുന്നു. ഇങ്ങനെയുള്ള കണ്ടുമുട്ടലുകൾ അയാൾക്കു തീരെ ഇഷ്ടമില്ല. എന്നാലും തിയേറ്ററിൽ കൂട്ടിക്കൊണ്ടുപോകാമെന്ന് ചമ്പാ അഹമ്മദിനു വാക്കുകൊടുത്തിട്ടുണ്ടായിരുന്നതിനാൽ വാക്കുപാലിക്കേണ്ടതു് അത്യാവശ്യമായിവന്നു. അയാൾ, മടുപ്പുവന്നു, "ന്യൂ സ്റ്റേറ്റ്സ്മാൻ ആൻഡ് നേഷൻ" വീണ്ടും വായിക്കാൻ തുടങ്ങി. ഇന്ത്യാവിഭജനം, യുദ്ധം, സമാധാനം എന്നിവയെപ്പറ്റി ഗൌതമനീലാംബരൻ എന്നു പേരുള്ള ഒരു ഭാരതീയൻ എഴുതിയ ലേഖനം അതിൽ ഉണ്ടായിരുന്നു. സുരേഖാ ആഹൂജയുടെ വീട്ടിൽ പോയി ആ വിഷയത്തെക്കുറിച്ചു തന്റെ സുഹൃത്തുക്കളുമായി ചർച്ച ചെയ്യാൻ സിറിൽ ബദ്ധപ്പെട്ടു.

സിറിൽ രണ്ടാംബാൺഫീൽഡ് പ്രഭുവിന്റെ ഇളയ മകനായിരുന്നു. അയാളുടെ മുത്തച്ഛനായ ഒന്നാംലോഡ് സിറിൽ ഡെറിക് എഡ്വിൻ ആഷ്‌ലിയായിരുന്നു ഈ പ്രഭുകുടുംബത്തിന് അസ്ഥിവാരമിട്ടതു്. സിറിലിന്റെ പ്രപിതാമഹനായ സർ സിറിൽ ഹാവാർഡ് ആഷ്‌ലി ദരിദ്രനായ ഒരു പാതിരിയുടെ മകനായിരുന്നു. പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാനത്തിൽ അദ്ദേഹം ഒരു ക്ലാർക്കിന്റെ ജോലി സ്വീകരിച്ച് ബങ്കാളിൽ പോവുകയും, കമ്പനിയുടെ ജോലി ചെയ്തു

ന്നതിനിടയ്ക്കു് നീലവ്യാപാരം നടത്തി ലക്ഷക്കണക്കിൽ
രൂപ സമ്പാദിക്കുകയും ചെയ്തു. അയോദ്ധ്യാ നവാബിന്റെ
ദർബാറിലും അദ്ദേഹം ചെയ്യാൻ പാടില്ലാത്തതു് പലതും ചെ
യ്തിട്ടുണ്ടത്രേ. മരിക്കുന്നതിനുമുമ്പു് അദ്ദേഹം ഒരു സംസ്ഥാന
ത്തിലെ ഭരണാധികാരികൂടി ആയിരുന്നു. അദ്ദേഹത്തി
ന്റെ ഏകപുത്രൻ യുവാവായപ്പോൾ ഇംഗ്ലണ്ടിൽ റബ്ബർ വ്യാ
പാരം ആരംഭിച്ചു; ഗ്രാമങ്ങളും, കെട്ടിടങ്ങളും വാങ്ങിക്കൂട്ടി.
അവസാനം 'ലോഡു്' എന്ന പദവി കരസ്ഥമാക്കി പാർലി
മെന്റിൽ ഇരിക്കുകയും അങ്ങനെ പ്രഭുവർഗ്ഗത്തിൽ നിയമാനു
സൃതം ചേരുകയും ചെയ്തു. ഈ ഒന്നാം ബാൺഫിൽഡു് പ്രഭു
വിന്റെ മകനായ രണ്ടാം ബാൺഫിൽഡു് പ്രഭു കൂടുതൽ പ്രശ
സ്തനായ ഒരു സാമ്രാജ്യസന്താനമായിത്തീർന്നു. അദ്ദേഹം ബ്രി
ട്ടന്റെ വിദേശവിഭാഗത്തിൽ ഉദ്യോഗം സ്വീകരിച്ചു, വലി
യ വലിയ കാര്യങ്ങൾ ചെയ്തിട്ടുണ്ടു്. തുർക്കികളേയും അഫ്
ഗാൻകാരേയും നശിപ്പിക്കുകയും, ഇന്ത്യയിലെ സ്വാതന്ത്ര്യ
പ്രക്ഷോഭത്തിന്നെതിരായി പാർലിമെന്റിൽ നിയമം ഉണ്ടാ
ക്കുകയും ചെയ്തതു് അദ്ദേഹമായിരുന്നു. ഒരു യഥാർത്ഥ ടോറി
എന്ന നിലയിൽ അദ്ദേഹത്തിനു കറുത്തവരോടു — വിശേഷി
ച്ചു അസഭ്യരായ ഇന്ത്യാക്കാരോടു വലിയ വെറുപ്പായിരുന്നു.
അദ്ദേഹത്തിന്റെ മുത്തച്ഛനായ നവാബു് സിറിൽ ദുഷ്പലി,
കോഴിപ്പോരു നടത്തുകയും, ഹുക്കവലിക്കുകയും ചെയ്തിരുന്നു
എന്നതുകൊണ്ടു് വാസ്തവത്തിൽ ഒരു വലിയ റൊമാൻറിക്
വ്യക്തി ആയിരുന്നിരിക്കണം. റോയൽ അക്കാദമിയിലെ
ചിത്രകാരനായ ജൂഫനി അദ്ദേഹത്തിന്റെ ഒരു ചിത്രം വര
ച്ചിട്ടുണ്ടു്. വലിയ തൂണുകളോടുകൂടിയ ഒരു വരാന്തയിലെ
ചാരുകസാലയിൽ ഇരുന്നു് അദ്ദേഹം ഹുക്കാവലിക്കുകയും, ക
റുത്തവനും തദ്ദേശവാസിയുമായ ഭൃത്യൻ പിന്നിൽനിന്നു് മ
യിൽപീലികൊണ്ടുണ്ടാക്കിയ ആലവട്ടം വീശുകയും ചെയ്യു
ന്നതായി അതിൽ കാണിച്ചിരിക്കുന്നു. വീടിന്റെ നടുവിലെ
ഹാളിലാണു് ഈ ചിത്രം വെച്ചിരിക്കുന്നതു്. രണ്ടാംബാൺ
ഫിൽഡു് പ്രഭു ദ്വിതീയ മഹായുദ്ധകാലത്തു ജർമ്മൻകാരുടെ

ബൊമ്പു വർഷത്തിന്നു ഇരയായി. അദ്ദേഹത്തിന്നു രണ്ടു ആൺ മക്കറം ഉണ്ടായിരുന്നു. മൂത്തമകൻ മൂന്നാം ബാൺഫീൽഡ് പ്രഭുവും കടുംബസ്വത്തിൻെറയും ബിസിനസ്സിൻെറയും ഉടമ സ്ഥനും ആയിത്തീൻ. സിറിൽ ഇളയവനാണു്.

ബാൺഫീൽഡ് കടുംബത്തിൻെറ നക്ഷത്രം ഇപ്പോറം ദൗർഭാഗ്യത്തിൽ പെട്ടിരിക്കയാണു്. മലയായിലുള്ള അവരുടെ റബ്ബർതോട്ടങ്ങളിൽ കമ്യൂണിസ്റ്റു് ഒളിപ്പോരുകാർ പതിയിരിക്കുന്നു. കെനിയയിലും കഴപ്പമാണു്, ഭാരതത്തിനു സ്വാതന്ത്ര്യം കിട്ടിക്കഴിഞ്ഞു. ബാൺഫീൽഡ് പ്രഭു തൻെറ പഴയ കൊട്ടാരം ടിക്കററുവെച്ചു എല്ലാ ഞായറാഴ്ചകളിലും സന്ദർശകന്മാരെ കാണിക്കാൻ തുടങ്ങി. അതിനുള്ളിൽ വളരെ വിലപിടിച്ച അനവധി പ്രാചീന വസ്തുക്കറം ഉണ്ടായിരുന്നു. കെട്ടിടത്തിനുചുററും പരശ്ശതം ഏക്കർ വിസ്താരമുള്ള ഒരു പാക്കുണ്ടു്. വ്യാപാരത്തിനും ജമീന്താരിക്കും നേരിട്ട കെടുതികളും കഷ്ടപ്പാടുകളും പ്രഭുവിനെ സമയത്തിനുമുമ്പുതന്നെ വയസ്സനാക്കി മാററി.

പക്ഷേ, സിറിൽ ഈ ഭൗതിക കലഹങ്ങളിൽ ശ്രദ്ധചെലുത്താതെ, കാംബ്രിഡ്ജിൽ തത്വശാസ്ത്രം പഠിക്കുകയാണു്. ഇളയമകനായതുകൊണ്ടു് അയാറംക്കു തൻെറ ഉപജീവനമാഗ്ഗം തന്നത്താൻ കണ്ടുപിടിക്കേണ്ടതുണ്ടായിരുന്നു മറെറാരാപത്തും അയാളുടെ മേൽ പൊട്ടിവീണു. അയാറം റോസ്‌മാരിയെ വിവാഹം കഴിച്ചപ്പോറം പ്രഭു അയാളുമായുള്ള സവ്വബന്ധങ്ങളും വിച്ഛേദിച്ചു കളഞ്ഞു. അനുജനെക്കൊണ്ടു ലേഡി സിഥിയയെ വിവാഹം കഴിപ്പിക്കാമെന്നായിരുന്നു പ്രഭു വിചാരിച്ചിരുന്നതു്. അതു നടന്നാൽ രാജകീയ കടുംബത്തിലെ ആറംക്കാർ അതിൽ പങ്കുകൊള്ളുകയും സിറിൽ ഒരു ഡ്യൂക്കിൻെറ ജാമാതാവാകുനയും ചെയ്യുമായിരുന്നു. അന്യോന്യം ഉപേക്ഷിക്കാതിരിക്കുക എന്നതു് ഈ ആപൽക്കാലത്തു് പ്രഭുവഗ്ഗത്തിലെ ശേഷിയുള്ള ആറംക്കാരുടെ കത്തവ്യമാണല്ലോ. തല തിരിഞ്ഞ ചെറുക്കനായ ഈ സിറിൽ ലോട്ട വെള്ളത്തിൽ മുക്കിക്കളഞ്ഞു. പയ്യൻ കമ്യൂണിസ്റ്റായിരിക്കുന്നു എ

ന്നാണ് അദ്ദേഹം ആദ്യം വിചാരിച്ചതു്. പക്ഷേ, ആ വിചാരം തെററാണെന്നു പിന്നീടു സ്പഷ്ടമായി. അയാൾക്കു രാഷ്ട്രീയത്തിൽ ഒരു താല്പര്യവുമില്ലായിരുന്നു. ഭഗവാന്റെ കരുണകൊണ്ടു ഒരു ദാർശനികനാണുതാനും. അയാളുടെ ഭാര്യയായ റോസ്മേരി മധ്യവർഗ്ഗത്തിൽപെട്ട ഒരു പെൺകുട്ടിയാണു്. കലാകാരന്മാർ രാത്രി മുഴുവൻ ഉറക്കമൊഴിച്ചു ആഘോഷിച്ചുകൊണ്ടിരുന്ന ഒരു പാർട്ടിയിൽവെച്ചാണു് സിറിൽ അവളെ കണ്ടുമുട്ടിയതു്. അവൾ സുന്ദരിയൊന്നുമായിരുന്നില്ല പ്രതിമാ നിർമ്മാണമാണു് ജോലി. അതിൽ വലിയ വിജയമൊന്നും ആ സാധുവിനു കിട്ടാറില്ല. അതുകൊണ്ടുതന്നെ സിറിലിനു അവളെ നന്നായി പിടിച്ചു. പൂർണ്ണവിജയം വരിക്കുന്ന കലാകാരി പെൺകുട്ടികൾ അപൂർവ്വമാണു്. സിറിൽവിചാരിചാരിച്ചു—''ഇതു പററില്ല; ഇവളിൽ പൂർണ്ണത ഉണ്ടാക്കണം'' തൽഫലമായി അയാൾ അവളെ വിവാഹം കഴിക്കുകയും ലണ്ടനിൽ നിന്നു തന്റെ ജ്യേഷ്ഠനും ജ്യേഷ്ഠത്തിയമ്മയ്ക്കും ആ വിവരം ഫോൺ ചെയ്യുകയും ചെയ്തു. ഒന്നാമതു് റോസ്മേരി മേൽവിലാസമില്ലാത്തവളും ദരിദ്രയുമായിരുന്നു. പിന്നെയോ റോമൻ കത്തോലിക്കക്കാരിയും. ബാൺഫീൽഡ്പ്രഭു ആളിക്കത്തി, പക്ഷേ, സിറിൽ അതൊന്നും സാരമാക്കിയില്ല. അയാൾ ഹീഗലിലും കാൻറിലും മുഴുകി.

സിറിൽ കാംബ്രിഡ്ജിൽതന്നെ പഠനം തുടർന്നു. ഭാര്യ സ്റ്റാഫോർഡ് ഷയറിലെ ഒരു ചൈനീസ് ഫാക്ടറിയിൽ ജോലിക്കാരിയായി. തന്റെ വിരലിൽ വിവാഹമോതിരംകണ്ടു സിറിൽ പലപ്പോഴും അത്ഭുതപ്പെടാറുണ്ടു്. പെട്ടെന്നു അയാൾക്കു ഓർമ്മവരും, താൻ വിവാഹിതനാണെന്നും തനിക്കൊരു ഭാര്യയുണ്ടെന്നും സുന്ദരിയായ ഒരു പെൺകുട്ടിയാണു് അവളെന്നുമെല്ലാം. മാസത്തിൽ ഒന്നുരണ്ടുപ്രാവശ്യം അയാൾ റോസ്മേരിയെ കണ്ടുമുട്ടാറുണ്ടു്.

ഒരു ദിവസം ചില കൂട്ടുകാരോടൊപ്പം ഒരു ഷില്ലിങ്ങിന്റെ ടിക്കററുമെടുത്തു തന്റെ ''സ്റ്റേററ്‌ലിഹോം'' സന്ദർശിച്ചുകൊണ്ടിരിക്കുമ്പോൾ, സിറിലിനു വലിയ സന്തോഷമുണ്ടായി.

അയാളുടെ ജ്യേഷ്ഠനും ജ്യേഷ്ഠത്തിയമ്മയും തെക്കൻ ഫ്രാൻസി ലേക്കു പോയിരിക്കയായിരുന്നു. സ്ഥലം സൂക്ഷിപ്പുകാരനും മററു ജോലിക്കാരും ആളുകളെ കൊണ്ടുനടക്കുകയായിരുന്നു. അവർ പുതിയവരായിരുന്നതിനാൽ സിറിലിനെ തിരിച്ചറിഞ്ഞില്ല. അയാൾ എങ്ങും ചുററിക്കറങ്ങി. ''ഞാൻ ഇവിടെയാണു് ജനിച്ചതു് എന്നതു് എന്തൊരു വിചിത്രമായ സംഗതിയാണു്'' സിറിൽ വിചാരിച്ചു.

സിറിലിന്റെ മാളിക ഗ്രാമത്തിന്റെ അങ്ങേ അററത്താണു്. നാന്നൂറ്-അഞ്ഞൂറുകൊല്ലം പഴക്കമുണ്ടു്, അതിനു്. തോട്ടത്തിൽ കൊക്കരത്തിയും 'റാക്കു്ഗാർഡനും' ഡച്ചു മാതൃകയിലുള്ള ചെടിത്തട്ടുകളുമുണ്ടു്. പൂക്കളുടെ ഇടയിൽ ഇററാലിയൻ മാർബിൾ കൊണ്ടുള്ള മൂർത്തികൾ നിൽക്കുന്നു. ഒരു കാലത്തു് ശുഭനാടൻ പ്രഭുവിനെപ്പോലെ അയാൾ ടവീഡു് സൂട്ടുധരിച്ചു് ഈ തോട്ടത്തിൽ ലാത്തുകയും ലാത്തുന്നതിനിടയിൽ കെട്ടിടത്തിന്റെ പടിഞ്ഞാറു ഭാഗത്തേക്കു പോവുകയും ചെയ്യാറുണ്ടു്. അവിടെ പന്ത്രണ്ടാം നൂററാണ്ടിലെ രണ്ടു സന്യാസിനിമാരുടെ ശവകടീരമുണ്ടായിരുന്നു. ഇന്നു് അവ ശൂന്യമാണു്, മാത്രമല്ല, ശവക്കുഴികളിൽ പലപ്പോഴും മഴവെള്ളം കെട്ടിനിൽക്കാറുണ്ടു്. സിറിൽ ചെറുപ്പത്തിൽ മണിക്കൂറുകളോളം ഇവയുടെ അടുത്തിരുന്നു് ജീവിതവും മരണവുമാകുന്ന നൃചാമാചകളെക്കുറിച്ചു ആലോചിക്കാറുണ്ടായിരുന്നു.

പുറമേനിന്നുള്ളവരെ സംബന്ധിച്ചേടത്തോളം ഈ കൊട്ടാരത്തിന്റെ ഓരോ ഇഞ്ചു് ഭൂമിയും കഥകൾ നിറഞ്ഞതാണു്. പണക്കാരുടെ വർഗ്ഗം ഇത്ര വലിയ ഒരു ഗൃഹമാല്യം ഉണ്ടാക്കി വെച്ചിരിക്കുന്നതു് എത്ര അപഹാസ്യമാണു് എന്നുള്ള വിചാരമൊഴിച്ചു മറെറാരു പ്രത്യേകതയും സിറിലിനു അവിടെ അനുഭവപ്പെടാറില്ല. തന്റെ മുതുമുത്തച്ഛനായ 'നവാബു്' സിറിൽ ഹാവാർഡു് ആഷ്ലിയുടെ വ്യക്തിത്വത്തിൽ അയാൾ ഒരു റോമാൻസും കണ്ടുമില്ല. അയാൾ വിചാരിക്കും— 'എത്ര ആയിരം ഇന്ത്യക്കാരുടെ ചോര ഊററിയെടുത്തിട്ടായിരിക്കും അദ്ദേഹം ഇത്രയേറെ പണം സമ്പാദിച്ചതു്?'' കമ്യൂണിസ

ത്തിൻെറ സ്വാധീനശക്തികൊണ്ടല്ല, സൂഫി സ്വഭാവം കുറച്ചൊക്കെ ഉണ്ടായിരുന്നതുകൊണ്ടാണ് ഇങ്ങനെയുള്ള ചിന്തകൾ അയാളിൽ ഉണർന്നതു്. അതിനാൽ തൻെറ വീട്ടിൽ ഒരു അപരിചിതനായ സന്ദർശകനെപ്പോലെ പ്രവേശിച്ചപ്പോൾ അയാൾ ആ വിചിത്രമായ ഒരു ശാന്തിയും ആനന്ദവും ഉണ്ടായി. താൻ ആധുനിക ബുദ്ധിജീവികളെപ്പോലെ റോമൻ കത്തോലിക്കൻ ആയില്ലെങ്കിലോ എന്ന ഭയമായിരുന്നു അയാൾക്കു്. പക്ഷേ, ഏതെങ്കിലുമൊരു സിദ്ധാന്തത്തിൻെറ ബന്ധനത്തിൽ പെടാതെ, സ്വതന്ത്രനായി ഇരിക്കാനായിരുന്നു അയാൾ ഇച്ഛിച്ചതു്. അസ്തിത്വത്തിൻെറ ആരാധകന്മാർ സ്വാതന്ത്ര്യത്തിന്നു നൽകുന്ന ഈ നിർവ്വചനത്തിൽ വളരെ ഗംഭീരമായ അർത്ഥം കണ്ടെത്താൻ കഴിയുന്നതാണു. ഇവിടെ എത്തിക്കഴിഞ്ഞാൽ ഉപനിഷത്തുക്കളുടെ അർത്ഥവും സുഗ്രാഹ്യമായിത്തീരുന്നു.

സിറിൽആഷ്‌ലി ശരിയായ അർത്ഥത്തിൽ ആധുനികനായ ഒരു മനുഷ്യനാണ് — ഈ യുഗത്തിലെ മാനസികമായ എല്ലാ കെട്ടുപിണച്ചിലുകൾക്കും ആധ്യാത്മികമായ അസംതൃപ്തികൾക്കും ഭാവനാത്മകമായ അസന്തുഷ്ടികൾക്കും സന്ദേഹങ്ങൾക്കും ഇരയായ ഒരുവൻ.

അലറുന്ന രണ്ടാം ശതകമാണ് അയാളുടെ കുട്ടിക്കാലം; 1930-നും '39-നും ഇടയ്ക്കാണ് ബുദ്ധിയുറച്ചതു്. ലണ്ടനിലെ അയാളുടെ ''ടൌൺ ഹൌസി''ൽ കലാകാരന്മാർ പലപ്പോഴും ഒന്നിച്ചുകൂടാറുണ്ടു്. അയാളുടെ രണ്ടാം കുട്ടിയമ്മയായ ലേഡി അല്ലനെ കാണാനായിരുന്നു അവരുടെ വരവു്. പരമ്പരാവാദിയായ ഒരു കുടുംബത്തിലേയ്ക്കാണ് വിവാഹിതയായതെങ്കിലും അമ്മ എല്ലാ ആധുനിക'പ്രക്ഷോഭങ്ങളുടെയും പക്ഷപാതിയായിരുന്നു. വളരെ വിചിത്രമായ ഒരു യുഗമായിരുന്നു അതു് — ''ഡെയിലി വർക്കറു''ടേയും, ഇടതുപക്ഷക്കാരുടേയും യുഗം. ബ്ലൂംസ്‌ബറിക്കാർ ഫാസിസ്റ്റ്‌വിരോധികളായിരുന്ന ഓഡൻ, ഡേലുയിസ്, സ്പെൻസർ എന്നിവർ പുരോഗമനവാദികളുടെ ഗുരുക്കന്മാരായിത്തീർന്നു. ക്രിസ്റ്റോഫർ വുഡ്, സെ

ഡ്രിക്, മോറിസ്, ബെൻ നിക്കൽസൺ എന്നിവരുടെ പെയിൻറിങ്ങുകളുടെ കാലം. കല, സാഹിത്യം, നാടകം, ബാലോ സംഗീതം, ആഭ്യന്തരാലംകരണം എന്നിവയിൽ പുതുമയുടെ പ്രക്ഷോഭം നടന്നുകൊണ്ടിരിയ്ക്കുന്നു. സിറിൽ വിഞ്ചസ്റ്ററിൽ നിന്നു (ഇല്ല, ഞാൻ ഈററണിൽ ഒരിക്കലും പോയിട്ടില്ല; വിഞ്ചസ്റ്ററും അത്രതന്നെ ഭയങ്കരമായിരുന്നു) കാംബ്രിഡ്ജിലേയ്ക്കു അയയ്ക്കപ്പെടുകയും അവിടത്തെ സിഡ്നിസസെക്സ് കോളേജിൽ അയാൾക്ക പ്രവേശനം ലഭിയ്ക്കുകയും ചെയ്തു. പിന്നെ തുടർച്ചയായുള്ള മനോവിനോദവും, മാനസികമായ ക്ഷയവും ഭാവനയുടെ അലച്ചിലും എല്ലാം ആരംഭിച്ചു. പക്ഷേ, വേഗത്തിൽ തന്നെ യുദ്ധം പൊട്ടിപ്പുറപ്പെടുകയും, ബോംബർവിമാനത്തിൻെറ പൈലട്ടായി, അയാൾ സുന്ദരങ്ങളായ അനവധി ജർമ്മൻ പട്ടണങ്ങളെ തകർക്കുകയും ചെയ്തു. അവിടെവെച്ചാണ് അയാളിൽ പ്രിയപ്പെട്ട ദാർശനികനും, കവിയും, സംഗീതകാരനും ജനിച്ചതു്.

ഇതിനു ശേഷം അയാൾ വീണ്ടും കോളേജിലേയ്ക്കു മടങ്ങിവന്നു. യുദ്ധത്തിനു ശേഷമുള്ള ലോകമായിരുന്നു അതു്. ഇന്നലത്തെ ശത്രു ഇന്നത്തെ മിത്രവും, മിത്രം ഭയങ്കരനായ ശത്രുവും ആയി കരുതപ്പെടാൻ തുടങ്ങി. ഏഷ്യയുടെ ഭൂപടം വേഗത്തിൽ മാറിക്കൊണ്ടിരുന്നു. ശാന്തിയുടെ മുദ്രാവാക്യങ്ങൾ എങ്ങും മുഴക്കപ്പെടുന്നുണ്ടു്. മൂന്നാം മഹായുദ്ധത്തിനുള്ള സജ്ജീകരണങ്ങൾ തുടങ്ങിയിരിയ്ക്കുന്നു. ഇന്നലത്തെ പുരോഗമനവാദി ഇന്നത്തെ പിന്തിരിപ്പനായിത്തീരുന്നു. മൂല്യങ്ങൾക്ക യാതൊരു സ്ഥിരതയുമില്ല. സമയം—മുഴുവൻ സമയവും അവാസ്തവവുമാണു്. കാം നദിയുടെ തീരത്തു ലാത്തിക്കൊണ്ടിരിയ്ക്കുവേ അയാൾ വിചാരിച്ചു — ''മാനസികമായ ക്ഷയം വീണ്ടും ആരംഭിച്ചിരിയ്ക്കുന്നു.'' യുദ്ധത്തിൻെറ ഭയങ്കരതയും, മനുഷ്യൻെറ ധർമ്മവിരുദ്ധമായ ആചരണവും കണ്ടുകണ്ടു, അയാളിൽ വളരെ അധികം തിക്തത വന്നുകഴിഞ്ഞിരുന്നു. മൈക്കേലും ഡെനിസ്സും അയാളുടെ കൂട്ടുകാരാണു്. ജൂതനാണു് മൈക്കേൽ.

ഡെനിസ്സ് അയാളെപ്പോലെ മധ്യവർഗ്ഗീയനും കവിതയിൽ അല്പം ഭ്രാന്തുള്ളവനും ആയിരുന്നു.

ഇവരെക്കൂടാതെ കറുത്തവരും വെളുത്തവരുമായ ആൺകുട്ടികളും പെൺകുട്ടികളും വേറെയുമുണ്ടായിരുന്നു.

തന്റെ രാജ്യത്തിലെ പെൺകുട്ടികൾ സിറിലിനെ വളരെയൊന്നും ആകർഷിച്ചില്ല. എന്തുകൊണ്ടെന്നാൽ അവരെല്ലാം ഒരുപോലെ ആയിരുന്നു. രണ്ടാം മഹായുദ്ധത്തിനു ശേഷമുള്ള ലോകം മഹത്തായ ഒരു ലോകമായിരുന്നു. അന്താരാഷ്ട്രീയമിത്രത, സാഹോദര്യം, സാംസ്കാരിക സന്ധിമനോഭാവം (ഇവയെല്ലാം വളരെ പ്രൌഢിയുള്ള വഞ്ചനകളായിരുന്നു) മുതലായവയുടെ യുഗത്തിൽ അതു് പ്രവേശിച്ചുകൊണ്ടിരിക്കുകയാണു്. എങ്ങനെയെല്ലാമുള്ള പെൺകുട്ടികളാണു് ലോകത്തിന്റെ നാനാഭാഗത്തുനിന്നും ഇംഗ്ലണ്ടിലേയ്ക്കു വിദ്യാഭ്യാസാർത്ഥം വരുന്നതു് — കറുത്തവർ, മഞ്ഞനിറക്കാർ — അതായതു്, വിദൂരപൂർവ്വദേശത്തുള്ളവർ, നീഗ്രോ പെൺകുട്ടികൾ! റോസ്മാരി അയാളുടെ നാട്ടിൽതന്നെ പിറന്നവളായിരുന്നു. എങ്കിലും സിറിൽ അവളെ വിവാഹം കഴിച്ചു.

എല്ലാ രാജ്യക്കാരും പതിവായി 'സാംസ്കാരികസന്ധ്യകൾ' സംഘടിപ്പിച്ചിരുന്നു. തങ്ങളുടെ സംസ്കാരത്തിന്റെ പ്രാചീനത വെള്ളക്കാരായ വിദ്യാർത്ഥികളെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കാൻ ഓരോ ഏഷ്യൻ രാജ്യത്തിലേയും കുട്ടികൾ കിണഞ്ഞു ശ്രമിച്ചു. കിഴക്കൻ നൃത്തങ്ങൾ, കവിതാപാരായണം, മുതലായവയെല്ലാം ഉണ്ടാകും. സംഗീതോപകരണങ്ങൾ സ്വരം തെറ്റിയിട്ടാണെങ്കിലും വായിക്കപ്പെടും. അമേരിക്കയിൽ ഇങ്ങനെയുള്ള ഏർപ്പാടുകൾ വലിയ തോതിൽ ഉണ്ടാകാറുണ്ടു് എന്നു കേൾക്കുന്നു. വിദൂരപൂർവ്വദേശത്തിന്റെയും മദ്ധ്യപൂർവ്വദേശത്തിന്റെയും വകയായ ഈ തമാശകൾ കണ്ടുകണ്ടു സിറിലിന്റെ മനസ്സു് വേഗം മടുക്കുകയും അയാൾ മുറിയിലേയ്ക്കു മടങ്ങിവരികയും ചെയ്യും. അയാളോടു ആരെങ്കിലും ചെന്നു പറയും — "ഇന്നു തായ്‌ലണ്ടുകാരുടെ 'സാംസ്കാരികസന്ധ്യ'യാണു്, അല്ലെങ്കിൽ ഇൻഡോനേഷ്യക്കാരുടെയാണു്." ഇതു

കോംക്കമ്പോാം തന്റെ മുറിയുടെ ജനവാതിലിൽക്കൂടി പുറത്തേയ്ക്കു ചാടി ഓടിപ്പോകുവാനാണു് അയാാംക്ക തോന്നുക.

''അറിയാമോ, ഏഷ്യയിൽനിന്നു തന്നെ രക്ഷപ്പെടുത്താനുള്ള മാർഗ്ഗം ഉണ്ടാക്കിക്കൊണ്ടിരിയ്ക്കുയാണു് സിറിൽ'' — ഒരു ദിവസം ഡെനിസ്സ് വളരെ ഭയങ്കരമായ മട്ടിൽ കള്ളി വെളിച്ചത്താക്കി.

ഒരു ദിവസം കാംബ്രിഡ്ജിൽ ഒരു പുതിയ ഗ്രൂപ്പ് വന്നു. അവർ ലക്നോവിൽനിന്നുള്ള ഭാരതീയരായിരുന്നു. പുതുതായി വന്ന ഈ കറുത്തവരെല്ലാം വലിയ 'തീയപ്പി'കളാണെന്നു അറിഞ്ഞിരുന്നെങ്കിലും, വളരെ ദിവസത്തോളം സിറിൽ അവരെ കാണുകയുണ്ടായില്ല.

അയാാം വാരാന്തം ചെലവഴിയ്ക്കാൻ ലണ്ടനിൽ വന്നതായിരുന്നു. അവിടെ തന്റെ ചില കൂട്ടുകാരോടൊപ്പം ഒരു 'കംച്ചറൽ ഈവനിങ്' നടക്കുന്നിടത്തു് അയാാം പോയി. ഇന്ത്യക്കാർ ഏർപ്പെടുത്തിയതായിരുന്നു അതു്. അവർ വലിയ ശിഷ്ടാചാരത്തോടും ആദരവോടുംകൂടി ക്ഷണിച്ചുവെച്ച നിലത്തിരുന്നു. ഒരുപക്ഷെ, 'ടാഗോർജയന്തി' ആഘോഷിയ്ക്കാനായിരിയ്ക്കാം. ഡെനിസ്സ് പെട്ടെന്നു് ധ്യാന നിമഗ്നനായിത്തീർന്നു. ആളുകളിൽ തീവ്രമായ ആധ്യാത്മികാനന്ദം വ്യാപ്തമായി. പക്ഷേ സിറിൽ തന്റെ കാലുറയുടെ മടക്കവരകളിൽ ശ്രദ്ധിയ്ക്കുയായിരുന്നു. അയാാംക്ക ചമ്രംപടിഞ്ഞിരിയ്ക്കുക വിഷമമായിരുന്നു. സന്യാസികളെപ്പോലെ ശാന്തരായി നിലത്തിരിയ്ക്കുന്ന ചില ഇംഗ്ലീഷുകാരെ അയാാം വിരക്തിയോടെ നോക്കി. അവർ ആരായിരിയ്ക്കും. ഒരുപക്ഷേ, ക്രോക്കേഴ്സ് ആയിരിയ്ക്കും — അയാാം അലസമായി വിചാരിച്ചു.

ഇതിനിടയിൽ മെലിഞ്ഞു ദുർബ്ബലയായ ഒരു പെൺകുട്ടി സ്റ്റേയ്ജിന്മേൽ പ്രത്യക്ഷപ്പെട്ടു, എന്തോ ചിലതു് ചോദിച്ചു. ഉറക്കെയുറക്കെ കൈകൊട്ടലുണ്ടായതിനാൻ സിറിലിനു ഒന്നും മനസ്സിലായില്ല. ഹാാം അതേമാതിരിയുള്ള പെൺകുട്ടികളെക്കൊണ്ടു നിറഞ്ഞിട്ടുണ്ടു്. സൌഹൃദത്തോടും ഒരേ കുടുംബത്തിലും ജാതിയിലുംപെട്ടവരെപ്പോലെയും നിലത്തിരുന്നു അ

ന്യോന്യം സംസാരിച്ചുകൊണ്ടിരുന്ന പല തരക്കാരായ ആൺ കുട്ടികളും ഉണ്ടായിരുന്നു അവിടെ.

ഈ പെൺകുട്ടികളിലും സിറിൽ യാതൊരു വിശേഷതയും കണ്ടില്ല. ''ഇവരെല്ലാം റോമിൽ പോയിരുന്നെങ്കിൽ അധികം നന്നാകുമായിരുന്നു ഇററലിയിലും ഫ്രാൻസിലും ഇവക്കു കൂടുതൽ സന്ദർഭങ്ങളും കിട്ടും.'' മറെറാന്നും വിചാരിക്കാനില്ലാത്തതിനാൽ അയാൾ വെറുതെയിരുന്നു ഇങ്ങനെയൊക്കെ വല്ലിചാരിക്കാൻ തുടങ്ങി. ടാഗോറിനെപ്പററി ചിന്തിക്കാൻ അയാൾ ആഗ്രഹിച്ചുമില്ല. ''വികാരശീലനും മധ്യവർഗ്ഗീയനും കാല്പനിക സ്വഭാവക്കാരനുമായ ഒരു യോഗി'' — അയാൾ വിചാരിച്ചു. ഇക്കാലത്തു സിറിൽ പടിഞ്ഞാററൻ ക്രിസ്തീയതയുടേയും യൂറോപ്യൻ സംസ്കാരത്തിൻേറയും പക്ഷപാതിയായിത്തീർന്നിരുന്നു.

ഈ സമയം കറുത്ത സാരി ധരിച്ചവളും കറുത്തവളുമായ ഒരു സ്ത്രീ സ്റ്റേജിൽ വന്നുനിന്നു. അവൾ വളരെ ആകർഷകമായ സ്വരത്തിൽ ടാഗോറിൻെറ ഒരു ഗീതം പാടുവാൻ തുടങ്ങി.

''അറിയാമോ, ഇവൾ ആരെന്ന്'' — ഡെനിസ്സ് വലിയ പ്രതാപത്തോടെ ചോദിച്ചു.

''അറിഞ്ഞില്ലെങ്കിൽത്തന്നെ എന്തു വരാനാണ്? ഭാരതീയസംസ്കാരത്തിൻെറ പ്രതിനിധിയായിരിക്കാം. ഒരു പക്ഷേ, അവൾ പറയുകയും ചെയ്യുമായിരിക്കും — 'അണുശക്തി സിദ്ധാന്തം എല്ലാവരേക്കാളും മുമ്പ് കണ്ടുപിടിച്ചതു് ശങ്കരാചാര്യരാണ്' എന്ന്'' സിറിൽ മടുപ്പോടെ പറഞ്ഞു.

''ഇവർ ശ്രീമതി സുജാതാമുക്കർജിയാണ്. ഇവിടെയുള്ള ജേർണ്ണലിസ്റ്റുകളുടെ മേൽ ഇവരുടെ സ്വാധീനശക്തി അത്യധികമാണ്. നിങ്ങൾ 'ഒബ്സർവറു'ടെ പ്രതിനിധിയായി ഇന്ത്യയിൽ പോകാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഇവരുടെ ലോഗ്യം സമ്പാദിച്ചുകൊള്ളു'' ഡെനിസ്സ് രഹസ്യനിർഭരമായ മട്ടിൽ പറഞ്ഞു.

സിറിലിൻെറ മുമ്പിലുണ്ടായിരുന്ന പല പ്രശ്നങ്ങളിൽ ഒന്ന് ഉപജീവനത്തിൻെറയായിരുന്നു. പഠിപ്പവസാനിച്ചാൽ എ

ത്തു ചെയ്യും? ബി. ബി. സി. അയാളെപ്പോലെയുള്ള ബുദ്ധി വാദികളെക്കൊണ്ടു മുമ്പുതന്നെ നിറഞ്ഞിരുന്നു. ഏതെങ്കിലും ഫിലം കമ്പനിയിൽ ചേർന്നു കഥയെഴുത്തുകാരനാകാനും വിഷമമാണ്; എന്തുകൊണ്ടെന്നാൽ ബ്രിട്ടീഷ് നിർമ്മാതാക്കൾ അമേരിക്കക്കാരുടെ സഹകരണത്തോടെയാണ് ചിത്രങ്ങൾ ഉണ്ടാക്കുന്നതു്. സിറിലിനാകട്ടെ, എല്ലാ കലർപ്പില്ലാത്ത ഇംഗ്ലീഷുകാരേയും പോലെ, അമേരിക്കക്കാരോടു ഹൃദയംഗമമായ വെറുപ്പുമായിരുന്നു. അയാൾ ഒരിക്കലും കോളേജ്പിള്ളരെ പഠിപ്പിക്കുകയില്ല. കോളനികളിലെ ഉദ്യോഗമോ? വേണ്ട, ഒരിക്കലും വേണ്ട. ശരണം അതുള്ളതായിട്ടു ജർണ്ണലിസം മാത്രമേ ഉണ്ടായിരുന്നുള്ളു; പക്ഷേ, അവിടേയും വലിയ മത്സരമാണു്.

പരിപാടി കഴിഞ്ഞശേഷം ഡെനിസ്സ് എഴുന്നേററു, ശ്രീമതി സുജാതാദേവിയുടെ അടുത്തേക്കു ചെന്നു. 'ഒബ്സർവർ'ലെ പംക്തികളിൽ എഴുതാറുള്ള ബിൽ ക്രേഗ്ഗുമായി അവർ സംസാരിച്ചുകൊണ്ടു നില്ക്കുകയായിരുന്നു.

''മിസിസ്സ് മുക്കർജി, നിങ്ങൾ ഞങ്ങളെ വീട്ടിൽകൊണ്ടു പോയി കാപ്പി തരില്ലേ?'' ഡെനിസ്സ് പറഞ്ഞു.

''തീർച്ചയായും; എല്ലാവക്കും പോകാം.''

ഒരു വലിയ സംഘം അവരുടെകൂടെ പോകാൻ തയ്യാറായി. എല്ലാവരും കാജി നസറുൽ ഇസ്ലാമിൻെറ ജയന്തിയുടെ ഏർപ്പാടുകളെപ്പററി സംസാരിച്ചുകൊണ്ടിരുന്നു. സിറിലിനു ഈ ആൾക്കൂട്ടം ബഹുരസമായി തോന്നി. തങ്ങളുടേതായ വിശേഷപ്പെട്ട ഒരു ലോകം ഉണ്ടാക്കിയിരിക്കുന്നു അവർ—അവരുടേതായ സൊള്ളലുകൾ, അവരുടേതായ ജോലിത്തിരക്കുകൾ; അന്യോന്യം വിഹാഹം കഴിക്കാറുമുണ്ടു് അവർ—അതായതു് ലണ്ടൻെറ ഉള്ളിൽ ഭാരതീയമായ മറെറാരു ലണ്ടൻ സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

ശ്രീമതി മുക്കർജിയുടെ ഫ്ളാററു് ചെൽസിയിലെ പ്രൌഢിയേറിയ ഒരു കെട്ടിടത്തിലാണു്. എല്ലാവരും അകത്തു കടന്നു. പെൺകുട്ടികൾ സിറിലുമായി നിസ്സങ്കോചം സംഭാ

ഷണമാരംഭിച്ചു. അവരിൽ ഒരുവളുടെ പേർ തൽഅത്ത് എന്നും വേറൊരുവളുടേതു് നിർമ്മലയെന്നുമായിരുന്നു. ആൺ കുട്ടികളുടെ പേരൊന്നും ഓർമ്മയിൽ വരുന്നില്ല. അക്കൊല്ലം കാംബ്രിഡ്ജിൽ ചേർന്നവരാണു് ഇവരെല്ലാം എന്നു സിറിലിനു മനസ്സിലായി.

ശ്രീമതി മുക്കർജി കിഴക്കൻ ബങ്കാളിലെ ഫരീദ്പൂർക്കാരിയായിരുന്നു. സംസ്കാരം അവരുടെ വീട്ടിൽ വെള്ളംകോരി നിറയ്ക്കുന്ന വേലക്കാരിയാണു്. പക്ഷേ, വിവാഹത്തിനു ശേഷം ഭർത്താവുമായി ഒത്തുപോവാൻ കഴിഞ്ഞില്ല. വളരെക്കാലമായി ലണ്ടനിലാണു് അവർ താമസം. മകൻ പാരീസിൽ കലാകാരനാണു്.

അടുത്ത പ്രാവശ്യം സിറിൽ ലണ്ടനിൽ പോയപ്പോൾ ശ്രീമതി മുക്കർജിയുടെ കെട്ടിടത്തിലെ പോർട്ടർ പറഞ്ഞു അവർ ജനീവയിലേയ്ക്കു പോയിരിയ്ക്കുയാണെന്നു്. അയാൾ മടങ്ങിപ്പോരുന്ന വഴിയ്ക്കു, കോണിമേൽ വെച്ചു മറ്റൊരു പെൺകുട്ടിയെ കണ്ടുമുട്ടി. അവൾ അയാളെ തിരിച്ചറിയുകയും 'ഹലോ' പറയുകയും ചെയ്തു.

സിറിലിനു അവളെ ഓർമ്മ വന്നു. 'ടാഗോർ ജയന്തി'യുടെ അന്നു് സ്റ്റേജിൽ പ്രത്യക്ഷപ്പെട്ടു, അറിയിപ്പുകൾ നടത്തിയ കുട്ടിയായിരുന്നു അതു്.

ഏതോ പ്രഭുവിൻെറ മകനാണു് ഇയ്യാളെന്നു് ഡെനിസ്സ് പറഞ്ഞു പരിചയപ്പെടുത്തിയ വ്യക്തിയാണു് തൻെറ മുമ്പിൽ നില്ക്കുന്നതെന്നു് ചമ്പയ്ക്കും ഓർമ്മവന്നു.

''ഞാനും മിസ്സിസ് മുക്കർജിയെ കാണാൻ വന്നതാണു്. പക്ഷേ, അവർ ജനീവയിലേയ്ക്കു പോയിരിക്കുന്നു.'' അവൾ പറഞ്ഞു.

''നിങ്ങൾ ഇവിടെയാണോ പഠിക്കുന്നതു്?''

''അല്ല, പാരീസിലാണു്. താങ്കൾ നിർമ്മല ശ്രീവാസ്തവയെ അറിയുമോ? അവൾ ഗർട്ടൻ കോളേജിലാണു്.

''ഉവ്വു്, ഇവിടെ വെച്ചു ഞാൻ മിസ്. ശ്രീവാസ്തവയെ കണ്ടിട്ടുണ്ടു്.''

''കമാൽറസമയേയോ?''

''സുരേഖാ ദേവിയിൽ നിന്നു അയാളെപ്പററി കേട്ടിട്ടുണ്ടു. ഇതുവരെ കാണാൻ പററിയിട്ടില്ല.''

'നിങ്ങൾ ഇന്ന ആളെ അറിയുമോ, നിങ്ങൾക്ക ഇന്ന ആളെ പരിചയമാണോ'— മുതലായ ചോദ്യങ്ങളെക്കൊണ്ടു ആദ്യത്തെ പത്തിരുപതു മിനിട്ട ചെലവാകുന്നതു സാധാരണമാണല്ലോ.

''നിങ്ങൾ നർഗീസ് കാവസ്ജിയെ അറിയുമോ?'' ചമ്പ ഉച്ചസ്വരത്തിൽ ചോദിച്ചു.

''ഇല്ല; ഞാൻ ആരേയും അറിയില്ല. അതായതു എന്റെ സുഹൃന്മണ്ഡലം ഡെനിസ്സിന്റേതുപോലെ വിപുലമല്ല.''

ചമ്പ കിലുകില ചിരിച്ചു. ''ഞാൻ വിചാരിച്ചു നിങ്ങൾ കൊച്ചനായ ആശുതോഷിനെ കണ്ടിട്ടുണ്ടായിരിയ്ക്കുമെന്നു.''

ചെൽസി അണ്ടർഗ്രൌണ്ട് സ്റ്റേഷൻ വന്നു.

''ശരി, ഇനി നിങ്ങൾ എപ്പോഴെങ്കിലും കാംബ്രിഡ്ജിൽ വരികയാണെങ്കിൽ തമ്മിൽ കാണാം.''

ഗുഡ്ബൈ'' അവൾ വേഗംവേഗം അടിവെച്ചു ആക്കിലറെയ്ററിൽ ഇറങ്ങി.

ഇതാ, ഇപ്പോൾ അയാൾ അരമണിക്കൂറായി പിക്കാഡില്ലിയിലെ അണ്ടർഗ്രൌണ്ടിൽ ചമ്പയെ കാത്തുനില്ക്കുന്നു. കഴിഞ്ഞ രണ്ട കൊല്ലത്തിനിടയിൽ അയാൾ പല പ്രാവശ്യം ചമ്പയുമായി മേളിച്ചിട്ടുണ്ടു. താൻ ഇന്നു പാരീസിൽ നിന്നു ലണ്ടനിൽ എത്തിയിട്ടുണ്ടെന്നും എല്ലാവരും സുരേഖയുടെ വീട്ടിൽ ഒത്തുചേർന്നു ഭക്ഷണം കഴിയ്ക്കാമെന്നും ചമ്പ അയാൾക്ക അറിവു കൊടുത്തിട്ടുണ്ടായിരുന്നു. സുരേഖയുടെ വീട്ടിൽ പോയി അവളുടെ ഭ്രാന്തായ ഗൂൽശനുമായി വാദങ്ങളിൽ ഏപ്പെട്ടുന്നതിനു സിറിൽ ബദ്ധപ്പെട്ടു. ലേഖനമെഴുതിയ ഗൌതമനീലാംബരൻ ഭാരതവിഭജനത്തിന്റെ എല്ലാ ദോഷാരോപണങ്ങളും ഇംഗ്ലീഷുകാരുടെ മേൽ വെച്ചുകെട്ടിയിരുന്നു. ഈ ഗൌതമനീലാംബരൻ വലിയ 'തീതുപ്പി'യാണെന്നും അയാൾ ഇയ്യിടെയാണു മോസ്കോവിൽ നിന്നു സ്ഥലമാററമായി

ഇവിടെ വന്നതെന്നും സുരേഖ അയാളോടു പറഞ്ഞിട്ടുണ്ടായി രുന്നു.

സിറിൽ 'ഇൻറർ നാഷണൽ ടയിമി'നു താഴെ നടക്കുവാൻ തുടങ്ങി.

## 38

നിർമ്മല കാംബ്രിഡ്ജിലെ ഷോപ്പിൽനിന്നു പുറത്തേയ്ക്കിറ ങ്ങി, ഫിററ്സ് വില്യം ലൈബ്രറിയിലേയ്ക്കു പോവുകയാ യിരുന്നു. ആ സമയത്താണ് ഗൌതമനീലാംബരൻ പ്രത്യ ക്ഷപ്പെട്ടത്.

''നിർമ്മലേ ഞാൻ നിന്നെ എങ്ങും തിരയുകയായിരുന്നു'' ഗൌതമൻ ഓരോററ കുതിപ്പു അവളുടെ അടുത്തു എത്തിക്കൊ ണ്ടു പറഞ്ഞു. പിന്നെ, കമാൽ പറഞ്ഞു, ഒരു പക്ഷേ, നീ ലൈബ്രറിയിൽ ഉണ്ടായിരിക്കുമെന്ന്. എങ്ങനെയിരിക്കു ന്നു സ്ഥിതിഗതികൾ?''

നിർമ്മല കണ്ണുകളടച്ചു. അയാളുടെ മുമ്പിൽ വന്നുനിന്നു ഇ ങ്ങനെ വേഗം വേഗം വർത്തമാനം പറയുന്ന ആൾ ഗൌതമ നാണ്.

''നിങ്ങൾ ഇവിടെ എങ്ങനെവന്നു?''

''ലണ്ടനിൽനിന്നാണ് വരുന്നത്—നിങ്ങളെയൊക്കെ ഒന്നു കാണുവാൻ.''

''നിങ്ങൾ ഇപ്പോൾ വിദേശസർവീസ്സിലാണ് സ്ഥിരമാ യിട്ടു എന്നു കേട്ടല്ലോ.''

''കേട്ടതൊക്കെ ശരിതന്നെ.''

''സുഖം തന്നെയല്ലേ?''

''അതേ.''

സംഗതി അവസാനിച്ചു. നിർമ്മല വലുതായിരിക്കുന്നു എന്നു ഗൌതമൻ കണ്ടു—ഗംഭീര സ്വഭാവവും സമ്മാന്യയും

''പോകാം. കമാലിനേയും തൻ അത്തിനേയും കാണാം. 'കോഹന്നൂറി'ൽ ഉണ്ടായിരിയ്ക്കും; വരൂ.''

നിർമ്മല മൌനമായി അയാളുടെകൂടെ നടന്നു. കറുത്ത ഗൌൺധരിച്ച വിദ്യാർത്ഥികളുടെ ഒരു സംഘം അടുത്തുകൂടി കടന്നുപോയി. ''ഇതാ, ഈ രോഗത്തുള്ള സുന്ദരമായ കുട്ടി സിറിൽ ആഷ്‌ലിയാണ്. ആൾ വളരെ വിചിത്രമായ സ്വഭാവമുള്ളവൻ. ചമ്പാബാജിയുടെ ദാസനായിത്തീർന്നിരിയ്ക്കുന്നു'' —നിർമ്മല പറഞ്ഞു.

''ഭേഷ് ! ചമ്പയും നിങ്ങളും തമ്മിൽ കാണാറുണ്ടോ?''

''പലപ്പോഴും.''

''സന്തുഷ്ടയാണോ?''

''ആർക്കറിയാം? സന്തോഷം സംപേക്ഷികമാണ്.''

ഗൌതമൻ ഒന്നും മിണ്ടിയില്ല. അവർ കിങ്ങ്സ് കോളേജിന്റെ മുമ്പിൽക്കൂടി പോവുകയായിരുന്നു. നേരിയ വെള്ളത്തുള്ളികൾ വീഴുന്നുണ്ട്.

നിർമ്മല പറഞ്ഞു—''എനിയ്ക്കു തോന്നുന്നു, ചമ്പാബാജി കുറച്ചു കഴിയുമ്പോഴേയ്ക്കും ശ്രീമതി സുജാതാമുക്കർജിയെപ്പോലെ ആകുമെന്ന്. അങ്ങനെയാണെങ്കിൽ എത്ര വലിയ കഷ്ടമായിരിയ്ക്കും? നിങ്ങളറിയുമോ, മിസ്സിസ് മുക്കർജിയെ?''

''ഉവ്വ്.''

''സമയം ആഘാതമേല്പിച്ചു, മിണ്ടാതെ കടന്നുപോകുന്നു. എത്രവലിയ ദുഃഖകരമായ സംഗതിയാണിതു്?'' നിർമ്മല ആവർത്തിച്ചു. ഗൌതമൻ ഇപ്പോഴും ഒന്നും മിണ്ടിയില്ല.

''സുജാതാദേവി പത്തിരുപതുകൊല്ലം മുമ്പ് എങ്ങനെയായിരുന്നിരിയ്ക്കണം? അവരോടു രണ്ടുനാലുവാക്കു സംസാരിക്കുന്നതുതന്നെ അഭിമാനകരമായി കരുതിയിരുന്നു അന്ന് ആളുകൾ. ഇപ്പോഴോ തന്റെ മകനാവാൻ മാത്രം പ്രായമായ കുട്ടികളെ വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നു, കാപ്പി കൊടുക്കാൻ. പുസ്തകം എഴുത്താണ് പണി. ഫ്ളീററ് സ്ട്രീററിൽ പ്രസിദ്ധയാണ്. ചമ്പാബാജിയും അങ്ങനെയാകും, കുററം അവരു

ടെയല്ലെങ്കിലും സമയം അവർക്ക മുറിവേല്പിച്ചു. അവരാക ട്ടെ, മററുള്ളവരെ ക്ഷതപ്പെടുത്താൻ ശ്രമിയ്ക്കുന്നു.''

ഗൌതമൻ ഞെട്ടി. അയാാം നിർമ്മലയെ ശ്രദ്ധാപൂർവ്വം നോക്കി.

നിർമ്മലയുടെ കണ്ണിന്മേൽ ഒരു മഴത്തുള്ളിവന്നുവീണു. അ വാം ടവൽകൊണ്ടു് മുഖംതുടച്ചു വീണ്ടും പറയുവാൻ ആരംഭിച്ചു.

''ഇതു് സിറിലിൻെറ കാലമാണു്. എന്തുകൊണ്ടെന്നാൽ നിങ്ങാം സർ ദീപനാരായണൻെറയും, മൈയാ സാഹബു് സർ സകി റസാബഹദൂറിൻെറയും, മക്കളാണെന്നപോലെ, അയാാം ലോർഡ്ഡ് ആഷ്ലിയുടെ പുത്രനാണു്''

''നിർമ്മലേ, നീ ചമ്പയോടു് വലിയ അന്യായമാണു് കാ ണിയ്ക്കുന്നതു്'' ഗൌതമൻ മെല്ലെ പറഞ്ഞു.

''അല്ല, ഗൌതമാ, സത്യമാണു്. ചമ്പാബാജി സ്വയം ഗ്രഹദയയാണു്. അതിനുംപുറമേ, ഞങ്ങളേയും അങ്ങനെ ആക്കിത്തീക്കുന്നു. അവളുടെ ഇന്ദ്രജാലം, ഇതാ, മെല്ലെമെല്ലെ അവസാനിച്ചുതുടങ്ങി. തൽഅത്തും ഇതിനെപ്പററി പറഞ്ഞ തുശരിയാണു്—'ചമ്പാബാജി അന്നത്തെ ചമ്പാബാജി ത ന്നെ. നമ്മാം വല്യതായിരിയ്ക്കുന്നു.' ''

ഗൌതമൻ വിഷാദഭാവത്തോടെ അവളെ നോക്കി. നിർമ്മ ല തുടൻു—''അവാം പാരീസിലായിരുന്നു. പക്ഷേ, ജോലി മുഴമിപ്പിക്കാതെ ഇംഗ്ലണ്ടിലേയ്ക്കുപോന്നു. ലണ്ടനിലെവിടേ യോ ജോലി കിട്ടിയെന്നു് കേറംക്കുന്നു. ഇപ്പോാം ഇവിടെ ചേരാൻ പോകുകയാണു്. തന്നെസ്സംബന്ധിച്ച ഒരു തീരുമാ നവും എടുക്കാൻ അവാംക്കു് കഴിയുന്നില്ല. കേമംതന്നെ. ഗൌതമാ, വൈകാരികമായ അവലംബം എന്നുമെന്നും അ ന്വേഷിച്ചുകൊണ്ടിരിയ്ക്കുന്നവരുടെ കൂട്ടത്തിലാണു് ചമ്പ.''

ജീസസു് തെരുവിൽ നിന്നു് കാഹളത്തിൻെറ ശബ്ദം മുഴങ്ങി ക്കേട്ടു. ഗൌതമൻ പെട്ടെന്നുനിന്നു.

''ആരാണാവോ? ഖിന്നമായ രാഗമാണു് പലപ്പോഴും ആല പിയ്ക്കുന്നതു്'' നിർമ്മല പറഞ്ഞു. ''മൈയാസാഹബും ഇ

പ്പോറം ലണ്ടനിലുണ്ട്. 'പാകിസ്ഥാൻഹൌസി'ൽ തന്ത്രപ്രതിനിധിയാണു് അതുകൊണ്ടു് ഞങ്ങളുമായി കൂട്ടുകൂടാറില്ല.''

അവർ 'കോഹിന്നൂർ' വരെ എത്തിയിരുന്നു.

''ഗൌതമാ, ആളുകറം ഇത്രയ്ക്കുമോശക്കാരാകുന്നതു് എന്തുകൊണ്ടാണു്?''

അയാറം ഒന്നും പറഞ്ഞില്ല. റോട്ടുവക്കിൽ അനേകം മഞ്ഞപ്പൂക്കറം വിരിഞ്ഞുനിന്നിരുന്നു. മഴത്തുള്ളികറം കാമിൻെറ ഉപരിതലത്തിൽ ജലതരംഗം വായിക്കുയാണു്.

''നിർമ്മലേ'', ഗൌതമൻ നിന്നുകൊണ്ടു് പറഞ്ഞു.

''എന്താ?''

''നീ എന്നെ വിവാഹം കഴിക്കാമോ?''

''ഒരിക്കലുമില്ല''.

''എന്തുകൊണ്ടു്, നിർമ്മലേ?''—അയാളുടെ ശബ്ദം തൊണ്ടയിൽ തങ്ങി.

''അതോ,...ഞാൻ...''അവറം സ്പഷ്ടവും ഗംഭീരവുമായ സ്വരത്തിൽ പറഞ്ഞു. ''നിങ്ങളും മോശക്കാരനാണു്. വരൂ, അകത്തുകയറാം. മഴകൊണ്ടുനനയരുതു്''.

നിർമ്മല വാസ്തവത്തിൽ വളർന്നിരിക്കുന്നു.

അവർ ഹോട്ടലിലേയ്ക്കു് കയറി

## 39

രാവിലെ ആറുമണിക്കു് ചമ്പ ഉണർന്നെഴുന്നേററു. രാത്രി രണ്ടുമണിവരെ സുരേഖയുടെ വാസസ്ഥലത്തു് ഇരുന്നു് സൊള്ളുകയായിരുന്നു. ആളുകറം എന്തുകൊണ്ടാണു് ഇത്ര അധികം സംസാരിക്കുന്നതു്?

കുളിമുറിയിൽ നിന്നു തല വെളിയിലേയ്ക്കിട്ടുകൊണ്ടു് ജോൺ കാർട്ടർ പറഞ്ഞു—''ഇന്നു് നിങ്ങളുടെ ജോലിയുടെ ആദ്യ ദിവസമാണു്. വേഗത്തിൽ ഒരുങ്ങുക''. അവറം പിന്നെ പ്രാതൽ കഴിക്കുകയും ബസ്സിൽ സെൻറ് ജോൺവുഡ്ഡിൽ എത്തു

കയും ചെയ്തു. ബിൽക്രേഗിന്റെ ഫ്ളാററിൽ പോയി അവൾ മണിയടിച്ചു. ''അകത്തേയ്ക്കു വരൂ''—ആരോ അകത്തുനിന്നു വിളിച്ചുപറഞ്ഞു. അവൾ ധൈര്യപൂർവ്വം അകത്തു കയറി. മുറിയിൽ, ചൂളയുടെ മുമ്പിൽ ഒരു അൽസേഷ്യൻ നായ നിസ്പൃഹതയോടെ ഇരിയ്ക്കുന്നുണ്ട്. ബിൽ സോഫയിൽ കിടന്നു എന്തോ വായിയ്ക്കുകയാണ്. ''[1] ഹലോ, മൈഡിയർ, നീ എന്താണ് കുടിയ്ക്കുക?''

''ഒന്നും വേണ്ട, നന്ദി '' ചമ്പ പറഞ്ഞു.

''പ്രൂഫ് വായിക്കാൻ അറിയുമോ''—ബിൽ ഒരു കെട്ട കടലാസ്സ് അവളുടെ മുമ്പിൽ നിലത്തു് അശ്രദ്ധയോടെ ഇട്ടുകൊണ്ട് അടുക്കളയിൽ പോയി തട്ടാനും മുട്ടാനും തുടങ്ങി.

ശാന്താക്രേഗ് കാശ്മീർ സാരിയും കറുത്ത ബ്ലൌസും ധരിച്ച് കോണിയിറങ്ങി. അവൾ വളരെ സുന്ദരിയായിരിയ്ക്കുന്നു എന്നു് ചമ്പ കണ്ടു. വളരെ ചൊറുചൊറുക്കോടെ അവൾ ടൈപ്പ് ചെയ്യാനിരുന്നു. ''ഭർത്താവിനെ ഉപേക്ഷിച്ച ശേഷം ഇവൾ ഗൌതമനെയല്ലാതെ, ബില്ലിനെ വിവാഹം ചെയ്തത് എന്തുകൊണ്ടാണ്? ജീവിതം വിചിത്രമായ ഒരു ഗൂഢമാലുതന്നെ''—ചമ്പ ആശ്ചര്യത്തോടെ വിചാരിച്ചു.

''ഗുഡ് മോണിംങ്, മിസ്സിസ് ക്രേഗ്''—അവൾ വലിയ ശിഷ്ടതയോടെ പറഞ്ഞു. ''ഞാൻ നിങ്ങളെക്കുറിച്ച ഗൌതമനിൽനിന്നു് വളരെയെല്ലാം കേൾക്കുകയുണ്ടായിട്ടുണ്ടു. ഈ ഭൂമി വളരെ ചെറുതാണ്''—ശാന്ത ടൈപ്പ് ചെയ്തുകൊണ്ട് പറഞ്ഞു.

ബിൽ ട്രേയിൽ കാപ്പി കൊണ്ടുവന്നു. ശാന്തയിൽ അങ്ങേയററത്തെ അഹംഭാവമുണ്ടെന്നു് ചമ്പ കണ്ടു. ബിൽ എത്ര വിനയമുള്ള ആളാണ്!

''ഫ്രാങ്ക് റാസ്സ് നിങ്ങളെ വളരെ പിടിച്ചു''—അയാൾ ചമ്പയോട് പറഞ്ഞു.

''ഫ്രാങ്ക് റാസയോ?''—

---

1 ഹലോ, എന്റെ പ്രിയപ്പെട്ടവളേ.

ബിൽ ശാന്തഭാവത്തിൽ അൽസേഷ്യൻ നായയുടെ നേരെ ചൂണ്ടി. പിന്നെ കടലാസ്സും കെട്ടുമെടുത്തു് പ്രസ്സിലേയ്ക്കു പോകാൻ തയ്യാറായി.

ചമ്പയ്ക്കു അയാളുടെ പ്രകാശന ഗൃഹത്തിൽ പ്രൂഫ് വായനക്കാരിയുടെ ജോലി കിട്ടിയതിന്റെ ഒന്നാം ദിവസമായിരുന്നു അതു്.

''നിങ്ങളുടെ ജീവിതപരിപാടി എന്താണു്?'' ഉച്ചഭക്ഷണത്തിനുള്ള ഒഴിവുസമയത്തു് ബിൽ ചോദിച്ചു. അയാൾ മനുഷ്യരുടെ പ്രൂഫും വായിയ്ക്കാറുണ്ടായിരുന്നു.

''ഇതു വലിയ ബുദ്ധിമുട്ടുള്ള ചോദ്യമാണു്''.

''നിങ്ങൾ വലിയ ഏടാകൂടത്തിൽ പെട്ടിരിയ്ക്കുയാണോ?''

''അതേ''

''നിങ്ങളും വലയിൽ കുടുങ്ങിയിരിക്കയാണോ?''

''അതേ''

ബിൽ മുഖം വീപ്പിച്ചിരുന്നു. എല്ലാവരും വലയിൽ കുടുങ്ങിയവരാണു്. താനും, മുമ്പു ശാന്താനീലാംബരനും, ഇംഗ്ലീഷിലും മറാത്തിയിലും നോവലുകൾ എഴുതുന്നവളും ആയിരുന്ന തന്റെ പത്നിയും, സിറിൽ ആഷ്‌ലിയും, എല്ലാ എഴുത്തുകാരും, സാഹിത്യകാരന്മാരും, ബുദ്ധിജീവികളും, പടിഞ്ഞാറൻ നാടുകളിലെ മനുഷ്യരും അവിടത്തെ പരിഷ്കാരവും, ഇവിടെ പ്രതിനിധികളുടെ പുതിയ ഏഷ്യയും വിഭിന്ന നരകങ്ങളുടെ അന്തരീക്ഷത്തിൽ തൂങ്ങിക്കിടക്കുകയാണു്. 'പാലത്തിന്മേൽ കൂടി കടന്നു പോകുക' എന്നതിന്റെ അർത്ഥം എന്താണെന്നു് ഇപ്പോൾ അയാൾക്കു മനസ്സിലായി. അയാളുടെ ക്രിസ്തീയവും, ഹൈന്ദവവും, ഇസ്ലാമികവും, ബൌദ്ധവുമായ ആത്മാവുകൾക്കു് വളരെയധികം ദുഃഖമുണ്ടാകും എന്നതു് അനിവാര്യമായിരുന്നു. ടോയൻബി ആരെക്കുറിച്ചു പത്തു ഗ്രന്ഥങ്ങൾ എഴുതിയിട്ടും യാതൊരു അന്തിമതീരുമാനത്തിലും എത്തിയില്ലയോ, അവരായിരുന്നു ഇവർ.

പുതിയ ഹിന്ദുസ്ഥാൻ തന്റെ ആധ്യാത്മികവും സാംസ്കൃതികവുമായ ശ്രേഷ്ഠതയെസ്സംബന്ധിച്ചിടത്തോളം ഏറെയേ

റെ ആക്രാമകമായിത്തീന്നിരിക്കുന്നു. പ്രചരണത്തിന്റെ യുഗമാണിതു്—പത്രങ്ങളിലും സാംസ്കാരികപ്രചരണത്തിനുള്ള ലഘുലേഖകളിലും, പുസ്തകങ്ങളിലും അച്ചടിക്കപ്പെടുന്ന കോടിക്കണക്കിലുള്ള വാക്കുകളുടെ ലോകം. ബിൽ വാക്കുകളുടെ വ്യാപാരിയാണു്. ശബ്ദങ്ങളുടെ ശക്തിയിലും, അവയുടെ പൊള്ളത്തരങ്ങളിലും അയാൾക്കു വിശ്വാസവുമുണ്ടായിരുന്നു. ശാന്തയും കുടുക്കിൽപ്പെട്ടിട്ടുണ്ടു്. പുറത്തു കടക്കാൻ യാതൊരു വഴിയുമില്ലാതിരുന്നതിനാൽ, ഇവരുടെ സ്വകാര്യനരകങ്ങളും, സ്വന്തം നിലവറകളും, വൈയക്തികലോകങ്ങളും കൂടുതൽ കഷ്ടപ്പാടുകൾ നൽകുന്നവയായിരുന്നു.

ഒരൊററ വഴിയേ ഉള്ളു. പക്ഷേ, അതു വളരെ ഭയങ്കരമാണു്. ബിൽ ചമ്പയെ നോക്കി—''നിങ്ങൾ ഇതുവരെ കമ്യൂണിസ്റ്റായില്ലേ?''

അവൾ മൌനമായി ഭക്ഷണം കഴിച്ചുകൊണ്ടിരുന്നു.

''നിങ്ങൾ കഥയെഴുതാൻ തുടങ്ങുക. ഞാൻ നിങ്ങളെ വളത്തി എടുക്കാം. ഇന്ത്യയെസ്സംബന്ധിച്ച നോവലുകൾക്കു ഇപ്പോൾ വലിയ സാധ്യതകളുണ്ടു്. ആർ. കെ. നാരായണനെ കാണുന്നില്ലേ? നിങ്ങളും എഴുതണം. മനസ്സിലായോ''—അയാൾ നിശ്ചയാത്മകമായ മട്ടിൽ പറഞ്ഞു.

''എനിക്കു എഴുതാൻ വയ്യല്ലോ.''

''അതെങ്ങനെ സംഭവിക്കുന്നു? നിങ്ങളുടെ ഗ്രൂപ്പിൽ എല്ലാവരും എഴുത്തുകാരാണല്ലോ.''

''എന്നെ എന്റെ ഗ്രൂപ്പിനെപ്പോലെ കരുതരുതു്.''

''ശരി, ശരി; ഇതും നിങ്ങളുടെ ഒരു വ്യാമോഹമാണു്—അതായതു് നിങ്ങൾ ഒരു വ്യക്തിവാദിയാണെന്നു്. ആ വ്യാമോഹവും നല്ലതുതന്നെ.''

ധാരാളം പരിചയക്കാർ ഉച്ചഭക്ഷണത്തിനു കൂടാറുള്ള ''ചൈസേയുടെ വഴിയമ്പല''മായിരുന്നു അതു്. അടുത്തുതന്നെയാണു് ബി. ബി. സി. സ്റ്റുഡിയോ. ചില ഇന്ത്യൻ പെൺകുട്ടികൾ അകത്തേയ്ക്കു വരികയും അവരെ നോക്കാതെത്തന്നെ കൌണ്ടറിന്റെ അടുത്തേയ്ക്കു പോവുകയും ചെയ്തു.

''ഇതാണ് ചമ്പാ അഹമ്മദ്. മററുള്ളവരുടെ പ്രതിശ്രുതവരന്മാരെ കടക്കലാണ് ഉദ്യോഗം. ഞാൻ പറയുന്നതു അപവാദപ്രചരണമാണെങ്കിൽ, ക്ഷയംപിടിച്ചു കിടക്കുന്ന നിർമ്മലശ്രീവാസ്തവയോടു ചോദിക്കുക''—ഒരു പെൺകുട്ടി, കൌണ്ടറിന്മേൽനിന്നു ട്രേ എടുത്തുകൊണ്ടിരിക്കെ, പറഞ്ഞു.

''നിർമ്മലയ്ക്കു ടി. ബി. യോ?''—വേറൊരുവരം ആശ്ചര്യത്തോടെ ചോദിച്ചു.

''അതേ, അവരം ലഡ്ഹഴ്സ്റ്റ് സാനിറേറാറിയത്തിൽ പോകാൻ ഭാവിക്കയാണ്.'' ആദ്യത്തവരം മറുപടി പറഞ്ഞു. രണ്ടുപേരും വർത്തമാനം പറഞ്ഞുകൊണ്ടു മുറിയുടെ അററത്തേയ്ക്കു പോയി.

അവരുടെ അടുത്തേയ്ക്കു ചെന്നു നിർമ്മലയ്ക്കു എങ്ങനെയിരിക്കുന്നു എന്നു ചോദിക്കാൻ ചമ്പ ആഗ്രഹിച്ചു. അവരംക്കു ടി. ബി എങ്ങനെയുണ്ടായി? പക്ഷേ, എന്തു ചെയ്യേണ്ടു എന്നറിയാതെ ചമ്പ അവിടെത്തന്നെ ഇരിക്കയാണുണ്ടായതു്. ജനലയുടെ പുറത്തു, റോട്ടിൽക്കൂടി വണ്ടിപ്പകിട്ടുള്ള ആരംക്കാർ പോകുന്നുണ്ടായിരുന്നു—പരിചയക്കാരും, അറിയുന്നവരുമായ അനവധി രൂപങ്ങരം, പുറത്തു പേരെഴുതിവെയ്ക്കപ്പെട്ടിട്ടുള്ള അനേകം മുഖമൂടികരം മുന്നിൽക്കൂടി നീങ്ങുന്നതായി അവരം കണ്ടു—സറീനാഹുസൈൻ സുരേഖ, ആഹ അഹ്ജാ അമലാററായ്, ഫീറോസ് സബീൻ. ഇതിനിടയിൽ ആമിർ റസാ ഹോട്ടലിൽ പ്രവേശിച്ചു. അനവധി കൊല്ലങ്ങരംക്കുശേഷം അയാളെ അവരം ഇന്നാണ് കാണുന്നതു്. മുമ്പത്തേക്കാരം അധികം വിലപിടിച്ച കോട്ടു ധരിക്കുകയും, കൂടുതൽ ആത്മവിശ്വാസത്തോടുകൂടി അടികരം വെക്കുകയും ചെയ്യുന്നുണ്ടു് എന്നതൊഴിച്ചാൽ അയാരംക്കു മററു മാററങ്ങളൊന്നും വന്നിട്ടില്ലായിരുന്നു. അയാരം ചമ്പയെ കണ്ടു. കുറച്ചിട നിന്നശേഷം വലിയ സൌജന്യത്തോടെ റസാ ''ആദബ്അർജ്'' പറയുകയും അകലെ, ഒരു മൂലയിലുള്ള മേശയിൽ ചെന്നിരിക്കുകയും ചെയ്തു.

കാംബ്രിഡ്ജിലെ പഠിപ്പുകഴിഞ്ഞു ഇന്നു ഫ്ളീററ് സ്ട്രീററിലെ ഒരു പത്രത്തിൽ ജോലി നോക്കുകയാണു് തൽഅത്തു്. അന്നു വൈകുന്നേരം കടലാസ്സുകൾ താഴത്തോട്ടു കൊടുത്തയച്ച ശേഷം അവർ വിക്ടോറിയയിലേയ്ക്കു പോയി. അവിടത്തെ ഒരു ആർട്ട്സ്കൂളിൽ അവർ പലപ്പോഴും പോയി പ്രതിമാനിർമ്മാണകല പഠിക്കാറുണ്ടായിരുന്നു. അവർ ഇരുണ്ടതും തണുത്തതുമായ മുറികളിൽ കണ്ണുകളെക്കൊണ്ടു് ഓരോ ആംഗ്യങ്ങൾ കാണിച്ചുകൊണ്ടുനടന്നു. 'ലൈഫ് ക്ലാസ്സി'ൽ ഒരു നീഗ്രോ വിദ്യാർത്ഥിവിഷാദഭാവയായ ഒരു നീഗ്രോപെൺകുട്ടിയെ നോക്കി അശ്രദ്ധമായ വരകൾ വരയ്ക്കുകയായിരുന്നു. മുകളിലത്തെ ''പോർട്രെയ്ററ് ക്ലാസ്സി'ൽ കിഴവനും ചുകന്ന മൂക്കുള്ളവനുമായ ഒരു ഭിക്ഷക്കാരൻ കയ്യിൽ ബീർകപ്പുമേന്തി സ്റ്റൂളിൽ കയറി ഇരിക്കുന്നു. ആരും പുഞ്ചിരിക്കുന്നില്ല. ചുവന്ന താടിക്കാരനായ ഒരു ദക്ഷിണാഫ്രിക്കൻ കലാകാരൻ മുറിയുടെ ഒരു മൂലയിൽ നിലത്തിരുന്നു, 'മാൻഡലിൻെറ[1] കമ്പികൾ മീട്ടുകയാണു്. അയാൾക്കു തൽഅത്തിനോടു വലിയ വെറുപ്പായിരുന്നു; അതിനാൽ അവളെ ക്രോധത്തോടെയാണു് അഭിവാദനം ചെയ്തതു്. തൽഅത്തു് ആകട്ടെ, പുഞ്ചിരിയോടുകൂടി അയാളെ പ്രത്യഭിവാദനം ചെയ്തശേഷം മുറിയിൽനിന്നു പുറത്തുപോന്നു.

ഇതും മറെറാരുതരം ലോകമായിരുന്നു—വിക്ടോറിയയിലെ പുരാതനമായ ആർട്ട്സ്കൂൾ...

അവർ വെസ്റ്റെൻസിൽ എത്തി.

ഹേമാക്കററിലെ പടവുകൾ കയറി അവർ ''റൈറേറഴ്സ് ആൻഡ് ആർട്ടിസ്റ്റ്സ് ക്ലബ്ബി''ൻെറ ഉള്ളിലേയ്ക്കു എത്തിനോക്കി. അവിടെ ബിൽ ക്രേഗിനെ കണ്ടു. അയാൾ അവിടെ ഇരുന്നു് തൻെറ ദുഃഖങ്ങളും വേദനകളും ബീറിൻെറ ഗ്ലാസ്സിൽ

1. Mandoline — ഒരു സംഗീതോപകരണം.

മുക്കിക്കളയുകയും ഒരു ഫ്രഞ്ചുനോവലിലെഴുത്തുകാരിയോടു സംസാരിയ്ക്കുയുമായിരുന്നു. അവളുടെ മുഖത്തുനിന്നു സഹാനുഭൂതിയും മാനസിക ബന്ധുത്വവും ബുദ്ധിയും വർഷിക്കുന്നുണ്ട്. സാധുവായ ശാന്തയ്ക്കു തന്റെ ഭർത്താവിനെ ശരിയായി മനസ്സിലാക്കാൻ കഴിയുന്നില്ലെന്നു വ്യക്തമായിരുന്നു. ഇതും മറെറാരു ലോകമാണ് — ഹോബാർക്കറെറിലെ ''റൈറേറഴ്സ് ആൻഡ് ആർട്ടിസ്റ്റ്സ് ക്ലബ്ബ്.'' അവ൪ വേഗത്തിൽ താഴെ ഇറങ്ങുകയും നിരത്തിലേയ്ക്കു മടങ്ങിവരികയും ചെയ്തു.

തൽക്കാലം കമാലും സെൻറ് ജോൺവുഡ്ഡിലായിരുന്നു താമസിച്ചിരുന്നതു്. കമാലിന്നു് ഒരു ലോട്ടറിയിലാണു് ജോലി. ഈ പ്രദേശത്തു് കലാകാരന്മാരും, നടന്മാരും, പല തരത്തിലുള്ള ബുദ്ധിവാദികളും ധാരാളം ഉണ്ടായിരുന്നു. തണലുള്ള നിരത്തിന്റെ മുക്കിലും മൂലയിലും പായൽ പൊതിഞ്ഞ പഴയ പള്ളികൾ മറഞ്ഞു നില്ക്കുന്നുണ്ടു്. തിരിവിൽ ഒരു ഇററാലിയൻ റെസ്റ്റാറൻറു് ഉണ്ടു്. അതിന്റെ ഒരു മൂലയിൽ ഹോട്ടലുണ്ടുകാരനും വിപന്നാവസ്ഥയിൽ പെട്ടവനുമായ ഒരു യഹൂദകലാകാരൻ ഇരിയ്ക്കുന്നതു കാണാം. ഉച്ചഭക്ഷണവും അത്താഴവും കഴിക്കുന്നവരുടെ സ്കെച്ചുകൾ അയാൾ തന്മയത്വത്തോടെ ഉണ്ടാക്കും. ആരെങ്കിലും അതു വാങ്ങുമെന്നു് ആശിക്കുകയും ചെയ്യും. പക്ഷേ, വാങ്ങുന്നവർ ആരുമില്ലെന്നു മാത്രം. സെൻറ്ജോൺവുഡ്ഡിലെ സുന്ദരങ്ങളായ വീടുകളുടെ പടിഞ്ഞാറുഭാഗത്തു താമസിക്കുന്ന ആളുകളുടെ ജീവിതം കൊടുങ്കാററുകൾ നിറഞ്ഞതാണു്. പ്രേമം, വിവാഹമോചനം, മാനസികമായ കെട്ടുപിണച്ചിലുകൾ, കട്ടൻകാപ്പി ഇവയൊക്കെയാണു് അവരുടെ ജീവിതാവലംബം. പെൺകുട്ടികൾ തലമുടികൊണ്ടു പോണിടെയിൽ കെട്ടും; കാതിൽ ജിപ്സി റിങ്ങുകൾ തൂക്കിയിടും; പൊഴക്കം കറുത്ത കറുത്ത കാലുറകൾ ധരിയ്ക്കും; സ്വന്തം അച്ഛനമ്മമാരെ വെറുക്കുകയും അവരവരുടെ മാനസികനില അപഗ്രഥിപ്പിക്കുകയും ചെയ്യും. പതിനേഴു പതിനെട്ടു വയസ്സുള്ള മുതിന്ന ചില ആൺകുട്ടികളും പെൺക

ട്ടികളും സെക്സ്, വൈകൃതം മുതലായ വിഷയങ്ങൾ പുരസ്കരി ച്ച നോവലുകൾ എഴുതുന്നു. വളരെ പ്രസിദ്ധരായ ബുദ്ധിവാദികൾ പുരാതന ഈജിപ്ഷ്യൻ സംസ്കാരം, ബൈസൻറയിൻ സംസ്കാരം, റോമൻ കത്തോലിക്കാമതം, വേദാന്തം, ജൈനമതം, ബുദ്ധമതം മുതലായവയെപ്പററി മണിക്കൂറുകളോളം കണ്ണടച്ച് ആലോചിച്ചുകൊണ്ടിരിക്കും. എല്ലാവരും ദുർഗ്രഹമായ തക്ക ബുദ്ധിയിൽ നിന്നും വിവേകത്തിൽ നിന്നും ഉണ്ടാകുന്ന ദുഃഖങ്ങൾ സഹിക്കുന്നതിൽ നിമഗ്നരായിരുന്നു.

സൂരേഖ റോഡിൻെറ അപ്പുറത്താണ് താമസം. അവളുടെ ഭർത്താവായ ഗുൽശൻ ആഹൂജ ലണ്ടൻ സ്കൂൾ ഓഫ് എക്കണോമിക്സിൽ പഠിക്കുകയാണ്. ഭരതനാട്യത്തിൽ അവൾ പേരെടുത്തുകഴിഞ്ഞിരുന്നു. റോയൽ അക്കാദമി ഓഫ് ഡ്രമാററിക് ആർട്ടിൽ ഇപ്പോൾ കാരിയോഗ്രാഫി പഠിയ്ക്കുകയാണ്. ചൊപ്ര ദേവതികൾ പ്രതിമകൾ ഉണ്ടാക്കും. സതീശൻ ബി. ബി. സി. യിലെ ഹിന്ദിവിഭാഗത്തിൽ ജോലി ചെയ്യുന്നു. ശാന്തയും വില്യം ക്രേഗ്ഗും ഇവിടെ അടുത്തുതന്നെയാണ് താമസം.

അമലാററായും നർഗീസ് കാവുസ്‌ജിയും ചെൽസായിലെ ആധുനികവും വാടക കൂടുതലുള്ളതുമായ ഒരു ബ്ലോക്കിൽ താമസിക്കുന്നു. തൽ അത്തിൻേറയും നിർമ്മലയുടേയും ബാല്യകാലസഖിയാണ് അമലാററായ്. അവളുടെ വീട് ലക്നൌവിൽ സിംഘാഡേവാലികോഠിയുടേയും ഗുൽഫിശാനിൻേറയും അടുത്തുതന്നെയാണ്. ഇപ്പോൾ അവൾ ഇന്ത്യൻ ഫോറിൻ സർവ്വീസിലാണ്. ഫീറോസ് സ്വിസ് കോട്ടേജിലാണ് താമസം. അവൾ ഉർദുവിൽ പി. എച്ച്. ഡി. ചെയ്യുന്നു. സരീന യൂനിവേഴ്സിററിയിൽ റഷ്യൻ, പേഷ്യൻ, ഉർദു എന്നിവയിൽ ബി. എ. ഓണേഴ്സിനു പഠിച്ചുകൊണ്ടിരിക്കുന്നു.

ഇവരുടെ എല്ലാവരുടേയും ജീവിതം തിരക്കുപിടിച്ചതും കോലാഹലപൂർണ്ണവുമായിരുന്നു.

ഇതും വേറൊരു ലോകംതന്നെ—ഇൻഡോ—പാകിസ്കാനി ലണ്ടൻ—ആംഗ്ലോ—സാക്സൺ രാജധാനിയുടെ ഉള്ളിൽ.

അനവധി തട്ടുകളും അടക്കുകളുമായി അതു ആവസിയ്ക്കപ്പെട്ടിരിക്കുന്നു.

മുകളിൽ പറഞ്ഞ ലോകങ്ങളെല്ലാം അന്യോന്യം അറിയാതെ, വിശാലതരമായ മറെറാരു ലോകത്തിൽ അടങ്ങുന്നു.

അയഥാർത്ഥമായ പട്ടണം....

## 41

ചമ്പ നർഗീസ്സിന്റെ മുറിയിൽവന്നു നാലുപാടും ദൃഷ്ടിപായിച്ചു.

''എനിക്കു ഒരു സാരി താ''—നർഗീസ് കുളിമുറിയിൽനിന്നു വിളിച്ചുപറഞ്ഞു. മറെറാരുമുറിയിൽ ശാന്ത ഒരേ റിക്കാഡ് തന്നെ പലതവണ വെക്കുകയാണ്. ആ ദിവസം അവളുടെ പുതിയൊരു പുസ്തകം അച്ചടി കഴിഞ്ഞു ഇറങ്ങിയിട്ടുണ്ടായിരുന്നു. ബിൽ താഴെ, മുററത്തു്, ഗുൽശന്റെ കൂടെ നടക്കുകയാണ്. ചമ്പ അലമാരി തുറന്നു. ഈവനിങ് ഗൌൺ, സാരികൾ, ചെരുപ്പ്, സഞ്ചി. ഒരു പടിമേൽ ആനക്കൊമ്പുകൊണ്ടുള്ള ചെറിയ ഒരു ക്ഷേത്രവും, ക്ഷേത്രത്തിനുള്ളിൽ ഒരു ചെറിയ മൂർത്തിയും ഉണ്ടായിരുന്നു. ''പാഴ്സികൾ, ഏതു മൂർത്തിയെയാണ് ആരാധിയ്ക്കുന്നതു്''—അവൾ ആലോചിച്ചു. സോറാസ്റ്ററുടെയാണോ? ആർക്കറിയാം. നമ്മുടെ എല്ലാവരുടേയും നിലവറയിൽ ഓരോ അമ്പലമുണ്ടു്. അതിനുള്ളിൽ ഒരജ്ഞാതമൂർത്തിയും. ആ മൂർത്തിയുടെപേർ—എനിയ്ക്കറിയില്ല; ക്രിസ്തു, കൃഷ്ണൻ, സോറാസ്റ്റർ. അവസാനംവരെ ആ മൂർത്തി അപ്രസിദ്ധമായിരിക്കും. മനുഷ്യന്റെ കണ്ണുകൾ അവസാനമായി, എന്നന്നേയ്ക്കുമായി അടയുവാൻ തുടങ്ങുമ്പോൾ എന്താണയാൾക്കു കാണപ്പെടുന്നതു്, ആവോ? ആർക്കറിയാം, പേരില്ലാത്ത ആ മൂർത്തി ഏതു രൂപം കൈക്കൊള്ളുന്നു എന്നു്.

ശാന്ത അകത്തുവന്നു്, നർഗിസ്സിനുവേണ്ടി ചുവന്ന ഒരു സാരി പുറത്തെടുത്തു. ''അലമാറി അടയ്ക്കൂ, അലമാറി അടയ്ക്കൂ''—ചമ്പ ഉറക്കെ പറഞ്ഞു.

''ങേ്ഹേ?'' -ശാന്ത അകത്തുവന്നു ചോദിച്ചു—''ആരോടാണു് പറയുന്നതു്?''

''ഒന്നുമില്ല. നർഗീസ് ദിവസവും ഈ അലമാറി എത്ര പ്രാവശ്യം തുറക്കും എന്നു ഞാൻ വിചാരിയ്ക്കുകയായിരുന്നു.''

''ശരി...?—ശാന്തയ്ക്കു ഒന്നും മനസ്സിലായില്ല.

''അതിൽനിന്നു പല നിറത്തിലുള്ള വസ്ത്രങ്ങൾ പുറത്തുവരുന്നു.''

''ആ, ആ...അതുകൊണ്ടു്?''

''പിന്നെ അത്തറും പാരിസിലെ തൊപ്പികളും. ''അവളുടെ മൂർത്തി അംവലത്തിന്റെ ആ കാണുന്ന കോണിൽ, അതാ വയ്ക്കപ്പെട്ടിരിക്കുന്നു. അവനാണു് ഈ അലമാരി ഉണ്ടാക്കിയതു്—എന്നിട്ട അതിൽ ഒളിച്ചിരിക്കുകയും ചെയ്യുന്നു. നിന്റെ അലമാരിയിലും വല്ല മൂർത്തിയുമുണ്ടോ?''

''എന്റെ അലമാരിയിൽ ചട്ടക്കൂടാണു്.'' ശാന്ത ചമ്പയുടെ അടുത്തുചെന്നു ഇരിക്കുകയും അവളെ സശ്രദ്ധം നോക്കുവാൻ തുടങ്ങുകയും ചെയ്തു. ''നിങ്ങൾക്കു അല്പം ഭ്രാന്താണു്.''

''നിങ്ങൾക്കില്ലേ?''

''നിങ്ങളുടെ വാക്കുകൾ വിശുദ്ധജ്ഞാനത്തിന്റെ അതിരുകളെ സ്പർശിക്കുന്നു. ആ ഭാഗത്തേയ്ക്കു പോകരുതു്. ദുരെ ദുഃഖദായകമാണു് നിങ്ങളുടെ വാക്കുകൾ''—ശാന്ത മറുപടിപറഞ്ഞു.

സുരേഖ വെള്ളസ്സാരി ധരിച്ചു തലമുടി ടവൽകൊണ്ടു ചുററി പുറത്തേക്കു വന്നു. പിന്നീടു് ജനവാതിൽക്കൽനിന്നു് ടെന്നസ് ഗാർഡനെ നോക്കുവാൻ തുടങ്ങി.

''ജീവിതം! ജീവിതം!''—സുരേഖ സന്തോഷത്തിന്റേതായ ദീർഘശ്വാസമെടുത്തു് കൈകൾ വായുവിൽ മുന്നോട്ടുനീട്ടി.

''സുരേഖ എനിയ്ക്കു ജീവിതത്തിന്റെ രൂപസങ്കേതമാണു്—സന്തുഷ്ടവും, മഗ്നവും നർത്തനലോലവും. നിങ്ങൾ ഇതു സമ്മതിക്കുന്നുണ്ടോ?'' ചമ്പ തിരിഞ്ഞു ശാന്തയോടുചോദിച്ചു.

''ജീവിതം എന്റെ മുമ്പിൽ ഇതാ, ശങ്കയോടെ നിൽക്കുന്നു, വെള്ളസ്സാരി ധരിച്ചും, ചിരിച്ചും, മൂളിപ്പാട്ടുപാടിയും ഭയന്നും, ഭയമില്ലാതെയും ധൈര്യത്തോടും ഭീരുവായും. ഓരോ ശബ്ദത്തിനും അന്യോന്യവിരുദ്ധമായ രണ്ടർത്ഥങ്ങളുണ്ട്. ജീവിതം...'', അവൻ ശാന്തയുടെ നേരെനോക്കി. ''ഞാൻ ചിലപ്പോൾ ഗൌതമനോടുപറകയുണ്ടായിട്ടുണ്ട്—'നമ്മൾ രണ്ടുപേരും എന്നും ഭിന്നരായിരിക്കണമെന്നു്?''

''ഗൌതമൻ ഇപ്പോഴും സർക്കുലേഷനിലാണോ?'' ശാന്ത ഉച്ചസ്വരത്തിൽ ചോദിച്ചു.

''എന്തു്?''—അവൻ ഞെട്ടി.

''ഞാൻ ചോദിച്ചതിന്റെ അർത്ഥം ഇതാണു.'' ചമ്പ ഒരു തുറന്ന പുസ്തകം പോലെ മുമ്പിൽ വെളിപ്പെടുകയും, കഴിഞ്ഞ കുറച്ചുനിമിഷങ്ങളായി, താൻ അതിനെ വായിക്കുകയുമാണു് എന്ന മട്ടിൽ ശാന്ത, ഒരു സിഗരററ് കൊളുത്തി വലിച്ചുകൊണ്ടു പറഞ്ഞു. ''അയാൾ ഇപ്പോഴും സർക്കുലേഷനിലാണോ, അതോ അലമാരിയിലേക്കു മടങ്ങിവന്നോ?''

''അറിഞ്ഞുകൂടാ.''

''നിന്റെ അംഗത്വത്തിന്റെ കാലാവധി അവസാനിച്ചിരിക്കുന്നു''. ശാന്ത ഗർവ്വിഷ്ഠയെന്നതിനുപുറമേ ക്ഷുദ്രയും കൂടി ആയിരുന്നു.

''ഈ ചോദ്യം എനിക്കു നിങ്ങളോടും ചോദിക്കാം.''

ശാന്ത വിഷാദഭാവത്തിൽ പുഞ്ചിരികൊണ്ടു. അവളുടെ ആഡംബരം നിറഞ്ഞ പുഞ്ചിരിയും മട്ടും, ആടയാഭരണങ്ങളുമെല്ലാം ചമ്പ ഇതിനിടയിൽ അനുകരിക്കാൻ തുടങ്ങിയിരുന്നു. സുന്ദരിയും, ജീവിതത്തിൽ ജയിച്ചവളും, ലോകപ്രിയയും ആയ കാരിയർ വുമൺ. തനിയ്ക്കും എന്തുകൊണ്ടു് ശാന്താ നീലാംബരനെപ്പോലെ ആയിക്കൂടാ?'' ശാന്ത അവളെ ശാന്തമായി നോക്കി. ''ഞാൻ അയാളുടെ ഭ്രമങ്ങൾ നശിപ്പിക്കുവാൻ ആഗ്രഹിച്ചിരുന്നില്ല. അയാൾ ഒരു കവിയാണു് എന്നതാണു് ആപത്തു്.''

''വാസ്തവം ഞാൻ ഇതു് അറിഞ്ഞിരുന്നില്ല '' ചമ്പ കളിയാക്കിക്കൊണ്ടുപറഞ്ഞു.

''നീ ഇതു് അറിയുകയില്ല. സ്വന്തം സ്വന്തം സങ്കല്പലോകത്തിൽ ആവശ്യത്തിലധികം മഗ്നയായിരിക്കയാണല്ലോ നീ. പുരുഷൻ ബലി ആഗ്രഹിക്കുന്നു. സ്വയം ബലിയർപ്പിക്കാതെ നിനക്കു അയാളെ കിട്ടുകയില്ല. നീ പാരീസിൽനിന്നു ഇവിടേയ്ക്കുവന്നതെന്തിനാണു്, പഠിപ്പുവർഷം മുഴുമിയ്ക്കാതെ? അയാൾ ഇവിടെ ഉള്ളതുകൊണ്ടല്ലേ.''

''അതുമിതും പറയാതിരിയ്ക്കൂ. ആരാണു് ഇതു് നിങ്ങളോടു പറഞ്ഞതു്?'' ചമ്പയ്ക്കു അളവററ കോപംവന്നു. തന്നെ അപമാനിക്കുന്നതിനു ആരേയും ഇനി അനുവദിക്കുകയില്ല.

''പക്ഷേ, ഇതു കാടൻ താറാവിന്റെ പിന്നാലെയുള്ള പാച്ചിലാണു്''—ശാന്ത മധുരമായ സ്വരത്തിൽ പറഞ്ഞു.

''നിങ്ങൾ കഥയെഴുതുന്നവരാണല്ലോ. സ്വന്തം ഭാവന എന്റെ പിന്നാലെ ലക്കം ലഗാനുമില്ലാതെ വിട്ടിരിക്കയാണു്.''

''ഇനി ബിൽ ആണു് നിന്നെ ബിൽഡ് അപ് ചെയ്യാൻ ആഗ്രഹിക്കുന്നതു്. ശാന്ത തനിക്കു പറയാനുള്ള മധുരസ്വരത്തിൽ പറഞ്ഞവസാനിപ്പിച്ചശേഷം, ചുമരിന്മേൽ മുകളിൽവെച്ചിരിക്കുന്ന പടങ്ങൾ, സമാധാനപൂർവ്വം നോക്കാൻ തുടങ്ങി.

തഹമീനാറസാ, നിർമ്മലാശ്രീവാസ്തവ്, ശാന്താക്രേഗ്.

ശരി, ശരി. ഇതാണു് അപ്പോഴ്സംഗതി.'' ചമ്പ തന്റെ കോട്ടും കയ്യുറയും എടുത്തു. ''എന്നെ വെറുക്കണം, എന്നെ വെറുക്കണം. നല്ലതു്, സഹോദരി, ഞാനിതാ പോകുന്നു. നർഗിസ്, സുരേഖേ, ശാന്തേ.

''ഞാൻ ഒരുപക്ഷേ നാളെ ആപ്പീസ്സിൽ വരില്ല''—വാതില്ക്കലെത്തി, അവൾ തിരിഞ്ഞുനിന്നുപറഞ്ഞു. ''എന്തിനു നാളെമാത്രം. ഇനിയൊരിക്കലും ആപ്പീസ്സിൽ വരില്ല. ഗുഡ്നൈററ്!''

വെളിയിൽ, ചെൽസിറോഡിൽ വന്നപ്പോൾ, അവൾ കണ്ടു, വീടുകളുടെ ജനവാതിലുകൾ മുഴുവൻ സുഖകരമായ മഴയുടെ ഇരുട്ടടപ്പിൽ മറഞ്ഞിരിക്കയാണെന്നു്. തിരിവിലിരുന്നു പൂവില്ക്കുന്ന കിഴവി മഴയിൽ നിന്നു രക്ഷപ്പെടുന്നതിനായി, റെയിൽവെകോട്ടു് പുതച്ചുകൊണ്ടും ചുമരിന്റെ നേരെ മുഖം

തിരിച്ചും കസാലമേലിരുന്നു് എന്താണാവോ ആലോചിക്കുന്നതു്? ചമ്പ അവളുടെ വീട്ടിലെത്തി. വളരെ ദൂരെ, നഗരപ്രാന്തത്തിലായിരുന്നു വീടു്. അവൾക്ക തന്റെ മുറിയുടെ, വാതിൽക്കൽ നിന്നു് സിറിലിന്റെ കത്തുകിട്ടി. അയാൾ എഴുതിയിരിക്കുന്നു—''ന്യൂഹമിൽ നിനക്കുപ്രവേശനം കിട്ടിയിട്ടുണ്ടു്. ഡിസംബറിൽ ഇവിടെ വരിക. ഈ വരുന്ന വേനൽമാസങ്ങൾ ഇററലിയിലേയോ, സ്പെയിനിലേയോ വിരക്തവും റോമാൻറിക്കുമായ ഏതെങ്കിലും പട്ടണത്തിൽ ചെലവാക്കുക. റോസ്മാരിക്കുസുഖക്കേടാണു്.

റോസ്മാരി? ?

## 42

ഗൌതമൻ 'കോഹിനൂറി'ലെ ജനവാതിലിനരികിൽ സജ്ജമാക്കപ്പെട്ട ഒരു തീൻ മേശയ്ക്കരികിൽ, നിർമ്മലയുടെ മുമ്പിലിരുന്നു് പുറത്തുപെയ്യുന്ന മഴ നോക്കുകയാണു്. കമാൽ ''ക്ഷമിക്കണം'' എന്നുപറഞ്ഞു ഏതോ സ്നേഹിതനുമായി സംസാരിക്കാൻ മറെറാരു മേശയുടെ അടുത്തേയ്ക്കു പോയിക്കഴിഞ്ഞിരുന്നു.

''ചമ്പയെപ്പററി നീ പറഞ്ഞ കാര്യങ്ങൾ കേട്ടു ഞാൻ വ്യസനിക്കുന്നു''—ഗൌതമൻ പറഞ്ഞു. അയാൾ ഇതേവരേയും ചമ്പയെപ്പററി ആയിരുന്നു വിചാരിച്ചിരുന്നതു്. നിർമ്മല തന്റെ കണ്ണുനീർ നിയന്ത്രിക്കാൻ നോക്കി. അല്പനിമിഷം മുമ്പുമാത്രമാണു് ഈ മനുഷ്യൻ തന്നോടു് വിവാഹാഭ്യർത്ഥന ചെയ്തതു്. അവൾ ഒന്നും മിണ്ടിയില്ല.

''നിങ്ങളും ഞങ്ങളുമൊന്നും അവളോടു ന്യായം ചെയ്തിട്ടില്ല. നമ്മളെല്ലാം അവളെ എന്നും, എപ്പോഴും, ഒരുപോലെ തെററിദ്ധരിക്കയാണുണ്ടായതു്. ഉദാഹരണമായി...'' ഗൌതമൻ അല്പം ആവേശത്തോടെ ആവർത്തിക്കുകയും ഫോർക്കു് ഉയർത്തിപ്പിടിച്ചു നിർമ്മലയെ കാര്യങ്ങൾ പറഞ്ഞു ധരിപ്പിക്കാൻ ശ്ര

മിക്കയും ചെയ്തു. ''അവരാം മൈയോസാഹബിനെ അപ്പി യിൽനിന്ന തട്ടിയെടുക്കാൻ ഒരിക്കലും ആഗ്രഹിച്ചിരു ന്നില്ല.''

''എന്തായാലും, എനിക്ക എന്റേതായ ധാരണകളുണ്ട്. ഇനി ഇപ്പോരാം നമ്മരാം ചമ്പാബെരാജിയുടെ കാര്യം ചച്ച് ചെ യ്യേണ്ട.'' നിർമ്മല പറഞ്ഞു, തിരക്കാണെന്ന കാണി ക്കാൻവേണ്ടി എന്തോ സാധനത്തിനായി സഞ്ചിയിൽ തപ്പു വാൻ തുടങ്ങി. ''നിങ്ങളുടെ ദൃഷ്ടിയിൽ അവരാം ഒരു പക്ഷേ, പരിപൂർണ്ണയായിരിക്കാം. എന്നാൽ ഞങ്ങരാംക്ക അവളെ ചെ റുപ്പം മുതലേ അറിയാം എന്ന കാര്യം നിങ്ങരാം വിസ്മരി ക്കുന്നു.''

''ചെറുപ്പം മുതലേ അറിയുന്ന എന്ന ഭീഷണി നല്ലതുതന്നെ! നിന്റെ അവിടെ കട്ടിക്കാലം ഇത്രയേറെ പ്രകീർത്തിക്കപ്പെട ന്നതു് എന്തുകൊണ്ടാണു്? നിങ്ങളേയും ചമ്പാ അഹമ്മദിനേ യും ചെറുപ്പം മുതലേ അറിയാത്തവർ കഴുതകളാണോ?''

ഗൌതമന്റെ മേൽ നാലുഭാഗത്തുനിന്നും തീവ്രമായ പ്രകാ ശം വീണുകൊണ്ടിരുന്നു. അവളും ഗൌതമന്റെ മുമ്പിൽ, ശക്തിയായ വെളിച്ചത്തിൽ പെട്ടിരിക്കയാണു്. പക്ഷേ, എന്താണുണ്ടായതു? ഗൌതമൻ കൈനീട്ടി സ്വിച്ചു് പെട്ടെ ന്നു് ഓഫു് ചെയ്തുകളഞ്ഞു.

''മനുഷ്യസ്വഭാവത്തിന്റെ നിർദ്ദയ വിമർശകനായ ഗൌത മൻ ചമ്പയെപ്പോലെയുള്ള വഞ്ചകിയെ പരിപൂർണ്ണയെന്നു കരു തുന്നു. ഈശ്വരാ, അങ്ങയുടെ ലീല വിചിത്രംതന്നെ!''— നിർമ്മല വിചാരിച്ചു.

അയാരാം പറയാൻ തുടങ്ങി—''നിർമ്മലേ, ഞാൻ നിന്റെ തെറ്റിദ്ധാരണകരാം നീക്കാൻ ആഗ്രഹിക്കുന്നു. എനിക്ക ച മ്പയെപ്പററി ഒരു ചുക്കുമില്ല. ഞാൻ മഹാമോശക്കാരനാണു്. നീ വാസ്തവമാണു് പറഞ്ഞതു്. ഞാൻ നിന്നെ വിവാഹം ക ഴിക്കാൻ ആഗ്രഹിക്കുന്നു.''

''പകരമായോ? വേണ്ടാ. സോറി, ഗൌതമാ.''

''നിർമ്മലേ, എന്നെ മനസ്സിലാക്കാൻ ശ്രമിക്കൂ. ഹായ്, നിർമ്മലേ...'' അയാൾ വീണ്ടും ഇരുട്ടിലായി. അയാൾ, സ്കൂൾ കുട്ടികളെപ്പോലെ, വളരെ ദയനീയനായി. ആർ പറയുന്നു, പുരുഷൻ ബുദ്ധിമാനാണെന്ന്? അവനേക്കാൾ വിഡ്ഢിയായിട്ട് ആരുണ്ടാവുക? ആ തീൻ മേശയുടെ അരികിലിരിക്കവേ, നിർമ്മലയ്ക്കനുഭവപ്പെട്ടു, താൻ ലതയെപ്പോലെ, വൃക്ഷത്തെപ്പോലെ, ബറോമീററിലെ രസത്തെപ്പോലെ, ഉയർന്നു പോവുകയാണെന്നും, തന്നിൽ അറിവ് ഉദിക്കുകയാണെന്നും. കൃത്രിമമായ വിളക്കുകൾ അണച്ച്, എല്ലാ അനുഭൂതികളേക്കാളും ഉത്തമമായ ഇരുട്ടിലേയ്ക്ക് അവളും പോകും. അതിലിരുന്ന് അവൾ വെളിയിലേയ്ക്ക് എത്തിനോക്കും. ഗുൽഫിശാനിലെ സർവെൻറ്സ് ക്വാർട്ടറിൽവെച്ച് കദീർ ഡ്രൈവർ പറഞ്ഞുതന്ന കഥയിലെ ''സുലേമാൻെറ തൊപ്പി'' അവൾ ഇനി ധരിക്കും.

സുലേമാൻെറ തൊപ്പി എല്ലാവർക്കും യോജിക്കുകയില്ല. ഹേ നീലാംബരൻ, വലുതാവുന്നതിൽ എന്നെ സഹായിക്കുകയും 'സുലേമാൻെറ തൊപ്പി ധരിക്കുവാനുള്ള മാർഗ്ഗം പറഞ്ഞുതരികയും ചെയ്തതിന്നു ഞാൻ നിങ്ങളോട് നന്ദിയുള്ളവളാണ്. നിങ്ങളെ വിവാഹം ചെയ്യാൻ കഴിയുമായിരുന്നെങ്കിൽ! പക്ഷേ, എന്നിൽ വളരെ അധികം അറിവുണ്ടായിരിക്കുന്നു. ചമ്പാ അഹമ്മദിനെ പൂജിച്ചുകൊണ്ടിരുന്നോളൂ, ഗൌതമാ. ഒരുപക്ഷേ, നിങ്ങൾക്കു മോക്ഷമാർഗ്ഗം കിട്ടിയേയ്ക്കും.''

ആ രാത്രി നിർമ്മലയുടെ എക്സ്-റേ റിപ്പോർട്ടിൽനിന്നു മനസ്സിലായി, അവളുടെ ശ്വാസകോശങ്ങൾക്കു ക്ഷയമാണെന്ന്.

## 43

ചമ്പ കാംബ്രിഡ്ജിൽ ചേർന്ന കൊല്ലം തൽഅത്തും നിർമ്മലയും അവിടെനിന്നു പോയി. ഇപ്പോൾ അവൾ ഉന്നതവർഗ്ഗത്തിൽപ്പെട്ട ഇംഗ്ലീഷ് പെൺകുട്ടികളുടെ സ്വരത്തിലാണ്

സംസാരിക്കുന്നതു്. അവരം കാംബ്രിഡ്ജിന്റെ അഹമ്മന്യത മുഴുവനായിത്തന്നെ പുതച്ചുകഴിഞ്ഞു. കണ്ണാടിയുടെ മുമ്പിൽ നിന്നുകൊണ്ടു അവരം പെട്ടെന്നു വിചാരിക്കും—''ചമ്പാ അഹമ്മദ് എവിടെയാണു്? ചമ്പാ അഹമ്മദ്! അവരം ഒരു ദേവമാല—ഹിതോപദേശകഥ ആയിക്കഴിഞ്ഞു. കാശിയിലെ ബസൻറ് കോളേജിൽ പഠിച്ചിരുന്ന ആ പെൺകുട്ടി എവിടെപ്പോയി? അഥവാ, ഗുൽഫിശാനിലെ പാർശ്വകക്ഷയിലിരുന്ന പച്ചക്കറി ശരിപ്പെടുത്തുന്നതായി ആമിർറസാ കണ്ട ആ പെൺകുട്ടി എവിടെ? ആമിർറസയെപ്പററിയുള്ള ചിന്ത ഇപ്പോരം അവരംക്കു പരിഹാസ്യമായിത്തീർന്നിരിക്കുന്നു—വൈകുന്നേരം ഏതു് സൂട്ടുധരിച്ചു, ഏതു പെൺകുട്ടിയെ തിയറററിലേയ്ക്കു കൊണ്ടുപോകണം എന്ന ജീവിതപ്രശ്നം മാത്രമുള്ള ആളും സിനിമാ സ്സാറുകളുടെ ആകൃതിയുള്ളവനുമായ ആമിർറസാ.

ഒരു മുടക്കുദിവസം ചമ്പ മററു ആൺകുട്ടികളോടും പെൺകുട്ടികളോടുമൊപ്പം ഉാംനാട്ടിലെ ഒരു ചായക്കടയുടെ പൂന്തോട്ടത്തിൽ ഇരിക്കയായിരുന്നു. ആഞ്ചലോ എന്ന ഒരു ഇററലിയൻ വിദ്യാർത്ഥി ഒരു ആപ്പിറം മരത്തിന്റെ ചുവട്ടിലിരുന്നു ഗിത്താർ വായിക്കുന്നുണ്ടു്. അടുത്തുകിടക്കുന്ന ചാരുകസാലയിലിരുന്നു മൈക്കേരം വിഷാദഭാവത്തോടെ ആപ്പിളന്റെ മൊട്ടുകരം മണക്കുകയാണു്. താൻ ഈ നാടുപേക്ഷിച്ചു ഇസ്രായിലേയ്ക്കു പോകുന്നു എന്നു് അയാരം അന്നു് ഉൽഘോഷിച്ചു കഴിഞ്ഞിരുന്നു. മണിക്കൂറുകളോളം രാഷ്ട്രീയ പ്രശ്നത്തെപ്പററി വാദപ്രതിവാദംചെയ്തു, നന്നെ ക്ഷീണിച്ചുകഴിഞ്ഞിരുന്ന അയാരം ഇപ്പോരം ചായയും പ്രതീക്ഷിച്ചു ശാന്തനായി ഇരിക്കുകയാണു്. 'ഞാൻ പച്ച തിങ്ങിയതും, സുന്ദരവുമായ ഈ പ്രിയപ്പെട്ട ഇംഗ്ലണ്ടിനെ ഉപേക്ഷിച്ചു, ഇസ്രായിലിലെ മരുഭൂമിയിൽ പോകുകയും കല്ലുടച്ചു ദറാഡുണ്ടാക്കുകയും ചെയ്യും'—അയാരം പറഞ്ഞു. സിറിൽ അയാളുടെ നേരെ നോക്കി അഭിപ്രായപ്പെട്ടു—''ശരി, മൈക്കേൽ, നിങ്ങരം തീച്ചയായും അങ്ങനെചെയ്യും, എനിക്കറിയാം. യൂണിവേഴ്സിററിയിലെ

''മററുള്ളവരുടെ ഭാവനയിൽ കയ്കടത്തി, അതിനെ ന ശിപ്പിക്കുവാൻ ആഗ്രഹിക്കുന്നതാണ് ഏററവും വലിയ പാപം. മോസസ് ഇതിനെ തൻെറ പത്തുകല്പനകളിൽ പെടുത്തി ചച്ച് ചെയ്തിട്ടില്ല''—സിറിൽ പറഞ്ഞു. ''അതുകൊണ്ടു ഞാൻ നിങ്ങൾക്ക് അനുവാദം തരുന്നു.''

ആഞ്ചലോ ഗിത്താർ ഒരുഭാഗത്തുവെച്ചു. ''മൈക്കേൽ, ജൂതനാണ് നിങ്ങൾ; പക്ഷേ, ഇംഗ്ലീഷുകാരനുമാണ്. നിങ്ങൾ നിങ്ങളുടെ ബോംബർവിമാനത്തിൽ വന്നു ഞങ്ങളുടെ സുന്ദരങ്ങളായ പട്ടണങ്ങളെ നശിപ്പിച്ചു. എന്നാലും ഞാൻ നിങ്ങൾക്ക മാപ്പു തരുന്നു.''

''മൈക്കേൽ'' സുരേഖ പറഞ്ഞു ''നിങ്ങൾ ജൂതനാണ്; പക്ഷേ, ഇംഗ്ലീഷുകാരനുമാണ്. അതുകൊണ്ടു തന്നെത്തന്നെ ഞങ്ങളേക്കാൾ ഉയന്നവനായി എണ്ണുന്നു. ഇപ്പോൾ നിങ്ങൾ വലിയ താല്പര്യത്തോടും ഉത്സാഹത്തോടുംകൂടി ഏഷ്യാക്കാരനായിത്തുടങ്ങിയിരിക്കയാണ്. എന്തുകൊണ്ടെന്നാൽ, നിങ്ങളുടെ വേരു് വാസ്തവത്തിൽ ഗോൾഡേഴ്സ് ഗ്രീനിലാണ് എങ്കിലും, അവ പാലസ്തീനിലാണെന്നാണ് നിങ്ങളുടെ ധാരണ. പക്ഷേ, ഞങ്ങൾ നിങ്ങൾക്ക മാപ്പുതരുന്നു.''

ഇതിനു ശേഷം എങ്ങും വലിയ വിഷാദമൂകത വ്യാപ്തമായി. മരക്കൂട്ടത്തിൽ പൂമ്പാററകൾ പറന്നുകൊണ്ടിരുന്നു. മുന്നിലുള്ള നദിയിൽക്കൂടി ഒരു തോണി കടന്നുപോയി. ആഞ്ചലോ തൻെറ ഗിത്താർവായന വീണ്ടും തുടങ്ങി.

ഗൌതമനീലാംബരനും കൂട്ടുകാരും കാറിൽനിന്നിറങ്ങി. ചായക്കടയിലേയ്ക്കു കയറുകയും, ലൌഞ്ചിൽ ഇരുന്ന് ചായയ്ക്ക് ഓർഡർ കൊടുക്കുകയും ചെയ്തു; പിന്നെ കുറെ എഴുത്തുകൾ പോസ്റ്റു ചെയ്യുന്നതിനു വെയ്ററരെ ഏല്പിച്ചു. അയാൾ ലണ്ടനിൽനിന്നാണു വരുന്നതു്; ലിഡ്ഹഴ്സ്റ്റിലേയ്ക്കു പോവുകയുമാണു്. കൂടെ ബില്ലും, ശാന്തയും, തൽഅത്തും, നർഗീസുമുണ്ടായിരുന്നു. അവരും വിശ്വവ്യാപകമായ ഒരു പ്രശ്നത്തിൻെറ സമാധാനമുണ്ടാക്കുന്നതിൽ ഏർപ്പെട്ടിരിക്കയാണ്. തോട്ടത്തി

ലെ കാഴ്ചകൾ കാണാൻ കഴിയുന്ന ജനവാതിലിൽക്കൂടി ബിൽ എത്തിനോക്കി. നദി ഒരു ഇറക്കത്തിൽക്കൂടി ഒഴുകുകയായിരുന്നു. ചൂരലിന്റെയും പ്രിംറോസിന്റെയും ഇടയിൽക്കൂടെ ഒരു വെളുത്ത വഞ്ചി കാണപ്പെട്ടു.

''ചമ്പാബാജി, സിറിൽ മുതലായവർ, അതാ, പുറത്തിരിക്കുന്നു''— തൽഅത്ത് ജനവാതിലിൽ വന്നുകൊണ്ടു പറഞ്ഞു.

ഗൌതമനും കൂട്ടരും നിർമ്മലയെ കാണാൻ പോവുകയാണു്. അവൾ സാനിറ്റോറിയത്തിലായിട്ടു മൂന്നുകൊല്ലം കഴിഞ്ഞിരിക്കുന്നു. ഒരു ശ്വാസകോശത്തിൽ ശസ്ത്രക്രിയ നടന്നിട്ടുണ്ടു്. ഡോക്ടറായ സർ റോഡാംഡ് ഗ്രേയുടെ അഭിപ്രായം അവളുടെ സുഖക്കേടു് പൂർണ്ണമായും മാറും എന്നാണു്. അവളെ കാണാൻ സ്നേഹിതർ എല്ലാ ശനിയാഴ്ചയും ലണ്ടനിൽനിന്നു പോകും. ശസ്ത്രക്രിയ നടക്കുന്ന സമയത്തു് വാഷിങ്ങ്ടണിൽ നിന്നു ഹരിശങ്കരനും വന്നിട്ടുണ്ടായിരുന്നു. ഗൌതമൻ ഏകാഗ്രമായ താല്പര്യത്തോടെ അവളെ നോക്കി. അയാളും നിർമ്മലയും ഇപ്പോൾ ചമ്പയെപ്പററി സംസാരിക്കാറില്ല. ജീവിതം വളരെയേറെ കെട്ടുപിണഞ്ഞതും, തിരക്കുപിടിച്ചതും, നിമ്നോന്നതവും, യുക്തിരഹിതവും ആണു്. അതിനാൽ പരിചിതരും, അറിയുന്നവരുമായ എല്ലാവരോടും ബന്ധം പുലർത്തിക്കൊണ്ടു പോകുവാൻ ആർക്കും സാധ്യമല്ല. അതിനുള്ള സമയം എവിടെയാണു്?

ഗൌതമൻ ഇപ്പോൾ വളരെ പ്രസിദ്ധനായിത്തീർന്നിരിക്കുന്നു. ഭാരതത്തിന്റെ വിദേശനീതി, സാമ്പത്തികപ്രശ്നങ്ങൾ എന്നിവയെപ്പററി അയാൾ രണ്ടു പുസ്തകങ്ങൾ എഴുതിയിട്ടുണ്ടു്. അവയ്ക്കു ധാരാളം പ്രചാരവുമുണ്ടായി. അയാൾ ഇപ്പോൾ ഒരു പ്രധാനിയാണു്.

നിർമ്മലയുടെ സുഖക്കേടു് ഗൌതമന്റെ ജീവിതത്തിലെ ബാട്ടം ഒരു വിപ്ലവംതന്നെ വരുത്തിവെച്ചു. മനുഷ്യന്റെ ആത്മാവാകുന്ന തനതു നർകത്തിൽ എങ്ങനെയെല്ലാമുള്ള ലോകങ്ങളാണു് ഉള്ളതെന്നും അവയിൽ ആരൊക്കെയാണു് താമസമെന്നും ആർക്കറിയാം? ലോകത്തിലെ ''ഗൌതമനീലാംബ

രൻ'' എന്ന നാമഫലകം തൂക്കിയിട്ടിട്ടുള്ള ആ മൂലയിൽ എപ്ര കാരമുള്ള കൊടുങ്കാററുകരം അടിച്ചുകൊണ്ടിരിക്കുന്നു! ആ വീട്ടിൽ (അങ്ങനെയുള്ള വീടുകരം എല്ലാം യുവാക്കന്മാരുടെ ഹൃദയങ്ങളിലുമുണ്ടു്) ഏതു പെൺകുട്ടിയാണിരിക്കുന്നതു്? ഓരോ യുവാവും ഈ വീടിന്റെ വാതിൽ ഒരിക്കൽ മാത്രം തുറന്നു് ഒരേ ഒരു പെൺകുട്ടിയുടെ സീമന്തരേഖയിൽ കുങ്കുമം നിറയ്ക്കുന്നു. പക്ഷേ, ഗൌതമനീലാംബരൻ എന്നു പേരുള്ള ആ യുവാവിന്റെ രഹസ്യം ആക്കറിയാം! തന്റെ ഹൃദയത്തിലിരിക്കുന്ന ആരം വാസ്തവത്തിൽ ആരാണെന്നു് അയാരംക്കുപോലും ഒരുപക്ഷേ, അറിവുണ്ടായിരിക്കയില്ല; അല്ലെങ്കിൽ അറിവുണ്ടായിരിക്കാം. അറിയുന്നവർ മററാരാണു്? ജീവിതമെന്ന തലനാരിഴയേക്കാരം നേർത്ത ഈ പാലത്തിന്മേൽ നിർമ്മല നിൽക്കുന്നു. ജീവിതത്തോടു നേരമ്പോക്കു കാണിച്ചുകൂടാ. ഹൃദയം മഹത്തായ വസ്തുവാണു്; അതിനോടു തമാശ പാടില്ല.

ഒരു ഗോപികയുടെ ഹൃദയം—അതു മുഴുവൻ ലോകത്തിന്റേയും കേന്ദ്രമാണു്.

''ചമ്പാബാജി തോട്ടത്തിൽ ഇരിക്കുന്നുണ്ടു്''—തൽഅത്ത് ജനവാതിൽക്കൽ പോയി ആവർത്തിച്ചു. ''വരൂ, നമുക്കു് അവരെപ്പോയി കാണാം. വളരെക്കാലമായി കണ്ടിട്ടു്.''

ഗൌതമൻ വാച്ചുനോക്കി. ''വേണ്ട; നേരെ ലിഡ്ഹഴ്സ്റ്റിലേയ്ക്കു പോകാം. അല്ലെങ്കിൽ മടങ്ങാൻ വൈകും.''

അവർ ഛായപ്പീടികയുടെ ലൌഞ്ചിൽനിന്നു പുറത്തിറങ്ങുകയും കാറിൽക്കയറി ലിഡ്ഹഴ്സ്റ്റിലേയ്ക്കു യാത്രയാവുകയും ചെയ്തു.

കാർ ഛായപ്പീടികയിൽനിന്നു വേഗത്തിൽ പുറത്തുകടന്നതു ചമ്പ കണ്ടു. ആഞ്ചലോ മരച്ചുവട്ടിലിരുന്നു ഗിത്താർ വായിക്കുന്നതു തുടന്നു. മൈക്കേൽ, ഡെനിസ്സു്, സുരേഖ, ഫ്ലൽശൻ എന്നിവർ നടന്നു നടന്നു പുഴക്കരയിലെത്തിയിരിക്കുന്നു. ചമ്പ ചാരുകസാലയിൽ കുനിഞ്ഞു്, പുല്ലിന്റെ ഒരു ഇല നുള്ളിയെടുത്തു.

''എന്താ വിചാരിക്കുന്നതു്?'' സിറിൽ ചോദിച്ചു. അയാരം വെയിലിൽനിന്നു രക്ഷപ്പെടുവാനായി ഒരു കടലാസ്സു് മുഖത്തിനു മുമ്പിൽ പിടിച്ചു കസാലയിൽ ഇരിക്കയായിരുന്നു.

''ഒന്നുമില്ല.''

''നിങ്ങളുടെ കൂട്ടുകാരാണല്ലോ ആ കാറിൽ പോയതു്.''

''അതേ.''

''എനിക്കു മനസ്സിലായി, നിങ്ങരം നിങ്ങളെ 'കൂട്ട'ത്തിൽ ചേർക്കുവാൻ ഇഷ്ടപ്പെടുന്നില്ലെന്നു്; എന്നാൽ അതിനോടു വളരെ അധികം സ്നേഹമുണ്ടുതാനും. എന്തുകൊണ്ടെന്നാൽ നിങ്ങളുടേയും അവരുടേയും അതീതകാലം ഒന്നായിരുന്നു. വിചിത്രമായ വൈരുദ്ധ്യമുള്ള സംഗതികളുടെ സംകലനമാണു് നിങ്ങരം.' സിറിൽ ദുഃഖദശ്ധമായ സ്വരത്തിൽ പറഞ്ഞു. ''നിങ്ങളെക്കാണുമ്പോഴെല്ലാം ഞാൻ വളരെ അധികം വിഷാദമഗ്നനാകുന്നു.''

''ഇററലിക്കാരെപ്പോലെ സംസാരിയ്ക്കാതിരിയ്ക്കൂ.'' ചമ്പ പറഞ്ഞു.

''ഇതാണു് നിങ്ങരംക്കുള്ള മറെറാരു ദോഷം. സ്വന്തം ലെവലിൽ എത്തിക്കഴിഞ്ഞാ ഉടനെ നിങ്ങരം വാതിൽ ശക്തിയായി അടയ്ക്കുന്നു. ഭീരു! നിങ്ങരംക്കു് നിങ്ങളുടെ ഭീരുത്വത്തേയും ദൌബ്ബല്യങ്ങളേയും പററി ഒററിവുമില്ലേ?'' അയാരം കസാലയിൽ നിന്നിറങ്ങി, മരത്തിൻെറ തടിയിൽ ചാരി ഇരുന്നു. ''പലപ്പോഴും നിങ്ങരം നുണ പറയുന്നു; മററുള്ളവരുടെ ആനന്ദത്തിൽ അസൂയപ്പെടുകയും, അവരുടെ മേൽ സ്വാധീനം ചെലുത്തുവാനുള്ള പ്രയത്നത്തിൽ എപ്പോഴും ഏർപ്പെടുകയും ചെയ്യുന്നു. അവർ നിങ്ങളേക്കാരം മീതെ ആയിത്തീരുന്നതു കാണുവാൻ നിങ്ങരം ഇഷ്ടപ്പെടുന്നില്ല. ചമ്പേ, ഇക്കാലത്തെ ഏററവും വലിയ ദോഷം ഇതാണു്—നാം ഒന്നു സ്വീകരിക്കാൻ തയ്യാറാവുമ്പോഴേയ്ക്കും നമുക്കു മനസ്സിലാകുന്നു, നമ്മുടെ സമയം അവസാനിച്ചു എന്നു്. നീ സുജാതാ മുക്കർജി ആയിത്തീരാതിരിക്കാൻ ഈശ്വരൻ കടാക്ഷിക്കട്ടെ. നീ ഒരു സ്ഥാ

പനമായിത്തീരുന്നതു കാണാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ചമ്പ അഹമ്മദ് പത്തുകൊല്ലത്തിനു ശേഷം ചെൽസിയിലെ ഒരു സ്റ്റുഡിയോ ഫ്ളാററിൽ കലാകാരന്മാരുടേയും ബുദ്ധിവാദികളുടേയും മാതൃകയും, ഗുരുവും ആകും......എന്റെ ദൈവമേ, ഇതു വിചാരിക്കുമ്പോഠംതന്നെ എനിക്കു ഭയമാകുന്നു.''

''ഞാൻ ഇത്ര വലിയ കരുണയ്ക്ക് അർഹയാണോ?''

''നാമെല്ലാം ദയ അർഹിക്കുന്നവരാണ്. ഇങ്ങനെയെല്ലാം ആയിട്ടുകൂടി നിങ്ങഠം വളരെ പ്രിയപ്പെട്ടവളാണ്. നിങ്ങളുടെ ഹൃദയം ശുദ്ധവും ഋജുവുമാണെന്നതുതന്നെ വലിയ കാര്യമാണ്. മററുള്ളവർക്കു മാപ്പുകൊടുക്കാനുള്ള യോഗ്യതയും നിങ്ങളിലുണ്ടാകാം. ഇല്ലേ?''

''ഉവ്വ്, ഒരുപക്ഷേ.''

അയാഠം ഒന്നും മിണ്ടിയില്ല.

നേർത്ത മഴപെയ്യാൻ ആരംഭിച്ചു. അവർ എഴുന്നേററു ചായക്കടയിലെ ലൌഞ്ചിലേയ്ക്കു പോയി. മൈക്കേലും കൂട്ടകാരും അകലെ ബോട്ടിന്മേൽ ഇരിക്കുന്നതായി കാണപ്പെട്ടു. ലൌഞ്ചിലെ ഒരു സോഫമേൽ കുറച്ചു കടലാസ്സും വർത്തമാനപ്പത്രങ്ങളും കിടക്കുന്നുണ്ടായിരുന്നു. ഗൌതമനീലാംബരൻ മറന്നിട്ടു പോയതായിരുന്നു അവ.

''നിങ്ങഠംക്കു സൌഹാർദ്ദം കാണിയ്ക്കാൻ കഴിയും.'' സിറിൽ പറഞ്ഞുതുടങ്ങി. ലോകത്തിലെ മറെറല്ലാററിലും നിങ്ങഠം ചിതറിക്കിടക്കുന്നു, ഈ കടലാസ്സുകഷണങ്ങളെപ്പോലെ.'' അയാഠം ഉദാസീനഭാവത്തിൽ അവിടെക്കിടന്നിരുന്ന ഒഴിഞ്ഞ ഒരു കവർ കയ്യിലെടുത്തു. അതിന്മേൽ ഗൌതമന്റെ മേൽവിലാസമുണ്ടായിരുന്നു.

''സിറിൽ, ഞാൻ തിളങ്ങുന്ന പ്രകാശത്തിലാണ്.'' അവഠം സോഫമേൽനിന്ന് ഒരു പത്രം എടുത്തു. അതിന്റെ മീതേയും ഗൌതമന്റെ പേർ അച്ചടിയ്ക്കപ്പെട്ടിട്ടുണ്ടായിരുന്നു.

''നിങ്ങഠം ഇയ്യാളെ വളരെ അധികം ഇഷ്ടപ്പെടുന്നുണ്ട്, ഇല്ലേ?'' അയാഠം പത്രം ചമ്പയുടെ നേരെ എറിഞ്ഞുകൊടുത്തു.

ഗൌതമനും ആമിർ റസയെപ്പററി ഇപ്രകാരമുള്ള പരീക്ഷാ ചോദ്യങ്ങഠം ചോദിച്ച ഒരു കാലമുണ്ടായിരുന്നു.

''എന്നാൽ, അയാഠം നിങ്ങളെക്കാണാത്തതു് എന്തുകൊണ്ടാണു്?'' അയാഠം തുടൻ്നു.

''എനിയ്ക്കറിഞ്ഞുകൂടാ. അയാളെ കാണാനുള്ള സമയം എനിയ്ക്കു് എവിടെയാണു്?''

''നിങ്ങഠം വീണ്ടും നുണപറയുകയാണു്.''

അവഠം ഉന്നതമായ ഒരു കൊടുമുടിമേൽ നില്ക്കുകയാണു്. ലോകം മുഴുവൻ അവളെ അത്യന്തം സൂക്ഷ്മമായി അറിയും. ''സ്വയം ഇങ്ങനെ ചിന്നിച്ചിതറുവാൻ ഞാൻ എന്നെ എന്തിനനുവദിച്ചു? ഇപ്പോഠം സമയം വളരെ വൈകിയിരിക്കുന്നു. എന്തു ചെയ്യാൻ കഴിയും? കാലം മുഴുവനും നീങ്ങിക്കഴിഞ്ഞു— കാലം മുഴുവൻ......''

മോട്ടോറുകഠം പുറമേ മഴയത്തു വന്നുനിന്നു. പ്രസിദ്ധരായ കുറെ ഷെക്സ്പീരിയൻ നടന്മാർ ലൌഞ്ചിലേയ്ക്കു കയറി. അവരിൽ ഒരാഠംക്കു സിറിലിനെ അറിയാമായിരുന്നു. അവരെല്ലാവരും ചൂളയുടെ അടുത്തു ചെന്നിരുന്നു, മററു വർത്തമാനങ്ങഠം തുടങ്ങി.

ലിഡ്ഹഴ്സ്റ്റിലെ പ്രൌഢിയേറിയ സാനിറേറാറിയം അനേകശതം ഏക്കർ ഭൂമിയിൽ വ്യാപിച്ചുകിടക്കുന്ന സുഗന്ധിതമായ വനങ്ങളാൽ ചുററപ്പെട്ടും, മഴയിൽ നിശ്ശബ്ദം നനഞ്ഞും കിടക്കുന്നു. ഹൃദയഹാരിയായ ഈ സ്വർഗ്ഗത്തിൽ കിടക്കുന്ന ആളുകഠം ടെലവിഷൻ സസുഖം കണ്ടുകൊണ്ടു തങ്ങളുടെ അവസാനത്തെ പ്രതീക്ഷിക്കുകയൊ, മററുതരത്തിലുള്ള പരിസമാപ്തിവരെ നീളുന്ന ഒഴിവുസമയത്തിനുവേണ്ടി പുറത്തേയ്ക്കു പോകുകയോ ചെയ്യുന്നു. കെട്ടിടത്തിന്റെ ഒരുഭാഗത്തെ മൂലയിലായിരുന്നു നിർമ്മലയുടെ മുറി.

നിർമ്മല തലയിണമേൽ ചാരിക്കിടന്നു വലിയ പ്രസന്നതയോടെ എല്ലാവരേയും നോക്കിക്കൊണ്ടിരുന്നു.

ശാന്ത് കമാലിൻേറയും ബില്ലിൻേറയുംകൂടെ കട്ടിലിൻെറ മറുഭാഗത്തും ഗൌതമൻ വലിയ പൂത്തട്ടിൻെറ അടുത്തുള്ള ഒരു മൂലയിലും ഇരിയ്ക്കുകയാണു്.

''ഗൌതമാ'', നിർമ്മല ഗൌതമനെ സംബോധന ചെയ്തു. ''ഇനി പുതിയ വർത്തമാനങ്ങളാകട്ടെ.'' അവരം എഴുന്നേററു അയാളുടെ മുന്നിൽ ജനൽപ്പടിമേൽ ഇരുന്നു.

''മജ്‌ലിസ്സിൻെറ ഉത്സവത്തിനുള്ള ഒരുക്കങ്ങരം തുടങ്ങിയോ?''—നിർമ്മല തൽഅത്തിനോടു വലിയ ജിജ്ഞാസയോടെ ചോദിച്ചു.

''ബഹു ജോറായി നടക്കുന്നുണ്ടു്''—തൽഅത്തു് പറഞ്ഞു. ഒരു നിമിഷനേരത്തേയ്ക്കു എല്ലാവരും മൌനമായിരുന്നു. മജ്‌ലിസ്സിൻെറ വാർഷികത്തിനുള്ള ഒരുക്കങ്ങളിൽ നിർമ്മല എല്ലാ കൊല്ലവും വലിയ ആദ്യവസാനക്കാരിയാകാറുണ്ടു്. അവരം പങ്കുകൊള്ളാത്ത മൂന്നാമത്തെ കൊല്ലമായിരുന്നു ഇതു്.

''ഇക്കൊല്ലം ആഗസ്റ്റിൽക്കൂടിയല്ലേ നീ ഞങ്ങളുടെകൂടെ ഉണ്ടാകാതിരിയ്ക്കുയുള്ളു.'' കമാൽ പറഞ്ഞു: ''വരുന്ന കൊല്ലം ദൈവം സഹായിച്ചു, നീതന്നെ ഉത്സവത്തിൻെറ നേതൃത്വം വീണ്ടും ഏറെറടുക്കും.''

''അതിനു ഈശ്വരൻ സംഗതിവരുത്തട്ടെ.'' നിർമ്മല പുഞ്ചിരിയോടെ പറഞ്ഞു.

''ഇന്നലെ ഭൈയാസാഹബിനെ കണ്ടു.'' — ഗൌതമൻ പറഞ്ഞു. ''ഇന്നു നിന്നെക്കാണാൻ വരുന്നുണ്ടത്രെ.''

''അയാരം എന്നെക്കാണാൻ പല തവണ വന്നിരുന്നു; പാവം. പെൺകുട്ടികളോടുള്ള അങ്ങോരുടെ നിലപാടു് എന്താണു്?''

''മുറയ്ക്കുള്ളതുതന്നെ'' — തൽഅത്തു് പറഞ്ഞു.

''അതര, വീണ്ടും അപവാദം തുടങ്ങി.'' കമാൽ ശകാരിച്ചു.

''അല്ലല്ല; ഞാൻ ഇതിനു ശേഷം പ്രൊഫസ്സർ ടോയൻബിയെപ്പററിപ്പറയാൻ ഭാവിയ്ക്കുയായിരുന്നു.''

''നീ അദ്ദേഹത്തേയും വാർഷികത്തിനു വിളിച്ചിട്ടുണ്ടോ?'' ഗൌതമൻ ചോദിച്ചു.

''ഞങ്ങരം സ്റ്റീഫൻസ്പെണ്ടറേയും വിളിച്ചിട്ടുണ്ടു്.''

''ഇവരെയെല്ലാം വിൽക്കപ്പെട്ടവരും വാങ്ങപ്പെട്ടവരുമായ ബുദ്ധിജീവികളാണു്.'' ഗൌതമൻ അഭിപ്രായപ്പെട്ടു.

''ഇക്കാലത്തു് ആർട്ടിസ്റ്റ്മാർക്കെല്ലാം വലിയ വിലയാണു്. കലാകാരന്മാർക്കു് വിലയില്ലെന്നു് ആർക്ക പറയാൻ സാധിക്കും? നോക്കൂ, എത്ര ഏഷ്യൻകലാകാരന്മാരാണു് പല തരത്തിലുമുള്ള സ്കോളർഷിപ്പിന്മേൽ അമേരിക്കയിലേക്കു പോകുന്നതു്?''

''ഏഷ്യൻകലാകാരന്മാർ റഷ്യയിലേക്കും ചൈനയിലേക്കും കൂടി നിരന്തരമായി പോകുന്നുണ്ടു്.'' ബിൽ പറഞ്ഞു. അയാൾ അങ്ങേഅററം നിഷ്പക്ഷമായിരുന്നു.

പുറത്തു ദേവദാരവനത്തിൽ ചുവപ്പു പരന്നു.

''ഇനി പോകാം.'' ഗൌതമൻ പറഞ്ഞു. ''ലണ്ടനിൽ മടങ്ങിയെത്തുമ്പോഴേക്കും രാത്രി കുറെയാകും.''

''നിങ്ങളെല്ലാവരും പോവുകയാണോ?'' നിർമ്മല പെട്ടെന്നു് പരിഭ്രമിച്ചുകൊണ്ടു് ചോദിച്ചു. ''ഞാൻ വീണ്ടും ഒററയ്ക്കാകും.''

''നീ ഒററയ്ക്കല്ല, നിർമ്മലേ.'' കമാൽ അവളുടെ മേൽ കുനിഞ്ഞുനിന്നുകൊണ്ടു് പറഞ്ഞു. ''ഞങ്ങളെല്ലാം എപ്പോഴും നിന്റെ കൂടെ ഉണ്ടായിരിക്കും.''

''നിർമ്മലേ, ഒരുപക്ഷേ അടുത്ത ആഴ്ച എനിക്കു വരാൻ പററുകയില്ല. ഏതോ ഒരു കോൺഫറൻസിനായി പണ്ഡിററു് ജി ഡില്ലിയിൽനിന്നു വരുന്നുണ്ടു്.'' ഗൌതമൻ മൃദുസ്വരത്തിൽ പറഞ്ഞു.

''ശരി, ഗൌതമാ, ഞാൻ കാരണം നിങ്ങളുടെ ജോലി തടസ്സപ്പെടരുതു്.'' — നിർമ്മല മെല്ലെ പറഞ്ഞു.

എല്ലാവരും ഗാലറിയിൽക്കൂടി പുറത്തു വന്നു ദേവദാരങ്ങളുടെ ഇരുട്ടിൽ അവർ മറയുന്നതുവരെ നിർമ്മല നോക്കിക്കൊണ്ടു നിന്നു.

മഴ മാറിയപ്പോഠം, ചമ്പയും സിറിലും ഉഠംനാടൻ ചായക്ലബ്ബിൽനിന്നു പുറത്തു കടന്നു. ബോട്ടിൽ കയറിയാണു് അവരെല്ലാം കാംബ്രിഡ്ജിൽ മടങ്ങിയെത്തിയതു്. ഇടതിങ്ങിയ ശാഖകഠം വെള്ളത്തിന്റെ മുകളിൽ തട്ടുകഠം കെട്ടിയ തഴച്ച വള്ളിക്കുടിലുകഠംക്കിടയിൽക്കൂടിയാണു് നദി ഒഴുകുന്നതു്. തലേദിവസം മുതൽ മുടക്കം തുടങ്ങിയിരുന്നു. ചമ്പ സിറിലിനെ നോക്കി. പറയാനുള്ളതെല്ലാം പറഞ്ഞുകഴിഞ്ഞിരുന്നു. ഇനി എന്താണു് ബാക്കിയുള്ളതു്? എല്ലാ സംഗതിയിലും ആവത്തനംകൊണ്ടുള്ള മടുപ്പു വന്നുകഴിഞ്ഞു — സിറിൽ ആഷ്ലിയിലും. അയാഠം അവളെ നല്ലവണ്ണം അറിയും; അവഠം അയാളെയും. എത്ര ദുഃഖകരമായ സംഗതി! ഇനി അവഠം ഏതു നാട്ടിൽ പോയി ഒളിയ്ക്കും?

''വനത്തിലും, ഉദ്യാനത്തിലും, എന്റെ ചഞ്ചലമായ
മനസ്സിലും,
ഓരോ വള്ളിക്കുടിലിലും,
കൃഷ്ണൻ ഇനി ചുററിസ്സഞ്ചരിയ്ക്കട്ടേ.''

അവഠം അഴിയിൽ കുനിഞ്ഞുകൊണ്ടു ഒരു പഴയ പാട്ടു മെല്ലെ പാടി.

അടുത്ത ദിവസം അവർ മരംകൊണ്ടുള്ള ബോട്ട്ഹൌസിന്റെ താഴെ വീണ്ടും വന്നിരുന്നു. സിറിലിന്റെ സൌവർണ്ണമായ തലമുടി കാററിൽ പറന്നുകൊണ്ടിരുന്നു. അയാഠം ചമ്പയ്ക്കു്, അവളുടെ ഭത്താവാണോ എന്നു തോന്നുമാറു്, അത്രയ്ക്കു പരിചിതനായിക്കഴിഞ്ഞിരുന്നു. അവഠം ഒന്നു വിറച്ചു. അയാഠം അവളുടെ ഭത്താവല്ല. വേറെ ഒരു സ്ത്രീയുടെയാണു്. ചമ്പ ഇന്നുവരെ അവളെ കണ്ടിട്ടുപോലുമില്ല. ദൃശ്യങ്ങളിൽ തണൽ വീണ്ടും പരന്നു. തോണികഠം കരയിൽ ബദ്ധമായിക്കിടക്കുന്നു. പശുക്കഠം വന്നു, വെള്ളത്തിൽ തങ്ങളുടെ നിഴൽ കണ്ടു, സന്തുഷ്ടരായി.

''ചമ്പേ'' — കമിഷ്ണറിയിട്ട ഒരു വഞ്ചിയിന്മേൽ കയറിയിരുന്നുകൊണ്ടു് അയാഠം പറഞ്ഞു — ''നീ നിന്റെ പശ്ചാത്തലത്തെപ്പററി എന്നോടല്പം പറയുക.''

വിദൂരരാജ്യത്തുനിന്നു വന്ന ഈ പെൺകുട്ടി തന്റെ സഹായത്തിലാണു് അവിടെ ഇരിയ്ക്കുന്നതെന്നു് അയാഠം കണ്ടു. അവഠം ഏററവും അരക്ഷിതയാണു് — സ്വന്തം അതീതത്തിൽ സുരക്ഷിതത്വത്തോടെ ജീവിയ്ക്കാൻ അവഠംക്ക ഒരുപക്ഷേ, കഴിഞ്ഞേയ്ക്കാം. എന്നാലും അവളുടെ തനതായ ലോകം ഏതാണു്? ആക്കറിയാം. ലോകം നിരന്തരം മാറിക്കൊണ്ടേയിരിയ്ക്കുന്നു. ഈ കുട്ടി അയാഠംക്ക വളരെ പരിചിതയാണു്. റോസ്മരി അപരിചിതയാണു്. അയാഠം പെട്ടെന്നു അത്യന്തം പരിഭ്രമിച്ചു. താൻ ഈ ചമ്പാഅഹമ്മദ് എന്ന പെൺകുട്ടിയുമായി അദൃശ്യമായ ബന്ധത്താൽ ബന്ധിയ്ക്കപ്പെട്ടിരിയ്ക്കുന്നു എന്നു് അയാഠംക്ക ബോദ്ധ്യമായി. അവളോടും, തന്നോടുതന്നെയും അയാഠംക്ക വലിയ ദയ തോന്നി.

''നിങ്ങളും എന്നെപ്പററി നോവലെഴുതുമോ?''

''ഇല്ല; ആരാണെഴുതാൻ ഭാവിച്ചതു്.''

''ബിൽ — വില്യം ക്രേഗ്.''

''ഇല്ല, ഞാൻ നോവലെഴുതാൻ ആഗ്രഹിയ്ക്കുന്നില്ല.''

''ഞാൻ അത്രയേറെ വിചിത്രയാണെന്നു തോന്നുന്നുണ്ടോ നിങ്ങഠംക്ക്?''

''നീ വിചിത്രയൊന്നുമല്ല; നിന്നെപ്പോലെ അസംഖ്യം പെൺകുട്ടികളുണ്ടു് — ബുദ്ധിയുള്ളവരും, മൃദുലഹൃദയകളും, ആകഷ്ണീയകളുമായിട്ടു്.''

''പറയുന്നതു കേട്ടാൽ തോന്നും, ഈ മൂന്നു ശബ്ദങ്ങഠംകൊണ്ടു എന്നെപ്പററി എല്ലാം അറിഞ്ഞുകഴിഞ്ഞു എന്നു്.'' ചമ്പ തന്റെ മനസ്സിൽ പറഞ്ഞു, അവഠം കണ്ണുകളടച്ചു തന്റെ പശ്ചാത്തലത്തെപ്പററി ഓത്തു. കാശിയിലെ തെരുവു്, വീടു്, മുററത്തു കിടക്കുന്ന കട്ടിൽ, അച്ഛൻ ഹുക്ക വലിയ്ക്കുകയും അതോടൊപ്പം കേസ്സുകളുടെ റിക്കാർഡുകഠം നോക്കുകയും ചെയ്യുന്നു. ഈ ദൃശ്യം സിറിലിനു കാണിച്ചുകൊടുക്കാൻ അവഠം ഇഷ്ടപ്പെ

ട്ടില്ല. അവൾ അവയെ മറികടന്നു് മുന്നോട്ടുപോയി. ഐ. ടി. കോളേജ്, കൈലാസ് ഹോസ്റ്റൽ, ഗുൽഫിശാൻ — പക്ഷേ, ഗുൽഫിശാൻ അവളുടെ വീടല്ല. (ആകുവാനുള്ള സാധ്യത ഉണ്ടായിരുന്നു)

''നോക്കൂ, ആരാണു് വരുന്നതു്, നിന്റെ അതീതത്തിൽനിന്നു് പുറത്തു കടന്നു്'' — സിറിൽ പറഞ്ഞു.

ചമ്പ കണ്ണുകളുയർത്തിനോക്കി. ഒഴിവു കൊണ്ടാടുവാൻ വന്ന ആൾക്കാരുടെ സമൂഹങ്ങൾ കരയിൽ വളരെ ദൂരത്തോളം ചിതറിക്കിടന്നിരുന്നു. അവരുടെ ഇടയിൽനിന്നു കമാൽ ബോട്ടുഹൌസിന്റെ നേരെ പോകുകയായിരുന്നു.

''ഹലോ, ചമ്പാജി, ഹലോ സിറിൽ''

''ഹലോ.''

''ഇന്നലെ രാവിലെ ഞങ്ങൾ നിങ്ങളെ ഒരു 'റോഡ്ഹൌസി'ൽ കാണുകയുണ്ടായി.''

''ഉവ്വ്.''

''പക്ഷേ, ഞങ്ങൾ അല്പം ബദ്ധപ്പാടിലായിരുന്നു.''

''ശരി ശരി, സാരമില്ല; ഇരിയ്ക്കൂ.''

അയാളും മറച്ചിട്ട ഒരു ബോട്ടിന്മേൻ കയറിയിരുന്നു.

''ഞാൻ സിറിലിനോടു ലക്നോവിനെപ്പററി പറയുകയായിരുന്നു''.

''വാസ്തവമോ?'' കമാൽ ശിഷ്ടാചാരത്തിന്റെ പേരിൽ താല്പര്യം കാണിച്ചുകൊണ്ടു പറഞ്ഞു. ഇവൾ ഇപ്പോഴും അവിടെത്തന്നെ ഇരിക്കുകയാണു്. ലോകം എവിടെനിന്നു പുറപ്പെട്ടു എവിടെ എത്തിക്കഴിഞ്ഞിരിക്കുന്നു?—കമാൽ ഖേദപൂർവ്വം വിചാരിച്ചു.

ചമ്പയ്ക്കു കമാലിന്റെ സ്വരത്തിലുള്ള ദുഖം മനസ്സിലായി. ''കമാൽ, നിങ്ങൾക്കു എന്നെ മനസ്സിലാക്കാൻ ഒരിക്കലും കഴിയുകയില്ല''. അവൾ പറഞ്ഞു. ''ഞാൻ എല്ലായ്പോഴും വസ്തുക്കളെ പൂജിക്കുന്നു എന്ന കുററം നിങ്ങൾ എന്നിൽ ആരോപിക്കുന്നു. പക്ഷേ, വേനൽക്കാലത്തെ ചൂടിൽ വയ്ക്കോൽക്കുണ്ടയിൽ നിന്നു പുറപ്പെടുന്ന ഗന്ധം, കതിരുകൾ കനയ്ക്കുന്നതി

ൻെറ ഒച്ച, നിശ്ശബ്ദമായ നിരത്തിൽക്കൂടി നീങ്ങുന്ന കാളവണ്ടി—എന്നിൽ, ഒരു പക്ഷേ, ബുദ്ധി വളരെയൊന്നുമില്ല; എങ്കിലും ഈ വസ്തുക്കളെയെല്ലാം ഞാൻ എൻെറ അടുത്തുവച്ച് സൂക്ഷിക്കാനും, അവയെ ബോധ്യപ്പെടുവാനും ആഗ്രഹിക്കുന്നു. എനിയ്ക്കു കൂടുതൽ ബുദ്ധിയുണ്ടായിരുന്നെങ്കിൽ, നിങ്ങളെപ്പോലെ ഞാനും തത്വശാസ്ത്രം പഠിക്കുകയും ശാന്തി കൈവരിക്കുകയും ചെയ്യുമായിരുന്നു''.

''സിറിൽ, നിങ്ങടം ചാന്ദ് ബാഗിലെ വള്ളിക്കുടിലുകളിൽ മഴയ്ക്കുശേഷം ചിതറുന്ന നിറത്തേയോ, നട്ടുച്ചയിലെ നിശ്ശബ്ദതയിൽ അരമതിലിന്മേൽ ഒററയ്ക്കു കയറി ഇരുന്നു പെരുക്കപ്പെട്ടിക ഉരുവിടുന്ന ശിഖാവാനും വിഷാദമൂകനുമായ ഹിന്ദുകുട്ടിയുള്ള രാമനഗിരിയിലെ പൊടി നിറഞ്ഞ നിരത്തിനേയോ കണ്ടിരുന്നെങ്കിൽ — ഇല്ല, സിറിൽ, എനിക്കു സാധ്യമല്ല. എൻെറ പശ്ചാത്തലം നിങ്ങടംക്കു വിവരിച്ചുതരുന്നതു് വളരെ വിഷമമുള്ള കാര്യമാണു്. നിങ്ങടംക്കു് മനസ്സിലാകയുമില്ല.''

''ഞാൻ നിങ്ങളോടു പറയാം''—കമാൽ മുന്നോട്ടു കുനിഞ്ഞു പറയാൻ ആരംഭിച്ചു. അവിടെനിന്നു വളരെ ദൂരെയുള്ളതും താൻ അത്യന്തം ഇഷ്ടപ്പെടുന്നതുമായ ആ ലോകത്തിൽ അയാടം പെട്ടെന്നു പ്രവേശിച്ചു അതിലുള്ള ദൃശ്യങ്ങളിലെ ആത്മാവിനെ കമാലിനേക്കാടം അധികം അറിഞ്ഞവൻ ആരുണ്ടാകാനാണു? അയാളുടെ ഹിന്ദുസ്ഥാനമാണു് അതു്.

''ഇതാ കേടംക്കു, മുടി അഴിച്ചിട്ടുകൊണ്ടു അമേയഗീതം പാടുകയാണു്—

അലേനബി, ഔലാദേ അലിപർ
വാരീ വാരീ ജാവൂം
ജേഹരാകേ ഫർജന്ദ്, ഹസൻ ഹുസൈൻ.

ഞാൻ ഇതിനെ എങ്ങിനെ വിവർത്തനം ചെയ്യട്ടെ. കല്യാണാവസരങ്ങളിൽ തിരശ്ശീലകളിട്ടു മറച്ച വരാന്തയിൽ ഇരുന്നു സ്ത്രീകടം ആലപിക്കുന്നു—

ഇസ് ബൻനേ പർ സായാ അലികാ

മേരാ ശ്യാംസുന്ദർ ബൻനാ'

യൂറോപ്പിലെ ഏതു സോഷ്യലിസ്റ്റിനു മനസ്സിലാകും ഈ രംഗത്തിന്റെ സൌന്ദര്യം—മേരാ ശ്യാംസുന്ദർ ബൻനാ''.

ചമ്പ പറഞ്ഞു എന്റെ വീട്ടിൽ വന്നു 'മീറാസീനുകൾ പാടും—

''മംഗൾ ഗാവൂം, ചൌകേ സജാവൂം

ഗജരാ ചമേലി കാ ലാവോ രീ''

സിറിൽ നിങ്ങൾ ചമേലിപ്പൂവുകൊണ്ടുള്ള മാല കണ്ടിട്ടുണ്ടോ? സരയൂ തീരത്തുള്ള എന്റെ ഗ്രാമത്തിലെ കൃഷിക്കാർ നിലാവുള്ള രാത്രികളിൽ വയൽ വരമ്പത്തിരുന്നു ''ആൽഹാ ഊദൽ'' ആലപിക്കുന്നു.

'അലീ അലീകർകേ സൈയദ് ദൌഡേ

ആൽഹാ ഖീഞ്ച് ലിൻഹ് തൽവാർ'

''മുഖത്തു വെളുത്ത ചായംതേച്ച് കദീരിന്റെ മരുമകൻ നാടോടി നാടകങ്ങളിൽ പാടാറുണ്ട്.

ലൈലാ, നിന്റെ ദർബാറിൽ വരുവാൻ

സാധിച്ചതിനു ഈശ്വരനു നന്ദി

ഞാൻ ഏതു രാജശാസനത്തിൽപെട്ടവനോ

അതേ ശാസനത്തിൽ കീഴ്വന്നു.''

''ചമ്പാബാജി, ക്രിസ്തുമസ്സ്കാലത്തു് ഒരിക്കൽ ഞങ്ങൾ നിങ്ങളെ ഞങ്ങളുടെ ഗ്രാമത്തിൽ കൊണ്ടുപോയില്ലേ? അന്നു രാത്രി മുഴുവൻ കമ്പിളി പുതച്ചിരുന്നു നമ്മൾ കണ്ട ആ 'ലൈലാ മജ്നൂ' നടകം നിങ്ങൾക്കു ഓർമ്മയുണ്ടോ?''

''ഉവ്വ്.'' ചമ്പ ഇപ്പോൾ ലഖ്നൌവിൽനിന്നു അമ്പതു മൈൽ അകലെയുള്ള കല്യാൺപൂരിലായിരുന്നു. അവൾ അവിടെ നിന്നുതന്നെ മറുപടി പറഞ്ഞു. ''ഉവ്വ്'' മജ്നു കാററിൽ കൈ ചലിപ്പിച്ചുകൊണ്ടു പറഞ്ഞു:

1. പഞ്ചാബിലെ ഒരു മുസൽമാൻ ജാതി. ഇതിലെ പുരുഷന്മാർ നാടകം കളിക്കുന്നവരും, സ്ത്രീകൾ നർത്തകികളും ഗായികമാരുമാണു്.

നിന്റെ മുഖം എന്റെ കർബലാ,
നിന്റെ കേശം എന്റെ ഈമാം
കർബലയിൽ പ്രാർത്ഥിക്കുവാൻ ഇതാ
നിന്റെ ദർബാറിൽ വന്നിരിക്കുന്നു.

''അതെ.''

അയാളും അപ്പോഴം കല്യാൺപൂരിൽ തന്നെയായിരുന്നു. അവർ ഷാളും കമ്പിളിയും പുതച്ച്, മണ്ഡപത്തിനുതാഴെ ഇരിക്കുകയാണു്. സ്റ്റെയ്ജിൽ മങ്ങിയ ഗ്യാസ്ലൈററ് കത്തുന്നുണ്ടു്. തന്റെ തടിച്ച സ്വരംമൂലം മണ്ണൂട്ട എന്നു വിളിക്കപ്പെടാറുള്ള കദീരിന്റെ മരുമകൻ മാസ്റ്റർ ഫരീദ് ലൈലയുടെ മുന്നിൽ നിന്നു ഗർജ്ജിയ്ക്കുന്നു. ഗ്രാമത്തിലെ വൃന്ദവാദ്യക്കാർ ഹാർമോണിയവും തബലയും തകർക്കുന്നു. മാസ്റ്റർ ഫരീദ് പാടി:

ലൈലേ, ജുലേഖയെപ്പോലെയുള്ള
നിന്റെ പ്രേമിയായതിനാൽ,
യൂസഫിനെപ്പോലെ വില്ക്കപ്പെടുവാൻ
അങ്ങാടിയിൽ വന്നിരിക്കുന്നു.

അടുത്തുതന്നെ ഗൌതമനീലാംബരൻ ഇരിക്കുന്നുണ്ടായിരുന്നു. അയാളുടെ അടുത്തു ഹരിശങ്കരനും എല്ലാ പെൺകുട്ടികളും. ഗൌതമൻ മുമ്പിലേക്കു കുനിഞ്ഞു ഗംഭീരതയോടുകൂടി ചമ്പയ്ക്കു് ഗ്രാമീണ കലാചാരത്തിന്റെ പ്രശ്നത്തെപ്പററി വിവരിക്കുവാൻ തുടങ്ങി. വെളുപ്പിനു നാലുമണിവരെ അവർ എല്ലാവരും അവിടെ ഇരുന്നു. അവർ കളിമണ്ണുകൊണ്ടുണ്ടാക്കിയ കോപ്പയിൽ കരിമ്പുചാറും, ചായയും കഴിച്ചു. അതു കമാലിന്റെ അച്ഛൻ നവാബ്യ്തകി റസാബഹാദൂറിന്റെ മാതൃസമ്പത്തായ ഗ്രാമമായിരുന്നു.

അവർ അവിടെയിരുന്നു നാടകം കാണുകയും പാട്ടുകേൾക്കുകയും ചെയ്തു. പുറത്തു്, മരക്കൂട്ടത്തിൽ, പൌഷമാസത്തിലെ കാററു ചലിക്കുന്നുണ്ടു്. പെട്ടെന്നു ഒരു മോട്ടോർ ബോട്ടു്, ഇംഗ്ലീഷ്റെക്കാഡ് പാടിച്ചുകൊണ്ടു് ഗംഗനദിയുടെ ഓളങ്ങളിൽ കൂടി കടന്നുപോയി. ചമ്പയും കമാലും മടങ്ങി വന്നു.

''ഞങ്ങളുടെ ഗ്രാമീണ നാടകങ്ങളിൽ ''നളദമയന്തി''യും ''ഇന്ദ്രസഭ''യും എല്ലാം ഒന്നാംതരമാകാറുണ്ട്'' കമാലിന്റെ ദുഖവും വിഷാദവും നിറഞ്ഞ സ്വരം കേൾക്കാറായി. അയാൾ കനിഞ്ഞുനിന്നു സിറിലിന്റെ സിഗരററ് കൊളുത്തുകയായിരുന്നു.

''പിണെ, കമാൽ, നിങ്ങൾക്ക ജൂഥികാറായിയെ ഓർമ്മയുണ്ടോ?'' ചമ്പ മെല്ലെമെല്ലെ പറഞ്ഞു—''വാസന്തിയുടെ പാട്ടും''.

''ഉവ്വ്; കമാൽ അവളോട് സഹകരിച്ചു. ''മഞ്ഞു കാലത്തെ വെയിലിൽ ഇരുന്ന് ഹരിശങ്കരനും പാടാറുണ്ട്''.

അയാൾ സിറിലിനെ ഉറക്കെ സംബോധനചെയ്തു—''നിങ്ങൾക്ക എന്തറിയാം? ആരാണ് പങ്കജ്മല്ലിക്, പഹാഡി സന്യാൾ, ആരജ്ലഖനവി, നാരായണൻ റാവ്വ്യാസ്, കാനൻദേവി? ഞങ്ങളുടെ ജീവിതത്തിൽ അവക്കുള്ള സ്ഥാനം എന്താണെന്ന് നിങ്ങൾ അറിയുമോ?'' ''നിങ്ങളറിയുമോ?'' കമാലിന്റെ ദേഷ്യത്തിന്റെ 'ക്യൂ' തുടർന്നുകൊണ്ട ചമ്പ തുടങ്ങി. ''എന്റെ പശ്ചാത്തലത്തെപ്പററി ചോദിക്കുന്നുണ്ടല്ലോ—പ്യാരു കവ്വാൽ, ഫൈയാജ്ഖാൻ, ദീപാലി താലൂക്കേദാർ ഇവരുടെ സ്ഥാനമെന്താണ്?''

''ലക്നോവിലേയും ആലിഗഢിലേയും കവിസദസ്സുകൾ എന്താണെന്നും ജിഗർ സാഹബ്, ആനന്ദ് നാരായൺമുല്ല മുതലായവർക്ക, ഞങ്ങളെസ്സംബന്ധിച്ചേടത്തോളം, ഉള്ള പ്രാധാന്യം എന്താണെന്നും നിങ്ങൾക്ക വല്ല പിടിയുമുണ്ടോ? ഇല്ല, സിറിൽ, നിങ്ങളെ പറഞ്ഞു മനസ്സിലാക്കുന്നത് വളരെ ബുദ്ധിമുട്ടുള്ള സംഗതിയാണ്''.

കമാൽ ഭൂതകാലത്തിൽനിന്നു രക്ഷപ്പെട്ടു വർത്തമാന കാലത്തിൽ എത്താനും മുന്നോട്ടു ഓടാനും ആഗ്രഹിച്ചു. പക്ഷേ, സമയത്തിന്റെ അന്തഃകരണമെന്നപോലെ ചമ്പ മുന്നിൽ ഇരിക്കയായിരുന്നു.

പെട്ടെന്നു കമാലിനുതോന്നി—അവൾ കാലത്തിന്റെ കൊടുങ്കാററിൽപെട്ട, ഇലപോലെ വിറയ്ക്കുകയാണെന്ന്. താൻ

എത്ര വിചാരിച്ചിട്ടും പിടിച്ചുനിർത്താൻ സാധിക്കുന്നില്ല. അയാം പരിഭ്രമിച്ചു എഴുന്നേററു.

''കമാൽ''—സിററിൽ വിവശ സ്വരത്തിൽ പറഞ്ഞു. ''എനിയ്ക്കു ഇനിയും ചിലതു പറഞ്ഞുതരിക''.

''ഇനി എന്തു പറയാനാണു്?'' കമാൽ ഖേദപൂർവ്വം മറുപടി പറഞ്ഞു. അയാം ബോട്ടുഹൌസിന്റെ പടവിൽപോയിനിന്നു നദി നോക്കുവാൻ തുടങ്ങി. കാംനദി ഗോമതിയായി മാറി,

''കമാൽ, നോക്കൂ''—ചമ്പ ചിലതെല്ലാം ഓർമ്മവെച്ചുകൊണ്ടു പറയാൻ തുടങ്ങി. ''രാത്രി സമയമാണു്. നായ്ക്കും കരയ്ക്കുന്നു. അങ്ങാടി നിശ്ശബ്ദമായിക്കിടക്കുന്നു. കാവൽക്കാരൻ തണ്ണീർ മത്തൻ കൃഷി ചെയ്തിട്ടുള്ള വയലുകഠ കാക്കുകയാണു്. ചക്കുകഠ നടക്കുന്നുണ്ടു്.'' ''ഹരിശങ്കരന്റെ മുറിയിലാണു് ഞങ്ങളധികപേരും കൂടുക. അതു വാസ്തവത്തിൽ ചെറിയ ഒരു ടവറാണു്.'' കമാൽ പറയാൻ തുടങ്ങി. ''താഴത്തു് നദി ഒഴുകുന്നുണ്ടു്. ഞങ്ങഠ ആ മുറിയിലിരുന്നു് ലോകത്തിലെ പ്രശ്നങ്ങഠക്കു് പോംവഴി കണ്ടുപിടിക്കും. ആ മുറിയും ആ സംഘവും ലോകം മുഴുവനുമുണ്ടു്. ജീവിതത്തിന്റെ രൂപടം അത്ര സ്പഷ്ടമാകുന്നില്ല. അനവധി തിരശ്ശീലകഠ ഉയരുകയും താഴുകയും ചെയ്തിരുന്നു. മാനസികമായ വെയിലിന്റേയും തണലിന്റേയും ആ കാലം കഴിഞ്ഞുപോയി. ഞങ്ങളുടെ കൈകഠ, മുഴുവൻ മാനവരാശിയുടെയും ചോരകൊണ്ടുരഞ്ജിതമാണെന്നു ഞങ്ങഠക്കു തോന്നാറുണ്ടു്. ഈ ചോര ഞങ്ങഠക്കു കഴുകിക്കളയണം. ഇതാ നോക്കൂ, എന്താണുണ്ടായതു്?'' അയാം കൈകഠ മുന്നോട്ടുനീട്ടി. ''ഒരു ദിവസം രാവിലെ ഞങ്ങഠ എഴുന്നേററു നോക്കിയപ്പോഠ കൈകളിൽ ചോര ശരിയ്ക്കും പുരണ്ടിട്ടുള്ളതായിക്കണ്ടു. സമ്പൂർണ്ണഭാരതത്തിന്റെ പ്രാചീനസംസ്കാരത്തെ പാടിപ്പുകഴ്ത്താറുള്ള ആളുകഠപോലും രക്തത്തിൽ മുങ്ങിയിരിക്കുന്നു. പക്ഷേ, ഞങ്ങളിൽ പലരും ആ ചോരയ്ക്കു പ്രായശ്ചിത്തം ചെയ്യുവാൻ തയ്യാറായിരുന്നില്ല. അവർ മനുഷ്യത്വത്തിന്റെ മഹത്തായ മൂല്യങ്ങളേയും മതത്തി

ൻെറ ഔൽകൃഷ്ട്യത്തേയുംപററി ചച്ച് ചെയ്യുകൊണ്ടു് അങ്ങിങ്ങ ഓടിപ്പോയി.''

''ഇവക്ക പുറമേ മററാളുകളും ഉണ്ടായിരുന്നു—ശരിയായ അസ്സൽ മനുഷ്യർ''—അയാഠം ചമ്പയെ നോക്കി.

''കടീരും കമൽരുണും''—ചമ്പ പറഞ്ഞു.

''അതേ, കടീരും കമൽരുണംതന്നെ. രാമാവതാറും രമാംഭൈയയും. നമ്മുടെ ഗ്രാമത്തിലെ കൃഷിക്കാരനും, കതിരവണ്ടിക്കാരനും, മുറുക്കാൻകടക്കാരനും, എംബ്രോയ്ഡറി ചെയ്യുചെയ്യു കണ്ണു നഷ്ടപ്പെട്ടവനും, നമ്മുടെ തോട്ടങ്ങളിലെ പച്ചക്കറിവില്പനക്കാരനും, മഞ്ചൽ ചുമക്കുന്നവനും—നിങ്ങഠം ഒരിക്കലും അറിയാത്ത ഇവരെല്ലാമാണു് ഞങ്ങളുടെ പശ്ചാത്തലം! അയാഠം തൻെറ വാക്കുകഠം ഉപസംഹരിച്ചു.

ചമ്പ ഇനിയും മടങ്ങിവന്നിട്ടില്ല. അവഠം പറയുവാൻ തുടങ്ങി—''ശരിയാണു്; പിന്നെ ഞങ്ങളുടെ നദികളും. അവ എന്നെന്നും കഥാപാത്രങ്ങളായിരുന്നിട്ടുണ്ടു്. പേരുകഠംതന്നെ കേഠംക്കൂ—സരയൂ, ശാരദ, മന്ദാകിനി, മധുമതി, ഗോമതി.''

പെട്ടെന്നു കമാലിനു ചമ്പയുടെ സ്വരത്തിൽ മടുപ്പു് തോന്നി. അയാഠം വിചാരിച്ചു; പെൺകുട്ടികളുടെ എന്തൊരു സ്വഭാവമാണിതു്! ഒന്നാമതു്, അത്ഥമില്ലാതെ അതുമിതും പറയുന്നവർ; പിന്നെ, കലാകാരികളുംകൂടി ആയാലോ? എല്ലാം ശരിപ്പെട്ടതുതന്നെ.''

അവഠം നദിയെപ്പററി പറയുകയാണു്. കമാലാകട്ടേ, ആഗ്രഹിക്കുന്നതു് ഓടി രക്ഷപ്പെടുവാനാണു്. ''നദിയാകുന്ന പാത്രം! ഈ സംഗതി എന്നേക്കാഠം അധികം അറിയുന്നവർ ആരാണു്?'' അയാഠം നടുക്കത്തോടെ വിചാരിച്ചു. ''എനിയ്ക്കു ആ വീടും, നദിയും, വൃക്ഷവുമെല്ലാം ഓർമ്മയുണ്ടു്. ചമ്പാബാജി, നിങ്ങഠം സ്വയം...''

''പിന്നെ തേട്ടത്തിൽ ഉള്ള അമൽതാസ്മരം''—അവഠം പറയുകയാണു്, ''ഒരു കൂവളവും. കമാൽ, ഗൌതമനോടു ചോദിയ്ക്കണം, അയാഠംക്ക 'ടപ്ടപ്' എന്നു വീഴുന്ന അതിൻെറ കായകളെപ്പററി ഓർമ്മയുണ്ടോ എന്നു.''' അവഠം ആദ്യമായി ഗൌതമൻെറ പേർ ഉച്ചരിച്ചു.

കമാൽ ആലോചിച്ചുകൊണ്ടിരുന്നു—'' ഞാൻ ഇവളോട് എങ്ങനെ പറയും, ഗൌതമൻ നിന്നെ മറന്നുകഴിഞ്ഞു എന്നു്. മറവി എന്നതിന്റെ അർത്ഥമെന്താണു്? തീർച്ചയായും ഓർമ്മയുണ്ടാകും, ഇവൾക്കു നദി ഓർമ്മയുള്ളപോലെ, പിന്നെ സിംഘാഡേവാലിക്കോഠിയും അമൽതാസ് മരവും. ഗൌതമൻ ഇപ്പോഴും ഭാവാവേശത്തോടെ ഇവയെപ്പററിയെല്ലാം സംസാരിയ്ക്കാറുണ്ടു്. എന്തൊരാപത്താണു്!'' കമാൽ ശ്രുണ്ഠിയെടുത്തു് അവളെ നോക്കി. ''ഈ പെൺകുട്ടികൾ എന്തിനാണു് ഇങ്ങനെ മരിക്കുന്നതു്? വാസ്തവത്തിൽ...'' അയാൾ കാലിന്മേൽ കാലേററി ശാന്തമായിരുന്നു് ആലോചിയ്ക്കാൻ തുടങ്ങി. ''അനേകായിരം കൊല്ലങ്ങളായി ഇവർ ഈ മനോഗ്രന്ഥിയിൽ കുടുക്കപ്പെട്ടിരിയ്ക്കയാണു്, ആദ്യത്തിൽ സതിയായിരുന്നുവത്രേ. പിന്നെ സീത; അതിനു ശേഷം ഗോപികളെന്ന വഞ്ചന! ഇവർക്കു ലോകത്തിൽ ഒരു തൊഴിലുമില്ല. ഏതെങ്കിലും ഒരു നല്ല മനുഷ്യനെപിടിച്ചു ആരാധിക്കുക; അതേ, ആരാധിക്കുക. വെറുതെ നടക്കുന്ന ഈ പെൺകുട്ടികളെല്ലാം വിചാരിക്കുന്നുണ്ടായിരിക്കും, ഏശുക്രിസ്തുവിനെ കിട്ടുകയാണെങ്കിൽ അങ്ങോരുടെ സ്റ്റോക്കിങ്ങ്സ്കൂടി തുന്നിക്കൊടുക്കാമെന്നു്.'' ''ഞാൻ ഗൌതമനോടു ചോദിയ്ക്കാം''—അയാൾ ശബ്ദം ഉയർത്തി പറഞ്ഞു—''പിന്നെ എനിയ്ക്കും എന്റെ സ്റ്റോക്കിങ്ങ്സ് തുന്നിയ്ക്കണം.'' അയാൾ തന്റെ കാലിലേക്കു നോക്കി അതേ മട്ടിൽ പറഞ്ഞു. ''നാളെ യുവജനോത്സവത്തിനു ജർമ്മനിയിലേക്കു പോകുന്നു. രാത്രിതന്നെ ലണ്ടനിൽ എത്തിയാൽ തൽ അത്തു് എന്റെ യാത്രയ്ക്കുള്ള ഒരുക്കങ്ങൾ ചെയ്യും.''

''പോകൂ, ഞങ്ങളും നിങ്ങളുടെകൂടെ വരാം.'' സിറിൽ എഴുന്നേററുകൊണ്ടു പറഞ്ഞു. അവർ പട്ടണത്തിലേയ്ക്കു പുറപ്പെട്ടു.

ചമ്പ കാംബ്രിഡ്ജിൽ മടങ്ങി എത്തിയതിനുശേഷം തന്റെ ഹോസ്റ്റൽമുറിയിൽ വന്നു ജനവാതിൽ തുറന്നു. താഴെ നിശ്ശബ്ദമായ നിരത്തു് നീലവെളിച്ചത്തിൽ മിണ്ടാതെ ഒഴുകുന്നുണ്ടു്. സെൻറ് ജോണിലെ മണി പതിനൊന്നടിച്ചു. ദൂരെ — ജീസസ് തെരുവിൽ, ഏതോ ഒരു മനുഷ്യൻ കാഹളത്തി

ന്മേൽ തന്റെ ദുഃഖനിർഭരമായ ഗീതം ആലപിയ്ക്കുന്നുണ്ടായിരുന്നു.

'സമയമില്ല വേഗം, വേഗമാവട്ടെ.
... ... ... ... ...
... ... ... ... ...'

സമയമില്ലത്രെ; ഉം വേഗമാകട്ടെ. വേഗം. ആളുകളെ നോക്കു. അവരുടെ മുഖം എത്ര ജുഗുപ്സാവഹമാണ്; എത്ര വിരൂപരാണ് ഇവർ — ഇവരിൽനിന്നു ഓടി രക്ഷപ്പെടുക. ഞാൻ എങ്ങോട്ടു പോകും? ഞാൻ എന്റെ മിത്രങ്ങളേയും ശത്രുക്കളേയും ഏതു വഴിത്തിരിവിൽ, അപരിചിതവും അറിയാത്തതുമായ ഏതു് അതിർത്തിയുടെ അങ്ങേ ഭാഗത്തു ഉപേക്ഷിച്ചു പോന്നു? അവർ ഏതെങ്കിലും കവലയിൽ കുടുങ്ങിയിരിയ്ക്കുയായിരിയ്ക്കും. തട്ടുകളുടെ, നദികളുടെ, ചതുപ്പുനിലങ്ങളുടെ അപ്പുറത്തു് എന്താണു്? ഇതു് ഞാനാണു്, ഇതു നിങ്ങളാണു്, ശേഷമുള്ളതെല്ലാം എന്റെതന്നെ പ്രക്ഷേപമാണു് — ഇതു് എന്നെന്നും 'ഞാൻ.' മുന്നിൽ ചുവപ്പു മേൽപ്പുരയുള്ള പള്ളിയാണു്. അതിൽ മണികൾ മുഴങ്ങുന്നു. കാട്ടിലെ നടപ്പാതയിൽക്കൂടി പോയ്ക്കൊണ്ടിരിയ്ക്കുവേ, ഞാൻ 'എഞ്ചിലസ്സി'ന്റെ ശബ്ദം കേട്ടു. അതു മൂടൽമഞ്ഞിൽക്കൂടി നീന്തിക്കൊണ്ടു എന്റെ നേരെ വരികയായിരുന്നു. തണുത്തു അപരിചിതമായ വെള്ളത്തിന്റെ പ്രവാഹങ്ങളിൽ നീന്തുമ്പോൾ ഞാൻ നിന്നെ സ്മരിച്ചു.

മുന്നിൽ ചുവന്ന മേൽപ്പുരയുള്ള പള്ളിയാണു്. വസന്തമെത്തി. ഊടുവഴികൾ പ്രേതനക്ഷത്രങ്ങളാകുന്ന പൂക്കളിൽ മറഞ്ഞു. അവർ രണ്ടു പേരും ഇനിയും വന്നെത്തിയിട്ടില്ല — ചുവന്ന തട്ടുള്ള ഈ പള്ളിയിൽ വിവാഹിതരാകാൻപോകുന്ന അവർ രണ്ടു പേരും. തടാകത്തിൽ മഴ പെയ്യുന്നു. ഞാൻ എന്നുമെന്നും നിങ്ങളുടെക്കൂടെയായിരിക്കും.

I loved my love with a platform ticket,
A jazz Song

A hand bag, a pair of stockings of Paris sand,
I loved her song
I loved her between the lines and against the clock
Not until death
But life did us part.
I loved her with peacock's eyes.
And the wares of Carthage
With blasphemy, camaraderie,
and bravado and lots of other stuff
I loved her with my office hours, with flowers and Sirens.
With my budget my, latchkey
and my daily bread,
And so to London and down the
ever-moving Stairs
(Louis Mac Neice)

## 45

ചമ്പ ജനവാതിലടച്ചു് ഹോസ്റ്റലിൽനിന്നു പുറത്തേയ്ക്കു വന്നു. എങ്ങും അപരാഹ്നനിശ്ശബ്ദതയായിരുന്നു. നാളെ കോളേജടയ്ക്കും. ഞാൻ എവിടെപ്പോകും? എന്തു ചെയ്യും? ('ജീവിതം വായുംപിളർന്നു കാത്തുനില്ക്കുന്നു') ഈ പരീക്ഷണവും ഒരുപക്ഷേ നിരുപയോഗമായിരിയ്ക്കും. കാംബ്രിഡ്ജിലെ പച്ചപ്പിൽ നീലമേഘങ്ങൾ പരന്നിരിയ്ക്കുന്നു. അവൾ 'ബോക്സി'ൽക്കൂടി നടന്നു്, ഫിറ്റ്സ്‌വില്യം ലൈബ്രറിയുടെ ഭാഗത്തേയ്ക്കു പോകുന്ന ചെറിയ പാലത്തിന്മേലെത്തി. ''ഷോളോം അലേഖു്''—ഒരു ജൂതവിദ്യാർത്ഥി പാലത്തിന്മേലിരുന്നിരുന്ന മറ്റൊരു ജൂതവിദ്യാർത്ഥിയെ അഭിവാദനംചെയ്തു സൈക്കിളിൽ കടന്നുപോയി. ''ഈശ്വരൻ നിങ്ങളിൽ കൃപാലുവായിരിയ്ക്കട്ടെ.''

''ഈശ്വരൻ നിങ്ങൾക്കെല്ലാവർക്കും ദയ അരുളട്ടെ'' — ചമ്പ ഹൃദയത്തിൽ ഉരുവിട്ടു.

ജീവിതത്തിൽ സ്വയം ഇത്രയേറെ കാഠിന്യമുണ്ട്. അതി ന എന്തിനാണ് തത്വജ്ഞാനം? സുഖത്തിന്റെ അന്വേഷണ ത്തിൽ എത്ര അധികം ക്ഷുദ്രരായിത്തീരുന്നു? പാലത്തിന്മേ ലിരുന്ന ചിത്രം വരക്കുകയായിരുന്ന ജൂതവിദ്യാർത്ഥി അവളെ ക്കണ്ട് വളരെ സന്തോഷിച്ചു. ''ഇരിയ്ക്കൂ''—അയാൾ ചമ്പ യോട് പറഞ്ഞു. ''ഞാൻ നിങ്ങളുടെ സ്കെച്ച് വരയ്ക്കാം.'' അ വൾ ഇരുന്നു; വിദ്യാർത്ഥിയുടെ ഹൃദയം പൊട്ടരുതല്ലോ. ''ഇന്ന അവസാനത്തെ ദിവസമാണ്. നാളെ നിങ്ങൾ എവിടെ പോകുമോ, എന്തോ? നിങ്ങളുടെ സ്കെച്ച് ഞാൻ എന്റെ ക യ്യിൽ സൂക്ഷിയ്ക്കും.'' അയാൾ വേഗത്തിൽ പെൻസിൽ നടത്തിക്കൊണ്ട് പറഞ്ഞു.

ചമ്പ എത്തിനോക്കി. സ്കെച്ച് വളരെ മോശമായിരുന്നു. പക്ഷേ അവൾ ശാന്തമായും ശിഷ്ടതയോടും ഇരുന്നുകൊടുത്തു. ഇതായിരിയ്ക്കാം എന്റെ ശരിയായ രൂപം.'' അവൾ ഉള്ളിൽ പറഞ്ഞു. ''ഈ വിജയിയ്ക്കാത്ത കലാകാരനായിരിയ്ക്കാം എ ന്റെ ചിത്രം വരയ്ക്കുന്നതിൽ ഒരുപക്ഷേ ജയിയ്ക്കുന്നത്''.

''ചിത്രം നിങ്ങൾക്ക ഇഷ്ടമായോ?'' അയാൾ പ്രസന്നത യോടെ ചമ്പയോട് ചോദിച്ചു. ''നിങ്ങൾ സന്തുഷ്ടയായി ക്കാണാൻ ഞാൻ ആഗ്രഹിയ്ക്കുന്നു. ഞാൻ എങ്ങനെ നിങ്ങ ളെ സന്തോഷിപ്പിയ്ക്കട്ടെ.'' അയാൾ സരളഹൃദയനാണെന്ന് വ്യക്തമായിരുന്നു.

''നിങ്ങൾക്ക എന്നെ സന്തോഷിപ്പിയ്ക്കാൻ കഴിയില്ല.''— ചമ്പ പെട്ടെന്ന വലിയ കക്ശസ്വരത്തിൽ പറഞ്ഞു. ('നാമെ ല്ലാം നീചന്മാരാണ് സന്തോഷത്തിന്റെ അന്വേഷണത്തിൽ വഞ്ചിതരാകുന്നത് കണ്ടില്ലേ?' അവൾ ഹൃദയത്തിൽ വിചാ രിച്ചു.)

അയാൾ ഖിന്നതയോടെ പെട്ടെന്ന ചോദിച്ചു — ''നിങ്ങൾ ക്ക സന്തോഷം തരാവുന്ന ആൾ ആരാണ് — ആരാണ്?''

''ഇത് നിർദ്ദയവും നീചവുമായ ചോദ്യമാണ്.''

''മാപ്പുതരിക'' — അയാൾ വിഷാദത്തോടെ പറഞ്ഞു.

''ശരി, ഖുദാഹാഫിസ്. ശോലോം അലേഖും'' — അവൾ സസ്മിതം പറഞ്ഞു.

''ശോലോം അലെഖും''—കുട്ടി മറുപടി പറഞ്ഞു. അയാൾ അവൾ പോകുന്നതു് നോക്കിനിന്നു.

അവിടെ മൈക്കേലും ഡെനിസ്സും നിന്നിരുന്നു.

''സിറിലിനെ ഇതുവരെ കണ്ടില്ലേ?'' — ഡെനിസ്സ് വിവശതയോടെ ഉറക്കെ ചോദിച്ചു.

''ഇല്ല.''

''എവിടെപ്പോയി മറഞ്ഞിരിയ്ക്കുന്നു?'' — ഡെനിസ്സ് പറഞ്ഞു. രണ്ടു പേരും ദേഷ്യത്തോടെ ചമ്പയെ നോക്കി.

''ഡെനിസ്സ്, എനിയ്ക്കു സിറിലിനെസ്സംബന്ധിച്ചു യാതൊരു ഉത്തരവാദിത്തവുമില്ല'' — ചമ്പ പതുക്കെ പറഞ്ഞു.

''അയ്യോ ചമ്പേ, എനിയ്ക്കു മാപ്പുതരണം. ഞാൻ നിന്നോടു ഒച്ചയെടുത്തുവോ?'' — മൈക്കേൽ വിനീതനായി പറഞ്ഞു.

''നടക്കൂ, നമുക്കു കോഹിനൂരിൽ അവസാനമായി ഇന്നു ഭക്ഷിയ്ക്കാം.''

''ഇന്നു് അവസാനത്തെ......'' എല്ലാവരും ഇതുതന്നെ ആവർത്തിയ്ക്കുന്നു. അവർ ഈ ഭാവുകതയിൽനിന്നു രക്ഷപ്പെടാൻ ആഗ്രഹിച്ചിരുന്നു. പക്ഷേ, അതു് സാദ്ധ്യമല്ല. കാംബ്രിഡ്ജിലെ വിദ്യാർത്ഥിജീവിതം ഇന്നവസാനിയ്ക്കുന്നു എന്നതു് വാസ്തവമായിരുന്നു.

അവർ റെസ്റ്ററണ്ടിലിരിക്കുമ്പോൾ സിറിലിനെക്കുറിച്ചു സംസാരിയ്ക്കയുണ്ടായില്ല. ആളുകൾ എന്തുകൊണ്ടാണു് ഇത്രയേറെ ദയവുള്ളവരാകുന്നതു്? അന്യോന്യം എന്തുകൊണ്ടു് ഇത്ര സഹാനുഭൂതി കാണിക്കുന്നു? ഇവരെല്ലാം എന്റെയും ശുഭകാംക്ഷികളാണു്. ഞാനിതാ, വീണ്ടും നീചതയിലേയ്ക്കു പതിച്ചിരിക്കുന്നു.

കുറച്ചുദിവസം മുമ്പു് അവൾ വെറുതെ റോസ്മാരിയുടെ കുശലമന്വേഷിച്ചു.

''കുഴപ്പമൊന്നുമില്ല.'' സിറിൽ ഉത്തരം പറഞ്ഞു. ''ആ സാധു സുഖക്കേടിലും ജോലിയെടുക്കുന്നു, കാംബ്രിഡ്ജിൽ എന്റെ പഠിത്തം മുഴുവനാക്കാൻവേണ്ടി.''

''മററു പെൺകുട്ടികളെ പ്രേമിയ്ക്കാനം''—ചമ്പ ഉദാസീനമായി പറഞ്ഞു.

ഇതു കേട്ട ഉടനെ സിറിൽ ഒരൊററ ചാട്ടത്തിന ജനവാതിലിൽക്കൂടി പുറത്തു കടന്നു. അയാളുടെ മുഖം കോപംകൊണ്ടു തുടുത്തിരുന്നു. സിറിൽ പിന്നീടൊരിക്കലും അവളുടെ അടുക്കൽ വന്നിട്ടില്ല.

സിറിൽ പുറത്തു മഴയത്തു നനഞ്ഞുനില്ക്കുന്നതു് കാണപ്പെട്ടു. ഡെനിസ്സ് ഒരു ചാട്ടത്തിനു് അയാളുടെ അടുത്തെത്തി. പക്ഷേ, അയാഠം അകത്തു വരുവാൻ കൂട്ടാക്കിയില്ല.

''അകത്തേയ്ക്കു വരൂ. എന്തൊരു വിഡ്ഢിത്തമാണു്''—ചമ്പ എഴുന്നേററു പുറത്തേയ്ക്കു ചെല്ലുകയും ശകാരഭാവത്തിൽ പറയുകയും ചെയ്തു.

''എന്റെ കയ്യിൽ പണമില്ല. ഞാനെങ്ങനെ അകത്തു വരും?'' അയാഠം മെല്ലെ ഡെനിസ്സിനോടു പറഞ്ഞു.

ചമ്പയുടെ തൊണ്ടയിൽ എന്തോ തടഞ്ഞു. ഒരാഴ്ച മുമ്പ് ഇവിടെവെച്ചായിരുന്നു അയാളോട് അവഠം പറഞ്ഞതു്—''നിങ്ങളുടെ ഭാര്യ ജോലിചെയ്യുന്നു, മററു പെൺകുട്ടികളുമായി നിങ്ങഠംക്കു പ്രേമസല്ലാപം ചെയ്യാനെ''ന്നു്.

അയാഠം ചമ്പയുടെ നേരെ തിരിഞ്ഞു—''നിങ്ങഠംക്കു് ഒരു പക്ഷേ സന്തോഷമായിരിക്കും, ഈ ആഴ്ച റോസ്മാരി എനിക്കു് ചെക്ക് അയച്ചില്ലെന്നു കേഠംക്കുമ്പോഠം. ഞാൻ അവളെ അറിയിച്ചിരിക്കുന്നു, അവളെ ഉപേക്ഷിക്കാൻ തീച്ചയാക്കി എന്നു്''.

''നിങ്ങളുടെ......നിങ്ങളുടെ തലച്ചോറു്......അതായതു്... തീരെ നശിച്ചിരിക്കുന്നു''—ചമ്പ പരിഭ്രമത്തോടെ പറഞ്ഞു. തഹമീനയുടേയും, നിർമ്മലയുടേയും, ശാന്താക്രേഗിന്റേയും കണ്ണുകളിൽ അവഠം കാണാറുള്ള അതേ വെറുപ്പോടുകൂടി ഡെനിസ്സും മൈക്കേലും തന്നെ വീക്ഷിക്കുകയാണെന്നു് അവഠംക്കു മനസ്സിലായി.

''ഉവ്വു്''—സിറിൽ ശാന്തഭാവത്തിൽ മറുപടി പറഞ്ഞു് മഴക്കോട്ടിന്റെ പോക്കററിൽ കയ്യിട്ട് സിഗരററു് തിരയുവാൻ തുടങ്ങി.

ഡെനിസ്സും, മൈക്കേലും ഒന്നും മിണ്ടാതെ റെസ്റ്ററണ്ടിലേയ്ക്കു മടങ്ങിപ്പോയി. ചമ്പയുടേയും, സിറിലിൻേറയുംമേൽ മഴ പെയ്യുകൊണ്ടിരുന്നു.

''വരൂ, ഇവിടെനിന്നു പോകാം. മഴയത്തു നനഞ്ഞിട്ടു് എന്താണു് കാര്യം?''

''അങ്ങനെയാണെങ്കിൽ ഏതു സംഗതിയിലാണു് കാര്യമുള്ളതു്?''—സിറിൽ അതേ മട്ടിൽ പറഞ്ഞു.

''നിങ്ങളുടെ തലച്ചോറു തകരാറിലായിരിക്കുന്നു, സിറിൽ.''

''ഏതു സംഭവവും അതാതിൻെറ സ്ഥാനത്തു് ഒറ്റയ്ക്കുണ്ടാകുന്നതാണു്. ഒന്നും ആവർത്തിക്കപ്പെടുന്നില്ല. ചമ്പേ, നിമിഷങ്ങൾ ആവർത്തിക്കപ്പെടുമെന്നു് നീ വിചാരിയ്ക്കേണ്ട. നിൻെറ ജീവിതം, ഞാൻ, ഈ കാണുന്ന എല്ലാ വസ്തുക്കളും; സമയത്തിൻെറ ദൂരന്തത്തിൽ നിനക്കു ചിരിക്കാൻ കഴികയില്ല.''

''നടക്കൂ, ഞാനും നിങ്ങളുടെ ഒപ്പം വരാം.''

അവൾ ശ്മശാനത്തിലേയ്ക്കുന്ന മട്ടിൽ ഫുട്ടു്പാത്തിലൂടെ നടന്നു. പരിചിതരായ ആൺകുട്ടികളേയും, പെൺകുട്ടികളേയും വഴിയിൽവെച്ച് കാണുമ്പോൾ സിറിൽ വലിയ ദുഃഖത്തോടെ 'ഹലോ, ഹലോ' എന്നു മാത്രം പറഞ്ഞുകൊണ്ടിരുന്നു.

''നിങ്ങൾ, വാസ്തവത്തിൽ, ഞാൻ മൂലമാണോ......അതായതു്......'' ഇത്രയേറെ ഭയങ്കരമായ വാക്കുകൾ അവളുടെ വായിൽനിന്നു് എങ്ങനെ പുറത്തുവരും? ''അതായതു്......''—അവൾ മൃതമായ സ്വരത്തിൽ പറഞ്ഞു: ''അവസാനം നിങ്ങൾ ഇത്ര ഗൌരവമേറിയ തീരുമാനമെടുത്തതു്?''—തീരുമാനം, അവൾ കാരണം—രണ്ടു കാര്യങ്ങൾ ഇതുവരേയും അവൾക്കു മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ലായിരുന്നു.

''അല്ലല്ല, എന്നെ നിങ്ങളുടെ ഭ്രാന്തൻനായ കടിച്ചിട്ടുണ്ടായിരുന്നു.'' സിറിൽ ശാന്തമായി മറുപടി പറഞ്ഞു. ചിലപ്പോൾ എൻെറ തലതിരിയും, തലച്ചോറു് തകരാറിലാകും. അപ്പോൾ ഇങ്ങനെയുള്ള തോന്നിവാസങ്ങൾ ചെയ്യും.''

ചമ്പ കവലയിൽ എത്തിയപ്പോഠം പെട്ടെന്നു തന്റെ ഹോസ്റ്റലിലേയ്ക്കു തിരിഞ്ഞു.

''നീ എന്റെ ഹോസ്റ്റലിൽ വന്നിരുന്നതു് സുന്ദരമായ ഉപദേശങ്ങഠംകൊണ്ടു് എനിക്കുപകാരം ചെയ്യാൻ വേണ്ടിയായിരുന്നുവോ?''

''ഞാൻ നിങ്ങളോടു സംസാരിക്കാൻ ഇഷ്ടപ്പെടുന്നില്ല, സിറിൽ.''

സിറിൽ വിളറിപ്പോയി.

''അവസാനമായി, ഒട്ടുംതന്നെ—തീരെ—ഇതിൽ ഇനി സംശയത്തിനു് അവകാശമില്ല.''

''നീ എത്രകാലം ഗൌതമനീലാംബരനെ പിൻതുടരും?''

''എന്നെ അപമാനിക്കരുതു്, സിറിൽ.''

ചമ്പയ്ക്കു കഠിനമായ ദേഷ്യം വന്നു.

''ശരി, ശരി''. സിറിൽ ശ്വാസം അടക്കിക്കൊണ്ടു പറഞ്ഞു: ''റോഡിൽ കിടന്നു് കൂകിവിളിയ്ക്കുണ്ട. ചമ്പേ, എനിയ്ക്കു മാപ്പുതരിക; തെററു് എന്റെയാണു്—ഖുദാഹാഫിസ്.'' മഴയുടെ ശക്തിയായ ഒരു അടിവന്നപ്പോഠം വീടുകളുടെ തിരശ്ശീലകഠം ആടി. കാററിൽ തണുത്ത, നനഞ്ഞ പനിനീർപ്പൂവുകളുടെ ഗന്ധമുണ്ടായിരുന്നു.

വൈകുന്നേരം ചില കടലാസ്സെടുക്കാൻവേണ്ടി അവഠം സിറിലിന്റെ കോളേജായ സിഡ്നി സസ്സെക്സിൽ പോയി. അനവധി കുട്ടകാർ രാത്രിവണ്ടിയ്ക്കു നാട്ടിലേയ്ക്കു പോകുന്നുണ്ടായിരുന്നു. ആൺകുട്ടികളും പെൺകുട്ടികളും മഴയിൽനിന്നു രക്ഷപ്പെടാൻ വാതിലിനകത്തു നില്ക്കുകയാണു്. വാതിലിന്റെ പതിനഞ്ചാംനൂററാണ്ടിലെ കനമേറിയ മരക്കതകു് ഇന്നു് അവസാനമായി തുറന്നടയും. ഇതിനുശേഷം എപ്പോഴെങ്കിലും ഇവിടെ വരുമ്പോഴേയ്ക്കും എല്ലാം മാറിയിട്ടുണ്ടായിരിക്കും.

അവഠം പള്ളിയിൽ പോയി. തോട്ടക്കാരോടു സംസാരിച്ചു. ഒരു പാചകൻ ഡൈനിങ്ങ്ഹാളിലേക്കു പോവുകയായിരുന്നു. അവഠം അയാളോടു വലിയ സൌഹൃദത്തോടെ ''ഖുദാഹാഫിസ്'' പറഞ്ഞു, താൻ സ്വയം യുദ്ധക്കളത്തിലേയ്ക്കു പോ

വുകയാണെന്നും ലോകം അവസാനിക്കാൻ പോകയാണെന്നു മുള്ള മട്ടിൽ.

കോളേജ് മുഴുവൻ നിശ്ശബ്ദത വ്യാപിച്ചിരുന്നു. മഴയുടെ ഒച്ചയും ഇലകളുടെ മർമ്മരവും മാത്രമേ അതിനെ ഭഞ്ജിച്ചിരുന്നുള്ളൂ. സിറിൽ ആഷ്‌ലി കോമൺറൂമിലെ ജനവാതിലിനടുത്തു് തോലുകൊണ്ടുള്ള ഒരു സോഫയിൽ ഇരുന്നു് ഒരു 'പ്രോബ്ലം'ത്തിന്റെ ഉത്തരം കണ്ടുപിടിക്കുന്നതിൽ മഗ്നനാണു്. ചമ്പ മുറിയിലേയ്ക്കു കടന്നുവന്നു. അയാൾ അപ്പോഴും തന്റെ പ്രയത്നം നിർത്തിയില്ല. ചമ്പ ഒരു കസാലമേൽ ഇരുന്നപ്പോൾ അയാൾ തല ഉയർത്തി ഒരു 'സൊല്യൂഷ'നെപ്പററി അവളോടു ചോദിക്കുകയും ചമ്പ ശ്രദ്ധാപൂർവ്വം അതു പറഞ്ഞുകൊടുക്കയും ചെയ്തു.

''ശരിയാണു്, നിങ്ങൾക്കു തെററിയില്ലെന്നു തോന്നുന്നു.'' അയാൾ ശുദ്ധമായ ഇംഗ്ലീഷ്‌മട്ടിൽ പറഞ്ഞു.

അവൾ ഞെട്ടി. പരമ്പരയിൽ വിശ്വസിക്കുന്നവനും, അഹംഭാവിയും, ഗംഭീരനും ആയ ഒരു ഇംഗ്ലീഷ് പ്രഭുപുത്രനാണു് തന്റെമുമ്പിൽ ഇരിക്കുന്നതെന്നു് അവൾ കണ്ടു. കലാശാലയിൽ ഈ യുവാവിനോടൊത്തു കുറച്ചുകൊല്ലം അവൾ ചെലവഴിച്ചിട്ടുണ്ടു്. സഹപാഠി എന്ന നിലയ്ക്കു് അയാളോടു ''ഖുദാ ഹാഫിസ്'' പറയാനാണു് അവൾ വന്നിട്ടുള്ളതു്. തന്റെ കൂടെ ഇരുന്നു്, മണിക്കൂറുകളോളം ഓരോ ഭ്രാന്തൻവാദങ്ങൾ നടത്തുകയും കാംനദിയിൽ നൌകാവിഹാരത്തിൽ ഏർപ്പെടുകയും, വയലുകളിൽ ആടിപ്പാടി നടക്കുകയും തന്റെ മനസ്സിന്റേയും ആത്മാവിന്റേയും നീർച്ചുഴിയിൽ ചാടുവാൻ തയ്യാറാവുകയും, വർഷകാലത്തെ ഒരു പ്രഭാതത്തിൽ മഴയിൽ നനഞ്ഞുകൊണ്ടു്, ഭ്രാന്തന്മാരെപ്പോലെ, തന്നോടു വിവാഹാഭ്യർത്ഥന നടത്തുകയും ചെയ്ത ആ ആളല്ല ഇന്നത്തെ ഈ യുവാവു്. ഇയാൾ ലോർഡ് ബാൺഫീൽഡിന്റെ ഇളയമകനായ സിറിൽ ഡെറിക് എഡ്വിൻ ഹാർവാർഡ് ആഷ്‌ലിയാണു്. പ്രോബ്ലത്തിന്റെ ഉത്തരം കണ്ടുപിടിക്കുന്നതിൽ ഏർപ്പെട്ടിരിയ്ക്കവേ, വലിയ ഭാവത്തോടെ അയാൾ ചോദിച്ചു—''നി

ങ്ങൾ ഇതുവരെ പോയില്ലേ? ഏതു വണ്ടിയ്ക്കാണ് പോകുന്നതു്?''

''ആറരമണിയുടെ വണ്ടിക്ക്''—ചമ്പ വാച്ചുനോക്കി ഉത്തരം പറഞ്ഞു. ''നിങ്ങൾ എപ്പോൾ ലണ്ടനിൽ വരും?''

''എപ്പോഴെങ്കിലും വന്നാൽതന്നെ, എനിക്ക തോന്നുന്നു, ഞാൻ നിങ്ങളെ കാണുകയുണ്ടാവില്ല എന്നു്. ഇനിയുള്ള ആയുഷ്ക്കാലം മുഴുവൻ നിങ്ങളെ കാണാതിരിക്കണമെന്നാണു് എന്റെ ആഗ്രഹം.''

അവൾ ഒന്നും മിണ്ടിയില്ല. കാററിന്റെ സുഗന്ധം മുറിയിൽ പരന്നു.

പെട്ടെന്നു് അവൾ വലിയ പ്രസന്നതയോടെ സംഭാഷണമാരംഭിച്ചു. സർവ്വകലാശാല വിട്ടതിനു ശേഷമുള്ള പരിപാടിയെപ്പററി സംഘം എടുത്തിരുന്ന തീരുമാനങ്ങൾ വിവരിച്ചു. ''ഞാൻ ഇന്നി നിയമം പഠിക്കാൻ പോകയാണു്.''

''അനുമോദനം. അതിനുശേഷം എന്തുചെയ്യും?''

''62-ൽ എന്തു ചെയ്യുമെന്നും 65-ൽ എന്താണു നിശ്ചയിക്കുക എന്നും പറയാൻതക്ക ജ്യോതിഷജ്ഞാനം എനിക്കില്ല.'' അവൾ സ്വരത്തിൽ ആഹ്ലാദം നിലനിർത്താൻ പരിശ്രമിച്ചുകൊണ്ടു പറഞ്ഞു.

''അതും ശരിയാണു്.'' അയാൾ കടലാസ്സിന്മേൽ കുനിഞ്ഞുകൊണ്ടു പറഞ്ഞു.

''നിങ്ങൾ ഡോക്ടറെയ്ററ് എടുത്തതിനു ശേഷം, നിരൂപണത്തെ സംബന്ധിച്ച കുറെ പുസ്തകങ്ങൾ നിശ്ചയമായും എഴുതും. ലോകം ആശ്ചര്യപ്പെടും.''

''സംഭവിച്ചേയ്ക്കാം.''

''അഥവാ, ഡോക്ടറെയ്ററിൽ മടപ്പുവന്നു് നിങ്ങൾ 'ബാങ്ക് ഓഫ് ഇംഗ്ലണ്ടി'ൽ ജോലി സ്വീകരിക്കും.''

''അതും നടന്നേയ്ക്കാം.''

''ശരി; ഇനി എനിക്ക പോകണം''—ചമ്പ വാച്ചിൽ നോക്കിക്കൊണ്ടു പറഞ്ഞു.

''ഞാനായിരുന്നു നിങ്ങളുടെ സ്ഥാനത്തെങ്കിൽ ഇത്രയൊന്നും വൈകിയ്ക്കുയില്ലായിരുന്നു. വണ്ടിയുടെ സമയം അടുത്തു.'' സിറിൽ എഴുന്നേററു.

വാതിൽ വളരെ താഴ്ന്നതായിരുന്നു. അസംഖ്യം വിദ്യാർത്ഥികൾ പല നൂററാണ്ടുകളായി ''ഖുദാഹാഫിസ്'' പറഞ്ഞ് അതിൽക്കൂടി പുറത്തുപോകുകയോ, അല്ലെങ്കിൽ തള്ളിഅയയ്ക്കപ്പെടുകയോ ഉണ്ടായിട്ടുണ്ട്

സിറിൽ കുനിഞ്ഞ് അവൾക്കു പോകുവാനുള്ള വഴികൊടുക്കുകയും, കൈ നീട്ടുകയും ചെയ്തു. ''ഇത്രയുംകാലം......'' അയാൾ ഓരോ ശബ്ദവും ഒററയ്ക്കൊററയ്ക്കു ഗംഭീരമായ സ്വരത്തിൽ തെളിയിച്ചു പറഞ്ഞു. ''നിങ്ങളെ അറിയുകയും നിങ്ങളുടെ സൌഹൃദം സമ്പാദിക്കുകയും ചെയ്യാൻ സാധിച്ചതിന് ഞാൻ വളരെയേറെ സന്തുഷ്ടനാണ്. ഖുദാഹാഫിസ്.''

അവൾ കെട്ടിടത്തിന്മേൽ പടർന്നുകിടക്കുന്ന ലതകളെ നൂനുകടന്നു പുറത്തുപോയി.

''ഗെയിററുവരെയെങ്കിലും നിങ്ങൾ എന്റെക്കൂടെ വരില്ലേ?'' തന്റെ ഒഴിയാത്തതും അനന്തവുമായ ഏകാന്തത അനുഭവപ്പെട്ടതിനാൽ അവൾ ധൃതിയോടുകൂടി പെട്ടെന്നു പറഞ്ഞു.

''ഇല്ല; എനിക്കു പ്രോബ്ളം സോൾവ് ചെയ്യാനുണ്ട്.''

അയാൾ മടങ്ങി അകത്തേയ്ക്കു പോയി.

സിറിൽ പറഞ്ഞതു തികച്ചും സത്യമായിരുന്നു. ആ ദിവസത്തിനു ശേഷം ചമ്പാ അഹമ്മദ് സിറിൽ ആഷ്‌ലിയെ ഒരിക്കലും കണ്ടിട്ടില്ല.

# 46

കയററത്തിൽവെച്ചു ദൂരെയുള്ള സാനിറേറാറിയത്തിലെ വിളക്കുകൾ, ഇരുട്ടിലെ പ്രകാശസ്തംഭങ്ങൾ പോലെയോ, അദൃശ്യനായ സ്റ്റൌട്ട് അപകടകരമായ ഒരു പർവ്വതത്തിന്മേൽ സിഗ്നൽ കൊടുക്കാനായി കൊളുത്തിയ അഗ്നികുണ്ഡംപോലെ

യോ ആ അന്ധകാരത്തിൽ കാണപ്പെട്ടു. ജീവിതം പ്രകാശമാനമാവുകയും കെടുകയും ചെയ്യുന്നപോലെയാണു് അവ, ദൂരെ, ഇരുട്ടിൽ, നിന്നു കത്തുന്നതു്.

ഗൌതമനീലാംബരൻ ബസ്സിൽനിന്നിറങ്ങി, തിളങ്ങുന്ന കെട്ടിടത്തിന്റെ കോണിപ്പടിമേൽ എത്തി. അയാൾ വൃത്തിയുള്ള ഗാലറികൾ കടന്നു്, നിർമ്മലയുടെ മുറിയിൽ പ്രവേശിച്ചു.

നിർമ്മല അയാളെ കണ്ടു സന്തോഷംകൊണ്ടു വിടർന്നു. ഗൌതമൻ വന്നെത്തുന്നതിനു മുമ്പു് അവൾ ചുമരിന്റെ ഭാഗത്തേയ്ക്കു് തിരിഞ്ഞുകിടന്നു് എന്തൊക്കെയോ ചിന്തിയ്ക്കുയായിരുന്നു.

''ബീബി''—ഗൌതമന്റെ ശബ്ദം പെട്ടെന്നു് തൊണ്ടയിൽ തങ്ങി. വെളിയിലെ ശബ്ദായമാനവും, സ്വാർത്ഥതല്പരവും, ദുഃഖദഗ്ധവുമായ ലോകത്തിൽനിന്നകന്നു്, അവൾ ശാന്തമായി എന്തിനെയാണു് പ്രതീക്ഷിക്കുന്നതു്?

അവൾ അയാളെ കണ്ട ഉടനെ എഴുന്നേററിരുന്നു. പിന്നെ വിരലുകൾകൊണ്ടു മുടി വേഗം ശരിപ്പെടുത്തി. മുഖം ഒന്നു നോക്കുവാൻ മുറിയിൽ കണ്ണാടിയില്ലായിരുന്നു. അക്കാരണത്താൽ അവൾ ഉള്ളാലെ ചുണ്ടിയെടുത്തു

''ഓഹോ, നിന്റെ ആരോഗ്യം വീണ്ടുകിട്ടിയപോലെ തോന്നുവല്ലോ. ആപ്പിൾപോലെ തുടുത്തിരിക്കുന്നു.''

''എന്തിനാ ഇങ്ങനെ സൊള്ളുന്നതു്. എന്റെ ടെമ്പറെയ്ച്ചർ ചാർട്ടു് ഒന്നു നോക്കൂ. ഇന്നുംകൂടി നൂറെറാന്നു ഡിഗ്രി പനിയുണ്ടായിരുന്നു. ഇതു വരാൻതുടങ്ങിയിട്ടു മാസങ്ങളായി.''

ഗൌതമൻ സ്നേഹാർദ്രയനായി അവളുടെ അടുത്തിരുന്നു. താൻ വളരെ പ്രസന്നയാണെന്നു വരുത്താൻ അവൾ ശ്രമിച്ചുകൊണ്ടിരുന്നു.

''നിർമ്മലേ, ഇതുവരെ ഞാൻ നിന്നെ അത്രയൊന്നും ഗൌനിച്ചിട്ടില്ല. പക്ഷേ, ഇപ്പോൾ നീ മാത്രമാണു് എന്റെ ആത്മാവിനോടു ചേർന്നിട്ടുള്ളതു്.''

താൻ ഒരേ സമയത്തു രണ്ടു പെൺകുട്ടികളെ എങ്ങനെ സ്നേഹിക്കുമെന്നു് അയാൾക്കു് ഒരു എത്തുംപിടിയുമില്ലായിരുന്നു. ചമ്പയും, ഇവളും......ഇവളിൽ ചമ്പയിലുള്ളപോലെ അപകടകരമായ പ്രത്യേകതകളൊന്നുമില്ല—സരളശീലയും, പ്രസന്നചിത്തയും, സുശീലയും, നിഷ്കളങ്കയുമായ ഒരു പെൺകുട്ടി.

ചമ്പ ഇപ്പോൾ 'ലോകത്തിന്റെ സ്ത്രീ'യായിക്കഴിഞ്ഞിരുന്നു. അവൾ പുരുഷന്മാരെ തന്റെ ആപൽക്കരമായ ആകർഷണംകൊണ്ടു സന്തോഷിപ്പിച്ചുവരികയാണു്. ലോകപരിചയവുമുണ്ടു്. കാലത്തിനനുസരിച്ചുള്ള താഴ്ച്ചയും ഉയർച്ചയും അറിയുകയും ചെയ്യാം. ഇതെല്ലാമുണ്ടായിട്ടും അവൾ നിസ്സഹായയാണു്; തന്റെ ദയയേയും കൃപയേയും ആഗ്രഹിച്ചും, പ്രതീക്ഷിച്ചുംകൊണ്ടു് ഇരിക്കുന്നു. ഇണങ്ങിയ, ലോകാനുഭവമില്ലാത്ത നിർമ്മലയും തന്നെ ആഗ്രഹിച്ചും, പ്രതീക്ഷിച്ചുംകൊണ്ടു തന്നെ മൃത്യുശയ്യയിൽ കിടക്കുന്നു. താൻ ചമ്പയെ പൂർണ്ണമായും മറക്കും. കഴിഞ്ഞ അഞ്ചുകൊല്ലത്തിനിടയിൽ കഠിനമായി പരിശ്രമിച്ചു, അവളെ തന്റെ ചിന്തയിൽനിന്നും നിഷ്കാസനം ചെയ്തിരിക്കുന്നു. ഒരേ രാജ്യത്തും ഒരേ സുഹൃൽസംഘത്തിലുമായിട്ടും, അയാൾ ചമ്പയെ കണ്ടുമുട്ടുന്നതിൽനിന്നു വിജയപൂർവ്വം രക്ഷപ്പെട്ടുകൊണ്ടിരുന്നു. പക്ഷേ, ഇപ്പോൾ ചമ്പയുടെ ആഹ്വാനത്തെ എതിർക്കാനുള്ള കഴിവു് അയാളിലില്ല. മാഡ്രിഡിലും, വിയന്നയിലും, റോമിലും മുഴങ്ങുന്ന വൃന്ദവാദ്യങ്ങളിൽ അയാൾ ആ ആഹ്വാനം ശ്രവിച്ചു. വർഷകാലത്തെ മഴയുടെ ശബ്ദത്തിൽ, അങ്ങാടിയിലേയും തീൻമുറികളിലേയും ബഹളങ്ങളിൽ, അററ്ലാന്തിക്കിലെ തിരമാലകളിൽ, ന്യൂയോർക്കിലെ കോലാഹലത്തിൽ,— എന്നുവേണ്ടാ, എല്ലായിടത്തും ഈ വിളി അയാളെ പിൻതുടർന്നു. ശബ്ദങ്ങളുടെ ഈ അത്യാചാരത്തിൽ അയാൾ വളരെ അധികം വിഷമിച്ചു. ഒരുപക്ഷേ, അയാളുടെ ഭാഗ്യത്തിൽ നിശ്ശബ്ദത എന്നൊന്നു് ഇല്ലായിരിയ്ക്കാം. ചമ്പ ശബ്ദമാണു്; നിർമ്മല നിശ്ശബ്ദതയും. ചമ്പ അയാളോടു പലതും പറഞ്ഞിട്ടുണ്ടു്. അതെല്ലാം അയാൾ ഇന്നു് ഓർമ്മിക്കുന്നു. ആ എല്ലാ അന്തികളും, നട്ടുച്ച

കളും, ക്ഷണങ്ങളും, നിമിഷങ്ങളും സ്വരങ്ങളുടെ ഒരു ശൃംഖല യായിരുന്നു—ഒഴിയാത്തതും ശക്തവുമായ ശൃംഖല, എന്തുകൊ ണ്ടെന്നാൽ സംഗീതം സമാപിച്ചാലും, സ്വരം വായുമണ്ഡല ത്തിൽ തങ്ങിനില്ക്കുന്നു. നിർമ്മല മൌനമാണു്—വർഷകാല ത്തെ മധ്യാഹ്നശാന്തി, മഴ കഴിഞ്ഞു, മൂടൽമഞ്ഞുകൊണ്ടു് ആ ച്ഛാദിതമായ എള്ളിൻപാടങ്ങളിലെ നിശ്ശബ്ദത. അവരം അയാളോടു് ഒരിക്കലും വ്യക്തിപരമായ സംഭാഷണം നടത്തി യിട്ടില്ല. ചമ്പയുടെ ഓരോ വാക്കുംമട്ടും വഴിയായി മറ്റൊരു വ്യക്തിയുമായി തമ്മിൽ പരോക്ഷ(രഹസ്യാത്മക)മായ ബന്ധം ഏർപ്പെടാറുണ്ടായിരുന്നു.

''ഗൌതമാ''

''എന്താ, ബീബി.''

''സുരേഖയുടെ പുതിയ ഫ്ളാറ്റ് എങ്ങനെയുണ്ടു്?''

അയാരം സുരേഖയുടെ വീടിന്റെ ഭൂമിശാസ്ത്രം സവിസ്താരം പറഞ്ഞു മനസ്സിലാക്കി.

''സുഖക്കേടു മാറിയാൽ നീതന്നെ പോയി സ്വയം കണ്ടു കൊള്ളണം.''

''തീർച്ചയായും.''—നിർമ്മല വലിയ ഉത്സാഹത്തോടെ മറു പടി പറഞ്ഞു.

''ഇയ്യിടെ ഒരു പുതിയ വയസ്സൻ വന്നിട്ടുണ്ടു്—'തുഗിയാ' ഭാഗൽപുരി.''

''ആഹാ! എത്ര രസകരമായ പേർ! കിറുക്കനാണോ?''

''വളരെ കണിശക്കാരൻ.''

''ചന്ദ്ര ഇപ്പോഴുമുണ്ടോ?''

''ഉവ്വു്, ഉവ്വു്.''

''രാത്രി വളരെയായി ഗൌതമമാസ്റ്റർ.'' നിർമ്മല ശീലമനു സരിച്ച കമാലിന്റേയും ഹരിശങ്കരന്റേയും സ്വരത്തിൽ പ റഞ്ഞു.

''ഉവ്വു്.'' അയാരം കസാലയിൽനിന്നു് എഴുന്നേററു.

''ഒരു സംഗതി കേരംക്കു.'' പെട്ടെന്നു അവരം ഉല്ലാസപൂ ർവ്വം പറഞ്ഞു. ''കാര്യമായ ഒരു സംഗതി ചോദിയ്ക്കാൻ വിട്ടു പോയി.''

''എന്താണതു്?'' ഗൌതമൻ മെല്ലെ ചോദിച്ചു.

''ഇന്നലെ തൽഅത്തു് പറഞ്ഞു, ചമ്പാബാജി അവസാനത്തെ പരീക്ഷ എഴുതി, കാംബ്രിഡ്ജിൽനിന്നു ലണ്ടനിലേയ്ക്കു വന്നിട്ടുണ്ടു് എന്നു്. നിങ്ങൾക്കറിയാമോ?''

''ഇല്ല''—ഗൌതമൻ പറഞ്ഞു. പിന്നെ തന്നെത്തന്നെ ഹൃദയത്തിൽ കുറച്ചു ശകാരിക്കയും ചെയ്തു.

''നന്നായി''—നിർമ്മല സരളതയോടെ പറഞ്ഞു. ''ഞാൻ വിചാരിച്ചു തൽഅത്തു് പറഞ്ഞിട്ടുണ്ടായിരിക്കമെന്നു്. നിങ്ങൾ അവളെ—ആ പാവത്തിനെ പോയി കാണണം.'' അവൾ തലയിണമേൽ തലവെച്ചു.

''ആളുകളെ വീടുകളിൽപോയി സന്ദർശിക്കാനും മററും വേണ്ട ഒഴിവു് എനിയ്ക്കു് എവിടെയാണു്, നിർമ്മലേ?'' അയാൾ അവളെ നേരിട്ടു നോക്കാതെ പറഞ്ഞു. ''നല്ലതു്, ബീബി. ഖുദാഹാഫീസ്.'' അയാൾ വേഗത്തിൽ വാതിലിൽക്കൂടി പുറത്തുകടന്നു.

നിർമ്മലയുടെ ആറാമത്തെ ഇന്ദ്രിയം ഉണർന്നുകഴിഞ്ഞിരുന്നു. അവൾക്കു മനസ്സിലായി, ഗൌതമൻ തന്നോടു നുണ പറയുകയായിരുന്നു എന്നു്. ചമ്പാബാജി വന്നതു് അയാൾക്കറിയാം. അയാളുടെ മാറുന്ന മുഖഭാവങ്ങളിൽനിന്നു് അവൾക്കു വിശ്വാസമായി—അയാൾ ചമ്പാബാജിയെ തീർച്ചയായും കണ്ടിട്ടുണ്ടായിരിക്കമെന്നു്.

അവൾ ബെഡ്‌സ്വിച്ചു് മെല്ലെ ഓഫ്ചെയ്തു ചുമരിനു നേരെ മുഖംതിരിച്ചു കിടന്നു.

ഗൌതമൻ നിർമ്മലയോടു നുണയാണു് പറഞ്ഞതു്. അന്നു ലിഡ്ഹഴ്സ്റ്റിൽനിന്നു മടങ്ങിവന്നു കാപ്പി കഴിഞ്ഞപ്പോൾ അയാളുടെ ഫോണിന്റെ മണിഅടിച്ചു. അയാൾ റിസീവർ എടുത്തു. ഒരു സ്വരം അതിൽക്കൂടി അയാളുടെ കാതുകളിൽ എത്തി.

''ഗൌതമാ, ഹലോ, പൊന്നുചേട്ടാ, ഗൌതമാ.''

അയാൾ ഒന്നും മിണ്ടിയില്ല.

''ഗൌതമനീലാംബരൻ''—മറുഭാഗത്തുനിന്നു ചമ്പ ഉറക്കെ വിളിച്ചു. ''എന്താ സംഗതി? എൻെറ ശബ്ദം കേൾക്കുന്നില്ലേ?''

''ഉവ്വ്, കേൾക്കുന്നു.''

''നാണമില്ലേ?'' ചമ്പ സാധാരണ സ്വരത്തിൽ പറഞ്ഞു. ''ചുങ്ങിച്ചാവൂ. എല്ലാററിനും ഒരതിരൊക്കെ വേണം. ഞാൻ എത്രകൊല്ലമായി ഇവിടെ ആയിട്ട്. എന്നിട്ട് ഒരൊററ ദിവസംപോലും എന്നെ കാണാൻ നിങ്ങൾക്ക പററിയില്ലല്ലോ. എന്താ ഞാൻ പിടിച്ചു തിന്നുമോ?'' വീണ്ടും അതേ ചിരി.

അയാൾ മിണ്ടാതെയിരുന്നു.

ഇത്ര വലിയ രാജതന്ത്രജ്ഞനും ഉരുളയ്ക്കുപ്പേരി കൊടുക്കുന്നവനുമായ അയാൾക്ക് ഒരു മറുപടിയും തോന്നിയില്ല.

ചമ്പ തുടർന്നു— ''ഞാൻ കാംബ്രിഡ്ജിൽനിന്നു വന്നിരിക്കുന്നു. ജോൻകാർട്ടറിൻെറ വസതിയിലാണ് താമസം. എന്നെങ്കിലും വരൂ കാണാൻ''.

''ശരി, ചമ്പേ, ഞാൻ തീർച്ചയായും വരാം'' ഗൌതമൻ പരിഭ്രമത്തോടെ പറഞ്ഞു.

ഫോണിൻെറ മറേറ അററത്തുനിന്നു തൻെറ സ്വരം കേൾക്കുമ്പോൾ ലോകത്തെങ്ങുമുള്ള ധനം മുഴുവൻ കിട്ടിയാൽ ഉണ്ടാകുന്നത്ര സന്തോഷം ചമ്പയ്ക്കു ഉണ്ടാകുമെന്നു അയാൾ എങ്ങിനെ അറിയും.''

ലിഡ്ഹഴ്സ്റ്റിൽ നിന്നു മടങ്ങി വന്നപ്പോൾ പന്ത്രണ്ടുമണിയായിരുന്നു. തൻെറ ഫ്ളാററിൽ എത്തിയ ഉടനെ അയാൾ ശങ്കിച്ചുശങ്കിച്ചു ഫോൺ എടുത്തു് ജോൻകാർട്ടറിൻെറ നമ്പർ ഡയൽ ചെയ്തു.

''ഹലോ, ആരാണ്? ജോൻകാർട്ടറിൻെറ ഉറങ്ങുന്ന മട്ടിലുള്ള ശബ്ദം വന്നു.

''മിസ്റ്റ് അഹമ്മദ് ഉണ്ടോ?

''താങ്കൾ ആരാണ്?''

''നീലാംബരൻ''

''ഓഹോ! ഹലോ മി. നീലാംബരൻ, മിസ് അഹമ്മദ് ഇപ്പോഴും എവിടേക്കോ പോയിരിക്കയാണ്.''

''ശരി''

''അടിയന്തിരമായ എന്തെങ്കിലും കാര്യമുണ്ടോ?''

ഗൌതമൻെറ സ്വരത്തിലുള്ള ഉൽക്കണ്ഠ മനസ്സിലാക്കി ജോൻ ചോദിച്ചു. ''ഫിറോസ്, സുരേഖ, ജരീനാ, തൽഅത്ത് ഇവർക്കെല്ലാം ഫോൺചെയ്തു നോക്കൂ ഒരു പക്ഷേ, അവിടെ എവിടെയെങ്കിലും കണ്ടുകിട്ടിയേക്കും.''

''വളരെ വളരെ നന്ദി. വിശേഷിച്ചൊന്നുമില്ല. ഗുഡ് നൈററ്''—അയാൾക്ക്, തൻെറ വിഡ്ഢിത്തം അനുഭവമായി. റിസീവർ താഴെ വെച്ച് ഒരു സിഗററ്റ് കൊളുത്തി ഗൌതമൻ ജനവാതിൽക്കൽ ചെന്നു നിന്നു.

## 47

''ഞാൻ ഒരു പുസ്തകം എഴുതാൻ ആലോചിക്കുകയാണ്. അതിൻെറ പേർ 'ഡോൺ ജുവാൻ എന്ന നിലയ്ക്കുള്ള കലാകാരൻെറ ചിത്രണം'' എന്നായിരിക്കും—കമാൽ മുഖം വീർപ്പിച്ചുകൊണ്ടു പറഞ്ഞു.

അവരെല്ലാം സുരേഖയുടെ വിശാലമായ ഡ്രോയിങ്റൂമിൽ നിലത്തു കാലുകൾ നീട്ടി ഇരിക്കുകയായിരുന്നു. മുറിയുടെ വലിയ വാതിൽ തോട്ടത്തിലേക്കാണു തുറക്കുന്നത്. വസന്തത്തിലെ ചൂടുള്ള പകലായിരുന്നു. സുരേഖ വാതിലിനടുത്തിരുന്നു തയ്യൽയന്ത്രത്തിന്മേൽ പാവാടയുടെ അടിഭാഗം തയ്ക്കുകയായിരുന്നു. തൽഅത്തും ഫിറോസും അടുക്കളയ്ക്കകത്ത് ഭക്ഷണം പാകം ചെയ്യുന്നതിൽ വ്യാപൃതരാണ്. ഹരിശങ്കരൻ ആയിടയ്ക്കു വാഷിങ്ടണിൽനിന്നു വന്നിട്ടുണ്ടായിരുന്നു. ഇനി പോകാനുള്ളതു കെയ്റോവിലേയ്ക്കാണ്. ''ഗൌതമനും ഹരിശങ്കരനും ബെഹ്റാസംതന്നെ. രണ്ടുപേരും ഈയ്യിടെ ഇബ്നുന്നബതുതമാരായിത്തീർന്നിരിക്കുന്നു. ഗൌതമൻ രാവിലെഫോൺ

ചെയ്തിട്ടുണ്ടായിരുന്നു മോസ്കോവിലേക്കു പോകുകയാണെന്നു്''
—ഗുൽശൻ പറഞ്ഞു.

''ഗൌതമൻ ഹ്യയങ്‌സാങ്ങ് കൂടിയാണു്. പലപ്പോഴും ചീനയിൽനിന്നു വരാറുണ്ടു്''—കമാൽ പറഞ്ഞു.

ചന്ദ്രാമാഥുർ തോട്ടത്തിലിരുന്നു മറ്റൊരു ഗീതം ആരംഭിച്ചു കഴിഞ്ഞിരിക്കുന്നു. അവരും അവരുടെയെല്ലാം പഴയ സുഹൃത്താണു്. ന്യൂയോർക്കിൽ നിന്നു ദില്ലിയിലേക്കു പോകുന്ന വഴി ജമീനയുടെ കൂടെ തങ്ങിയിരിക്കുകയാണു്. ഡ്രോയിങ്ങ്റൂമിന്റെ മറ്റെ അറ്റത്തു് തുഗ്രിയാൻ സഹിബ്ബ് സുരേഖയുടെ ഭർത്താവായ ഗുൽശൻ ആഹ്ലാദയുമായി സംസാരിച്ചുകൊണ്ടിരിക്കുന്നു. ശാന്തസുന്ദരമായ ഞായറാഴ്ച. ചമ്പ സുരേഖയുടെ വീട്ടിലേക്കു പോകാൻ രാവിലെതന്നെ ജോൻകാർട്ടറിന്റെ വീട്ടിൽനിന്നു് ഇറങ്ങി. ബസ്സു കയറിയ ഉടനെ വയസ്സനായ കണ്ടക്ടർ അവളോടു പറഞ്ഞു—''മൈഡിയർ, നീ വളരെ സുന്ദരിയായിരിയ്ക്കുന്നു. നിന്റെ 'ബോയ്ഫ്രണ്ടു്' നിന്നെക്കണ്ടാൽ വളരെ അധികം മതിച്ചിത്തനാകും—തീർച്ച''

അവരും അത്യധികം പ്രസന്നയാണു്. തലേദിവസം ഗൌതമനുമായി ഫോണിൽ സംസാരിച്ചിരുന്നു. കൊല്ലങ്ങൾക്കു ശേഷമാണു് അവരും അയാളുടെ ശബ്ദം കേൾക്കുന്നതു്.

ചമ്പ സുരേഖയുടെ വീട്ടിലെത്തി, വലിയ സന്തോഷത്തോടെ എല്ലാവരുമായി സംസാരിക്കുവാൻ തുടങ്ങി.

''ഹരിശങ്കരാ, എന്റെ പൊന്നുചേട്ടാ, ഹരിശങ്കര,''—തൽആത്തു് അടുക്കളയിൽനിന്നു വിളിച്ചു.

തോട്ടത്തിന്റെ പ്രവേശനദ്വാരത്തിൽ നിന്നിരുന്ന ഹരിശങ്കരൻ തിരിഞ്ഞു അകത്തു വന്നു.

''ഇതാ, ഈ ചൂടുള്ള പൂരി കൊണ്ടുപോയിക്കൊടുക്കൂ ചമ്പാബായിയ്ക്കു, അവരും എവിടെയാണു്?''

ഗുൽഫിശാനിലെ അതേ ഗാർഹികാന്തരീക്ഷം! വീടു്—അവൾക്കു് ഒരിക്കലും പ്രാപ്യമായിട്ടില്ലാത്ത വീടു്! ജനൽപടിമേൽ ഇരിയ്ക്കുകയായിരുന്ന ചമ്പയ്ക്കു രോമാഞ്ചമുണ്ടായി.

ഹരിശങ്കരൻ പ്ലെയ്റ്റ് കയ്യിലെടുത്തു നാലു പാടും നോക്കി. ചമ്പ മററേ അററത്തുള്ള ജനവാതിൽക്കൽ ഇരിക്കുന്നു. അവളെക്കണ്ടപ്പോൾ എല്ലാം ഓമ്മവന്നു. പാരീസിലെ മങ്ങിയ സൂര്യൻ, ബൊഹീമിയ, തത്വശാസ്ത്രവും ഫ്രഞ്ചുസാഹിത്യവുമുള്ള അലസമായ മാനസിക ജീവിതം, കാംബ്രിഡ്ജിലെ ക്വാഡ്രാംഗിൾ! പിന്നെയും പലതും. ചമ്പാബാജി, നിങ്ങൾ വളരെ പെട്ടെന്നു മറെറ അററത്തു എത്തിയിരിക്കുന്നു. അറിയില്ല, നിങ്ങൾ ഇപ്പോൾ തുറന്നു ചിരിക്കുമോ ഇല്ലയോ എന്നു്, നിങ്ങൾ അന്വേഷിച്ചുകൊണ്ടിരുന്ന മാനസിക സന്തുലനം നിങ്ങൾക്കു ലഭിച്ചുവോ എന്നു്. ഇതാ, ഈ പെൺകുട്ടികളെ നോക്കൂ. തൽഅത്ത്, ഫീറോസ്! എത്ര ബുദ്ധിയുള്ള കുട്ടികൾ! പെൺകുട്ടികളുടെ കാര്യം വാസ്തവത്തിൽ വളരെ വളരെ വിചിത്രമാണു്. ഒരിക്കൽ കരസ്ഥമായാൻ പററിയാൽ പററി. അല്ലെങ്കിലോ ചത്തതുതന്നെ. ഞങ്ങൾക്കറിയാം അതു്. ''ചമ്പാബാജി, ഇതാ ഈ പ്ലേയ്റ്റ് വാങ്ങ്'' ഹരിശങ്കർ വിളിച്ചു പറഞ്ഞു. ചമ്പയുടെ അടുത്തുചെന്നു് അയാൾ മുട്ടിന്മേൽ ഇരുന്നു.

''ഇവർക്കെല്ലാം എന്തുപററി? പെട്ടെന്നു് ആരും ഒന്നും സംസാരിയ്ക്കാതായല്ലോ'' തുഗിയാൻ സാഹബ് വത്തമാനത്തിനിടയിൽ അല്പം നിത്തി, ഗുൽശനോടു മന്ദസ്വരത്തിൽ ചോദിച്ചു.

''ഇവരെയെല്ലാം ചിന്ത ബാധിച്ചിരിക്കുന്നു'' ഗുൽശൻ അശ്രദ്ധനായി മറുപടി പറഞ്ഞു.

''സന്തോഷം നിറഞ്ഞ സമയം!'' തുഗിയാൻ സാഹിബ് പറഞ്ഞു. ''എനിക്കു നിശ്ചയമില്ലായിരുന്നു സുരേഖദേവിക്കു ഉടുപ്പുകൾ തയ്ക്കാൻ കഴിയുമെന്നു്. കമാൽ ഇരുന്നു പൂരി തിന്നുന്നു, ചന്ദ്രാദേവി തോട്ടത്തിൽ ഇരുന്നു പാടുന്നു, താൾഅത്ത് റൊട്ടിയുണ്ടാക്കുന്നു ടാഗോറിൻെറ നോവലുകളിലെ അന്തരീക്ഷം! ശാന്തം, മധുരം, കാവ്യോചിതം.''

''എടോ, താൻ കണ്ടിട്ടുണ്ടോ ടാഗോറിൻെറ നോവൽ?'' ഗുൽശൻ ശുണ്ഠിയോടെ പറഞ്ഞു. ''തൽഅത്ത്, നീ പൂരിയെല്ലാം കരിച്ചു കളഞ്ഞു. മതി, ഇനി ചായ കെട്ടത്തയക്കൂ.''

തുശിയാൻ സാഹബ് വീണ്ടും ധ്യാനമഗ്നനായി. "ഹലോ, ഹരിശങ്കർ" ചമ്പ പത്രം വായിക്കുന്നതിനിടയിൽ തല ഉയർത്തിക്കൊണ്ടു ചോദിച്ചു. "എന്തുണ്ടു് വിശേഷം?"

ഇപ്പോൾ ചോദിക്കുന്നു എന്താ കാര്യമെന്നു്, ഈശ്വരനാണു് സത്യം, ഇവരുടെ അക്രമത്തിന്നു അതിരില്ല.

"ഒന്നുമില്ല; ചമ്പാബാജിക്കു ചായവേണ്ടേ?"

"ഉണ്ടാക്കിത്തരൂ."

അയാൾ കപ്പ് എടുത്തു; പക്ഷേ, സ്പൂൺ താഴെ വീണു.

ഓരോരുത്തരും മററുള്ളവരുടെ ജീവിതത്തിൽ കയ്യേറി ജീവിക്കുന്നു; തുടച്ചയായി അന്യോന്യം കൊല്ലുന്നു, ജീവിപ്പിക്കുന്നു. "ചമ്പാബാജി" ഹരിശങ്കരൻ പറഞ്ഞു. "നിങ്ങൾ ഞങ്ങളിലെല്ലാം വെച്ചു് വലിയവളാണു്, കാരണം നിങ്ങളുടെ ഹൃദയത്തിൽ സ്നേഹത്തിന്നു് അഗാധമായ, അരക്ഷിതമായ ഇടമുണ്ടു്" അയാൾ പെട്ടെന്നു പതുക്കെ പറഞ്ഞു. "യു. എൻ. ഓവിൽ ഒരു നല്ല ജോലിയുണ്ടു് ഇന്ത്യയുടെ ക്വോട്ടയിൽ. അതു നിങ്ങൾക്കു തരുവിക്കാൻ ശ്രമിക്കട്ടെ".

"നിങ്ങളുടെ ഉദ്ദേശ്യമെന്താണു്? ഞാൻ ആയുഷ്കാലം മുഴുവനും ഇങ്ങനെ അലയണമെന്നോ?

"അല്ലാതെ എന്തു ചെയ്യാനുണ്ടു് നിങ്ങൾക്കു്" ഹരിശങ്കരൻ പറഞ്ഞു. പെട്ടെന്നു് തൻെറ പ്രകടമായ ഈ തെററിനെക്കുറിച്ചുള്ള ബോധം അയാൾക്കുണ്ടായി. പക്ഷേ, ചമ്പ ഉദാരഹൃദയയാണു്. അയാൾ പറഞ്ഞതിലും തിന്മയൊന്നും കണ്ടില്ല. "എൻെറ ഉദ്ദേശ്യം"—അയാൾ പരിഭ്രമത്തോടെ പറഞ്ഞു. "നിങ്ങളിൽ വലിയ ആത്മവിശ്വാസമുണ്ടു്. മററുള്ളവരെപ്പോലെയല്ല, അടുക്കളപ്പണിയ്ക്കിരിയ്ക്കാൻ." അയാൾ അടുക്കളയിലുള്ള പെൺകുട്ടികളുടെ നേരെ നോക്കിപ്പറഞ്ഞു. "ഞാൻ പറയുന്നു, നിങ്ങൾ വളരെ രസത്തോടെ, ഓടിച്ചാടി ഏവറസ്ററും കയറും. ചമ്പാബാജി, നിങ്ങൾ വലിയവളാണു്." അയാളുടെ കണ്ണും ഇടറി. അവളുടെ നേരെ പെട്ടെന്നു അനുകമ്പ ഉദിച്ചു, അയാളുടെ ഉള്ളിൽ.

അവൾ ഒന്നും മിണ്ടാതെ, തോട്ടത്തിലേയ്ക്കു നോക്കിയിരുന്നു

മുറിയുടെ മറുഭാഗത്തും ഉറക്കെഉറക്കെയുള്ള വർത്തമാനം ആരംഭിച്ചുകഴിഞ്ഞിരുന്നു.

ചമ്പയ്ക്കു പെട്ടെന്നു തോന്നി—തന്റെ അവസാനം ഇതാ എത്തിക്കഴിഞ്ഞു എന്ന്. മുറി മുഴുവൻ നൃത്തം ചെയ്യുന്നു. തോട്ടത്തിൽ ലാത്തിയിരുന്ന ചന്ദ്ര കടലാസ്സുവിളക്കുകളെപ്പോലെ കിടന്നു തിരിയുന്നതായും, മുറിയിലുള്ളവർ, പാവകളെപ്പോലെ, പല തരത്തിലുള്ള വിചിത്രശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതായും, തുഗിയാസാഹബ് മന്ദസ്വരത്തിൽ ചിലച്ചുകൊണ്ടിരിക്കുന്ന താറാവുപോലെ ഇരിയ്ക്കുന്നതായും അവൾക്കു തോന്നി. "എനിയ്ക്കു ഭ്രാന്തു പിടിക്കും." അവൾ മന്ദമന്ദം പറഞ്ഞു. അവളുടെ കണ്ണുകളിൽ വെള്ളം നിറഞ്ഞു.

ഹരിശങ്കരൻ അവളുടെ കണ്ണുകളിൽ ഇതിനുമുമ്പ് ഒരിയ്ക്കലും കണ്ണുനീർ കണ്ടിട്ടില്ല.

"ചമ്പാബാജി" അയാൾ പറഞ്ഞു. ഈശ്വരന്റെ പേരിൽ ഞാൻ അഭ്യർത്ഥിക്കുന്നു, സ്നേഹത്തെ ഭാവുകയായി മാററാതിരിയ്ക്കൂ. സന്തുലനം, സഹനശക്തി, അനുപാതം — ഗ്രീക്കുകാരുടെ ചിരപ്രതിഷ്ഠിതമായ ഈ ആദർശങ്ങൾ മൌലികമായ തത്വങ്ങളാണ്. അതായത്..."

"ആശാരിമാരെപ്പോലെ സംസാരിക്കുന്നോ?" ചമ്പയ്ക്കു ശക്തിയായ ചിരിവന്നു. "ഞാൻ സ്നേഹിക്കുകയാണോ, അതോ വീടിന്റെ പ്ലാൻ ഉണ്ടാക്കുന്നതിൽ ഏർപ്പെട്ടിരിയ്ക്കുയാണോ?"

"ചമ്പാബാജി", ഹരിശങ്കരനും അതേമട്ടിൽ എതിർപ്പോടെ പറഞ്ഞു: 'നിങ്ങളുടെ ചിചാരം തനി റോമാൻറിക് ആണ്. എന്നും അങ്ങനെയായിരുന്നു. പറയുന്നതിന്റെ താല്പര്യം ഇതാണ്. നിങ്ങൾ നിങ്ങളുടെ ആത്മാവിന്റെ പരിശുദ്ധിയെ നശിപ്പിക്കുന്നു. പത്തുകൊല്ലം കഴിഞ്ഞു. എന്നിട്ടും നിങ്ങൾക്കു ഒരു മാററവും വന്നിട്ടില്ല."

ഹരിശങ്കരാ, ചമ്പ കനിഞ്ഞുകൊണ്ടു പറഞ്ഞു — "എന്നോടു അനുകമ്പ കാണിയ്ക്കരുത്. എനിയ്ക്കു ഇതുവരേയും തോൽവിയുടെ അനുഭവം ഉണ്ടായിട്ടില്ല. തോൽപി എന്താണെന്നറിയാൻ ഞാൻ ആഗ്രഹിക്കുന്നു."

ഡൈനിങ്ങ് ടേബിളിൽ നിന്നു തുഗിയാൻ സാഹബിൻെറ ഉറക്കെയുള്ള ശബ്ദം വന്നു — ''നാമെല്ലാം നിഴലുകളാണു് — നിഴലുകൾ ''

''ശരിയാണു്, ശരിയാണു്'' — ഗ്രൽശൻ ബോറായി സിഗരററു കൊളുത്തുകയും ഉദാസീനതയോടെ ചമ്പയുടെ നേരെ നോക്കുകയും ചെയ്തു.

''കമ്യൂണിസ്ററുകാർ മാർക്സിസത്തെ നശിപ്പിച്ചു.'' തുഗിയാൻ സാഹബ് ജോൻകാർട്ടറെ നോക്കി വേറൊരു വിഷയം ആരംഭിച്ചു.

അയാൾ വലിയ സോഷ്യലിസ്റ്റായിരുന്നു, സൂഫീമതം സൈഡ്‌ലയിനും. ഹിന്ദിയിൽ അനവധി നോവലുകളെഴുതിയിട്ടുണ്ടു് ഇംഗ്ലീഷിലും എഴുതണമെന്നു ഇപ്പോൾ നിശ്ചയിച്ചിരിയ്ക്കയാണു്. മുഴുവൻ പേർ റായ്ഹർബംശ്റായ് 'തുഗിയാൻ' ഭാഗൽപുരി എന്നാണു്.

''എൻെറ ഗുരു എന്നോടു പറയുകയുണ്ടായിട്ടുണ്ടു.'' അയാൾ പറയാൻ തുടങ്ങി.

''ഇദ്ദേഹത്തിനു ഒരു മുസൽമാൻ ഗുരുവുണ്ടു്—ശ്രീനഗറിൽ താമസിക്കുന്നു''—ഹരിശങ്കരൻ സ്വകാര്യമായി ചമ്പയോടു പറഞ്ഞു.

എൻെറ ഗുരു എന്നോടു പറഞ്ഞു — 'കുട്ടി, നീ റഷ്യയിൽ പോവുക''

''ആ നാസ്തികന്മാർക്കു് ശരിയായ സോഷ്യലിസത്തിൻെറ പൊരുൾ കാണിച്ചുകൊടുത്തു് അവരെ നേർവഴിയ്ക്കാക്കുക.'' തൻെറ അടുക്കളയിൽ നിന്നു വാക്യം മുഴുവനാക്കി.

''ഇങ്ങോരു് സ്വന്തം ഗുരുവിനെക്കൂടി നേരെയാക്കി.'' ചന്ദ്ര ഉദ്യാനത്തിൻെറ വാതിൽക്കൽ വന്നുപറഞ്ഞു.

തുഗിയാൻ സാഹബ് ഒന്നു ഞെട്ടി, അവളെ നോക്കി.

''ഈ മഹിള ഏതാണു്?'' — അയാൾ സ്വരേഖയോടു ചോദിച്ചു.

''ഈ സ്ത്രീയും വളരെയേറെ പുരോഗമനാത്മകമായ വിചാരങ്ങളുടെ ഉടമസ്ഥയാണു്. പക്ഷേ, ഡോളർ സമ്പാദിയ്ക്കാനു

ള്ള ഉദ്ദേശ്യത്തോടുകൂടി ന്യൂയോർക്ക് റേഡിയോവിൽ നിന്നു് ഹിന്ദിവാർത്തകൾ അനൌൺസ് ചെയ്യുന്ന എന്നുമാത്രം. ഇവളുടെ വിമാനം ഇതാ ഇപ്പോൾ എത്തിയേയുള്ളു.'' കമാൽ പറഞ്ഞു.

''അതേ, ഞാൻ പറയുകയായിരുന്നു—നമ്മളെല്ലാം നിഴലുകളാണെന്നു്—ഞാനും നിങ്ങളും ഗൌതമനീലാംബരനും കൂടി. നിങ്ങളുടെ...എന്റെ ഗുരു പറഞ്ഞിട്ടുണ്ടു്...''

''ഞാനും ഒരു കാര്യം പറയാം. ശാന്തയും ബില്ലും തമ്മിൽ വഴക്കുതുടങ്ങി എന്നു കേട്ടിരുന്നു'' — തൻ അത്തു് ചിലച്ചു. ''ബിൽ അവളെ ഉപേക്ഷിയ്ക്കാൻ പോകയാണത്രേ.''

''ഭൂരിപക്ഷം ബുദ്ധിവാദികളും തങ്ങളുടെ ഭാര്യമാരെ ഉപേക്ഷിക്കുന്നു—അവരും ബുദ്ധിവാദികളാണെങ്കിൽ'', — കമാൽ അശ്രദ്ധയോടെ പറഞ്ഞു.

''ഇയ്യിടെയായി ഇവരുടെ ബന്ധം എങ്ങനെയാണു്?''— സുരേഖ മെല്ലെ ചോദിച്ചു.

''ചങ്ങാതി, ആ സിരിൽ ആഷ്‌ലിയില്ലേ—ഞാൻ അയാളെ ഇന്നലെ കാണുകയുണ്ടായി. സുജാതാമുക്കർജിയുടെ വീട്ടിൽ ചടഞ്ഞുകൂടിയിരിയ്ക്കുയാണു്. അയാളും മനസ്സിന്റെ ശാന്തിയ്ക്കുവേണ്ടി...? തൽഅത്തു് ചോദിച്ചു.

''ചോദ്യം ഇതാണു്'' — ഫിറോസു് നിലത്തിരുന്നുകൊണ്ടു് പറഞ്ഞു — മധ്യവർഗ്ഗീയരായ പെൺകുട്ടികൾ ഇത്രയും റോമാൻറിക് ആയിരുന്നതു് എന്തുകൊണ്ടാണു്?''

''ആയിരുന്നതു്'' — എന്താ ഹേ, ഇതിനർത്ഥം? ഇപ്പോഴും അങ്ങനെയാണു്. വിപ്ലവത്തിനു ശേഷമുള്ള യുഗമാണു് ഇതെന്നും, നമ്മൾ കഴിഞ്ഞ കാലങ്ങളെപ്പററി, കലർപ്പില്ലാത്ത ചിത്രകാരന്മാരുടെ മട്ടിൽ വാഗ്വാദം നടത്തുകയാണു് എന്നുമുള്ള വിധത്തിലാണു് നിങ്ങളുടെ സംസാരം'' തൽഅത്തു് പറഞ്ഞു.

''ഞാൻ വിചാരിയ്ക്കുയായിരുന്നു'', മുറിയുടെ മറേറ അററത്തുനിന്നു ഹരിശങ്കരൻ കമാലിനോടു പറഞ്ഞു. ''പെൺകുട്ടികളുടെ കാര്യം വിചിത്രമാണു്. അവരെ നോക്കു, പ്രവൃത്തി

യിൽ എത്രമാത്രം മുഴുകിയിരിക്കുന്നു! ഒരുത്തി ഒരു ബ്ലൌസു് തുന്നി എന്നതിനാൽ അതിരററു സന്തോഷിക്കുന്നു. വേറൊരുവരം ഇരുന്നു സൊള്ളുകയാണു്. വാസ്തവത്തിൽ ഇവർക്കു എത്ര വലിയ ദുഃഖമാണെല്ലതെന്നോ! കുട്ടികളുടെ ജന്മം കൊടുക്കുകവഴി ഇവർ ലോകത്തിൻെറ ഉത്തരവാദിത്വം മുഴുവൻ വഹിക്കുന്നു. പാവങ്ങൾ! തന്നെത്തന്നെ മററൊരാൾക്കു പിടിച്ചു ഏല്പിക്കുന്നവർ! ഇവരെ സന്തോഷിപ്പിക്കുക എത്ര എളുപ്പമാണു്! എത്രയോ നിസ്സാരമായ സാധനങ്ങളെക്കൊണ്ടു ഇവർ പ്രസന്നരാകുന്നു! ഇവരെ ദേവികളാക്കിത്തന്നെ വെയ്ക്കണം. ഇവരുടെ ഹൃദയം നോവിക്കുന്നതു് വലിയ പാപമാണു്.''

തൽ അത്തു് ഹരിശങ്കരൻെറ അടുത്തേയ്ക്കു ചെന്നു. അയാൾ പിന്നേയും അതിശയോക്തികൾ തുടർന്നു. നോക്കുന്നിടത്തെല്ലാം അവൾ ഈ അതിശയോക്തി കണ്ടു—ഗൌതമനിലാംബരൻെറ സ്വഭാവത്തിൽ, ചമ്പയിൽ, അപ്പിയിൽ. മനുഷ്യരുടെ പരിവർദ്ധിതമായ ചിത്രമാണു് അവളൊന്നു് തോന്നും. അതിനാൽ തന്നെ പലപ്പോഴും ഫോകസ്സിൽ നിന്നു പുറത്താകുകയും ചെയ്യുന്നു.

''ഹേ മിസ്റ്റർ, എന്താ അതുമിതും ഇരുക്കുന്നതു്?'' — അവൾ സഗൌരവം ചോദിച്ചു. ''ഈ മായമൊക്കെ മററു വല്ലവരോടും മതി. എവിടത്തെ ദേവി! എങ്ങനെയുള്ള ദേവൻ! ഈ കവിതയെല്ലാം അങ്ങു തട്ടിൻപുറത്തു വെച്ചേയ്ക്കു. സാമ്പത്തിക സ്വാതന്ത്ര്യമാണു് കാര്യം.''

''ഈ സംഗതി നിനക്കു മനസ്സിലാവില്ല. സാമ്പത്തിക സ്വാതന്ത്ര്യമാണു് കാതലായ വസ്തുതയെങ്കിൽ, ചമ്പാബീഗം ഈ സമയത്തു് തോട്ടത്തിൽ വട്ടംകറങ്ങുമായിരുന്നില്ല.'' ശങ്കരൻ മറുപടി പറഞ്ഞു.

''അവരുടെ തലച്ചോറു് തകരാറിലാണു്.''

''നോക്കൂ, എത്ര യോഗ്യതയുള്ള പെൺകുട്ടി! കാംബ്രിഡ്ജിൽ എല്ലാവരേയും തൻെറ പ്രഭാവത്തിന്നടിമപ്പെടുത്തി വന്നിരിക്കുയാണു്. കണ്ടുമുട്ടുന്ന എല്ലാവരേയും നിലംപരിശാക്കുന്നു.

നിനക്കു് എങ്ങനെ പറയാം — അവളുടെ തലച്ചോറു തകരാറി ലാണെന്നു്.''

''എന്താ അനുജാ, കമ്യൂണിസ്റ്റ്കാം പ്രേമിയ്ക്കില്ലേ''—തുഗി യാനി സാഹബ് ഗൗരവത്തോടെ ചോദിച്ചു. ''ലാഹൌൽ ബി ലാക്കുവത്തു്!'' തൽഅത്തു് ദേഷ്യപ്പെട്ട മടങ്ങിപ്പോയി.

''ബീബി''—ഹരിശങ്കരൻ അവളോട് വലിയസ്നേഹത്തോ ടെ പറഞ്ഞു. ഭവാം ഇപ്പോഴ് നിർമ്മലയുടെ സ്ഥാനത്താ ണു്. ''നീ വീണ്ടും പഠിക്കണം. തുടങ്ങിവെച്ചില്ലേ; ഇനി പി. എച്ച്. ഡി. എടുക്കണം. ഏതു് 'യൂസ്‌ലെസ്സ്' ആണു് പായുന്നതു്, സാമ്പത്തികസ്വാതന്ത്ര്യം ആവശ്യമില്ലെന്നു്. നീ വ്യസനിക്കരുതു്.''

''പി. എച്ച്. ഡി. എടുത്താൽ വലിയ ലബ്ബു കിട്ടും! മുന്നൂ റുരൂപയുടെ ഉദ്യോഗം—മുന്നൂറിന്റെ മാത്രം.'' അവാം ഹരി ശങ്കരന്റെ മൂക്കിനുനേരെ മുന്നിൽ തന്റെ മൂന്നു വിരലുകാം ച ലിപ്പിച്ചു.

''പണം മാത്രമല്ല കാര്യം. പുതിയഹിന്ദുസ്ഥാനാണു് നാടിനുവേണ്ടി നാമെല്ലാം യത്നിക്കണം.''

ചമ്പ ലാറ്റുന്നതിനിടയിൽ ഒരിക്കൽ മുറിയിലേക്ക എ ത്തിനോക്കി. അവരെല്ലാം വർത്തമാനത്തിൽ മുഴുകിയിരിക്ക യാണെന്നുകണ്ടു് അവാം തോട്ടത്തിൽ കൂടി പുറത്തെയ്ക്കുകടന്നു നിരത്തിലെത്തി.

## 48

മഞ്ഞു കനത്തിൽ വീഴുവാൻ തുടങ്ങി. സുജാതാദേവി ജന വാതിലുകാം അടച്ചു.

സ്വാമി ദേവികാനന്ദൻ ഗീതയുടെ പേജു് മറിച്ച ജനസമൂഹ ത്തെനോക്കി. പതിമൂന്നു പതിനാലുകൊല്ലംമുമ്പ് ലാമാർട്ടി നെയർ കോളേജിൽനിന്നു പെട്ടെന്നു അപ്രത്യക്ഷനാവുകയും. കമാലും ഹരിശങ്കരനും ഹരിദ്വാരത്തിൽ അന്വേഷണാർത്ഥം

അലഞ്ഞുതിരികയും ചെയ്ത ആ ഇംഗ്ലീഷ് പ്രൊഫസ്സറായിരുന്നു ഈ സ്വാമിജി. ഇപ്പോൾ അദ്ദേഹം കാഷായവസ്ത്രം ധരിച്ചും താടിനീട്ടിയും ഇംഗ്ലണ്ടിലും അമേരിക്കയിലും പ്രസംഗപര്യടനങ്ങൾ നടത്തുകയാണ്. ഗൌതമൻ സുജാതാമുക്കർജ്ജിയുടെ ഫ്ളാററിൽ എത്തി ജനലുകളിൽ കൂടി എത്തിനോക്കിയപ്പോൾ കണ്ടു, സ്വാമിജി ഇംഗ്ലീഷ് പെൺകുട്ടികളാൽ ചുഴപ്പെട്ടിട്ട് ഇരിക്കയാണെന്ന്. ഒരു ഭാഗത്ത് കീർത്തനങ്ങൾ അങ്ങനെ നടക്കുന്നുണ്ട്. സുജാതാമുക്കർജിയാകട്ടെ, എല്ലാവർക്കും കാപ്പി കൊടുക്കയാണ്.

അനവധി മാസങ്ങൾക്കുശേഷം അന്നാണ് ഗൌതമൻ മോസ്കോവിൽ നിന്നു മടങ്ങിയത്. കമാൽ അയാൾ മുഖാന്തരം ഇന്ത്യയിൽ പല സ്ഥലങ്ങളിലേയ്ക്കും അയച്ചിരുന്ന ആവേദനപത്രങ്ങൾക്കുള്ള മറുപടികൾ ഇന്ത്യാഹൌസിൽ അയാളുടെ മേശപ്പുറത്ത് കിടപ്പുണ്ടായിരുന്നു. കവറുകൾ പൊളിക്കാതെ തന്നെ അയാൾ സന്തോഷപൂർവ്വം കമാലിനെ എല്ലായിടത്തും ബദ്ധപ്പെട്ടു അന്വേഷിച്ചുതുടങ്ങി. സുരേഖയുടെ വീട്ടിൽ നിന്നു മനസ്സിലായി, അയാളും ഹരിശങ്കരനും തങ്ങളുടെ പഴയ പ്രൊഫസ്സറെ കാണുവാൻ സുജാതാ മുക്കർജ്ജിയുടെ വീട്ടിൽ പോയിരിക്കയാണെന്ന്. പക്ഷേ. അവർ അവിടേയുമുണ്ടായിരുന്നില്ല. ഗൌതമൻ അകത്തുകടന്നു മൈക്കേലിൻെറ അടുത്തുചെന്നിരുന്നു.

''ചങ്ങാതി, നിങ്ങളുടെ ഈ സ്വാമിയുണ്ടല്ലോ, മഹാതട്ടിപ്പുകാരനാണെന്നു തോന്നുന്നു''—മൈക്കേൽ പറഞ്ഞു. ''എനിക്കു മനസ്സിലായി, അമേരിക്ക മതപ്രചാരണത്തിനായി ഇയ്യാൾക്കു പണംകൊടുക്കുന്നുണ്ടെന്നും ഇയ്യാൾ ''സാംസ്കാരികസ്വാതന്ത്ര്യത്തിനുള്ള കോൺഗ്രസ്സിൻെറ ആഭിമുഖ്യത്തിൽ പര്യടനം നടത്തുന്നതിനു ഇറങ്ങിത്തിരിച്ചിട്ടുള്ളയാണെന്നും.''

''നിങ്ങൾ ഇനിയും ഇന്ത്യായിലിലേയ്ക്കുപോയില്ലേ?''

''ഇതാ, പോവുകയാണ്.''

''എല്ലാവരും പോവുകയാണ്''—മൈക്കേലിൻെറ വാക്കു കേട്ടു സുജാതാദേവി അവരുടെ അടുത്തേയ്ക്കുവന്നു. ''നമസ്കാരം, മി. നീലാംബരൻ.''

"നമസ്കാരം, സുജാതാദേവി."

ഇതിനിടയിൽ അനവധി പുക്കാം എടുത്തുകൊണ്ടു നർഗീസ് മുറിയിൽ പ്രവേശിച്ചു. "വെളിച്ചത്തിൽ വന്നപ്പോഴാണു് മനസ്സിലായതു് ഇവയെല്ലാംതന്നെ ചുവപ്പാണെന്നു്. മഞ്ഞയാണെന്നായിരുന്നു എന്റെ ധാരണ" അവൾ സ്വാമിയുടെ മുമ്പിൽ പുക്കാം വെച്ചുകൊണ്ടുപറഞ്ഞു.

"നർഗീസ്"—ഗൌതമൻ ഖേദത്തോടെ പറഞ്ഞു. "ഇതെന്തുഭിനയമാണു്?"

"ഗൌതമാ, സംസ്കാരത്തിനുവേണ്ടി—ഇതെല്ലാം സംസ്കാരത്തിനുവേണ്ടിയാണു്" അവൾ ഔന്നത്യം കലർന്ന മട്ടിൽ പറഞ്ഞു.

"കമാൽ എവിടെയാണു്?"

"ഒരുപക്ഷേ, അവർ ലിഡ്ഹൌസ്സിൽനിന്നു മടങ്ങിയിരിക്കയില്ല."

"ലിഡ്ഹൌസ്സ്!" ഗൌതമന്റെ ഹൃദയത്തിൽ ഒരു കൊട്ടുപടി വീണപോലെയായി. "പക്ഷേ, ഇന്നു് ഞായറാഴ്ചയല്ലല്ലോ."

"അല്ല. പക്ഷേ, നിർമ്മലയുടെ രണ്ടാമത്തെ ശ്വാസകോശത്തിലും ഓപ്പറേഷനുണ്ടായി. നിങ്ങൾ അറിഞ്ഞില്ലേ? അല്ല, ശരിയാണു്. നിങ്ങൾ ഇന്നല്ലേ മറുനാട്ടിൽനിന്നു മടങ്ങിവന്നിട്ടുള്ളു."

"എല്ലാവരും പോകുകയാണു്—അവനവന്റെ ഇസ്രായേലിലേയ്ക്കു പോവുകയാണു്." സുജാതാമുക്കർജ്ജി പകുതിയുറന്ന കണ്ണുകളെക്കൊണ്ടു ഗൌതമനെനോക്കി പറഞ്ഞു—"നിങ്ങളുടെ സംഘം അങ്ങനെത്തന്നെ ഹിന്ദുസ്ഥാനിലേയ്ക്കുമടങ്ങുകയായി, നർഗീസു് പറഞ്ഞതാണു്. മൈക്കേലും പോകുന്നു."

"സുജാതാദേവി, ലോകത്തിന്റെ നിയമമാണതു്." ഗൌതമൻ മടുപ്പോടെ പറഞ്ഞു. "ആളുകൾ വരുന്നു, പോകുന്നു."

"അതെനിയ്ക്കുമറിയാം, ആളുകൾ വരവും പോക്കുമാണെന്നു്; പക്ഷേ, പോകുന്നവർ പിന്നെ ഒരിയ്ക്കലും തിരിച്ചുവരുന്നില്ല." അവൾ വീണ്ടും ഗുരുദേവനെ ഉദ്ധരിയ്ക്കാൻ ഭാവിയ്ക്കു

യായിരുന്നു. ഗൌതമൻ പെട്ടെന്നു് എഴുന്നേററു—''നർഗീസ്''. അവരം തിരിഞ്ഞു നോക്കി. ''ഞാൻ കമാലിനെ വളരെ തിടുക്കത്തോടെ അന്വേഷിയ്ക്കുയാണു്. അയാറംക്ക വളരെ പ്രധാനപ്പെട്ട കറെ കത്തുകളുണ്ടു്.''

''ബി. ബി. സി. കാൻറീനിൽ നോക്കു, അല്ലെങ്കിൽ, ചൃസേയുടെ വഴിയമ്പലത്തിൽ ഉണ്ടായിരിയ്ക്കം അവരെല്ലാം. സ്വാമിജിയെ കണ്ടേപോകു.

ഗൌതമൻ തലകനിച്ചു്, എല്ലാവർക്കം നമസ്കാരം പറഞ്ഞുകൊണ്ടു പുറത്തേയ്ക്കപോയി.

''ചൃസേയുടെ വഴിയമ്പലം'' വിജനമായിരുന്നു. ഒരു പെൺകട്ടി മാത്രമേ ഉണ്ടായിരിന്നുള്ളു. അവരം ഒരു സ്റ്റൂളിന്മേൽ വാതിലിലേയ്ക്ക പുറംതിരിഞ്ഞിരുന്നു. കാപ്പികടിയ്ക്കുകയാണു്. ബി. ബി. സി. യിലെ ആറംക്കാർ വന്നിരുന്നുവോ, എന്നും വെയ്റ്റ്രസ്സിനോടു അന്വേഷിയ്ക്കാൻ ഗൌതമൻ കൌണ്ടറിൻെറ അടുത്തേയ്ക്ക നടന്നു. സ്റ്റൂളിൽ ഇരുന്നിരുന്ന കട്ടി തിരിഞ്ഞുനോക്കി. ചമ്പാ അഹമദായിരുന്നു അതു്.

''ഹലോ, നിങ്ങറം ഇവിടെയുണ്ടോ?''—ഗൌതമൻ ചോദിച്ചു.

അവരം തൻെറ സ്ഥാനത്തുനിന്നിറങ്ങി അടുത്തുള്ള ഒരു സ്റ്റൂളിന്മേൽ ചെന്നിരുന്നു. ''നിങ്ങളല്ലേ പറഞ്ഞിരുന്നതു്—ലോകം ചെറുതാണെന്നും നമ്മറം എവിടെ വെച്ചങ്കിലും വീണ്ടും കണ്ടുമുട്ടമെന്നും.''

''പക്ഷേ, ഇപ്പൊറം അതു ചെറുതൊന്നുമല്ല.'' ഗൌതമൻ അൽപം നീരസത്തോടെ പറഞ്ഞു. ''ഓരോവാക്കം അതിൻെറ വാച്യാത്ഥത്തിൽ മാത്രം മനസ്സിലാക്കക എന്നതു് അനാവശ്യമാണു്.''

''നിങ്ങളാണു് വാക്കകളെ വാച്യാർത്ഥത്തിൽ എടുക്കുന്നതു്.''

''അതെങ്ങിനെ?'' ഗൌതമൻ കമാലിനെ തിരിഞ്ഞുകൊണ്ടു വീണ്ടും നാലുഭാഗത്തേയ്ക്കം കണ്ണുകറം പായിച്ചു.

''ഞാൻ നിങ്ങളോടു ഒരിയ്ക്കൽ പറയുകയുണ്ടായി. എനിയ്ക്ക നിങ്ങാം നല്ലവനായിത്തോന്നുന്നു എന്നു്. വലിയ അമൃത്തമായ സംഗതിയായിരുന്നു. നിങ്ങാം അതിനെ വസ്തുവിൻെറ അടുക്കളചെയ്തുകൊണ്ടുപോയി. ഇതു് നിങ്ങളുടെ കുററമാണു്.'' അവാം വിരലുയർത്തിക്കൊണ്ടു പറഞ്ഞു.

''അമൃത്തമായതിനെപ്പററി പറയാതിരിയ്ക്കുക'' ഗൌതമൻ കൂടുതൽ ശുണ്ഠിയോടെ പറഞ്ഞു. ''ഞാൻ സുജാതാദേവിയുടെ വീട്ടിൽവെച്ചു സ്വാമി ദേവികാനന്ദനെ കണ്ടിട്ടാണു് ഇപ്പോാം വരുന്നതു്. നിങ്ങാം കമാലിനെ എവിടെയും കണ്ടില്ലേ?''

''ഇല്ല''—ചമ്പ ഗൂഢമായ ഒച്ചയിൽ പറഞ്ഞു. ഈ മനുഷ്യൻ നിമിഷംതോറും എങ്ങനെ നിറംമാററുന്നു! ''നിങ്ങാം അന്നു് എനിയ്ക്ക ഫോൺ ചെയ്തില്ലേ, ജോൻകാർട്ടറിൻെറ അവിടേയ്ക്ക, യൂറോപ്പിലേയ്ക്കപോകുന്നതിനുമുമ്പു്?''

''ഉവ്വു്, ചെയ്തിട്ടുണ്ടായിരുന്നു.'' താൻ ഇങ്ങനെ പിടിയ്ക്കപ്പെടുന്നതു് അയാാംക്കു് ഇഷ്ടമായില്ല. ''കാരണം, നിങ്ങാം കാംബ്രിഡ്ജിൽനിന്നു മടങ്ങി വന്നു് എനിയ്ക്ക റിങ്ങു് ചെയ്തിരുന്നു.''

''ഗൌതമാ, നിങ്ങാം, സംഗതിയൊന്നുമില്ലാതെ, കടിയ്ക്കാൻവേണ്ടി മാത്രം, എന്തിനിങ്ങനെ പറഞ്ഞുനടക്കുന്നു. പണ്ടു ഇപ്രകാരമൊന്നുമായിരുന്നില്ല നിങ്ങാം. ഞാൻ എത്രതാണ്ടു നാലു കൊല്ലത്തിനു ശേഷമാണു് ഇന്നു് നിങ്ങളെ കണ്ടുമുട്ടുന്നതു്. അല്പം സമ്പ്രദായത്തോടെ പെരുമാറു.''

''ചമ്പേ'', ഗൌതമൻ പറഞ്ഞു. ''ഞാൻ ഇപ്പോാം കണക്കററു കഴങ്ങിയിരിയ്ക്കയാണു്. കമാലിനുള്ള അനവധി അടിയന്തിരക്കത്തുകാം ഉണ്ടു്. ഒരുപക്ഷേ, അയാാംക്ക ഇൻറർവ്യൂവിനു് ഒന്നുരണ്ടു ദിവസത്തിനുള്ളിൽ ദ്'ല്ലിയിലെത്തേണ്ടിവന്നേയ്ക്കും: നിമ്മലയുടെ രണ്ടാം ഓപ്പറേഷനും കഴിഞ്ഞു. നിങ്ങാം ഇരുപത്തിനാലു മണിക്കൂറും സ്വപ്നത്തിൽ കഴിയുകയാണു്, മററുള്ളവർ എന്നും നിങ്ങാംക്ക എങ്ങനെ കൂട്ടനില്ക്കും ഈ സ്വപ്നങ്ങളിൽ.''

''അടടാ!'' അവരം എഴുന്നേററു. ''പോകാം, കമാലിനെ തിരയുകയാണോ? ഞാൻ ഇതൊന്നും അറിയുകയുണ്ടായില്ല.'' ഗൌതമൻ അവളെ നോക്കി. എത്ര വിചിത്രയും മോഹിനിയുമായ സ്ത്രീയാണ് ഇവൾ!

അയാൾ 'വഴിയമ്പല'ത്തിൽനിന്ന പുറത്തു കടന്ന, സുരേഖയ്ക്കു ഫോൺ ചെയ്തു. മറുഭാഗത്തുനിന്ന ഗുൽശൻ മറുപടി പറഞ്ഞു. ''കമാലെവിടെയാണെന്നറിയില്ല. ഒരു പക്ഷേ, സർ റോജറിന്റെ വീട്ടിൽ നിർമ്മലയെപ്പററി അറിയാൻ പോയിരിയ്ക്കും. സുരേഖ ഇതുവരെ ''റാഡാ'യിൽനിന്ന മടങ്ങിവന്നിട്ടില്ല. കമാൽ പറഞ്ഞിട്ടുണ്ട്, സർ റോജറിന്റെ വസതിയിൽ നിന്ന് ഇങ്ങോട്ട വരുമെന്ന്. നിങ്ങളും വരൂ. ഞാൻ കോളജിലേയ്ക്കു പോവുകയാണ്. താക്കോൽ അയൽപക്കക്കാരുടെ കയ്യിൽ കൊടുത്തുപോകുന്നു.''

''ആരെങ്കിലും ലിഡ്ഹഴ്സ്റ്റിലേയ്ക്ക പോയിട്ടുണ്ടോ?''

''തൽജിത്തും ഹരിശങ്കരനും പോയിട്ടുണ്ട്. നിങ്ങളും പോകുന്നണ്ടെങ്കിൽ എന്റെ വീട്ടിൽനിന്ന ഒരു പാഴ്സൽ കൊണ്ടു പോകണം. നിർമ്മലയ്ക്ക കൊടുത്തയയ്ക്കാൻ സുരേഖ ഡൈനിങ് ടേബിളിന്മേൽ വെച്ചിട്ടുണ്ട്. തങ്ങളത് കൊണ്ടുപോകാൻ മറന്നു.''

''ശരി, ഞാനിതാ വരുന്നു.''

അവർ സെൻറ് ജോർജ്ജ് വുഡിലേയ്ക്ക പുറപ്പെട്ടു. ആശയുടെ കയ്യിൽനിന്ന താക്കോൽ മേടിച്ച അയാൾ സുരേഖയുടെ ഡ്രോയിങ് റൂമിൽ പ്രവേശിച്ചു. പിന്നെ തോട്ടത്തിലേയ്ക്കുള്ള വലിയ ചില്ലുവാതിൽ തുറന്നു. മങ്ങിയ വെയിൽ മഞ്ഞുകട്ടകൾ തിളങ്ങുന്നുണ്ട്.

''സുരേഖയുടേയും ഗുൽശന്റേയും വീട് എത്ര സുഖകരം!'' ഗൌതമൻ സോഫയിൽ കിടന്നുകൊണ്ടു പറഞ്ഞു. തോട്ടമതിലിന്റെ മറുഭാഗത്തുനിന്ന സംഗീതത്തിന്റെ ശബ്ദം വരുന്നുണ്ടായിരുന്നു. ചായ അടുപ്പിൽ തീയിട്ടു. മുറിയിൽ ഒരു ഭാഗ

1. Royal Academy of Dramatic Art.

ണ്ടു് പുസ്തകങ്ങളുടെ അലമാറികളാണു്. ആധുനികമായ അന്ത്യേന്തരാലങ്കരണകലയുടെ സുന്ദര മാതൃകയായിരുന്നു മുറി. കലാകാരന്റേയും നർത്തകിയുടേയും മുറിയാണു് ഇതെന്നു് സ്പഷ്ടമായി അറിയാം. ഒരു മൂലയിൽ തയ്യൽയന്ത്രവും പച്ചക്കറിക്കൊട്ടയും വെച്ചിട്ടുണ്ടു്. ഗൌതമൻ പുഞ്ചിരികൊണ്ടു. ഇതു കലാകാരന്റെ മുറിയാണു്. എന്നിരുന്നാലും ഇതിൽ സുഖത്തോടും സൌഹൃദത്തോടുംകൂടി താമസിക്കുവാൻ ഒക്കും.

''ഞാൻ ഇവിടെ അനവധി സുന്ദരനിമിഷങ്ങൾ കഴിച്ചുകൂട്ടിയിട്ടുണ്ടു്'' — അയാൾ പറഞ്ഞു.

''എത്ര പ്രിയപ്പെട്ട ആളുകളാണു് ഇവർ, അല്ലേ?'' അയാൾ തുടർന്നു. ''മുറികളിൽനിന്നു് അവയിൽ താമസിയ്ക്കുന്ന ആൾക്കാരുടെ വ്യക്തിത്വം മനസ്സിലാക്കാം. അല്പമൊന്നാലോചിച്ചുനോക്കൂ.'' അയാൾ എഴുന്നേററിരുന്നു. ആ സുർലിയിലുള്ള ജരീനയുടെ വീടും ഒരു കലാകാരന്റെ വീടുതന്നെയാണു്. സെൻറ്ജോർജ്ജ്‌വുഡിലെ തൽമത്തിന്റേയും കമാലിന്റേയും വീടു് 'ഗുൽഫിശാനി'ന്റെ ഒരു ഖണ്ഡമായിത്തോന്നും. പിന്നെ സുജാതദേവിയുടെ ഡ്രോയിങ്ങ്റൂം — അവിടെ എല്ലാ സാധനവും വെറും നടിപ്പു് മാത്രമാണു്.''

''നടിപ്പും നടിപ്പില്ലായ്മയും തമ്മിലുള്ള വ്യത്യാസം നിങ്ങൾ എങ്ങനെയാണു് മനസ്സിലാക്കുന്നതു്?''

''ഇല്ല ചമ്പേ, നമുക്കു നമ്മളെ അവനവന്റെ പശ്ചാത്തലത്തിൽനിന്നു്, മൂലതത്വത്തിൽനിന്നു വേർപെടുത്താൻ സാധ്യമല്ല.'' അയാൾ അല്പം നിർത്തി, വീണ്ടും തുടർന്നു. ''നിങ്ങളുടെ ശരിയായ പശ്ചാത്തലം ഞാൻ ഇന്നേവരെ മനസ്സിലാക്കിയില്ല എന്നതു് എത്ര വിചിത്രമായ സംഗതിയാണു്. 'ചൂടസയുടെ വഴിയമ്പലത്തിലെ സ്ററൂളിന്മേൽ ഇരിയ്ക്കുന്ന നിങ്ങൾ കാശിയിൽനിന്നു വന്നവളാണെന്നു് ഒട്ടുംതന്നെ തോന്നിയില്ല. നാം നമ്മുടെ പശ്ചാത്തലത്തോടു കൂറുള്ളവരായിരിക്കണം. ഒരുപക്ഷേ, നിങ്ങൾ അങ്ങനെയായിരുന്നില്ല.''

''ഇതു തെററാണു്. നിങ്ങളെല്ലാം ഓരോരുത്തരായി അകന്നുപോവുകയും ഞാൻ മാത്രം ഒററപ്പെട്ടാകുകയും ചെയ്തു. എന്നിട്ടു് കുറില്ല എന്നുള്ള ആവലാതിയാണിപ്പോൾ.''

"നിങ്ങാംക്കോർമ്മയുണ്ടോ — കഴിഞ്ഞ കൊല്ലം ഞാൻ അമേരിക്കയിൽനിന്നു് നിങ്ങാംക്ക ഒരു കത്തയച്ചിരുന്നതു് ഒരു ദേവദാരവനത്തിൽ ഇരുന്നാണു് ഞാൻ അതെഴുതിയതു്? അക്കാലത്തു ഞാൻ, എന്തുകൊണ്ടാണെന്നറിഞ്ഞുകൂടാ, വളരെ സന്തുഷ്ടനായിരുന്നു. ഇങ്ങനെ ഇടയ്ക്കിടയ്ക്ക സന്തുഷ്ടനാകുന്നതിന്റെ കാരണം ഇതുവരെയും എനിയ്ക്ക മനസ്സിലായിട്ടില്ല. ഞാൻ നിങ്ങാംക്ക കത്തെഴുതി എന്നതുതന്നെ എല്ലാ തരത്തിലും ഗണനീയമാണു്. ഒരുപക്ഷേ, നിങ്ങാംക്ക ആ കത്തു് കിട്ടിയിട്ടുണ്ടാകയില്ല."

"എനിയ്ക്ക ഇന്നുവരേയും ഒരു കത്തും കിട്ടിയിട്ടില്ല."

"ഇതാ, നങ്ങാം വീണ്ടും റൊമാൻറിക്കായിരിയ്ക്കുന്നു."

അംത്തുള്ള ആശയുടെ വീട്ടിൽ ആരോ ഉറക്കെ പാടുവാൻ തുടങ്ങി.

"ഗൌതമാ, ക്ഷുദ്രനാകാതിരിയ്ക്കൂ." അവളുടെ കണ്ണുകളിൽ വെള്ളം നിറഞ്ഞു.

"കരയുന്നതു് എന്തിനാണു്? ഇങ്ങനെ വെറുതെയിരുന്നു്. കരയുവാൻ, ജീവിതത്തിൽ കണ്ണുനീരിന്റെ കുറവില്ലല്ലോ ചിരിയ്ക്കൂ. ഉദാഹരണമായി, ഷൈയാസാഹബിനെ എടുക്കൂ. സംഫർജെയ്സിൽനിന്നു അയാാം ഇറങ്ങിവരുന്നു; തന്റെ ബീഗവുമൊന്നിച്ചു്. വളരെയേറെ സന്തുഷ്ടനാണു്, വിവരിയ്ക്കാൻപറ്റാത്തവിധം. ഞാൻ കണ്ടതാണു്. ഷൈയാസാഹബിനെപ്പോലെയാണു് ബുദ്ധിയ്ക്ക ആരോഗ്യമുള്ള കൂട്ടർ."

"വെറുതെ കിടന്നു പുലമ്പാതിരിയ്ക്കൂ." ചമ്പ ചൂളയിലെ കൽക്കരി ശരിപ്പെടുത്താൻ തുടങ്ങി.

"ജനവാതിൽ അടയ്ക്കൂ" ഗൌതമൻ പെട്ടെന്നു പറഞ്ഞു.

"ആവാം. രാത്രി മുഴുവൻ ബഹളങ്ങാം ഉണ്ടാക്കിക്കൊണ്ടിരിയ്ക്കും. ലണ്ടൻ മജ്‌ലിസിലെ ആംക്കാക്ക അതല്ലാതെ വേറെ ഒരു തൊഴിലും അറിഞ്ഞുകൂടാ."

"അടടാ", — ഗൌതമൻ ഞെട്ടിക്കൊണ്ടു പറഞ്ഞു, "കമാലും, ഒരുപക്ഷേ, അവിടെ എത്തിയിട്ടുണ്ടാകും. ഇവരെന്താണു് ഇങ്ങനെ രാത്രി ഉറക്കമിളയ്ക്കുന്നതു്?"

''രാവിലെ എല്ലാവരും ബുദ്ധാപെസ്റ്റിലേയ്ക്ക പോകുന്നു. അതുകൊണ്ടു്.''

ഇപ്പോൾ അവരെല്ലാംകൂടി ''ഓരമെടുക്കു, ഏലേല്ലയ്യാ'' എന്നു പാടുകയാണ്. ഗൌതമൻ പുറത്തുപോയി തോട്ടമതിലിന്റെ മുകളിൽക്കൂടി എത്തിനോക്കി. ''ഇല്ല, കമാൽ അവിടെ ഇല്ല'' അയാൾ മടങ്ങിവന്നു പറഞ്ഞു.

''ഗൌതമമാസ്റ്റർ.''

''എന്താ?''

''ഞാൻ വലിയ വിഡ്ഢിയാണോ?''

''അല്ലല്ല, പക്ഷേ ബുദ്ധിയും അധികമില്ല.''

''ശരി, ഞാൻ ഇതു് ചോദിക്കാൻ ആഗ്രഹിച്ചിരുന്നു. നിങ്ങൾ പറഞ്ഞുതന്നതു് നന്നായി. ഇപ്പോൾ എനിക്കു് ആശ്വാസം കിട്ടി.''

''ചണ്ടാതി, ഇനി ചായ ഉണ്ടാക്കൂ''—കുറച്ചു സമയം കഴിഞ്ഞു ഗൌതമൻ പറഞ്ഞു. അവൾ ഒന്നും മിണ്ടാതെ എഴുന്നേററു അടുക്കളയിലേയ്ക്കു പോയി.

''ചമ്പാറാണി''—ഗൌതമൻ അടുക്കളയുടെ വാതിൽക്കൽ വന്നുനിന്നു.'' എന്താണിങ്ങനെ മടിവന്ന മട്ടിൽ ഇരിക്കുന്നതു്?''

''അല്ലാതെന്തുചെയ്യാനാണു്? നൃത്തംചെയ്യണോ?''

''ഇതു് ശരിയായ ഉത്തരമായില്ല. നിങ്ങൾ ഒരു കാലത്തു് ശരിയായും വേഗത്തിലും മറുപടി പറയുന്ന തരത്തിലായിരുന്നു. ഇതാ നോക്കൂ. നിങ്ങൾ ടോസ്ററു കരിച്ചുകളഞ്ഞു.''

''തൽഅത്തു് ഇവിടെ ഇല്ലാത്തതിൽ എനിക്കു വ്യസനമുണ്ടു്. അവൾ ഉണ്ടായിരുന്നെങ്കിൽ നിങ്ങൾക്കു പലഹാരം ഉണ്ടാക്കിത്തരുമായിരുന്നു.''

''ചമ്പേ, അർത്ഥശൂന്യമായ സംഗതികൾ പറയാതിരിക്കൂ.''

''ഗൌതമാ''—അവൾ കാപ്പിമാത്രം എടുത്തുകൊണ്ടു മെല്ലെ മെല്ലെ പറഞ്ഞു. ''ഞാൻ ഇവിടെനിന്നു പോകണമെന്നു് നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഇതാ ഇപ്പോൾ പോകാം.

ഇനി ഒരിക്കലും നിങ്ങളെ കാണാൻ ശ്രമിക്കയുമില്ല. നിങ്ങളെ വീണ്ടും കാണണമെന്നു് ഇത്രയുംകാലം ഞാൻ ആശിച്ചതിൽ തെറ്റു് എൻേറതുതന്നെയാണു്.''

''ചമ്പാറാണി''—ഗൌതമൻ അടുക്കളയിൽവന്നു്, കൈകാംകൊണ്ടു തലതാങ്ങി, ഒരു സ്റ്റൂളിന്മേൽ ഇരുന്നു. ''വാസ്തവം അറിയണമെന്നു ആഗ്രഹിക്കുന്നുണ്ടോ നിങ്ങാം? ഞാൻ എന്നെത്തന്നെ ഭയപ്പെടുന്നു എന്നതാണു് സത്യം. നിങ്ങളോടു ഞാനെന്തുപറയണം, എന്നോടു നിങ്ങാംക്കു എന്താണു് പറയാനുള്ളതു്, നിങ്ങളെ എന്തു് കേംപ്പിക്കാനാണു്. എൻെറ ആശ എന്താണു് എന്നൊന്നും എനിക്കുതിരിയുന്നില്ല. സമയം കുറെ നീണ്ടുപോയി, എന്നിട്ടും രണ്ടുപേക്കും പൊതുവിൽ താല്പര്യമുള്ള ഒരു വിഷയം നമുക്കു സ്പഷ്ടമായും ഇല്ല സംസാരിക്കാൻ.''

അവാം ചായയുണ്ടാക്കി ഡ്രോയിങ്ങ് റൂമിലേക്കു് കൊണ്ടുവന്നു.

''ഇവിടെ വരു''—അല്പം കഠോരമായ സ്വരത്തിൽ അവാം പറഞ്ഞു. ഗൌതമൻ വീണ്ടും ചമ്പയുടെ മുന്നിൽ ചെന്നിരുന്നു.

ഗൌതമൻ, സംസാരിക്കാൻവേണ്ടി മാത്രം, കസാലമേൽ വെച്ചിരുന്ന ഒരു സഞ്ചിതൊട്ടുകൊണ്ടു് ''എത്ര സുന്ദരമാണു്! ഇതിൽ ഞാൻ എൻെറ ഈ കടലാസ്സുകാം വെയ്ക്കട്ടേ.'' എന്നു പറഞ്ഞു.

''വെച്ചോളു.

അയാാം കടലാസ്സുകാം സഞ്ചിയിൽ സശ്രദ്ധം കുത്തിനിറച്ചു.

സംഭാഷണം വീണ്ടും നിന്നു. ഗൌതമൻ തൊണ്ട വെടിപ്പാക്കിക്കൊണ്ടു പറഞ്ഞു. ''ഈ സഞ്ചിയിൽ നിങ്ങളുടെ സാമാനങ്ങളുമില്ലേ? പോകുമ്പോാം എനിക്കു് ഈ കടലാസ്സുകാം എടുത്തുതരണം. അല്ലെങ്കിൽ എല്ലാം കുഴപ്പത്തിലാകും.''

''നിങ്ങാം വിവരിക്കുന്ന സഞ്ചി എൻേറയല്ല. സുരേഖയുടെയാണു്.'' അവാം നീരസത്തോടെ പറഞ്ഞു. നിങ്ങാംക്കു നിങ്ങളുടെ സാധനങ്ങാം ഇതിൽ വെയ്ക്കാം, വീട്ടിൽ കൊണ്ടുപോകയുമാകാം. നമുക്കു് രണ്ടുപേക്കും പങ്കായിട്ടു

ളൊരൊററ സാധനവുമില്ല—സഞ്ചി, കടലാസ്സ്, വീട്ടസാമാനങ്ങറം, ഒന്നുമില്ല, സ്മരണകറംപോലുമില്ല—യാതൊന്നുമില്ല. ഉണ്ടെങ്കിലല്ലെ, നിങ്ങളുടെക്കൂടെ പങ്കുചേരാൻ പററുകയുള്ളു. ദുഃഖം മാത്രമുണ്ട്. പക്ഷേ, നിങ്ങറം നിങ്ങളുടെ ദുഃഖത്തെപ്പോലും നിങ്ങറംക്കുവേണ്ടി മാത്രം സഞ്ചയിച്ചുവെച്ചിരിക്കുകയാണു്.''

ഗൌതമൻ മിണ്ടിയില്ല.

''ഗൌതമനീലാംബരാ, നിങ്ങറംക്കറിയാമോ, കഴിഞ്ഞ ഏഴുകൊല്ലമായി ഞാൻ നിങ്ങളെ കണ്ടിട്ടില്ല; പക്ഷേ, എനിയ്ക്കറിയാം, സദാസമയം, ഉറങ്ങുമ്പോഴും ഉണർന്നിരിയ്ക്കുമ്പോഴും, ഇരിയ്ക്കുമ്പോഴും എഴുന്നേല്ക്കുമ്പോഴുമെല്ലാം നിങ്ങറം നിങ്ങറംക്കെതിരായിത്തന്നെ സാക്ഷി പറയുകയായിരുന്നു എന്നു്.''

''ശരി, എനിക്കു തോന്നുന്നു—ഞാൻ ആരോടു് സംസാരിയ്ക്കുമ്പോഴും ആ ആറം എന്നെ കുമ്പസാരിപ്പിക്കുന്ന ആളായിത്തീർന്നു് അതു് കേറംക്കുകയാണെന്നു്. എൻെറ മുഴുവൻ ജീവിതവും കുമ്പസാരമാണു്. ഞാൻ കൊലകറം നടത്തിയിരിക്കുന്നു. നിങ്ങളെക്കൊന്നു, എന്നെത്തന്നെയും. നിങ്ങളുടെ കുററത്തിൽനിന്നു ഭിന്നമാണു് എൻെറ കുററം. നിങ്ങളുടെ ഉള്ളിൽ ഒളിഞ്ഞിരിയ്ക്കുന്നതു് നിഷ്കളങ്കതയെന്ന അപരാധമാണു്. ഒരു കാര്യം പറയാമോ?'' അയാറം ഒട്ടുനിർത്തി പറഞ്ഞു—''നിങ്ങളുടെ അഭിപ്രായത്തിൽ പാപം എന്നു പറയുന്നതു് എന്താണു്?''

''ആരുടെയെങ്കിലും ഹൃദയം വേദനിപ്പിയ്ക്കുക.'' ചമ്പ അല്പം ആലോചിച്ചശേഷം മറുപടികൊടുത്തു.

''പിന്നെ?''

''വഞ്ചന.''

''പിന്നെ?''

''പിന്നെ—പിന്നെ നീചത.''

''സൺഡേസ്കൂളിലെ പാഠങ്ങറം.''

''ങ്ഹു''—ചമ്പയ്ക്ക അയാളുടെ വാക്കുകൾ നല്ലപോലെ മനസ്സിലായില്ല.

''ഞാൻ ഹൃദയം വേദനിപ്പിച്ചിട്ടുണ്ട്. നിങ്ങളുടെ അഭിപ്രായത്തിൽ അതു് വലിയ പാപമാണ്.''

''വളരെ വലിയതു്.''

''പക്ഷേ, ചമ്പാറാണി, നിങ്ങൾക്ക വേഗത്തിൽതന്നെ മനസ്സിലാകും—മററുള്ളവരുടെ ഹൃദയത്തെ വേദനിപ്പിക്കുന്നതു് ആവശ്യവും അനിവാര്യവുമാകുന്നതും, വേറെ യാതൊരു പോംവഴിയില്ലാത്തതുമായ ചില തിരിവുകൾ ഇടയ്ക്ക കാണപ്പെടുമെന്ന്.''

''കൊലയാളിയും കൊല്ലുന്ന അവസരത്തിൽ വിചാരിക്കും ഈ ഹത്യ ഏററവും ആവശ്യവും അനിവാര്യവുമാണ്, മററു യാതൊരു വഴിയും ഇല്ല എന്നൊക്കെ. അല്ലെങ്കിൽ പിന്നെ എന്തിനു കൊല്ലുന്നു?

ഗൌതമൻ വീണ്ടും മൌനമായി.

''സ്വരം കയറുകയും ഇറങ്ങുകയും ചെയ്യുന്നു''—കുറച്ചുകഴിഞ്ഞു അയാൾ പുറത്തെ ശബ്ദങ്ങൾക്ക ചെവികൊടുത്തുകൊണ്ടു പറഞ്ഞു—''പക്ഷേ, സാമഞ്ജസ്യത്തിലേയ്ക്ക നീങ്ങിക്കൊണ്ടിരിക്കുമ്പോൾ പെട്ടെന്നു നിന്നുപോയി''. അയാൾ പിയാനോവിന്റെ അടുത്തുപോയി അതിന്റെ മൂടിമേൽ വിരൽ നടത്തി.

''അതിന്റെ ഒരു സ്വരം എവിടേനിന്നോ പൊട്ടിപ്പോയിരിക്കുന്നു.''

''എനിക്കറിയാം. പിയാനോവിന്റെ ഉളളിൽ പലപ്പോഴും എലികൾ താമസിക്കുന്നു. ബഹറായിൽവെച്ച എന്റെ പിയാനോവിൽ ഓമനയായ ഒരു തടിച്ച എലി പലപ്പോഴും അകത്തെ കമ്പികളിൽക്കൂടി ഓടിനടന്നു 'സിംഫണി മുഴക്കാറുണ്ടു്.''

''നിങ്ങൾ ബഹറായിച്ചിനെപ്പററി ഒരിയ്ക്കലും എന്നോടു പറഞ്ഞിട്ടില്ല.''

1. സ്വരസാമഞ്ജസ്യം.

''വളരെ പ്രിയപ്പെട്ട സ്ഥലമാണ്, എന്തുകൊണ്ടെന്നാൽ അതു ഞാൻ ജനിച്ച നാടത്രേ.''

''നമ്മാം ഓരോരുത്തരും മററുള്ളവരുടെ ദയവിന്മേലും പ്രവൃത്തികളിന്മേലുമാണ് ജീവിക്കുന്നതു്. സമയത്തിൻെറ പരിധിയിൽ എല്ലാവരും കൂട്ടായ തടവുകാരാണ്—വളരെ വ്യസനകരമായ സംഗതി.'' അവരം കുറച്ചുനേരത്തെ കെട്ടുപിണച്ചിലുകാംക്കശേഷം പറഞ്ഞു.

വളരെ അയഥാത്ഥമായ സമയമായിരുന്നു അതു്. മുറിയിലെ എല്ലാ സാധനങ്ങളും തെളിഞ്ഞും സ്പഷ്ടമായും കാണപ്പെട്ടു. തോട്ടത്തിലെ പൂവുകളിന്മേൽ മഞ്ഞു് കട്ട ഉരുകുവാൻ തുടങ്ങി.

''ഈ ചെരിപ്പു നോക്കു''—ഗൌതമൻ തൻെറ കാൽ പെട്ടെന്നു വെറുതെ നീട്ടിക്കൊണ്ടു ഗംഭീരഭാവത്തിൽ പറഞ്ഞു—''ജീവിതം ഇതുപോലെ അത്ര പാകമാവില്ല.'' അയാരം ടോസ്റ്റിൻെറ കഷണം ജനവാതിൽക്കൽ ഇരുന്നിരുന്ന പൂച്ചയ്ക്കു എറിഞ്ഞുകൊടുത്തു. അതു് ഒന്നു മണത്തു് ഓടിപ്പോയി.

''ഇതും ബൊഹീമിയൻ പൂച്ചയാണ്. ടോസ്റ്റു് തിന്നുകയില്ല. ഇതിനുവേണ്ടി ഞങ്ങളുകളും ഷാമ്പെയിനും കൊണ്ടുവരും.'' അയാരം പിന്നെ ചമ്പയോടു പറഞ്ഞു—''ചമ്പേ, നിങ്ങരം ഇത്രയുംകാലം എന്നെ വെറുതെ കാത്തിരിയ്ക്കുയായിരുന്നു. ഞാൻ പൂണ്ണമായും ഒരു കള്ളമാണ്.'' ചൂളയുടെ അടുത്തിരിക്കുന്ന അവരം ഗൌതമനു് ഒരു അനാവശ്യമായി തോന്നി—അനാവശ്യവും വിഡ്ഢിത്തവും. തന്നെപ്പോലെ മോശക്കാരനായ ഒരാളെ ആശിച്ചുകൊണ്ടിരിക്കുന്നതിൽ എന്തൊരു സാംഗത്യമാണുള്ളതു്? വിഡ്ഢി, അങ്ങേഅററത്തെ പാവം! നിസ്സഹായയായ ബൃഷ്ടാ തത്വജ്ഞാനി! നിരുപായയായ വിഡ്ഢി! അവളുടെ തലച്ചോറിനെ അകത്തുനിന്നു് ഒന്നു മാന്തിയാൽ എത്രയേറെ കളിമണ്ണാണ്[1] കിട്ടുകയെന്നോ! അനേകായിരം കൊല്ലം പഴക്കമുള്ള മണ്ണു്— 'ടെറാക്കോട്ട. ''തൽഅത്തു് പ്രസിദ്ധരായ എത്രയെത്ര ആളുകളുടെ തലയാണ് ശരിപ്പെടുത്തിയിരിക്ക

1. കളിമണ്ണും മണലും ചേൻ്റ് പ്രതിമാനിർമ്മാണത്തിനുണ്ടാക്കുന്ന കട്ട്.

ന്നയ്?''—അയാഠം ഉയൻ സ്വരത്തിൽ പറഞ്ഞു. ''നിങ്ങഠം ഇതുവരെ അവളെക്കൊണ്ട് അതു ചെയ്യിച്ചില്ല. ഇനിയും സമയമുണ്ട്—ശരിയാക്കിയ്ക്കൂ. നിങ്ങഠം എവിടേയ്ക്കും പോകന്നില്ലല്ലോ''—അയാഠം ആശ മററിയ സ്വരത്തിൽ പറഞ്ഞു.

''ഇപ്പോഴില്ല. നാം ഒരു വാതിലിൽക്കൂടി അകത്തു കടന്നു. പക്ഷേ, പുറത്തേക്കുള്ള വാതിൽ അടഞ്ഞു കിടക്കുകയാണ്.''

''നിങ്ങളുടെ ഇത്ര വലിയ ശ്രദ്ധതയും തെററാണ്—ഏററവും വ്യത്ഥം; എന്തുകൊണ്ടെന്നാൽ നിങ്ങഠം എല്ലാ പ്രാവശ്യവും പിടിക്കപ്പെടും. നിങ്ങഠം എല്ലാം തീരുമാനിച്ചുകഴിഞ്ഞു എന്നാണ് നിങ്ങളുടെ വിചാരം. അതുകൊണ്ട് ഇന്ന് എല്ലാ കാര്യവും എളുപ്പമാണ്; വാസ്തവത്തിൽ കാണുന്നത്ര എളുപ്പമല്ലെങ്കിലും നിങ്ങളുടെമേൽ ആപത്തുകഠം ഇനിയും വരും.''

അയാഠം ജനവാതിൽക്കൽപോയി നിന്നു. നിമിഷങ്ങഠം ചുററുകയും, കറങ്ങുകയും, നൃത്തംവെയ്ക്കുകയും ചെയ്യുന്നു. ക്ഷണമാകുന്ന ചുഴി വളരെ ദൂരത്തോളം പരന്നു—അവസാനിച്ചു. അവശേഷിച്ച, തിളങ്ങുന്ന മഞ്ഞുകട്ടയിൽനിന്നു തെന്നിത്തെന്നി വെളിച്ചം മുറിയിൽ പരന്നു. മാതൃക മുഴുവനായി. അവഠം മൌനവും നിശ്ചലവുമായി ചുളയുടെ അടുത്തിരുന്നു. മുറിക്കുള്ളിലെ പരിക്ഷണങ്ങളിൽ പൂച്ചയും ചേൎന്നിരുന്നു. കാററുകഠംകും അറിയാം. നിരത്തിൽ വളരെ ദൂരത്തോളമുള്ള മോട്ടോറുകഠം, വഴിയാത്രക്കാർ, പീടികകഠം—എല്ലാവക്കും, എല്ലാററിനും മനസ്സിലായിക്കഴിഞ്ഞിരുന്നു.

''ജീവിതം ആകെ ഒരു പുസ്തകമാണിപ്പോഠം. ഞാൻ അതു വായിച്ചു കഴിഞ്ഞിരിക്കുന്നു. അവസാനംവരെ ഇനിയും പല പ്രാവശ്യം വായിക്കും.'' ചമ്പ തന്നോടുതന്നെ പറഞ്ഞു.

''എന്റെകൂടെ എന്നും രണ്ടു ലോകങ്ങളുണ്ട്. ഒന്നിൽ ഇവരെല്ലാമാണ്.'' ഗൌതമൻ മുറിയുടെനേരെ ചൂണ്ടി. ''രണ്ടാമത്തതിൽ നിങ്ങളും ഞാനും മാത്രം ഒററയ്ക്ക്. രണ്ടുപേരുടേയും ഇടയ്ക്ക് ഒരു പാലമുണ്ട്. ആ പാലം പൊട്ടിവീഴുന്ന ദിവസം എന്താണ് സംഭവിക്കുക?''

''നിങ്ങഠം സ്വയം അതു തകർക്കും.''

"ഇല്ല; ആളുകൾ നാലുഭാഗത്തും യന്ത്രങ്ങോക്കുകൾ ശരിപ്പെടുത്തിവെച്ചിരിക്കുന്നു. മൊന്തകളിൽ പീരങ്കികൾ മറഞ്ഞു കിടക്കുകയാണ്. മുകളിൽ മേഘങ്ങൾ ഗർജ്ജിക്കുന്നു. എനിക്കു തോന്നുന്നു, ഒരുദിവസം ആളുകളുടെ ലോകം പാതാളത്തിൽ വീണടിഞ്ഞു് അപ്രത്യക്ഷമാകുമെന്നു്. ഞാൻ വെളിയിൽ കൈകാലുകൾ ഇട്ടടിച്ചുകൊണ്ടിരിക്കും. ഇതു വിചാരിയ്ക്കുമ്പോൾ ഹൃദയം നിരാശമാകുന്നു."

"നിങ്ങൾ ബിന്ദുപ്രദീപവുമായി തട്ടിന്റെ മുകളിൽ ഒളിച്ചിരിക്കയാണ്. ഭാഗ്യംകെട്ടവരിൽ ആരെങ്കിലും സ്റ്റേയ്ജിൽ വരുമ്പോൾ നിങ്ങൾ അങ്ങേഅറ്റത്തെ നീചത കാണിച്ചുകൊണ്ടു വെളിച്ചം അയാളുടെ നേരെ പെട്ടെന്നു തിരിക്കുകയും അയാൾ വെളിച്ചത്തു വരികയും ചെയ്യുന്നു."

"ഞാൻ സ്വയം എല്ലായ്പോഴും ഈ വെളിച്ചത്തിലാണല്ലോ."

"അല്ല. നിങ്ങൾ തിരശ്ശീലയ്ക്കു പിന്നിലാണു്. എന്നെങ്കിലും ഒരുദിവസം നിങ്ങളുടെമേൽ ഒരു ടോർച്ച്‌ലൈറ്റ് പതിച്ചാൽ, എന്താകും സ്ഥിതി? അന്നു നിങ്ങൾ മുകളിലെ നിലയിൽനിന്നു് ഒരൊററ ചാട്ടത്തിനു് അപ്രത്യക്ഷനാകും. ജനവാതിൽക്കൽ ആളുകളുള്ളതു് നിങ്ങൾ കാണും. ചൂളയ്ക്കു ചുററുമിരുന്നു് ആളുകൾ വാഗ്വാദം നടത്തുകയും ഭക്ഷണം തയ്യാറാക്കുകയും ചെയ്യുമ്പോൾ നിലാവിൽ അലഞ്ഞു നടക്കുന്ന ഒരു തെണ്ടിപ്പൂച്ചയെപ്പോലെ, നിങ്ങൾ മേൽപുരയുടെ ഓടുകളുടെ മുകളിൽക്കൂടി പാത്തും പതുങ്ങിയും വരുന്നു. ജനവാതിലിന്റെ കണ്ണാടിച്ചില്ലുകളിൽ നിങ്ങളെ ഞങ്ങൾ കാണും—കൃത്രിമ മനുഷ്യൻ!"

"പക്ഷേ, ആ സമയത്തും അവിടെത്തന്നെ നിങ്ങളുടെകൂടെ ഉണ്ടായിരിക്കും; അടുപ്പിന്റെ അടുത്തിരുന്നു തക്കിക്കും, ഭക്ഷണമുണ്ടാക്കും, കഴിയ്ക്കും. നിങ്ങൾ ജനലിൽക്കൂടി എന്നെ എത്തിനോക്കും—കൃത്രിമപ്പെണ്ണു്!"

അവർ മൌനമായി. അയാൾ ഓടിച്ചാടി നടന്നു, മുറിയിലെ ചിത്രങ്ങളെയെല്ലാം നോക്കി. പിന്നെ ജനവാതിലിന്റെ അടുത്തേയ്ക്കു നടന്നു.

''ഇന്നു വളരെ അധികം മഞ്ഞു വീണിരിക്കുന്നു.'' ഗൌതമൻ ജനവാതിൽക്കലെത്തി ഒരു സാമാന്യപ്രസ്താവന ചെയ്തു.

''ഇതിനുശേഷം ഇനിയുമുണ്ടു്. മരണംവരെ, അനന്തതവരെ, പരന്നുകിടക്കും; ഉണ്ടായിരിക്കും.'' ചമ്പ തന്നത്താൻ പറഞ്ഞു.

''സുരേഖയുടെ തോട്ടം എത്ര സുന്ദരമാണു്!'' ഗൌതമൻ മുറിയുടെനേരെ പുറംതിരിഞ്ഞുനിന്നു് രണ്ടാമത്തെ പ്രസ്താവനയിറക്കി.

''എനിയ്ക്കു വിധിയെന്നൊന്നില്ല; മറ്റെല്ലാവക്കുമുണ്ടെന്നു കേട്ടിട്ടുണ്ടെങ്കിലും.'' ചമ്പ തന്നോടെന്നവണ്ണം പറഞ്ഞു.

അയാരം പെട്ടെന്നു ഞെട്ടി പുറകോട്ടു തിരിഞ്ഞു. അയാളുടെ മുഖം അലക്കിയ മുണ്ടുപോലെ വെളുത്തിരുന്നു. പകൽ മുഴുവൻ കഴിഞ്ഞു; സൂര്യൻ ചാഞ്ഞു; അന്തി വന്നെത്തി. ഞാൻ ഇപ്പോഴും ഇവിടെത്തന്നെയാണു്. ''ഞാൻ ഇവിടെ എന്താണു ചെയ്യുന്നതു്? എന്റെ സമയം മുഴുവൻ ഞാൻ വെറുതെ നഷ്ടപ്പെടുത്തി—ഇത്രയും അമൂല്യമായ സമയം.'' അയാരം തന്നോടുതന്നെ മന്ത്രിച്ചുകൊണ്ടു്, ഗാലറിയുടെ നേരെ നീങ്ങി. തീൻമേശയുടെ മുകളിൽവെച്ചിരിക്കുന്ന പാഴ്സലിന്മേൽ അയാളുടെ ദൃഷ്ടി പതിഞ്ഞു. അയാരം തിരിഞ്ഞു ചമ്പായെ ഒന്നു നോക്കുകപോലും ചെയ്യാതെ, പൊതിയെടുത്തു, ഓരോററ പാട്ടത്തിനു് ചുഴലിക്കാററുപോലെ പുറത്തു കടക്കുകയും, കാറിൽ ചാടിക്കയറി ലീഡ്ഹഴ്സ്റ്റിലേയ്ക്കു കുതിക്കുകയും ചെയ്തു.

ഗൌതമൻ പോയതിനു ശേഷം ചമ്പ കുനിഞ്ഞു്, അയാരം അവിടെ മറന്നുവെച്ചതും കമാലിന്റെ പേരിൽ വന്നിരുന്നതുമായ ലക്കോട്ടുകരം പൊളിച്ചു. ഓരോന്നിലും ഉദ്യോഗത്തിനുള്ള കമാലിന്റെ ഹരിജി തള്ളിക്കളഞ്ഞുകൊണ്ടുള്ള ടൈപ്പുചെയ്ത മറുപടിയായിരുന്നു ഉണ്ടായിരുന്നതു്.

''തൽഅത്തു്, ചായ''—ചന്ദ്ര മേശമേൽ ഇരുന്നുകൊണ്ടു പറഞ്ഞു.

തൽഅത്തു് ചായ പകർന്നു.

സുരേഖ ഏകാഗ്രതയോടെ റേഡിയോ ട്യൂൺ ചെയ്യുകയാണു്. ജരീന തോട്ടത്തിലേയ്ക്കു തുറക്കുന്ന വാതിൽക്കൽ പരന്നിരുന്ന വെയിലത്തിരുന്നു മറെറാരു ചിത്രം വരയ്ക്കാൻ തുടങ്ങിയിരിക്കുന്നു. അയൽക്കാരി മതിലിനു മുകളിൽക്കൂടി തല കാണിച്ചു് അല്പം പഞ്ചസാര ചോദിച്ചു.

ലോകത്തിൻെറ പണി ശാന്തമായി തുടർന്നുകൊണ്ടിരുന്നു. പക്ഷേ, നിർമ്മല മരിച്ചതിനു ശേഷം, കൂടുതൽ ശാന്തതയോടെ അതു നടക്കുന്നുണ്ടു്. തങ്ങളുടെ കർത്തവ്യം എന്തെന്നു് ഇതിനുമുമ്പു് ആരും അറിഞ്ഞിരുന്നില്ലെന്നു തോന്നുന്നു, എല്ലാവരും അവരവരുടെ കാര്യങ്ങളിൽ മുഴുകിയിരിക്കുന്നതു കണ്ടാൽ. ഭയങ്കരമായ ഈ ബദ്ധപ്പാടു കാരണം ആരും ആരോടും സംസാരിക്കുന്നതുപോലുമില്ല. ഫിറോസ് പുസ്തകങ്ങളുമെടുത്തു് എന്നും യൂനിവേഴ്സിററിയിലേയ്ക്കു പോകും. തൽഅത്തു് പേപ്പറിലേയ്ക്കു റിപ്പോർട്ടു തയ്യാറാക്കും. കമാൽ സുരേഖയുടെ ഡ്രോയിങ്ങ്റൂമിൽ, ചൂളയുടെ അടുത്തു പകുതി കിടന്നുകൊണ്ടു് ഹരിജികൾ എഴുതും. ഹരിശങ്കരനും ഒരു പുതിയ ജോലി തുടങ്ങിയിട്ടുണ്ടു്—പക്ഷികളുടെ തൂവലുകൾ ശേഖരിക്കുക.

നിർമ്മല മരിച്ചിട്ടു് ഇന്നു പത്തു ദിവസമേ ആയിട്ടുള്ളു എങ്കിലും, അവർ അവരോടു യാത്ര പറഞ്ഞു പിരിഞ്ഞിട്ടു് അനേകം ശതാബ്ദങ്ങളായെന്നു തോന്നും. സമയം റബ്ബറിനെപ്പോലെ നീളുകയാണു്. ഈ റബ്ബറിൻെറ വലിവു് 'ക്ടും' എന്ന ശബ്ദത്തോടുകൂടി പൊട്ടുന്ന ദിവസം എന്താണുണ്ടാവുക?

''നിർമ്മലയുടെ 'പതിമൂന്നിനെപ്പററി[1] നമുക്കു് ആലോചിച്ചുണ്ടോ?''—ശങ്കരൻ പക്ഷികളുടെ ചിറകുകൾ തലോടിക്കൊ

1. പതിമൂന്നാം ദിവസം നടത്തുന്ന മരണാനന്തര ക്രിയകൾ.

ണ്ടു കമാലിനോടു ചോദിച്ചു. അയാളുടെ ശബ്ദം കേട്ടാൽ തോന്നും, ''ഇനി നമുക്കു നിർമ്മലയുടെ കല്യാണത്തെപ്പററി ആലോചിയ്ക്കണ്ടേ'' എന്നു പലപ്പോഴും അയാൾ ചോദിയ്ക്കാറുണ്ടെന്നു്.

''വേണം, ഒരു പക്ഷേ''—കമാൽ മെല്ലെ മറുപടി പറഞ്ഞു

''എന്താണു് ചെയ്യേണ്ടതെന്നു ചോദിയ്ക്കാൻ ഇവിടെ ഒരു പുരോഹിതനുമില്ലല്ലോ.'' ഹരിശങ്കരനെപ്പോലെത്തന്നെ വെറും പ്രായോഗികമായ മട്ടിൽ തൽഅത്തു് പറഞ്ഞു. നല്ലതോ ചീത്തയോ ആയ ജീവിതവ്യാപാരം പൂർത്തിയാക്കിക്കൊണ്ടു നിർമ്മല പോയ്ക്കഴിഞ്ഞു. പക്ഷേ, അവളുടെ മരണാനന്തരമായ ജോലികൾ ഇനിയും അവശേഷിക്കുന്നു.

ഫോണിന്റെ മണി അടിച്ചു.

സുജാതാദേവി പറഞ്ഞു—''നിങ്ങൾ പതിമൂന്നിനു വേണ്ട ഏർപ്പാടുകളൊന്നും ഇതുവരെ ചെയ്തിട്ടില്ലെങ്കിൽ, വിഷമിയ്ക്കണ്ട; സ്വാമി ദേവികാനന്ദൻ പറയുന്നു, അദ്ദേഹത്തിന്റെ കേന്ദ്രത്തിൽ......''

''ശരി ശരി, വളരെ നല്ലതു്. നന്ദി.''

കമാൽ റിസീവർ താഴെവെച്ചു.

മരണവും ദേവികാനന്ദനെപ്പോലെ ഒരു തട്ടിപ്പായിരുന്നു.

വീണ്ടും എല്ലാവരും അവരവരുടെ ധൈര്യം തെളിയിയ്ക്കാൻ സ്വന്തം കിടങ്ങുകളിൽ നിലയുറപ്പിച്ചു. തൽഅത്തു് ഒരു ലേഖനം ടൈപ്പുചെയ്യുന്നു. സുരേഖ ഗാലറിയിൽ നൃത്തം പരിശീലിക്കുകയാണു്. ഹരിശങ്കരൻ ചിറകുകളുടെ ആൽബം തന്റെ കയ്യിലെടുത്തു.

സമയത്തിന്റെ നിശ്ശബ്ദത പീരങ്കികളെപ്പോലെ ഗർജ്ജിക്കുകയാണു്. മണി മൂന്നടിച്ചു. കമാൽ തന്റെ കണ്ണുകൾ വഴിയായി ഹരിശങ്കരനോടു പറഞ്ഞു—''സർ റോജറിൽനിന്നു ഡെത്തുസർട്ടിഫിക്കററു് വാങ്ങാൻ പോകണം.'' വിറയൽ ഉണ്ടാക്കുന്ന ഈ വാക്യം ശബ്ദങ്ങളിൽ പ്രകടിപ്പിക്കുവാൻ സാധ്യമല്ലായിരുന്നു.

''വാങ്ങിച്ചോളൂ''—ഹരിശങ്കരൻ നിശ്ശബ്ദമായി മറുപടി പറഞ്ഞു.

''ലിഡ്ഹഴ്സ്റ്റിൽനിന്നു നിർമ്മലയുടെ സാമാനങ്ങളും കൊണ്ടുവരണം''—തൽഅത്ത് തന്റേതായ മൂകശബ്ദങ്ങളെയും ആ നിശ്ശബ്ദതയിലേയ്ക്കു പകർന്നു.

''പക്ഷെ, നമുക്കു ലിഡ്ഹഴ്സ്റ്റിലേയ്ക്കു പോകുവാൻ എങ്ങനെ കഴിയും?'' കമാൽ അതേ മട്ടിൽത്തന്നെ തടസ്സം പറഞ്ഞു.

ഹരിശങ്കരൻ ഈ ശബ്ദങ്ങൾ ഡീക്കോഡ് ചെയ്തു. ''ശരിയാണ്. പക്ഷെ, നമ്മൾ ധീരന്മാരാണല്ലോ. തീർച്ചയായും പോകും. അവളുടെ ഡെത്ത്സർട്ടിഫിക്കററും വാങ്ങും, സാമാനങ്ങളും കൊണ്ടുപോരും. പോകാം; എല്ലാവരും എഴുന്നേൽക്കുവിൻ! അവനവന്റെ കവചങ്ങൾ ധരിച്ചു നമുക്കു ലെഫ്ററ്-റൈററ് മാർച്ചുചെയ്യാം. പഴയതും പരീക്ഷിക്കപ്പെട്ടതുമായ ആയുധങ്ങളും എടുക്കുക. സാനിറേറാറിയത്തിൽ പോയി നമുക്കു നിർമ്മലയുടെ കവചവും ആയുധങ്ങളും മടക്കി വാങ്ങിയ്ക്കാം. ഇനി അവൾക്ക് അതുകൊണ്ട് ഒരു ഉപയോഗവുമില്ല''.

ഈ മൂകനാടകം, മററുള്ളവരുടെ കാര്യം ഇരിയ്ക്കട്ടെ, അവരും കണ്ടില്ല. ഇതിനു ശേഷം എല്ലാവരും പുറത്തേയ്ക്കു വന്നു, കാറിൽ സാനിറേറാറിയത്തിലേയ്ക്കു പുറപ്പെട്ടു.

അവർ ഇന്നു ലിഡ്ഹഴ്സ്റ്റിൽ നിന്നു അവസാനമായി മടങ്ങുകയാണു്. കമാൽ സെൻറ് ജോർജ്ജ്സ്വ്യൂവിലെ തന്റെ ഫ്ളാററിൽ എത്തി, സകല സാമാനങ്ങളും അതിഥികൾക്കായുള്ള മുറിയിൽവെച്ചു. ഇതൊക്കെ കഴിഞ്ഞു് എല്ലാവരും അവരവരുടെ കിടങ്ങുകളിലേയ്ക്കു മടങ്ങിയപ്പോൾ, തൽഅത്ത് ആരും കാണാതെ, രഹസ്യമായി തന്റെ കിടങ്ങു വിട്ടുകയും കവചം ഊരിവെച്ചു ഗെസ്റ്റ്റൂമിലേയ്ക്കു പോവുകയും ചെയ്തു.

ഹരിശങ്കരൻ ചിറകുകളുടെ ആൽബം മേശമേലിട്ടു് കമാലിന്റേകൂടെ പുറത്തുപോയി. മുറിയിലെ എല്ലാ വസ്തുക്കളും വിളക്കിന്റെ പ്രകാശത്തിൽ വളരെ സ്പഷ്ടമായി കാണാമായി

രന്നു—മരംകൊണ്ടുള്ള വീട്ടുസാമാനങ്ങളും, വിക്ടോറിയൻ സ്റ്റൈലിലുള്ള ഉയർന്ന സൈഡ്ബോർഡുകളും, കാംഡൺ ടൌണിലെ പഴയ സാധനങ്ങൾ വിൽക്കുന്ന ഒരു കടയിൽനിന്നു തൽഅത്ത് വാങ്ങിയ ഒരു ചെമ്പുപ്രതിമയും, വായിച്ചുകഴിഞ്ഞ കടലാസ്സുകളും മാസികകളും; ഏതാണ്ടു ദ്രവിച്ച ഒരു സോഫയും.

നിർമ്മലയുടെ സാമാനങ്ങൾ, ഈ സാധനങ്ങൾക്കെല്ലാം നടുവിൽ, അവളുടെ കാൽക്കൽ കിടക്കുന്നു. തന്റെ ജീവിതം—മുഴുവൻ ജീവിതവും, പഴയ സാധനങ്ങൾ വിൽക്കുന്ന പകിട്ടേറിയ ഒരു കടയാണെന്ന് അവൾക്കു തോന്നി. ഈ സാമാനങ്ങളെല്ലാം ഉപയോഗശൂന്യമാണ്. ഇവയെല്ലാം ഒന്നു വിററു നോക്കു. സ്വന്തം ജീവിതത്തെ ഈ സെക്കണ്ട്ഹാൻഡ് മാർക്കററിൽ വെയ്ക്കു. ഇതിന്റെ വില മരണമാണ്—മരണം.

അവളുടെ ചെവിയിൽ പൊട്ടുന്ന് ഒരു പീരങ്കി മുഴങ്ങി—മരണം.

മുന്നിൽ സൈഡ്ബോർഡിന്റെ മൂലയിൽ മിനുസപ്പെടുത്തിയ ഒരു കടം വെച്ചിരിക്കുന്നു—കുമാരി നിർമ്മലാ ശ്രീവാസ്തവയുടെ ചിതാഭസ്മമാണ് അതിൽ. ഹരിശങ്കരൻ ഗംഗയിൽ ഒഴുക്കുന്നതിനായി തന്റെകൂടെ ഇതു നാട്ടിലേയ്ക്കു കൊണ്ടുപോകും. അയാൾ ഈ സമയം കമാലിന്റെകൂടെ പോയിരിക്കയാണ്, മരണത്തെ സംബന്ധിച്ച ശേഷിച്ചുള്ള ഏർപ്പാടുകൾ ചെയ്യാൻ, അവസാനത്തെ ഏർപ്പാടുകൾ—ഡെത്ത് സർട്ടിഫിക്കററ്, ഗീതാപുസ്തകം, വിമാനയാത്രയ്ക്കുള്ള ടിക്കററ്.

എല്ലാ സാധനത്തിലുമുണ്ട് കനത്ത വാസ്തവം. ആ കടവും കസേല, സോഫ, ക്ഷേമിക്കുന്ന പാത്രങ്ങൾ മുതലായവയെപ്പോലെത്തന്നെ പൊള്ളയല്ലാത്തതും യഥാർത്ഥവുമായിരുന്നു. മരണം മറെറാരു ലോകമാണെന്ന് ഏതു വിഡ്ഢിയാണു പറയുക! മരണത്തെക്കാൾ ദരിദ്രവും ഭൌതികവുമായ സംഗതി വേറെ ഏതാണുള്ളത്?—അതായത്, മററുള്ളവരുടെ മരണത്തെ

ച്ചൊല്ലി വാവിട്ടു നിലവിളിക്കുകയും, പിന്നെ സ്വയം മരിക്കുകയും ചെയ്യുക—ഒന്നാലോചിച്ചു നോക്കൂ.

ഞാൻ ചോദിക്കുന്നു, നിലവിളിയ്ക്കേണ്ട ആവശ്യം എന്താണു്? വളരെയേറെ വിഡ്ഢിയായ ഒരു പെൺകുട്ടിയായിരുന്നു ഇവിടെനിന്നു പോയ അവൾ. വാസ്തവം ഇതു മാത്രമാണു്—കച്ചവടക്കാരൻ പൊതിക്കാളമേൽ കയററിക്കൊണ്ടു പോകുമ്പോൾ പ്രൌഢിയെല്ലാം താഴെ കിടക്കും. അവളുടെ ജീവിതം ഇത്രയൊക്കെ ദീർഘവും വിശാലവുമായിരുന്നുവോ? ആയുസ്സു മുഴുവൻ കഠിനയത്നങ്ങളിലും പരിപാടികൾ ഉണ്ടാക്കുന്നതിലും ചെലവായി. ഒന്നാംക്ലാസ്സ് കിട്ടുവാൻ രാവും പകലും പഠിപ്പുതന്നെ. പിന്നെ നാടിനേയും രാഷ്ട്രത്തേയും കുറിച്ചുള്ള ചിന്തകളിൽ ജീവൻ മുഴുകി. ഏതു തക്കത്തിലും ചാടിവീഴുന്നതിനു തയ്യാറായിരുന്നു. ഫസ്റ്റ്ക്ലാസ്സ് കിട്ടിയപ്പോൾ കാംബ്രിഡ്ജിൽ പോകണമെന്ന ബഹളമായി. അവളുടെ അച്ഛൻ വളരെ പണിപ്പെട്ടു പണമുണ്ടാക്കുകയും മകളെ ഇംഗ്ലണ്ടിലേയ്ക്കു് അയയ്ക്കുകയും ചെയ്തു. അവിടെ അവൾക്കു് അതിരററ ആഹ്ലാദം കൈവന്നു. താൻ കാംബ്രിഡ്ജിലാണെന്ന കാര്യത്തിൽ കുറെദിവസത്തോളം അവൾക്കു വിശ്വാസം വന്നില്ല. പഠിപ്പുകഴിഞ്ഞാൽ ഏററവും നല്ല ജോലി സമ്പാദിയ്ക്കുമെന്ന ചിന്തയായി പിന്നെ. അച്ഛന്റെ വർദ്ധിച്ചുവരുന്ന കടം വീട്ടും, സഹോദരനു വധുവിനെ അന്വേഷിക്കും, കുറച്ചു പണം മിച്ചമായാൽ ഔട്ടർമംഗോളിയയിലും മെക്സിക്കോവിലും ചുററിയടിയ്ക്കും. ഔട്ടർമംഗോളിയയിൽ പോകുന്നതിനു് എന്താണിത്ര രസമെന്നു് അവൾക്കേ അറിഞ്ഞുകൂടൂ. ഒരുദിവസം സ്വന്തമായ ഒരു വീടുണ്ടാക്കുമെന്നും ആശിച്ചു. അതിൽ ഒരു ചെറിയ പൂന്തോട്ടമുണ്ടാകും. ഭാവിയെപ്പററിയുള്ള ചിന്ത ഇത്രയുമായിരുന്നു. പിന്നെ പൂച്ച, പട്ടി, പ്രാവു്, പശുക്കൾ, എരുമ ഇവയെ വളർത്താനുള്ള ആഗ്രഹവും. സാരികളെ സംബന്ധിച്ചുള്ള പ്രോഗ്രാമിൽ പ്രാണൻതന്നെ പോകും.

പക്ഷേ, ഉണ്ടായതു് ഇതാണു്—കാംബ്രിഡ്ജിൽ അവൾക്കു് ഇടയ്ക്കിടെ പനി വരാൻ തുടങ്ങി. അവളെ ആസ്പത്രിയിലാ

ക്കി. അനവധി കൊല്ലം കട്ടിലിൽ കിടന്ന ശേഷം അവരം ശരീരം ഇവിടെ വിട്ടംവെച്ച പരമാത്മാവിൻെറ വീട്ടിലേയ്ക്കു യാത്രയായി.

തത്വം ആലോചിക്കുമ്പോരം ഈ മരണത്തിൽ നിലവിളിക്കണമോ? തീരെ വേണ്ട. ഇതു വലിയ കട്ടിയായ ഒരു ചിരിയ്ക്കുള്ള സംഗതിയാണ്. വാസ്തവത്തിൽ, ഇതിനേക്കാളധികം ചിരിയ്ക്കത്തക്ക മറെറാരു കാര്യം കുറെദിവസമായി താൻ അതു് കേട്ടിട്ടില്ല.

അവരം മുറിയിൽ പുററിനടന്നു; ഫ്ളാററു മുഴവനും നടന്നു. തോട്ടത്തിൻെറ അററത്തുള്ള അടുക്കളയിൽ വിളക്കു കത്തിയിരുന്നു. ചന്ദ്രയുടേയും സുരേഖയുടെയും നിഴലുകരം ജനലിൽ ക്കൂടി കാണപ്പെട്ടു. അങ്ങുമിങ്ങും ചുററിക്കറങ്ങി അവരം വീണ്ടും ഹരിശങ്കരൻെറ മുറിയിൽത്തന്നെ മടങ്ങിയെത്തി. നിലത്തിരുന്നു് അവരം നിർമ്മലയുടെ സാമാനങ്ങളെല്ലാം ഒന്നിച്ചു കൊണ്ടുപോകാൻ ആഗ്രഹിച്ചു; അവയെല്ലാം നിർദ്ദയമായി തിരിച്ചും മറിച്ചും ഇട്ടു. പുസ്തകപ്പെട്ടിയിലുള്ള ഗീതയിൽ അവളുടെ കണ്ണു പതിയുകയും അതെടുത്തു ഡ്രോയിങ്ങ്റൂമിലേയ്ക്കു പോയി വിളക്കു കത്തിച്ചു, നിസ്സീമമായ ശ്രദ്ധയോടെ വായിക്കുവാൻ തുടങ്ങുകയും ചെയ്തു.

"..........അവയെ ധൈര്യത്തോടെ സഹിക്കുക".

"ശരീരം നശ്വരമാണ്; പക്ഷേ, ഈ ശരീരത്തിൻെറ ഉള്ളിലിരിക്കുന്ന ആത്മാവിനു മരണമില്ല. അതുകൊണ്ടു യുദ്ധം ചെയ്യുക. ഹേ ഭാരതത്തിൻെറ സൽപുത്രാ, ആത്മാവു് കൊല്ലുന്നില്ല, കൊല്ലപ്പെടുന്നില്ല. അതിനെ മുറിവേല്പിയ്ക്കാൻ ആയുധത്തിനു സാധിയ്ക്കയില്ല. തീ അതിനെ ദഹിപ്പിക്കുകയില്ല; വെള്ളം നനക്കുകയില്ല; വായു ഉണക്കുകയുമില്ല. ജനിച്ചവനു മരണം നിശ്ചയമാണ്, മരിച്ചവനു് ജനനവും. ഇതിൽ ദുഃഖത്തിനെന്താണു് കാര്യം?

"സുഖാസുഖങ്ങരം, ലാഭനഷ്ടങ്ങരം, ജയാപജയങ്ങരം—ഇവയെയെല്ലാം ഒന്നായിക്കരുതി നീ യുദ്ധം ചെയ്യുക."

ഹേ, അർജ്ജുനൻെറ സന്താനങ്ങളേ...വിഡ്ഢികളേ!

അവരം പുസ്തകം ശക്തിയായടച്ച എഴുന്നേററു. വീണ്ടും അതിഥികക്ഷയിൽ വരുകയും നിലത്തിരുന്നു നിർമ്മലയുടെ സാധനങ്ങളെല്ലാം ഒരിസ്ഥലത്തുകൂടി അടക്കിവെയ്ക്കുവാൻ ശ്രമിയ്ക്കുയും ചെയ്തു—സാരികരം ചെരുപ്പ്, വളകരം, മെയ്ക്കപ്പ്ബോക്സ്, ലോകംമുഴുക്കെയുള്ളതും പെൺകുട്ടികളുടെ സഞ്ചികളിൽനിന്നു കണ്ടുകിട്ടാറുള്ളതുമായ അലപലാതി സാധനങ്ങരം കത്തിനിറച്ചിട്ടുള്ള ഹാൻഡ്ബാഗ്, ബസ്സ്ടിക്കററ്, അലക്കുകാരന്റെ ബിൽ, പഴയ ഒഴിഞ്ഞ ലിപ്സ്റ്റിക്, ചെവിയിലിടുന്ന കണക്കകരം, സൂചികരം, പൈസ—പിന്നേയും എന്തൊക്കെയോ ഉണ്ടായിരുന്നു. ഇവയിലെല്ലാം നാലുകൊല്ലംമുമ്പുള്ള തിയ്യതിയാണ്. പിന്നെ നിർമ്മലയുടെ പുസ്തകപ്പെട്ടി ഒതുക്കിവെയ്ക്കാനുള്ള ശ്രമമായി. ഒരു പുസ്തകത്തിൽനിന്നു പെട്ടെന്ന് ഒരു ചിത്രം നിലത്തുവീണു. തൽക്ഷണം കനിഞ്ഞ് അതെടുത്തു.

ഗൌതമനീലാംബരന്റെ പടമായിരുന്നു അത്. ഇന്നേക്കു പത്തുകൊല്ലംമുമ്പ്, വരദർശനത്തിനായി ബഹിരായിച്ചിൽനിന്ന് സിംഘാന്ധപാലികോഠിയിലേക്കു അയച്ചുകൊടുത്തതാണ്. തൽക്ഷണം ശൂന്യദൃഷ്ടിയോടെ അതു നോക്കിനിന്നു, പിന്നെ പുസ്തകത്തിൽത്തന്നെ വെച്ചു.

ഹാളിൽ നിന്നു കാലടിശബ്ദം കേട്ടുതുടങ്ങി. ആണങ്ങരം മടങ്ങി വന്നുകഴിഞ്ഞിരുന്നു.

അന്നു രാത്രി ഹരിശങ്കരൻ ഉറങ്ങിക്കഴിഞ്ഞപ്പോരം തൽക്ഷണം ശബ്ദമുണ്ടാക്കാതെ, പതുങ്ങിപ്പതുങ്ങി അയാളുടെ മുറിയിൽ പോകുകയും പുസ്തകത്തിൽനിന്നു ഗൌതമന്റെ ചിത്രം എടുത്തു തന്റെ മുറിയിൽ മടങ്ങിയെത്തുകയും ചെയ്തു. അവരം അതിന്റെ മേൽ അനവധി തവണ ചെരിപ്പുകൊണ്ട് അടിച്ചു. അപ്പോഴേ അവരംക്ക് അല്പം സമാധാനമായുള്ളു. പിന്നെ അവരം നിലത്തിരുന്നു പൊട്ടിക്കരയുവാൻ തുടങ്ങി.

ലോകം മുഴുവനും വെളുത്ത മഞ്ഞിന്റെ പുടവപ്പുടവ അണിഞ്ഞു. ചിത്രകാരൻ കാൻവാസിലെ ചൈനാ വൈററിൽ കറുത്തനിറംകൊണ്ടു വരച്ച, നേരെയുള്ളതും വളഞ്ഞു പുളഞ്ഞതുമായ വരകൾപോലെ കാണപ്പെട്ടു. റോഡുവക്കത്തെ മരങ്ങളും അവയുടെ പിന്നിലുള്ള വീടുകളിലെ പഴുതുകളിൽക്കൂടി പുറത്തു വരുന്ന വിഷാദനിർഭരമായ മഞ്ഞവെളിച്ചത്തിന്റെ പുള്ളികളും നാലുഭാഗത്തും പരന്നു. ശക്തിയായ മഞ്ഞു വീണിരുന്നു. വിശാലമായ ആ കാൻവാസ്സിന്റെ മൂലയിൽ രണ്ടു നിലയുള്ള സുന്ദരമായ ഒരു കോട്ടേജ് നില്ക്കുന്നു. മുന്നിൽ ചെറിയ ഒരു വരാന്തയുണ്ട്. ഇഷ്ടികകൊണ്ടുള്ള അതിന്റെ ചുമരിൽ ചെമ്പുവിളക്കു ഉറപ്പിച്ചിരിക്കുന്നു. പിൻഭാഗത്തു് പുൽത്തകിടിയാണ്. അതിന്റെ ഒററത്തു് ശാഹ്ബലൂത് മരം നില്ക്കുന്നു. ജരീന മഞ്ഞുകാലത്തു തലയിൽ ടവൽ ചുററിയും, കാലുറകൾ ധരിച്ചും പുറത്തുള്ള കൽക്കരിപ്പുരയിൽ പോയി വിറകെടുക്കും. പിന്നെ തണുത്തു വിറച്ചുകൊണ്ടു അവിടെനിന്നു അകത്തേക്കു വരികയും ഡ്രോയിങ് റൂമിലെ ചൂളയിലിട്ടു കത്തിക്കുകയും ചെയ്യും. ലോകം വളരെ സുരക്ഷിതമാണെന്ന് ആ സമയത്തു് അവൾക്കു തോന്നും.

ജരീനാഹുസൈൻ ഇവിടെ തന്റെ അനുജന്മാരും അമ്മയുമൊത്തു് താമസിക്കുകയാണ്. അവരും ആർട്ട് ഡിപ്ലോമ എടുത്തിട്ടുണ്ട്. യുവതിയായ അമ്മ ഇംഗ്ലീഷ് വംശജയാണ്. പക്ഷേ സംസാരിക്കുന്നതും ശുദ്ധമായ ലക്നോ ഭാഷയും പ്രാമാണികമായ ശൈലികൾ പ്രയോഗിക്കുന്നതിൽ നിപുണയാണ് അവർ. സ്നേഹശീലയായ ഒരു സ്ത്രീ. ജരീനയുടെ കൂട്ടുകാർ ആ വീട്ടിൽ എന്നും അഭയം കിട്ടും. അവരെല്ലാം അവളുടെ അമ്മയോടു, മൂത്ത സഹോദരിയോടെന്നപോലെയാണ് പെരുമാറുക. ജരീനയുടെ അച്ഛൻ ലക്നോവിൽ ബാരിസ്റ്ററായിരുന്നു. ഇംഗ്ലീഷുകാരിയായ ഭാര്യ കുട്ടികളുടെ വിദ്യാഭ്യാസാർത്ഥം കുറച്ചുകൊല്ലമായി ലണ്ടനിൽ താമസിക്കുകയാണ്.

ജരീന ഈ സമയം തളത്തിലെ മേശപ്പുറത്ത് ഇരുന്നു ഒരു റഷ്യൻ പേപ്പർ വായിക്കുകയായിരുന്നു. ഇതിനിടയിൽ ഇടനാഴികയിലെ മണി അടിച്ചു. അവരം എഴുന്നേററു ജനവാതിലിൽക്കൂടി എത്തിനോക്കി. മഞ്ഞിൽ പൊതിഞ്ഞ ചെരിപ്പോടുകൂടിയും ഓവർകോട്ടിൻെറ കോളർകൊണ്ടു മുഖം മറച്ചും ഗൌതമൻ മുന്നിൽ നില്ക്കുന്നു. ജരീന അയാളെ നോക്കിക്കൊണ്ടു നിന്നു.

അയാാം അററാച്ചി കെയ്സുമായി കോണികയറി വരാന്തയിലെത്തി.

''ഇതു് അഞ്ചാമത്തെ പട്ടണമാണു്. ഇവിടേയും വിളക്കുകാം കത്തുന്നുണ്ടു്. ഈ സ്ഥലം മററു പ്രദേശങ്ങളെപ്പോലെ ആകില്ലെന്നായിരുന്നു എൻെറ ധാരണ.''

''നിങ്ങളുടെ വിചാരം തെററിപ്പോയി എന്നതിൽ എനിക്കു ഖേദമുണ്ടു്. അകത്തു വരൂ''. ജരീന മറുപടി പറഞ്ഞു.

''എൻെറ കൂടെ വന്ന പലരും പുറത്തു നില്പുണ്ടു്.''

''അവരേയും വിളിച്ചോളൂ അകത്തേക്കു്''.

''എങ്ങനെ വിളിക്കും. ഈ വെളിച്ചത്തു നിനക്കു അവരുടെ മുഖം കാണാൻ കഴിയില്ല''.

''ആരാണു് അവർ?''

''അനവധി ഭൂതങ്ങാം, ശവങ്ങാം, വിനോദപ്രിയരായ ആത്മാക്കാം. എല്ലാവരും എൻെറ സ്നേഹിതരാണു്. വെളിയിൽ ഇരുട്ടത്തു് അവർ പല്ലിളിച്ചുകൊണ്ടു നില്ക്കുന്നു. അവരുടെ ഘോഷയാത്ര എൻെറ ഒപ്പം സഞ്ചരിക്കുകയാണു്.''

''എനിക്കുവരെ ഭയമില്ല.''

''നിനക്കു് അവരോടു ഭയം ഉണ്ടാകാൻ പാടില്ല. എന്തുകൊണ്ടെന്നാൽ നാമും എപ്പോഴും ആ ശവങ്ങളുടെ രൂപം സ്വയം എടുത്തുകൊണ്ടിരിക്കുകയാണു്. എന്നാൽ...'' അയാാം കയ്യിളക്കിക്കൊണ്ടു പറഞ്ഞു—''മററു സ്ഥലങ്ങളെപ്പോലെ ആകയില്ല ഇതു്, ഇവിടെ ഇരുട്ടുണ്ടാകും എന്നൊക്കെയായിരുന്നു ഞാൻ വിചാരിച്ചിരുന്നതു്. പക്ഷേ, ഇവിടേയും ദീപാവലി ആ

ഘോഷിയ്ക്കുയാണ് നീ. എന്റെ ചങ്ങാതി, നീ ഈ വെളിച്ച ത്തിൽ എന്തു കണ്ടുപിടിയ്ക്കാനാണ് ആഗ്രഹിയ്ക്കുന്നത്''.

അയാൾ മടുപ്പോടെ അറാച്ചിമേൽ ഇരുന്നു. ജരീന ഇട നാഴികയുടെ വാതിൽ തുറന്നു.

''സ്വാഗതം, ഗൌതമാ, നിങ്ങൾ എവിടേയ്ക്കു പോയതായാ ലും മടങ്ങിവന്നല്ലോ. ഞങ്ങൾ വാസ്തവത്തിൽ വളരെ വിഷ മിച്ചിരിയ്ക്കുയായിരുന്നു, നിങ്ങളെ ഓർത്ത്''.

''ഞാൻ നിങ്ങളേവരോടും നന്ദിയുള്ളവനാണ്''.

''എന്റെ ആശയമിതാണ്. വീട്ടിലേയ്ക്കു സ്വാഗതം-അതു എവിടെയായാലും വേണ്ടതില്ല; അതായത് ഓരോ യാത്രയ്ക്കു ശേഷവും തങ്ങാനുള്ള താവളം''.

''ശരിയാണ്'' അയാൾ അശ്രദ്ധയുടെ പ്രൌഢിയോടെ കൈകൾ ഇളക്കി. ''ഞാൻ നിന്റെ സ്വാഗതം അംഗീകരിക്കു ന്നു''. അയാൾ നാലുപാടും നോക്കി. ''നിങ്ങൾ താമസി ച്ചിരുന്ന വീടല്ലല്ലോ ഇത്—കലാകാരന്റെ വീട്.''

''അതുതന്നെയാണ്''.

''നല്ലത്''—അയാൾ അവിശ്വാസപൂർവ്വം പറഞ്ഞു—''നീ പറയുന്നതുകൊണ്ടു ശരിയായിരിയ്ക്കണം. ജരീനേ, ഞാനൊ രു കിറുക്കന്റെ മാതിരിയായിട്ടുണ്ടോ?''

''ഇല്ലില്ലാ''. അവൾ പരിഭ്രമിച്ചു ''നിങ്ങൾ വളരെ ക്ഷീ ണിച്ചപോലെ തോന്നുന്നു. അത്രമാത്രം''.

''നിരന്തരമായി ഓടിക്കൊണ്ടിരിക്കുന്നതിനാൽ മനുഷ്യൻ ക്ഷീണിക്കുന്നു. ഇതുവരെ ലക്ഷക്കണക്കിലും കോടിക്കണക്കി ലും നാഴിക നടന്നുകഴിഞ്ഞു. കൃത്യമായി എത്രയെന്ന് ആക്ക റിയാം.''

''നിങ്ങൾ എവിടെയായിരുന്നു?''

''ഞാനിത് എന്തിനു പറയണം'' അയാൾ ഒരു കുട്ടിയെ പ്പോലെ പറഞ്ഞു. ''അനവധി രാത്രികൾ ഞാൻ വയലുക ളിൽ ചെലവാക്കി. വയ്ക്കോൽ കണ്ടയിൽ കിടന്നുറങ്ങി, നദികളിലെ ഓടങ്ങളിൽ കടന്നിരുന്നു, സ്റ്റേഷനുകളിലെ പ്ര തീക്ഷാലയങ്ങളിൽ ഒളിച്ചു; ചുററിക്കറങ്ങി, പോലീസുകാരു

ടെ കണ്ണുവെട്ടിച്ച് അവസാനം ഇന്നെനിയ്ക്കുതോന്നി, മര്യാദക്കാരനും ധീരനുമായ ഒരു മനുഷ്യനെപ്പോലെ, നേരിട്ട് ഹാജരായി, കുററം എന്തുകൊണ്ട് ഏററുപറഞ്ഞുകൂടാ എന്നു്."

"പോലീസ്സോ?"

"അതേ, അതേ, എന്താ നീ ഒന്നും അറിഞ്ഞില്ലേ?"

"അറിഞ്ഞില്ലല്ലോ. എന്താ കാര്യം?"

"ഞാനേ, ജറീനാമ്പീഗം—", അയാാം വലിയ ഗാംഭീര്യത്തോടെ കാലിന്മേൽ കാൽകയററിവെച്ചു പറയാൻ തുടങ്ങി "ഞാൻ രണ്ടുകൊല നടത്തി, അന്നുമുതൽ തല എവിടെയെങ്കിലുമൊന്നു ഒളിച്ചുവെയ്ക്കാൻ ഇടമന്വേഷിച്ചു അലയുകയാണു്. മടങ്ങിവന്നിട്ടു് ഓരോ സ്നേഹിതന്റേയും വാതിൽക്കൽ മുട്ടി. പക്ഷേ, എല്ലാം അടഞ്ഞുതന്നെ ഇരിയ്ക്കുന്നു. അകത്തു വിളക്കുകാം തെളിഞ്ഞു കാണുകയും ചെയ്യുന്നു. പിന്നെ, ഞാൻ ഈ വഴിയ്ക്കു പോകുകയായിരുന്നു. അപ്പോാം എനിയ്ക്കു തോന്നി, ഒരിയ്ക്കൽക്കൂടി ഒന്നു പരീക്ഷിച്ചുകളയാമെന്നു്."

"ഗൌതമാ, അകത്തു വരൂ. ഇവിടെ കാററു ഭയങ്കരമാണു്".

"നീ പോലീസ്സിൽ അറിയിയ്ക്കില്ലല്ലോ" അയാാം നടുക്കത്തോടെ ചോദിച്ചു—

"ഒരിയ്ക്കലുമില്ല".

"വേണ്ട, ഞാനിവിടെ ഇരുന്നുകൊള്ളാം. വീടിന്റെ മേൽക്കൂടകാംക്കു എന്നെ സംബന്ധിച്ചിടത്തോളം യാതൊരു പ്രാധാന്യവുമില്ല."

ജരീന ടവൽ തലക്കു കെട്ടി, കാററിൽനിന്നു രക്ഷപ്പെടാൻ നോക്കി. മഞ്ഞു ചുററും വീഴുന്നുണ്ടായിരുന്നു.

"കോംക്കു ജരീനാംബീഗം" അയാാം അററാച്ചിമേൽ ഇരുന്നുകൊണ്ടുതന്നെ തലയുയർത്തി. "ഞാൻ ഏററുപറയാൻ ആഗ്രഹിക്കുന്നു, രണ്ടു കൊലകാം നടത്തിയിട്ടുണ്ടു് എന്നു്. പക്ഷേ, ആദ്യത്തേതു് ദ്വിതീയമാണു്". അയാാം ചിരിച്ചു. "ഞാനാണു് അവനെ ശരിപ്പെടുത്തിയതെന്നു് കൊല്ലപ്പെട്ടവക്കുകൂടി അറിഞ്ഞുകൂടാത്ത്ര പാവമാണു് ഞാൻ." അയാളുടെ ശബ്ദം പെട്ടെന്നു് സാധാരണ മട്ടിലായി. "അന്നു ഞാൻ സുരേഖയുടെ വീ

ട്ടിൽനിന്ന പൊതിയുമെടുത്തു്, ഓടിപ്പാഞ്ഞു്, ആസ്പത്രിയി ലെത്തിയപ്പോഠം നിമ്മല എന്നെ തിരിച്ചറിഞ്ഞില്ല—അവഠം മരിച്ചുകഴിഞ്ഞിരുന്നു. പിന്നെ അവിടെനിന്ന ആ രാത്രി തന്നെ മടങ്ങി. പട്ടണത്തിൽ അലഞ്ഞുതിരിയുമ്പോഠം, ചെൽ സിയിൽവെച്ചു ചമ്പാ അഹമ്മദിനെക്കണ്ടു. അവളും എന്നെ തിരിച്ചറിഞ്ഞില്ല. കാരണം അവഠം വളരെ കുടിച്ചിരുന്നു. വളരെ പ്രതാപത്തോടെ അവഠം പറഞ്ഞു—'ഞാൻ ഈ കല യിൽ ബഹു വിരുതത്തിയാണു്—കണ്ടില്ലേ നിങ്ങഠം?''

മഞ്ഞുകാററു ശക്തിപ്പെട്ടുകൊണ്ടിരുന്നു. അതേ സമയംത ന്നെ ഒരു കാർ മഞ്ഞിൻെറ ചളിത്തുള്ളികഠം തെറിപ്പിച്ചുകൊ ണ്ടു റോഡിൽ വന്നു നിന്നു. കമാലും ഹരിശങ്കരനും അതിൽ നിന്നിറങ്ങി.

ജരീനേ, അവർ വിളിച്ചു—''ഗൌതമൻ ഇവിടെ വന്നി ല്ലേ?''

അവർ രണ്ടുപേരും മഞ്ഞിന്മേൽ കനത്ത കാലടികഠം വെച്ചു കൊണ്ടു കോണിയിലേയ്ക്കു വന്നു.

''സ്വാമിജിയുടെ കേന്ദ്രത്തിൽനിന്നു് ഇതാ ഇപ്പോഠംതന്നെ കേട്ടു, ഗൌതമൻ ഒരുപക്ഷേ, ഓസ്റ്റർലിയിലേയ്ക്കു പോയിട്ടു ണ്ടായിരിക്കമെന്നു്''. കമാൽ പറഞ്ഞു.

കറച്ചുനേരത്തിന ശേഷം അവർ രണ്ടുപേരും ബോധംകെട്ടു കിടക്കുന്ന ഗൌതമനെ മോട്ടോറിൽ കയററി വീട്ടിലേയ്ക്കു തിരിച്ചു.

## 51

''ആരും വന്നില്ല.'' സുജാതാദേവി വാതിൽക്കൽ വന്നു പറ ഞ്ഞു. ''നിമ്മലയുടെ വീട്ടുകാരായ മൂന്നുപേരും തികഞ്ഞ നാ സ്തികന്മാരാണു്. സ്വാമിജി എല്ലാം ഒരുക്കിയിട്ടുണ്ടായിരു ന്നു പുഷ്പംഠം വാങ്ങിച്ചു, ഒരു കീർത്തനസംഘത്തെ സ്വിസ്സ്

കോട്ടേജിൽനിന്ന വരുത്തുകയും ചെയ്തു. പക്ഷേ, ഇവർ ശാന്തിയുടെ മാർഗ്ഗം അന്വേഷിയ്ക്കാൻ ആഗ്രഹിക്കുന്നില്ല.''

''അറിയുന്നുണ്ടോ, അവർ തങ്ങളുടെ വീട്ടിൽ എന്താണു് ഒപ്പിക്കുന്നതെന്നു്. ആ ഇന്ത്യൻനർത്തകിയുടെ ഫ്ളാററിൽ ഒന്നിച്ചുകൂടി, രാവിലെമുതൽ വൈകുന്നേരം വരെ ശീട്ടുകളി തന്നെ. വലിയ അക്രമം!'' അത്യന്തം അധ്യാത്മപ്രിയയായ ഒരു കിഴവി ജനവാതിൽക്കൽനിന്നു മുണ്ഡനം ചെയ്ത തല വലിച്ചെടുത്തുകൊണ്ടു പറഞ്ഞു.

ചമ്പ കോണിപ്പടികളിറങ്ങി.

''നിങ്ങൾ ആരെയോ തിരയുകയാണെന്നു തോന്നുന്നു—മറെറാരു വേദാന്തഭക്തയായ ഒരു അമേരിയ്ക്കൻ കിഴവി ജനവാതിലിൽനിന്നു തല വലിച്ചെടുത്തുകൊണ്ടു പറഞ്ഞു. ''നോക്കൂ, ആ ആൾ ഇവിടെയുണ്ടു്. നിങ്ങളെ—നമ്മളെ എല്ലാവരേയും വിളിയ്ക്കുന്നു.'' അവർ വിരലുയർത്തി, ഹാളിൻെറ നടുവിൽ വെച്ചിട്ടുള്ള ശ്രീകൃഷ്ണൻെറ വലിയ ഒരു ചിത്രത്തിനുനേരെ ചൂണ്ടി. ''ഇതു കാണുവാൻ ആ മൂന്നാംകണ്ണുതന്നെ വേണം. ഞാൻ വ്യസനിക്കുന്നു, ഇന്ത്യാക്കാരായ നിങ്ങൾ അതു് കളഞ്ഞുകളിച്ചിരിക്കുന്നു.''

ചമ്പ സസംഭ്രമം താഴത്തേയ്ക്കു് ഓടിയിറങ്ങി റോഡിലെത്തി. അവൾ തൻെറ നെററി തടവി. അവൾക്കു തോന്നി, റോഡിൽക്കൂടെ പോകുന്ന എല്ലാ മനുഷ്യരുടെയും നെററിമേൽ മൂന്നാംകണ്ണുണ്ടെന്നും ആ കണ്ണു് അവളെ തുറിച്ചുനോക്കുകയാണെന്നും.

അവൾ ഒരു 73-ാംനമ്പർ ബസ്സിൽ ഓടിക്കയറി.

സെൻററിൽ സ്വാമി ദേവികാനന്ദൻ തൻെറ പ്രസംഗം ആളുകളെക്കൊണ്ടു കടിപ്പിക്കാൻ തുടങ്ങിയിരുന്നു. യോഗമാർഗ്ഗത്തെപ്പററിയുള്ള അയാളുടെ പ്രഭാഷണം കേട്ടശേഷം അയാളുടെ ശ്രോതാക്കൾ—അധ്യാത്മവാദികളായ കിഴവികൾ—വീട്ടിലേയ്ക്കു മടങ്ങിയെത്തി രാവിലത്തെ പാത്രങ്ങൾ കഴുകും, സ്റ്റോക്കിങ്ങ്സ് കീറിയതു തുന്നും, ഗ്യാസിൻെറ ബില്ലിനെപ്പററി വേവലാതിപ്പെടാൻ തുടങ്ങും. ആ സമയത്തു് ശ്രീകൃഷ്ണൻ അവൾക്കു് എത്ര കണ്ടു് ഉപയോഗപ്പെടും?

അവൾ ബസ്സിൽ നിന്നിറങ്ങി. ഇന്ത്യൻവിദ്യാർത്ഥികളുടെ കേന്ദ്രത്തിലേയ്ക്കു നടന്നു.

ഹാളിൽ വിദ്യാർത്ഥികളുടെ ഒരു പുതിയ സംഘം ഇരുന്നു സൊള്ളുകയാണ്.

"ഞാൻ ചമ്പാ അഹമ്മദ് ആണ്"—അവൾ വാതിൽക്കൽ ചെന്നു പറഞ്ഞു.

"അതെയോ?"—ഒരു മദിരാശി വിദ്യാർത്ഥി മുന്നോട്ടുവന്നു ചോദിച്ചു.

അവളുടെ ഹൃദയം താണു. തന്റെ പേർ എത്ര അപ്രധാനം! തന്നെ ആരുമാരും അറിയുന്നില്ല. ആർക്കും തന്നെ വേണ്ട.

"ഒന്നുമില്ല, ഒന്നുമില്ല. വെറുതെ നിങ്ങളുടെ കേന്ദ്രം കാണാൻ വന്നു. അത്ര തന്നെ."

ചില കുട്ടികൾ അവളെ സംശയത്തോടെ വീക്ഷിച്ചു.

അവൾ തിരിഞ്ഞു നടന്നു നിരത്തിലെത്തി. പിന്നെ, പോകുന്ന വഴി ഇന്ത്യാഹൌസിൽ കയറി. മുകളിലത്തെ കാന്റീനിൽ എന്നത്തെയുംപോലെ ഇന്നും വലിയ ബഹളമായിരുന്നു. അതിനു ശേഷം അവൾ 'പൂസേയുടെ വഴിയമ്പല'ത്തിൽ എത്തി. അവിടെ കമാലിനെ കണ്ടു. അയാൾ കൌണ്ടറിൽനിന്ന് ആർക്കോ ഫോൺ ചെയ്യുകയായിരുന്നു. അവളോടു രണ്ടു നാലു വാക്കു സംസാരിച്ച ശേഷം അയാൾ പുറത്തേക്കിറങ്ങി. അവളാകട്ടെ, അയാൾ ആൾക്കൂട്ടത്തിൽ അലിഞ്ഞുചേരുന്നതു നോക്കി വാതിൽക്കൽത്തന്നെ നിന്നു. അവൾ പിന്നെ പുറത്തു കടന്നു ബി. ബി. സി. കാന്റീനിൽ എത്തിനോക്കി. "ഞാൻ ചമ്പാ അഹമ്മദ് ആണ്." അവൾ മേശകൾക്കു ചുറ്റും കൂടിയിരുന്ന ആളുകളോടു പറയാൻ ആഗ്രഹിച്ചു. പക്ഷേ, ഒന്നും മിണ്ടാതെ മടങ്ങുകയാണുണ്ടായത്.

മുന്നിൽ അണ്ടർഗ്രൗണ്ട് സ്റ്റേഷനായിരുന്നു. അവൾ പടവുകൾ ഇറങ്ങി, ഒന്നും നിശ്ചയിക്കാതെ മെയ്ഡാവേലിയിലേയ്ക്കുള്ള ടിക്കറ്റെടുത്തു. കുറച്ചു മിനുട്ടുകൾക്കു ശേഷം മെയ്ഡാവേലിയിലെ വീതിയുള്ള നിരത്തിൽവന്ന് അവൾ ഒരു മരത്തോടു ചാരിനിന്നു നാലുപാടും നോക്കി. മുന്നിൽ അല്പം അകലെയായി, സുമ

ഖയുടെയും ആശയുടേയും വീടുകളായിരുന്നു. വേലിയ്ക്കപ്പുറം, മറുഭാഗത്തു്, കുറച്ചകലെ ദൂരെ തൽക്കാലത്തിന്റേയും കമാലിന്റേയും ഫ്ലാറ്റ് ആണ്. സ്റ്റേഷന്റെ മുന്നിലുള്ള പുതിയ ബ്ലോക്കിൽ ശാന്തയും, വില്യം ക്രേഗും താമസിയ്ക്കുന്നു.

സുരേഖ അതേ സമയത്തുതന്നെ, പീടികയിൽനിന്നു പച്ചക്കറിസ്സഞ്ചിയുമായി പുറത്തേയ്ക്കു വന്നു. "അടടാ! ഹലോ ചമ്പാ"—അവൾ വിളിച്ചുപറഞ്ഞു—"എന്താ അവിടെ നില്ക്കുന്നതു്? വാ, വാ."

അവൾ മൌനമായി സുരേഖയുടെ കൂടെ കൂടി.

കുറച്ചു നടന്നു് അവൾ വീട്ടിനുള്ളിൽ പ്രവേശിച്ചു.

ഡ്രോയിങ്ങ്റൂമിലെ വിസ്താരമേറിയ വാതിലിനു പുറത്തു് പകൽവെട്ടം ഇപ്പോഴും ബാക്കിയുണ്ടായിരുന്നു. കറയേറെ പഴുത്ത ഇലകൾ മെല്ലെ മെല്ലെ നീന്തിവന്നു താഴെ പൂമുഖത്തെ പടവുകളിലും, നടവഴിയിലും ചിന്നിച്ചിതറി. നാലഞ്ചു് ഇലകൾ ജനവാതിലിനു വെളിയിൽ വെച്ചിട്ടുണ്ടായിരുന്ന കസാലകളുടെ താഴെ കാററിൽ കിടന്നു വിറച്ചു. വെയിലിന്റെ സുവർണ്ണരേഖകൾ പുല്ലിന്മേൽ വട്ടത്തിലുള്ള ചക്രങ്ങൾ നിർമ്മിച്ചു.

നമുക്കറിയാം, മനുഷ്യൻ വാസ്തവത്തിൽ എന്താണു് ആഗ്രഹിക്കുന്നതെന്നു്.

"എടീ ചമ്പേ, ഇവിടെ ഈ സോഫയിൽ വന്നിരിയ്ക്കൂ സുഖമായി."—സുരേഖ സഞ്ചിയിൽനിന്നു പച്ചക്കറി ഒഴിച്ചുകൊണ്ടു പറഞ്ഞു.

"ഞാൻ ഈ സോഫയിൽ ഇരുന്നു എന്നതുകൊണ്ടു് ഈ മുറി അന്നത്തെ മുറിയാകയില്ലല്ലോ." ചമ്പ തന്നോടെന്നവണ്ണം പറഞ്ഞു.

"അന്നത്തെ—എന്നത്തെ? എങ്ങനെയുള്ളതു്?"—സുരേഖ ചോദിച്ചു.

"ആക്കറിയാം."

ശരിയായ കാലാവസ്ഥ ഇപ്പോൾ പുറത്തെ അന്തരീക്ഷത്തിൽ പരന്നുകഴിഞ്ഞിരുന്നു. കലർപ്പില്ലാത്ത തണുപ്പു്, സ്വ

പ്ലവും നിർമ്മലവുമായ മഞ്ഞും. ജീവിതം മുഴുവനും അതിരററ ലഘുവും ശുദ്ധവുമായിത്തോന്നി.

''നാളെ ..'', സുരേഖ ബക്കററിൽനിന്നു കൽക്കരി കൊട്ടിക്കൊണ്ടു പറഞ്ഞു. ''അനവധി ആളുകഠം വീട്ടിലേയ്ക്കു മടങ്ങുകയാണു്.''

''വീടോ?'' ചമ്പ ഞെട്ടലോടെ ചോദിച്ചു.

''അതേ, ഹിന്ദുസ്ഥാൻ''—സുരേഖ വെള്ളിനീർ തോരപ്പാൻ തുടങ്ങി.

''ആരെല്ലാമാണു്? '—ചമ്പ ഉദാസീന ഭാവത്തിൽ ചോദിച്ചു. ഇന്നു് അവഠംക്കു് ആരെക്കൊണ്ടും ഒരു കാര്യവുമില്ല. അവഠം ശുദ്ധമായ ഈ കാലാവസ്ഥപോലെ എല്ലാററിലും പരന്നു കഴിഞ്ഞിരുന്നു. വിശിഷ്ട വ്യക്തികളോടു് ഇനി എന്തു കൊള്ളൻ കൊടുക്കലാണുള്ളതു ? ആരുമായും അവഠംക്കു് ഇനി ഒരു ബന്ധവുമില്ല.

സുരേഖ പച്ചക്കറി നുറുക്കാനിരുന്നു. ''എല്ലാവരും.''—അവഠം മറുപടി പറഞ്ഞു. ഹരി ഷേഗളെ ചെയ്യുകയാണു്; കമാൽ മററന്നാഠം കപ്പൽ കയറും. ഗൌതമൻ ഇന്നു രാവിലെ വീണ്ടും യൂറോപ്പിലേയ്ക്കു പോയി.''

വെളിയിൽ, മേൽപ്പുരകഠംക്കപ്പുറം സൂര്യൻ താണു. ഇരുട്ടു പരന്നു—മഞ്ഞുകാലരാത്രിയിലെ ഇരുട്ടു്. അതു പെട്ടെന്നുവന്നു ലോകത്തെ പിടിയിലൊതുക്കുന്നു. അവഠം സുരേഖയെ സഹായിയ്ക്കാനായി അടുക്കളയിലേയ്ക്കു പോയി. പിന്നെ അവഠം ആശയുടെ വീട്ടിലേയ്ക്കു തിരിച്ചു. സുരേഖ വിളിച്ചതുകൊണ്ടു വീണ്ടും മടങ്ങിവരികയും ചെയ്തു. അവഠം ജനവാതിലിൽക്കൂടി എത്തിനോക്കി സന്ധ്യയുടെ പ്രഭാവം മുറിയ്ക്കുള്ളിൽ അവസാനിച്ചുകഴിഞ്ഞിരുന്നു. അതിൻെറ സ്ഥാനം ഇപ്പോഠം രാത്രിയാണു് എടുത്തിരിക്കുന്നതു്. അവഠം വീണ്ടും ആ മുറിയിൽ പോയി. പക്ഷേ, അവിടെ ഒന്നുമുണ്ടായിരുന്നില്ല നിഴലുകഠം വേറെയായിരുന്നു; നിറവും, അന്തരീക്ഷത്തിൻെറ സ്വരവും. സമയംപോലും ജനൽവഴിയായി പുറത്തുപോയിക്കഴി

ഞ്ഞിരുന്നു. അതിന്റെ ഒരൊററ കഷണംപോലും അവിടെ കിടക്കുന്നതായി കാണപ്പെട്ടില്ല.

സുരേഖയുടെ വീട്ടിൽനിന്നു പുറത്തുകടന്ന അവഠം കമാലിന്റെ വീട്ടിൽ വിളക്കുകഠം കണ്ടു.

"എന്നെവിട്ടു പോകരുതു്, എന്നെവിട്ടു പോകരുതു്, എന്നെവിട്ടു പോകരുതു്"—അവഠം ഉറക്കെ വിളിച്ചുപറയാൻ ആഗ്രഹിച്ചു. പക്ഷേ, മൌനമായി, അടികഠം വേഗത്തിൽ വെച്ചുവെച്ചു്, സ്റ്റേഷനിലേയ്ക്കു പുറപ്പെടുകയാണുണ്ടായതു്.

അവഠം ജോൻകാർട്ടറിന്റെ തെരുവിൽ പ്രവേശിച്ചു. കതിരലായത്തിന്റെ വാതിൽക്കലെത്തി ബസ്സ്സു കത്തിയ്ക്കാൻ കൈകഠം ഉയർത്തി.

പെട്ടെന്നു് ഇരുട്ടു് മുന്നിൽവന്നു അവഠംക്കു സ്വാഗതം പറഞ്ഞു. അവഠം ജനവാതിലിൽവെച്ചിരുന്ന ചെടികളുടെമേൽ കുനിഞ്ഞുനിന്നു. "ഇതേവരെ രാത്രി എന്റെ വിരോധിയായിരുന്നു"—അവഠം വിചാരിച്ചു. "പക്ഷേ, ഇപ്പോഠം എന്റെ കൂട്ടുകാരിയായിക്കഴിഞ്ഞിരിയ്ക്കണം" ഉയന്ന കെട്ടിടങ്ങളുടെ മുകളിൽക്കൂടി വരുന്ന വായു, പുല്ലിന്റെ ചറപറ ശബ്ദം, ഇലകളുടെ മീതെ അടിഞ്ഞുകൂടിയിട്ടുള്ള മഞ്ഞു്. രാത്രിയുടെ ആനന്ദങ്ങഠം നിലത്തുകൂടി ഒഴുകിപ്പോയു്ക്കൊണ്ടിരുന്നു. പ്രവാഹങ്ങഠം വേറെ വേറെ ആയിക്കഴിഞ്ഞു. "ഞാനിന്നു വാസ്തവത്തിൽ പൂർണ്ണമായും സ്വതന്ത്രയാണു്" — അവഠം ചിരിച്ചു. "താഴെ നല്ലവണ്ണം ഉറച്ച നിലമാണു്. ഇതിൽക്കൂടി എനിക്കു മരണംവരെ പോകണം, അടികഠം എന്നെ എവിടേയ്ക്കെല്ലാം കൊണ്ടുപോകുന്നു! (താൻ ഇതുവരെ കണ്ടിട്ടില്ലാത്തമട്ടിൽ അവഠം കാലടികളെ നോക്കി.) രാത്രി ഇന്നു് എന്റെ കയ്യിലാണു്; അയാളുടെ കയ്യിലും. ഞാൻ ഇന്നു് അതിന്റെ കയറുകളെ ദൃഢമായി പിടിച്ചു പകൽവരെ പോകും. രാത്രി, എന്റെ സഖി, പറയൂ, എങ്ങനെയിരിക്കുന്നു? ഞാൻ നിന്നെ വളരെക്കാലമായി അറിയുന്നു—മഴക്കാലത്തിൽ, ഫാൽഗുനമാസത്തിലെ കളരവത്തിൽ, പൌർണ്ണമിനാളിൽ, പരീക്ഷയ്ക്കുപഠിക്കുന്ന ദിവസങ്ങളിൽ, അപരിചിതമായ നാടുകളിൽ, വ

ണ്ടിയിൽ യാത്ര ചെയ്യുമ്പോഴം, ഞാൻ നിൻെറ എല്ലാ നിറ ങ്ങളേയും കണ്ടു കഴിഞ്ഞിരിയ്ക്കുന്നു. ഗൌതമനീലാംബരാ, നി ങ്ങൾ..." അവൾ മറെറാരു സംഗതി ആരംഭിച്ചു. "ഞാൻ നിങ്ങളെ നിങ്ങളുടെ സ്വപ്നങ്ങളുടെ കൂടെവിടുന്നു. ഒരുപ ക്ഷെ, ഞാൻ ഒരു സത്യമായിരുന്നിരിക്കാം. നിങ്ങൾ സ്വ പ്നം കാണുന്നതിൽനിന്നു പിന്മാറുകയുമില്ല''.

രാത്രിയിൽ ഇരുട്ടു വർദ്ധിച്ചുകൊണ്ടിരുന്നു. തണുപ്പ് കൂടി കൂടിവന്നു. നിശ്ശബ്ദതയുടെ തിരമാലകൾ പഴയ ചുമരുകളിൽ അലച്ചുകൊണ്ടിരുന്നു. സമയം പറഞ്ഞു—എന്നെ തിരിച്ചറി യൂ. ഞാൻ നിന്നെ പിൻതുടരുന്നതു് ഉപേക്ഷിക്കയില്ല. നീ വിചാരിച്ചിരിക്കണം നിമിഷങ്ങൾ അവയുടെ സ്ഥലത്തു് സ്ഥിരമായി നില്ക്കുമെന്നു്. എന്നാൽ നിൻെറ ഈ വിചാരം തെററാണു്. എന്നെക്കാണു, തിരിച്ചറിയൂ, ഞാൻ പോകുന്നു— ക്ഷണംതോറും, നിമിഷംതോറും, അവസാനത്തെ സീമയാണു ഞാൻ. അതിനപ്പുറം പോകാൻ നിനക്കു കഴികയില്ല. ഇ നി മടങ്ങിപ്പോകൂ. നീ അതിത്തിവരെ എത്തിക്കഴിഞ്ഞു. മുന്നിൽ പ്രവേശന കവാടമാണു്. ഇവിടെനിന്നു മറെറാരുരാ ജ്യം ആരംഭിക്കുന്നു. ഇനിയങ്ങോട്ടുള്ള യാത്രയ്ക്കു നീ പ്രമാണ പത്രങ്ങൾ ഹാജരാക്കണം. കോളങ്ങൾ പുതുതായി പൂരി പ്പിക്കുകയും കയ്യൊപ്പിടുകയും വേണം; എന്തുകൊണ്ടെന്നാൽ ഇവിടെ പുതിയ അതിർത്തി തുടങ്ങുകയായി. ഞാൻ ഇതേവ രെ അനേകം മന്ത്രങ്ങൾ പൊടിച്ചെറിഞ്ഞിട്ടുണ്ടു്. നിൻെറ മന്ത്രത്തിനും ഇവിടെ യാതൊരു പ്രാധാന്യവുമില്ലായിരുന്നു.

എന്നെ തിരിച്ചറിയൂ. ഞാൻ എന്നും നിന്നോടൊപ്പം നട ക്കാം. എന്തൊക്കെയായാലും നിനക്കു എന്നിൽ നിന്നു ഓടി പ്പോകാൻ സാധിക്കയില്ല. ഞാൻ നിന്നെ ഒരിയ്ക്കലും വിടി ല്ല. നീ എത്ര വേഗമാണു് അതിർത്തിയിൽ എത്തിയതു് എ ന്നു ഞാൻ കണ്ടു. തീരുമാനം എടുക്കുന്നതിനു നിനക്കു എത്ര യെത്ര ബുദ്ധിമുട്ടുകൾ നേരിട്ടുകൊണ്ടിരുന്നു! ഞാൻ എല്ലാ കാ ര്യവും ശരിപ്പെടുത്താം. എല്ലാ നിർണ്ണയങ്ങളും തീരുമാനങ്ങ ളും ഞാൻ കാരണമായി തന്നത്താൻ നടന്നുകൊണ്ടിരിക്കും.

നിന്റെമേൽ ഇനിയും ആപത്തുകൾവരും. അവയെ എതിരിടുന്നതു് എങ്ങനെയെന്നു് ഞാൻ നിന്നെ പഠിപ്പിക്കും. എന്നോടു് സന്ധി ചെയ്യുക. ഞാൻ, ഇതാ, ഇപ്പോഴും ഇവിടെത്തന്നെയുണ്ടു്.''

കാററിന്റെ വേഗത്താൽ ജനവാതലുകളിലെ തിരശ്ശീലകൾ 'പടപട' എന്നടിച്ചു. മുറി മുടൽ മഞ്ഞുകൊണ്ടു നിറഞ്ഞു. താൻ തണുപ്പിൽ നിന്നു വിറയ്ക്കുകയാണെന്നു അവൾക്കു പെട്ടെന്നു് അനുഭവമായി. അവൾ ഉടനെ ജനവാതിൽ അടയ്ക്കുകയും തന്റെ മുറിയിലേയ്ക്കു പോവുകയും ചെയ്തു.

## 52

''അപ്പിയുടെ കല്യാണത്തിനു ഞാൻ വളരെ നല്ല ഒരു സാരി ഉണ്ടാക്കിയിട്ടുണ്ടു്.'' നിർമ്മല പറഞ്ഞുകൊണ്ടിരുന്നു.

ഞാൻ ഒന്നും മിണ്ടിയില്ല.

''പുതിയതരം ബോർഡറുകളുള്ള ഈ സാരികൾ എനിയ്ക്കു് ഒട്ടും പിടിക്കുന്നില്ല''—മാലതി ചുണ്ടുനീട്ടികൊണ്ടു് കിഴവിമാരെപ്പോലെ പറഞ്ഞു. അവൾക്കു പതിനാറു വയസ്സാണു്. രാജവംശത്തിലാണു് ജനനം. നിർമ്മല അവളെക്കാൾ ഒരു വഷത്തിനു ചെറുപ്പമാണു്, ഞാൻ നിർമ്മലയെക്കാൾ ഒരു വയസ്സിനു താഴെയും. ഞങ്ങൾ വളരെ പ്രായം കൂടിയവരാണെന്ന മട്ടിൽ, രണ്ടു പേരും വസ്ത്രങ്ങളെക്കുറിച്ചുള്ള അറിവിന്റെ പ്രതാപം എന്നിൽ ഏല്പിക്കുവാനും ഒരു ശിഷ്യ എന്ന മട്ടിൽ ഞാൻ കേൾക്കാനും തുടങ്ങി.

തൽക്ഷണം പെട്ടെന്നു മൗനമായി. ''നോക്കൂ'' — അവൾ കമാലിനോടു പറഞ്ഞു—''എന്റെ കഴിഞ്ഞ കാലം എനിയ്ക്കു മാത്രം പ്രധാനമാണെന്നു എനിക്കു അനുഭവപ്പെട്ടു. മററുള്ളവർക്കു്, ലോകത്തിനു്, അതിൽ ഒരു അർത്ഥവുമില്ല; താല്പര്യവുമില്ല.''

“പിന്നെ, ലോകത്തിന് ‘ഇന്നിൽ’ മാത്രമേ താല്പര്യമുള്ളൂ” ഹരിശങ്കരന്റെ ശബ്ദം മുഴങ്ങി.

“പക്ഷേ, കഴിഞ്ഞ ഇന്നലെയാണ് ഇന്ന്. ഇന്ന ഇന്നലേയിൽ ചേരുന്നു, വരാനുള്ളതിലും. സമയത്തിന്റെ ഈ നൂലാമാല എന്നെ വളരെ ബുദ്ധിമുട്ടിക്കുന്നുണ്ട്.” തൽഅത്ത് വിഷാദപൂർവ്വം പറഞ്ഞു. “ഞാൻ സമയത്തിനെക്കൊണ്ട് വിഷമിച്ചിരിക്കുന്നു. നിങ്ങളിൽ ആർക്കെങ്കിലും എന്നെ ഒന്നു സഹായിച്ചുകൂടെ? ’

“തൽഅത്ത് ബീഗം, ഒരുപക്ഷേ, ഐൻസ്റ്റീനുപോലും നിന്നെ സഹായിക്കാൻ പറ്റുകയില്ല”. ഹരിശങ്കരൻ പറഞ്ഞു.

“സമയം എന്നെന്നും ഉള്ളതാണ്. തുടർച്ചയായുള്ള ഇന്നുകളാണ് കാലം.” തൽഅത്ത് പറഞ്ഞു.

ഈ ആളുകൾ ലണ്ടനിലെ സെന്റ് ജോർജ്ജ് വുഡിൽനിന്ന്, 1954 ഡിസമ്പർ 15-ാം ഇങ്ങനെ സംസാരിക്കാൻ തുടങ്ങി. ഇവരുടെ നിഴലുകൾ ജനവാതിലിലെ ചില്ലുവാതിലുകളിൽ വിചിത്രമായ രൂപങ്ങൾ ഉണ്ടാക്കിക്കൊണ്ടിരുന്നു. പുറത്ത് കാറ്റ് ശക്തിയായി അടിക്കുന്നുണ്ട്. റോഡിൽക്കൂടി കാറുകൾ വന്നും പോയുംകൊണ്ടിരുന്നു. റേഡിയോവിൽനിന്ന് ഏതോ സംഗീതക്കച്ചേരി കേൾക്കപ്പെടുന്നുണ്ട്. സമയത്തിന്റെ വിശാലവും ഇരുട്ടുനിറഞ്ഞതും, ഉയർന്ന ചുമരുകൾ, റോഡുകൾ, വഴികൾ മുതലായവ ഉള്ളതുമായ ഭൂലഭുലൈയയാൽ[1] ചുററപ്പെട്ടു ഇരിക്കുകയാണ് അവർ മൂന്നു പേരും.

കാലത്തിന്റെ ഈ അന്ധകാരത്തിൽ തൽഅത്ത് 1940 ജൂലായിൽ സിംഘാർഡെവാലി കോഠിയുടെ വരാന്തയിലിരുന്ന് നിർമ്മലയും മാലിനിയുമായി വർത്തമാനം പറയുകയായിരുന്ന ഈ തൽഅത്തിനും ആ തൽഅത്തിനും തമ്മിൽ യാതൊരു വ്യത്യാസവും ഉണ്ടായിരുന്നില്ല. എങ്കിലും രണ്ടും രണ്ടു തൽഅത്തു

1. വളഞ്ഞുപുളഞ്ഞ, ഒരുപോലെയുള്ള ഇടനാഴികകൾ ഉള്ള കെട്ടിടം അതിൽ പ്രവേശിച്ചവർക്ക് വേഗത്തിൽ പുറത്തു കടക്കാൻ സാധ്യമല്ല; വഴി തെറ്റും.

കളായിരുന്നു. മഹാത്മാവും ബുദ്ധനുമായ ശാക്യമുനി പറഞ്ഞിട്ടുണ്ട്, ''മനുഷ്യൻ ഓരോ നിമഷവും മാറുന്നു — ചെറുപ്പത്തിൽ അവൻ ഒരു വിധമായിരിയ്ക്കും. യൗവനത്തിലും വാർദ്ധക്യത്തിലും മാറു വിധവും. നീ ഈ നിമിഷത്തിനു മുമ്പ് ഉണ്ടായിരുന്നില്ല. നൈരന്തര്യം മാത്രം ബാക്കിയാവുന്നു.'' ദൂരെയുള്ള മലകളിൽ ഹിമനദികൾ പൊട്ടിവീണ് ഒഴുകിക്കൊണ്ടിരുന്നു. കാററുകൾ, ഇരുട്ട്, തരളമായ സമയം, മഞ്ഞുകട്ട പോലെ ഉറച്ച സമയം.

''നാം നമ്മുടെ കഥ ആവർത്തിച്ച് നമ്മെത്തന്നെ ശാന്തരാക്കാൻ ശ്രമിയ്ക്കുന്നു'' — ഹരിശങ്കരൻ പറഞ്ഞു. ''എന്തുകൊണ്ടെന്നാൽ നമുക്ക പേടിയാകുന്നു ''

''നാം സമയത്തേയും ഇരുട്ടിനേയും ഭയപ്പെടുന്നു. എന്തുകൊണ്ടെന്നാൽ ഒരു ദിവസം സമയം നമ്മെ കൊല്ലുകയും ഇരുട്ട് നമ്മുടെ രക്ഷയ്ക്കുള്ള അന്തിമസ്ഥാനം ആയിരിയ്ക്കുയും ചെയ്യും.'' തൽഅത്ത് പറഞ്ഞു.

''ഗൌതമനീലാംബരൻപോലും എത്ര ഭീരുവായി മാറി!'' കമാൽ പറഞ്ഞു.

''ഗൌതമനീലാംബരനെപ്പററി ഇപ്പോഴൊന്നും പറയാതിരിയ്ക്കു. നിങ്ങൾ യഥാർത്ഥ വിഷയത്തിൽനിന്നു വളരെ ദൂരെ ആയിപ്പോകും. ജീവിതത്തിൽ മൌലികമായ വസ്തു എന്ത് എന്നാണ് ഇപ്പോൾ നിശ്ചയിക്കാനുള്ളത്'' — ഹരിശങ്കരൻ പറഞ്ഞു. ''ഞാൻ പതിനാലു കൊല്ലം മുമ്പും ഉണ്ടായിരുന്നു. ജീവിച്ചിരിയ്ക്കുയാണെങ്കിൽ പതിനാലു കൊല്ലത്തിനു ശേഷവും ഹരിശങ്കരൻ എന്നുതന്നെ അറിയപ്പെടുകയും ചെയ്യും. / കാലത്തിൻെറ എല്ലാ പരീക്ഷണങ്ങളും നാം നമ്മുടെ മേൽ ചെയ്യുകയാണെങ്കിൽ, കൊച്ചുകൊച്ചു ഗിനിപിഗ്ഗുകളായ നമ്മൾ അറുതിപ്പെടും — നമ്മൾ മാത്രമല്ല, ഈ കഥയിൽ പ്രസ്താവിയ്ക്കപ്പെടുന്ന എല്ലാവരും.''

സമയത്തിൻെറ ചട്ടക്കൂട്ടിൽ ഒരിടത്തിരിയ്ക്കുന്ന തൽഅത്ത് അതിൽത്തന്നെ മറെറാരിടത്തുകൂടി ഇരിയ്ക്കുന്നു. ഈ രണ്ടു ബിന്ദുക്കളും തമ്മിൽ അനേകം കൊല്ലങ്ങളുടെ ദൂരമുണ്ട്. ഈ അ

ന്തരത്തിൽ മനുഷ്യനു മുന്നോട്ടു മാത്രമേ പോകാൻ സാധിയ്ക്കൂ — മുന്നോട്ട്, മുന്നോട്ട്. പിന്നാക്കം പോവുക സാധ്യമല്ല. കണ്ണാടിയുടെ ഉടഞ്ഞ കഷണങ്ങളിൽ ഒരേ മുഖത്തിന്റെ വേറെ വേറെയുള്ള അനേകം പ്രതിബിംബങ്ങൾ കാണപ്പെടുന്നതുപോലെ, അനേകായിരം തൽഅത്തുമാർ എണ്ണുവാൻ കഴിയാത്തത്ര കഷണങ്ങളിൽ ചിതറി, അനേകായിരം സ്ഥലങ്ങളിൽ സ്ഥിതിചെയ്യുന്നു.

കമാൽ സ്റ്റെയ്ജിലെന്നപോലെ നടന്നുകൊണ്ടു, നടുവിലുള്ള മേശമേൽ വന്നിരുന്നു. തന്റെ ഈച്ചക്കണ്ണുകൾകൊണ്ട് അയാൾ എല്ലാവരേയും നോക്കി — മൈക്കേൽ, ബിൽക്രേഗ്, ജരീന. അവരെല്ലാം ഗൌതമനീലാംബരനെ വിമാനത്താവളത്തിൽ കൊണ്ടുചെന്നാക്കി മടങ്ങിവന്നിരിയ്ക്കയാണ്. കമാലിന്റെ മുറിയിൽ ഹരിശങ്കരന്റേയും കമാലിന്റേയും പാക്കചെയ്യപ്പെട്ട സാമാനങ്ങൾക്കമേൽ എല്ലാവരും ഇരിയ്ക്കയാണ്.

ഗൌതമൻ ജരീനയുടെ വീട്ടിൽനിന്നു മടങ്ങിവന്നതിൽപ്പിന്നെ പതിനഞ്ചു ദിവസത്തോളം കമാലിന്റെ വീട്ടിൽ സുഖക്കേടായിക്കിടന്നു. അക്കാലത്ത് അവർ എന്നും ശീട്ടു കളിക്കുകയോ, അക്ഷരശ്ലോകം ചൊല്ലുകയോ ചെയ്യും. ഗൌതമന് ആരോഗ്യം മുഴുവനും വീണ്ടുകിട്ടിയിരുന്നില്ല. അപ്പോഴേയ്ക്കും കാശ്മീർചർച്ചക്കായി ന്യൂയോർക്കിലേയ്ക്കു പോകാൻ കല്പന കിട്ടി. ലണ്ടനിൽ കമാലിന്റേയും ഹരിയുടേയും അവസാനത്തെ ദിവസമായിരുന്നു അത്. ഹരി രാത്രിയിൽ എയർ ഇന്ത്യയിൽ പറക്കും. കമാലിനു പിറ്റെ ദിവസം രാവിലെയുള്ള ബോട്ടട്രെയിനിനു പോകണം. മൈക്കേലും പോകുന്നുണ്ട്.

തൽഅത്ത് വീണ്ടും കലണ്ടർ നോക്കി. 1954 ഡിസമ്പർ 15-ാനു. അവൾക്കു രോമാഞ്ചമുണ്ടായി. ''മൈക്കേൽ, വാതിലടയ്ക്കൂ.''

മൈക്കേൽ എഴുന്നേററു ചെന്നു വാതിലടച്ചു. ആളുകൾ യന്ത്രപ്പാവകളെപ്പോലെ തോന്നി തൽഅത്തിന് — മൈക്കേൽ തോക്കു പിടിച്ച ഭടൻ, ഹരിശങ്കരൻ തലയാട്ടിക്കൊണ്ടിരിയ്ക്കു

ന്നു, വെള്ളയുടുപ്പും താടിയുമുള്ള ചീനാതത്വജ്ഞാനി, സുരേഖ ചന്ദ്രഗുപ്തമഹാരാജാവിന്റെ ദർബാർനർത്തകി, കമാൽ അലമുറയിട്ടു കരയുന്നവനും മൃത്യുശോകം പ്രകടിപ്പിക്കുന്നവനും തന്റെ ജീവിതമാകുന്ന താസിയയുംകൂടെ നഗ്നപാദനായി നടന്നുപോകുന്നവനും, കുനിഞ്ഞ അരക്കെട്ടോടുകൂടിയവനുമായ ഗോലാഗഞ്ചിലെ നവാബും കമ്മൻ സാഹബും — ദീപാവലിയാഘോഷത്തിലെ ആൺപാവകളും, പെൺപാവകളുമെന്നപോലെ, ഇവരെല്ലാം അലങ്കരിച്ചുവെക്കപ്പെട്ടിരിക്കുന്നു — ലക്നോവിലെ കുമ്പാരന്മാർ ഉണ്ടാക്കിയ പ്രതിമകൾ (ഈ പാവകളിൽ ഒന്നു വീണു ഉടഞ്ഞിരിക്കുന്നു) വേലക്കാരൻ, ഇതാ, വരികയായി. അവൻ നിലം തളിച്ചു ശുദ്ധമാക്കി പലക വെക്കും; രാജാവ് അതിന്മേലിരിക്കും; ഇവരെല്ലാം അവരവരുടെ ചുമർപ്പഴുതുകളിലും.

“ഞാൻ പൂർണ്ണമായും സ്വസ്ഥയായിരുന്നു.” ചമ്പാ തന്റെ വർത്തമാനം തുടർന്നു “പക്ഷേ, സാധനങ്ങൾ പെട്ടെന്ന് എന്നെ ഭയപ്പെടുത്താൻ തുടങ്ങി.”

കമാൽ അവളിൽനിന്ന് സങ്കേതം കിട്ടിയപോലെ പറഞ്ഞു. “ലോകത്തിൽ വലിയ കുഴപ്പമാണെന്നാണ് ഇപ്പോൾ മനസ്സിലായ പുതിയ സംഗതി.”

‘മനസ്സിലാകുന്നതിനു മുമ്പു തന്നെ, ഞാൻ വാക്കുകളുടെ സമുദ്രം കടന്നു, വിചാരങ്ങളുടെ ഭയാനകമായ മാർഗ്ഗത്തിൽ വന്നുപെട്ടു.”

വാക്ക് എന്താണ്, വാസ്തവം എന്താണ്? പുസ്തകങ്ങൾ പറഞ്ഞു — വാക്കു തെറ്റാണ്. വാസ്തവം എന്നൊന്നില്ല. സംബന്ധം വെറും പൊള്ളയാണ് — എല്ലാം ഏതു സാധനവും ആവശ്യമില്ലാത്തതാണ്. ഒരിക്കൽ ഞാൻ കണ്ടു, ബൃഹസ്പതി അസുരന്മാരെ വിദ്യ അഭ്യസിപ്പിക്കുന്നു. മററു ചിലപ്പോൾ ഞാൻ എനിക്കു തന്നെ സ്വയം ഒരു രാക്ഷസിയായി കാണപ്പെട്ടു — അഥവാ, യക്ഷികഥകളിലെ ഒരു ഭൂതമായി — വാൽനക്ഷത്രത്തിന്മേൽ സവാരിചെയ്തുകൊണ്ട്, ഇരുട്ടിന്റെ ശൂന്യതയിൽ തുള്ളിച്ചാടി നടക്കുന്ന ഒരു ഭൂതം.

ഈ ഇരുട്ടിൽ വേറെയും അനേകം വാൽനക്ഷത്രങ്ങൾ അടുത്തുകൂടി കടന്നുപോകുന്നു — തഹമീന, നിർമ്മല, ജോൺകാർട്ടർ, ചമ്പ, ജരീന — എന്നുവേണ്ട, പിന്നെ ആരൊക്കെയോ അവയുടെ മേൽ സവാരിചെയ്യുന്നുണ്ട്. താഴത്തേയ്ക്കു ഇനി ഇറങ്ങാൻ പററാത്തവിധം മുകളിലേയ്ക്കു പറന്നുപോയിരിയ്ക്കുന്നു ഇവ. മുഴുവൻ ലോകത്തിന്റേയും ആകാശം ഇവയാൽ നിറഞ്ഞുകഴിഞ്ഞു.

ഇവരിൽ ചമ്പയെപ്പററി പ്രത്യേകം പറയാനുണ്ട്. സ്വപ്നം കാണാൻ തുടങ്ങി എന്നതാണ് അവളുടെ കുററം.

നിങ്ങൾ ഒരു വാൽനക്ഷത്രത്തിന്മേൽ കയറുകയും ഉറങ്ങുകയും ചെയ്യാൽ നിശ്ചയമായും വഴി തെററിപ്പോകും. നിങ്ങളുടെ വാൽനക്ഷത്രമാകട്ടെ, മുട്ടിയുടഞ്ഞു താഴെ വീഴുകയും ചെയ്യും.

അവൾ തന്റെ സ്വപ്നാവസ്ഥയിൽ, മദ്ധ്യയുഗത്തിലെ ഭക്തന്മാരെപ്പോലെ, പാടിക്കൊണ്ടു ചുററിത്തിരിഞ്ഞു; പള്ളികളിൽപ്പോയി സന്യാസിമാരെക്കണ്ടു. എന്തു സുഖമാണ് അവക്കു് സ്വന്തമായ, ജീവനുള്ള ഈശ്വരനേയും, ജീവിതത്തിന്റെ പ്രതീകമായ ഈശ്വരനേയുംകുറിച്ചുള്ള ഭാവനകളെ കൂട്ടിച്ചേർത്തു ഒന്നാക്കുന്നതുകൊണ്ടു് അവർക്കു വലിയ സുഖം കിട്ടുന്നു. ആ സുഖത്തെ അളക്കാൻ നിങ്ങൾക്കു സാധ്യമല്ല. ഇവിടെ ആസ്ഥയുടേയും ഈശ്വരനുണ്ടെന്ന വിശ്വാസത്തിന്റേയും പ്രശ്നം പരിഹൃതമാകുന്ന അല്പം സൂഫിഭാവനയുടെ ആവശ്യമേയുള്ളു. രാവിലെ കാണാററാവുമ്പോൾ എഴുന്നേററു ഭൈരവി പാടിയാൽ അതു താനേ ഉണ്ടാവുകയും ചെയ്യും. ഗൌതമനീലാംബരനെപ്പോലെ, എല്ലാ വാസ്തവത്തിലും എല്ലാ സാധനത്തിലും എന്തെങ്കിലും രഹസ്യം ഒളിഞ്ഞിരിയ്ക്കുന്നതായി അവളും കണ്ടു.

അവരെല്ലാം മുറിയിൽനിന്നു താഴെയിറങ്ങി നിരത്തിലെത്തി. കമാൽ മൂക്കുയർത്തി മൂടൽമഞ്ഞിനെ മണത്തു.

“എല്ലാററിന്റേയും പിന്നിൽ എന്തെങ്കിലുമൊരു രഹസ്യമുണ്ടായിരിക്കും എന്നു ഞാനും ഊഹിക്കുന്നു. ഇതുകാരണം എ

നിക്കു വലിയ ദുഃഖം അനുഭവിക്കേണ്ടിവന്നിട്ടുണ്ട്'' — മൈക്കേൽ കാററിൽ കൈ പരത്തിക്കൊണ്ടു പറഞ്ഞു. ''ശരിയാണ്'' തൽഅത്ത് പറഞ്ഞു. എല്ലാവരും തല കനിച്ച് നിലം നോക്കിക്കൊണ്ടു നടന്നു.

വൈകന്നേരത്തെ റോസാപ്പൂ നിറമായ വെളിച്ചത്തിൽ അവർ ഹീത്തിലേയ്ക്കു നടന്നു. വീടുകളിലെ പിന്നിലെ കൊച്ചുതോട്ടങ്ങളിലേയ്ക്കുള്ള ജനവാതിലുകളിൽക്കൂടി എന്തിനോ കുന്ന ആളുകളും, ഇടുങ്ങിയ തെരുവുകളും, അവയുടെ അററത്തുള്ള ഉരുണ്ട കാപ്പിക്കടകളും. പെൺകുട്ടികൾ ആപ്പീസിൽനിന്നു മടങ്ങുന്നുണ്ടായിരുന്നു. അവർ കുന്നിൻെറ മുകളിലെത്തി ചിത്രകാരന്മാരുടെ ചിത്രങ്ങൾ കണ്ടുകൊണ്ടു നടന്നു. അതിനാൽ അവക്കു കൂടുതൽ മടുപ്പുതോന്നി.

താഴെ ഉത്സവം നടക്കുകയാണ്. ജിപ്സിപ്പെണ്ണുങ്ങൾ കൈനോക്കി ഭാഗ്യം പറഞ്ഞുകൊണ്ടിരുന്നു. കുട്ടികൾ നിലക്കടലയും ഐസ്ക്രീമും തിന്നുകയാണ്.

''നാം മററുള്ളവരെ നമ്മുടെ സ്വപ്നങ്ങളിലേക്കു വലിച്ചിഴക്കുന്നു എന്നതാണ് ഏററവും വലിയ വിഡ്ഢിത്തം'' മൈക്കേൽ പറഞ്ഞു.

''അതേ'' തൽഅത്ത് ആവത്തിച്ചു. ''എൻെറ കഴിഞ്ഞ കാലം, എൻെറ സമയം, എൻെറ സ്വപ്നങ്ങൾ — എല്ലാം എൻെറ മാത്രമാണ്; മററാരുടേയുമാകാൻ സാദ്ധ്യമല്ല. പക്ഷേ ഒന്നോക്കണം. ഞാൻ ഒററയായ ഒരു മനുഷ്യൻെറ കാര്യമാണു പറയുന്നതു്. നമ്മുടെ എല്ലാവരുടെയും ഭാവി ഒന്നാണ്.

മൈക്കേലിനു ശുണ്ഠിവന്നു, ഒരു കല്ലെടുത്തു് അവളെ എറിഞ്ഞു. ''ഈ ബിന്ദുവിൽ എത്തിയിട്ടും പാർട്ടി ലയിനിൽ പ്രസംഗിക്കാതിരിക്കുക. എല്ലാവരുടെയും വരാനുള്ള യുഗം ഒന്നല്ല. ഈ കുന്നിൻെറ മുകളിൽ—ഇതാ, അവിടെ, ഭാവി നമുക്കെല്ലാവക്കും വേണ്ടി ഒററയ്ക്കൊററയ്ക്കു്, വായും പിളർന്നുകൊണ്ട് നിൽക്കുന്നു''

''ഓ മൈക്കേൽ''—തൽഅത്ത് കുട്ടികളെപ്പോലെ പറഞ്ഞു. ''എനിക്കു പേടിയാവുന്നു.''

''ശരി''

''എന്നെ പേടിപ്പെടുത്താൻ കുറച്ചു സാധനങ്ങളെ ഉള്ള സുഖമരുളുന്ന വീട്. സഞ്ചി തുറന്നാൽ അതിൽനിന്നു വരികയായി പലപല കടലാസ്സുകൾ, ബാങ്കുകാരുടെ എഴുത്തുകൾ, ഷെയർ സർട്ടിഫിക്കറ്റുകൾ, ലോഡ് സിൻഹ, സർ വീരേൻ മുക്കർജി, ശ്രീധാപ്പർ മുതലായ പേരുകളുള്ള ജോയിൻറ്സ്റ്റോക്ക കമ്പനി റിപ്പോർട്ടുകൾ. ഈ ഓരോ പേരിന്റെയും പിന്നിലുണ്ട് മറ്റൊരു ലോകം. ഉയരമുള്ള ഉറപ്പേറിയ കെട്ടിടങ്ങൾ, പണം, സാമ്പത്തികമായ പ്രശ്നങ്ങൾ, ഹാന്താലുകൾ, വിശപ്പ്, തൊഴിലില്ലായ്മ, തൊഴിലാളികളുടെ പട്ടിടങ്ങൾ, ലണ്ടൻ നഗരം, കൽക്കത്തയിലെ ക്ലൈവ് റോഡ്, ചൌരംഗി, ടാററാനഗർ, ആൻഡ്രൂയൂൾ, കൽക്കത്ത.

''ആ കടലാസ്സുകളിൽ ഞാൻ ഭയത്തോടുകൂടി ഒപ്പിടുന്നു. അവ എന്റെ ജീവിതത്തിന്റെ ജാമ്യവും, സമുദായ മധ്യത്തിൽ എനിക്കുള്ള ഉയർന്നതും സമ്പന്നവുമായ സ്ഥാനത്തിന്റെ സാക്ഷിയുമാണെന്ന മട്ടിൽ, ഇതെല്ലാം എന്തുകൊണ്ടാണു? ഇതുകൊണ്ടു എനിക്കു എന്താണു് പ്രയോജനം? റസാംശത്തിൽ ഒനിച്ചു, ഈ കഴപ്പങ്ങളുടെയെല്ലാം അവകാശിയാക്കപ്പെടണം ഞാൻ എന്നു് ഒരിക്കലും പറഞ്ഞിട്ടില്ല. കടലാസ്സുകഷണങ്ങൾ—പണം, പണം, പണം. പണത്തിന്റെ മഹത്വത്തെപ്പററിയുള്ള വിചാരം പെട്ടെന്നു എന്റെ ഉള്ളിൽ ഇല്ലാതായി. ആളുകൾ പറഞ്ഞു — പരമ്പരാധാരികളായ കൂട്ടർ ഇങ്ങനെ അശ്രദ്ധരാകം എന്നെല്ലാം. ഇതുകേട്ടപ്പോൾ എനിക്കു വലിയ ചിരി വന്നു.''

അവരെല്ലാം കല്ലിന്മേൽ ഇരുന്നു. താഴെ, താഴ്വരയിലെ തടാകത്തിൽ, അസ്തമന സൂര്യന്റെ രശ്മികൾ നൃത്തം വെക്കുന്നു. സാൽവേഷൻ ആർമിക്കാരുടെ ഒരു സംഘം ബാന്റു് വായിച്ചുകൊണ്ടു മുന്നിൽക്കൂടി കടന്നുപോയി.

കമാൽ തടാകക്കരയിൽ ഒററയ്ക്കു നിൽക്കുകയാണു്. മുകളിൽനിന്നു അയാൾ വളരെ ചെറുതായി കാണപ്പെട്ടു.

തൽഅത്ത് പെട്ടെന്നു് ഉറക്കെയുറക്കെ പൊട്ടിച്ചിരിച്ചു.

''ഞാൻ ഒരിക്കൽ നിർമ്മലയോട് ചോദിച്ചു — 'റാണീ ബീബി നീ എന്തിനെ ഭയപ്പെടുന്നു?' നിർമ്മല മറുപടി പറഞ്ഞു 'ഞാൻ എന്റെ സ്വപ്നങ്ങളെ' അയാളിൽനിന്നു രക്ഷപ്പെടുത്തുവാൻ ആഗ്രഹിക്കുന്നു; അയാൾക്കു എന്റെ സ്വപ്നങ്ങളെപ്പററി അറിയാം.' നിർമ്മലയുടെ എല്ലാ സ്വപ്നങ്ങളും ഇന്നു അവളുടെ കൈവശം തന്നെ സുരക്ഷിതമാണു് എന്നതു് എത്ര നേരമ്പോക്കായ സംഗതിയാണു്. അവസാനം ഗൌതമൻ അവയൊന്നും അറിയാതെത്തന്നെ ഇരുന്നു''

''നാം അജ്ഞാനത്തിൽ ജനിക്കുന്നു, അജ്ഞാനത്തിൽ ജീവിക്കുന്നു. അജ്ഞാനത്തിൽത്തന്നെ മരിക്കുന്നു. ഇതാണു് മൌലികമായ വാസ്തവം.''

കമാൽ അവരുടെ അടുത്തേക്കു നീങ്ങുന്നതായി കാണപ്പെട്ടു. മൈക്കേൽ കുനിഞ്ഞു ഇല പൊട്ടിച്ചു. ഉത്സവത്തിൽ മുഴങ്ങിക്കൊണ്ടിരുന്ന പാട്ടു നിലച്ചു. തണുപ്പേറി.

ഒരു ജെററ്വിമാനം അവരുടെ തലക്കു മുകളിലൂടെ ഗർജ്ജിച്ചുകൊണ്ടു അന്ധകാരത്തിൽ മറഞ്ഞു. അവർ മുഖമുയർത്തി അതു നോക്കിനിന്നു.

''നാം സ്ഥാപിച്ച അജ്ഞാനനഗരത്തിന്റെ മതിലുകൾ തത്വജ്ഞാനത്തിന്റെ ഇഷ്ടികകൾകൊണ്ടുണ്ടാക്കിയതാണു്'' തൽഅത്തു് തുടർന്നു. ''മരണം ഒരു ദിവസം തുരങ്കം തുളച്ചു നമ്മുടെ നഗരത്തിൽ പ്രവേശിച്ചു.

''ഒരിക്കൽ, ഫാറെൻബറയിലെ വായുയാനോത്സവത്തിന്റെ അവസരത്തിൽ, ജോൺ ഡെറി ശബ്ദത്തിന്റെ സീമയെ ഭേദിച്ചുകൊണ്ടു ജീവൻ ബലികൊടുത്തപ്പോൾ, അയാളുടെ വിമാനം കഷണംകഷണമായി നുറുങ്ങി ഉത്സവം കാണാൻ വന്നവരുടെമേൽ വീഴുകയുണ്ടായി. അനേകം ആളുകൾ തൽഫലമായി മരിച്ചു. ആ സമയത്തു്, വിമാനം കത്തുന്ന അഗ്നിഗോളത്തിന്റെ രൂപത്തിൽ, ശബ്ദത്തിനേക്കാൾ കൂടുതൽ വേഗത്തിൽ, എന്റെ നേർക്കു പാഞ്ഞുവന്നുകൊണ്ടിരുന്നപ്പോൾ, എനിക്കു മനസ്സിലായി, ഇതു മരണമാണെന്നും ഞാൻ ഒരു നിമിഷത്തിനകം മരിക്കുമെന്നും. അറിയാമോ,

ഞാൻ ചെയ്യുന്നതെന്താണെന്നും. ഭൂമിയിൽ കമിഴ്ന്നുകിടക്കുന്ന തിനുപകരം, വിമാനബന്ധങ്ങളുടെ മഴയിൽ ഞാൻ ചമ്പയേയും ജരീനായെയും വിളിച്ചുകൊണ്ടു അലഞ്ഞുനടന്നു, അവർ മരിച്ചുവോ ഇല്ലയോ എന്നറിയുവാൻ. എന്റെ ജീവിതത്തി നുപകരം അവരുടെ ജീവിതത്തെപ്പററി ആയിരുന്നു ഞാൻ അപ്പോഴം വിചാരപ്പെട്ടതു്. എനിക്കു് എന്നെപ്പററിയുള്ള ചിന്തയേ ഇല്ലായിരുന്നു.

''ഇക്കാരണത്താൽ, നിർമ്മല മരണത്തെ അഭിമുഖീകരിച്ച പ്പോഴം, എനിക്കു തോന്നി അവാക്കും മരണത്തെപ്പററി പേടിയുണ്ടായിരുന്നില്ല എന്നു്—മററുള്ളവരുകളെ പങ്കുചേക്കാൻ കഴിയാത്ത ഒരനുഭവമാണു് ഇതെങ്കിലും അതുകൊണ്ടാണു് നമ്മൾ അവളെ ഒററയ്ക്കു വിട്ടതു്. ഇതു സ്വയം അനുഭവിക്കാൻ. പാവം കൈകാലിട്ടടിച്ചു പുഴയുടെ ഇരുണ്ട പ്രവാഹത്തിൽ ഒഴകിപ്പോയി.

''വേദാന്തത്തിൽ എവിടേയോ അസ്തിത്വത്തിന്റെ നാലവസ്ഥയെപ്പററി പറയുന്നുണ്ടു്—ഉണന്നിരിക്കുന്ന മനുഷ്യൻ, സ്വപ്നം, സ്വപ്നമില്ലാത്ത ഉറക്കം, മരണം.''

താഴെ, ഇരുണ്ട താഴ്വരയിൽ കമാൽ പാടിക്കൊണ്ടു അലയുകയായിരുന്നു. അയാളുടെ ശബ്ദം കാററിലൂടെ നീന്തിക്കൊണ്ടു അവരുടെ ചെവിയിലെത്തി. ചന്ദ്രൻ മരങ്ങളുടെ മുകളിൽക്കൂടി ഉദിച്ചുയന്നുകൊണ്ടിരുന്നു.

''ആത്മാക്കാം വിചാരങ്ങളുടെ നേരെ നടത്തുന്ന യാത്ര ഒന്നു തന്നെയാണു്''. ശങ്കരൻ പറഞ്ഞു.

''മരണം എന്നെ അവസാനിപ്പിയ്ക്കും. ആരാണു് മരണത്തിനു് അറുതിവരുത്തുക? കാററുകാം എന്റെ ശ്വാസത്തെ പറത്തിക്കൊണ്ടുപോകും. സൂര്യൻ എന്റെ കണ്ണുകളുടെ വെളിച്ചത്തിനുമീതെ തിരശ്ശീലയിടും. ചന്ദ്രൻ എന്റെ തലച്ചോററിനെ ഉറക്കും. ആത്മാവു് കാററുകളിൽ അലിഞ്ഞുചേരും. എന്റെ ശരീരത്തിലെ രോമങ്ങാം മുാംച്ചെടിക്കാടുകളുടെ രൂപമെടുക്കുന്നു. തലയിലെ മുടിയിഴകളിൽനിന്നു മരങ്ങാം വളരുന്നു.'' തൽഅത്തു് പാറമേൽ കയറിനിന്നു ആവത്തിച്ചു.

''ഗാഢമായ നിദ്ര, അഗാധമായ വെള്ളം, ആഴമേറിയ സ്വപ്നങ്ങൾ''—ശങ്കരൻ പറഞ്ഞു. ''ലോകതത്വങ്ങളെപ്പററി ആലോചിയ്ക്കുകയാണു്. ഇന്ദ്രിയങ്ങൾ ഉറങ്ങിക്കഴിഞ്ഞു; മരണം മാത്രമേ ബാക്കിയുള്ളൂ''.

''ശരീരം ചിന്തിയ്ക്കുന്നു, അനുഭവിയ്ക്കുന്നു. അതവസാനിച്ചാൽ എല്ലാം അവസാനിച്ചു എന്നു മനസ്സിലാക്കിക്കൊള്ളുക. ആളുന്ന തീ, തണുത്ത വെള്ളം, ശീതളമായ കാററുകൾ, എല്ലാം അതാതിന്റെ പ്രകൃതിയിൽനിന്നു സ്വയം ജനിച്ചതാണു്. ഗൌതമൻ ചമ്പയോടു പറയുകയുണ്ടായി—'നിന്റെ ശരീരം നിന്റെ ബുദ്ധിയിൽനിന്നു ഭിന്നമായ വല്ല സാധനവുമാണെങ്കിൽ, അതിനെ വേർപെടുത്തുക, നീ മാത്രം എന്റെ അടുത്തു വരിക. പക്ഷേ, നിനക്ക അങ്ങനെ ചെയ്യാൻ കഴികയില്ല'' വാസ്തുവാദിയായ ഗുൽശൻ പറഞ്ഞു.

''ഇനിയും അനവധി ആളുകൾക്ക മരിയ്ക്കണം. ഞാൻ അവർക്കമുമ്പെ പോവുകയാണു്. അനേകം പേർ മരിച്ചുകൊണ്ടിരിയ്ക്കുന്നു. ഞാൻ അവരുടെകൂടെ കൂടുന്നു. പിന്നിലേയ്ക്കു തിരിഞ്ഞുനോക്കുന്നു. മരിച്ചവരുണ്ടല്ലോ—അവർക്ക എന്തു സംഭവിച്ചു! മുന്നോട്ടു നോക്കുന്നു-എന്റെ ശേഷം മരിയ്ക്കുന്നവരില്ലേ അവർക്ക എന്താണു് സംഭവിയ്ക്കുക''. ഹരിശങ്കരൻ പറഞ്ഞു.

''ഉറുമ്പു മല കയറി, ചെവിയിൽ ആനകളെ
തൂക്കിയിട്ടുകൊണ്ടു്,
ഞങ്ങൾ ഒരാശ്ചര്യംകണ്ടു, തോണിയുടെ നടുവിൽ
നദി മുങ്ങുന്നു''.

കമാൽ പാടുന്നതിന്റെ ശബ്ദം താഴ്‌വരയിൽനിന്നു കേൾക്കാനുണ്ടായിരുന്നു.

''എന്താണു് എന്റെ മൂല്യം? ഞാൻ ഇതുവരെ എന്തുചെയ്തു?'' സുരേഖ പറഞ്ഞു.

''എനിയ്ക്കു തോന്നുന്നു, ഞാൻ ചെയ്യുന്ന ഓരോ പ്രവൃത്തിയ്ക്കും മുഴുവൻ സൃഷ്ടിചക്രവുമായി നേരിട്ടു ബന്ധമുണ്ടെന്നു്. ഈ മഹത്വത്തെ മറയ്ക്കുന്നതിനായി ഞാൻ ചിരിയ്ക്കുന്നു. ഞാൻ നിങ്ങളോടു പറയട്ടേ... ..'' മൈക്കേൽ വിറലുയർത്തിക്കൊണ്ടു പറഞ്ഞു– ''നമ്മുടെയെല്ലാം അന്ത്യം വളരെ മോശമായിരിയ്ക്കും.''

''എന്തുചെയ്യാം? എന്തുചെയ്യാം? എന്തുചെയ്യാം?'' ശോകമായ സമൂഹഗാനംപോലെ, അവരുടെ ശബ്ദങ്ങൾ കുന്നിൻമുകളിൽ മുഴങ്ങി.

''മുന്നിൽ വരുംകാലത്തിന്റെ മതിലാണ്. മൈക്കേലിനെപ്പോലെ ഞാനും അതിന്റെ മുമ്പിൽ നിന്നുകൊണ്ടു ഉറക്കെയുറക്കെ കരയുന്നു. കഷ്ടപ്പാടുകൾ സഹിക്കുന്നതു് അപരാധത്തിന്റെ തെളിവാണോ? ''-തൽഅത്ത് പറഞ്ഞു.

''ഏതെങ്കിലും അമേരിക്കൻ നീഗ്രോവിനെ വിളിയ്ക്കു; ജർമ്മൻ ജൂതനെ കൊണ്ടുവരൂ, അറേബിയൻ അഭയാർത്ഥിയെ മുന്നിൽ ഹാജരാക്കൂ; പാകിസ്ഥാനിൽനിന്നു ഓടിപ്പോന്ന ഹിന്ദുവിനെ വരുത്തൂ—എന്നിട്ടു അവരോടു ചോദിയ്ക്കൂ നിങ്ങൾ അനുഭവിക്കുന്ന ഈ ശിക്ഷ നിങ്ങളുടെ ഏതു കുറ്റത്തിനാണ്?'' ഗുൽശൻ പറഞ്ഞു

''ഞാനിതാ, നിങ്ങളുടെ മുമ്പിൽ വന്നിരിക്കുന്നു. എനിക്കു എന്തു ശിക്ഷയാണ് കിട്ടുക. പറയൂ.'' മൈക്കേൽ പറഞ്ഞു.

''ഇസ്രായലിന്റെ പുതിയ ഗായകാ, ഞങ്ങൾ നിങ്ങളിൽനിന്നു ഡിബെറായുടെ പാട്ടുമാത്രം കേൾക്കാൻ ഇഷ്ടപ്പെടുന്നു. പക്ഷേ, നിങ്ങളുടെ കയ്യിൽ തോക്കാണ്.''

''ഞങ്ങൾ അനേകായിരം കൊല്ലങ്ങൾ കരഞ്ഞവരാണ്- മരുഭൂമികളിലെ വിശപ്പ്, ദേഷ്യം, നിസ്സഹായത ഞങ്ങൾ അലമുറയിട്ടു യഹോവയോടു ആവലാതി പറഞ്ഞു—ദാവൂദിന്റെ ഗീതകാരന്മാരുടെ ദുഃഖം, നിരുപായിത, സ്വപ്നം. ഞാൻ തൽഅത്തിന്റെ ചോദ്യം ആവർത്തിക്കുന്നു—കഷ്ടപ്പാടുകൾ സഹിക്കുന്നതു് കുറ്റം ചെയ്തതിനുള്ള തെളിവാണോ?''

''അവർ തങ്ങളുടെ സ്വരത്തിൽ ആത്മാവിന്റെ ഏകാന്തത നിറച്ചു-ആഴമുള്ള, ഉയരമുള്ള ഏകാകിത ദുഃഖം, സന്ദേഹം, പ്രലോഭനം, പാപം ഇവയുടെ ഏകാകിത. ഏതെങ്കിലും വലിവിൽ കുടുങ്ങി മനുഷ്യൻ സ്വയം എത്ര വലിയ ഒറ്റപ്പെടലിനെയാണ് അനുഭവിക്കുന്നതു ?''-മൈക്കേൽ പറഞ്ഞു.

''കാടുകളിൽ ആയിരക്കണക്കിനു യോഗികളിരുന്നു ജപിക്കുന്നു. ഞാൻ അവരുടെ ശബ്ദംകേട്ടു''—ഹരിശങ്കരൻ പറഞ്ഞു.

''പാലസ്തീനിലെ പച്ചതഴച്ച മൈതാനങ്ങളിൽ ഞാൻ പാടിനടക്കുകയായിരുന്നു.'' മൈക്കേൽ പറഞ്ഞു.

''ഞാൻ നിങ്ങളുടെ ശബ്ദവും കേൾക്കയുണ്ടായി''. തൽഅത്ത് പറഞ്ഞു.

''ചരിത്രത്തിന്റെ സജീവമായ അനുഭൂതി എന്റെ തലയ്ക്കുമുകളിൽ വാളെന്നപോലെ തൂങ്ങിക്കിടക്കുന്നു. എനിയ്ക്കു എന്നിൽനിന്നും വിട്ടുപോകുവാൻ സാധിയ്ക്കുന്നില്ല.'' മൈക്കേൽ പറഞ്ഞു.

''എന്തുചെയ്യാം! എന്തുചെയ്യാം! എന്തുചെയ്യാം!'' കോറസ് പറഞ്ഞു.

''ആയിരക്കണക്കിലാളുകൾ പഠിച്ചുകഴിഞ്ഞിട്ടുള്ള അതേ പുസ്തകങ്ങൾ തന്നെയായിരുന്നു. പുതിയ പുസ്തകങ്ങൾ അച്ചടിയ്ക്കപ്പെടുകയും പുതിയ ലേഖനങ്ങൾ എഴുതപ്പെടുകയും ചെയ്തുകൊണ്ടിരുന്നു. എന്നും രാവിലെ പർവ്വതങ്ങളുടെ മുകളിൽ പ്രകാശം പരക്കും. പള്ളികളിൽ ദാവൂദിന്റെ ഗീതങ്ങൾ ആവർത്തിയ്ക്കപ്പെടും. എന്റെ '[1]രുബായി പറഞ്ഞു-' [2]സബത്ത്‌രാത്രിയിൽ മനുഷ്യൻ വെള്ളം കുടിയ്ക്കരുത്, കുടിച്ചാൽ തന്നെത്താനു കൊലചെയ്ത പാപം തലയിൽ വീഴും. പക്ഷേ, മനുഷ്യനു വലിയ ദാഹമാണ് എങ്കിൽ അതിനു എന്താണൊരു പ്രതിവിധി? അവനോടു പറയൂ — മനുഷ്യനോടു പറയൂ — 'ദാവൂദിന്റെ ഒപ്പം ഏഴു ശബ്ദങ്ങളേയും ആവർത്തിയ്ക്കുക. യജമാനനേ, ഈശ്വരന്റെ ശബ്ദം വെള്ളങ്ങൾക്കുമീതെയാണ്. ഈ ശബ്ദം തട്ടി ലെബനോണിലെ ദേവദാരവൃക്ഷങ്ങൾ കഷണം കഷണമായി പൊട്ടുന്നു; തീനാളങ്ങൾ ഉയരുന്നു; വിജനങ്ങൾ വിറയ്ക്കുന്നു, വനങ്ങൾ ശൂന്യമാകുന്നു, വിരാഡ്രൂപത്തെ പൂജിയ്ക്കുന്നവർ പാടുന്നു—''ശുദ്ധമാക്കൂ, ശുദ്ധമാക്കൂ, ശുദ്ധമാക്കൂ''. പക്ഷേ, എന്നിട്ടും നിങ്ങൾ പറയുന്നു—എനിയ്ക്കു ദാഹമാണ്; എനിയ്ക്കു ദാഹമാണ്''—മൈക്കേൽ പറഞ്ഞു.

---

1. ഒരു അറബി-ഫാരസിവൃത്തം.
2. ജൂതന്മാരുടെ ആഴ്ചവ്രതദിവസം — വെള്ളിയാഴ്ചയും ശനിയാഴ്ചയും ഇടയിലുള്ള രാത്രി.

കമാൽ പാടിക്കൊണ്ടു കയററത്തെത്തി.

''പാപാനുഭവം മനുഷ്യരെ ഒന്നിച്ചു കൂട്ടുന്നു. ശുദ്ധതയുടെ അനുഭവം അവനെ എവിടേയും എത്തിയ്ക്കുന്നില്ല. നാം രണ്ടുനാലു സാധാരണ പാപങ്ങാം ചെയ്തിരുന്നെങ്കിൽ എത്ര നന്നായിരുന്നു! നിഷ്ക്കളങ്കതയുടെ കയറുകളാൽ അന്യോന്യം ബന്ധിയ്ക്കപ്പെട്ടിരിയ്ക്കുയാണു് നാം. ആരെങ്കിലും എന്നെങ്കിലും ഈ കയറു മുറിച്ചാൽ, നമ്മാം എന്നെന്നേയ്ക്കുമായി ചിന്നിച്ചിതറും''— ഹരിശങ്കരൻ പറഞ്ഞു.

''അതൊരിക്കലും ഉണ്ടാവില്ല''—തൽഅത്തു് തിരിഞ്ഞുനിന്നുകൊണ്ടു പറഞ്ഞു. ''നമ്മുടെ സംസ്കാരം, പശ്ചാത്തലം, ഉന്നതമായ സന്മാർഗ്ഗസംഹിത ആപത്തിൽ നമ്മെ സഹായിയ്ക്കും''

''ഇല്ലാ, തൽഅത്തു് ബീഗം''—ഹരിശങ്കരൻ പറഞ്ഞു. ''നമ്മുടെ സംസ്കാരക്കയറു് എന്നോ മുറിഞ്ഞുപോയിരിക്കുന്നു. അതിൻെറ ഒരററ്റു നീയും മറെറ അററത്തു് ഞാനും ആധാരമില്ലാതെ കിടന്നു് ആടുകയാണു്.''

''സ്വന്തം ഭൂതങ്ങളെ മറക്കുക, സ്വന്തം ഭൂതങ്ങളെ മറക്കുക'' —ഗുൽശൻ പറഞ്ഞു.

പിന്നെ വലിയ ചില്ലുവാതിൽ തുറന്നു് ആളുകാം അതിൽക്കൂടി അകത്തു കടക്കാൻ തുടങ്ങി. അവരിൽ ചമ്പയുമുണ്ടായിരുന്നു. അവാം 'ഹലോ' എന്നു പറഞ്ഞു് എൻെറ അരികിലേയ്ക്കു വന്നു. ഇതു് 'ചൂഃസയുടെ വഴിയമ്പലമാണു്. ഞാൻ കപ്പൽക്കാര്യാലയത്തിലേയ്ക്കു ഫോൺ ചെയ്തുകൊണ്ടിരിക്കുന്നു. ഇപ്പോാം ഞാൻ സുരക്ഷിതയാണു്. എൻെറ നാലുപാടും കല്ലുകൊണ്ടുള്ള നഗരഗൃഹങ്ങാം നില്ക്കുന്നു. എൻെറ കാലുകാംക്കു കീഴിൽ ഉറച്ച ഭൂമിയാണു്. എന്നാലും എനിയ്ക്കു വലിയ പേടി തോന്നി ചമ്പാബാജിയാണു് മുന്നിൽ. സമയമാകുന്ന ചൂള കത്തിക്കൊണ്ടിരിയ്ക്കുന്നു. അവർ അതിൽ തെളിഞ്ഞുകാണപ്പെടുന്നുണ്ടു്. എനിയ്ക്കു് അനുഭവമായി, അവരെക്കണ്ടിട്ടു് എനിയ്ക്കു സന്തോഷമോ, ദുഃഖമോ, ശുണ്ഠിയോ ഒന്നുമില്ലെന്നു്. പക്ഷേ, നിലവിളിച്ചുകൊണ്ടു്, ഏററവും വേഗത്തിൽ ഇവി

ടെനിന്നും ഓടിപ്പോകുവാനാണും ഞാൻ ആഗ്രഹിക്കുന്നതു്. നിങ്ങൾ ചമ്പയാണെന്നും എനിയ്ക്കു് എങ്ങനെ പറയാം.

അവൾ എന്നോടു വളരെ പ്രധാനപ്പെട്ട എന്തോ കാര്യം പറയാൻ ഭാവിയ്ക്കുയാണെന്നും എനിക്കു തോന്നി. പക്ഷേ, മൌനമായി നില്ക്കുകയാണു ചെയ്തതു്.

സിനിമ കഴിഞ്ഞു പുറത്തു വന്നിരുന്നവരുടെ മുഖം വിഷാദനിർഭരമായിരുന്നു. വിളക്കുകൾ ഖിന്നമാണും. സംഗീതം കരയുന്നു. സമയം ഇഴഞ്ഞിഴഞ്ഞു മുന്നോട്ടു നീങ്ങുന്നു. അവൾ വലിയ ചില്ലുഭിത്തിയിൽ മുഖമചേർത്തു വെച്ചുകൊണ്ടുനിന്നും, പുറമേക്കൂടി പോകുന്ന വാഹനങ്ങൾ നോക്കിനിന്നു. ഞാൻ അവളോടു 'ഖുദാഹാഫിസ്' പറഞ്ഞു വേഗം പുറത്തേയ്ക്കു കടന്നു.

''ഇപ്പോൾ ഞാൻ അവരെ വളരെ പിന്നിട്ടുകഴിഞ്ഞു. വീട്ടിലേയ്ക്കാണും ഞാൻ പോകുന്നതു്. ഞാൻ എന്തിനിത്ര ക്ഷീണിച്ചു? എന്നെ വെറുതെ ഇരിയ്ക്കാൻ വിട്ടു.'' കമാൽ അരികെയുള്ള ഒരു കല്ലിന്മേൽ ഇരുന്ന ശേഷം പറഞ്ഞു.

''കള്ളന്മാരെപ്പോലെ നമ്മളും നമ്മളുടെ മൂർത്തികളെ സേവിച്ചു. പക്ഷേ, നോക്കു—എന്താണുണ്ടായതു്? അവർ നമ്മളെ വ്യക്തമായി മുറിവേല്പിച്ചു കടന്നുകളഞ്ഞു.''—തൽഅത്തു് പറഞ്ഞു.

പച്ചനിറത്തിലുള്ള മൂടൽമഞ്ഞു് എങ്ങും പരന്നിരുന്നു. എല്ലാവരും അതിൽ ഒഴുകിപ്പോവുകയാണും. ''അന്ധകാരത്തിന്റെ കരയിൽ—പ്രകാശത്തിന്റേയും ഭയത്തിന്റേയും സംഗമസ്ഥാനത്തു് കാൽകുത്തി നിന്നുകൊണ്ടു്, ഞാൻ, സ്വപ്നനിറംപൂണ്ട പ്രജാപതി ഭഗവാനെപ്പോലെ, സാധനങ്ങൾക്കു പേരിട്ടുകൊണ്ടിരിക്കയാണു്.'' തൽഅത്തു് പറഞ്ഞു.

''നോക്കു''—അവൾ പാറമേൽ കയറിനിന്നു ചക്രവാളത്തിലേയ്ക്കു ചൂണ്ടിക്കൊണ്ടു പറഞ്ഞു. ''മൈക്കൽ, അവിടെയാണു നിങ്ങളുടെ ജറുസലം – നമ്മുടെ എല്ലാവരുടേയും ജറുസലം.''

''ജറുസലവും രോഗിക്കപ്പെട്ടിരിക്കുന്നു''—ഹരിശങ്കരൻ അവളെ ഓർമിപ്പിച്ചു.

''പർവ്വതത്തിന്റെ മുകളിൽ ദാവീദിന്റെ ഗീതങ്ങൾ പാടുന്നവർ കരഞ്ഞുകൊണ്ടു് അലയുകയാണു്. സ്വരം അവസാനിച്ചു കഴിഞ്ഞു. നാമും യേശുക്രിസ്തുവിനോടൊപ്പം കുരിശിന്മേൽ തറയ്ക്കപ്പെട്ടിരിയ്ക്കുന്നു; എന്തുകൊണ്ടെന്നാൽ നാം എല്ലാവരേക്കാളും വലിയ കള്ളന്മാരാണു്. ഈശ്വരന്റെ ഖജനാവിൽ നിന്നു് നമുക്കിഷ്ടമുള്ളതു കട്ടെടുക്കവാൻ നാം ആഗ്രഹിച്ചിരുന്നു''—തൽഅത്തു് പറഞ്ഞു.

''എനിക്കു് ഇപ്പോഴ് ഒന്നും ഓർമ്മയില്ല. കഴിഞ്ഞുപോകുന്ന കൊല്ലങ്ങൾ എന്റെ ചുററും, ചുഴലിക്കാററുപോലെ കിടന്നു തിരിയുകയാണു്. ഉറങ്ങുന്ന വീടുകളുടെ ചിമ്മിനികളിന്മേൽ കിടന്നുരുളുന്ന ചന്ദ്രൻ സമുദ്രത്തിനു നേരെ നീങ്ങിക്കൊണ്ടിരിക്കുന്നു. ഈസ്റ്റു് ആംഗ്ലിയയിലെ കാടുകളിൽ ഉഗ്രമായ കാററുകൾ അടിയ്ക്കുകയാണു്. ശൂന്യമായ തുറമുഖങ്ങളിലെ കറുത്ത വെള്ളത്തിനുമേൽ രാപ്പാറവകൾ വട്ടത്തിൽ പറക്കുന്നു.

''എന്റെ മുന്നിൽക്കൂടി ആനക്കൂട്ടങ്ങൾ കടന്നുപോകുന്നു. തടാകത്തിൽ തോണികൾ നീന്തുന്നുണ്ടു്. ഞാൻ കരയിൽ ആണു്. എനിയ്ക്കു് എന്റെ കപ്പലിനെ തിരക്കണം—വിളക്കുകൾ കെട്ടുകഴിഞ്ഞു. സമുദ്രത്തിലെ അഗാധമായ അന്ധകാരത്തിൽ നിശ്ശബ്ദം പ്രവേശിയ്ക്കുന്ന കപ്പൽ, 'വരൂ, സ്വാഗതം' എന്നു പറയാൻ ആളില്ലാത്ത വഴിയ്ക്കു പോകുന്ന കപ്പൽ''—കമാൽ പറഞ്ഞു.

മൂടൽമഞ്ഞു കട്ടിയായിക്കൊണ്ടിരുന്നു.

''രൂപവും പേരും''—ഹരിശങ്കരൻ പറഞ്ഞു.

''വിദ്യയും അവിദ്യയും''—തൽഅത്തു് പറഞ്ഞു.

''ഇപ്പോൾ നമുക്കു മനസ്സിലായി''—എല്ലാവരും ഒരേ സ്വരത്തിൽ പറഞ്ഞു.

''എന്തുകൊണ്ടെന്നാൽ, ഭാവനയുടേയും വിചാരത്തിന്റേയും ഏററവും ഉയർന്ന കൊടുമുടിയിൽ എന്നും അവൻ മാത്രം ഒററയ്ക്കു നില്ക്കുന്നു—ഒററയ്ക്കു്, എന്നുമെന്നും നിലനില്ക്കുന്ന ആ അവനാണു് ഗൌതമൻ, മൈക്കേൽ, ഹരി, സിറിൽ, കമാൽ രസാ—അവന്റെ ആ ഏകാന്തത നാശമററതാണു്.''

തണുത്ത, ഇരുണ്ട കാററുകളിൽ അവൻെറ ശബ്ദം ലീനമായി. പച്ചയായ മൂടൽമഞ്ഞു് അവരെ തൻെറ ഉദരത്തിൽ മറച്ചു.

## 53

കപ്പലിൻെറ വരാന്തയിൽ വൃന്ദവാദ്യത്തിൻെറ വേർപാടസംഗീതം ഉയർന്നു. കമാലിൻെറ ഹൃദയം പെട്ടെന്നു നിറഞ്ഞു. അയാളെ ലണ്ടൻ ബോട്ടു്ട്രെയിനിൽ യാത്രയയയ്ക്കാൻ അനേകം ആളുകൾ വന്നിരുന്നു. എന്നാൽ പോർട്ടു്സു്മൌത്തിൽ അയാൾ ഒററയ്ക്കാണു്. അപരിചിതമായ തുറമുഖം, അറിയാത്ത യാത്രക്കാർ. അയാളെ സംബന്ധിച്ചിടത്തോളം ലോകത്തിൻെറ അപരിചിതത്വം തുടങ്ങുന്നതു് ഇപ്പോഴാണ്. അയാൾ തൻെറ കരകവിയുന്ന കണ്ണുനീർ വളരെ വിഷമത്തോടെ ഒതുക്കി. അടുത്തുതന്നെ രണ്ടു വൃദ്ധന്മാർ നിന്നിരുന്നു. അവരിൽ ഒരാൾ തൻെറ കൈ അയാളുടെ കയ്യിന്മേൽ വാത്സല്യപൂർവ്വം വെച്ചു. കമാൽ നന്ദിയോടെ അയാളെ നോക്കി.

പിറെറദിവസം അയാൾ കപ്പൽ മുഴുവൻ നടന്നുകണ്ടു—ഇന്ത്യയുടേയും പാകിസ്താൻേറയും വിദേശസർവ്വീസ്സിലുള്ള കറെ ഉയന്ന ഉദ്യോഗസ്ഥന്മാരും അവരുടെ കടുംബവും, സൈനികോദ്യോഗസ്ഥന്മാർ, വിദ്യാത്ഥികൾ, ഇംഗ്ലീഷുകാർ, അമേരിക്കക്കാർ. ടൂറിസ്റ്റുകാരുടെ സമൂഹം കറേക്കൂടി താല്പര്യം ജനിപ്പിക്കുന്നതായിരുന്നു. ദരിദ്രരായ വിദ്യാത്ഥികൾ, പഠിപ്പില്ലാത്ത സിക്കകച്ചവടക്കാർ, മിഷനറിമാർ, കത്തോലിക്കാ സന്യാസിമാർ, ഫ്രഞ്ചുകാരനായ ഒരു ഭിക്ഷു, പിന്നെ ഒരു പണ്ഡിററ്ജി. കമാൽ അയാളെ ലണ്ടനിൽവെച്ചുതന്നെ അറിയുമായിരുന്നു. ഓറിയൻറൽ സ്കൂളിലെ അധ്യാപകനാണു് അയാൾ. മുടക്കമായതിനാൽ ഇപ്പോൾ വീട്ടിലേയ്ക്കു പോവുകയാണു്; മീററുകാരൻ, ചുരുണ്ടനീണ്ട തലമുടി; പെൺകട്ടികളുടേതുപോലെ സുന്ദരവും, മെലിഞ്ഞതും കോമളവുമായ ശരീ

ം; ഗാന്ധിയുടെ ശിഷ്യൻ, വളരെ വിനയമുള്ളവൻ, ലണ്ടനിലെ മരംകോച്ചുന്ന മഞ്ഞിലും മുണ്ടും ചെരുപ്പും മാത്രമേ ധരിയ്ക്കാറുള്ളു. ശുദ്ധഹിന്ദിയേ സംസാരിയ്ക്കു. അയാഠം പ്രജഭൂമിയിലെ നാടോടിപ്പാട്ടുകളെപ്പററി ഗവേഷണം നടത്തുന്നുണ്ട്. മൈക്കേലും ടൂറിസ്റ്റ് ക്ലാസ്സിലാണ് യാത്രചെയ്യുന്നതു്. ജിബ്രാംട്ടർവരേയേ അയാഠംക്ക പോകേണ്ടു.

ഒരു ദിവസം കമാൽ വരാന്തയിലെ ചാരുകസാലയിൽക്കിടന്നു സമുദ്രത്തിലെ തിരകഠം എണ്ണിക്കൊണ്ടിരിയ്ക്കുമ്പോഠം, പിന്നിൽനിന്നു് ആരുടേയോ ശബ്ദം കേട്ടു.

''ഞാൻ ഇവിടെ ഇരിയ്ക്കട്ടെ.''

''തീച്ചയായും.'' കമാൽ തലഉയത്തി നോക്കി. ആദ്യത്തെ ദിവസം അയാളെ ആശ്വസിപ്പിച്ച അതേ വൃദ്ധൻ അവിടെ നിന്നുകൊണ്ടു പുഞ്ചിരി കൊള്ളുകയായിരുന്നു. കമാൽ ഉടനെ എഴുന്നേൽക്കുകയും വൃദ്ധനു മറെറാരു കസാല വലിച്ചിട്ടു കൊടുക്കുകയും ചെയ്തു.

''ഫ്രെഡ്, പോഠം, ഇവിടെ വന്നിരിയ്ക്കു.''

കുറച്ചുനിമിഷങ്ങഠംക്കുശേഷം രണ്ടു യൂറോപ്യന്മാർ അയാളുടെ അടുത്തു വന്നിരുന്നു.

''എന്റെ പേർ വോക്കർ ഹാംസ്ക്രാമർ എന്നാണു്. ആസ്ത്രിയക്കാരനാണ് ഞാൻ. എന്റെ രണ്ടു സ്നേഹിതന്മാരും ഞാനും ചരിത്രപ്രൊഫസ്സർമാരാണു്. ഇപ്പോഠം ഇന്ത്യയിലേയ്ക്കു പോകുന്നു. നിങ്ങഠം ഇന്ത്യാക്കാരനാണല്ലേ?''

''അതേ''.

''അതാണു് ഞാൻ ആദ്യംതന്നെ ചോദിച്ചു മനസ്സിലാക്കാമെന്നു വെച്ചതു്. ഇതാ, മുമ്പിൽ കാണുന്ന ആ പെൺകുട്ടിയില്ലേ—ഞാൻ ഇന്നലെ അവളെ ഇന്ത്യാക്കാരി എന്നു പറഞ്ഞപ്പോഠം, അവഠം ശുണ്ഠിയെടുത്തു. പാകിസ്ഥാനിയാണത്രേ'' മൂന്നു പേരും പൊള്ളച്ചിരി ചിരിച്ചു.

കമാൽ ഒന്നും പറഞ്ഞില്ല.

''നിങ്ങഠം ഇന്ത്യയിലാണോ താമസിയ്ക്കുന്നതു്?''

''അതേ''.

''ഞാൻ ബുദ്ധജയന്തിയ്ക്കു പോവുകയാണു്''—ഡോ. ക്രാമർ പറഞ്ഞു.

''ഓഹോ! ബുദ്ധജയന്തിയോ?''

''ബുദ്ധൻ ചരിത്രത്തിലെ ഏററവും മഹാനായ ആളാണു്'' പോൾ തന്റെ വിചാരം വ്യക്തമാക്കി. ''നിങ്ങൾ ഹിന്ദുവാണു്, അല്ലേ?''

''അല്ല''.

''ഓഹോ! മാപ്പാക്കണം. ഞാൻ വീണ്ടും തെററുചെയ്തു. നിങ്ങൾ മുഹമ്മദീയനാണോ?''

''അതേ''.

''പിന്നെ എന്തിനെയാണു് ഇന്ത്യയിൽ താമസിയ്ക്കുന്നതു്?''

''ഹേയ്...''-ഒരു അമേരിയ്ക്കക്കാരൻ വലിയ സന്തോഷത്തോടെ അടുത്തുവന്നുപറഞ്ഞു ''ഹേയ്''.

''ഹേയ്...'' കമാൽ മറുപടി പറഞ്ഞു.

''എന്റെ പേർ തോമസ് ജെറാൾഡ് ആററ്കിങ്സ് എന്നാണു്. ടോം എന്നു വിളിച്ചാൽ മതി''.

''മററു ജേണലിസ്റ്റുകൾ എവിടെയാണു്?''. ഫ്രെഡ് ചോദിച്ചു.

അവരും വന്നു. ഒരു ഫ്രഞ്ചുകാരനുമുണ്ടായിരുന്നു അവരിൽ മോറിസ് ഇൻഡോചൈനയിലേയ്ക്കു പോവുകയാണു്. മറെറാരാൾ പ്രസിദ്ധനായ ഒരു ഇംഗ്ലീഷ് കവിയാണു്. ബി-ബി-സി-യുടെ പ്രതിനിധി എന്ന നിലയിൽ ബുദ്ധന്റെ ഇരുപത്തഞ്ചാം ജന്മശതാബ്ദിയിൽ പങ്കുകൊള്ളുന്നതിനു ഇന്ത്യയിലേയ്ക്കു പോവുകയാണു്. അമേരിയ്ക്കയിൽനിന്നു ഇന്ത്യയിലേയ്ക്കു യാത്രചെയ്യുന്ന പണക്കാരായ ചില അമേരിയ്ക്കൻ സ്ത്രീകളുണ്ടു്. കൂടാതെ നാരങ്ങ നിറത്തിലുള്ള പുതപ്പു് പുതച്ചും, എല്ലാവരിൽനിന്നും അകന്നും ഇരിയ്ക്കുന്ന ഫ്രഞ്ചുകാരനായ ഒരു ബൌദ്ധഭിക്ഷുവുമുണ്ടു്. ഗയയിലേയ്ക്കും കാശിയിലേക്കുമാണു് അയാൾ പോകുന്നതു്; ടൂറിസ്റ്റ് ക്ലാസ്സ് യാത്രക്കാരൻ തന്നെയാണു്.

കമാൽ വൈകുന്നേരം മൈക്കേലിനെ അവരെല്ലാവരുമായി പരിചയപ്പെടുത്തി. പണ്ഡിററംജിയും ഈ കൂട്ടത്തിൽ ചേൻറു. ഇതിനുശേഷം എല്ലാവരും ഇരിപ്പും കിടപ്പുമെല്ലാം ഒന്നിച്ചായി. വളരെ നല്ലവണ്ണം പാടുന്ന ഒരു മറാത്തിപ്പെൺകുട്ടിയുമുണ്ടായിരുന്നു. പണ്ഡിററംജി കീർത്തനങ്ങൾ പാടിക്കേൾപ്പിക്കും. രാത്രി ബാംറൂം നൃത്തമുണ്ട്. അല്ലെങ്കിൽ സിനിമാപ്രദർശനം. യാത്ര വളരെവേഗം കഴിഞ്ഞുകൊണ്ടിരുന്നു.

പിറെറദിവസം കപ്പൽ ജിബ്രാൾട്ടറിൽ എത്താറായി. പല സംഘങ്ങളിലും ചേർന്നു, മററുള്ളവർ പറയുന്നതു കേൾക്കുകയും ശീട്ടുകളിക്കുകയും നീന്തുകയും ലൈബ്രറിയിൽ ചെന്നിരുന്നു പുസ്തകം വായിക്കുകയും ചെയ്തുചെയ്തു കമാലിനു മടുപ്പുവന്നു കഴിഞ്ഞിരുന്നു. കപ്പലിലെല്ലായിടത്തും ചുററിയടിച്ചു അയാൾ ഒടുവിൽ മുകൾത്തട്ടിൽ ചെന്നു നില്പായി.

പിന്നിൽനിന്നു ഉറക്കെയുറക്കെയുള്ള സംസാരം കേട്ടു, അയാൾ തിരിഞ്ഞുനോക്കി. ദൂരെ, ബോട്ടുകളുടെ അടുത്തു ഡോ. ക്രാമർ തൻെറ കൂട്ടുകാരുമായി ഇരിക്കുന്നു. മൈക്കേൽ അഴി പിടിച്ചുനിന്നു അവരോടു സംസാരിക്കുകയാണു്. പ്രൊഫസ്സറായ അമേരിക്കൻ യുവതി നിലത്തു വിരിച്ച പരവതാനിമേൽ കൈമുട്ടുകൾ കുത്തികിടക്കുകയാണ്. ആരോ ഒരാൾ ഗിത്താർ വായിക്കുവാൻ തുടങ്ങി.

''എഴുതുക''—മൈക്കേലിൻെറ ശബ്ദമായിരുന്നു അതു്.

''എന്തെഴുതണം?''—ടോം ചോദിച്ചു.

''ഞാൻ പറയുന്നതിനെ തെററായി റിപ്പോർട്ടുചെയ്യുക യജമാനനായ ഈശ്വരൻ തരാമെന്നേററ റൊട്ടി ഇങ്ങനെയുള്ളതുണകൾ പറഞ്ഞാണല്ലോ നിങ്ങൾ നേടാറു്''-മൈക്കേൽ ഗർജ്ജിച്ചു.

''ഓ,''—കമാൽ വിചാരിച്ചു. മൈക്കേലും ടോമും വീണ്ടും വഴക്കു തുടങ്ങി.

''അതാ നോക്കൂ, കമാൽറസാ വരുന്നു. അയാൾ പറയുന്നതും ശ്രദ്ധയോടെ കേൾക്കണം. മടങ്ങിയെത്തിയശേഷം നിങ്ങൾ എഴുതുന്ന പുസ്തകത്തിൽ എങ്ങനെ കപ്പലിൽവെച്ചു പാ

കിസ്ഥാന്റെ ബദ്ധവിരോധിയായ ഒരു ഇന്ത്യൻ മുസൽമാനെ കണ്ടുമുട്ടിയെന്നും, 1955-ലെ ഇന്ത്യയിൽപോലും ആരും തന്നെ അയാൾ പറയുന്നതു് മനസ്സിലാക്കുന്നില്ലെന്നും എഴുതണം.''

''അഹഹ!'' പണ്ഡിററ്ജി തലയുടിയാട്ടിക്കൊണ്ടു പറഞ്ഞു. ''വരൂ, വരൂ, റസാജി; മൈക്കേൽ മറെറാരു പ്രസംഗം നടത്തുകയാണു്''.

''അതേ, പണ്ഡിററ്ജി, മൈക്കേലിന്റെ തിക്തതക്കുള്ള വിഷനാശിനി എന്റെ കൈവശവുമില്ല''. കമാൽ ചിരിച്ചുകൊണ്ടു അത്രതന്നെ ശുദ്ധമായ ഹിന്ദിയിൽ മറുപടി പറഞ്ഞു.

ഇംഗ്ലീഷ് കവി രണ്ടുപേരേയും ശ്രദ്ധിച്ചുനോക്കിക്കൊണ്ടിരുന്നു.

''ആപത്തു് ഇതാണു്''-ഡോം കമാലിനോടു പറഞ്ഞു. ''നിങ്ങളുടെ നാട്ടിനെക്കുറിച്ചെഴുതുന്ന വിദേശീയരെ ഇ. എം. ഫോഴ്സ്റ്ററാകുന്ന മാനദണ്ഡംകൊണ്ടാണു് നിങ്ങൾ അളക്കുന്നതു്. അദ്ദേഹം—സാധു!—സ്വയം ഒരു ആദർശവാദിയായിരുന്നു, അല്പന്മാരുടെ നാട്ടിലെ ദേവൻ''.

''ഫോഴ്സ്റ്റർ തന്റെ നോവലെഴുതിയതു് 1924-ലാണു്. അദ്ദേഹം അന്നു് ഭാരതീയരുടെ പ്രതിനിധിയായി ചിത്രീകരിച്ചതു് അസീസിനെയാണു്.'' ഇംഗ്ലീഷ് കവി പറഞ്ഞു. ഇന്നു അദ്ദേഹം രണ്ടാമതൊരു ''പാസ്സേജ് ടു ഇന്ത്യ'' എഴുതുമെങ്കിൽ, തന്റെ ഈ കഥാപാത്രത്തെ അദ്ദേഹത്തിനു മാററേണ്ടിവരും. ഡോ. അസീസ് ഇന്നു് ഹിന്ദുസ്ഥാനത്തിന്റെ പ്രതിനിധിയല്ല. ഇക്കാലത്തു് എല്ലാ മുസൽമാന്മാരും പാകിസ്ഥാനികളായിട്ടാണു് കരുതപ്പെടുന്നതു്.'' ഹിന്ദുവാണു് ഇന്നു് ഹിന്ദുസ്ഥാനത്തിന്റെ പ്രതിനിധി എന്നത്രേ ആളുകൾ മനസ്സിലാക്കുന്നതു്''.

''അതേ'' –കമാൽ പറഞ്ഞു.

''കമാൽ, നിങ്ങൾ വലിയ ദുഃഖങ്ങൾ സഹിച്ചിട്ടുണ്ടു് ഇല്ലേ?'' കവി ചോദിച്ചു.

''ഉവ്വു്; പക്ഷേ, ഉപദ്രവിയ്ക്കപ്പെട്ട മനുഷ്യൻ എന്ന നിലയിൽ പ്രത്യക്ഷപ്പെടാൻ ഞാൻ ആഗ്രഹിയ്ക്കുന്നില്ല. എക്കാല

ത്തും ദുഃഖം സഹിയ്ക്കുന്ന ഭാരതീയാത്മാവ്! ഈ സന്തോഷം, ഈ പ്രസാദം, ദുഃഖം അനുഭവിയ്ക്കുന്നതും സഹിയ്ക്കുന്നതുമായ ഈ സ്വഭാവം; മൊസ്സ്യപോലം വലാങ്ങിനെപ്പോലെ, ഭാത്തി ധരിച്ച നിലത്തിരുന്നതുകൊണ്ടൊന്നും ഇതു മനസ്സിലാകുകയില്ല.''

''സെൻറ് ആഗസ്റ്റീൻ കാശിയിലല്ല ജനിച്ചതു്.'' മോറിസ് പറഞ്ഞു.

''കത്തോലിയ്ക്കാ ജീവിതദർശനം ഒരു പ്രത്യേക ഉപാസനാപദ്ധതിയാണു്. മുഴുവൻ ജീവിതത്തേയും അതു് തന്നിൽ ഉൾക്കൊണ്ടിട്ടില്ല. കത്തോലിക്കനായിരുന്നിട്ടും, നിങ്ങൾ ഇന്തോച്ചീനയിലേയ്ക്കു യുദ്ധം ചെയ്യാൻ പോകുന്നതു് അതുകൊണ്ടാണല്ലോ'' —കമാൽ ശുണ്ഠിയോടെ പറഞ്ഞു.

''നിരീക്ഷകനും യോദ്ധാവിനും തമ്മിൽ എന്താണു് വ്യത്യാസം?''-മോറിസ് ചോദിച്ചു.

''ഈ ചോദ്യം നിങ്ങൾ നിങ്ങളോടുതന്നെ ചോദിയ്ക്കൂ. മററുള്ളവർ യുദ്ധം ചെയ്യട്ടെ. നിങ്ങൾ നിരീക്ഷിച്ചുകൊണ്ടിരിയ്ക്കുക—എന്നാലും അപരാധബോധം കുറയുമോ?'' കമാൽ ചോദിച്ചു.

''ക്വേയ്ക്കർമാരെപ്പോലെ ശാന്തിവാദം തൊഴിലാക്കിയ ആളാണു് നിങ്ങളെന്നു തോന്നുന്നു വല്ലോ.'' ടോം പറഞ്ഞു.

'രാവിലെ പക്ഷികളുടെ പിന്നാലെ എന്നെ മധുവനത്തിലേയ്ക്കുയയ്ക്കൂ'-ഡെക്കിന്റെ അററത്തുനിന്നു ലീലാഭാസ്കർ പാടുവാൻ തുടങ്ങി. കമാൽ ടോമിന്റെ വാക്കുകൾ ശ്രദ്ധിയ്ക്കാതെ പാട്ടിൽ ശ്രദ്ധാലുവായി. പണ്ഡിററ്ജി താളം പിടിയ്ക്കാൻ തുടങ്ങി. കുറച്ചു സമയത്തിനുശേഷം രണ്ടുപേരും ലീലാഭാസ്കറിന്റെ അടുത്തേയ്ക്കുചെന്നു.

''എല്ലാ സംസ്കാരത്തിനും അതിന്റേതായ രഹസ്യഭാഷയുണ്ടു്. അതു് മനസ്സിലാക്കാൻ ആ സംസ്കാരത്തിനു മാത്രമേ കഴിയൂ—'' ഇംഗ്ലീഷു് കവി പറഞ്ഞു.

ടോം പറഞ്ഞു—''പണ്ഡിററിന്റേയും കമാലിന്റേയും സംസ്കാരം എവിടെയാണു് ഒന്നാകുന്നതു്?''

“നിങ്ങൾക്കു മൈക്കേലിന്റെപോലും ഗ്രൂപ്പുഭാഷ അറിയില്ലല്ലോ”—ഇംഗ്ലീഷു കവി മന്ദഹാസപൂർവ്വം പറഞ്ഞു.

ഒരു മൂലയിൽ മിണ്ടാതെ ഇരിയ്ക്കുയായിരുന്ന മൈക്കേൽ തന്റെ പേർ കേട്ടു ഞെട്ടി. യാന്ത്രികമായ മട്ടിൽ ഒന്നു തിരിഞ്ഞു അയാൾ താൻ നിർത്തിയേടത്തുനിന്നുതന്നെ സംഭാഷണം തുടങ്ങി.

“എഴുതു”—അയാൾ ഉറക്കെ പറഞ്ഞു—“എഴുതു. ലോകത്തിലെ രാഷ്ട്രങ്ങളുടെ ചരിത്രത്തിന്റെ അർത്ഥം ഇതാണു്—വിജയവും, രാജ്യങ്ങളെ വലുതാക്കലും, പുതിയ രാഷ്ട്രങ്ങൾ സ്ഥാപിക്കലും. എന്റെ രാജ്യത്തിൽ ചരിത്രമെന്നതു് കഠോരമായ അപരാധങ്ങളുടെയും, ബുദ്ധിമുട്ടുകളുടെയും കഥയാണു്. പതിമൂന്നാം നൂററാണ്ടിൽ ഞാൻ ഇംഗ്ലണ്ടിൽനിന്നു നിഷ്കാസിതനായി, പതിനാലിൽ ഫ്രാൻസിൽനിന്നു്. പതിനഞ്ചിൽ എന്റെമേൽ സ്പെയിനിന്റെ കുതിരകയററമായി. എന്നാലും വീടും കുടിയുമില്ലാത്ത ഞാൻ, ലോകത്തിന്റെ ശകാരങ്ങൾ സഹിച്ചുകൊണ്ടുതന്നെ, കിഴക്കും, പടിഞ്ഞാറും—രണ്ടുദിക്കിലും, അശ്രുദീപങ്ങൾ കൊളുത്തി ജ്ഞാനത്തിന്റെ പ്രകാശംപരത്തി. ബൂഅലീസീനാ, ഇബ്നേഖുൽ ദൂൻ, ഇമാംഗജാലി അൽഫറാബി, ഖ്വാർജമി മുതലായവരുടെ ദർശനങ്ങളെ യൂറോപ്പിൽ പരത്തി ഞാൻ...”

ലീലാ പാട്ടു തുടൻു. കമാൽ താഴത്തെ ഡെക്കിലേയ്ക്കു് ഇറങ്ങി. ടൂറിസ്റ്റു് ക്ലാസ്സിൽ മൈക്കേലിന്റെ കാബിനു മുമ്പിൽവെച്ചു അയാൾക്കു പെട്ടെന്നു് ഓർമ്മവന്നു, മൈക്കേൽ അടുത്ത ദിവസം ജിബ്രാൾട്ടറിൽ ഇറങ്ങുമെന്നു്. പിന്നെ, ഒരുപക്ഷേ, ജീവിതം മുഴുവൻ—മരിക്കുന്നതുവരെയും—അയാളെ വീണ്ടും കണ്ടു എന്നുവരില്ല. എത്ര വിചിത്രമായി സംഗതി! അയാൾ മൈക്കേലിന്റെ കാബിനു വെളിയിൽ അഴിയിന്മേൽ കുനിഞ്ഞുകൊണ്ടുനിന്നു. മുന്നിൽ പൌർണ്ണമിച്ചന്ദ്രൻ ചക്രവാളത്തിൽ ഉയൻുകൊണ്ടിരുന്നു. സമുദ്രം ഏററവും ശാന്തമാണു്. കപ്പൽ തിരകളെ മുറിച്ചുകൊണ്ടു വലിയ പ്രതാപത്തോടെ നീങ്ങുന്നു. ഡെക്കിന്റെ ഈ ഭാഗത്തു് പരി

പൂർണ്ണമായ ഏകാന്തതയാണ്. ഫ്രെഞ്ചുഭിക്ഷു മാത്രം ഒരേററത്ത് കമാലിനു പുറംതിരിഞ്ഞു ഇരുന്നിരുന്നു.

കമാലിൻെറ ഹൃദയം മിടിച്ചു. തൻെറ കണ്ണുചമ്മം പൊട്ടും എന്നു തോന്നത്തക്ക ഉച്ചത്തിൽ നിശ്ശബ്ദത ഗർജ്ജിച്ചു. അയാൾക്ക ടോമിൻേറയും ഇംഗ്ലീഷ് കവിയുടേയും വാക്കുകൾ ഓർമ്മവന്നു. അയാളുടെ ഹൃദയം നിരുന്മേഷമായി. അഴികൾ ശക്തിയോടെ പിടിച്ചുകൊണ്ട് അയാൾ അവിടെനിന്നു.

''രാഷ്ട്രഹീനനാണ് ഞാൻ—രാഷ്ട്രഹീനനാണ് ഞാൻ.'' അയാൾ അന്ന് ആദ്യമായി തന്നോടു പറഞ്ഞു.

സമുദ്രത്തിലെ തിരമാലകളുടെ വെളുത്ത നരകൾ നിലാവിൽ തിളങ്ങി. ലോകത്തിലെമ്പാടും പരന്നുകിടക്കുന്ന ചന്ദ്രികാച്ഛിതമായ ഈ നീലവിരിപ്പിൽ യാത്രക്കാർ നിറഞ്ഞ കപ്പലുകൾ സഞ്ചരിച്ചുകൊണ്ടിരുന്നു; ചരക്കുകപ്പലും, യുദ്ധക്കപ്പലും. പല രാജ്യങ്ങളിലെയും ആൾക്കാരാണ് കപ്പലുകളിൽ; യൂറോപ്പിലെ വിദ്വാന്മാർ, ഇററാലിയൻ പാതിരിമാർ, അമേരിക്കൻ സഞ്ചാരികൾ, മെക്സിക്കോവിലെ ചിത്രകാരൻ, ഹിന്ദുസ്ഥാനത്തിലെ നത്തകർ. ലോകത്തിൽ ഇപ്പോൾ സമാധാനമാണ്. ദില്ലിയിൽ പണ്ഡിററ് നെഹ്റുവിൻെറ ഭരണം നടക്കുന്നു. ജീവിതത്തിൽ വലിയ തിക്കും തിരക്കുമാണ്.

''ഹൃദയത്തിനു ശാന്തി കൈവന്നവർ വലിയ ഭാഗ്യവാന്മാരാണ്; സഹോദരാ, എനിക്കും സമാധാനാനംവേണം.''— കമാൽ മെല്ലെ പറഞ്ഞു.

ഫ്രെഞ്ചുഭിക്ഷു കണ്ണുകൾ ഉയത്തി അയാളെ നോക്കി. അയാളുടെ മുഖത്ത് പരിപൂർണ്ണശാന്തിയും ശാശ്വതമായ പ്രസാദഭാവവും കളിയാടിയിരുന്നു. ഇങ്ങനെയുള്ള ഒരു പൌർണ്ണമിനിശയിൽ, രണ്ടായിരത്തി അഞ്ഞൂറുകൊല്ലം മുമ്പ്, സമുദ്രത്തിൻെറ അക്കരെയുള്ള ഒരു രാജ്യത്ത് ശാക്യമുനി ജനിയ്ക്കുകയുണ്ടായി. ചതുർദ്ദശീചന്ദ്രൻ സമുദ്രത്തിലെ തിരകളിൽ അങ്ങുമിങ്ങും നീന്തി. അതിൻെറ തീവ്രവും ശീതളവുമായ കിരണങ്ങൾ കമാലിൻേറയും ഭിക്ഷുവിൻേറയും മുഖങ്ങളിൽ പതിച്ചു.

''എന്നെ എന്റെ വിചാരങ്ങളിൽനിന്നും മോചിപ്പിയ്ക്കുക''—കമാൽ പറഞ്ഞു.

ഭിക്ഷു രഹസ്യമയമായ തന്റെ നീലക്കണ്ണുകളാൽ അയാളെ നോക്കിക്കൊണ്ടിരുന്നു. ''വിചാരം...വിചാരം തന്നെത്തന്നെ അറിയുന്നില്ല; തന്നത്താൻ പുറത്തുപോകയുമില്ല. സൃഷ്ടിയ്ക്കു പുറമെ ഈശ്വരനില്ല; ഈശ്വരനുവെളിയിൽ സൃഷ്ടിയും. സത്യവും, അസത്യവും തമ്മിൽ ഒരു ഭേദവുമില്ല. ഈ എല്ലാററിനും മുകളിൽ പരമസത്ത ശൂന്യമാണ്.'' അയാൾ ഫ്രഞ്ചുഭാഷയിൽ പറഞ്ഞു.

''എനിക്കു് ഈ ശൂന്യതയോടും, ഈ നിശ്ശബ്ദതയോടും വലിയ ഭയം തോന്നുന്നു''—കമാൽ പറഞ്ഞു.

''ശൂന്യത...നിശ്ശബ്ദത...ശൂന്യത! അന്തിമസത്തയായതും, ശൂന്യത്തിന്റെ പരികല്പനയായതും.

''എനിയ്ക്കു ഈ പരികല്പനയോടും ഭയമാണ്. ഈ നിർജ്ജനതയിൽ ഞാൻ എങ്ങോട്ടു പോകും. നിങ്ങൾക്കു എന്റെ കൂടെ വന്നുകൂടെ?'' അയാൾ ഫ്രഞ്ചുകാരനായ ഈ മഹായാന ഭിക്ഷുവിനെ ശങ്കാകുലമായ ദൃഷ്ടിയോടെ നോക്കിനിന്നു.

''ഞാൻ രാഷ്ട്രഹീനനാണ്. ഇതു് നിങ്ങളുടെ ''സുഖവതി'യല്ല.'' അയാൾ ഹൃദയത്തിൽ മന്ത്രിച്ചുകൊണ്ടു കനത്ത കാൽവെപ്പോടെ തന്റെ ഡെക്കിൽ മടങ്ങിവന്നു.

കപ്പൽ യാത്ര തുടർന്നു.

## 54

ഹിന്ദുസ്ഥാന്റെ സമുദ്രതീരം.

ബോംബേ! വീട്!!! വീട്??

കമാൽ ലക്നൗവിലെത്തി, ഗുൽഫിശാനിന്റെ അകത്തു പ്രവേശിച്ചു. ലോകം മാറിയതായി അയാൾ കണ്ടു. തോട്ട

1. ബുദ്ധഅമിതാഭന്റെ സ്വർഗ്ഗം.

ത്തിലെ വൃക്ഷങ്ങൾ കത്തികരിഞ്ഞിരുന്നു. ചെടികൾ ഉണങ്ങിക്കഴിഞ്ഞു. പുല്ലിന്റെ സ്ഥാനത്തു് മുൾച്ചെടിപ്പടർപ്പുകളാണു്. കാർഷെഡും, കുതിലരായവും ഗ്ദാമുകളായി മാറിയിരിക്കുന്നു. ("പാകിസ്ഥാനിലേയ്ക്കു പോകുന്ന എല്ലാ ബന്ധുക്കളും തങ്ങളുടെ സാമാനങ്ങൾ ഇവിടെ കൊണ്ടുവന്നുകൂട്ടുകയാണു്"—ചെറിയ ബീഗം പറഞ്ഞു) സർവെൻറ്സ് കോർട്ടേഴ്സ് കാലിയാണു്. അയാളുടെ കണ്ണുകൾ ഗംഗാദീനിനെ തിരഞ്ഞു; കദീരിനേയും കമരുന്നിനേയും അന്വേഷിച്ചു; ഹുസൈനിബീബിയേയും ഛംടംകിയേയും വിളിച്ചു.

അവസാനം അയാൾ തന്റെ മുറിയിൽപോയ കട്ടിലിൽ വീണു; നിശ്ശബ്ദമായി കരയുവാൻ തുടങ്ങി. ലോകം അതു തന്നെ. ഗുൽഫിശാൽ, ലക്നൗ, സ്വന്തക്കാർ—എല്ലാവരും അതുതന്നെ. താൻ മാത്രം മാറിയിരിയ്ക്കുന്നു. അച്ഛന്റെ ദാരിദ്ര്യം കണ്ടിട്ടുണ്ടായ ഭാവവൈവശ്യം കാരണം താൻ—ഇക്കാലമത്രയും ജമീന്ദാർമാക്കെതിരായി മുദ്രാവാക്യം മുഴക്കിയ താൻ വ്യാകുലനാകുകയാണോ? "വലിയ വലിയ ജമീന്ദാരികൾ നശിച്ചുകഴിഞ്ഞു. ഈ നിലയ്ക്കു നമ്മുടെ കഥ പറയണോ?" --അപ്പി അയാളോടു പറഞ്ഞു. "നാനാപാരയിലെ വീട്ടുസാമാനങ്ങൾ വിൽക്കപ്പെടുകയാണു്. രാജാസൂരജ്സിംഹന്റെ കയ്യിൽ ഒരു കാശുപോലുമില്ല. അമ്മ ആഭരണത്തിൽ പകുതിയും വിററുകഴിഞ്ഞു."

"ഇനി എന്താണു് നിശ്ചയിച്ചിരിയ്ക്കുന്നതു്?" — കമാൽ തന്റെ അച്ഛനോടു ചോദിച്ചു. "മക്കയ്ക്കോ, അതോ പാക്കിസ്ഥാനിലേയ്ക്കോ പോകുന്നതു്?"

"ഇവിടെത്തന്നെ താമസിയ്ക്കും" — അദ്ദേഹം ശാന്തമായി മറുപടി പറഞ്ഞു — "നമ്മൾ ഭീരുക്കളാണോ?"

കമാൽ അമ്പരന്നു. "പക്ഷേ, അച്ഛാ, അങ്ങു വലിയ ആഘോഷത്തോടെ മുസ്ലിംലീഗിൽ ചേർന്നിരുന്നുവല്ലോ."

"ഉവ്വ്, ഉവ്വ്. അതുകൊണ്ടെന്താ? പാകിസ്ഥാൻ ഉണ്ടായി — നല്ലതുതന്നെ. ഇതിന്റെ അർത്ഥം നമ്മളും ഇവിടെനിന്നു ഓടിപ്പോകണമെന്നല്ല."

''പാകിസ്ഥാനിനെ വിഹിതമായ ജന്മഭൂമിയായി കരുതിയതിനുശേഷവും അങ്ങു അവിടേയ്ക്കു പോകുന്നില്ല. കാരണം; ഒന്നുകിൽ, ഈ വയസ്സുകാലത്തു് തെണ്ടിത്തിരിയാൻ കഴികയില്ല എന്നു് അങ്ങു വിചാരിയ്ക്കുന്നു, അല്ലെങ്കിൽ ഹിന്ദുസ്ഥാനത്തെ സ്വന്തം നാടായി കരുതുകയും അതിനെ സ്നേഹിയ്ക്കുകയും ചെയ്യുന്നു. അതുകൊണ്ടു അതിനെ വിട്ടുപോകുവാൻ മനസ്സുവരുന്നില്ല.''

''നിന്നോടു ആർ വാദിയ്ക്കാനാണു്? നിന്റെ തല തിരിഞ്ഞതാണല്ലോ'' നവാബു് സാഹബ് ഉത്തരം പറഞ്ഞു.

''ഞാനിനി നിന്റെ ആമിരിന്റെ പെണ്ണിന്റെ ഉമ്മറത്തുപോയി കാത്തുകിടക്കണോ? ഇവിടെ ഒന്നുമില്ലെങ്കിലും, വീടു ആരും തട്ടിയെടുത്തിട്ടില്ലല്ലോ. എന്നാലും എന്റെ മനസ്സിനു ഇവിടം പിടിയ്ക്കാതായി'' അമ്മാ ബീഗം പറഞ്ഞു.

കുറച്ചു ദിവസത്തിനു ശേഷം അയാറം അരയും തലയും മുറുക്കി ജോലിയന്വേഷിയ്ക്കാനിറങ്ങി. അയാളുടെ കയ്യിൽ അനവധി ഡിഗ്രികളുണ്ടായിരുന്നു — കാംബ്രിഡ്ജിലെ ട്രിനിററി കോളേജു്, അയാറം അനവധി കൊല്ലം ജോലിയെടുത്ത, ഇംഗ്ലണ്ടിലെ ഒരു പ്രസിദ്ധ ലാബറട്ടറി. ദേശസേവനത്തിനുള്ള ആഗ്രഹത്താൽ പ്രേരിതനായാണു് അയാറം ഇംഗ്ലണ്ടിലെ തന്റെ ജോലി ഉപേക്ഷിച്ചു, ഇന്ത്യയിലേയ്ക്കു വന്നതു്.

ആറു മാസം കഴിഞ്ഞു. ദില്ലിയിൽ അലഞ്ഞുതിരിഞ്ഞു അയാറംക്കു ഭ്രാന്തുപിടിച്ചു.

''മോനേ, ഏതെങ്കിലും മന്ത്രിയെക്കൊണ്ടു ശുപാർശിചെയ്യിയ്ക്കു്''—നവാബു് സാഹബ് പറഞ്ഞു.

''ഞാൻ കയാമത്തുവരെ ശുപാർശി ചെയ്യിയ്ക്കില്ല. എനിയ്ക്കു എന്റെ പരീക്ഷായോഗ്യതകളിൽ വിശ്വാസമില്ലാതായോ ശുപാർശിയിറക്കാൻ?''

അയാറം ദിവസം മുഴവൻ ഗുൽഫിശാനിൽ മിണ്ടാതെ കിടക്കും; അല്ലെങ്കിൽ തൽ‌അത്തിനു കത്തെഴുതും — ഹിന്ദുസ്ഥാനത്തിലേയ്ക്കു ഒരിയ്ക്കലും മടങ്ങിവരരുതു്. കഴിയുന്നിടത്തോളം അവിടത്തന്നെ കൂടുക. ഇവിടെ വന്നാൽ നിന്റെ സ്ഥിതിയും എന്റേതുപോലെത്തന്നെയാകും.''

''നിങ്ങൾക്ക എന്തു പററി?'' — തൽഅത്ത് മറുപടി എഴുതി: ''സംഘർഷത്തിനുള്ള ധൈര്യം നശിച്ചോ? പരീക്ഷാസമയമാണിതു്. കൂലിപ്പണി ചെയ്യൂ, കരിപ്പിടി പിടിയ്ക്കൂ. ഇതാണു് വിപ്ലവത്തെ അഭിമുഖീകരിയ്ക്കുക എന്നു പറയുന്നതു്. നിങ്ങൾ കാണുന്നതു് സുഖസ്വപ്നങ്ങളാണോ? അങ്ങനെയാണെങ്കിൽ പാകിസ്ഥാനിലേയ്ക്കു പോകൂ. പക്ഷേ, ഞാൻ പിന്നെ നിങ്ങളോടു മരിയ്ക്കുന്നതുവരെ മിണ്ടില്ല.''

''പെൺകുട്ടികൾക്കാണോ അധികം ധൈര്യം? അയാൾ വിചാരിയ്ക്കും. ''അവർ അങ്ങേഅററത്തെ ആദർശവാദികളാണു്.'' എന്നാലും തൽഅത്തിന്റെ എഴുത്തുകളിൽനിന്നു് അയാൾക്കു് വലിയ അവലംബം ലഭിച്ചു.

ഗൌതമൻ അയാൾക്ക ന്യൂയോർക്കിൽനിന്നു തുടർച്ചയായി കത്തുകൾ എഴുതിക്കൊണ്ടിരുന്നു. അയാൾ ഒന്നിനുപോലും മറുപടി അയച്ചില്ല. എന്താണെഴുതുക? ഹരിശങ്കരൻ അമേരിക്കയിൽനിന്നും മടങ്ങിയിരിയ്ക്കുന്നു. ഇപ്പോൾ ബാംഗളൂരിൽ ജോലിയാണു്. കമാൽ അയാൾക്കും കത്തുകൾ എഴുതാറില്ല.

തൈയാസാഹബ് കറാച്ചിയിൽനിന്നു എഴുതി. ''ഉടനെ ഇങ്ങോട്ടു വരിക. ഒന്നിനൊന്നു ഉയർന്ന ഉദ്യോഗങ്ങൾ ഉണ്ടു് ഇവിടെ. നീ വരേണ്ട താമസമേ ഉള്ളൂ. ശാഠ്യം ഉപേക്ഷിക്കുക.''

കമാൽ എഴുത്തുകൾ തുറക്കുകപോലും ചെയ്യാതായി. കുറച്ചു ദിവസത്തിനു ശേഷം അയാൾക്ക ബാരാബങ്കിയിലെ കോളേജിൽ ഒരു ജോലി കിട്ടി. പക്ഷേ, തൈയാസാഹബ് പാകിസ്ഥാനി ആയതുകൊണ്ടും, ഗുൽഫിശാനിലും പൂർവ്വസ്വത്തിലും അയാൾക്കും അവകാശം ഉണ്ടായിരുന്നതുകൊണ്ടും 'അഭിരക്ഷകൻ'[1] കുഴപ്പങ്ങൾ ഉണ്ടാക്കാൻ തുടങ്ങി. നവാബ് സാഹബ് അയാളുടെ തീരുമാനത്തിനെതിരായി കോടതിയിൽ കേസ്സുകൊടുത്തു. ഇപ്പോൾ പകൽ മുഴുവൻ ഇതിനുവേണ്ടി അലഞ്ഞു നടക്കലാണു് കമാലിന്റെ ജോലി. അയാളുടെ സ്വരത്തിൽ ഇ

1. Custodian.

പ്പോഴും തീക്ഷ്ണത മുററി നിന്നിരുന്നു. വളരെ കുറച്ചേ ചിരിയ്ക്കൂ. ബഹളം കൂട്ടുന്നതു് എന്നേ മറന്നുകഴിഞ്ഞിരുന്നു.

''ബൂർഷ്വാവിപ്ലവകാരിയായിരുന്നു അങ്ങോരു്. വാസ്തവത്തെ അഭിമുഖീകരിക്കേണ്ടിവന്നപ്പോഴം മിണ്ടാതായി'' — കാഫിഹൌസിലെ സഖാക്കൾ പറഞ്ഞു.

ഹുസൈനിയും അയാളുടെ ഭാര്യയും ഖൈയാ സാഹബിൻെറ വധുവിൻെറ കൂടെ കറാച്ചിയിലേയ്ക്കു പോയിക്കഴിഞ്ഞിരുന്നു. കദീറും കമറുണ്ണം, കാർ വിററ ശേഷം, മിർജാപ്പൂരിലേയ്ക്കു മടങ്ങിപ്പോയിട്ടു വളരെ കാലമായി.

ഒരു ദിവസം കമാൽ എന്നത്തെയുംപോലെ, ബേലാ റോഡിലുള്ള ലാജിൻെറ വീട്ടിൽ തങ്ങിയിരിക്കുയായിരുന്നു. തപ്പാലാപ്പീസ്സിൽ ഒരു ഹരജി പോസ്റ്റ്ചെയ്തു വരുമ്പോഴം അയാഠം വഴിയ്ക്കുവെച്ചു കപ്പലിൽ തൻെറ സഹയാത്രികനായിരുന്ന തോമസ് എററ്കിങ്ങിനെ കണ്ടുമുട്ടി.

''ഹലോ, നിങ്ങഠം ഇവിടെ എവിടെ?''—കമാൽ ചോദിച്ചു.

''ഞാൻ നാടുമുഴവൻ ചുററിസ്സഞ്ചരിയ്ക്കുയാണു് — തെക്കെ ഇന്ത്യ, ബംഗാഠം, ആസ്സാം, ഒറീസ്സാ ഇനി രാജസ്ഥാനിൽ പോകാനാണു് നിശ്ചയിച്ചിരിക്കുന്നതു്.''

''നിങ്ങഠം ദില്ലി കണ്ടുകഴിഞ്ഞോ?''

''ഇനിയുമില്ല.''

''നിങ്ങഠം ഞങ്ങളുടെ രാഷ്ട്രപതിഭവനം കണ്ടുവോ?'' കമാൽ അഭിമാനത്തോടെ ചോദിച്ചു. ''നവീനഭാരതത്തിൻെറ പ്രതീകങ്ങളായ ന്യൂഡൽഹിയിലെ പുതിയ കെട്ടിടങ്ങളും, രാജഘട്ടവുമെല്ലാം.'' അയാഠം പെട്ടെന്നു് പഴയ കമാലായി മാറി—ഉപജീവനമാർഗ്ഗത്തിൻെറ ചിന്തകളിൽ നിന്നു മുക്തനും, ഹിന്ദുസ്ഥാനത്തിൻെറ ഉശിരൻ സൽപുത്രനുമായ കമാൽ.

''ഇയ്യിടെ നിങ്ങഠം എന്താണു് ചെയ്യുന്നതു്?'' 'ആൽപ്പി'ൽ ചായ കുടിച്ചുകൊണ്ടിരിക്കുമ്പോഴം ടോം ചോദിച്ചു.

''ഒന്നുമില്ല ജോലി അന്വേഷിച്ചുകൊണ്ടിരിയ്ക്കുയാണു്.'' അയാഠം നിശ്ചിതനായി മറുപടിപറഞ്ഞു.

''തൊഴിലില്ലായ്മ ഈ രാജ്യത്തിൻെറ വളരെ വലിയ ഒരു പ്രശ്നമാണ്''—ടോം പറഞ്ഞു.

''എല്ലാവക്കും അങ്ങനെയാണ്. ഈ സംഗതിയിൽ ഞാൻ ഒറ്റയ്ക്കല്ല. സമൃദ്ധിവരുമ്പോൾ രാജ്യം മുഴുക്കെ വരുമല്ലോ. ഇതു ഹിന്ദുവിൻെറ വീടാണ്, ഇതു മുസൽമാൻെറ വീടാണ് എന്നൊന്നും അതു നോക്കുകയില്ല. ഞങ്ങൾ മുങ്ങുകയാണെങ്കിൽ ഒന്നിച്ചു മുങ്ങും. പൊങ്ങുകയാണെങ്കിൽ ഒന്നിച്ചു പൊങ്ങും.''

''നിങ്ങൾ നവാബുകുമാരനല്ലേ, കൂലിവേല ചെയ്യുമോ?'' ഗുൽശൻ പറഞ്ഞു. കമാൽ അയാളെ ബ്രോഡ്കാസ്റ്റിങ് സ്റ്റേഷനിൽനിന്നാണ് കൂടെ കൂട്ടിയതു്. നിങ്ങൾക്കു നിങ്ങളെ ത്തന്നെ ഡിക്ലാസ്സ്ചെയ്യുവാൻ സാധിക്കയില്ല.

''മുഴുവനും തെററു്.''

''ശരി, എന്നാൽ വരൂ എൻെറകൂടെ; ട്രാക്ടർ നടത്താം.''

''ട്രാക്ടർ നടത്താനുള്ള പരിശീലനം നേടിയിട്ടുണ്ടായിരുന്നെങ്കിൽ തീർച്ചയായും അതു ചെയ്യുമായിരുന്നു. പക്ഷേ, ന്യൂക്ലിയർ ഫിസിക്സിലാണ് ഞാൻ എൻെറ എട്ടുകൊല്ലം നശിപ്പിച്ചുകളഞ്ഞതു് എന്നതിനു ഞാൻ ഖേദിക്കുന്നു.''

''പാക്കിസ്ഥാനിൽ ശാസ്ത്രജ്ഞന്മാക്കു വലിയ ഡിമാണ്ടു് ഉണ്ടെന്നു കേൾക്കുന്നു. അവിടെ പോകൂ. ഇവിടെ വെറുതെയിരുന്നു സമയം കളഞ്ഞിട്ടു എന്തുകാര്യം?'' ഗുൽശൻ അഭിപ്രായപ്പെട്ടു.

''നിങ്ങളും ഇതാണോ പറയുന്നതു്'' —കമാൽ വിസ്മയത്തോടെ ചോദിച്ചു.

''തീർച്ചയായും'' — ഗുൽശൻ ശാന്തനായി മറുപടി പറഞ്ഞു.

അവസാനം കമാൽ ദില്ലിയിൽപോയി വിസയ്ക്കു ഹരിജി കൊടുത്ത ദിവസവും വന്നു. ഈ തീരുമാനത്തിലെത്തിച്ചേരുന്നതിനു മുമ്പ് അയാൾ അനവധി രാത്രികൾ ഉറക്കമില്ലാതെ കഴിച്ചുകൂട്ടിയിട്ടുണ്ടു്. അയാൾ ലോകത്തിൻെറ കണ്ണിൽ പെടാതെ ഒഴിഞ്ഞുനടന്നു. ഗുൽഫിശാനിൽ ഇപ്പോൾ നിഴലുകളാണ് ചുററിത്തിരിയുന്നതു്. വാതിൽ അടയും; ഒഴിഞ്ഞ

റുറികളിലെ തിരശ്ശീലകൾ കാററിൽ 'പടപട' എന്നടിയ്ക്കും; അകത്തെ ഉറക്കറയിൽ നിന്നു വയസ്സനായ നവാബ് സാഹബ് ചുമയ്ക്കുന്ന ശബ്ദംമാത്രം കേൾക്കാം. അമ്മാബീഗം പിന്നിലെ വരാന്തയിലെ പലകയിൽ ഇരുന്നു നിത്യകർമ്മങ്ങൾ ചെയ്യും; അല്ലെങ്കിൽ പ്രാർത്ഥിയ്ക്കും— "ഈശ്വരാ, കമ്മാനു ജോലികിട്ടണേ, കമ്മനെ സഹായിയ്ക്കണേ." (ബാരാബങ്കിയിലെ അസ്ഥിരമായിരുന്ന ലക്ചറർഷിപ്പ് അപ്പോഴേയ്ക്കും അവസാനിച്ചു കഴിഞ്ഞിരുന്നു.) അയാൾ എപ്പോഴും തന്നോടുതന്നെ പറഞ്ഞുകൊണ്ടിരിയ്ക്കും— "നീ ഭീരുവാണ്, നീചനാണ്, ഭീരുവാണ്. നിന്റെ രാഷ്ട്രീയപരിശീലനമെല്ലാം എവിടെപ്പോയി — തൽഅത്ത് പറയാറുള്ളതു് ശരിയാണ്. 'പുല്ലു പറിക്കുക, കന്നു പൂട്ടുക; നിന്നെ ഞാൻ ധിക്കരിക്കുന്നു. അവസരവാദി, വിശ്വസിക്കാൻ കൊള്ളാത്തവൻ, ശിഥിലവിശ്വാസക്കാരൻ." ഇനി ആലിഗാർ സർവ്വകലാശാലയുടെ ശരണമേ ബാക്കിയുണ്ടായിരുന്നുള്ളു. പക്ഷേ, അവിടെയും അയാൾക്കുപററിയ സ്ഥാനമൊന്നും ഇല്ലായിരുന്നു. അയാൾ അവസാനമായി നിശ്ചയിച്ചു— "പട്ടിണികിടന്നു മരിച്ചാലും ശരി, രാജ്യം വിട്ടുപോകുന്ന പ്രശ്നമേയില്ല."

ആ കാലത്താണ് ഒരു ദിവസം കോടതി വിധിയുണ്ടായതു്. ഗുൽഫിശാൻ സർതകിറസായുടെ പേരിലാണ് റജിസ്റ്റാക്കിയിട്ടുള്ളതു്. അയാളുടെ ഏകാവകാശിയായ ആമിർറസ പാക്കിസ്ഥാൻകാരനും, അതുകൊണ്ടു് ഗുൽഫിശാൻ അഭയാർത്ഥിസ്വത്തുമാണ്. പിറെറദിവസം രാവിലെ കമാൽ കണ്ണു തുറന്നപ്പോൾ സ്വയം ലക്നോവിലെ അഭയാർത്ഥിയാണെന്നു കണ്ടു. മൂന്നാം ദിവസം പോലീസുദ്യോഗസ്ഥൻ വീടു മുദ്രവെയ്ക്കാൻ വന്നു. നാലാം ദിവസം കമാൽ റാസാ വിസയെടുക്കുകയും തന്റെ വയസ്സായ മാതാപിതാക്കളോടുകൂടി വണ്ടിയിൽ കയറുകയും ചെയ്തു. അഞ്ചാം ദിവസം വണ്ടി ദൽഹി വിട്ടു. ആറാം ദിവസം അതു് അതിർത്തി കടക്കുകയും ഏഴാം ദിവസം അയാൾ പാക്കിസ്ഥാനിലെ കറാച്ചിയിൽ എത്തുകയും ചെയ്തു.

കറാച്ചി ഇന്നും — 1956-ൽ — ലോകത്തിലെ ഏററവും വലിയ മുസ്ലിം രാഷ്ട്രവും, അഞ്ചാമത്തെ വലിയ രാജ്യവുമായ പാക്കിസ്ഥാൻെറ തലസ്ഥാനമാണും. ഇവിടെ ധനികരായ നവീന മധ്യവർഗ്ഗീയരുടെ ഭരണമാണും. ഏററവും ആധുനികമായ പട്ടണമാണും ഇതും. ഇവിടത്തെ പുതിയ ഹോട്ടലുകളിലും ക്ലബ്ബുകളിലും എല്ലാ രാത്രിയിലും ഒരു തിളങ്ങുന്ന ലോഹം സ്ഥാപിതമാക്കാറുണ്ടു്. ഈ പുതിയ സാമുദായിക ജീവിതത്തിൻെറ അടിസ്ഥാനം പണമാണു്. രണ്ടാമത്തെ തത്വം തീവ്രമായ ആശാഭംഗങ്ങളുടെ അനുഭൂതിയും. എന്തുകൊണ്ടു കൂടുതൽ കരിഞ്ചന്ത നടത്തുന്നില്ല എന്ന ഇച്ഛാഭംഗമാണും കരിഞ്ചന്തക്കാരനു്. വിപ്ലവത്തിൻെറ ആശയൊന്നും കാണുന്നില്ല എന്നതാണും വാമപക്ഷീയരായ ബുദ്ധിജീവികളുടെ ഖേദനം. മുസൽമാൻസ്ത്രീകൾ പർദ്ദ ധരിയ്ക്കാതെ ചുററിത്തിരിയുകയും ബാറും നൃത്തങ്ങൾ നടത്തുകയും ചെയ്യുന്നു എന്നുള്ളതാണും ജമാത്-എ-ഇസ്ലാമിസംഘടനക്കാരുടെ നൈരാശ്യം. മധ്യവർഗ്ഗീയർക്ക അവരുടേതായ അനേകായിരം ചിന്തകളുണ്ടു്.

ഇതിനെല്ലാം പുറമെ, ബങ്കാളികളും പഞ്ചാബികളും തമ്മിലും, അഭയാത്ഥികളും തന്നാട്ടുകാരും തമ്മിലുമുള്ള വഴക്കുകൾ വേറെയുമുണ്ടു്.

വിഭജനം തെററായിരുന്നു എന്നും രാജ്യം വാസ്തവത്തിൽ ഒന്നാണും എന്നും തെളിയിയ്ക്കാനുള്ള പരിപൂർണ്ണ യത്നത്തിലാണും ഇന്ത്യ. വിഭജനം ഉചിതവും ശരിയുമായിരുന്നു എന്നും രണ്ടു കൂട്ടരുടേയും സംസ്കാരങ്ങൾ തീരെ ഭിന്നമാണെന്നും ഈ രാഷ്ട്രീയതയുടെ അടിസ്ഥാനത്തിലാണു നാടു് വിഭജിയ്ക്കപ്പെട്ടതു് എന്നും സ്ഥാപിയ്ക്കാൻ പാക്കിസ്ഥാൻ ശ്രമിക്കുന്നു.

ഹിന്ദുസ്ഥാൻ പറയുന്നു — പൂർവ്വദേശസംസ്കാരം മുഴവനും ഉത്ഭൂതമായതു് അതിൻെറ സംസ്കാരത്തിൽനിന്നാണു് എന്നു്. ഗുപ്തന്മാരുടെ സുവർണ്ണകാലത്തെപ്പററി കൂടുതൽ അറിവുസമ്പാദിച്ചുകൊണ്ടിരിക്കുന്നു അവിടെ. ഇവിടെ പാക്കിസ്ഥാനിൽ.

റാഷിദ്കാലിഫോണിൻേറയും, അബ്ബാസികളുടേയും, മുഗളരുടേയും യുഗങ്ങളെ പാടിപ്പുകഴ്ത്തലാണ്. രണ്ടു രാജ്യങ്ങളുടേയും പ്രചരണം ശക്തിയായി നടക്കുന്നു. അതിൻെറ ലക്ഷ്യമോ പടിഞ്ഞാറൻ രാജ്യങ്ങളും.

പാക്കിസ്ഥാൻ ഗവമ്മേൻേറാണ് മുഴുവൻ ലോകത്തിനും വേണ്ടി ഇസ്ലാമിൻെറ കോൺട്രാക്ട് എടുത്തിട്ടുള്ളതു്. ഒരു കാലത്തു് ഇസ്ലാം വെള്ളപ്പൊക്കം വന്ന നദിപോലെ, അനേകം പോഷകനദികളേയും, തോടുകളേയും തൻെറ പ്രവാഹത്തിൽ ഒതുക്കിക്കൊണ്ടു വലിയ പ്രതാപത്തോടെ ഒരു ഭയങ്കര വെള്ളച്ചാട്ടത്തിൻെറ രൂപത്തിൽ ഒഴുകിയിട്ടുണ്ടായിരുന്നു. ഇന്നാകട്ടെ, അതു് ചുരുങ്ങിച്ചുരുങ്ങി, മണ്ണിൻെറ നിറംപൂണ്ട ഒരു തോടുപോലെ ആയിത്തീന്നിരിക്കുന്നു.

ഇസ്ലാമിൻെറ മുദ്രാവാക്യങ്ങൾ മുഴക്കുന്നവർക്കു മതവും മതതത്വങ്ങളുമായി യാതൊരു ബന്ധവുമില്ലായിരുന്നു എന്നതാണ് തമാശ. അവർക്കു ഒരു കാര്യംമാത്രം അറിയാം — മുഹമ്മദീയർ എണ്ണൂറുകൊല്ലം ക്രിസ്തീയ സ്പെയിനിൻേറയും ആയിരം കൊല്ലം ഹൈന്ദവഭാരതത്തിൻേറയും നാനൂറുകൊല്ലം കിഴക്കൻ യൂറോപ്പിൻേറയും മേൽ ഭരണം നടത്തിയിരുന്നു എന്നു്. ഇസ്ലാമിൻെറ മഹത്തായ മാനവതാ പ്രേമപരമ്പരകളുടെ പേർപോലും അവർ ഓർക്കുന്നില്ല. അറബിദാശ്നികന്മാർ, പേഴ്സ്യൻ കവികൾ, സൂഫികൾ ഇവരുടെ ഉദാരതയെപ്പററിചച്ചചെയ്യേണ്ട ആവശ്യമുണ്ടെന്നും ആരും വിചാരിച്ചില്ല. അലി, ഹുസൈൻ എന്നിവരുടെ തത്വജ്ഞാനം കൊണ്ടു അവക്കു ഒരു കാര്യവുമില്ല. ഇസ്ലാം ഏററവും ആക്രാമകമായ മതവും ജീവിതദശ്നവുമായി പ്രദശിപ്പിക്കപ്പെട്ടു.

പക്ഷേ, സന്തോഷം നല്കുന്ന പല സംഗതികളും ഉണ്ടായിരുന്നു. രാജ്യം വളരെ വേഗത്തിൽ വ്യാവസായികപുരോഗതി കൈവരിയ്ക്കുയാണ്. അനേകം പെൺകുട്ടികൾ ഡോക്ടർ, നഴ്സ്, ലക്ചറർ എന്നിങ്ങനെയുള്ള ജോലികൾ ചെയ്യുന്നു പാക്കിസ്ഥാനിലെ സ്ത്രീകൾ വാസ്തവത്തിൽ വളരെ അധികം ഉന്നതി പ്രാപിച്ചിട്ടുണ്ടു്. ഇതു് നല്ല ഒരു ലക്ഷണമാണ്.

രാത്രി നീങ്ങിക്കൊണ്ടിരിക്കുന്നു. എന്റെ ഉള്ളിൽ പൊന്തി വരുന്നതു് ഞാൻ അതേപടി പകർത്തുകയാണു്. ഇക്കാരണത്താൽ ഈ കത്തു് നിനക്കു ഒരു പക്ഷേ, ചിന്നിച്ചിതറിയതായി തോന്നിയേക്കാം. എന്നാലും, നിന്നോടു വളരെ അധികം പറയാനുണ്ടു്. നീ എന്റെ കണ്ണുകൾകൊണ്ടു ഈ പുതിയ നാടിനെ കാണണമെന്നു ഞാൻ ആഗ്രഹിക്കുന്നു. എന്റെ ധൈര്യത്തെ വർദ്ധിപ്പിക്കുക — ഞാൻ എന്റെ കഴിവനുസരിച്ചു ഈ രാജ്യത്തിനു വേണ്ടി നല്ലതോ ചീത്തയോ ആയ എന്തെങ്കിലും ചെയ്യട്ടെ.

അനുജത്തി, സംഗതി ഇതാണു്. ഹിന്ദുസ്ഥാനിൽ മധ്യവർഗ്ഗീയരായ മുസൽമാന്മാരുടെ അടികൾ ഇളകിപ്പറിഞ്ഞുകഴിഞ്ഞു. സാംസ്കാരികവും സാമ്പത്തികവുമായ സുരക്ഷയ്ക്കുവേണ്ടി ഹിന്ദുസ്ഥാനിലെ മുസൽമാന്മാർ ഇങ്ങോട്ടു വരികയാണു്. ഭാരതത്തിലെ സർവ്വകലാശാലകളിൽ നിന്നും പുറത്തു വരുന്ന മുസ്ലിംകുട്ടികൾ പറയുന്നു — ഞങ്ങളുടെ കൂറിൽ ശങ്കയുള്ളതുകൊണ്ടാണു് സൈന്യത്തിൽ ഞങ്ങളെ ചേർക്കാത്തതെന്നു്. കുടുംബങ്ങൾ ഭാഗിക്കപ്പെട്ടു. ഒരു സഹോദരൻ പാക്കിസ്ഥാൻ ആർമിയിലാണെങ്കിൽ മററവൻ പാക്കിസ്ഥാൻ നാവികസേനയിലും മൂന്നാമൻ ആസാദു് കാശ്മീർ റേഡിയോവിലും സേവനമനുഷ്ഠിക്കുകയാണു്. പാററ്നാ സർവ്വകലാശാലയിൽ ബി. എസ്. സിക്കു പഠിക്കുന്ന നാലാമത്തെ സഹോദരൻ ഇന്ത്യൻ എയർഫോഴ്സിൽ ചേരുന്നതിനു് ഹരിജി അയയ്ക്കാൻ പോലും ആലോചിക്കുന്നില്ല. കാരണം, ഇവിടെ വന്നാൽ അയാൾക്കു ജെനറൽ പൈലററാകാം. പാററ്നയിൽ, ഒരു പക്ഷേ, ക്ലർക്കാകാൻപോലും സാദ്ധ്യമല്ല. മററൊരു സംഗതിയുമുണ്ടു്. ജോലികൾക്കുള്ള പ്രതിയോഗിതാ പരീക്ഷകളിൽ എഴുതി ജയിച്ചാലും വർഗ്ഗീയതകാരണം താൻ തിരഞ്ഞെടുക്കപ്പെടുകയില്ല എന്നും അവർ വിചാരിക്കുന്നു. പത്തൊമ്പതാം നൂററാണ്ടിൽ രാജ്യത്തുണ്ടായ സാമ്പത്തിക നശീകരണം കാരണമാണു് തമ്മിൽത്തമ്മിലുള്ള ഈ പിടിവലി ആരംഭിച്ചതു്. ഹിന്ദുഭൂരിപക്ഷത്താൽ പ്രഹരിക്കപ്പെട്ടുമെന്നുള്ള മനഃശാസ്ത്ര

ത്തെപ്പററി പണ്ഡിററ്നെഹ്റുവും സർദാർപണിയ്ക്കരും പ്ര സ്താവിച്ചിട്ടുണ്ട്. ഈ ചോദ്യം ചരിത്രത്തിലെ വളരെ വലി യ ഒരു 'എങ്കിൽ' ആണ്. ഈ ഭയം ദൂരവൽകൃതമായിരുന്നെ ങ്കിൽ ഇന്നത്തെ സ്ഥിതി എന്താകുമായിരുന്നു? കോൺഗ്രസ്സി ന്, വേണമെങ്കിൽ, ഈ കാര്യം ചെയ്യാമായിരുന്നു.

ഭാഷാപ്രശ്നം നമ്മുടെ മറെറാരു നിർഭാഗ്യമാണ്. ഹിന്ദു സ്ഥാനിലെ മുസൽമാന്മാർ പിഴതെററിയപ്പെട്ടതിൻെറ രണ്ടാം കാരണം ഇതാണ്. ഇന്ന് ഉർദു അവിടത്തെ മുസൽമാന്മാരു ടെ ഭാഷയായി മാത്രം പരിഗണിയ്ക്കപ്പെടുന്നു, അതു ഹിന്ദുക്കളു ടേയും മുസൽമാന്മാരുടേയും — രണ്ടു കൂട്ടരുടേയും — വ്യവഹാര ഭാഷയും ശിഷ്ടഭാഷയും ആണെങ്കിലും.

ഞാൻ വീണ്ടും ഇവിടത്തെ സ്ഥിതിഗതികളിലേയ്ക്കു മടങ്ങി വരുന്നു. ഇതു് വെള്ളിയാഴ്ച രാത്രിയാണ്. ഞാൻ ബുദ്ധി വാദികളുടെ ഒരു സഭയിൽ നിന്നു മടങ്ങിവന്നിരിക്കുന്നു. അ വിടെ സംഘങ്ങളായിപ്പിരിഞ്ഞു പാശ്ചാത്യസാഹിത്യം, വി ശ്വരാജ്യതന്ത്രം, എന്നിവയുടെ തലനാരിഴ കീറുന്ന യുവാക്ക ന്മാരേയും യുവതികളേയും കണ്ടു ഞാൻ വിചാരിച്ചു, നീ ഇവ രുടെ ബൌദ്ധികവും തല്പരവുമായ വാക്കുകൾ കേട്ടിരുന്നെ ങ്കിൽ എത്ര നന്നായിരുന്നു എന്നു്.

ഞാൻ മറെറാരു ഭാഗത്തേയ്ക്കു തിരിഞ്ഞു. അവിടെ പരവ താനിയുടെ ഒരററത്തിരുന്നു മറെറാരു സംഘം ഒരു ഫ്രഞ്ചു ബു ദ്ധിവാദിയുമായി പ്രശ്നോത്തരങ്ങൾ നടത്തുകയാണ്.

''ഫ്രാൻസിലെ നിറം മാറിക്കൊണ്ടിരിക്കുന്ന ഇന്നത്തെ സ്ഥിതിമൂലം പാശ്ചാത്യ ബുദ്ധിവാദികളുടെ നില വളരെ മോശമായിട്ടുണ്ട്. യൂറോപ്പ് വാസ്തവത്തിൽ അധഃപതിച്ചി രിയ്ക്കുന്നു. അവരുടെ പക്കൽ ആത്മരക്ഷയ്ക്കുതകുന്ന യാതൊരു വാദവുമില്ല.'' തൻവീർ ഗർജ്ജിക്കുകയാണു്. ''സാത്രേ നാളെ വീണ്ടും പ്രായശ്ചിത്തം ചെയ്താൽ ഞാനതിൽ ആശ്ചര്യ പ്പെടുകയില്ല. പാശ്ചാത്യസംസ്കാരത്തിൻെറ പ്രതിനിധിക ളായവരുടെ കാലിന്നടിയിൽ നിന്നു ഭൂമി നീങ്ങിപ്പോയിരി യ്ക്കുന്നു.''

''ഇംഗ്ലീഷ് ബുദ്ധിജീവികൾ അമേരിക്കക്കാരുടെ പണമാണ് തിന്നുന്നതു്.''

ഞാൻ അമേരിക്കക്കാരുടെ അടുത്തു ചെന്നിരുന്നു. അവിടെ വിശ്രുതനായ ഒരമേരിക്കൻ ചരിത്രകാരൻ ഇരിക്കുന്നുണ്ടായിരുന്നു.

''ആഭ്യന്തരയുദ്ധത്തിനു ശേഷം അമേരിക്ക രണ്ടായി പിളർന്നിരുന്നെങ്കിൽ ഇന്നു് ഞങ്ങളുടെ നില എന്താകുമായിരുന്നു—ആക്കറിയാം''—അദ്ദേഹം പറഞ്ഞു. ''വിഭജനത്തിന്റെ കാരണം സാമ്പത്തികമാണു് എന്ന ആ സിദ്ധാന്തം ആവർത്തിക്കാതിരിക്കുക.'' എന്നെക്കണ്ടു് അയാൾ കൈ ഇളക്കി. ''ഇതല്ലാതെ വേറെന്താണു് എന്നാണു് എനിക്കറിയേണ്ടതു്.''

''കിഴക്കിന്റെ അധഃപതനത്തിനു ശരിയായ കാരണമെന്തു്? എനിക്കറിയേണ്ടതു് ഇതാണു്''—ഹമീദ പറഞ്ഞു. ''ഞാൻ ടോയൻബിയോടും ഇതുതന്നെ ചോദിച്ചു. അദ്ദേഹവും വിഷമിച്ചിരിക്കുയാണു്. ഹിന്ദുസ്ഥാൻ പതിനെട്ടാം നൂററാണ്ടിൽ എന്തുകൊണ്ടു് അധഃപതിച്ചില്ല?''

''ഹിന്ദുസ്ഥാനിലെ തോടുകൾവഴിയായുള്ള ജലസേചനം വളരെ മോശമാകുന്നു''—ഒരമേരിക്കൻ ബുദ്ധിവാദിയായ ജേക്കബ്ബ് മോറിസൺ പറഞ്ഞു. ''പ്രശ്നം സസ്യവിജ്ഞാനസംബദ്ധം മാത്രമാണു്.''

ഏതാണ്ടു് ഒന്നരമണിക്കു് ഞങ്ങൾ അവിടെ നിന്നെഴുന്നേററു. വീട്ടിൽ മടങ്ങിഎത്തുമ്പോഴേക്കും ഞാൻ ക്ഷീണിച്ചു വശംകെട്ടിരുന്നു.

തൽഅത്തു്, എന്റെ പ്രിയപ്പെട്ട സഹോദരി, ഇന്നത്തെ പ്രധാന സംഭവമിതാണു്. ലക്നോവിലെ വിപ്ലവകാരിയും, കോൺഗ്രസ്സിന്റെ ഉത്സാഹിയായ പ്രവർത്തകനും, അവിഭക്തഭാരതത്തിന്റെ മഹത്വത്തെ പ്രകീർത്തിച്ചിരുന്നവനും ആയ ഞാൻ മാസത്തിൽ 1200 രൂപ ശമ്പളമുള്ള ഒരു ഉദ്യോഗത്തിൽ ഇന്നു രാവിലെ നിയമിക്കപ്പെട്ടിരിക്കുന്നു. ഒരു ലാബറട്ടറി പൂർണ്ണമായും സജ്ജീകരിക്കണം. ഒരു പക്ഷേ, ഇതിനുള്ള സാമാനങ്ങൾ വാങ്ങുന്നതിനായി അമേരിക്കയിലേക്കു് അയക്കപ്പെ

ട്ടേയ്ക്കും. ഈ ജോലിയെസ്സംബന്ധിച്ച കാര്യങ്ങൾക്കായി അ ടുത്താഴ്ച പൂർവ്വപാകിസ്ഥാനിൽ പോകുന്നു. നിനക്കുള്ള ഇനിയ ത്തെ എഴുത്ത് ഡാക്കയിൽനിന്നായിരിയ്ക്കും.

നേരം പുലർന്നുതുടങ്ങി. രാത്രി മുഴുവൻ നിനക്കെഴുതുന്ന തിൽ ചെലവായി. ഇതാ, ഇപ്പോഴാണ് തിരശ്ശീല മാററി ജനവാതിലിൽക്കൂടി ഞാൻ പുറത്തേയ്ക്കു നോക്കിയതു്. കറാ ച്ചി ഉണർന്നിരിക്കുന്നു. അതു് തന്റെ ജോലിയ്ക്കു പോകയാ ണു്. നൂറുകണക്കിലും ആയിരക്കണക്കിലും ആൾക്കാർ വ്യവ സായശാലകളിലേയ്ക്കും ആപ്പീസ്സുകളിലേയ്ക്കും നീങ്ങുന്നു. സോ ദരീ, 'ജനത' എന്നു സാധാരണയായി വിളിയ്ക്കപ്പെടുന്ന ആള കൾ തന്നേയത്രേ ഇവർ. തൽക്കാലം, ഇവരാരും ഒരപരാധ വും ചെയ്തിട്ടില്ല. ഇവർക്കു പഠിപ്പു് നൽകപ്പെട്ടിട്ടില്ല; പട്ടിണി കിടക്കുവാൻ നിർബ്ബന്ധിതരുമാണു്. ഇവർ തെളിയ്ക്കുന്നതിന നുസരിച്ച നടന്നുകൊള്ളും. സമാധാനത്തോടെ ജീവിയ്ക്കാനും വയർനിറയെ ഭക്ഷിയ്ക്കാനും സുഖമായി ഉറങ്ങാനുമുള്ള അവകാ ശം ഇവർക്കുണ്ടു്. തൽക്കാലം, ആയിരമായിരം തൊഴിലാളി കളുടെ ഘോഷയാത്ര, നേരം പുലരുമ്പോഴേയ്ക്കും, പി. ഐ. ഡി. സി. യുടെ പുതിയ ഡാക്ക്യാർഡിലേയ്ക്കു നീങ്ങുന്ന കാഴ്ച, ഈശ്വരന്റെ തിരുനാമത്തിൽ ആണയിട്ടുകൊണ്ടു ഞാൻ പറയു ന്നു, കാണേണ്ടതുതന്നെയാണു്. പാകിസ്ഥാന്റെ ഭാവിയെക്കു റിച്ചുള്ള പ്രതീക്ഷകൾ എന്നിൽ ഉണരുന്നു.

തൽക്കാലം, വളരെ പ്രിയപ്പെട്ടവരാണു് ഇക്കൂട്ടർ. ഇവർ ബഹളം കൂട്ടിയിട്ടാണു് നമ്മുടെ നാടിനെ പങ്കിട്ടതു് എന്നു വിചാരിച്ചു് ഇവരോടു വെറുപ്പു തോന്നരുതു്. ഇവർ സാധു ക്കളായ ആൾക്കാരാണു്. ഇന്നലത്തെ സഭയിൽ നടന്ന ആ വാദങ്ങളിലും, ചരിത്രത്തിന്റെ ആ വ്യാഖ്യാനങ്ങളിലും, ത ലനാരു് കീറുന്നതിലുമൊന്നും ഇവർക്കു യാതൊരു ബന്ധവുമി ല്ല. സിന്ധു് ഇൻഡസ്ട്രിയൽ സ്റ്റെയ്ററിൽ വ്യവസായശാല കൾ തുറക്കപ്പെട്ടിട്ടുണ്ടെന്നും ആ വ്യവസായശാലകളിലെ യന്ത്ര ങ്ങൾ ഇവർ നടത്തുന്നു എന്നും അവർ താമസിയ്ക്കുന്ന നാടിന്റെ പേർ പാകിസ്ഥാൻ ആണു് എന്നതത്രേ വാസ്തവം. കഴിഞ്ഞതി

ന്നെപ്പററി കരയുകയോ, ചെയ്ത തെററുകളെപ്പററി പശ്ചാത്ത പിയ്ക്കുകയോ ചെയ്യുന്നതു ശരിയല്ല; എന്തുകൊണ്ടെന്നാൽ ഭാവി ഇനിയും അവശേഷിക്കുന്നു. രണ്ടു രാജ്യവും വീണ്ടും ഒന്നിക്കു മെന്നു് വിശ്വസിക്കുന്നതു് വിഡ്ഢിത്തമാണു്. ഓരോ മഹാ യുദ്ധത്തിനു ശേഷവും ലോകത്തിന്റെ ഭൂപടം മാറും. 1945-നു ശേഷവും മാറി. വിഭജനത്തെപ്പററി ആലോചിക്കുമ്പോൾ എന്റെ ഹൃദയം പിളരുന്നു. പക്ഷേ, അതു് എത്രവരെ പിളരും. ജീവിതം പകുതിയും കഴിഞ്ഞു. ഇനിയും കുറച്ചു ബാക്കി യുണ്ടു്. ഈ അവശേഷിച്ചതിനെ അർത്ഥവത്താക്കാൻ ഇപ്പോഴും അവസരമുണ്ടു്.

ഈ രാജ്യം എന്നെ തന്റെ രക്ഷയിൽ എടുക്കുകയും, എനി ക്കു് അഭയം തരികയും ചെയ്തിട്ടുണ്ടു്. ഇതിനെ നന്നാക്കുക യോ, ചീത്തയാക്കുകയൊ ആകാം. ഞാൻ ജീവിതത്തിൽ വിധ്വംസത്തിനു പകരം നിർമ്മാണത്തെ സ്വപ്നം കാണുകയാ യിരുന്നു എന്നും. ഞാൻ ഇവിടെ എന്നെത്തന്നെ നഷ്ടപ്പെടുത്തു മെന്നും നീ വിചാരിയ്ക്കുന്നുണ്ടോ? ഇല്ല, തൽക്കാലം, ഞാൻ അ ങ്ങനെ ചെയ്യുകയില്ല.

ഞാൻ നിർമ്മിയ്ക്കും.

പി. എസ്:

മൈയോസാഹബിന്റെ വീട്ടിലാണു് ഞാൻ താമസിക്കുന്ന തു്. വളരെ പ്രൌഢിയേറിയ കെട്ടിടമാണു്. ഒരു ഇററാ ലിയൻ വാസ്തുശില്പിയാണു് അതുണ്ടാക്കിയിരിക്കുന്നതു്.

മൈയോസാഹബിന്റെ വധു കറാച്ചിയിലെ പ്രസിദ്ധരായ സൊസൈററി ലേഡികളിൽ ഒരുവളായി കരുതപ്പെടുന്നു. എ ന്നെ കുടിയിരുത്താനായി അവർ വളരെ അധികം പരിശ്രമി ക്കുന്നുണ്ടു്. ആയിരം ഗജം ഭൂമി അവർ എനിയ്ക്കു വേണ്ടി വാ ങ്ങിച്ചുകഴിഞ്ഞിരിക്കുന്നു. അവരുടെ ഇററാലിയൻ വാസ്തുശി ല്പി വീടിന്റെ രൂപരേഖകൊണ്ടു് എന്റെ അടുത്തു വന്നപ്പോൾ, അലമുറയിട്ടു കരയാനാണു് എന്റെ മനസ്സ് ആഗ്രഹിച്ചതു്.

എന്നു്,

നിന്റെ കമ്മൻ.

മദ്ധ്യയുഗത്തിലെ ഭാരതം—അതിന്റെ ചുമരിന്മേൽ പുല്ലു മുള ച്ചുതുടങ്ങിയിരിക്കുന്നു. പഴയ ദില്ലി, ബങ്കാൾ, മാളവം, അ ഹമ്മദബാദ്, ചമ്പാനേർ, മാണ്ഡു, ജൌൻപൂർ, ഭാമിനി ച ക്രവർത്തിമാരുടെ കെട്ടിടങ്ങൾ, ബീദാർ, ഗുൽബർഗ്, ഭ ക്ഷീണം.

ഉത്തരപ്രദേശിൽ ലളിതപുരവും, കാൽപിയും, ശികോഹാ ബാദും, ബദായൂനും ജൌൻപുരവും ഉണ്ടായിരുന്നു—മുഗളന്മാ ക്കു മുമ്പുള്ള ഹിന്ദുസ്ഥാൻ.

ഒറിസ്സ, മദിരാശി, കർണ്ണാടകം, അജന്ത, എല്ലോറ—സി റിൽ അലഞ്ഞുതിരിഞ്ഞു, വീണ്ടും മദ്ധ്യയുഗത്തിലെ കെട്ടിട ങ്ങളിൽത്തന്നെ മടങ്ങിയെത്തും. അസംഖ്യം പേരുകൾ, അ സംഖ്യം യുഗങ്ങൾ, കാലങ്ങൾ, സമയത്തിന്റെ ചട്ടക്കൂടുകൾ. യൂറോപ്പിലെ പള്ളികളുടെ ആർച്ചുകൾക്കു കീഴിൽ ചുററിത്തി രിയാറുള്ള അയാൾ ഇന്നു്, അലഞ്ഞുനടക്കുന്ന വർഗ്ഗക്കാരെപ്പോ ലെ, ഭാരതം മുഴുവനും ചുററുന്നു. അയാൾ ഈ കെട്ടിടങ്ങളുടെ കല്ലുകളെ കൈകൊണ്ടു തലോടി, താമരപ്പൂവ്, ആന, ഗന്ധ ർവ്വൻ, കുളങ്ങൾ, സ്തംഭങ്ങൾ, പടവുകൾ, ചുവർപ്പഴുതുകൾ ഇവ യേയും തടവി. ഇരുണ്ടതും വിജനവുമായ കമാനങ്ങളുടെ ചു വട്ടിൽക്കൂടി ഏതെങ്കിലും ഒരു ഗ്രാമീണബാലിക ആടുകളെ മേച്ചുകൊണ്ടു കടന്നുപോകും. ആൺകുട്ടികൾ അരയാലിൻ കൊമ്പിന്മേൽനിന്നു കുളത്തിലേയ്ക്കു ചാടും. വഴി തെററിത്തടയു ന്ന കരുടന്മാർ കെട്ടിടാവശിഷ്ടങ്ങളിൽ ഇരുന്നു ഹുക്ക കൊളു ത്തും; മുകളിൽ, പൊട്ടിയ കലശങ്ങളുടെമേൽ കുനിഞ്ഞുനിന്നു നീലാകാശം ചിലച്ചുകൊണ്ടിരിയ്ക്കും. മേഘം പശ്ചിമഘട്ട ത്തിൽനിന്നുയർന്നു ചിത്തോരിൽ വ്യാപിക്കും; ബങ്കാൾ ഉൾ ക്കടലിൽനിന്നു മുന്നേറി രാജശാഹി, ഗൌഡം എന്നിവിടങ്ങ ളിൽ പരക്കും. മദ്ധ്യയുഗത്തിലെ ഉന്മേഷഹീനവും, മൌന വും, ശൂന്യവും ആയ ഭാരതം മഴയിൽ കുളിക്കും. പുൽച്ചെടി കൾ കാററിൽ അലയടിക്കും.

ഈ കല്പകരം ഭൂതത്തിലും വർത്തമാനത്തിലും ചേർന്ന കിടക്കുകയും, സിറിൽ വർത്തമാനത്തിൽ അഭയം തേടാത്തക്കവിധം അയാളുടെ ചേതനയുടെമേൽ വർഷിക്കുകയും ചെയ്യുന്നു.

രാത്രം മുഴുവൻ ജലം ചുറ്റിത്തിരിഞ്ഞ ശേഷം (അയാറം പല തവണ ശ്രുണ്ടിയെടുത്തുകൊണ്ട് തന്നോടുതന്നെ ചോദിച്ചു— 'ഞാൻ എന്താണു തിരയുന്നതു്?') അയാറം വീണ്ടും കൽക്കത്തയിലെത്തി. പിന്നെ വിമാനത്തിൽ പൂർവ്വപാകിസ്ഥാനിലെ സുന്ദരമായ ഭൂമിയിൽ ഇറങ്ങുകയും ഡാക്കാ ക്ലബ്ബിലിരുന്ന പലതവണ ബീർകുടിച്ച ശേഷം സിൽഹറ്റിലേയ്ക്കു പോകുന്ന വണ്ടിയിൽ കയറി ഗന്തവ്യമായ സ്ഥലത്തേയ്ക്കു പുറപ്പെടുകയും ചെയ്തു.

അവസാനം ഗന്തവ്യസ്ഥാനം ഇതായിരുന്നു—

ഒരു ചെറിയ സ്റ്റേഷനിൽ വണ്ടി പെട്ടെന്നു നിന്നു. പലതരത്തിലുള്ള ശബ്ദങ്ങരം ഉറക്കത്തിൽ നീന്തിക്കൊണ്ടു് അയാളുടെ അടുത്തു് എത്തി—'വേവിച്ച മുട്ട, ചൂടുചായ, ചൂടുചായ, ചൂടുചായ, വേവിച്ച മുട്ട......' അയാറം ജനവാതിലിന്റെ കതകു കയററിവെച്ചു പുറത്തേയ്ക്കു നോക്കി. വിസ്തൃതവും പച്ച നിറഞ്ഞതുമായ വയലുകളിൽക്കൂടി ഒഴുകിവന്നിരുന്ന മലർമണം വായുവിൽ പരന്നിരുന്നു. കിഴവനും, ജീർണ്ണശരീരനുമായ ഒരു ബങ്കാളിഹിന്ദു ഭാണ്ഡം തലയിലേററിയും, കനിഞ്ഞും, വളരെ വേഗത്തിൽ നടന്നുപോകുന്നു. അയാറം ആ മനുഷ്യനെ, സ്റ്റേഷനിലെ തിരക്കിലും, കാഴ്ചയിൽനിന്നു മറഞ്ഞുപോകുന്നതുവരെ, നോക്കിക്കൊണ്ടു നിന്നു. എത്ര ആളുകളാണീ നാട്ടിൽ! നെററിയിൽ വലിയ ചുവന്ന പൊട്ടും, സീമന്തരേഖയിൽ കടുംചുവപ്പായ കുങ്കുമവും അണിഞ്ഞ സ്ത്രീകരം, കള്ളിമുണ്ടു ധരിച്ച മുഹമ്മദീയർ, ആംഗ്ലോ ഇന്ത്യനായ റെയിൽവേ ഗാർഡു്, പല്ലക്കു ചുമക്കുന്നവർ (ഇവിടെ ഇപ്പോഴും പല്ലക്കു് ഉപയോഗിക്കപ്പെടുന്നു). തീവണ്ടി വീണ്ടും പുറപ്പെട്ടു; ബങ്കാളിസ്വരങ്ങരം അന്ധകാരത്തിൽ ലയിച്ചു. വണ്ടി കുളങ്ങളുടെ കരയിലൂടെ ഓടുകയാണു്. താമരകരം വെള്ളത്തിൽ വി

രിഞ്ഞു വിലസുന്നു. മലർവള്ളികൾ മൂടിയ കുടിലുകളുടെ വാതിൽക്കൽ തവിട്ടുനിറമുള്ള സാരികൾ ധരിച്ച സ്ത്രീകൾ നില്ക്കുന്നു. കുറച്ചു സ്ത്രീകൾ സാരിത്തുമ്പുകൊണ്ടു തല മൂടി മുളങ്കാടിന്റെ താഴെക്കൂടി നടന്നുപോകുന്നു. എന്തായിരിക്കും അവരുടെ പേരുകൾ! ആമിന, സകീന, രേവ, രാധ. അവരുടെ ജീവിതകഥകൾ എന്തായിരിക്കും—അവരുടെ ജീവിതദർശനം, ജനനംമുതൽ മരണംവരെയുള്ള കഥ, യാതനകൾ, ദാരിദ്ര്യം, ക്ഷാമം, ക്ഷാമം, ക്ഷാമം.

അയാൾ കണ്ണുകളച്ചു.

''അള്ളാ വെള്ളം തരട്ടേ, ചോറു തരട്ടേ, ചോറു തരട്ടേ''—ഡാക്കയിലെ ഒരു സഭയിൽവെച്ചു വിദ്യാർത്ഥികളിൽനിന്നു് ഒരിക്കൽ കേട്ടിരുന്ന ഈ വൃന്ദഗാനശബ്ദം അയാളുടെ ചെവിയിൽ മുഴങ്ങി—''അള്ളാ ചോറു തരട്ടേ, അള്ളാ ചോറു തരട്ടേ.'' അയാൾ എത്രയെത്ര റോമാൻറിക് കല്പനകളാണു് ബങ്കാളിനെസ്സംബന്ധിച്ചു നെയ്തെടുത്തിരുന്നതു്! ടാഗോറിനെക്കുറിച്ചുള്ള എത്രയെത്ര പ്രസംഗങ്ങൾ തന്നെക്കൊണ്ടു സുജാതാദേവി കുടിപ്പിച്ചിട്ടില്ല! ജസ്മുദ്ദീൻ, ലീലാറായ്—നാടോടിപ്പാട്ടുകൾ ശേഖരിക്കുന്നവരുടെ സംഘങ്ങൾ, സാഹിത്യസമ്മേളനങ്ങൾ, കല്കത്തയിലെ തിയറ്ററുകൾ, കലാപരിപാടികൾ, ഒരുകാലത്തു കോറൺവാലിസ്പ്രഭു വിരാജിച്ചരുളിയിരുന്ന ഗവർമ്മേണ്ടുഹൌസ്, പതിനെട്ടും പത്തൊമ്പതും നൂററാണ്ടുകളുടെ പശ്ചാത്തലം, നേതാജി സുബാസ്ബോസ് റോഡ് എന്നു് ഇന്നു വിളിയ്ക്കപ്പെടുന്ന ക്ലൈവ്റോഡ്, ആലിപുരത്തിലേയും ധർമ്മതല്ലയിലേയും ഗാർഡൻറീച്ച്. വണ്ടി മറെറാരു സ്റ്റേഷനിൽ നിന്നു. അയാളുടെ കമ്പാർട്ടുമെൻറിന്റെ വാതിൽ തുറന്നു, ഡൈനിങ്ങ്കാറിലെ ബെയററുടെ വെളുത്ത തലപ്പാവു് അകത്തേയ്ക്കു കടന്നു.

''ഡിന്നർ, സാഹബ്.''

''കൊണ്ടുവാ.''

''അയാൾ കാലുകളിന്മേൽ കമ്പിളി വലിച്ചിട്ടു വീണ്ടും സുഖമായി കിടന്നു.

സിൽഹററിലെ ചായത്തോട്ടങ്ങളിൽ കിഴക്കൻ യു.പി.ക്കാരായ അനവധി കൂലിക്കാർ ജോലി ചെയ്തിരുന്നു—രാംദേവി, രാമാവതാർ, ലഛ്മൻ, സീതാ. ഗേന്ദാ, ചംബേലിയ. കിഴക്കൻ യു. പി. യിലെ പ്രസിദ്ധമായ രണ്ടുപേരുകളാണ് — രാമൻ, സീത. ഭാരതത്തിന്റെ കഴിഞ്ഞുപോയ സുവർണ്ണകാലം—പാടലീപുത്രം, ഇന്ദ്രപ്രസ്ഥം, അയോദ്ധ്യ, ലക്ഷ്മണവതി ശ്രാവസ്തി, ദിഗ്‌വിജയിയായ രാമചന്ദ്രനും മിഥിലയിലെ ജനകപുത്രിയായ സീതയും — ചരിത്രകാരന്മാരേ, ശേഷ്, ശേഷ്.

''ഡിന്നർ, സാഹബ് കാപ്പിയുംകൊണ്ടു വരട്ടെ.'' ബെയറർ ടേ മുന്നിൽവെച്ചുകൊണ്ട്, അയാൾ ഈശ്വരനാണെന്നമട്ടിൽ, പറഞ്ഞു.

അയാൾ വീണ്ടും വർത്തമാനത്തിലേക്കു മടങ്ങി. തനിക്ക് ശ്രീമംഗലത്തിലേയ്ക്കു പോകേണ്ടതുണ്ട് എന്ന കാര്യം അയാൾക്ക് ഓർമ്മവന്നു—രംഗാമാട്ടിയും ബന്ദർ വനവും. ഇനിയും പണം സമ്പാദിക്കണം അയാൾക്ക്.

പിറേറദിവസം വണ്ടി സിൽഹററിൽ എത്തി. സ്റ്റേഷനിൽ അയാളെ സ്വാഗതം ചെയ്യാൻ മാനേജരായ പീററർ ജാക്സൺ എന്നത്തേയുംപോലെ കാറോടുകൂടി വന്നിട്ടുണ്ടായിരുന്നു. അവർ പട്ടണത്തിലൂടെ ശ്രീമംഗലത്തേയ്ക്കു യാത്ര തിരിച്ചു.

സുർമാനദിയുടെ തീരത്തെത്തിയപ്പോൾ അയാൾ കാർ നിർത്തി. അന്തിയിരുട്ട് പരന്നുകൊണ്ടിരുന്നു. വയസ്സായ പുരുഷന്മാരും സ്ത്രീകളും വിളക്കുകളുമായി ബോട്ടിൽ കയറുകയോ, ബോട്ടിൽനിന്നിറങ്ങുകയോ ചെയ്യുകൊണ്ടിരുന്നു. മോട്ടോർ ബോട്ട് ''ധട് ധട്'' എന്നു ശബ്ദിച്ചുകൊണ്ട് അക്കരെയിൽനിന്നു എത്തിയിട്ടുണ്ട്. കരുടനായ ഒരു ഫക്കീർ കുറാൻ വാക്യങ്ങൾ ഉരുവിട്ടുകൊണ്ട് ഭിക്ഷ യാചിച്ചിരുന്നു.

മോട്ടോർ ബോട്ടിനോട് ചങ്ങാടം ചേർത്തു് ബന്ധിച്ചു. അയാളുടെ കാർ അതിന്മേൽ കയററപ്പെട്ടു. ബോട്ടു നിറയെ ആളുകളായിരുന്നു.

''വൃത്തികെട്ട കൂട്ടം! നമുക്കു തോണിയിൽ പോകാം.'' പീററർ പറഞ്ഞു. അയാറാം വിരോധം പറഞ്ഞില്ല. അയാറാം, തോണിയെപ്പോലെത്തന്നെ, ഉപരിതലത്തിലൂടെ ഒഴുകുകയാ യിരുന്നു.

രണ്ടുപേരും ഒരു തോണിയിൽ ചാടിക്കയറി. തോണി മോട്ടോർ ബോട്ടിന്റെ പിന്നാലെ യാത്രയായി. കര വളരെ ദൂരെയായി. അവിടെ മണ്ണെണ്ണ വിളക്കുകറാം മിന്നിക്കത്തുന്നുണ്ടു്. അവയുടെ പിന്നിലുള്ള കടിലുകളിന്മേൽ വെററിലക്കൊടികറാം പടർന്നു കിടക്കുന്നു. ഒരു ചായക്കടയുടെ മുന്നിൽ ആളുകറാ, വിളക്കിന്റെ ചുററുമിരുന്നു വർത്തമാനക്കടലാസ്സുകറാം വായിക്കുന്നുണ്ടു്. നദിയിൽ വഞ്ചികറാം സഞ്ചരിക്കുന്നു. ദൂരെ, ചക്രവാളത്തിൽ, കവുങ്ങുകറാം കാററുതട്ടി ആടിക്കൊണ്ടിരിക്കുന്നു. എത്രയധികം ശാന്തി! അനശ്വരമായ ശാന്തി!

പെട്ടെന്നു കാററു ശക്തിയായി അടിക്കുകയും വഞ്ചി ആടുവാൻ തുടങ്ങുകയും ചെയ്തു.

വൃദ്ധനായ തോണിക്കാരൻ സർവ്വശക്തിയുമുപയോഗിച്ചു തോണി തുഴഞ്ഞു. അയാറാം പാട്ടിൽ പൂർണ്ണമായും മഗ്നനായിരുന്നു.

താൻ സഞ്ചരിക്കുന്ന വഞ്ചി ഓളങ്ങളിൽ ആടുന്നതായി സിറിൽ കണ്ടു. മുന്നിൽ, കനത്ത ഇരുട്ടിൽ, കൊടുങ്കാററടിക്കുകയും ഇരുണ്ട ഒഴുക്കിൽ ഭയാനകങ്ങളായ മുതലകറാം വായ പിളർത്തിക്കിടക്കുകയും ചെയ്യുന്നു. കാററിന്റെ ഗതി വളരെ തീവ്രമായിരുന്നു. കിഴവനും, പട്ടിണികൊണ്ടു പ്രപീഡിതനുമായ ഈ നാവികന്റെ തോണി കൊടുങ്കാററിനെ അഭിമുഖീകരിക്കുകയാണു്; കാരണം പഞ്ചഭൂതങ്ങളുടെ നിർമ്മലത്വവും മരണവും ആപത്തുകളുമായി അയാറാം പണ്ടേ 'സൌഹൃദത്തി' ലാണു്''.

കാററിന്റെ ശക്തി വീണ്ടും വദ്ധിക്കുകയും തോണി അനുനിമിഷം ചാഞ്ചാടുവാൻ തുടങ്ങുകയും ചെയ്തപ്പോറാം സിറിൽ വിളക്കുയർത്തി പരിഭ്രമത്തോടെ നാലുപാടും നോക്കി.

''പീററർ, നമ്മാം കൊടുങ്കാററിൽ കുടുങ്ങിയിരിയ്ക്കുയാണും, അല്ലേ?''—അയാാം പരിഭ്രാന്തനായി ചോദിച്ചു.

''അല്ല, ഇതുവെറും സാധാരണമായ കാററാണ്. വിഷമി ക്കേണ്ട'' പീററർ മറുപടി പറഞ്ഞു. ''പക്ഷേ, ആ കറുത്ത പന്നിയോടു പറയൂ. അവൻെറ അപസ്വരമായ പാട്ടെല്ലാം നിർത്തി, തുഴക്കോലിൽ ശ്രദ്ധിക്കാൻ. ഇങ്ങിനെ പോയാൽ നാം രാവിലെപോലും കരയിൽ അണയുകയില്ല;''

''സാധുവായ കിഴവൻ!'' സിറിൽ പായകൊണ്ടുള്ള മേൽ പുരയുടെ മേൽ കുനിഞ്ഞു, മറുഭാഗത്തേയ്ക്കു നോക്കിക്കൊണ്ടു പ റഞ്ഞു. നാവികൻ കണ്ണുയർത്തി അയാളെ നോക്കുകയും വലി യ ക്ഷമയോടെ തണ്ടു വലിക്കാൻ തുടങ്ങുകയും ചെയ്തു.

''വളരെ അധികം താഴ്ന്നവരാണിവർ. ഉശിരു് എന്നുപ റയുന്നതു പേരിനുപോലുമില്ല'' പീററർ പറഞ്ഞു.

സിറിൽ മേൽപുരമേൽ കുനിഞ്ഞുനിന്നു വിളിച്ചുപറഞ്ഞു?''

''എടോ മനുഷ്യാ, തൻെറ പേർ എന്താണു്?''

''അബ്രാം മോൺഗ്രൂർ, യജമാനനേ.''

''അബ്രാം മോൺഗ്രൂർ'' സിറിൽ ആവർത്തിച്ചു. ''ഞാൻ നി ന്നെ സഹായിക്കണോ?''

''വേണ്ട, യജമാനനേ'' — അയാാം വീണ്ടും പങ്കായത്തി ന്മേൽ കുനിഞ്ഞു. തോണി മറുകരയിലേയ്ക്കു വേഗത്തിൽ ക ുതിയ്ക്കുവാൻ തുടങ്ങി.

അബ്രാംമോൺഗ്രൂരിൻെറ മൺവിളക്കു്, പായ, നിസ്കാര ത്തടുക്കു്, രണ്ടു ഓട്ടുപാത്രങ്ങാം, ഇവ വെച്ചിരുന്ന തോണി യുടെ ഉള്ളിലേക്കു് സിറിൽ എത്തിച്ചു നോക്കി. കിഴവനും ജീർണ്ണനും, വെളുത്തതാടിയുള്ളവനുമായ ഈ തോണിക്കാരൻെറ ആകെയുള്ള സ്വത്തായിരുന്നു അതു്. നദിയിലെ കൊടുങ്കാ റുകൊണ്ടുയരുന്ന വെള്ളത്തിൽ അതു ആടുകയാണു്. സിറി ലിനു പെട്ടെന്നു വലിയ ആശ്ചര്യംതോന്നി. അയാാം കണ്ണു കാം തിരുമ്മി. ഭാഗ്യത്തിൻെറ വിചിത്രമായ ഒരു കളി ത ന്നെ കാംബ്രിഡ്ജിലെ തെരുവുകളിൽനിന്നു കൊണ്ടുപോന്നു്, ഈ തോണിയിൽ ഇരുത്തിയിരിക്കുന്നു എന്നതു് ഒരു യാഥാ

ഥ്യമാണെന്നു തന്നെക്കൊണ്ടുതന്നെ വിശ്വസിപ്പിക്കാൻ അയാഠം ആഗ്രഹിച്ചു. കിഴക്കൻ ബങ്കാഠം, കിഴക്കൻ പാകിസ്ഥാൻ എന്നെല്ലാം പറയുന്ന സുന്ദരവും വിചിത്രവുമായ നാടാണു് ഇതു്.

അയാഠം വിളക്കണയത്തി, വീണ്ടും തന്റെ കണ്ണുകഠം നാലുപാടും പായിച്ചു. വെളിച്ചം വീണ ഓളങ്ങളിൽ വഴിയുണ്ടായി. അടുത്തുകൂടി ഒരു വലിയ കെട്ടുവള്ളം കടന്നുപോയി. ചന്ദ്രൻ ചൂരൽ ചെടികളുടെ പിന്നിൽനിന്നു മെല്ലെമെല്ലെ അലസമായി ഉദിച്ചുപൊങ്ങി.

# 57

കഴിഞ്ഞ കൊല്ലങ്ങഠം ബീർഗ്ലാസ്സിലെ ഓളങ്ങഠംപോലെ നീങ്ങിപ്പോയി. വീണ്ടും അരമണിക്കൂർകൂടി കഴിഞ്ഞു. സിറിൽ ഒന്നും മിണ്ടാതെ, നീലക്കുന്നുകളെ നോക്കി ഇരിക്കുകയാണു് അവയുടെ അപ്പുറത്താണു് ബർമ്മ.

''എന്താ ചങ്ങാതീ, എന്താണാലോചിക്കുന്നതു്?'' കമാൽ വിഷാദത്തോടെ ചോദിച്ചു.

''ഒന്നുമില്ല. ഇവിടെ നിന്നു നടന്നുപോവുകയാണെങ്കിൽ ബർമ്മ എത്രകണ്ടു ദൂരത്തായിരിക്കും എന്നു് ആലോചിക്കുകയായിരുന്നു.''

''ഇതാണോ ആലോചിച്ചുകൊണ്ടിരുന്നതു്?''

വിശന്നു വലഞ്ഞ ഒരു തെണ്ടി നായ താഴെനിന്നു ചാടി വരാന്തയിലെത്തി.

''നോക്കൂ—ഇതും ബർമ്മയിൽ നിന്നാണു് വരുന്നതു്.''

''അല്ലെങ്കിൽ, ബർമ്മയിലേക്കു പോകാൻ ആഗ്രഹിക്കുന്നു'' കമാൽ നീച ബുദ്ധിയോടെ പറഞ്ഞു.

നായ വാലാട്ടിക്കൊണ്ടിരുന്നു.

''ഹലോ, ഹലോ—ഇതാ ബിസ്കറ്റു തിന്നു''—സിറിൽ നായയെ ആദരിച്ചു.

''സ്നേഹിതാ, ഇതു ചുവപ്പു ചീനയിൽനിന്നു ഓടി വന്നിരിക്കയാണു്''. കമാൽ അതിനെ ഗൌരവപൂർവ്വം നോക്കിക്കൊണ്ടു പറഞ്ഞു. ''കമ്മ്യൂണിസ്റ്റ് വിരോധിയാണു് സ്വാതന്ത്ര്യം അന്വേഷിച്ചായിരിക്കും വന്നിരിക്കുന്നതു്''.

സിറിൽ മുഖം വീർപ്പിച്ചുകൊണ്ടു് കമാലിനെ നോക്കി. ''നിങ്ങൾ ഇപ്പോഴും കോളേജിലെന്നമാതിരിയാണല്ലോ സംസാരിക്കുന്നതു്.''

''ഇപ്പോഴും' എന്നതിനെ പ്രശംസിക്കാൻ പററുകയില്ല.''

മേശമേൽ ചായ ഉണ്ടാക്കാനുള്ള സാധനങ്ങൾ വെച്ചിരുന്നു. കമാൽ ഒരു റൊട്ടിക്കഷണം നായയുടെ മുന്നിലേയ്ക്കു എറിഞ്ഞുകൊണ്ടു പറഞ്ഞു. ''അല്ല, സിറിൽ, ഞാനിപ്പോൾ 'ഇസ്ലാമിക' രണ്ടെണ്ണത്തെ അംഗീകരിച്ചിരിക്കുന്നു. എന്റെ പാസ്പോർട്ടു് നോക്കൂ''. അയാൾ പച്ച നിറത്തിലുള്ള പാസ്പോർട്ടു് കീശയിൽനിന്നു പുറത്തേക്കെടുത്തു.

''ഞാൻ റാലേബ്രദേഴ്സിൽ നിങ്ങൾക്കു നല്ലൊരുദ്യോഗം വാങ്ങിത്തരുമായിരുന്നു''. സിറിൽ പറഞ്ഞു. ''കർണാഫുലി മില്ലിന്റെ പ്ലാനുണ്ടാക്കാൻ വന്നിരിക്കയാണോ നിങ്ങൾ? ഇവിടെ ആളുകൾ വരുന്നതു് പലപ്പോഴും ഇതിനാണു്''.

''ഞാൻ സമയം കൊല്ലാൻ വന്നിരിക്കയാണു്. നിങ്ങളെക്കൊണ്ടു് എന്തുകാര്യം? ബങ്കാളി കൂലിക്കാരുടെ ചോര കുടിക്കാനല്ലേ നിങ്ങൾ വന്നിരിക്കുന്നതു?...ഞാനിക്കാലത്തെ ഏററവും വലിയ ഭീരുവാണു്—പിൻതിരിപ്പൻ'' കമാൽ പറഞ്ഞു.

ഇയാളുടെ മേൽ ഇതാ, മനസ്സാക്ഷിയുടെ കുത്തുണ്ടാകാൻ പോകുന്നു—സിറിൽ വലിയ വ്യസനത്തോടെ എതിർഭാഗത്തേയ്ക്കു മുഖം തിരിച്ചു.

സിറിൽഹാവാർഡു് ആഷ്ലി നദികളും, കുന്നുകളും, ഇടതൂർന്ന കാടുകളും താണ്ടി ഇന്നലെ രാവിലെയാണു് ഇവിടെ എത്തിയതു്. അയാൾ ബിസിനസ്സു് സംബന്ധമായി ശ്രീമംഗലത്തിൽനിന്നു ചിററഗോങ്ങിൽ വന്നിരിക്കയാണു് അവിടെ നിന്നാണു് അയാളുടെ ചായ കയററി അയയ്ക്കപ്പെടുന്നതു്.

ഇവിടെ അയാളുടെ മനസ്സുവീണ്ടും പരിഭ്രാന്തമാവുകയും ജോലിയുടെമേൽനോട്ടം പീററിറെ ഏല്പിച്ച് — അയാാം കുന്നുകളിലേയ്ക്കുപോവുകയും ചെയ്തു. ദോഹസരി, ബരുർവൻ, ചന്ദ്രഗോന മുതലായ കാടുകളിൽ അയാാം അലഞ്ഞുനടക്കുകയും ഗംഗാമാട്ടി തപ്പാലാപ്പീസ്സിൽനിന്നു തൻെറ കുശലവർത്തമാനങ്ങാം കാണിച്ച സഹോദരനു് ഒരു കത്തെഴുതുകയും ചെയ്തു. എഴുത്തിൽ സിൽഹററ്, ചിററഗോങ്ങ് മുതലായ സ്ഥലങ്ങളുടെ സൌന്ദര്യത്തെ വിവരിക്കുകയും തൻെറ കൂടെ ഇവിടെവെച്ച് ഇനിയത്തെ ക്രിസ്തുമസ്സ് അദ്ദേഹം ആഘോഷിക്കുമെന്നു് ആശിക്കുകയും ചെയ്തു.

സിറിൽ റോസ്മേരിയെ ഉപേക്ഷിച്ചിരിക്കുന്നു എന്ന വിവരം കേട്ടു് (ഇതിൻെറ കാരണം ആർക്കും അറിഞ്ഞുകൂടായിരുന്നു), അയാളുടെ ജ്യേഷ്ഠനായ ബാൺഫീൽഡ് പ്രഭുവിൻെറ ഹൃദയത്തിൽനിന്നു ഒരു വലിയ ഭാരം നീങ്ങി. താൻെറ അനുജൻ അവസാനം തനതായ ലോകത്തിലേയ്ക്കുതന്നെ തിരിച്ചുവരുമെന്നു് അയാാംക്കു ഇപ്പോാം വിശ്വാസമായി. പ്രഭു പൂർവ്വപാകിസ്ഥാനിലെ വലിയ തോതിൽ പണം മുടക്കിയിട്ടുണ്ടായിരുന്നു. അവിടെ അയാളുടേതായി അനവധി ചായത്തോട്ടങ്ങളുണ്ടു്. സിറിൽ കാംബ്രിഡ്ജു് വിട്ടശേഷം ഉപജീവനം നേടാൻ ലണ്ടനിൽ അലഞ്ഞുതിരിയുകയായിരുന്നു. പ്രഭു ഒരു ദിവസം അനുജനെ ക്ലബ്ബിൽവിളിച്ചുവരുത്തി, യാതൊരു മുഖവുരയും കൂടാതെ പറഞ്ഞു—''ഞാൻ നിന്നെ കിഴക്കൻ പാകിസ്ഥാനിലേയ്ക്കു അയയ്ക്കുകയാണു്.''

''വളരെ നല്ലതു്''—സിറിൽ അതേ മട്ടിൽ മറുപടികൊടുത്തു. ജീവിതത്തിൽ ഇനിയും വഴക്കുകാം കൂടാനുള്ള സാദ്ധ്യത എവിടെയാണു്?

കഴിഞ്ഞ ആറുമാസമായി അയാാം പാകിസ്ഥാനിലാണു്. ലണ്ടൻ വിട്ടുപോന്നതിൽ അയാാംക്കു വലിയ ദുഃഖമൊന്നുമില്ല. ഗൌതമനീലാംബരൻ, ഹരിശങ്കരൻ, കമാൽ, മൈക്കോൽ, സുരേഖ—എല്ലാവരും വളരെ മുമ്പുതന്നെ ഇംഗ്ലണ്ടിൽനിന്നു പോയിരുന്നു.

അയാഠം ഇപ്പോഠം ശ്രീമംഗലത്തെ അതിമനോഹരമായ ഒരു ബംഗളാവിലാണു് താമസം. ജോലിയിൽനിന്നു എപ്പോഴെങ്കിലും ഒഴിവു കിട്ടിയാൽ അയാഠം പുറമെയെല്ലാമൊന്നു ചുററിയടിക്കും. കൽക്കത്ത, ഡാക്ക, കെട്ടിടങ്ങഠം, അവശിഷ്ടങ്ങഠം, വീടുകഠം മുതലായവ അയാളെ പലതരത്തിലുള്ള കഥകളും കേഠംപ്പിയ്ക്കാറുണ്ടു്.

തലേന്നു വൈകുന്നേരം ഒരു ബൌദ്ധക്ഷേത്രത്തിൻെറ തോട്ടത്തിൽ ഒരുമണിക്കൂർ ഇരുന്നശേഷം അയാഠം സർക്കീട്ടഹൌസിൽ മടങ്ങിവന്നപ്പോഠം, ഒരു യുവാവിൻെറ പുറം അയാളുടെ ദൃഷ്ടികഠംക്കു വിഷയമായി. പിന്നിലെ വരാന്തയുടെ അഴികളിന്മേൽ കുനിഞ്ഞു കർണാഫുലി നദി നോക്കിക്കാണുകയായിരുന്നു യുവാവു്.

കാലൊച്ചകേട്ടു യുവാവു് പിൻതിരിഞ്ഞപ്പോഠം സിറിലിനെ കണ്ടു. ആ യുവാവു് കമാൽ റസയായിരുന്നു. കമാൽ സിറിലിനെ തൻെറ കഥ മുഴുവൻ പറഞ്ഞുകേഠംപിച്ചു—താൻ ഒരു ലാബറട്ടറി സ്ഥാപിക്കാനായിട്ടാണു് കറാച്ചിയിൽനിന്നു ഇവിടെ വന്നിരിക്കുന്നതെന്നും സംസ്ഥാനം മുഴുവൻ ചുററിയടിക്കയാണെന്നും മററും.

അവർ രാവിലെമുതൽ ആ വരാന്തയിൽ ഇരിക്കയാണു്. ജീവിതദുഃഖങ്ങഠം അവരെ കഷണം കഷണമാക്കിക്കൊണ്ടിരുന്നു.

വൈകുന്നേരത്തെ ഇരുട്ടു പരന്നു. വേലക്കാർ സർക്കീട്ടുഹൌസിലെ വിളക്കുകഠം കൊളുത്തി.

'ഖെഡ്ഡ[1] അവസാനിച്ചിട്ടു കുറച്ചുദിവസമായിരുന്നു. അടുത്ത മുറിയിൽ ആനകളുടെ കോൺട്രാക്ടുകാരനായ ഒരു ആംഗ്ലോ ഇന്ത്യനാണു് താമസം. അയാഠം മദ്യപാനത്തിനുശേഷം തത്വജ്ഞാനപൂർണ്ണമായ സംഗതികളാണു് പറയുക.

രാത്രി പശ്ചിമപാകിസ്ഥാനിൽനിന്നുള്ളവരും ചെറുപ്പക്കാരുമായ ഒരു സംഘം സിവിൽ ഉദ്യോഗസ്ഥന്മാർ ബഹളംകൂട്ടിക്കൊണ്ടു സർക്കീട്ടുഹൌസിൽ വന്നു. കമാലും അവരും ത

1. ആനപ്പിടുത്തം.

ത്തിൽ തീൻമേശമേൽവെച്ച കിഴക്കൻ പാക്കിസ്ഥാന്റെ പ്രശ്നങ്ങളെപ്പറ്റി സംഭാഷണമുണ്ടായി.

''കൽക്കത്തയിലെ കമ്യൂണിസ്റ്റ്പാർട്ടിയിൽ നിന്നാണ് ഇവിടേയ്ക്കുമുഴുവൻ പണവും വരുന്നതു്''—ഉദ്യോഗസ്ഥന്മാരിൽ ഒരാൾ പറഞ്ഞു.

''ബങ്കാൾ പ്രശ്നം വളരെ ലോലമാണ്''—വേറൊരാൾ അഭിപ്രായപ്പെട്ടു.

കമാൽ മൗനമായി എല്ലാവരേയും നോക്കിക്കൊണ്ടിരുന്നു.

ക്ഷണാനന്തരം എല്ലാവരും അവരവരുടെ മുറിയിലേക്കു പോയി. സിറിലും കമാലും വീണ്ടും പിന്നിലത്തെ വരാന്തയിൽ വന്നിരുന്നു. ഏങ്ങും നിശ്ശബ്ദതയാണ്. പുഴതിരിയുന്ന ഇടത്തുള്ള ഒരു കുന്നിന്മേലാണ് പവർഹൌസ്. രാത്രിയുടെ നീരവതയിൽ അതിന്റെ ധടധട ശബ്ദം സ്പഷ്ടമായി കേൾക്കാം. അതിനടുത്തുതന്നെയാണ് മുളകൊണ്ടുള്ള സിനിമാതിയററർ. അതിൽനിന്നു ''ബൈജു ബാവര''യിലെ പാട്ടുകൾ വന്നുകൊണ്ടിരുന്നു. ലതയുടെ സ്വരം നദിയുടെ ഉപരിതലത്തിൽക്കൂടി നീന്തി സർക്കീട്ടുഹൌസിൽ എത്തുന്നുണ്ട്. കമാൽ ജനലിൽ തലവെച്ചു ആ പാട്ടുകൾ കേൾക്കുകയാണ്. അയാൾ വിചാരിച്ചു—''രണ്ടുരാജ്യങ്ങളേയും യോജിപ്പിക്കുന്ന ശക്തമായ ഒരു പാലമാണ് ലതയുടെ ശബ്ദം.

''നിങ്ങൾ ലതയുടെ പാട്ടുകേട്ടിട്ടുണ്ടോ''—അയാൾ സിറിലിനോടു ഉറക്കെ ചോദിച്ചു.

''അവൾ ആരാണ്''—സിറിൽ ഒന്നു ഞെട്ടിക്കൊണ്ടു പ്രതിവചിച്ചു.

ഒരു വേലക്കാരൻ കാപ്പിയുടെ ട്രേ എടുത്തുകൊണ്ടുവന്നു.

കമാലും ഈ വേലക്കാരനും തമ്മിൽ വലിയ സ്നേഹമായിരുന്നു. പലതവണ അവർ രണ്ടുപേരും അനേകം വിഷയങ്ങളെപ്പററി ആശയവിനിമയം ചെയ്തുകഴിഞ്ഞിട്ടുണ്ട്.

''ഹേ മിസ്റ്റർ, പറയൂ. എങ്ങനെയിരിക്കുന്നു?''—കമാൽ അയാളോടുചോദിച്ചു.

''യജമാനന്റെ ദയവും. അങ്ങയെപ്പോലെയുള്ളവർ വരുന്നതുകൊണ്ടു വിളക്കു കത്തുന്നു. അല്ലെങ്കിൽ ഈ കാട്ടുമുക്കിൽ എന്തിരിയ്ക്കുന്നു ?'' വേലക്കാരൻ കുനിഞ്ഞുനിന്നു് കാപ്പി ഉണ്ടാക്കുവാൻ തുടങ്ങി.

ഗവർണ്ണർ ജനറലായ ഇസ്കന്തർമിർസയും സംഘവും ചൈത്ര്യശേഷം സുന്ദർബനത്തിൽ നിന്നു കറാച്ചിലേയ്ക്കു മടങ്ങിപ്പോയിട്ടു്കഴിഞ്ഞിരുന്നു. മുളകൊണ്ടുള്ള ആ സർക്കീട്ടുഹൌസ് അദ്ദേഹത്തിനുവേണ്ടി പ്രത്യേകം സജ്ജമാക്കിയിരുന്നു. ഗവർണ്ണർജനറലിന്റെ ആഡംബരം കണ്ടു വേലക്കാരനു് ബംഗാൾ ഗവർണ്ണരായ സർ ഫ്രെഡറിക്കിന്റെ കാലം ഓർമ്മവന്നു. അദ്ദേഹം ഇതുപോലെ നായാട്ടിനു വരുമ്പോഴും കാട്ടിൽ ശബ്ദം വിളയുകയും ബക്ഷിശു് ധാരാളം ലഭ്യമാകയും ചെയ്യാറുണ്ടായിരുന്നു.

''കഴിഞ്ഞ കുറച്ചുദിവസമായി ഇവിടെ വലിയ ബഹളമായിരുന്നിരിക്കണം.''—കമാൽപറഞ്ഞു.

''അതേ, യജമാനനേ, അവിടുന്നു ആ കാലത്തു വരേണ്ടതായിരുന്നു. വളരെ ദൂരെനിന്നുപോലും യജമാനന്മാർ വന്നിരുന്നു. ഇംഗ്ലീഷുകാരനു പകരം ഒരു മുസ്ലീമാണു്—ഗവർണ്ണർജനറൽ എന്നതാണു് സന്തോഷം തരുന്ന സംഗതി. പക്ഷേ, പ്രതാപത്തിൽ ഇംഗ്ലീഷുകാരേക്കാൾ ഒട്ടും താഴെയല്ല. അക്കാരണത്താൽ അന്യന്മാർ അസൂയപ്പെടുന്നു.''

''ആർക്കാണു് അസൂയ.''

''യജമാനനേ'',—അയാൾ നാലുപാടും നോക്കി, പതുക്കെ പറഞ്ഞു. ''ഇവിടത്തെ വലിയ വലിയ ജന്മാടികളില്ലേ, അവർക്കു്.''

''ഇവിടെ എവിടെ?'' അയാളുടെ രഹസ്യനിർഭരമായ സ്വരം കേട്ടപ്പോൾ കമാലിനുതോന്നി, ഇവിടെയുള്ള കാടുകളിൽ സാഹസികന്മാരായ കമ്യൂണിസ്റ്റുകാരുടെ താവളമുണ്ടെന്നും, അവരുടെ ഒളിപ്പോർ സംഘക്കാർ കാട്ടിൽനിന്നു പുറത്തു കടന്നു സർക്കീട്ടുഹൌസിനെ ഉടനെ ആക്രമിയ്ക്കുമെന്നും, നിസ്സഹായനായ താൻ കർത്തവ്യനിർവ്വഹണത്തിൽ രക്തസാക്ഷിയായിത്തീരുമെന്നും.

സിറിൽ ഉടുപ്പുമാററുവാൻ മുറിയിലേയ്ക്കുകടന്നു. വേലക്കാരൻ കാപ്പിപ്പാത്രങ്ങൾ എടുത്തുകൊണ്ടുപോയി. വീണ്ടും നിശ്ശബ്ദത പരന്നു.

കുറച്ചുകഴിഞ്ഞു, ഒരമേരിക്കക്കാരൻ ഡ്രോയിങ് റൂമിൽനിന്നു പുറത്തുവരികയും നീണ്ട അടികൾ വെച്ചുകൊണ്ട് കമാലിന്റെ അടുത്തുവന്നിരിക്കയും ചെയ്തു.

''ഹൌ ഡു...''അയാൾ പുഞ്ചിരിയോടെ പറഞ്ഞു.

''അടട...ഹൌ ഡു യു ഡു?'' കമാൽ കൈപിടിച്ചുകലുക്കി.

''ഞാൻ ജോൺടൈററസ് പ്രെയ്സർ ജൂനിയർ ആണ്. എന്നെ ജോണി എന്നു വിളിച്ചാൽ മതി.''

''ഹലോ, ജോണി. ഇവിടെ എങ്ങനെ എത്തി?'' ഇത്രയുമായപ്പോൾ കമാലിന്നുതോന്നി, ഇതു വളരെ അനാവശ്യമായ ചോദ്യമാണ്.

''ഞാൻ ചക്മാ വർഗ്ഗക്കാരെപ്പററി ഒരു ഡോക്യുമെൻററി പടം തയ്യാറാക്കുകയാണ്.''

''എത്ര ആവേശജനകം!'' കമാൽ കാലുകൾ ചാരുകസാലയിൽ ഒന്നുകൂടി വിടർത്തിവെച്ചുകൊണ്ടു പറഞ്ഞു—''സിഗരററ്?''

''നന്ദി''.

അടുത്തക്ഷണത്തിൽ ജോണിയും അന്തരീക്ഷത്തിന്റെ മാന്ത്രികശക്തിയാൽ വശീഭൂതനായി. അയാളും ജനലിന്മേൽ കൈകൾ കുത്തി നദിയെത്തന്നെ നോക്കിനിന്നു. അതിൽ വള്ളങ്ങൾ അങ്ങോട്ടുമിങ്ങോട്ടും പൊയ്ക്കൊണ്ടിരുന്നു. ചിലപ്പോൾ ഏതെങ്കിലും നാവികന്മാരുടെ പാട്ടുകൾ ഉച്ചത്തിൽ പ്രതിദ്ധ്വനിച്ചിരുന്നു. മുന്നിൽ, നദിമേൽ, കട്ടിയായ ഇരുട്ടു പരന്നു.

ജോണി സൌഹൃദവും നിഷ്കളങ്കതയും നിറഞ്ഞമട്ടിൽ കമാലുമായി സംഭാഷണം ആരംഭിച്ചു. സിറിൽ ഡ്രെസ്സിങ് ഗൌൺ ധരിച്ചു തന്റെ മുറിയിലെ ജനവാതിലിൽക്കൂടി എത്തിനോക്കി. കമാൽ അമേരിയ്ക്കക്കാരനുമായി തലച്ചോറു പുണ്ണാക്കുകയാണെന്നുകണ്ടു, അയാൾ കുളിമുറിയിൽക്കൂടി പുറത്തു

കടന്ന അടുത്തുള്ള വരാന്തയുടെ പടവുകളിൽ ഇരുന്നു. നദി അ യാളുടെ മുമ്പിലും വളഞ്ഞുപുളഞ്ഞു ഒഴുകിയിരുന്നു. അന്ധകാരം ചുററിക്കറങ്ങി എമ്പാടും പരന്നു.

ഇതിനിടയിൽ രണ്ടു അമേരിയ്ക്കക്കാർ കൂടി ഡ്രോയിങ്ങ് റൂമിൽക്കൂടെ വരാന്തയിലേയ്ക്ക് വന്നു. ഡാക്കയിലെ യു. എസ്. ഐ. എസ്സിൽ ജോലിചെയ്യുന്ന അവർ ഈ ജോണിയോടൊത്ത് രംഗാമാട്ടിയിൽ വന്നിരിയ്ക്കയാണ്. സ്ഥാനം അന്വേഷിച്ചുകൊണ്ട് അവർ ദിവസം മുഴുവനും ചക്മാ ഗ്രാമങ്ങളിൽ ചുററിക്കറങ്ങി.

''നിങ്ങറംക്കറിയാമോ, ചുകപ്പചീന ഇവിടെനിന്നു വളരെ അടുത്താണെന്ന്—ഈ പർവ്വതങ്ങളിൽനിന്നും കുറച്ചപ്പുറം''— ജോണി ഒരു രഹസ്യം കൂടി പുറത്താക്കി.

സർക്കീട്ട്ഹൌസിലെ വേലക്കാരൻ വന്നു കളിക്കാൻ വെള്ളം വെച്ചിട്ടുണ്ടെന്നു പറഞ്ഞു. അവരെല്ലാം വർത്തമാനം പറഞ്ഞുകൊണ്ടുതന്നെ എഴുന്നേററു അകത്തുപോയി.

സിറിൽ തല പുറത്തേയ്ക്ക് നീട്ടി ജനവാതിലിൽക്കൂടെ എത്തിനോക്കി.

''നിങ്ങളുടെ സ്നേഹിതന്മാർ പോയോ?''

''വരൂ, വരൂ. ഇപ്പോറം മൈതാനം വിജനമാണ്''—കമാൽ പറഞ്ഞു.

സിറിൽ പുറത്തുവന്നു തന്റെ ചാരുകസാലയിൽ കിടന്നു. അവർ രണ്ടുപേരും വീണ്ടും തങ്ങളുടെ വിചാരങ്ങളിൽ മുഴുകി.

കമാലും സിറിലും അഞ്ചാറു ദിവസം അവിടെ താമസിച്ചു. സർക്കീട്ട്ഹൌസിനു താഴെ, കർണാഫുലി നദിയിൽക്കൂടി വലിയവലിയ മരത്തടിക്കെട്ടുകറം ചന്ദ്രഗോനയിലേയ്ക്ക് ഒഴുക്കിക്കൊണ്ടുപോകാറുണ്ട്. കുറച്ചുദൂരെയാണ് ഡെപ്യൂട്ടി കമ്മീഷണരുടെ ബങ്കളാവ്. വളഞ്ഞുപുളഞ്ഞ വഴികളിൽക്കൂടി മംഗോളിയരെപ്പോലെ തോന്നിയ്ക്കുന്ന പാർവ്വതീയർ പുറത്തു ഭാരം വഹിച്ചുകൊണ്ടു നീങ്ങുകയാണ്. ഗവമ്മേണ്ടു ജീപ്പുകറം അതിവേഗത്തിൽ കടന്നുപോകുന്നു. രാവിലേയും വൈകുന്നേരവും ക്ഷേത്രങ്ങളിലെ മണികറം മുഴങ്ങും. അങ്ങാടികളിൽ

കാട്ടിൽനിന്നു കിട്ടുന്ന സാധനങ്ങളും വില്ക്കപ്പെടുന്നുണ്ട്. പാർവ്വതീയസ്ത്രീകൾ നീണ്ട പൈപ്പുകൾ വലിച്ചുകൊണ്ട്, പ്രസന്നഭാവത്തോടെ ഷാപ്പുകൾ നടത്തുന്നു. ഹിന്ദു, മുസൽമാൻ, ബൌദ്ധൻ—എല്ലാവരും ശാന്തിയോടും സന്തോഷത്തോടും കൂടെ തങ്ങളുടെ തങ്ങളുടെ പ്രവൃത്തികളിൽ വ്യാപൃതരാണ്. കൈതത്തോട്ടങ്ങളിൽ ചക്ക പറിക്കുന്ന കാലമാണ്. നെല്ല് കൃഷി ചെയ്യപ്പെടുന്നു. ഇടതൂർന്ന ഭയങ്കരമായ കാടുകളിൽ നിന്നു മുളകൾ വെട്ടി താഴത്തേയ്ക്കു കൊണ്ടുവരുന്നു. വളരെ വിജനമായ കാട്ടിലെ ഉയർന്ന തലത്തിലുള്ള നടപ്പാതയിൽക്കൂടി ലുങ്കിധരിച്ച വൃദ്ധന്മാർ തലയിൽ മുളങ്കെട്ടേറി വരുന്നതു് പലപ്പോഴും കമാൽ കാണാറുണ്ട്. അതു വിററു് അവർ രണ്ടുനാലണ സമ്പാദിക്കും. നൂററാണ്ടുകളായി അവർ ഇതുതന്നെ ചെയ്തുവരുന്നു. ഇന്നും അവരുടെ സ്ഥിതിയ്ക്കു യാതൊരു മാററവുമില്ല. ചക്മ, മാഘ്, മോംഗ് മുതലായ ആദിവാസിഗോത്രക്കാർ തങ്ങളുടെ മുളങ്കുടിലുകളിൽ ജീവിക്കുന്നു. സുന്ദരവും ശാന്തവുമായ ഈ പ്രദേശം കാട്ടുജാതികളുടെ നാട് എന്നാണ് വിളിക്കപ്പെടുന്നതു്. പാർവ്വതീയ ബാലികമാർ കറുത്ത വർണ്ണമുള്ള ഉടുപ്പുധരിച്ചു, പെറു കുടങ്ങളുമേന്തി കാടുകളിൽ നിന്നു പുറത്തു വരും. ഭിക്ഷുക്കളുടെ കാവിവസ്ത്രവും ഇടയ്ക്കിടെ ദൃശ്യമാകും. കമാലും സിറിലും ബന്ദർവനത്തിൽ പോയി അവിടത്തെ മോഘരാജാവിനെ സന്ദർശിച്ചു; പിന്നെ അദ്ദേഹത്തിന്റെ കൊട്ടാരവും, ആനകൾ വസിക്കുന്ന ഇടതൂർന്ന കാടുകളും നടന്നു കണ്ടു.

''ആസാമിൽ ഇക്കൊല്ലം വെള്ളപ്പൊക്കമുണ്ടായപ്പോൾ, അനേകം ആനകൾ കാടുവിട്ടു ഇവിടേയ്ക്കുവന്നു. ഈ വനങ്ങളുടെ അതിരുകൾ ശരിയായി നിശ്ചയിക്കുവാൻ പ്രയാസമാണ്''- ഒരു ആപ്പീസർ പറഞ്ഞു.

''അതായതു് പിടിക്കപ്പെട്ട പാകിസ്ഥാനി ആനകളിൽ കുറെ അഭയാർത്ഥികളുമുണ്ടായിരുന്നു'' — കമാൽ ഗംഭീരഭാവത്തിൽ പറഞ്ഞു,

അവർ ബന്ദർവനം മുഴുവൻ നടന്നുകണ്ടു. ഈ കാടുകളിൽ മനോഹരങ്ങളായ മൃഗങ്ങൾ പാർത്തുനടന്നിരുന്നു. എത്ര ശ്രദ്ധവും വൃത്തിയുള്ളതുമായ ലോകം!

ഒരു ദിവസം വൈകുന്നേരം അവർ രംഗാമാടിയിൽ നിന്നു കർണാഫുലിയുടെ അക്കരെയുള്ള രാജബാഡിയിൽ പോയി. ചക്മാ രാജാവു് താമസിച്ചിരുന്നതു് അവിടെയായിരുന്നു. നാട്ടുരാജ്യങ്ങളുടെ അവസാനത്തെ ജീവിതാവസ്ഥയുടെ പ്രഭാവപൂർണ്ണമായ രംഗം കമാലിനു് അവിടെ ദൃഷ്ടമായി. തോട്ടത്തിൽ ഒരു പീരങ്കി വെച്ചിരുന്നു. ഒരു ക്ഷേത്രവുമുണ്ടു്. വൈകുന്നേരത്തെ മങ്ങലിൽ, മാവിന്മേലിരുന്നുകൊണ്ടു്, കുയിലുകൾ പാടുന്നുണ്ടു്. മുന്നിൽ, സാധാരണമട്ടിലുള്ള മാളികയിൽ മങ്ങിയ ബൾബുകളാണു് കത്തുന്നതു്; എന്തുകൊണ്ടെന്നാൽ രംഗാമാടിയിലെ വിദ്യുൽപാദനകേന്ദ്രം വളരെ ശക്തി കുറഞ്ഞതായിരുന്നു.

ഹാളിൽ രാജാവിന്റെ പൂർവ്വികരുടെ വലിയ എണ്ണച്ഛായ ചിത്രങ്ങൾ തൂങ്ങിക്കിടക്കുന്നു. "ഈ പൂർവ്വികന്മാരിൽ ആസ്സാമിലേയും ബങ്കാളിലേയും മുഗളഗവർണ്ണർമാരുമുണ്ടായിരുന്നു"—സർക്കീട്ടുഹൌസിലെ ഡ്രോയിങ്ങ് റൂമിൽ വെച്ചിരുന്നതും ചിതൽ പാറിയതുമായ ആ പ്രാദേശിക ചരിത്രഗ്രന്ഥം സിറിൽ ഉടനെത്തന്നെ എടുത്തുനോക്കി. "രാജാവു് മതം കൊണ്ടു ഹൈന്ദവബൌദ്ധനും, ജാതിയിൽ ബ്രാഹ്മണൻ—മുഗളൻ — മംഗോളിയക്കാരനുമാണു്. ഭാരതീയചരിത്രത്തിലെ ഈ കുരുക്കുകളൊക്കെയാ എന്നെ വളരെ വിഷമിപ്പിക്കുന്നു. നിങ്ങളുടെ നാട്ടിൽ എന്തുകൊണ്ടാണു് ഇത്രയേറെ ചരിത്രമുണ്ടാകുന്നതു്?" അയാൾ കമാലിനോടു് രുഷ്ടനായി ചോദിച്ചു.

ഇംഗ്ലണ്ടിൽ വിദ്യ അഭ്യസിച്ച രാജാവും അമ്മയും സിറിലിനേയും കമാലിനേയും സ്വാഗതംചെയ്തു.

ഡ്രോയിങ്ങ് റൂമിൽ, പിയാനോവിന്റെ മുകളിലായി, ഒരു പ്രസിദ്ധ ഭാരതീയ നർത്തകിയുടെ ചിത്രംവെച്ചിട്ടുണ്ടു്. രാജമാതാവിന്റെ സഹോദരിയാണു് അവർ. കേശവചന്ദ്രസേനിന്റേയും കഴിഞ്ഞ നൂററാണ്ടിലെ മറെറാരു പ്രസിദ്ധ ബ്രഹ്മ

സമാജനേതാവായ ജി. എൻ. ദത്തബാബുവിൻെറ ചിത്രങ്ങ ളും ചുമരുകളിൽ തൂക്കിയിട്ടുണ്ട്. രാജമാതാവ് ജി. എൽ. ദത്തയുടെ പൌത്രിയുടെ പുത്രിയും ആയിരുന്നു ''ഞാൻ. ജി. എൻ. ദത്തബാബുവിൻെറ ജീവചരിത്രം വായിച്ചിട്ടുണ്ട്.'' സിറിൽ മെല്ലെ പറഞ്ഞു.

''താങ്കൾ പാക്കിസ്ഥാനിൽ നിന്നാണോ വരുന്നത്? രാജ മാതാവ് ചോദിച്ചു.

കമാൽ ഒരു നിമിഷനേരത്തേയ്ക്കു തൊല്ലൊന്നു പരിഭ്രമിച്ചു. ഇതും പാകിസ്ഥാൻ തന്നെയല്ലേ? അടുത്ത ക്ഷണത്തിൽ അ യാൾ ഇവിടത്തെ സ്ഥിതഗതി ശ്രദ്ധിച്ചു. ഇത് പാകിസ്ഥാ നല്ലേ? ഒരു രാജ്യത്തിനെപ്പററിയുള്ള ഭാവന വാസ്തവത്തിൽ എന്താണ്? ഈ രാജബാധി ഏതു രാജത്തിൽപെടുന്നു? കേശ വചന്ദ്രസേനനും ദത്തയും ഇപ്പോൾ എവിടെയാണ്?

രാജാവ് സുന്ദരനായിരുന്നു. അയാൾ ഓക്സ്ഫോർഡ് സ്വ രത്തിൽ സിറിലിനോടു പറഞ്ഞു—''ഗവർമ്മേണ്ട് ഈ സംസ്ഥാനത്തിലെങ്ങുമുള്ള വ്യവസായശാലകൾക്കുവേണ്ടി കർണാഫുലിയിന്മേൽ അണകെട്ടി, ഒരു വിദ്യുൽകേന്ദ്രം പണിയാൻ ഭാവിക്കയാണ്. മററു പ്രദേശങ്ങളോടൊപ്പം എൻെറ വർഗ്ഗക്കാരുടെ പ്രദേശവും വെള്ളത്തിന്നടിയിലാകും. അവരെ ഗവർമ്മേണ്ട് പ്രതിഫലംകൊടുത്തു് എവിടെയെങ്കി ലും കടിയിരുത്തും. എൻെറ ഈ വീടും രംഗാ മാട്ടിയോടൊ പ്പം ജലനിമജ്ജിതമാകും.''

''പരിവത്തനമില്ലാതെ പുരോഗതി സാദ്ധ്യമല്ല.'' കമാൽ മെല്ല മെല്ലെ പറഞ്ഞു.

''ശരിയാണ്.''

രാജമാതാവ് കൽത്തയെപ്പററി സംസാരിക്കാൻ തുടങ്ങി. അവരുടെ പ്രപിതാമഹനും പ്രസിദ്ധ ബ്രഹ്മസമാജനേതാവുമാ യിരുന്ന ജി. എൻ. ദത്തബാബുവിൻെറ വീടായ ''ദത്തഹൌ സ്'' കമാലിൻെറ മാതാമഹിയുടെ അച്ഛനും മടിയാബുജ് നവാബുമായ അലിറസാ ബഹദൂർ കഴിഞ്ഞ നൂററാണ്ടിൽ വാ ങ്ങുകയുണ്ടായല്ലോ. അതിനെപ്പററിയും സംസാരമുണ്ടായി.

കമാലും സിറിലും കുറച്ചുസമയത്തിനുശേഷം യാത്ര ചോദിച്ചു. രാജാവും രാജമാതാവും അവരെ വാതിൽവരെ അനുഗമിച്ചു.

രണ്ടുപേരും പുറത്തുവന്നു. രാജബാഡയിലെ വിളക്കുകൾ മങ്ങിക്കത്തിക്കൊണ്ടിരുന്നു. കർണാഫൂലിയിൽ ഇപ്പോൾ കുറച്ചുതോണികളേ സഞ്ചരിച്ചിരുന്നുള്ളു. മഞ്ഞുപെയ്യുണ്ടു്.

അടുത്ത ദിവസം രാവിലെ രംഗാമാട്ടിയോടു 'ഖുദാഹാഫിസ്' പറഞ്ഞു്, അവർ മൈതാനപ്രദേശത്തിലേയ്ക്കു പുറപ്പെട്ടു.

അവർ ചിററഗോങ്ങിൽനിന്നു വണ്ടിയിൽ സീതാകുണ്ഡത്തിലേയ്ക്കു യാത്രയായി.

കമാലും സിറിലും സ്റ്റേഷനിൽ ഇറങ്ങി. സന്ധ്യയാവാൻ തുടങ്ങിയിരുന്നു.

''ഞങ്ങൾക്കു സീതാ ക്ഷേത്രത്തിൽ പോകണം.'' കമാൽ ഒരാളോടു പറഞ്ഞു.

''ഈ സമയത്തു് പോകരുതു്. മലയുടെ ശിഖരം വളരെ ഉയരമുള്ളതും അപകടങ്ങൾ നിറഞ്ഞതുമാണു്. മടങ്ങിവരുമ്പോഴേയ്ക്കും ഇരുട്ടും.'' സ്റ്റേഷൻ മാസ്റ്റർ മുമ്പോട്ടുവന്നു് പറഞ്ഞു.

പത്തുപതിനഞ്ചുപേർ സങ്കോചപൂർവ്വം അവരുടെ ചുററും കൂടി. ഒരു വലിയ കുടുംബമായിരുന്നു അതു്—സ്റ്റേഷനിലെ ഉദ്യോഗസ്ഥന്മാർ, പോലീസുകാരൻ, ടീസ്റ്റാൾ നടത്തുന്ന ആൾ, ഗ്രാമീണർ, ക്ഷേത്രങ്ങളിലെ സന്യാസിമാർ, അവരുടെ ശാന്തിപൂർണ്ണമായ ഈ ലോകത്തിൽ വിചിത്രരായ രണ്ടു അപരിചിതർ എവിടെനിന്നു വന്നുകയറി.

ഉടൻതന്നെ ഗ്രാമത്തിൽ വാർത്ത പരന്നു—രണ്ടു് യാത്രക്കാർ വന്നിട്ടുണ്ടെന്നും അവരിലൊരാൾ സായ്പാണെന്നും. ഒരു പല്ലക്കു പ്ലാററുഫോറത്തിലെത്തി. അതിന്റെ മറ നീക്കി ഒരു പെൺകുട്ടി തന്റെ അവഗുണ്ഠനത്തിൽക്കൂടി ഈ രണ്ടുപേരേയും സാശ്ചര്യം നോക്കി.

സിറിൽ പല്ലക്കിനെ മഗ്നനയനങ്ങളാൽ നോക്കിനിന്നു.

''ഇവൾ ഞങ്ങളുടെ വലിയ മൌലവിയുടെ പുത്രിയാണ്. ഇപ്പോൾ ഭർത്താവിന്റെ വീട്ടിലേയ്ക്കു മടങ്ങിപ്പോകുന്നു.'' പോയിൻറ്സ്മാൻ പറഞ്ഞു.

പോലീസുകാരൻ മുന്നോട്ടുവന്നു—''വരൂ താങ്കളെ ഗ്രാമം വരെ കൊണ്ടുചെന്നാക്കാം. വഴിക്കുവെച്ച് അയാൾ രാഷ്ട്രീയം ആരംഭിച്ചു—വിലക്കയറ്റം, മുസ്ലീംലീഗിന്റെ നീതി, കൃത്രിമമായ ക്ഷാമം, അവാമി ലീഗ്, എ. കെ. ഫസലുൽഹക്. ഈ സംസ്ഥാനത്തിലെ കുട്ടികൾപോലും എത്രയേറെ രാഷ്ട്രീയപ്രബുദ്ധത ഉള്ളവരാണ്. ഗ്രാമത്തിലെ ആ ചെറിയ അങ്ങാടിയിൽവെച്ച് ഒരു കുട്ടി കമാലിന്റെ പിന്നാലെകൂടി പോലീസുകാരൻ ചിററഗോങ്ങിലെ ദേശ്യഭാഷയിൽ അവനോട് എന്തോ പറയുന്നുണ്ടായിരുന്നു.

''പ്രഫുല്ലൻ പറയുന്നു, താങ്കളെ കണ്ഡംവരെ കൊണ്ടുപോകാമെന്ന്''—അയാൾ അവരോട് പറഞ്ഞു.

''ഹലോ പ്രഫുല്ലൻ'—സിറിൽ കുട്ടിയുടെ കൈപിടിച്ചു കുലുക്കി, ''സ്കൂളിൽ പഠിക്കുന്നുണ്ടോ?''

''ഇല്ല, കൃഷിചെയ്യുകയാണ്.''

''ഇവിടെ സുഖമാണോ?''

''എന്തുകൊണ്ട് സുഖമായിക്കൂടാ?'' പ്രഫുല്ലൻ ആശ്ചര്യത്തോടെ ചോദിച്ചു.

അങ്ങാടിയിലെ മൺനിരത്തിൽ വെള്ളം തളിച്ചിട്ട് അധികനേരമായിട്ടില്ല. ചെറിയ ചെറിയ പീടികകളിൽ ആളുകൾ കൂടിനിന്നിരുന്നു. എല്ലാവരുടേയും കണ്ണുകൾ ഈ രണ്ടുപേരിൽപതിഞ്ഞു. സിറിൽ വെളുത്ത ഈശ്വരന്റെ മട്ടിൽ എല്ലാവരുടേയും മുമ്പിലായി ആ ചെറിയ അങ്ങാടിയിൽ പ്രവേശിച്ചു. കമാൽ ഒരു ചായപ്പീടികയുടെ മുമ്പിൽ നിന്നു. മുളത്തട്ടികകൾകൊണ്ടുണ്ടാക്കിയതും വൃത്തിയുള്ളതുമായ ആ ചായപ്പീടികയിലെ ബെഞ്ചുകളിന്മേൽ പുതപ്പുപുതച്ചു കറച്ചാളുകൾ ഇരുന്ന് പത്രം വായിച്ചുകൊണ്ടിരുന്നുണ്ട്. മൂക്കിൽ ഗ്രാമഫോൺ പാടുന്നു. ചുമരുകളിന്മേൽ കൽക്കത്തയിൽ നിർമ്മിതമായ ബങ്കാളി ഫിലിമുകളുടെ നോട്ടീസ്സുകൾ പതിച്ചിട്ട

ണ്ടു്. ആളുകൾ അവരവരുടെ വീടുകളിൽനിന്നു വാഴപ്പഴവും ഫലങ്ങളുമെടുത്തു് ആഗതരെ ആദരിക്കാൻ എത്തി.

''നിങ്ങൾ യാത്രക്കാരാണു്—വളരെ ദൂരെനിന്നു വരുന്നവർ. നിങ്ങളെ സേവിയ്ക്കൽ ഞങ്ങളുടെ കർത്തവ്യമാണു്''—താടിക്കാരനായ ഒരു മുസൽമാൻ പറഞ്ഞു.

കമാൽ ഇതെല്ലാം ആശ്ചര്യത്തോടെ കേട്ടുകൊണ്ടിരുന്നു. ഇവരാണോ നവഖാലിയിലും ബീഹാറിലും പരസ്പരം കുത്തിയ്ക്കു കൊടുത്തതു്.

പ്രഫുല്ലന്റെ നേതൃത്വത്തിൽ അവർ കുന്നിലേയ്ക്കു പുറപ്പെട്ടു. വഴിയിലെങ്ങും സുന്ദരങ്ങളായ കുടിലുകളും, പച്ചതിങ്ങിയ തോപ്പുകളുമാണു്. എവിടേയും സരസ്വതീപൂജയ്ക്കുള്ള ഒരുക്കങ്ങൾ നടക്കുന്നു. കുമ്പാരന്മാർ പുല്ലിന്മേലും വീടുകളുടെ മുമ്പിലും സരസ്വതിയുടെ അത്യന്തസുന്ദരങ്ങളും കോമളങ്ങളുമായ പ്രതിമകൾ ഉണക്കാൻ വെച്ചിരിക്കുന്നു. കമാൽ ഒരു പ്രതിമയുടെ അടുത്തു് നിലത്തിരുന്നു.

സിറിലും പുല്ലിൽ കാൽമുട്ടുകൾ മുന്നോട്ടുനീട്ടി ഇരുന്നു. ''നിങ്ങളുടെ ഗ്രാമത്തിലെ കുമ്പാരന്മാർ എത്ര സമർത്ഥരായ കലാകാരന്മാരാണു്! അയാൾ പ്രതിമയെ സശ്രദ്ധം വീക്ഷിച്ചുകൊണ്ടു പറഞ്ഞു.

''ശരിയാണു്''—കമാലിന്റെ അഭിമാനം ഉണർന്നു.

അവർ പിന്നീടു് മുളങ്കൂട്ടങ്ങൾകടന്നു കുന്നിന്റെ നേരെ നടന്നു. മുന്നിൽ ചെങ്കല്ലുകൊണ്ടു കെട്ടിയ ഒരു കുളവും അതിന്റെ നാലുപാടും ക്ഷേത്രങ്ങളും ഉണ്ടു്. ചെങ്കൽപടവുകളിന്മേൽ പേരാൽകൊമ്പുകൾ കുനിഞ്ഞുനില്ക്കുന്നു. ചുററും നിശ്ശബ്ദതയാണു്.

കുളം ചുററിനടന്നു കണ്ടശേഷം അവർ ഒരു തോപ്പിൽ പ്രവേശിച്ചു. അതിനുള്ളിൽ കൊച്ചുകൊച്ചുജലാശയങ്ങൾക്കു് ചുററും പെൺകുട്ടികൾ ഇരിക്കുന്നു. കുടിലുകളുടെ മുകളിലും തോപ്പുകളിലും മഞ്ഞപ്പൂക്കൾ മുററിയവള്ളികൾ പടന്നു കിടപ്പുണ്ടു്. വൃക്ഷങ്ങളിൽനിന്നു സുഗന്ധപുഷ്പങ്ങൾ ഉതിർന്നിരുന്നു.

"ചങ്ങാതി, പുരോഗമനപരമായ ഏതോ ബങ്കാളി ഫി ലിമിന്റെ 'സൈററ്'പോലെ തോന്നുന്നു ഇതു്." കമാൽ പറഞ്ഞു. "കിഴക്കൻ പാകിസ്ഥാനിലെ ഗ്രാമങ്ങളേക്കാൾ സുന്ദരമായ ദൃശ്യങ്ങൾ എവിടെ കാണാനാണു്?"

അവർ കുന്നിന്റെ മുകളിലേയ്ക്കുള്ള പടവുകളിലെത്തി. രണ്ടുഭാഗത്തും ഇടതിങ്ങിയ ഉഷ്ണമേഖലാവനങ്ങളാണു് അവയിൽ ആഴമുള്ള ഗുഹകളും, കണ്ടുകളും, അസംഖ്യം വർഷം പഴക്കമുള്ള മഠങ്ങളും മറഞ്ഞുകിടക്കുന്നു. തവിട്ടുനിറത്തിലുള്ളതും, ഭയാനകവും, താഴിട്ടുപൂട്ടിയതുമായ ക്ഷേത്രമുറികളിൽ സന്യാസിമാരുടെ സമാധികളാണു്. എങ്ങും പരിപൂർണ്ണനിശ്ശബ്ദത മുററിനില്ക്കുന്നു. ഭക്തജനങ്ങളുടെ വഴിവാടുകൾ കൊണ്ടു ഉണ്ടാക്കപ്പെട്ടിരുന്നതും ഇപ്പോൾ പൊട്ടിപ്പൊളിഞ്ഞു കഴിഞ്ഞതുമായ അനേകം പടവുകൾ, അപകടംനിറഞ്ഞ വളവുകൾ താണ്ടി, കുന്നിന്റെ മുകൾഭാഗംവരെ ചെല്ലുന്നു. അവിടെയുള്ള ഗന്ധകകണ്ഡങ്ങളിൽ തീകത്തുന്നുണ്ടു്.

"രാവണൻ സീതാ മഹാരാജ്ഞിയെ ലങ്കയിൽനിന്നു് കൊണ്ടുവന്നു ഇവിടെ പാർപ്പിച്ചിരുന്നു"—പ്രഫുല്ലൻ വലിയ വിശ്വാസത്തോടും ശ്രദ്ധയോടുംകൂടി, കാര്യമാത്രപ്രസക്തമായ മട്ടിൽ, ഇന്നലെ മാത്രം കഴിഞ്ഞ സംഭവമാണോ എന്നു തോന്നിക്കുമാറു് പറഞ്ഞു.

കുന്നിൻചെരുവിൽവെച്ചു കുറെ സന്യാസികൾ ക്ഷേത്രങ്ങളുടെ ഒരു സമൂഹത്തിലേയ്ക്കു പോകുന്നതായി കാണപ്പെട്ടു. സിറിൽ മുകളിലെത്തി ഒരു മരത്തിൽ ചാരിനിന്നു.

ഇരുട്ടിന്നു കട്ടികൂടി. ഇടിഞ്ഞുപൊളിഞ്ഞ പടവുകൾക്കു താഴെ അരുവി ഒഴുകുന്നു. പക്ഷികളുടെ കളകൂജനങ്ങളും, ഇലകളുടെ മർമ്മരവും, വെള്ളം ചാടുന്ന ശബ്ദവും തീജ്ജ്വാലകൾ ആളുമ്പോളുണ്ടാകുന്ന ഒച്ചയും പൂജാരികൾ ഉരുവിടുന്ന മന്ത്രങ്ങളുടെ മന്ദസ്വരത്തിൽ കലർന്നു, ആ സാന്ധ്യ നിശ്ശബ്ദതയിൽ എമ്പാടും മുഴങ്ങുന്നുണ്ടു്.

1. Site.

സൂര്യൻ അസ്തമിച്ചുകഴിഞ്ഞിരുന്നു. കുന്നിൻമുകളിലെ കാടുകളിൽ പലപല നിറങ്ങളും വിതറിയിരുന്ന കിരണങ്ങളും അന്ധകാരത്തിൽ അദൃശ്യമായി. ''ഇനി മടങ്ങാം. നമുക്ക പത്തുമണിക്കുള്ള വണ്ടിക്ക പോകണം''—കമാൽ ഓർമ്മിപ്പിച്ചു.

അവർ മലയിറങ്ങാൻ തുടങ്ങി. ഗ്രാമത്തിലെ ചായപ്പീടികയിൽ ആളുകൾ അവരെ പ്രതീക്ഷിച്ചുകൊണ്ടു ഇരുന്നിരുന്നു. അവിടെയെത്തി അവർ അകത്തുള്ള ബെഞ്ചിന്മേൽ ഇരുന്നു. അവരുടെ മുമ്പിൽ ചായയും ഈരണ്ടു് പൈസ വിലയുള്ള ബിസ്കറ്റും വന്നു. ആതിഥേയർ അല്പം സങ്കോചത്തോടും ശങ്കയോടുംകൂടി അതിഥികളിൽനിന്നു കുറച്ചുദൂരെ ഒരു ഭാഗത്തുനിന്നു.

അവർ പുറത്തു കടന്നു. അനവധി ആളുകൾ അവരെ സ്റ്റേഷൻവരെ കൊണ്ടുചെന്നാക്കി. പ്രഫുല്ലൻ പഴയ ഒരു സുഹൃത്തിനെപ്പോലെ മൌനമായി അവരുടെ കൂടെനടന്നു. ഗ്രാമത്തിലെ കുട്ടികൾ അവരിൽനിന്നു് ബക്ശീശ് കിട്ടുവാനുള്ള ആഗ്രഹം പ്രകടിപ്പിച്ചില്ല. പ്രഫുല്ലനും സമ്മാനം വാങ്ങാൻ വിസമ്മതിച്ചു. കമാൽ, ക്രൂപനീട്ടി, അവൻെറ ഹൃദയം നോവിച്ചപോലെ തോന്നി.

''ഞാൻ ഭിക്ഷക്കാരുടെ ലോകത്തിൽ ജീവിക്കുന്ന ഭിക്ഷക്കാരനാണു്. ആരെങ്കിലും പിച്ച മേടിച്ചില്ലെങ്കിൽ എനിയ്ക്ക യാതൊരാശ്ചര്യവുമില്ല''—കമാൽ പറഞ്ഞു.

''ശരിയാണു''—സിറിൽ അഭിപ്രായപ്പെട്ടു.

കമാലും സിറിലും സ്റ്റേഷനിലെത്തി. വണ്ടി വന്നു. അവർ അതിൽ ചിററഗോങ്ങിലേയ്ക്കു മടങ്ങി. പീറ്റർ ജാക്സൺ അവിടത്തെ പ്രകാശമാനമായ ക്ലബ്ബിൽ അവരെ പ്രതീക്ഷിച്ചുകൊണ്ടു് ഇരിയ്ക്കുയായിരുന്നു.

''താങ്കൾ സീതാകുണ്ഡം കണ്ടു വരികയാണോ?'' അയാളുടെ നിറം മങ്ങി. ''ഈശ്വരൻെറ ഒരു ആശ്ചര്യം! ആ കുന്നു് ഭയങ്കരമായ പാമ്പുകളാലും വരിയൻപുലികളാലും തേളുകളാ

ലും നിറഞ്ഞിരിയ്ക്കുയാണു്. ബുദ്ധിയുള്ളവർ പകൽ സമയ ത്തുപോലും തോക്കില്ലാതെ അവിടെ പോകാറില്ല.''

''പക്ഷേ, അവിടെ ഇത്രയധികം ആളുകൾ താമസിയ്ക്കുന്ന ണ്ടല്ലോ. അവരോ?''—കമാൽ ചോദിച്ചു.

''അവർ പാമ്പു കടിയേററും തേളുകൾ കുത്തിയും മരിച്ചു പോകുന്നു. പിന്നെ, അവർക്കെന്തൊ? നാടന്മാരല്ലേ?''

പിറെറ ദിവസം അവർ സിൽഹാറിലേയ്ക്കു പോയി. ഓ രോ സ്ഥലത്തുമുള്ള ക്ഷേത്രങ്ങൾ, മഠങ്ങൾ, പള്ളികൾ, സമാ ധികൾ ഇവയെപ്പററി സിറിൽ കമാലിനു്, ഒരു പുരാതത്വ ഗവേഷകനെപ്പോലെ, വിവരിച്ചുകൊടുത്തിരുന്നു.

''നിങ്ങൾ പുരാതത്വശാസ്ത്രത്തിൽ പാണ്ഡിത്യം സമ്പാദി ച്ചതു് എപ്പോഴാണു്?'' ഒരു ദിവസം ബാരിസാലിലേയ്ക്കു പോ കുന്ന വഴി കമാൽ സിറിലിനോടു ചോദിച്ചു.

സിറിൽ സ്റ്റീമറിന്റെ അഴികളിൽ കുനിഞ്ഞും, നദിയിലെ ഓളങ്ങളെ നോക്കിയുംകൊണ്ടു പറഞ്ഞു, ''എന്റെ കൈവശം മററുള്ളവർക്കു ഹാനി വരുത്താത്തതും, കാലത്തിനു് അതീത വും, ക്ഷേമത്തോടെ അവശേഷിച്ചിട്ടുള്ളതും ആയി അതീത യു ഗം മാത്രമേ ഉള്ളു എന്നു് ഞാൻ മനസ്സിലാക്കിയിരിയ്ക്കുന്നു ഞാൻ സ്വയം കഴിഞ്ഞുപോയ കാലമാണു്. ഹിന്ദുസ്ഥാനിലേ യും, പാകിസ്ഥാനിലേയും ഈ പുരാതനാവശിഷ്ടങ്ങൾ, നിങ്ങ ളെപ്പോലെത്തന്നെ എന്റെ സ്നേഹിതന്മാരാണു്. എനിയ്ക്കു ഇവ രുടെ ഭാഷ അറിയാം. ഭ്രാന്തു പിടിച്ച ഈ വൻകരയിൽ അ വയ്ക്കു മാത്രമേ എന്റെ രഹസ്യം അറിയാൻ പാടുള്ളു. ചരിത്ര കാരന്മാരിൽനിന്നു ഭിന്നമായി ഇവർ തങ്ങളുടെ കഥകൾ എ ന്നോടു ഏകാന്തതയിൽ പറയുന്നുണ്ടു്. ഞാൻ മാത്രമാണു് ഇ വരുടെ ശ്രോതാക്കൾ. ഈ കല്ലുകൾ എന്റെ മിത്രങ്ങളായി ത്തന്നെ ഇരിയ്ക്കും. കമാൽ, ദൈവത്തെച്ചൊല്ലി പറയാതിരി യ്ക്കു, ഞാൻ പശ്ചിമയൂറോപ്പിലെ അധഃപതിച്ച മറെറാരു ബുദ്ധിവാദിയായിത്തീർന്നിരിയ്ക്കുന്നു എന്നു്. ഞാൻ ഈ ലേബ ലുകളെ തെല്ലും ഗൌനിയ്ക്കുന്നില്ല. എനിയ്ക്കിപ്പോൾ മനസ്സി ലായി, ആളുകൾ റോമിലും, ബൈസൻറിയത്തിലും എന്തു

കൊണ്ടു രക്ഷ തേടുന്നു എന്നും. ഞാൻ ലോകവുമായി സ്ഥാപിച്ച ഈ പുതിയ ബന്ധത്തെ തിക്തഭാവനകൾവഴി മുറിച്ചുകളയുവാൻ ശ്രമിക്കാതിരിക്കണം.''

അവർ സിൽഹററിലെ വളഞ്ഞുപുളഞ്ഞ പർവ്വതമാർഗ്ഗത്തിൽക്കൂടി നടന്നു ഒരു ദിവസം അതിർത്തിവരെ എത്തി. മുന്നിൽ മരംകൊണ്ടുള്ള വലിയ പ്രവേശനദ്വാരമുണ്ടായിരുന്നു. അതിന്റെ ഈ ഭാഗത്തു പാകിസ്ഥാനി സൈനികർ ശ്രദ്ധാപൂർവ്വം കാവൽ നില്ക്കുന്നുണ്ടു്. അപ്പുറത്തു് ചില ആസ്സാമുകാർ അലസമായി നിന്നു വെററില മുറുക്കുകയാണു്. അല്പം ദൂരെ ആസാം കുന്നുകൾ കാണപ്പെടുന്നു കമാൽ വളരെ നേരം അവിടെ മൌനമായി നിന്നു. ഇങ്ങനെ പെട്ടെന്നു ഹിന്ദുസ്ഥാൻ ദർശിക്കുവാൻ, ഒരുപക്ഷേ, അയാൾ മനസ്സിലും ഭാവനയിലും തയ്യാറായിരുന്നില്ലായിരിക്കാം. എന്നാലും അല്പം അടികൾ ദൂരെ, അയാളുടെ മുമ്പിൽ ഹിന്ദുസ്ഥാനം കിടക്കുന്നു.

അവർ അടുത്ത ദിവസം സിൽഹററിൽനിന്നു ശ്രീമംഗലത്തേക്കു പുറപ്പെട്ടു. വളരെ നീണ്ട യാത്രയായിരുന്നു അതു്. നദികളും ഇടതൂർന്ന കാടുകളും മൌലവിബസാർ എന്ന സുന്ദരമായ പ്രദേശവും കടന്നു് അവർ സിറിലിന്റെ താമസസ്ഥലത്തു് എത്തി. ഉയരം കുറഞ്ഞ ഒരു കുന്നിന്മേലായിരുന്നു സിറിലിന്റെ ബംഗളാവു്. അതിലെ വെളിച്ചം അകലെനിന്നു തന്നെ കാണാം. ഇപ്പോൾ രാത്രിയായിക്കഴിഞ്ഞു.

തനിക്കു പരിചിതനായ സിറിൽ ഒരു നിമിഷത്തിനകം ഏതോ രഹസ്യാത്മകമായ മട്ടിൽ 'ബഡാ സാഹബ്'ായി മാറിയിരിക്കുന്നു എന്നു കമാലിനു തോന്നി. സിറിൽ കാർ നിറുത്തുകയും തല ഉയർത്തി മുന്നോട്ടു നോക്കിക്കൊണ്ടു് ബർസാത്തിയുടെ ചവിട്ടുപടികൾ കയറുകയും ചെയ്തു. വേലക്കാരുടെ ഒരു പ്ലാററൂൺതന്നെ അയാളെ സ്വാഗതം ചെയ്യാൻ മുന്നോട്ടു കുതിച്ചു. വരാന്തയുടെ താഴെ നിന്നിരുന്ന ചില കൂലിക്കാർ അയാളുടെ മുന്നിൽ കുനിഞ്ഞു കൈകൾ കൂപ്പി. അയാൾ വിളിച്ചു — ''അബ്ദുർറഹമാൻ. കുളിക്കാൻ വെള്ളം വെക്കുക.'' പിന്നെ കമാലിന്റെകൂടെ അതിഥികക്ഷയിലേക്കു പോകുകയും ചെയ്തു.

''ഇതു നിങ്ങളുടെ മുറിയാണ്'' — അയാൾ കമാലിനോടു പറഞ്ഞു.

ബംഗളാവ് സിംഹങ്ങളുടെ തോല്, കലമാനിന്റെയും വരിയൻപുലിയുടേയും തലകൾ, വിലപിടിച്ച മരസ്സാമാനങ്ങൾ മുതലായവകൊണ്ടു അലങ്കരിയ്ക്കപ്പെട്ടിരുന്നു. താൻ 1928-ലെ ഇന്ത്യയിലാണ് വന്നെത്തിയിരിയ്ക്കുന്നത് എന്നു കമാലിനു തോന്നി. വളരെ കാലത്തിനു ശേഷം അന്നു അയാൾക്ക 'ഗ്രൂൽ ഫിശാൻ' ഓർമ്മ വന്നു. സിറിൽ ഡ്രൈവറെ വിളിച്ചപ്പോൾ കദീറാണ് മുന്നിൽ വരാൻപോകുന്നത് എന്നു കമാലിനു തോന്നി.

ബംഗാളിയായ കുക്ക് കൂലിക്കാരുടെ കണക്കപുസ്തകവും എടുത്തുകൊണ്ട് വരാന്തയിൽ ലാത്തുന്നുണ്ടായിരുന്നു. ഒരു ട്രെയ്ഡ് യൂണിയൻ നേതാവ് ബർസാത്തിയുടെ പടവിൽ സിറിലിനേയും കാത്തു വളരെ നേരമായി ഇരിയ്ക്കുന്നു, യൂറേഷ്യൻ കുക്കായ റാൽഫ് ജോസഫ് കടലാസ്സുകെട്ടുമായി വരാന്തയിൽ നില്പാണ്. സിറിൽ ഏകൻ: അയാളുടെ സ്റ്റാഫിലോ അനേകം ആളുകളും — തോട്ടക്കാരൻ, പുല്ല് വെട്ടുന്നവൻ, വെള്ളം കൊണ്ടുവരുന്നവൻ, ചൌകീദാർ. നദിയിൽ അയാളുടെ സ്വന്തം മോട്ടോർബോട്ടു കിടക്കുന്നു. ശ്രീമംഗലത്തെ, വിദൂരതയിലോളം പരന്നുകിടക്കുന്ന ഈ രാജ്യത്തിന്റെ ഉടമസ്ഥതയിൽ ജ്യേഷ്ഠനായ ബോൺഫീൽഡ് പ്രഭുവിനോടൊപ്പം അയാളും പങ്കാളിയാണ്. അയാൾക്ക തോന്നിയാൽ അവരെയെല്ലാം തല കീഴാക്കി കെട്ടിത്തൂക്കി അടിയ്ക്കാം. കുറച്ചു കൊല്ലം മുമ്പ് വരേയും കാംബ്രിഡ്ജിൽ ബോദലേയറുടേയും ഇലിയട്ടിന്റേയും പുസ്തകങ്ങളേന്തി ചുററിത്തിരിയുകയോ, മൈക്കേലിനോടൊത്തു 'കോഹിനൂ'റിൽ ഉറുളക്കിഴങ്ങു തിന്നുകയോ ചെയ്യാറുള്ള സിറിൽ.

രാവിലെ ഏഴു മണിയ്ക്കു ചൌകീദാർ ഹാളിന്റെ വാതിൽ തുറന്നു. വെയിൽ അഴിവാതിലിൽക്കൂടി അകത്തേയ്ക്കു വന്നുകൊണ്ടിരുന്നു. സിറിൽ തന്റെ കിടയ്ക്കയിൽനിന്നു എഴുന്നേററു. കമാലും തന്റെ മുറിയിൽനിന്നു എഴുന്നേററു വന്നിരു

ഡ്രെസ്സിങ്ങ് ഗൌൺ ധരിച്ചിരുന്ന അയാൾ വരാന്തയിൽ സിഗററു വലിച്ചുകൊണ്ടു നടക്കുകയാണു്. ഡ്രോയിങ്ങ് റൂമിന്റെ ചുമരുകൾ കിഴക്കൻ പാകിസ്ഥാനിലെ ചിത്രകാരന്മാരുടെ പെയിൻറിങ്ങുകൾകൊണ്ടു് അലംകൃതമായിരുന്നു. അലമാരികളിൽ പുസ്തകങ്ങൾ അടക്കിവെച്ചിട്ടുണ്ടു്. പ്രാതലിനുശേഷം അയാൾ സിറിലിനോടുകൂടി പുറത്തേക്കു വന്നു. രണ്ടുപേരും കാറിൽ കയറി. പീററർ ജാക്സണിന്റേയും റാൾഫ് ജോസഫിന്റേയും നേതൃത്വത്തിൽ ഗുമസ്തന്മാരുടെ ഘോഷയാത്ര ജീപ്പുകളിൽ അവരെ പിൻതുടൎന്നു. സിറിൽ കമാലിനു തന്റെ ഫാക്ടറി കാണിച്ചുകൊടുത്തു, അവിടെ ചായില ശരിപ്പെടുത്തുന്ന പ്രവൃത്തിയാണു് നടക്കുന്നതു്.

അവർ ഉച്ചഭക്ഷണത്തിനു ക്ലബ്ബിൽ പോയി. കൂട്ടുകാരായ ചില തോട്ടക്കാരുമായി നാരായണൻഗഞ്ചിലെ പെയർ മാർക്കററിലെ അതേവരെ നിരക്കുകളെപ്പററി സിറിൽ ചർച്ച ചെയ്തു. സ്റ്റെയ്റ്റ്സ്മാൻ, അമൃതബസാർ പത്രിക, ഡാക്കയിലെ 'മോണിങ്ങ് ന്യൂസ്' എന്നീ പത്രങ്ങളിൽക്കൂടി കണ്ണോടിച്ചു. ഭക്ഷണത്തിനുമുമ്പുള്ള ചീട്ടുകളി നടക്കുകയായിരുന്നപ്പോൾ കമാൽ പെട്ടെന്നു് അപ്രത്യക്ഷനായി.

''മി. റസാ എവിടെപ്പോയി?'' സിറിൽ വരാന്തയിൽ വന്നു പീററരോടു ചോദിച്ചു.

''അറിഞ്ഞുകൂടാ. ഇതാ ഇപ്പോൾതന്നെ നൂറുൽ ഇസ്ലാം ചൌധരിയുടെ കൂടെ തോട്ടത്തിലേയ്ക്കു പോകുന്നതു കണ്ടു.''

''നൂറൽ ഇസ്ലാം ചൌധരിയോ?'' — സിറിൽ നിശ്ശബ്ദനായി. നൂറുൽ തൊഴിലാളികളുടെ പ്രതിനിധി ആണു്. രാത്രി സിറിലിനെ കാണാൻ വരികയും ചെയ്തിരുന്നു. പക്ഷേ, സിറിൽ അയാൾക്കു കൂടിക്കാഴ്ച അനുവദിയ്ക്കുണ്ടായില്ല. രാവിലെ ആപ്പീസ്സിൽ വരുവാനാണു് പറഞ്ഞതു്.

സിറിൽ കാറിൽ കമാലിനെ അന്വേഷിയ്ക്കാനിറങ്ങി തന്റെ ചായത്തോട്ടത്തിൽ ചെന്നു് അയാൾ വിജനവും തണലുള്ളതുമായ നിരത്തിൽ ചുററിക്കറങ്ങിക്കൊണ്ടിരുന്നു. പക്ഷേ, കമാലിനെ എങ്ങും കണ്ടുകിട്ടിയില്ല. ഒടുവിൽ മനസ്സു മടുത്തു

അയാാം ഒരിടത്തു കാർ നിർത്തുകയും, അന്യമനസ്സനായി കററിക്കാടിനു നേരെ നീങ്ങുകയും ചെയ്തു. കാലാവസ്ഥ വളരെ സുന്ദരമായിരുന്നു. പക്ഷികാം മരത്തിന്മേൽ ചിലച്ചുകൊണ്ടിരുന്നു. കൊമ്പുകളുടെ ഇടയിൽക്കൂടി വീണുകൊണ്ടിരുന്ന വെയിൽ ചായപ്പെട്ടികളുടെ മുകളിൽ പല തരത്തിലുള്ള ചിത്രങ്ങാം ഉണ്ടാക്കി. അയാാം വളക്കിലുക്കം കേട്ട കണ്ണുകളുയർത്തി മുന്നിൽ നോക്കി. ഒരു കിഴക്കൻ പെൺകുട്ടി വലിയ സാമർത്ഥ്യത്തോടുകൂടി ചായില നുള്ളുന്നുണ്ടായിരുന്നു. ബഡാസാഹബിനെക്കണ്ട അവാം വേഗത്തിൽ അവഗുണ്ഠനം വലിച്ചിട്ടു. സ്മിറിൽ പുഞ്ചിരിച്ചു. അയാാം വിചാരങ്ങളുടെ ധാരയിൽ ഒഴുകിയൊഴുകി, ഒരു നിമിഷത്തേയ്ക്ക കര പററിയപ്പോാം അവളോടു ചോദിച്ചു — ''നിന്റെ പേരെന്താണ്?''

''എന്റെ പേരോ?......ചമ്പ.''

''ചമ്പ!'' — ആ പേർ ഇന്നു ആദ്യമായി കോംക്കന്നപോലെ അയാാം ആവർത്തിച്ചു. ''ചമ്പ — നല്ല പേര്!'' ഇപ്രകാരം പറഞ്ഞു, നീണ്ടതും അഴഞ്ഞതുമായ കാലുകളോടെ അയാാം കാറിലേയ്ക്ക തിരിച്ചുപോയി.

പെൺകുട്ടി മരങ്ങളുടെ മറവിൽ അയാളെ ആശ്ചര്യപൂർവ്വം നോക്കിനിന്നു. അവളും അവളുടെ പൂർവ്വികന്മാരും ഇങ്ങനെയുള്ള ഇംഗ്ലീഷുകാരെ ധാരാളം കണ്ടുകൊണ്ടിരുന്നവരാണ് — ക്രൂരന്മാർ, അഹങ്കാരികാം, അസഭ്യന്മാർ, കണക്കററ മദ്യം കഴിയ്ക്കുന്നവർ.

ഈ വലിയ സായ്പും ക്രൂരനാണ്.

ക്ലബ്ബിൽ മടങ്ങിവന്നു അയാാം ഒരു ചാരുകസാലയിൽ വീണു. മുന്നിലെ ചുമരിൽ എലിസബത്ത് രാജ്ഞിയുടെ ഒരു ചിത്രം തൂങ്ങിക്കിടന്നിരുന്നു. മറെറാരു ചിത്രത്തിൽ സിംഹത്തെ വേട്ടയാടുന്ന ദൃശ്യമാണ്. വെളുത്ത തൊപ്പിയും തോക്കും ധരിച്ച ഒരു മദാമ്മ അമ്പാരിയിൽ ഇരിയ്ക്കുന്നു അടുത്തുതന്നെയുള്ള മറെറാരു ആനയുടെ പുറത്ത് കൂച്ചുബീഹാർ മഹാരാജാവാണ്. മദാമ്മ തന്റെ പിതാമഹിയായ ബാൺഫീൽഡ് പ്രഭ്വിയാണെന്ന് അയാാംക്ക് തോന്നി — ഒരമ്പതു കൊല്ലം

മുമ്പ് അവർ ഇടയ്ക്കിടയ്ക്ക് ഇന്ത്യയിൽ വരുകയും ഇന്ത്യൻമഹാരാജാക്കന്മാരുമൊത്തു സിംഹങ്ങളെ വേട്ടയാടുകയും ചെയ്യാറുണ്ടായിരുന്നുവത്രേ. ''ഗുഡ് മോണിങ്, മുത്തശ്ശി. ഇന്നു രാവിലെ എങ്ങനെയിരിക്കുന്നു?'' അയാൾ തന്റെ ഉള്ളിൽത്തന്നെ പറഞ്ഞു വിചാരങ്ങളിൽ മുഴുകി — കമാൽ ഇപ്പോൾ എവിടെയായിരിയ്ക്കും?

സിറിൽ വൈകുന്നേരം കമാലിന്റെ ബഹുമാനാർത്ഥം ഒരു ഡിന്നർ കൊടുത്തു. അയാളുടെ അഭാവത്തിൽത്തന്നെ തോട്ടക്കാരായ അതിഥികളെ ഊട്ടുകയും ബ്രിഡ്ജ് കളിയ്ക്കുകയും ചെയ്തു.

രാത്രി വളരെ വൈകി കമാൽ സിറിലിന്റെ ബങ്കളാവിൽ മടങ്ങിയെത്തി. സിറിൽ അയാളെ പ്രതീക്ഷിച്ച് ഡ്രോയിങ് റൂമിലിരുന്നു ഒരു പുസ്തകം വായിയ്ക്കുകയായിരുന്നു.

''നിങ്ങൾ എവിടെയായിരുന്നു പോയതു്?''

''എവിടെയുമില്ല. അങ്ങിങ്ങു ചുററിയലയുകയായിരുന്നു.''

''തൊഴിലാളികളുടെ പാർപ്പിടങ്ങളിൽ പോയോ''

''ഉവ്വ്''.

''ഞാനും അതാണ് വിചാരിച്ചതു്.''

''നിങ്ങൾ ദേഷ്യപ്പെട്ടിരിയ്ക്കയാണോ?''

''അല്ലല്ലോ. ഈ വ്യവസ്ഥിതിയിൽ എന്നോളം തന്നെ നിങ്ങളും ഉൾപ്പെട്ടിരിയ്ക്കയാണ്. ക്രോധത്തിന്റെ പ്രശ്നംതന്നെ ഉദിയ്ക്കുന്നില്ല.''

' ഇവിടത്തെ തൊഴിലാളികൾക്ക പ്രതിദിനം ഒരു രൂപ നാലണ മാത്രമാണ് കൂലി.''

''അതേ.''

''ഒരു ട്രെയ്ഡ് യൂണിയനുമില്ലേ?''

''ഇല്ല''.

''യാതൊരു കമ്യൂണിസ്റ്റ് എലിമെൻറുമില്ലേ?''

''അറിഞ്ഞുകൂടാ''

''അതുമിതും പറയാതിരിയ്ക്കൂ. നിങ്ങൾക്ക എല്ലാം അറിയാം.''

''കമാൽ, ലോകത്തിലെ ഉത്തരവാദിത്വങ്ങളുടെ ഭാരം ഞാൻ വളരെക്കാലം ചുമന്നു. അവസാനം അതു എറിഞ്ഞുകളഞ്ഞു. നിങ്ങളും ഈ ഭാരത്തിൽനിന്നു മുക്തനാണ്. ഇനി ഈ ശാഠ്യംകൊണ്ടു കാര്യമെന്ത്? 'ഞാൻ അപരാധിയാണ്. കുററം ചെയ്തവനാണ്'-എന്നു സ്വയം സമ്മതിച്ചു നിങ്ങൾ നിങ്ങളുടെ മനസ്സാക്ഷിയെ സാന്ത്വനപ്പെടുത്തുവാൻ ആഗ്രഹിക്കുകയാണോ? കമാൽറസാ, നിങ്ങൾ എന്നെക്കാൾ വലിയ തെററുകാരനാണ്.''

കമാൽ ഒന്നും മിണ്ടിയില്ല. സിറിൽ എഴുന്നേററു. അയാൾക്കുവേണ്ടി വിസ്കിയും ഗ്ലാസ്സും എടുത്തു.

''ഞാനിന്നു നിങ്ങളെപ്പോലെതന്നെ വിഡ്ഢിയായ ഒരാളെ കണ്ടു. അയാൾ നമ്മുടെ കൂട്ടുകാരനായ ഒരു തോട്ടക്കാരനാണ്. ശ്രീനിവാസ് ജഗൻദാസ് ഗ്രൂപ്പ്''-കമാൽ പറഞ്ഞു.

''ദാസ് ഗ്രൂപ്പോ? എവിടെവെച്ച്? മടങ്ങി ക്ലബ്ബിൽ പോകയുണ്ടായോ?''

''ഇല്ല. ഞാൻ ഒററയടിപ്പാതയിൽക്കൂടി വരികയായിരുന്നു. എൻെറ കോട്ടും സൂട്ടും കണ്ടു ലിഫ്ററ് തരുവാനായി അയാൾ കാർ നിർത്തി. പിന്നെ എന്നെ ബങ്കളാവുവരെ കൊണ്ടുവന്നാക്കി. നിങ്ങളെപ്പോലെത്തന്നെ അയാളും പാരമ്പര്യവാദിയാണെന്നു മനസ്സിലാക്കി''

സിറിൽ വിസ്കി രണ്ടു ഗ്ലാസ്സുകളിൽ പകർന്നു. കമാൽ തുടർന്നു ''ഞാൻ അയാളോടു ചോദിച്ചു—'താങ്കൾ നാടുവിടാൻ ഉദ്ദേശിക്കുന്നില്ലേ?'' അയാൾ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു—'താങ്കളും അനൌചിത്യം തന്നെ പറയുന്നു. ഇന്ത്യാഗവണ്മെണ്ടു എല്ലാം ദേശസാൽക്കരിക്കുവാൻ ഒരുങ്ങിയിരിക്കുയാണ്. ഒരുപക്ഷേ, വളരെ വേഗത്തിൽ ഒരു സോഷ്യലിസ്റ്റ് ഗവണ്മെണ്ടു അവിടെ നിലവിൽ വരും. പാകിസ്താൻ വിട്ടുപോകാൻ എനിക്കു എന്താ ഭ്രാന്തുണ്ടോ?'' ഇങ്ങനെയുള്ള സ്പഷ്ടോക്തി പ്രശംസനീയം തന്നെ.

സിറിൽ മൌനമായിരുന്നു. അയാൾ കുറച്ചുകഴിഞ്ഞു പറഞ്ഞു:''ഞാൻ നിങ്ങളെ ഉപദേശിക്കുന്നു-ലോകത്തിലെ ഏതൊ

രു കാര്യത്തിലും കൈകടത്തുന്ന നിങ്ങളുടെ ആ സ്വഭാവമുണ്ടല്ലോ അതു കളയൂ. അല്ലെങ്കിൽ അപകടത്തിലാകും''.

കമാൽ വിസ്തൃതിയിലുള്ള പോളകാം നോക്കിക്കൊണ്ടിരുന്നു.

അടുത്ത ദിവസം രാവിലെ അവർ സന്താൾഗ്രാമമായ രാജശാഹിയിലേയ്ക്കു പുറപ്പെട്ടു. അങ്ങിങ്ങു കുറെ അലഞ്ഞതിനു ശേഷം അവർ അവിടെ എത്തിച്ചേർന്നു. സന്താളന്മാർ കമാലിനെ കുറെക്കൂടി നിരുന്മേഷനാക്കി.

''ഇവരെക്കുറിച്ചു എന്റെ ഉള്ളിൽ വളരെ റൊമാൻറിക്കായ വിചാരങ്ങളായിരുന്നു ഉണ്ടായിരുന്നതു്—നാടോടിനൃത്തവും, ജൈനരും അബിദീനിന്റെ പ്രസിദ്ധമായ വാട്ടർ കളറും—പിന്നെ പലതും.''

''പക്ഷേ, വാസ്തവത്തിൽ അങ്ങേയററത്തെ ദാരിദ്ര്യം മൂലം ഇവർ മാങ്ങളുടെ വേരുകാം കൂടി തിന്നുന്നു, അല്ലേ?''—സീറിൽ ജീപ്പു് ഓടിച്ചുകൊണ്ടിരിയ്ക്കുമ്പ, ഒന്നു തിരിഞ്ഞുചോദിച്ചു. ''ആദ്യമൊക്കെ എന്റെ ഹൃദയവും ഓരോ അടിവെപ്പിലും തകരാറുണ്ടായിരുന്നു.''

സന്താളന്മാരുമായി രണ്ടുപേരും വലിയ സൌഹൃദത്തിലായി. മടങ്ങുന്നദിവസം സന്താളന്മാരെല്ലാംകൂടി അവരുടെ വഴിമുടക്കിനിന്നു സുന്ദരിയായ ഒരു കറുത്തപെൺകുട്ടി മുന്നോട്ടുവന്നു ഒരു മാല അവരെ അണിയിക്കുകയും കൈക്കൂപ്പി അവരുടെ മുമ്പിൽ കുമ്പിടുകയും ചെയ്തു. കാൽ മുറിച്ചുകളഞ്ഞിരുന്നതിനാൽ തൽസ്ഥാനത്തു വടിവെച്ചുകെട്ടിയിരുന്ന സന്താൾ നേതാവു് അവരെ സ്വാഗതം ചെയ്യാനും യാത്രയയയ്ക്കാനുമായി, തന്റെ പിഞ്ഞിപ്പോയ കുപ്പായം ധരിച്ചുകൊണ്ടു തിരിവുവരെവന്നു. ഒരു യുവാവു് കുളത്തിൽനിന്നു കുറെ താമരപ്പൂക്കാം പൊട്ടിച്ചു സിറിലിനു കാഴ്ചവെച്ചു.

രാത്രി അവർ രാജശാഹിയിലെ സർക്കീട്ടു്ഹൌസിൽ എത്തിച്ചേർന്നു. അടുത്തുതന്നെ ഗംഗ ഒഴുകുന്നു. മറുകരയിലാണു് മുർഷിദാബാദു്.

മുർഷിദാബാദു്...? സിറാജുദ്ദൌള? കണ്ണിൽക്ലൈവു്? എത്ര ഉപയോഗശൂന്യമായ സംഗതികാം! ഇതാ കോക്കൂ, ഉണ്ടതെ

രുതെതാ ചിരിപ്പാഞ്ഞു. ഒരു കള്ളക്കടത്തുകാരൻ കൂടി കൊല്ലപ്പെട്ടു. അവർ രണ്ടുപേരും കൂരിരുട്ടുള്ള രാത്രിയിൽ ഗംഗാതീരത്തിലെ വിജനവും നിശ്ശബ്ദവുമായ റോട്ടിൽ ലാത്താറുണ്ട്. കാച്ചകലെ, ജില്ലയിലെ ഉയന്ന ഉദ്യോഗസ്ഥന്മാരുടെ ബങ്കളാവുകളാണ്...അതിനുശേഷം അങ്ങാടി, ചെറിയചെറിയ കപലകൾ, തെരുവുകൾ—പതിനെട്ടും പത്തൊമ്പതും നൂററാണ്ടുകളിലെ വിഷാദംമുററിയ വീടുകൾ.

''വീടുകൾ എന്തെല്ലാം കഥകൾ പറയുന്നു!''—സിറിൽ ആവർത്തിച്ചു.

തണലുള്ള തോപ്പുകളിൽ ഹിന്ദുജമീന്ദാർമാരുടെ കൊട്ടാരങ്ങളാണു്. അവയിൽ അധികവും ശൂന്യമാണ്.

''ഇവിടെ ജമീന്ദാരികൾ അവസാനിച്ചു എന്നു കേൾക്കുന്നു''—കമാൽ പറഞ്ഞു.

ഢാക്കയിലേയ്ക്കു മടങ്ങുമ്പോൾ വണ്ടി വീണ്ടും പുഴയുടെ കടവിൽ നിന്നു. യാത്രക്കാർ ഇറങ്ങി സ്റ്റീമറിൽകയറി. വണ്ടിയിലുണ്ടായിരുന്ന കച്ചവടസാധനങ്ങളും കയററപ്പെട്ടു. ഇവിടെ ക്രെയിനുകളില്ലായിരുന്നു. കൂലിക്കാർ ഏലേലം പാടി സാമാനങ്ങൾ കയററാൻ തുടങ്ങി പണ്ടു കമാലും ഇപ്പോൾക്കാരുടെ കൂടെ ഈ ഏലേലം വിളികളിൽ പങ്കുചേർന്നിട്ടുണ്ടു്.

താടിക്കാരനായ കുറെ കിഴവന്മാരും, പർദ്ദധരിച്ച കുറെ സ്ത്രീകളും കപ്പലിലേയ്ക്കു കയറിവന്നു, മൂന്നാം ക്ലാസ്സിലെ നിലത്തിരുന്നു. വയസ്സായ കുറെ ഹിന്ദുസ്ത്രീകളും മുഹമ്മദീയരും ഷാർപചിച്ചും അവരുടെ പെൺകുട്ടികളും സഹായമാരും കൈക്കൽ കുട്ടികളെ എടുത്തും ഗാങ്‌വേ കടന്നു രണ്ടാംക്ലാസ്സിൽ തള്ളിക്കയറി.

''ഇവിടെ വൃദ്ധരായ ഹിന്ദുക്കൾ എത്ര അധികമാണു്!''—കമാൽ പരിഭ്രമത്തോടെ ചോദിച്ചു. ''ചെറുപ്പക്കാരെല്ലാം എവിടെപ്പോയി?''

''ഹിന്ദുയുവാക്കൾ തൊഴിലന്വേഷിച്ചു കൽക്കത്തയിലേയ്ക്കു പോകുന്നു.'' സിറിൽ ക്രൂദ്ധമായി മറുപടിപറഞ്ഞു.

ഒന്നാംക്ലാസ്സുയാത്രക്കാരുടെ വരവായിപിന്നെ. അവർ കാബിനിലേയ്ക്കുപോയി; ഡെക്കുകളിൽ ചിന്നിച്ചിതറി. ചില അമേരിക്കുക്കാർ ചെറുപ്പക്കാരനായ ഒരു വിദ്യാർത്ഥിയുമായി സംസാരിക്കുകയാണ്. മറെറാരുഭാഗത്തു രണ്ടു ബങ്കാളിമൌലാനമാർ അവാമിലീഗിന്റെ നീതിയെപ്പററി സംഭാഷണം നടത്തുന്നു.

ഈ സമയത്തു് ഒരു ഉയന്ന ഉദ്യോഗസ്ഥൻ കാബിനിൽനിന്നു പുറത്തുവന്നു. അയാളുടെ ഭാര്യയും ഭാര്യാസഹോദരിയും കൂളിങ്ഗ്ലാസ്സ് ധരിച്ചു ചാരുകസാലകളിന്മേൽ വെയിലിന്നെതിരായി കിടക്കുകയായിരുന്നു. രണ്ടാമത്തവരം ഇന്ത്യയിൽനിന്നുവന്ന 'ഫിലിംഫെയർ' വായിക്കയാണ്. സ്റ്റീറിൽ മുന്നിലുള്ള അഴികളിൽ പിടിച്ചുനില്ക്കുന്നു. അയാളുടെ സൌവർണ്ണകേശം സൂര്യകിരണങ്ങളാൽതട്ടി, സ്വർണ്ണം പോലെ തിളങ്ങിക്കൊണ്ടിരുന്നു. അന്നു വളരെ അധികം സുന്ദരനായി അയാൾ കാണപ്പെട്ടു.

കോണിയുടെ മറുഭാഗത്തു് രണ്ടാം ക്ലാസ്സുകാരുടെ ഡെക്കാണ്. ഒരു കറുത്ത ആംഗ്ലോഇന്ത്യൻ യുവതി പലകയടിച്ച ജനലിൽ ചാരിനിന്നു് 'ട്രൂ സ്റ്റോറി മെഗസീൻ' വായിക്കുകയാണ്. ചട്ടമേലുള്ള നായകനെ നോക്കിനോക്കി അവളുടെ കണ്ണുകൾ ഒടുവിൽ സുന്ദരനായ ആ ഇംഗ്ലീഷുകാരനിൽ പതിഞ്ഞു. അവൾ ദീഘമായൊന്നു നിശ്വസിച്ചു വായിക്കുന്നതിൽ വീണ്ടും മുഴുകി.

ഈ കറുത്ത സുന്ദരിയുടെ മുഴുവനായ പേർ മിസ് മാർഗരററ് ഇസ്ബൽ ക്രിസ്റ്റീനാടീസ്ഡൽ എന്നാണ്. ഇത്രയും നീണ്ട പേരിന്റെ കാരണമിതാണ്. അവളുടെ മുത്തമുത്തശ്ശിയായ മാർഗരററ് ഇസംബൽ സർ സിറിൽ ആഷ്ലിയുടേയും ഒരു നാടൻ ഹിന്ദുസ്ത്രീയുടേയും മകളായിരുന്നു. സർ സിറിൽ ആഷ്ലി കഴിഞ്ഞ നൂററാണ്ടിലെ ബങ്കാളിൽ വളരെ അധികം പ്രസിദ്ധനായിത്തീന്ന ഒരാളായിരുന്നു. ക്ഷാമകാലത്തു് അവളുടെ അമ്മ ഢാക്കയിൽ നിന്നു കൽക്കത്തയിലേയ്ക്കു വരികയും ആഷ്ലി നവാബി'ന്റെ അന്തപ്പുരത്തിൽ പ്രവേശി

ട്ടുകയും ചെയ്തു. മാർഗരററ് ഇസംബൽ വലുതായപ്പോഠം കാൺപൂർ കൻേറാൺമെൻറിലെ സാർജൻറ് ടീസംഡലിനെ വിവാഹം ചെയ്തു. അയാഠം ശരിയായ വെള്ളക്കാരനായിരുന്നു. ധാരാളം മദ്യംകഴിക്കാറുള്ള അയാഠം വളരെവേഗം ഈശ്വരന പ്രിയപ്പെട്ടവനായി. അപ്പോഠം മാർഗരററ് ഇസബൽ തൻെറ കുട്ടികളേയും കൊണ്ടു കൽക്കത്തയിലേക്കു മടങ്ങിപ്പോയി. ആ കുടുംബം അവിടത്തെ നിമ്നവർഗ്ഗത്തിൽപെട്ട ആംഗ്ലോഇന്ത്യൻ സമുദായത്തിൽ ക്ഷണം അലിഞ്ഞുചേർന്നു.

മാഗീടീസ് ഡല്ലിൻെറ അച്ഛനമ്മമാർ മരിച്ചുപോയിരിക്കുന്നു. അവഠം ഗ്രെയ്ററ് ഈസ്റ്റേൺ ഹോട്ടലിലെ ടെലഫോൺ ഓപ്പറേററാണ്. സുഖക്കേടു പിടിച്ചുകിടക്കുന്ന തൻെറ ചെറിയമ്മയെക്കാണാൻ അവധിയെടുത്തു വന്നതായിരുന്നു. അവർ വിക്ലിയിലാണ് താമസം. മാഗി ഇപ്പോഠം കൽക്കത്തയിലേക്കു മടങ്ങിപ്പോവുകയാണ്. സ്റ്റീമറിൻെറ വിസിൽ അവളെ ഒന്നു ഞെട്ടിച്ചു. അവഠം തല ഉയർത്തി നോക്കി. കര അടുക്കുകയാണ്. യാത്രക്കാർ തങ്ങളുടെ സാമാനങ്ങഠം കെട്ടിത്തുടങ്ങി. ഫസ്റ്റ്ക്ലാസ്സ്ഡെക്കിൽ നിന്നു് നായകനും ആഠംക്കൂട്ടത്തിൽ അപ്രത്യക്ഷനായി. അവളുടെ ഹൃദയം മുങ്ങിയപോലെ ആയി. അവഠം കുനിഞ്ഞു ചപ്പലിൻെറ വാറു മുറുക്കുകയും പൂവുകളുള്ള സ്കർട്ടിൻെറ ഞെറികഠം ശരിപ്പെടുത്തുകയും, മുടിയുടെ ചുരുളുകഠം കണ്ണാടിനോക്കി നേരെയാക്കുകയും ചെയ്തു ശേഷം ബാഗുമെടുത്തു എഴുന്നേററു.

സിറിലും കമാലും കപ്പലിൽ നിന്നിറങ്ങി കരയിലെത്തി. യാത്രക്കാരും കൂലിക്കാരും വണ്ടിയുടെ അടുത്തേയ്ക്കു നീങ്ങി. കടവിൽ നിന്നു കുറെ ദൂരെ ആയിരുന്നു അതു് നിന്നിരുന്നതു്. ഹൈന്ദവസ്ത്രീകഠം കടവിൽ കുളിയും ജപവും നടത്തുകയാണ് — എങ്ങും ഹിന്ദുക്കളാണ് — മധ്യവർഗ്ഗത്തിൽ പെട്ടവരും സമ്പന്നരുമായ ഹിന്ദുപുരുഷന്മാരും സ്ത്രീകളും. കമാൽ തൻെറ അററാച്ചിയുമെടുത്തു സിരിലിൻെറ ഒപ്പം റെയിൽപാളത്തിൽ കൂടി നടന്നു— ''ഈ ജില്ലകളിൽ ഹിന്ദുക്കഠം ധാരാളമാണ്''— സിറിൽ പറഞ്ഞു. ''എത്രയേറെ ശാന്തിയാണ് ഇവിടെ!''—

കമാൽ വീണ്ടും പറഞ്ഞു. ''വാസ്തവത്തിൽ എന്റെ മനഃശാസ്ത്രം വളരെ കെട്ടുപോയിരിക്കുന്നു. ഹിന്ദുമുസ്ലിംപ്രശ്നങ്ങൾ എന്റെ മനസ്സിനേയും തലച്ചോറിനേയും ആഴത്തിൽ പിളക്കുകയാണു്. അതുകൊണ്ടു ഹിന്ദുക്കളും മുസൽമാന്മാരും എവിടെയെങ്കിലും ഒന്നിച്ചു സമാധാനമായി ജീവിക്കുന്നതു കാണുമ്പോൾ എനിയ്ക്കു വിശ്വസിക്കാൻ കഴിയുന്നില്ല. ഇവിടെ ഹിന്ദുമുസ്ലിം ലഹള എന്തുകൊണ്ടു പൊട്ടിപ്പുറപ്പെടുന്നില്ല എന്നു എനിയ്ക്കു മനസ്സിലാകുന്നില്ല.''

കറുത്ത ആംഗ്ലോഇന്ത്യൻ പെൺകുട്ടി തല കുനിച്ചുകൊണ്ടു കയററം കയറുകയായിരുന്നു. വണ്ടിയുടെ അടുത്തെത്തി അവൾ തന്റെ അററാച്ചി നിലത്തു വെയ്ക്കുകയും ടവൽകൊണ്ടു മുഖം തുടയ്ക്കുകയും ചെയ്തു. അടുത്തുകൂടി കടന്നുപോയ സിറിൽ അവളെ ഒന്നു നോക്കി, തന്റെ കമ്പാർട്ടുമെൻറിന്റെ അരികിലേയ്ക്കു നടന്നു.

കമാലും സിറിലും ഢാക്കയിലെത്തി തങ്ങളുടെ ജോലികളിൽ ഏർപ്പെട്ടു. ദിവസവും വൈകുന്നേരം അവർ ക്ലബ്ബിൽ ഒത്തുകൂടുകയും ഒരുമിച്ചു താമസസ്ഥലത്തേയ്ക്കു വരികയും ചെയ്യും. ജോലി കഴിഞ്ഞാൽ സിറിൽ ഢാക്കയിലെ തെരുവുകളും മൂലകളും മണപ്പിച്ചുകൊണ്ടു നടക്കും. ഇടുങ്ങിയതും ഇരുണ്ടതുമായ തെരുവുകളിൽക്കൂടി പോകുന്നതും അഴിവാതിലുകളുള്ളതുമായ അടച്ച കുതിരവണ്ടികൾ കാണുമ്പോൾ അയാൾക്കു ടാഗോറിന്റേയും സീതാദേവിയുടെയും നോവലുകൾ ഓർമ്മ വരും.

ഒരു ദിവസം കമാൽ ഔദ്യോഗികകാര്യങ്ങൾക്കായി സിറിലിന്റെ കൂടെ വൃദ്ധയായ ഗംഗയിൽക്കൂടി ബോട്ടിൽ മറെറാരു ജില്ലയിലേയ്ക്കു പോകുകയായിരുന്നു. സിറിൽ കസാലമേലിരുന്നു പത്രം വായിക്കുകയാണു്. പെട്ടെന്നു് അയാൾ തിരിഞ്ഞു, കമാലിനെ സംബോധനചെയ്തു.

''മുമ്പിലുള്ള ആ മരക്കൂട്ടം കാണുന്നില്ലേ?''

''ഉവ്വു്.''

''അതു് വിക്രംപൂരാണു്. അവിടെയാണു് സരോജിനി നായഡു, ബി. സി. റോയ് മുതലായവരുടെ ഉദ്യാനഗൃഹങ്ങൾ. ആ ഗ്രാമം ഇപ്പോൾ ശൂന്യമാണു്. അവിടത്തെ ആളുകൾ പശ്ചിമബംഗാളിലേയ്ക്കു ഓടിപ്പോയിരിക്കുന്നു. കമാൻ വരുന്നോ?''

''ശ്മശാനതീർത്ഥയാത്രകൾ കൊണ്ടു എനിയ്ക്കു മടുപ്പു് തോന്നിയിരിയ്ക്കുന്നു. നിങ്ങൾ എന്നെ ജീവിയ്ക്കാൻ വിടുമോ?''

''ഇല്ല'' — സിറിൽ മറുപടിപറഞ്ഞു.

''എനിയ്ക്കു നിങ്ങളുടെ കഥകൾ കേൾക്കണ്ട.'' കമാൽ നിർബ്ബന്ധപൂർവ്വം പറഞ്ഞു.

''ആ രണ്ടുനിലക്കെട്ടിടം കാണുന്നില്ലേ''—സിറിൽ കരയിലേയ്ക്കു വിരൽചൂണ്ടി. ''അതിൽ രവീന്ദ്രനാഥടാഗോർ താമസിയ്ക്കാറുണ്ടായിരുന്നു.''

''പോകട്ടെ, ഞാൻ നിങ്ങൾക്കു ഇപ്പോഴത്തെ ദൃശ്യങ്ങൾ കാട്ടിത്തരാം.'' ലാഞ്ചു് വെള്ളംമുറിച്ചുകൊണ്ടു നാരായണഗഞ്ചിലേയ്ക്കു തിരിഞ്ഞപ്പോൾ കമാൽ അഴികളിന്മേൽ കുനിഞ്ഞുകൊണ്ടു സിറിലിനെ സംബോധനചെയ്തു. ''നമ്മൾ ആദംജി ചണമിൽ കാണാൻ പോവുകയാണു്.'' വിജേതാവിൻെറ മട്ടിലായിരുന്നു അയാൾ പറഞ്ഞതു്.

''അവിടെയെത്തി നിങ്ങൾ മാനേജരുടെ കൂടെയായിരുന്നു ലഞ്ചുകഴിക്കുന്നതിനു പകരം, തൊഴിലാളികളുടെ കൂലിയെപ്പററിയുള്ള കണക്കുകൾ ശേഖരിയ്ക്കാൻ തുടങ്ങും. വല്ലാത്ത ഉപദ്രവക്കാരൻതന്നെ.'' സിറിൽ മറുപടിപറഞ്ഞു.

കമാൽ ചിരിച്ചുകൊണ്ടിരുന്നു.

അവർ മില്ലിലെത്തി. പ്രൌഢിയേറിയതും ഭീമാകാരവുമായ ആ വ്യവസായശാലകളിൽ ബീഹാറിൽ നിന്നുള്ള സ്ത്രീകളും ബംഗാളികളായ കൂലിക്കാരും ജോലി ചെയ്യുന്നു. കനമേറിയ യന്ത്രങ്ങൾ ശബ്ദിച്ചുകൊണ്ടിരുന്നു. കമാൽ ആശ്ചര്യമഗ്നനായി യന്ത്രങ്ങളെ നോക്കിക്കൊണ്ടു നിന്നു.

പിന്നെ അവർ മോട്ടോർലാഞ്ചിൽ മടങ്ങിയെത്തി. ലാഞ്ചു് നദിയുടെ വീതിയേറിയ പ്രവാഹത്തിൽ മുന്നോട്ടു നീ

ങ്ങി. ഓളങ്ങൾ സൂര്യപ്രകാശത്തിൽ സ്വർണ്ണംപോലെ തിള ങ്ങുന്നുണ്ടു്. ആയിരക്കണക്കിൽ തോണികൾ വെള്ളത്തിന്റെ ഉപരിതലത്തിൽ സഞ്ചരിച്ചുകൊണ്ടിരുന്നു. വൃദ്ധയായ ഒരു സ്ത്രീ വേഗത്തിൽ തന്റെ തോണി തുഴഞ്ഞുകൊണ്ടു ലാഞ്ചി ന്റെ അടുത്തുകൂടെ കടന്നുപോയി. നദിയുടെ മാറിൽ ശക്തി യുററതും പ്രൌഢിയേറിയതുമായ ഒരു ലോകം സ്ഥാപിക്ക പ്പെട്ടുകഴിഞ്ഞു.

സൂര്യാസ്തമനത്തിന്റെ സമയമായി. തോണികളിൽ വി ളക്കുകൾ കത്തി. വെള്ളത്തിൽ ദീപാവലി ആഘോഷിക്ക പ്പെട്ടു. തുഴച്ചിൽക്കാർ തങ്ങളുടെ വഞ്ചികളിൽതന്നെ നിസ്കാ രം തുടങ്ങി. കാററുവീശാൻ ആരംഭിച്ചു. പ്രകാശത്തിനെതി രായ ദിശയിൽ പോകുന്ന തോണിപ്പായകൾ വെളുത്ത കൊ ക്കുകളുടെ ചിറകുകളെപ്പോലെ 'പടപട' എന്നു അടിയ്ക്കുവാൻ തുടങ്ങി.

ആ ദൃശ്യം മുഴുവനും ഒരു സ്വരസംയോഗമായിരുന്നു ഗംഭീ രമായ ഒരു രാഗം. ബങ്കാൾ മുഴുവൻ രാഗമഗ്നമായിരുന്നു — ദുഃഖത്തിന്റെ, മരണത്തിന്റെ, ജീവിതത്തിന്റെ രാഗം.

രാത്രിയിൽ രമനയുടെ നിരത്തുകളിൽ മങ്ങിയ വിളക്കുകൾ കത്തുന്നുണ്ടായിരുന്നു. ദൂരെയുള്ള ഒരു വൈഷ്ണവ ക്ഷേത്രത്തിൽ നിന്നു വൈഷ്ണവ ഭജന സ്വരങ്ങൾ വരുന്നുണ്ടു്. സിറിലും ക മാലും വരാന്തയിൽ ഇരിക്കുകയാണു്. ശ്രാവണ മാസത്തി ലെ മേഘങ്ങൾ നിറഞ്ഞു വഴിഞ്ഞു നിന്നിരുന്നു.

സിറിൽ വീണ്ടും പുസ്തകം തുറന്നു — കുളത്തിന്റെ നാലുഭാഗ ത്തും ചെമ്പകപൂക്കൾ വിടർന്നുനില്ക്കുന്നു. ആകാശത്തിൽ കറു ത്ത മേഘങ്ങൾ ഗർജ്ജിക്കുകയാണു്. ആഗസ്ററു മാസത്തി ലെ നദീപ്രവാഹമെന്നപോലെ, എന്റെ ഉള്ളിൽ ഭാവനാ സ മുദ്രം അട്ടഹസിച്ചു കൊണ്ടിരിയ്ക്കുന്നു. നദി, നീ അറിയില്ല, നീ എങ്ങോട്ടു പോകുന്നുവെന്നു്. പിന്നെ എന്തിനാണു് ഇത്ര വേഗത്തിൽ ഒഴുകുന്നതു്. കടമേ നീ വെള്ളത്തുള്ളികളേപ്പോ ലെ ആണ്ടുപോവുക. ഞാനും, നിന്നെപ്പോലെ, അഗാധമായ സമുദ്രത്തിൽ മുങ്ങിക്കഴിഞ്ഞിരിക്കുന്നു.

സിറിൽ മദ്ധ്യയുഗത്തിലെ ബംഗാളി ഗീതങ്ങൾ സംഗ്രഹി ച്ചിരുന്ന ആ പുസ്തകത്തിൽ കണ്ണുകൾ നട്ടുകൊണ്ടു ഇരിക്കുന്നു. പുറത്തു ഇരുട്ടാണ്. വിളക്കിന്റെ രോഗഗ്രസ്തമായ മഞ്ഞവെ ളിച്ചം വരാന്തയിൽ പരന്നുകഴിഞ്ഞിരുന്നു. പെട്ടെന്നു മി ന്നൽ പ്രകാശത്തോടൊപ്പം, മേഘമാലകൾ ഉയരുകയും കാററു വീശുവാൻ തുടങ്ങുകയും ചെയ്തു.

''ഞാൻ നാളെ ഇന്ത്യയിൽക്കൂടി കറാച്ചിയിലേയ്ക്കു പോകു ന്നു'', കമാൽ പറഞ്ഞു. സിറിൽ ഒന്നു ഞെട്ടി.

''അറിയാം.''

''നിങ്ങളെ ഇടയ്ക്കൊക്കെ കാണാൻ കഴിയുമല്ലോ.''

''ഉവ്വ്.''

കാററിന്റെ വേഗത കൂടി. വരാന്തയുടെ താഴത്തു് അശോ കക്കൊമ്പുകൾ ചിലയ്ക്കാൻ തുടങ്ങി.

''അശോകവൃക്ഷം'' — സിറിൽ അതിനെ സംബോധനചെ യ്യുന്നപോലെ പറഞ്ഞു. ''സുന്ദരിയായ ഒരു യുവതി അതി നെത്തൊട്ടാൽ ഉടനെ അതിൽ പൂവുകൾ വിടരുന്നു.''

കമാൽ മഴത്തുള്ളി ഏല്ക്കാതിരിയ്ക്കാനായി കസാല അകത്തേ യ്ക്കു വലിച്ചിട്ടു.

'കാക്ക കറുത്തതാണ്' — സിറിൽ വായന തുടർന്നു. ''കു യിൽ അതിനേക്കാൾ അധികം കറുത്തതാണ്. കുയിലിനേ ക്കാൾ കറുത്തതാണ് നദീജലം. അവളുടെ തലമുടി എല്ലാററി ലുമേറെ കറുത്തതായിരുന്നു.''

മഴത്തുള്ളികൾ പുറത്തു്, കുളത്തിൽ ജലതരംഗം വായിയ്ക്കാൻ തുടങ്ങിയിരുന്നു. മിന്നൽ തെളിഞ്ഞപ്പോൾ തോട്ടത്തിലെ ഓരോ ഇലയും ഒരു നിമിഷനേരത്തേയ്ക്കു് അതിൽ പ്രകാ ശിച്ചു.

''ചമ്പകവൃക്ഷങ്ങൾക്കപ്പുറം, വൃദ്ധയായ ഗംഗയുടെ ഓള ങ്ങൾ വെറുതെ ശബ്ദിച്ചുകൊണ്ടിരിക്കുന്നു.'' സിറിൽ പറ ഞ്ഞു. ''അവരോടു പറയൂ, ഞാൻ നിങ്ങളുടെ ശബ്ദത്തിന്നെ തിരെ ചെവി അടച്ചിരിക്കുന്നു എന്ന്. ഞാൻ എന്റെ തോ ണി കരയിൽ കെട്ടിയിരിക്കുന്നു.''

''ശരി, ഞാൻ പറയാം.'' കമാൽ മെല്ലെ മറുപടി പറഞ്ഞു.

അടുത്ത ദിവസം രാവിലെ കമാൽ സിറിലിനെ ഡാക്കയിൽ വിട്ടുകൊണ്ടു വിമാനംവഴി കൽക്കത്തയിലെത്തി. അയാം വിചാരിച്ചു—തന്റെ മരിച്ച അമ്മാമനായ നവാബ് അബ്ബാസ് റസാ ബഹദൂറിന്റെ വീട്ടുകാരെ കാണാൻ ''ദത്ത ഹൌസിൽ'' പോകാമെന്നു്; പക്ഷേ, പിന്നീടു് അയാം തന്റെ നിശ്ചയം മാററുകയും ട്രെയിനിൽ ലക്നോവിലേയ്ക്കു പോവുകയും ചെയ്തു.

ഹൌറ സ്റ്റേഷനിൽവെച്ചു് ഒരു പോലീസുകാരൻ തന്റെ നേരെ വരുന്നതുകണ്ടു് അയാം പരിഭ്രമിച്ചു. അയാം പോക്കററിൽ കയ്യിട്ടു വിസയും പാസ്പോർട്ടിന്റെ കടലാസ്സുകളും സ്പർശിച്ചു. താൻ നിയമവിരുദ്ധമായി ഇന്ത്യയിൽ പ്രവേശിച്ചതല്ലല്ലോ എന്നു് അയാം സന്തോഷിച്ചു.

വണ്ടി മുന്നോട്ടു പാഞ്ഞു. ബർദ്വാൻ, അസൻസോൾ, ദുർഗാപ്പൂർ, അലഹബാദു്. വണ്ടി അപരിചിതമായ ഒരു ഭൂമിയിൽക്കൂടി സഞ്ചരിക്കയായിരുന്നു. ഒരുകൊല്ലം മുമ്പുവരെയും ഇതു തന്റെ സ്വന്തം നാടായിരുന്നു; ഇപ്പോഴോ? ഒരു വിദേശിയനെന്നപോലെയാണു് ഇവിടെ സഞ്ചരിക്കുന്നതു്. എല്ലാവരുടെ കണ്ണുകളും അയാളുടെ നേർക്കായിരുന്നു. 'നിങ്ങൾ പാകിസ്ഥാനിയാണു്—പോലീസ് സ്റ്റേഷനിലേയ്ക്കു നടക്കൂ, നിങ്ങൾ പാകിസ്ഥാനിയാണ്—മുസൽമാൻ, ചാരൻ, മുഹമ്മദീയചാരൻ'—തീവണ്ടിയുടെ ചക്രങ്ങളിൽനിന്നു് ഇതേ ശബ്ദം പുറത്തു വന്നുകൊണ്ടിരുന്നു—'ദേശദ്രോഹി, ചാരൻ, ദേശദ്രോഹി, ചാരൻ'. അയാം പരിഭ്രമിച്ചു കണ്ണുകൾ തുറന്നു. വണ്ടി ചാർബാഗ് ജങ്ഷനിൽ പ്രവേശിക്കയായിരുന്നു. അയാളുടെ ഹൃദയം മിടിച്ചു.

ചാർബാഗ്—ലക്നോ—ലക്നോ.

അയാം രണ്ടുദിവസം ബന്ധുക്കളുടെ കൂടെ താമസിച്ചു. പിന്നെ മൂന്നാംദിവസം ലക്നോവിൽനിന്നു പോയി. 'ഖയാബാനി'ന്റെ അവകാശത്തെസ്സംബന്ധിച്ചു ഫോറം പൂരിപ്പി

സ്റ്റാനായി, ആവശ്യമായ റിക്കാർഡുകളമെടുത്തു് അയാംക്ക ഡെഹറാഡൂണിലും പോകേണ്ടതുണ്ടായിരുന്നു. വണ്ടി മുറാദാബാദിൽ എത്തിയപ്പോഠം, ചമ്പ ഇംഗ്ലണ്ടിൽനിന്ന മടങ്ങിവന്നിരിക്കുന്ന എന്നും, പിതൃസഹോദരൻെറക്കൂടെ മുറാദാബാദിൽ താമസിയ്ക്കുകയാണെന്നും ആരോ ലക്നോവിൽവെച്ചു തന്നോട്ട പറഞ്ഞ കാര്യം അയാംക്കു് ഓർമ്മവന്നു. അയാഠം ഉടനെ തൻെറ വിസമേൽ മുറാദാബാദ് എന്നുകൂടി ചേർത്തു.

വണ്ടി പ്ലാററുഫോറത്തിൽ വന്നുനിന്നു. അയാഠം സാമാനങ്ങളെടുത്തു വണ്ടിയിൽ നിന്നിറങ്ങി, സ്റ്റേഷനിൽനിന്ന പുറത്തു കടക്കുകയും, ഒരു കുതിരവണ്ടി വിളിക്കുകയും ചെയ്തു. പിന്നെ ചമ്പയുടെ മേൽവിലാസം നോക്കുന്നതിന വേണ്ടി അയാഠം പോക്കററിൽനിന്ന നോട്ടുപുസ്തകമെടുത്തു.

കുതിരവണ്ടി അങ്ങാടികഠം താണ്ടി ഒരുഭാഗത്തേയ്ക്കു തിരിഞ്ഞു. നിരത്തിൽക്കൂടി ഉന്തുവണ്ടികളും റിക്ഷകളും തിരശ്ശീല ഇട്ടിട്ടുള്ള മഞ്ചലുകളും ഒററക്കുതിരവണ്ടികളും പൊയ്ക്കൊണ്ടിരുന്നു. പർദ്ദ ധരിച്ചിട്ടുള്ളവരും കുട്ടികളെ എടുത്തവരുമായ സ്ത്രീകഠം ചെരുപ്പുകഠം വലിച്ചിഴച്ചുകൊണ്ടു തെരുവിൽ പ്രവേശിച്ചുകൊണ്ടിരുന്നു. കമാലിൻെറ വണ്ടി ഒരു തെരുവിൽ പ്രവേശിച്ചു. ഒരുപക്ഷേ, ഇതായിരിയ്ക്കാം അയാളുടെ ഗന്തവ്യസ്ഥാനം. വാതിലുകഠംക്ക മുമ്പിൽ ഉടഞ്ഞ മൺഘപങ്ങഠം കിടന്നിരുന്നു; പള്ളിയുടെ അരമതിലിന്മേൽ ഇരുന്നു് ഒരു പരുന്തു് ഉറക്കം തൂങ്ങുകയാണു്. ചമ്പാബാജിയുടെ തെരുവാണതു്.

അയാഠം വണ്ടിയിൽ നിന്നിറങ്ങി. മുന്നിൽ വലിയതും പണ്ടുകാലത്തേതുമായ വാതിലാണു്. അതിൻെറ കതകിൽ ഒരു ഭാഗത്തു് ചെറിയ ജനവാതിലുണ്ടു്. ഉള്ളിൽ വലിയ ഓതമാണു്, വയ്ക്കോലിൻെറ കൂമ്പാരവും. രണ്ടുമൂന്ന ചെറിയ കട്ടിലുകളും കിടക്കുന്നു. അകത്തു് ഒരുവശത്തു് ഇരുണ്ട കോണിയാണു്. ഒരുപക്ഷേ, അതു് പതിനെട്ടാംനൂററാണ്ടിൽ പണിതതായിരിയ്ക്കണം. അയാഠം പ്രവേശനദ്വാരത്തിൽ ശബ്ദമുണ്ടാക്കിക്കൊണ്ടു് അങ്ങുമിങ്ങും നടന്നു. ആരും മറുപടി കൊടുക്കാഞ്ഞപ്പോഠം, അയാഠം ധൈര്യപ്പെട്ടു സ്വയം കോണികയ

യറി. രണ്ടാമത്തെ നിലയിൽ ഒരു ചെറിയ അങ്കണമുണ്ടായിരുന്നു. അതിൽ ചൈനാക്ലേ കൊണ്ടുള്ള ഒരു പാത്രം വെച്ചിട്ടുണ്ടു്. മുന്നിൽ വരാന്തയും ഒരു വലിയ മുറിയുമുണ്ടു്. ഒരുപക്ഷേ, അതു് ഈ വീട്ടിലെ ഇരിപ്പുമുറിയായിരിക്കണം. അതിൽ ഒരു കസാല മാത്രമേ ഉണ്ടായിരുന്നുള്ളു. അലമാരിയിൽ 'ഖുദായിഫൌജ്ദാരി'ന്റേയും 'അവധ്പഞ്ചി'ന്റേയും പഴയ ലക്കങ്ങളും ബൈണ്ടുചെയ്ത കെട്ടുകളും ഉണ്ടായിരുന്നു. കതകുകളിൽ തവിട്ടുനിറം, പച്ച, ചുവപ്പു മുതലായ വർണ്ണങ്ങളുള്ള ചില്ലുകളും വെച്ചിരിയ്ക്കുന്നു. പുറത്തു് മട്ടുപ്പാവുണ്ടു്. ഇവിടെ നിന്നുകൊണ്ടു് അയാൾ പടിഞ്ഞാട്ടു നോക്കി. ഇഷ്ടികകൾ പതിച്ച തെരുവുകൾ വളരെ വൃത്തിയുള്ളതായിരുന്നു. അയാൾ ശ്രദ്ധാപൂർവ്വം നോക്കിക്കൊണ്ടു നിന്നു. താഴെയുള്ള മുസ്ലിംപള്ളിയിൽ ഇമാം നിസ്കരിക്കുന്നുണ്ടായിരുന്നു.

കമാൽ കോണിമേൽ നിന്നിറങ്ങി വീണ്ടും തെരുവിൽ വന്നു. ഈ വീട്ടിൽ താമസിക്കുന്നവർ എവിടെ പോയിരിക്കുന്നു എന്നു് അയാൾ അത്ഭുതപ്പെട്ടു. ചുററും പരിപൂർണ്ണമായ നിശ്ശബ്ദതയാണു്. വീടിന്റെ വലത്തുഭാഗത്തുള്ള പച്ചതിങ്ങിയ ചെരുവിൽ ശ്മശാനമായിരുന്നു. അയാൾക്കു രോമാഞ്ചം വന്നു—ജീവിക്കുന്ന ആത്മാക്കൾ, മൃതരായ ആത്മാക്കൾ, ഇവിടെ എത്രയേറെ അശ്ശുഭമാണു്! ശവങ്ങളുടെ പട്ടണം—ചമ്പാബാജി നിങ്ങൾ ഇവിടെ എവിടെയാണു്?

അയാൾ മറെറാരു വാതിലിന്റെ മുന്നിലെത്തി. അതും ആദ്യത്തേതുപോലെത്തന്നെ ആയിരുന്നു. അയാൾ അതിന്റെ ചങ്ങല പിടിച്ചുകലുക്കി.

''ആരാണതു്?'' അകത്തുനിന്നു ശബ്ദം വന്നു. ഖിന്നതയും നിരാശയും കാരണം കമാലിന്റെ തൊണ്ടയിൽനിന്നു ശബ്ദം പുറത്തു വന്നില്ല.

''ആരാണതു്?'' കറുത്തതും ഇടുങ്ങിയതുമായ വരയുള്ള പൈജാമ ധരിച്ച ഒരു കിഴവി അകത്തുനിന്നു് എത്തിനോക്കി.

''ഞാനാണു്.''

''എന്നുവെച്ചാൽ! പേരു പറയൂ.''

''ഞാൻ—കമാൽറസാ—പാകിസ്ഥാനിൽനിന്നു വന്നിരിക്കുയാണു്.''

കിഴവി കുറച്ചുസമയത്തിനു ശേഷം മടങ്ങിവന്നു വാതിൽ തുറന്നു. ''വരൂ, അകത്തേയ്ക്കു്.''

അയാൾ അകത്തു കടന്നു. അകത്തെ മുററം ഇഷ്ടിക വിരിച്ചതായിരുന്നു. ചുമരിനു തൊട്ടുള്ള തിട്ടകളിൽ എന്നത്തേയോ ചെടികൾ വളരുന്നു. ഇപ്പോൾ ഏതാണ്ടു നശിച്ച മട്ടാണു്. അടുക്കളെയ്ക്കു മുന്നിൽ ഒരു കോഴിക്കൂടുണ്ടു്. കോഴിക്കുഞ്ഞുവലുകൾ അങ്ങിങ്ങു പറന്നുനടക്കുന്നു. മുന്നിൽ വലിയ ഒരു വരാന്തയും വരാന്തയുടെ അററത്തു് ഒരു തിണ്ണയും കാണാം. ആ തിണ്ണമേൽ ചമ്പ ഇരിയ്ക്കുന്നുണ്ടായിരുന്നു.

''ഹലോ, കമാൽ! വലിയ ആശ്ചര്യം തന്നെ.''

''ചമ്പാബാജീ!''

''നിങ്ങളോ! ദൈവമേ!''—അവൾ മെല്ലെ എഴുന്നേററു. ക്ഷമായാചനം ചെയ്യുന്ന മട്ടിൽ തിണ്ണവിരി ശരിപ്പെടുത്തി.

''ഞാൻ മുന്നിലുള്ള വീട്ടിലാണു് കയറിയതു്''—കമാൽ പറയുവാൻ തുടങ്ങി.

''എൻെറ വീട്ടിലുള്ളവരെല്ലാം ഇളയച്ഛൻെറ വീട്ടിലേയ്ക്കു പോയിരിയ്ക്കുയാണു്. അങ്ങോട്ടുപോയി, ശാന്തമായിരുന്നു സംസാരിയ്ക്കാം.''

അവൾ അഴയിൽനിന്നു പുതപ്പെടുത്തു് അടിമുതൽ മുടിവരെ മൂടത്തക്കവിധം പുതയ്ക്കുകയും തലയിലെ ഭാഗം മുഖാവഗുണ്ഠനം പോലെ വലിച്ചിടുകയും ചെയ്ത ശേഷം കമാലിൻെറകൂടെ തെരുവിലേയ്ക്കിറങ്ങി.

''ഞങ്ങളുടെ ഇവിടെ പർദ്ദ നടപ്പുണ്ടു്. വിരിയും പുതപ്പുമൊക്കെയാണു് അതിനു ധരിക്കുന്നതു്.'' അവൾ വ്യാഖ്യാനിച്ചു. അവർ പഴയ പള്ളിയുടെ അടുത്തെത്തി, മറെറാരു തെരുവിലേയ്ക്കു തിരിഞ്ഞു. അതു് ശവക്കോട്ട നില്ക്കുന്ന ചെരിവിൽക്കൂടിയാണു പോകുന്നതു്. ഈ തെരുവും വളരെ വൃത്തിയുള്ളതായിരുന്നു. ചുമരുകളിൽ പുല്ലും അരയാൽത്തൈയ്യും മുളച്ചു നില്ക്കുന്നുണ്ടു്.

''ഇതും?''—കമാൽ ശ്മശാനത്തിന്റെനേരെ വിരൽചൂണ്ടി.

''നമ്മുടേതന്നെ.'' ചമ്പ ഒപ്പം നടന്നുകൊണ്ടു പറഞ്ഞു. ''ഇവിടെത്തന്നെ ജീവിക്കുന്നു, ഇവിടെ മരിയ്ക്കുകയും ചെയ്യും.''

കുറച്ചുകൂടി പോയപ്പോൾ 'ദീവാൻഖാന' വന്നു.

''ഇളയച്ഛന്റെ വീടാണോ?''

''അതേ.''

അവർ ഉമ്മറത്തേയ്ക്കു കടന്നു. മുററത്തു് അനവധി ഇരിപ്പിടങ്ങൾ വെച്ചിരുന്നു. ശൂന്യതയുടെ ആധിക്യംകൊണ്ടു് ആ സ്ഥലം ഇരമ്പുകയാണു്.

''ഇവിടെ ആരും താമസമില്ലേ?''—അയാൾ അല്പം ഭീതനായി ചോദിച്ചു.

''ഇല്ല''—ചമ്പ ശാന്തമായി മറുപടി പറഞ്ഞു. ''ഇതു് ഇമാംബാഡയാണു്. ഈ ഇരിപ്പിടങ്ങളെല്ലാം ഉണ്ടല്ലോ. പാകിസ്ഥാൻ ഉണ്ടാകുന്നതിനു മുമ്പു് ഞങ്ങളുടെ ഇവിടത്തെ പ്രസിദ്ധമായ ''തഫ്തോം കീ മജ്‌ലിസ്'' ഇവിടെയാണു നടക്കാറു്.''

അവൾ വീണ്ടും പഴയ പല്ലവി ആരംഭിച്ചു. കമാൽ ദേഷ്യത്തോടെ വിചാരിച്ചു—''ശരിയായ വീടു് ഉള്ളിലാണു്.''

ചമ്പ തുടർന്നു—''ഉള്ളിൽ പോകാം. ആരും നിങ്ങളുടെ മുമ്പിൽ പർദ്ദ ധരിയ്ക്കില്ല.''

അവർ ഉമ്മറം കടന്നു് അകത്തെത്തി. ഉള്ളിലെ മുററത്തു് കസാലകളും കട്ടിലും കിടന്നിരുന്നു. ഒരു കട്ടിലിന്മേൽ ചിത്രപ്പണിയുള്ള വിരിയുണ്ടു്. അടുക്കളയിൽനിന്നു വറുത്തിടുന്നതിന്റെ മണം വന്നുകൊണ്ടിരുന്നു. യാതൊരു പ്രാധാന്യവുമില്ലെന്നു തോന്നിക്കുന്ന രണ്ടുമൂന്നുപേർ അവിടവിടെ ഇരിക്കുന്നുണ്ടു്. മേഘം ആകാശത്തിൽ മുററിനില്ക്കുന്നു. പക്ഷേ, കാററില്ലാത്തതിനാൽ വലിയ പുഴുക്കവുമുണ്ടു്. വിളക്കിനു ചുററും ഈയ്യാൻപാററകൾ പറക്കുന്നു.

''ഇളയച്ഛാ, ഇതു കമാലാണു്.'' ഇരുട്ടിൽ ചമ്പയുടെ ശബ്ദം വന്നു.

''വരൂ, വരൂ, ഇരിയ്ക്കൂ. നിങ്ങൾ ഞങ്ങളോട് വലിയ ആദരവു കാണിച്ചിരിക്കുന്നു.'' കട്ടിലിൽ കിടക്കുകയായിരുന്ന ഇളയച്ഛൻ എഴുന്നേററിരുന്നുകൊണ്ടു പറഞ്ഞു.

ഒരു പെൺകുട്ടി വിളക്കെടുത്ത് അടുക്കളയിലേയ്ക്കു പോയി. മറെറാരു പെൺകുട്ടി വരാന്തയിലെ മേശയ്ക്കടുത്തിരുന്നു പഠിയ്ക്കുകയാണ്. ''ഈശ്വരാ. മധ്യവർഗ്ഗീയർ ഇത്രയേറെ അപകർഷാവസ്ഥയിലാണോ?''—കമാൽ ഒരു വിറയലോടെ വിചാരിച്ചു. മുററത്തുനിന്ന ആഗതരുടെ കാലടിശബ്ദംകേട്ട് വരാന്തയിലിരുന്നിരുന്ന പെൺകുട്ടി കണ്ണുയർത്തി കമാലിനെ നോക്കി. കമാൽ തന്റെ കണ്ണുകൾ മറുഭാഗത്തേയ്ക്ക് ഉടനെ തിരിച്ചു. മധ്യവർഗ്ഗീയരായ പെൺകുട്ടികളുടെ റൊമാൻറിക് സ്വഭാവത്തെപ്പററി അയാൾ കേട്ടിട്ടുണ്ടായിരുന്നു. അടുക്കളയിൽ നിന്നു്ചായയുമായി വരുമ്പോൾ പെൺകുട്ടി തന്നോട് സാമയികമായ റൊമാൻസ് തുടങ്ങുകയും പിന്നീട് തനിയ്ക്കു നീണ്ട നീണ്ട കത്തുകൾ—പ്രേമലേഖനങ്ങൾ—എഴുതുകയും ചെയ്യുമെന്ന് അയാൾക്ക് ഒട്ടുംതന്നെ ആഗ്രഹമില്ലായിരുന്നു.

അയാളുടെ കെട്ടുപിണച്ചിലുകൾ വർദ്ധിക്കയാണ്.

''ഇവർ രണ്ടുപേരും എന്റെ ഇളയച്ഛന്റെ മക്കളാണ്.'' ചമ്പ അതേ സ്വരത്തിൽ കട്ടിലിന്റെ കാൽക്കൽ ഇരുന്നുകൊണ്ട് പറഞ്ഞു—''ഇവൾ ജേബുന്നിസ. ദില്ലി എം.എ. യാണ്. മറിയം ജമാനി എന്നാണ് ചെറിയവളുടെ പേർ. കൃഷിയിൽ എം. എസ്‌സി. ക്കു പഠിക്കുന്നു. നിങ്ങൾ എന്താണ് മൌനമായിരിക്കുന്നത്.''

''ഒന്നുമില്ല, ചമ്പാബാജി.''

പിന്നെ ഇളയച്ഛൻ അയാളോട് മെല്ലെമെല്ലെ വർത്തമാനം തുടങ്ങി—അതേ പഴയ കഥകൾ, പാകിസ്താൻ, ഹിന്ദുസ്ഥാൻ. ''ഞങ്ങളൊക്കെ പടിഞ്ഞുകഴിഞ്ഞു.''

''ഇവിടെ എന്താണിത്ര നിശ്ശബ്ദത?''—കമാൽ പരിഭ്രമത്തോടെ വീണ്ടും ചോദിച്ചു. അയാൾക്ക തന്റെ വിഡ്ഢിത്തത്തെപ്പററി അടുത്ത നിമിഷത്തിൽ ബോധമുണ്ടായി. ''ആളുകളെല്ലാം എവിടെപ്പോയി?''

''നിങ്ങഠം പോയ സ്ഥലത്തേയ്ക്കുതന്നെ.'' ഇളയച്ഛൻ മറു പടി പറഞ്ഞു. ''ഖോഖരാപാർവഴി എല്ലാവരും കടന്നുപോയി. രുഹേൽഖണ്ഡം മുഴുവൻ ഇന്നു കാലിയാണു്. കിഴവന്മാരായ ഞങ്ങളിൽ ചിലർ മാത്രമേ ബാക്കിയുള്ളു. ഇനി രണ്ടുമൂന്നു കൊല്ലം കഴിഞ്ഞു് ഞങ്ങളുംകൂടി മരിച്ചുപോയാൽ ഇവിടെ പിന്നെ കഴുതകളായിരിയ്ക്കും കിടന്നുരുളുന്നതു്.''

കമാൽ എഴുന്നേററു നടക്കാൻ തുടങ്ങി. മറിയം ജമാനി ഉദാസീനതയോടെ ചായ ഉണ്ടാക്കിക്കൊണ്ടു വരുന്നുണ്ടു്. റൊമാൻസു് തുടങ്ങുവാൻ അവഠം നിശ്ചയിച്ചുവോ ഇല്ലയോ എന്നു് ഒട്ടുംതന്നെ സ്പഷ്ടമായിരുന്നില്ല. കമാൽ തെല്ലു ശാന്തവും വിഷാദമഗ്നവുമായ മട്ടിൽ ആലോചനയിൽ മുഴുകി.

''പാക്കിസ്ഥാനിൽ സ്ഥിതിഗതികഠം എങ്ങിനെയിരിക്കുന്നു?''—ഇളയച്ഛൻ ചോദിച്ചു. ''ഇവിടെയുള്ള നെയ്ത്തുകാരും മററും അവിടെപ്പോയി ലക്ഷപ്രഭുക്കളാകുന്നു എന്നു കേഠക്കുന്നല്ലോ. ശരിയാണോ, മിസ്റ്റർ? എന്റെ മരുമകൻ എഴുതിയിരിക്കുന്നു—'പഞ്ചാബികഠം യു. പി. ക്കാരെ നിശ്ശബ്ദരാക്കിയിരിക്കുന്നു' എന്നു്. എങ്ങും അവ്യവസ്ഥയാണത്രെ. മിസ്റ്റർ, ഞങ്ങഠം നശിച്ചുകഴിഞ്ഞു, പൂർണ്ണമായും. അവിടെ എന്തു ലഡ്ഡുവാണു് ഇനി കിട്ടാനിരിക്കുന്നതു്? അതേ, മറിയം''—അയാഠം വിഷയം മാററി. ''ചേട്ടനു രണ്ടു ബിസ്കററും കൊണ്ടു വാ. കമാൽ, ഈ വീട്ടിൽ എല്ലാററിനും വേലക്കാരുണ്ടായിരുന്നു. ഇപ്പോഠം മൂങ്ങകളാണു് മൂളുന്നതു്.''

കമാൽ ഒന്നും മിണ്ടിയില്ല.

''ഇവിടെ ഇലക്ട്രിസിററി ഇതുവരെ എത്തിയിട്ടിയല്ല'' ചമ്പ നിർവൈയക്തികമായ സ്വരത്തിൽ പറഞ്ഞു. ''തെരുവിൽ പണ്ടേ വന്നതാണു്, അവിടെ അച്ഛന്റെ ചെങ്ങാതിയുടെ വീടുണ്ടു്. അവർ വീട്ടിലുള്ള എല്ലാവരോടുമൊപ്പം സിന്ധിലെ ഹൈദ്രബാദിലേക്കു പോയി. അതുകൊണ്ടു വീടു കസ്റ്റോഡിയന്റെ കയ്യിലായി. സിക്കുകാർ അതിൽ ഒരു സ്കൂഠം തുറന്നു് കണക്ഷനു അപേക്ഷിച്ചിട്ടുണ്ടു്. ഞങ്ങളുടെ വീടുകളിൽ ഇതുവരെ വന്നിട്ടില്ല.'' ചമ്പയുടെ ശബ്ദം ഇരുട്ടിൽ മങ്ങി.

''എലക്ട്രിസിററിക്ക പണംവേണം മിസ്റ്റർ'' ഇളയച്ഛൻ ചായയുടെ ട്രേ സ്ററൂളിന്മേൽ ശക്തിയോടെ വെച്ചുകൊണ്ടു പറഞ്ഞു. ട്രേയുടെ ബാലൻസ് തെററി. പാൽപാത്രം പൊട്ടിയതിനാൽ പാൽ മുഴുവൻ നിലത്തുപോയി. ''രാത്രി ഇത്രയായില്ലേ; ഇനി പാൽ എവിടെനിന്നു കിട്ടാനാണ്?'' അദ്ദേഹം പറഞ്ഞു. ചമ്പ ദുഖത്തോടെ നോക്കിക്കൊണ്ടിരുന്നു.

''ഇതിൽ വ്യസനിക്കാതിരിക്ക ചമ്പാബാജി'' കമാൽ ആഴമാർന്ന സ്വരത്തിൽ മെല്ലെമെല്ലെ പറഞ്ഞു.

ചമ്പ കണ്ണുയർത്തി അയാളെ ഒന്നു നോക്കുകയും പുഞ്ചിരി കൊള്ളുകയും ചെയ്തു.

കമാൽ ചമ്പയെ ഇന്നു അവളുടെ ജീവിതത്തിൻെറ മറെറാരു പടിയിൽ, മറെറാരു പശ്ചാത്തലത്തിൽ അണുകയാണ്. ഇതാണ് അവളുടെ ശരിയായ രൂപം. അയാരം ക്ഷണനേരം കണ്ണുകളടച്ചു—ലക്നോ, പാരീസ്, കാംബ്രിഡ്ജ് ലണ്ടൻ എന്നിവിടങ്ങളിൽകണ്ട ചമ്പ, മുറാദബാദിലെ തെരുവിലുള്ള ഇരുട്ടടഞ്ഞ ഈ വീട്ടിലെ ചമ്പ, മധ്യവർഗ്ഗീയയായ ചമ്പ, ധീരയായ ചമ്പ.

നല്ലതു സഹോദരി, നല്ലതു. നിങ്ങരംക്ക മറുപടിയില്ല. ഞാൻ സമ്മതിക്കുന്നു.

കമാൽ മുറാദാബാദിൽ രണ്ടു ദിവസം തങ്ങി. താൻ ആദ്യം ചെന്നു കയറിയതും, തവിട്ടുനിറവും നാരങ്ങാനിറവുമുള്ള ഗ്ലാസ്സുകരം ഘടിപ്പിച്ചതും ആയ മുറിയിലേക്ക അയാരം രാത്രിയിൽ ആനീതനായി. പാതിരവരെ അയാരം മട്ടുപ്പാവിൽ നിന്നു മുന്നിലുള്ള രംഗം നോക്കിക്കൊണ്ടിരുന്നു. ചന്ദ്രൻ തൻെറ മങ്ങിയ നിലാവ് വീടുകളുടെ മേൽപുരകളിന്മേലും, പള്ളി, സ്തംഭം, കത്തുന്ന ചേപ്പ് മുതലായവയിന്മേലും വിരിച്ചു കഴിഞ്ഞിരുന്നു.

ഉച്ചയുറക്കത്തിന് അയാളുടെ കട്ടിൽ കോണിയുടെ അവസാനത്തെ പടിയിൽ ഇടപ്പെട്ടു. അവിടെ രാമഗംഗയിൽ നിന്നുള്ള തണുത്ത കാററു വന്നുകൊണ്ടിരുന്നു,

''നിങ്ങളുടെ നാട്ടിൽ ഇന്ത്യൻ സാരികരംക്ക വലിയ ഡിമാണ്ടു ആണെന്നു കേരംക്കുന്നുവല്ലോ''

ചമ്പാബാജി ഉമ്മറത്തു ശാന്തമായും ഉല്ലാസമായും ഇരുന്നു സംഭാഷണം തുടങ്ങി. ''പാക്കിസ്ഥാനിലെ 'സൊസൈററി ലേഡീസ്'' ഇവിടെ വന്നാൽ ഉടനെ ആക്രമിക്കുന്നതു് തുണിക്കടകളെ ആണു്. നിങ്ങളുടെ സമുദായത്തിന്റെ ഉയർന്ന പടിയിലുള്ള സ്ത്രീകളം...''

''സമുദായത്തിന്റെ ഉയർന്ന പടി' എന്നതിനെ വ്യാഖ്യാനിക്കുകയാണോ?'' — കമാൽ ദേഷ്യപ്പെട്ടു ഇടയിൽക്കയറി പ്പറഞ്ഞു. ''ചമ്പാബാജി, നിങ്ങൾക്കുതന്നെ വർഗ്ഗബോധം ഉണ്ടാകുന്നതിന്നു് തികച്ചും പതിനഞ്ചുകൊല്ലം പിടിച്ചു എന്നു മറക്കരുതു്''

ചമ്പ ഉറക്കെ ചിരിച്ചു ''വർഗ്ഗബോധത്തെപ്പററിയാണു് സംസാരിക്കേണ്ടതെങ്കിൽ എന്റെ ഈ അനുജത്തിമാരോടു സംസാരിക്കൂ. ജേബുന്നം മറിയവും പ്രബല വിദ്യാർത്ഥി പ്രവർത്തകരാണു് — രണ്ടുപേരും.''

കമാലിനു മനസ്സിലായി. അയാളുടെ സന്ദേഹം വെറുതെയായിരുന്നു. ഈ മദ്ധ്യവർഗ്ഗീയ ബാലികമാർ തങ്ങളുടെ റോമാൻറിക് സ്വഭാവത്തേയും നൈരാശ്യത്തേയും ജയിച്ചിരിക്കുന്നു. ഇന്നേയ്ക്കു പതിനഞ്ചു കൊല്ലം മുമ്പു് ചമ്പയുടെ സ്ഥാനത്തായിരുന്നുവെങ്കിൽ, അവരും ഒരുപക്ഷേ, അവളെപ്പോലെ ത്തന്നെ റോമാൻസിനെ ആരാധിക്കുന്നവരാകുമായിരുന്നു. രണ്ടുപേരും പുതിയ പെൺകുട്ടികളാണു്; ചമ്പ ഇടയിലെ പരിവർത്തനഘട്ടത്തിലെ പെൺകുട്ടിയും, അതുകൊണ്ടുതന്നെ അവൾ പരീക്ഷണങ്ങൾ നടത്തുകയും തോൽക്കുകയും ചെയ്യണമെന്നതു് ആവശ്യമായിരുന്നു.

ജേബുന്ന്, മറിയം—ദരിദ്രരെങ്കിലും സാഹസികരായ കുട്ടികൾ — അവരുടെ ഉള്ളിൽ യാതൊരു കെട്ടുപിണച്ചിലുമില്ല.

''ഞാൻ 1941-ൽ ഇവരെപ്പോലെത്തന്നെ ആയിരുന്നെങ്കിൽ ...'' കമാലിന്റെ ഉള്ളിലെ സംഗതി ചമ്പ മനസ്സിലാക്കിയോ എന്നു തോന്നി.

''ഇന്നു നമ്മുടെ കൈവശം സംഭവങ്ങളൊന്നുമല്ല'' — കമാൽ പറഞ്ഞു. തനെത്ര വയസ്സനായിരിക്കുന്നു എന്നു അയാൾക്കു

അനുഭവമായി. മുന്നിലെ ഈ ഉമ്മറപ്പടിമേൽ ഇരിക്കുന്ന ചമ്പ എത്രയധികം പ്രായമായ സ്ത്രീയാണ്! ഞങ്ങൾ രണ്ടുപേരും മനസ്സിലെ ലോകങ്ങളിൽ എത്രയധികം യാത്ര ചെയ്തിരിക്കുന്നു! അയാൾ ആശ്ചര്യത്തോടെ വിചാരിച്ചു.

കമാൽ ഈ സമയം അപരിചിതമായ ഒരു പട്ടണത്തിൽ, ഇരുട്ടടഞ്ഞ കോണിമേൽ ഇരിക്കുകയാണ്. നദിയിൽനിന്നു വരുന്ന മഴക്കാലക്കാററ് അയാളുടെ തലമുടിയെ അവശമാക്കിയിരുന്നു. നാട്ടിലെ വർഷക്കാലം—പക്ഷേ, ഇതു തന്റെ നാടല്ല. അയാളുടെ വിസയുടെ കാലാവധി അവസാനിക്കാറായി. പിറെറദിവസം രാവിലെ അയാൾ ഇവിടെനിന്നു നാട്ടിലേക്കു പുറപ്പെടും. മുറാദാബാദ്, ഈ കോണി, ചമ്പ, അഹമ്മദ്, ജേബുൻ, മറിയം, ഇളയച്ഛൻ—എല്ലാവരും ഇവിടെത്തന്നെ ഇരിക്കും. ഈ യാഥാർത്ഥ്യത്തിൽ അയാൾ കണ്ണുനീർ പൊഴിയ്ക്കണോ? താൻ കിഴവനായിരിക്കുന്നു എന്നു അയാൾക്കു ബോദ്ധ്യമായി. ഇന്നു അയാളിൽ വലിയ സഹനശക്തി വന്നിരിക്കുന്നു. സഹനശക്തി, സന്തുലനം, ശാന്തി—'പ്രാചീന യവനാദർശങ്ങൾ'—അയാൾക്കു ഹരിശങ്കരന്റെ വാക്കുകൾ ഓർമ്മവന്നു.

'ചമ്പ വീണ്ടും അയാളുടെ ഹൃദയത്തിലെ സംഗതി മനസ്സിലാക്കി. അവൾ പഴയ സ്വഭാവമനുസരിച്ചു ആവർത്തിച്ചു. ''എവിടെയാണ് നിങ്ങളുടെ സുഹൃത്തായ ഹരിശങ്കരൻ?''

''ചമ്പാബാജി''—അയാൾ അല്പം ക്ഷുണ്ണിയോടെ പറഞ്ഞു ''ഹരിശങ്കരൻ ഇപ്പോൾ എന്റെ സുഹൃത്തല്ല. ഞാനെങ്ങനെ അറിയും, അയാൾ ഇപ്പോൾ എവിടെയാണെന്ന്.''

''എന്താ, അയാൾക്കു കത്തെഴുതാറില്ലേ?''

''നിങ്ങൾക്ക് ഇതുവരെയും അറിഞ്ഞില്ലേ, ഞാൻ സുഹൃത്തുക്കൾക്കു കത്തെഴുതാറില്ലെന്ന്. ഞാൻ ഹരിശങ്കർ ശ്രീവാസ്തവയ്ക്കു എന്തെഴുതണം, എന്തിനെഴുതണം?''

''നിങ്ങൾ ഇപ്പോഴും ഭാവുകസ്വഭാവമുള്ള ആളാണല്ലോ?''

''അല്ല''—അയാൾ അലറി. ചമ്പ അയാളെ തൊണ്ടി സഹിതം വീണ്ടും പിടിച്ചിരിക്കുന്നു.

''മാററു, ചമ്പാബാജി''—അയാൾ ക്രുദ്ധിയോടെ വീണ്ടും പറഞ്ഞു. ''ഈശ്വരന്റെ പേരിൽ ഞാൻ ആണയിടുന്നു, നാലു പാടും കളിയ്ക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഈ 'ഇന്ത്യാ-പാകിസ്ഥാൻ മെലോഡ്രാമ'യിൽ എനിക്കു മടുപ്പുവന്നിരിക്കുന്നു. ഹരിശങ്കരൻ ബങ്കളൂരിലാണെന്നു തോന്നുന്നു. ഞാനെന്തിനു നിലവിളിച്ചുകൊണ്ടു അതിൽ പററിനില്ക്കുന്നു? ലാഹൌൽ ബിലാക്കുവത്.''

''നിങ്ങൾ ഇപ്പോഴും ശക്തനായിട്ടില്ല'' ചമ്പ മെല്ലെ പറഞ്ഞു. നിങ്ങൾ ഹരിശങ്കരനെ കാണാൻ ആഗ്രഹിക്കുന്നില്ല; കാരണം നിലവിളിച്ചുകൊണ്ടു അയാളെ ആലിംഗനം ചെയ്തേക്കുമോ എന്ന ഭയമാണ് നിങ്ങൾക്ക്. എന്നാൽ പിന്നെ എന്നെക്കാണാൻ എന്തിനു വന്നു?''—ഇതും വളരെ നാടകീയമായ ഒരു സംഗതി ആയിരുന്നു.

''അവസാനം മനുഷ്യൻ പഴയ സുഹൃത്തുക്കളുമായി മേളിക്കുകയും മേളിപ്പിക്കുകയും ചെയ്യുന്നു. കമാലിനു ഉചിതമായ മറെറാരു മറുപടിയും തോന്നിയില്ല. ''പിന്നെ മുറാദാബാദ് പോകുന്നവഴിക്കുതന്നെ ആണല്ലോ.''

മഴത്തുള്ളികൾ 'ടപ് ടപ്' എന്ന ശബ്ദത്തോടുകൂടി ടിന്നുകൊണ്ടുള്ള മേൽപുരമേൽ വീഴാൻ തുടങ്ങി. തെരുവിലെ മണ്ണിന്റെ മണം കമാലിനു അനുഭവപ്പെട്ടു. ഒരു സ്ത്രീ കടുസ്സായ പജാമ ധരിച്ചും, മാങ്ങാകൊട്ട തലയിൽവെച്ച് വിളിച്ചുപറഞ്ഞുകൊണ്ടും താഴത്തുകൂടെ പോയി. ചമ്പ ഉമ്മറപ്പടിമേലിരുന്നു കിളിവാതിലിൽകൂടി പുറത്തേയ്ക്കു നോക്കാൻ തുടങ്ങി.

കമാൽ മനസ്സിൽ ഒരു ചോദ്യവുമായി കുറേ നേരമായി ഇരിക്കുന്നു. പക്ഷേ ചോദിക്കാൻ ധൈര്യം വരുന്നില്ല. അവസാനം അയാൾ മറുഭാഗത്തേക്കു നോക്കി മന്ദമായ സ്വരത്തിൽ ചോദിച്ചു—''ചമ്പാബാജി, നിങ്ങൾ എന്താണു ചെയ്യാൻപോകുന്നതു?''

വളരെ നിർദ്ദയമായ ചോദ്യമായിരുന്നു അതു്. ഒരാളോടു അയാളുടെ ഭാവിയെപ്പററി നമ്മൾ എങ്ങിനെ ചോദിക്കും?

''ഞാൻ''—ചമ്പ മറുപടി പറഞ്ഞു—''ഞാൻ അവസാനം കാശിയിലേക്ക മടങ്ങിപ്പോവുകയാണു്. നിങ്ങൾക്കറിയാമോ എന്റെ പൂർവ്വികന്മാരുടെ പട്ടണത്തിന്റെ പേർ എന്താണെന്നു്?''

''ശിവപുരി''.

''അതേ, ആനന്ദത്തിന്റെ നഗരം അതു് ഒരു കാലത്തു് വാസ്തവത്തിൽ ആനന്ദത്തിന്റെ നഗരമായി മാറും. നാട്ടിലെ മറെറല്ലാ നഗരത്തിനെയുംപോലെ.

ഈ രാജ്യത്തെ ദുഖത്തിന്റെ കോട്ടയോ, ആനന്ദത്തിന്റെ ഗൃഹമോ ആയി മാററുന്നതു് എന്റെ സ്വന്തം കൈയ്യുള്ളിലുള്ള കാര്യമാണു് മററുള്ളവരെക്കൊണ്ട എനിക്കെന്തുപ്രയോജനം?'' അവൾ തന്റെ കരതലം തുറന്നു, ശ്രദ്ധയോടെ നോക്കി ''നർത്തകന്റേയോ, ലേഖകന്റേയോ, കലാകാരന്റേയോ കൈകളല്ല ഇവ; ജോലിചെയ്യാൻ ആഗ്രഹിക്കുന്ന, സാമാന്യവും, ശരാശരിയുമായ ബുദ്ധിയുള്ള ഒരു പെൺകുട്ടിയുടേതാണു്.''

അവൾ നിശ്ശബ്ദയായി. കുറച്ചുസമയത്തിനുശേഷം പള്ളിയിൽ നിന്നു് ഉച്ചയ്ക്കലത്തെ നിസ്കാരത്തിനുള്ള വാങ്കവിളി മുഴങ്ങി. ചമ്പ അബോധപൂർവ്വമായിത്തന്നെ മുപ്പട്ടകൊണ്ട തലമറച്ചു.

''കമാൽ''—കുറച്ചുകഴിഞ്ഞു, അവൾ വൈരശ്യത്തോടെ വിമലയുടെ കൂട്ടിപ്പിരിച്ചുകൊണ്ടു് പറഞ്ഞു—''നിങ്ങൾ എന്തിനാണു് പോയതു്? ഞാനും നിങ്ങളുടെ പാകിസ്ഥാനിൽ വന്നാൽ ഒന്നിനൊന്നു ഉയർന്ന ജോലി എനിക്ക കിട്ടുകയില്ലേ? നോക്കൂ, ഞാൻ കാംബ്രിഡ്ജിൽനിന്നു എത്രയെത്ര ഡിഗ്രികൾ എടുത്തിരിയ്ക്കുന്നു!''

ചമ്പയുടെ ബന്ധുക്കളായ പെൺകുട്ടികൾ താഴത്തെ വരാന്തയിലിരുന്നു പലഹാരങ്ങൾ ഒരുക്കുകയായിരുന്നു. ''കുറച്ചു ഇങ്ങോട്ടും കൊടുത്തയയ്ക്കൂ.''—ചമ്പ ജനവാതിലിൽക്കൂടി തല പുറത്തേയ്ക്ക നീട്ടിവിളിച്ചുപറഞ്ഞു.

''അയയ്ക്കാം ചേച്ചി; അല്പം ക്ഷമിയ്ക്കൂ'' അവർ ഒരു പാട്ടു് ആരംഭിച്ചു—

'മാന്തോപ്പിൽ ആരാണു് ഊഞ്ഞാലിട്ടതു്''—

കമാൽ കട്ടിലിൽ കിടന്നുകൊണ്ടുതന്നെ കണ്ണുകൾ അടച്ചു. ഈ പാട്ട അയാൾ ചെറുപ്പംമുതലേ കേൾക്കാറുള്ളതാണു്. മഴക്കാലം തുടങ്ങിയാൽ, അയാളുടെ വീട്ടിലെ പെൺകുട്ടികളും പാത്രം അടുപ്പത്തു കയററി ഇതേ പാട്ട ആലപിയ്ക്കാറുണ്ടായിരുന്നു. കോണിപ്പടിമേൽ പാജാമ കൂട്ടിയടിയ്ക്കുന്ന ശബ്ദം ഉയർന്നു. ജേബുൻ കനം കുറഞ്ഞ ചപ്പാത്തികൾ വെച്ച തളിക കയ്യുമായി മുകളിലേയ്ക്കു് വരുകയായിരുന്നു. അവൾ സ്വാഭാവികമായ മട്ടിൽ തന്നെ അകത്തേയ്ക്കു വരികയും തളിക നിലത്തു വെച്ചു് മൂളിപ്പാട്ടുപാടിക്കൊണ്ടു് താഴത്തേയ്ക്കു പോവുകയും ചെയ്തു.

ചമ്പ ഉമ്മറപ്പടിമേൽ ഇരുന്നു—"നിങ്ങൾ വിചാരിയ്ക്കുന്നു...", അവൾ മെല്ലെ പറഞ്ഞു—"എന്റെ വാതിൽക്കൽ ഇനി ആർ വരും എന്നു്. പക്ഷേ, കമാൽ, സ്വന്തം നേട്ടങ്ങളുടെ കാര്യത്തിൽ ഞാൻ നിങ്ങളേക്കാൾ അധികം ഭാഗ്യവതിയാണു്. എനിയ്ക്കു വഴികിട്ടിക്കഴിഞ്ഞിരിയ്ക്കുന്നു."

"നിങ്ങൾ പറയുന്നതു് ശരിയാണു്, ചമ്പാബാജി"

താഴെയുള്ള വെള്ളത്തൊട്ടിയിൽ മഴത്തുള്ളികൾ വീണശബ്ദമുയർന്നു. വർഷംമൂലം എങ്ങും പച്ചപ്പും നൂതനത്വവും വ്യാപിച്ചിരുന്നു. തെരുവുകളിൽ ചെറിയചെറിയ അരുവികൾ ഒഴുകുന്നുണ്ടു്. പാരപ്പററുകളിൽനിന്നും കഴലുകളിൽനിന്നും വെള്ളം ഒഴുകിവീഴുന്നു. താഴത്തെ മുററത്തു നിർമ്മലമായ ഒരു ചെറിയ പൊയ്ക നിർമ്മിതമായി. മുകളിൽ, ചീനത്തൊട്ടികളിൽ വെച്ചുപിടിപ്പിച്ചിരുന്ന ചെടികൾ മഴമൂലം പച്ചനിറഞ്ഞു നിന്നു. "ഇതു് എന്റെ വെള്ളക്കൊട്ടാരമാണു്"—ചമ്പ മെല്ലെ പറഞ്ഞു. "ഇവിടെ എന്റെ കണ്ണുനീർ ധാര ഒഴുകുന്നു."

വരാന്തയിൽ പെൺകുട്ടികളുടെ ദുപ്പട്ടകൾ അലയടിച്ചു.

"ഞാൻ സാധാരണക്കാരിയായ, ശരാശരിക്കാരിയായ ഒരു പെൺകുട്ടിയാണു്" ചമ്പ തുടർന്നു. ഞാൻ ഈശ്വരന്റെ ദാസിയായിരുന്നെങ്കിൽ —മീര, മുക്താ ബായി, സെയ്ന്റ് സോഫിയ—എന്റെ ഉടുപ്പ് എന്റെത്തന്നെ പവിത്ര രക്തം കൊണ്ടുചുവന്നും, കൈകളിൽ ആണികൾ തറച്ചും, തലയ്ക്കുചുററും പ്ര

കാശിത്തിന്റെ മദിര ഉള്ളതായും കാണപ്പെട്ടമായിരുന്നു. വിഷം നിറച്ച കോപ്പയും, പാമ്പുകൾ നിറച്ച പെട്ടിയും എന്റെ അടുത്തേയ്ക്കു അയയ്ക്കപ്പെടുകയും ചെയ്യുമായിരുന്നു. പക്ഷേ, ഞാൻ ചമ്പാ അഹമ്മദ് മാത്രമാണു് എന്റെ മുറിവു് ആക്ഷേപ്യമല്ല. എന്തുകൊണ്ടെന്നാൽ എന്റെ തമാശകൾ കാണുന്നവനും എന്നെപ്പോലെ മുറിവേററവനാണു്. ദുർബ്ബലനും നശ്വരനുമായ മനുഷ്യൻ, കാണുന്ന കണ്ണുകളില്ലാത്തവൻ ഒരുപക്ഷേ, ആളുകൾ സെൻറ് സോഫിയയെ പൂജിയ്ക്കുന്ന അവസരത്തിൽത്തന്നെ എന്നെ നോക്കി പരിഹസിച്ചേയ്ക്കാം''.

കാററിന്റെ ശക്തിയാൽ കുറെയേറെ ചാമ്പക്കായകൾ 'ടപ് ടപ്' എന്ന ശബ്ദത്തോടെ പടികളിന്മേൽ വീണു. ചമ്പ തന്റെ തലമുടിയിൽ നിന്നു മഞ്ഞനിറത്തിലുള്ള ഒരു ഇല എടുത്തു നിലത്തിട്ടു.

''കമാൽ''—അവൾ ആലോചിച്ചുകൊണ്ടു പറഞ്ഞു. ''ഞാൻ പലതരത്തിലുള്ള ബുദ്ധിമാന്മാരുമായി സമയം ചെലവാക്കിയിട്ടുണ്ടു്. അവരിൽ ഓരോരുത്തനും അവനവന്റെ സ്ഥാനത്തു് ചിലപ്പോൾ സന്തുഷ്ടനും, ചിലപ്പോൾ ദുഃഖിതനുമായിരുന്നു. 'നിങ്ങൾ എന്തുകൊണ്ടു് സന്തുഷ്ടനാണു്?—ഞാൻ എല്ലാവരോടും ചോദിയ്ക്കും. 'ഇത്ര ആഴമുള്ളതും, സൂക്ഷ്മവുമായ ബുദ്ധിയുണ്ടായിട്ടുപോലും ഈ വിധം മഗ്നനാണല്ലോ—അത്ഭുതം തന്നെ അവസാനം എനിയ്ക്കു മനസ്സിലായി, തങ്ങളുടെ ദുഃഖത്തെ ലോകത്തിന്റെ ദുഃഖത്തിൽ ഉൾക്കൊള്ളിച്ച ആളുകളാണു് പലരുമെന്നു്. എത്ര എളുപ്പമായ സംഗതി! പവിത്രതയുടെ അടിയിൽ എത്തിയപ്പോൾ മനസ്സിലായി നമ്മുടെ സ്വന്തമായ ദുഃഖവും എത്ര തുച്ഛമാണെന്നു്.

''എട്ടു വർഷത്തിനുശേഷം ഞാനും, നിങ്ങളെപ്പോലെ, സ്വന്തം നാട്ടിൽ മടങ്ങിവരികയും ഇവിടത്തെ സ്ഥിതിഗതികൾ കാണുകയും ചെയ്തു. തല അഭിമാനംകൊണ്ടു ഉയരുകയും ഹൃദയം സന്തോഷംകൊണ്ടു നിറയുകയും ചെയ്യുന്ന സംഗതികളോടൊപ്പംതന്നെ തല ലജ്ജ കൊണ്ടു് കുനിയുകയും, ഹൃദയം ദുഃഖനിർഭരമാവുകയും ചെയ്യുന്ന സംഗതികളും ഞാൻ കണ്ടു. എന്റെ

മുന്നിൽ പ്രശ്നങ്ങളുടെ ഉയർന്ന പർവ്വതമാണു്. ആ സമയത്തും ഉണ്ടായതും എന്തെന്നറിയാമോ? ഉറുമ്പു് എന്താണു് ചെയ്തതു്? ചെവികളിൽ ആനയെ തൂക്കിയിട്ടു, മലകയറുവാൻ തുടങ്ങി. ഞാൻ എന്താണു് ചെയ്യാൻ പോകുന്നതെന്നു് അറിയുവാൻ ഇനിയും നിങ്ങൾക്കു ആഗ്രഹമുണ്ടോ?''

അടുത്ത ദിവസം വൈകുന്നേരം കമാൽ അവിടെനിന്നുപോയി. വണ്ടി തെരുവുകടന്നു സ്റ്റേഷനിലേയ്ക്കു തിരിഞ്ഞപ്പോൾ കമാൽ കണ്ടു, ചമ്പാബാജി ഒരിയ്ക്കൽകൂടി വിദൂരതയിൽ നില്ക്കുന്നുവെന്നു്. ഇടിഞ്ഞുപൊളിഞ്ഞ വീടിന്റെ ഉമ്മറത്തു്, ഓക്സ്ഫോർഡ് സ്ട്രീറ്റിലുള്ള 'ചൈനയുടെ വഴിയമ്പല'ത്തിന്റെ കണ്ണാടിവെച്ച വാതിൽക്കലും അയാൾ അവളെ ഒറ്റയ്ക്കു ഇതേ മട്ടിൽ പിന്നിൽ വിട്ടുപോന്നിട്ടുണ്ടായിരുന്നു. ഗുൽഫിശാനിന്റെ പ്രവേശനദ്വാരത്തിനുമുമ്പിലുള്ള ഇരുട്ടടഞ്ഞ നിരത്തിലും അവൾ ഒരിയ്ക്കൽ ഈവിധം നിന്നിട്ടുണ്ടു്, ദൈയാസാഹബ് അവളെ വിട്ടു പാകിസ്ഥാനിലേയ്ക്കു പോയപ്പോൾ.

പക്ഷേ, ഇപ്പോൾ അവൾ ഒരു സമൂഹത്തിന്റെ ഭാഗമാണു്, ഒറ്റയ്ക്കല്ല അവസാനം, യാതൊരു പ്രത്യേക വ്യവസ്ഥയുമില്ലാതെ അവൾ സമൂഹത്തിന്റെ കൂട്ടുകെട്ടു സ്വീകരിച്ചിരിയ്ക്കുന്നു.

ചമ്പ ഇന്നു ഒറ്റയ്ക്കല്ല. ഘോഷയാത്രയിൽചേർന്നു അവൾ മുന്നോട്ടു നീങ്ങുകയാണു്. താമസസ്ഥലത്തെ തെരുവുകൾ, പള്ളിയുടെ കുംഭഗോപുരങ്ങൾ, ജേബുന്‍, മറിയം, നിരത്തിൽ ഗോട്ടി കളിയ്ക്കുന്ന കുട്ടികൾ, ഉന്തുവണ്ടിക്കാർ, ദരിദ്രർ, പർദ്ദ ധരിച്ച സ്ത്രീകൾ—മാത്രമല്ല, മുഴുവൻ ജനതയും അവളുടെ കൂടെയുണ്ടു്. ചമ്പാബാജി ഇന്നു അവരുടെയെല്ലാം കൂട്ടുകാരിയാണു്. ഇക്കൂട്ടർ മുന്നോട്ടുപോകുവാൻ സന്നദ്ധരാണു്—ഇന്നല്ലെങ്കിൽ നാളെ, എന്നെങ്കിലുമൊരു ദിവസം, വളരെ വേഗത്തിൽ ഇവർ ഉയരും. ഈ ബിന്ദുവിലെത്തി, സിറിലിന്റെ ഭവനത്തിലെ എല്ലാ ഘടികാരങ്ങളും കിലുങ്ങിക്കിലുങ്ങി പൊട്ടിപ്പോയി.

''എന്തുചെയ്യാം, പാർട്ടു്ണർ?''-വണ്ടിയിൽ ഇരുന്നുകൊണ്ടു അയാൾ തന്റെ ഹൃദയത്തിൽ മന്ത്രിച്ചു. ''വളരെ ദുഃഖമായ അവസാനമാണു് എന്റേതു്.''

വണ്ടി ശിവാലക് കുന്നുകളിൽക്കൂടി ഓടി, ഹിമാലയത്തിന്റെ പച്ച തഴച്ച താഴ്വരയിൽ എത്തി. ഡെഹറാഡൂൺ സ്റ്റേഷനിൽ ഇറങ്ങി അയാൾ ജില്ലാമജിസ്ട്രേററിന്റെ കോടതിയിൽപോയി. സ്ഥാവര ജംഗമസ്വത്തുക്കളെസ്സംബന്ധിച്ച എല്ലാ കടലാസ്സുകളും ആധാരങ്ങളും പുറത്തെടുക്കപ്പെട്ടു. പിന്നെ ഡാലൻവാലയിലെ സുന്ദരമായ നിരത്തുകളിൽ ചുറ്റിത്തിരിയുവാൻ തുടങ്ങി.

മുന്നിൽ രസ്പന ഒഴുകുന്നു

''ചങ്ങാതി, ഹരിശങ്കർ''—കമാൽ പറഞ്ഞു

''എന്താ, സുഹൃത്തേ''.

''സ്നേഹിതാ, പ്രൊഫസ്സർ ഹാമിൽട്ടൻ പറയാറുള്ളതു് ശരിയാണു്. നമ്മളൊക്കെ എങ്ങനെയെല്ലാമുള്ള കുഴപ്പങ്ങളിൽ കുടുങ്ങിയിരിയ്ക്കുന്നു! ഞാൻ ഈശ്വരന്റെ പേരിൽ ആണയിടുന്നു''.

അന്നേ ദിവസം അവർ ത്യാഗമെന്ന പ്രശ്നത്തെപ്പററി വളരെ അധികം ചിന്തിച്ചു. അയാളിൽ ഗംഭീരമായ ദാർശനികഭാവം വ്യാപ്തമായിരുന്നു.

''വരൂ, വീടുകളുടെ പേർ വായിയ്ക്കാം. പേരുകൾ തിരഞ്ഞെടുക്കുന്നതിൽ നിന്നു വീട്ടുടമസ്ഥന്റെ മന:ശാസ്ത്രം മനസ്സിലാക്കാം''. നടന്നുപൊയ്ക്കൊണ്ടിരിയ്ക്കുവേ, ഒരു വീടിന്റെ മുന്നിലെത്തിയ ഹരിശങ്കരൻ പറഞ്ഞു.

''നാം ഒരിയ്ക്കലും വീടുണ്ടാക്കിത്താമസിയ്ക്കുയില്ല''

''ശരിയാണു് പറയുന്നതു്. ബൂർഷ്വകൾ എത്രകണ്ടു ഖേദജനകമാംവിധം വികാരശീലരാകുന്നു എന്നു നോക്കൂ. ഇതാ ഈ പേർ വായിയ്ക്കൂ''.

''ഖ്വാബിസ്ഥാൻ-ലാഹൌൽബിലാക്കുവത്തു്''

''പക്ഷേ, നിങ്ങൾ സ്വയം താമസിയ്ക്കുന്നതു് ഗുൽഫിശാനിലും ഖയാബാനിലുമാണല്ലോ''.

''എനിയ്ക്കറിയാം''.

''ചങ്ങാതി, കമാൽ''

''എന്താ സുഹൃത്തേ''.

''ഒന്നു വിചാരിച്ചുനോക്കൂ. ആളുകൾ ഇങ്ങേ അററംമുതൽ അങ്ങേ അററംവരെ ഒന്നിനൊന്നു സുന്ദരമായ വീടുകൾ ഉണ്ടാക്കിയിരിക്കുന്നു. ലോകം മുഴുവനും വീടുകളാണ്''.

''അതേ ചങ്ങാതി-വളരെ വിചിത്രമായ സംഗതിതന്നെ.''

രണ്ടുപേരും ഒരു വീടിന്റെ മുന്നിലുള്ള ഓവുപാലത്തിന്മേലിരുന്ന്, ഈ പ്രശ്നത്തെപ്പററി ചിന്തിയ്ക്കാൻ തുടങ്ങി. പ്രൊഫസ്സർ ലോകമുപേക്ഷിച്ചതു് അവരെ വാസ്തവത്തിൽ അസ്വസ്ഥരാക്കിയിരുന്നു. നല്ല തലച്ചോറുള്ള ഒരു മനുഷ്യൻ, ശാസ്ത്രജ്ഞൻ-പോയതോ കാട്ടിലേക്കു്. വിചിത്രംതന്നെ.

''ഇതിൽ എന്തെങ്കിലും കാര്യം ഉണ്ടായിരിക്കും—അർത്ഥത്തിന്റെ അർത്ഥം''-കമാൽ പറഞ്ഞു.

ഇരുട്ടുന്നതുവരെ അവർ ഡാലൻവാലയിലെ ശാന്തവും സുഗന്ധിതവുമായ റോഡുകളിൽ വീടുകളുടെ പേരുകൾ വായിച്ചുകൊണ്ടു നടന്നു—നസ്സരൻ, ദൌലത്ഖാന, ആശിയാന, രാജ്‌മഹൽ......

ഈ വീടുകളിലെ തോട്ടങ്ങളിലുള്ള കാട്ടുപൂക്കളുടെ മണം എങ്ങും പരന്നിരുന്നു. ലോകം വളരെ സുന്ദരമായ ഇടംതന്നെയായിരുന്നു.

അവർ രണ്ടുപേരും ഒരു വീടിന്റെ പ്രവേശന ദ്വാരത്തിലുള്ള ചെറുപാലത്തിന്മേലിരുന്നു് തോട്ടിൽക്കൂടി ഒഴുകുന്ന വെള്ളം നോക്കുകയാണു്. തോടു് റോഡിന്റെ അരികിൽക്കൂടിയാണു് പോകുന്നതു്. വെള്ളത്തിൽ കീറിപ്പൊളിഞ്ഞ ഒരു ചെരുപ്പു് ഒഴുക്കിന്റെ ശക്തിയാൽ തുള്ളിച്ചാടി ഒഴുകിപോകുന്നുണ്ടായിരുന്നു.

ഒരു നീണ്ട കാർ കമാലിന്റെ അടുത്തുവന്നുനിന്നു. അയാൾ ഞെട്ടി, കണ്ണുതിരുമ്മി നാലുപാടും നോക്കി. ഹരിശങ്കരൻ അപ്രത്യക്ഷനായിക്കഴിഞ്ഞിരുന്നു. ഇതു് 1942 അല്ല; അയാൾ ഇന്നു 1956ലെ ഡെഹറാഡൂണിലാണു്. അയാൾ വീണ്ടും കൺതിരുമ്മി. താൻ തന്റെതന്നെ വീടിന്റെ വാതിൽക്കലാണെന്നു് അയാൾ കണ്ടു. കാറിൽനിന്നു നല്ല ഉടുപ്പുകൾ ധരിച്ച ഒരു

സർദാർജി ഇറങ്ങി അയാളുടെ നേരെവന്നു. ''താങ്കൾക്ക ആരെയാണു് കാണേണ്ടതു്?''

''ഞാൻ...ഞാൻ''—അയാൾ കുഴപ്പത്തിലായി; ഹൃദയം മിടിയ്ക്കാൻ തുടങ്ങി. തൻെറ ഡ്രോയിങ്ങ്റൂമിലെ റേഡിയോ കക്കാനുള്ള നിശ്ചയത്തോടെ വന്ന കള്ളനാണു് അയാളെന്നു് സർദാർജി, ഒരുപക്ഷേ, വിചാരിച്ചിരിയ്ക്കണം. അയാൾ വാതിൽക്കൽ തൂക്കിയിട്ടിരുന്ന മാർബിൾ പലക ഒന്നുകൂടി വായിച്ചു:''നവാബ് തകിറസാ ബഹദൂർ ഓഫ് കല്യാൺപൂർ''

ഇതു് അയാളുടെ വീടാണു്. അയാൾ പാലത്തിന്മേൽ നിന്നെഴുന്നേററു. അയാളുടെ തൊണ്ടവരണ്ടു. തെളിവിനായി അയാൾ ആധാരങ്ങൾ സർദാർജിയെ കാണിക്കുകയും, ലജ്ജ കലർന്ന ഒരു ചിരി ചിരിക്കുകയും ചെയ്തു.

''ഓഹോ, താങ്കൾ ജംഗമസ്വത്തിനെ സംബന്ധിച്ച കാര്യങ്ങൾക്കായി വന്നതാണോ? വരൂ, ഇരിയ്ക്കൂ.''

അയാൾ തോട്ടത്തിലെ വഴിയിൽക്കൂടി സർദാർജിയോടൊപ്പം നടന്നു.

''താങ്കളുടെ സ്റ്റോർറൂം സുരക്ഷിതമാണു്. താക്കോൽ കൊണ്ടുവന്നിട്ടുണ്ടോ?''

''ഉവ്വ്.''

സർദാർജി അയാളെ ഡ്രോയിങ്ങ്റൂമിൽ കൊണ്ടുപോയി ചായ കൊടുക്കുകയും ഊണുകഴിച്ചേ പോകാവൂ എന്നു നിർബ്ബന്ധപൂർവ്വം പറയുകയും ചെയ്തു.

റാവൽപിണ്ടിക്കാരനാണു് സർദാർജി. ഇവിടത്തെ ഒരു വലിയ കൺട്രാക്ടറാണു്. കുറെനേരം അവർ ഇരുന്നു തങ്ങളുടെ പഴയ നാടുകളെ ഓർക്കുകയും പുകഴ്ത്തുകയും ചെയ്തുകൊണ്ടു കണ്ണുനീർ പൊഴിച്ചു. പിന്നെ കമാൽ എഴുന്നേററു.

''ബോക്സ്റൂം തുറക്കുന്നതിനു് ഞാൻ നാളെ വരട്ടെ.''

''വരാമല്ലോ—നിശ്ചയമായും. സ്വന്തം വീടാണെന്നു കരുതിക്കോളൂ.'' സർദാർജി അയാളെ കാറിൽ കയററി താമസസ്ഥലത്തു കൊണ്ടുവിട്ടു.

അടുത്ത ദിവസം അയാൾ 'ഖയ്യാബാനി'ൽ വീണ്ടുമെത്തി. വെയിൽ പരന്നുകഴിഞ്ഞിരുന്നു. തോട്ടത്തിൽ രണ്ടു പെൺകുട്ടികൾ നഗ്നപാദരായി ബാഡ്മിൻറൺ കളിച്ചുകൊണ്ടിരിക്കുന്നു. സർദാറിൻെറ ഭാര്യ എന്തുമകൾക്കു തീററ കൊടുപ്പിയ്ക്കുയാണു്. അകത്തു് റേഡിയോ പാടുന്നു. വളരെയേറെ ശാന്തമായ അന്തരീക്ഷം. അയാൾ പാർശ്വത്തിലുള്ള വഴിയിൽക്കൂടി സ്റ്റോർറൂമിലേയ്ക്കു ചെന്നു പൂട്ടുതുറക്കുകയും ആദ്യത്തെ വരാന്തയിലേയ്ക്കുള്ള പടികളിൽ ഇരിക്കുകയും ചെയ്തു.

ആ പടവിന്മേൽ ഇരിക്കുന്ന താൻ, ഇരുപതാംനൂററാണ്ടിലെ ഹിന്ദുസ്ഥാനിലെ നഷ്ടപ്പെട്ട തലമുറയിൽപ്പെട്ട ഒരു വ്യക്തിയാണു് എന്നു് പെട്ടെന്നയാൾക്കു് അനുഭവമായി. അയാളുടെ വീട്ടുകാരുടെ ലോകം ശിശിരത്തിലെ കാടിൻേറയും, പനിനീർപ്പൂവിൻേറയും, മലയിലെ കുടിലുകളുടേയും, വൈകുന്നേരത്തെ ചായസമയത്തെ തിളങ്ങുന്ന വെള്ളിക്കോപ്പകളുടേയും ലോകമായിരുന്നു. മുന്നിൽ, ദേവദാരുവൃക്ഷങ്ങളുടെ ഇടയിൽക്കൂടിയുള്ള നടപ്പാതയിൽ അയാളുടെ വീട്ടിലെ സ്ത്രീകൾ, വണ്ണുകടകൾ പിടിച്ചു നടന്നുപോകുന്ന തുർക്കിയിലേയോ, യൂറോപ്പിലേയോ നോവലുകളിലെ നായികമാരെപ്പോലെ കാണപ്പെടാറുണ്ടായിരുന്നു.

മഞ്ഞുകാലത്തു് എന്നെങ്കിലും ഇവിടെ വന്നാൽ, നടുവിലെ മുറിയുടെ നിലത്തു് കമ്പൻ വിരിയ്ക്കപ്പെടാറുണ്ടായിരുന്നു. പാർസ്സീയനായ വേലക്കാരൻ ചായകൊണ്ടുവന്നു ചൂളയുടെ മുന്നിൽ വെയ്ക്കും. മഞ്ഞുകാലരാത്രികളിൽ കമാലിൻേറയും തൽഅതിൻേറയും മുമ്പിൽ പുസ്തകക്കൂമ്പാരം കിടക്കുന്നുണ്ടായിരിക്കും — മനോവിനോദത്തിനുള്ള പുസ്തകങ്ങൾ, യക്ഷികഥകൾ, പാവകൾ, മെക്കാനോസെററു്. കലവറ എപ്പോഴെങ്കിലും തുറക്കുമ്പോൾ, അവരും മററു കുട്ടികളെപ്പോലെ, ജിജ്ഞാസയോടുകൂടി, അമ്മാമ്പീഗത്തിനോടൊപ്പം അകത്തുകയറും. എന്തെന്തെല്ലാമുള്ള രഹസ്യാത്മകവസ്തുക്കളായിരുന്നു അതിൻെറ ഉള്ളിൽ! പെട്ടികൾ, കുട്ടകൾ, പാത്രങ്ങൾ, ഗ്ലാസ്സുകൊണ്ടുള്ള അലങ്കാരസാമഗ്രികൾ, വലിയ വലിയ വിളക്കുകൾ, പഴയ

പാത്രങ്ങൾ, എഴുത്തുകൾ നിറച്ച അററാച്ചികൾ, പരവതാനികൾ.

തണുപ്പുകാലത്തു കസാലകൾ ചരലിലിട്ടു് അച്ഛനിരുന്നു ഹുക്കവലിക്കും. മരങ്ങളിൽനിന്നു മൂടൽമഞ്ഞു മെല്ലെ മെല്ലെ നീങ്ങും. തോട്ടക്കാരനായ ത്രിലോചനൻ സർവൻറ്സ് ക്വാർട്ടറിലെ ചുമരിൽ ഒരു വലിയ വർണ്ണചിത്രം കറുക്കിയ മാവുകൊണ്ടു് ഒട്ടിച്ചുവെച്ചിട്ടുണ്ടായിരുന്നു. ഈ ലോകത്തിൽ ചീത്ത പ്രവൃത്തികൾ ചെയ്യുന്നവർ നരകത്തിൽ ഏതേതു സ്ഥിതിയിലാകുമെന്നായിരുന്നു അതിൽ കാണിച്ചിരുന്നതു്. (ഉദാഹരണമായി, വണ്ടിയിൽ മനുകണക്കിൽ ധാന്യം കയററി ചാവാലികളായ കാളകളെക്കൊണ്ടു് ഒരാൾ വലിപ്പിക്കുന്ന ഒരു ചിത്രമുണ്ടു്. അതിൻെറ അടുത്തുള്ള മറെറാരു ചിത്രത്തിൽ നീണ്ട നാക്കുകൾ പുറത്തേയ്ക്കു നീട്ടിയ യമകിങ്കരന്മാർ അയാളെ വണ്ടിയുടെ നുകത്തിൽപൂട്ടി, അടിച്ചുതെളിയ്ക്കുകയായിരുന്നു). പിന്നെ ജമാദാരുടെ ഭാര്യയായ റോസി. അവളുടെ മകൾ ഇംഗ്ലീഷുകാരുടെ വീട്ടിൽ ആയപ്പണി ചെയ്തിരുന്നു. ചപ്പുചവറിടുന്ന തൊട്ടിയിൽ ചായപ്പിണ്ടി ഇട്ടുകഴിഞ്ഞാൽ, അവൾ അതെടുത്തു പുല്ലിന്മേലിട്ടു് ഉണക്കുകയും വീണ്ടും അതുകൊണ്ടു ചായയുണ്ടാക്കി കുടിക്കുകയും ചെയ്യാറുണ്ടു്.

സ്റ്റാഫു് മുഴുവനും ലക്നോവിൽനിന്നു കൂടെത്തന്നെ വരും.— പച്ചനിറത്തിലുള്ള കമ്പിളിപുതച്ചു്, തൻെറ മുറിയുടെ മുന്നിൽ മുന്നുകാലുള്ള കസാലമേൽ വലിയ പ്രതാപത്തോടെ ഇരിയ്ക്കാറുള്ള കദീർ. അടുക്കളയുടെ മുൻഭാഗത്തു് ഒരു പിലാവുണ്ടായിരുന്നു. ഹുസൈനിയുടെ ബീബി എന്നും അതിൻെറ കടയ്ക്കൽ ചെന്നു് കായ്കൾ എണ്ണും.

ഫർണിച്ചറിൻെറമേൽ ചുവന്ന നിറത്തിലുള്ള വസ്ത്രം ഇട്ടിട്ടുണ്ടായിരിയ്ക്കും; നിലത്തു ചുവന്നതോ ഇലന്തപ്പഴത്തിൻെറ നിറമുള്ളതോ ആയ പരവതാനികളും. മുന്നിലുള്ള വരാന്തയുടെ ചുമരിന്മേൽ നായാട്ടുനായ്ക്കൾ ഒരു കലമാനെ പിൻതുടരുന്ന ചിത്രം ചട്ടയിട്ടു വെച്ചിട്ടുണ്ടു്. ഡ്രോയിങ്ങ്റൂമിൻെറ നടുവിലുള്ള തിളുള തൊങ്ങലുകൾകൊണ്ടു് അലംകൃതമാണു്. അതി

ന്മേൽ വെള്ളികൊണ്ടുള്ള ചട്ടങ്ങളിൽ ആളുകളുടെ ചിത്രങ്ങും വെച്ചിട്ടുണ്ട്. തീൻമുറിയിലെ ഹുക്കയിൽ എന്നും പുതിയ ഇലകം നിറയ്ക്കും. അതിൽനിന്നുള്ള വാസന വളരെ നല്ലതായിരുന്നു. ഡിന്നറുള്ള ദിവസങ്ങളിൽ മേശ ഒരുക്കുന്നതു് ഇംഗ്ലീഷ്മട്ടിലായിരിയ്ക്കും—കത്തി, മുള്ളു് മുതലായവ. ബെയറർമാർ നിയമേന കാലുറയും തലപ്പാവിന്മേൽ വെള്ളികൊണ്ടുള്ള ബാഡ്ജും, അരയിൽ പട്ടയും ധരിച്ചിരിയ്ക്കും.

ഉഷ്ണകാലത്തു വീട്ടുകാർ എല്ലാം ഉറങ്ങിയാൽ കമാൽ മിണ്ടാതെ പുറത്തുകടന്നു്, മരത്തോപ്പിൽ ചെന്നിരിക്കും. അവിടെ നല്ല തണുപ്പാണു്. മനുഷ്യസഹജമല്ലാത്തതും പെരുത്തതുമായ ആലസ്യം എങ്ങും പരക്കും. ശാന്തിപൂർണ്ണമായ വിചാരങ്ങളായിരിയ്ക്കും മനസ്സിൽ. ദൂരെയുള്ള ദേവദാരുവൃക്ഷങ്ങളിൽ ഒരു പക്ഷി തുടർച്ചയായി പാടിക്കൊണ്ടിരിയ്ക്കും — ഞാൻ ഉറങ്ങുകയായിരുന്നു, ഞാൻ ഉറങ്ങുകയായിരുന്നു.' ഈ പക്ഷി ശിവാലക് താഴ്വരകളിലല്ലാതെ വേറൊരിടത്തും കാണപ്പെട്ടില്ലത്രെ. അതിനെ ആരും കണ്ടിട്ടുമില്ല. പാർവ്വതീയനായ വേലക്കാരൻ പറയാറുണ്ടു്—'ഈശ്വരൻ ലോകത്തെ സൃഷ്ടിച്ച ശേഷം, എല്ലാ പ്രാണികൾക്കും അവരുടേതായ ഭാഗ്യവും, ഗുണങ്ങളും പങ്കുവെച്ചു കൊടുക്കുകയായിരുന്നു. (മയിലിനു് പീലിയും, കുയിലിനു സ്വരവും മററും), ആ സമയത്തു് ഈ പക്ഷി ഇവിടെ എവിടേയോ കിടന്നുറങ്ങുകയായിരുന്നു. അതുകൊണ്ടാണു് 'ഞാൻ ഉറങ്ങുകയായിരുന്നു' എന്നതു് അതിന്റെ ജന്മജന്മാന്തരങ്ങളിലെ രോദനമായതു്.

നഗ്നപാദയായി അങ്ങുമിങ്ങും ചെയ്യുകയായിരുന്ന സർദാറിന്റെ ഭാര്യ ഒരുമുറിയിൽനിന്നു മറെറാരു മുറിയിലേയ്ക്കു കടന്നു. അവർ കലവറയുടെ വാതിൽ ഉറക്കെ അടച്ചു.

കമാൽ ഒന്നു ഞെട്ടി 1935-ലെ ദെഹറാഡൂണിൽനിന്നു മടങ്ങിപ്പോന്നു.

അയാൾ പടിമേൽനിന്നു് എഴുന്നേല്ക്കുകയും കീശയിൽ ഉണ്ടായിരുന്ന താക്കോലെടുത്തു ഗുദാമിന്റെ വാതിൽ തുറക്കുകയും ചെയ്തു. പിന്നെ അകത്തു കടന്നു് അലമാരികൾ അശ്രദ്ധമാ

യി തുറക്കുകയും അടയ്ക്കുകയും പെട്ടികളുടെ ഉള്ളിലേയ്ക്കു എത്തിനോക്കുകയും ചെയ്തു. ഈ സാധനങ്ങളെല്ലാം എന്താകം എന്നു് അയാൾക്കു മനസ്സിലായില്ല. മനുഷ്യൻ സ്വന്തമെന്നു പറഞ്ഞു സന്തോഷിക്കുന്ന ആ സാധനങ്ങളുടെ കൂമ്പാരത്തിന്മേൽ അയാളുടെ കണ്ണുകൾ പതിഞ്ഞു. ഇത്തരം സാമാനങ്ങളുടെ സാരങ്ങൾ ഗുൽഫിശാനിലും കല്യാൺപൂരിലുമുള്ള കെട്ടിടങ്ങളുടെ മുറികളിൽ കിടക്കുന്നു. മുറിയുടെ നടുവിൽ ദ്വീപുപോലെ കിടന്നിരുന്ന ഒഴിഞ്ഞ സ്ഥലത്തു നിന്നുകൊണ്ടു് അയാൾ വിചാരിച്ചു—ഈ സ്വത്തിനുവേണ്ടിയാണു് ലോകം മരിക്കുന്നതു്. ഇവയെല്ലാം പകരമായി ഒരു മാന്തോൽ......ഒരു മാന്തോൽ.

ഇപ്പോൾ അയാൾക്കു മനസ്സിലായി, ആളുകൾ ലോകത്തെ ഉപേക്ഷിച്ചു കാടുകളിൽ പോയിരിക്കുന്നതു് എന്തുകൊണ്ടാണെന്നു്.

പിന്നെ അയാൾ ചമ്പ്രംപടിഞ്ഞിരുന്നു കടലാസ്സുകളുടെ പെട്ടിതുറന്നു. പത്രങ്ങൾ, പുസ്തകങ്ങൾ, പഴയ ചിത്രങ്ങൾ ഇവ കൂട്ടിക്കലർന്നു കിടന്നിരുന്നു. എഴുത്തുകുത്തുകൾ നിറഞ്ഞ, പൊട്ടിയുടഞ്ഞ ഒരു പെട്ടിയാണു് പിന്നെ തുറക്കപ്പെട്ടതു്. കവറിന്മേൽ വിചിത്രമായ സീലുകൾ ഉണ്ടായിരുന്നു—പാററ്റ്ന കൊല്ലം 1933, വിലാസ്പൂർ കൊല്ലം 1928, ഭോപ്പാൽ കൊല്ലം 1937. ഈ കവറുകളിലെ എഴുത്തുകളിൽ എന്തായിരുന്നു, ആവോ? ആക്കറിയാം. ഇവ എഴുതിയതു് ആരായിരുന്നുവെന്നും അവർ ഇപ്പോൾ എവിടെയാണെന്നും, എന്തു ജോലി ചെയ്കയാണെന്നും മററും. ഉദാഹരണമായി രാസ്‌വിഹാരി ലാലിൻെറ ഈ കത്തു് 1931-ൽ പീലിഭിത്തിൽനിന്നു വന്നതാണു്. വലിച്ചു നീട്ടിയെഴുതിയ ഉർദ്ദു ലിപിയാണതു്. ഈ ആൾ ആരായിരുന്നു: എന്തുകൊണ്ടു് അങ്ങനെയായിരുന്നു? ശിവാനന്ദ്പാണ്ഡേ, റാണീഖേത്, മുഹമ്മദ് അഹമദ് അബ്ബാസി മുൻസിഫ്, ഗോണ്ഡാജില്ല. അയാൾ എഴുത്തുകളുടെ പെട്ടി ഒരു അലമാരിയിൽ കത്തിത്തിരുകി. പരവതാനികളുടെ താഴെ ഫയലുകൾ കിടന്നിരുന്നു. കേസ്സുകൾ, ഭൂമി.

വീടു്—മുതലായവയെസ്സംബന്ധിച്ച എല്ലാ കടലാസ്സുകളും, അയോധ്യയുടെ സചിത്രചരിത്രം—തൊടുമ്പോഴേയ്ക്കും പൊട്ടുന്നത്ര മഞ്ഞനിറമായിരുന്നു അതിന്റെ പേജുകൾ. ഒന്നാമത്തെ പേജിൽതന്നെ ''ഹിസ് ഹൈനസ് ദി ഓണറബിൾ സർ മഹാരാജാ ദിഗ്വിജയസിങ്ങ് ബഹദൂർ, കെ. സി. എസ്. ഐ., ബലരാമപൂർ ആൻഡ് തുളസിപൂർ, അയോധ്യാ സംസ്ഥാനം'' എന്ന ആളുടെ ഏററവും രസികത്തമുള്ള ഒരു പെൻസിൽസ്കെച്ചും അദ്ദേഹം തന്നെ ലളിതമായ ഉർദുവിലെഴുതിയ ഒരു മുഖവുരയുമുണ്ടായിരുന്നു.

അയാൾ പുസ്തകം കൊട്ടയിൽതന്നെ ഇട്ടു്, കയ്യിൽ പാറിയ പൊടിനോക്കി, വിഷാദത്തോടെ തെല്ലുസമയം ഇരുന്നു. കുറെ നേരത്തേയ്ക്കു് അയാൾ കൈകളിലെ പൊടി തുടച്ചില്ല.

''ഈ സാധനങ്ങൾ ഒരിടത്തേയ്ക്കും പോകുകയില്ല. ഇവയെല്ലാം ഗവമ്മേണ്ടു് ഏറെറടുത്തുകൊള്ളട്ടെ.'' സൂക്ഷിപ്പുമുറിയിൽനിന്നു പുറത്തു കടന്നപ്പോൾ നിലത്തു വീണുകിടന്നിരുന്ന, ഇരുപതുകൊല്ലം പഴക്കമുള്ള ഒരു ഫോട്ടോ അയാൾ കയ്യിലെടുത്തു. പരേതനായ മുത്തച്ഛൻ മാലയും പൂവും ധരിച്ചു ഗ്രൂപ്പിന്റെ നടുവിൽ ഇരുന്നിരുന്നു. ഏതോ ജില്ലയിൽ നിന്നുള്ള യാത്രയയപ്പു ചിത്രമാണു്. അനവധി ഡെപ്യൂട്ടികലക്ടർമാരും വക്കീൽമാരും അതിൽ ഉണ്ടായിരുന്നു. പിന്നിൽ വലിയ വലിയ വാതിലുകളുള്ള വരാന്തയാണു്—സക്സേനാ സാഹബ്, റിസ്‌വി സാഹബ്, ഠാക്കൂർ രാമനാരായണൻ സാഹബ്, മസൂദൽ ഹസൻ സാഹബ്—എല്ലാവരും എത്രയെ വിചിത്രരായ ആളുകൾ, ശുദ്ധഹൃദയർ, സജ്ജനങ്ങൾ, നേരേവാ നേരേപോ മട്ടുകാർ. വഞ്ചന അവരിൽ ആർക്കുംതന്നെ അറിഞ്ഞുകൂടാ. കരിഞ്ചന്ത അവർക്കു താല്പര്യമുള്ള കാര്യമല്ല. കാപട്യവും, ചതിയും ആ മാന്യന്മാർക്കു് അറിഞ്ഞുകൂടാ. എത്ര വിഡ്ഢികളായ ആളുകൾ! അവർക്കു് അവരുടേതായ പ്രത്യേകതരത്തിലുള്ള നേരമ്പോക്കുകളും, താല്പര്യങ്ങളുമുണ്ടായിരുന്നു—കവിസദസ്സുകൾ, വ്യവഹാരങ്ങൾ, നായാട്ടു്, ശാസ്ത്രീയസംഗീത സമ്മേളനങ്ങൾ. ഇവർ എത്ര ശാന്തമായ ജീവിതമാ

ണ നയിച്ചതു്! ഇവരുടെ നേരമ്പോക്കു് ഓർമ്മയിൽ വന്നു. റിസ്വിസാഹബിനു് ഗുലാബു് ജാമുൻ തീരെ ഇഷ്ടമില്ല. അയാളുടെ മുമ്പിൽ അതു നിറച്ച ഇലക്കമ്പിളം വെച്ചിരിയ്ക്കുന്നു. സാഹബു് നിലവിളിക്കുകയാണു്. ഠാക്കൂർ സാഹബിന്റെ കമ്പയെപ്പററി തമാശകൾ പൊട്ടിയ്ക്കപ്പെടുന്നു. ഭാര്യാസഹോദരന്മാരേയും സഹോദരീഭർത്താക്കന്മാരേയും പററിയുള്ള നർമ്മോക്തികളായി പിന്നെ. എത്ര ശാന്തമായ സമൂഹമാണു് അവരുടേതു്! കമാൽ ആ ചിത്രത്തെത്തന്നെ നോക്കി ഇരുന്നു. അവരുടെ തലമുറയേക്കാൾ നല്ലതാണു് നമ്മുടേതെന്നു് നമ്മൾ എങ്ങനെ തെളിയിച്ചു? സാധുക്കളായ വൃദ്ധന്മാരേ, ഞാൻ നിങ്ങളുടെ മുമ്പിൽ ലജ്ജിക്കുന്നു. ഞാൻ എന്റെ മുഖം നിങ്ങൾക്ക കാണിക്കുകയില്ല; എങ്ങോട്ടെങ്കിലും ഒളിച്ചോടുകയാണു്. ഖുദാഹാഫീസു്! അയാൾ ഗ്രൂപ്പ് ഫോട്ടോ വീണ്ടും നിലത്തിടുകയും വാതിലടച്ചുപൂട്ടി പുറത്തേയ്ക്കു വരികയും ചെയ്തു.

ദേവദാരു വൃക്ഷങ്ങളിൽ പക്ഷി അപ്പോഴും പാടുകയാണു്— 'ഞാൻ ഉറങ്ങുകയായിരുന്നു, ഞാൻ ഉറങ്ങുകയായിരുന്നു.'

'അല്ല, ഉറങ്ങുകയായിരുന്നെങ്കിലും എന്തായിരുന്നു വിരോധം?'—കമാൽ ശുണ്ഠിയോടെ തന്നെത്താൻ പറഞ്ഞു. 'ഉണർന്നിരിയ്ക്കുയായിരുന്നെങ്കിൽപോലും ബ്രഹ്മാവു് നിനക്കു് എത്ര വലിയ സുഖമാണു് തരാൻ നിശ്ചയിച്ചിരുന്നതു്?' എന്നാലും പശ്ചാത്താപാനുഭവത്തിൽനിന്നും, മുറവിളിയിൽനിന്നും അവനവന്റെ മഹത്വം വെളിവാകുന്നു. ഞാൻ ഒന്നു ചോദിയ്ക്കട്ടേ—താങ്കൾ എന്തു സാധനമാണു്?—കമാൽ റസാ, സിറിൽ ആഷ്‌ലി, ഗൌതമനീലാംബരൻ! പലതരത്തിലുള്ള ടർർർ... ടർർർ ശബ്ദങ്ങൾ!

ദില്ലി സ്റ്റേഷനിൽ ജീജാജി അയാളെ കാത്തുനിന്നിരുന്നു. അങ്ങോരുടെ കൂടെ കമാൽ ബേലാറോഡിൽ വന്നു. ലാജ് വരാന്തയിൽ അയാളുടെ വരവുംനോക്കി നില്ക്കുന്നുണ്ടു്. അവൾ അയാളെ കെട്ടിപ്പിടിച്ചു കരഞ്ഞുതുടങ്ങി — ''കമ്മൻ, പോകരുതു്. നിർമ്മല മരിച്ചു. ശങ്കരൻ എന്നും വെളിയിലാണു്.

നീങ്ങരം പാകിസ്ഥാനിലേയ്ക്കും പോയി.'' കരഞ്ഞുകരഞ്ഞു ലാജ്‌വന്തിയുടെ ശ്വാസം നിരുദ്ധമായി.

അയാരം മൌനമായി ഇരുന്നു. ''എന്തിനു കരയുന്നു?''— കമാൽ മെല്ലെ പറഞ്ഞു; ''കരയരുതു്.''

വൈകുന്നേരമാണു് അയാളുടെ വണ്ടി അമൃതസരസ്സിലേയ്ക്കു പുറപ്പെടുന്നതു്. പക്ഷേ, ലാജിന്റെ വീട്ടിൽ നിന്നു കഴിയുന്നത്ര വേഗത്തിൽ ഓടിപ്പോകുവാൻ അയാരം ആഗ്രഹിച്ചു. ഒ ക്ഷണത്തിനു ശേഷം അയാരം ജീജാജിയുമൊത്തു ന്യൂഡൽഹി കാണാൻ പോകുന്നതിനു തയ്യാറായി.

''ഗൌതമനു ഫോൺ ചെയ്യണം. അയാരം ചണ്ഡീഗഢിൽ പോയിരിയ്ക്കുയാണു്. ഒരുപക്ഷേ, മടങ്ങിവന്നിട്ടുണ്ടായിരിയ്ക്കും.'' — ജീജാജി പറഞ്ഞു.

കമാൽ അനിച്ഛയോടെ ടെലഫോൺ ഡയറക്ടറി എടുത്തു പേജുകരം മറിയ്ക്കാൻ തുടങ്ങി — നരുലാ, ഹരിശ്ചന്ദ്രൻ, നാരായണൻ എം. ജെ., നീലാംബർ ഗൌതം. - അയാരം നമ്പർ ഡയൽ ചെയ്തു.

''ഹലോ, ഗൌതം, അല്ലാ, നീ ഇവിടെയുണ്ടോ, പമ്പരവിഡ്ഢി'' — അയാരം വളരെ പ്രയാസപ്പെട്ടു, സാധാരണവും പ്രസന്നവുമായ സ്വരത്തിൽ സംസാരിയ്ക്കാൻ തുടങ്ങി — ''ചങ്ങാതി, ങ്‌ആ — ചങ്ങാതി — ഇന്നുതന്നെ രാവിലെ ഡെഹറാഡൂണിൽ നിന്നു് — ആണോ? അതേ. ഡാക്കയിൽനിന്നു വരുന്നു — ലക്നോവിൽ — അതേ. അപ്പി നിങ്ങരംക്കു ആശംസകരം അറിയിക്കുന്നു — അതേ; സുഖമാണു് — എല്ലാവക്കും സുഖമാണു് — ഞാനൊഴിച്ചു്. എന്തു പറഞ്ഞു, ഞാൻ? ഒന്നുമില്ല — ഞാൻ പറയുകയായിരുന്നു, ഇയ്യിടെ ഞാനും കുറെ പ്രതാപമൊക്കെ കാണിയ്ക്കാൻ തുടങ്ങിയിട്ടുണ്ടു്. എല്ലാവരുടേയും പേരെടുത്തുപറഞ്ഞു വിശേഷം അറിയണോ? ചോദിച്ചോളു. കദീരും കമറുണ്ണും? ഭേഷു്, ഭേഷു്. നിനക്കു എല്ലാം ഓർമ്മയുണ്ടു്, നല്ലപോലെ. എന്താണു് ഓർമ്മയില്ലാത്തതു്? നിന്റെ ഓർമ്മശക്തി വളരെ തീക്ഷ്ണമാണു്. കദീർ മിർജാപ്പൂരിലേയ്ക്കു മടങ്ങിപ്പോയിട്ടു വളരെ കാലമായി

കാറു എന്നേ വിററു. എന്തുകൊണ്ടു വിററുപോയി, എന്നോ? എടോ, ഇവിടെ ജീവിതങ്ങളും തന്നെ വില്ക്കപ്പെട്ടിട്ടുണ്ടു്. നീ ഒരു കാറു അന്വേഷിച്ചു നടക്കുന്നോ? നീ വില്ക്കപ്പെട്ടില്ലേ? ശരി, ശരി — ഞാൻ എപ്പോഴും പറഞ്ഞു? എന്റെ കാര്യമാണു് പറയുന്നതു്. ഞാൻ എന്നത്തന്നെ വിററുകളഞ്ഞു. നല്ല വില കിട്ടി. പുതിയ ചരക്കായിരുന്നല്ലോ.

''പിന്നെ ചോദിയ്ക്കു. ആരുടെയെല്ലാം ക്ഷേമമാണു് അറിയേണ്ടതു്? — മരിംകി, രാം ദൈയാ? ഈശ്വരന്റെ ആശ്ചര്യകരമായ പ്രവൃത്തി! നിനക്കു മരംകിയെ ഇപ്പോഴും ഓർമ്മയുണ്ടോ? ആ പാപം, ലോകത്തിൽ നിന്നു വിടവാങ്ങി പോയി — ഉവ്വ്, വലിയ വ്യസനമുണ്ടായി — എങ്ങനെയെന്നോ? വർഷക്കാലത്തു 'ഗ്രാൻഫിശാനി'ലെ തോട്ടത്തിൽ പുല്ലുപറിയ്ക്കുകയായിരുന്നു. പാമ്പു കടിച്ചു — അതൊരു അപമരണമായി. ഗംഗാദീൻ മദ്ധ്യപ്രദേശിൽ എവിടേയോ ടാക്കർ ഡ്രൈവറാണു്. അപ്പി പറയുന്നു — അയാൾ എഫ്. എ പാസ്സായെന്നു്. അതേ ഇതാണു് ശരിയായ പുരോഗതി. ഞാൻ ഗംഗാദീന്റെ ജോലിയെപ്പററി കേട്ടു വളരെ സന്തോഷിച്ചു — ഇനിയും സംസാരിയ്ക്കണോ? ഇല്ല, എനിയ്ക്കു നിന്നെക്കാണാൻ പററുകയില്ല. സമയമില്ല. നിന്റെ കോൺഫ്രൻസു് മൂന്നുമണിയ്ക്കു കഴിയും, അതിനുശേഷം നീ എന്നെ 'ആൽപ്സിൽ' കാത്തിരിയ്ക്കും എന്നോ? കാത്തിരുന്നിട്ടു എന്തു ചെയ്യും? ഇല്ല, ഞാൻ കസ്റ്റോഡിയനെ കാണുവാൻ പോകുകയാണു്. 'പാ' ബ്ലോക്കു — ഇതിനു ശേഷം — ശരി. നോക്കട്ടെ', എത്തിച്ചേരാൻ ശ്രമിയ്ക്കാം. പക്ഷേ, എന്നെ അധികം കാത്തിരിയ്ക്കേണ്ട. ശരി — അതുവരെ.''

കമാൽ റിസീവർ താഴെവെച്ചു. ലാജവതി വാതിൽക്കൽ നിന്നിരുന്നു. ''ശരി, ഞാനിതാ പോകുന്നു.''

''വേഗം വരണം.''

''ആവാം.''

''നിങ്ങളുടെ പ്രാതലിനു എന്തെല്ലാം ഉണ്ടാക്കണം.''

''എന്നും ഉണ്ടാകുന്നതുതന്നെ'' — അയാൾ അല്പം ശ്രുണ്ഠി യോടെ പറഞ്ഞു. ''നീ സഹോദരീസ്നേഹമാകുന്ന വല വീശുകയാണു്. എന്റെ ഹൃദയം ഇതുകൊണ്ടൊന്നും അലിയുകയില്ല; അടികൾ ഇടറുകയുമില്ല. ഞാൻ ശക്തനാണു്, വയസ്സനാണു്. എന്നിൽ സഹനശക്തിയും സന്തുലനവും, ശാന്തിയുമുണ്ടു്.'' അയാൾ മനസ്സുകൊണ്ടു പറഞ്ഞു.

കമാൽ യമുനാ റോഡിലേയ്ക്കു നടന്നു. അപരിചിതനെപ്പോലെ അലഞ്ഞുതിരിഞ്ഞു. മോട്ടോർകാർ, സമൃദ്ധരും സന്തുഷ്ടരുമായ ആളുകൾ, തിരക്കുപിടിച്ച ജോലിക്കാർ — പ്രൌഢിയേറിയ ഷാപ്പുകൾ — ഇവയുടെ എല്ലാം ഇടയിൽ നില്ക്കുന്നതിൽ അയാൾക്കു വലിയ പേടി തോന്നി. പോകുന്നതിനു മുമ്പു് സിവിൽ ലയിൻസിലെ പോലീസു് സ്റ്റേഷനിൽ പോയി, താൻ പോകുകയാണെന്നു് അറിവുകൊടുക്കണമെന്ന സംഗതിയും അയാൾക്കു് ഓർമ്മവന്നു.

ഭാദ്രമാസത്തിലെ വെയിലിനു വലിയ ചൂടാണു്. അയാൾ വളരെ ഉദാസീനനും, ക്ഷീണിതനുമായിരുന്നു. ചിറകുവെച്ചു കറാച്ചിയിൽ ഉടനെ പറന്നെത്തണമെന്നായിരുന്നു അയാളുടെ ആഗ്രഹം. ഇനിയൊരിയ്ക്കലും ഹിന്ദുസ്ഥാനത്തിൽ വരികയില്ല എന്നു അയാൾ നിശ്ചയിച്ചു.

''നോക്കൂ. ആരാണു് മുന്നിൽ വരുന്നതു്?'' അയാൾ ഡോക്ടർ ഹൈസ്ക്രീമറെക്കണ്ടു, കൃത്രിമമായ ഉല്ലാസത്തോടെ പറഞ്ഞു. മലപോലെയുള്ള മദ്ധ്യാഹ്നം അയാളുടെ കൂടെ എങ്ങനെയെങ്കിലും കഴിഞ്ഞുപോകും എന്ന സന്തോഷവുമുണ്ടായി.

''ഹലോ, ഹലോ, മൈ ഡിയർ ബോയ്'' — ഡോക്ടർ ഹൈസ്ക്രീമർ കൈനീട്ടിക്കൊണ്ടു പറഞ്ഞു — ''വളരെ വിചിത്രമായ കണ്ടുമുട്ടൽതന്നെ.''

അയാളുടെ കൂടെ സൂചനാവിഭാഗത്തിലെ ഒരു പെൺകുട്ടിയുമുണ്ടായിരുന്നു. അവൾ ഗാംഭീര്യത്തോടെ കമാലിനെ പ്രത്യഭിവാദനം ചെയ്തു.

''ഞാൻ ഡോക്ടറെ 'നേഷണൽ മ്യൂസിയത്തിലേയ്ക്കു കൊണ്ടു

1. രാഷ്ട്രീയസംഗ്രഹാലയം.

പോകയാണു്. താങ്കളും വരൂ, വേറെ ജോലിയൊന്നുമില്ലെങ്കിൽ'' — പെൺകുട്ടി കമാലിനോടു പറഞ്ഞു. അവളുടെ പേർ അരുണാ വാജ്പേയി എന്നായിരുന്നുവെന്നു തോന്നുന്നു. കമാൽ കണ്ണുകളടച്ചു. നിർമ്മല ജീവിച്ചിരുന്നെങ്കിൽ ഇതേ പോലെ ജോലിയിൽ ഏർപ്പെട്ടുമായിരുന്നു.

''ശരി, തീർച്ചയായും'' — അയാം മറുപടി പറഞ്ഞു. രണ്ടു യൂറോപ്യൻ ബുദ്ധിജീവികളെക്കൂടി കൂട്ടി അവർ രാഷ്ട്രപതി ഭവനിലേയ്ക്കു പുറപ്പെട്ടു. ഡോക്ടർ ഹെസ്ക്രീമറും കൂട്ടുകാരും ഈ ലോകത്തിലെ ആംക്കാരായിരുന്നു. കമാലും കുറെ കൊല്ലങ്ങാംക്കമുമ്പു് ഇതിൽത്തന്നെയാണു് ജീവിച്ചിരുന്നതു്. ജീവിതത്തിനോടുള്ള ക്രീമറുടെ മനോഭാവം കൂടുതൽ വിശാലമായിരുന്നു. സാധനങ്ങളിലെ രഹസ്യം അദ്ദേഹത്തിനു് അറിയാം. ജ്ഞാനത്തിനുപുറമെ വിവേകവും അദ്ദേഹത്തിനു് വശമായിരുന്നു. ഡോ: ക്രീമർ ബുദ്ധജയന്തിയിൽ പങ്കുചേരാനായിരുന്നു വന്നിരുന്നതു്. അദ്ദേഹം ശ്രീനഗറിലെ ഒരു ഹൌസ്ബോട്ടിൽ താമസിച്ചു ഭാരതീയമൂർത്തികലയെപ്പററി ഒരു പുസ്തകം എഴുതിത്തുടങ്ങിയിട്ടുണ്ടു്. വിദേശികളും തദ്ദേശീയരുമായ മററു ബുദ്ധിജീവികാം, അദ്ദേഹത്തെക്കാണാൻ വീട്ടിൽ പോകാറുണ്ടു്. ക്രീമർ കൈ തിരുമ്മിക്കൊണ്ടിരിയ്ക്കും, നിലത്തു പായയും കംബളം വിരിയ്ക്കപ്പെടും; കട്ടൻചായ എല്ലാവർക്കും നൽകപ്പെടും.

ഡോക്ടർ ഹെസ്ക്രീമർ രാഷ്ട്രപതിഭവനിന്റെ പടവുകളിലെത്തി, കൈ തിരുമ്മിക്കൊണ്ടു കണ്ണുകാം മുകളിലേയ്ക്കുയർത്തുകയും സ്വർണ്ണസിംഹങ്ങളുടെ താഴെ എഴുതിവെച്ചിട്ടുള്ള 'സത്യമേവ ജയതേ' എന്ന വാക്യം ഉച്ചത്തിൽ വായിക്കുകയും ചെയ്തു. 'സത്യം ജയിയ്ക്കും' — അയാം കമാലിനു വേണ്ടി അതു തർജ്ജമ ചെയ്തു. പിന്നെ അവരെല്ലാം കുമാരി അരുണയുടെ നേതൃത്വത്തിൽ അകത്തുകടന്നു. പണ്ടത്തെ വൈസ്റീഗൽ ലോഡ്ജിലെ പ്രൌഢിയേറിയ ഹാളുകളിൽ വലിയ തണുപ്പാണു്. പുറത്തെ കഠിനമായ ചൂടിനെ അപേക്ഷിച്ചു അതു് വളരെ ശാന്തിപ്രദമായിരുന്നു. പ്രാചീന കാലത്തിലേയും മദ്ധ്യ

യുഗത്തിലേയും മൂർത്തികരം തങ്ങളുടെ ജ്യോതിസ്സററ കണ്ണുകളെ ക്കൊണ്ടു കമാലിനെ തുറിച്ചുനോക്കിക്കൊണ്ടിരുന്നു. ഡോക്ടർ ഓരോ മൂർത്തിയുടെയും മുന്നിൽ നിന്നു ഫ്രഞ്ചിലോ ജർമ്മനിലോ തൻെറ വിചാരങ്ങരം പ്രകടിപ്പിച്ചുകൊണ്ടിരുന്നു, ഒരിടത്തു മഹാത്മാബുദ്ധൻെറ പ്രൌഢിയേറിയ ഒരു പ്രാചീന പ്രതിമ സ്ഥാപിതമായിരുന്നു. കമാൽ മരംകൊണ്ടുള്ള കോണിയുടെ പടിമേൽ ഇരുന്നു.

''ഇതു് താൽക്കാലികമായ കാഴ്ചബംഗ്ലാവാണു്. അരുണ അയാളുടെ അടുത്തുപോയി മാപ്പിരക്കുന്ന മട്ടിൽ പറഞ്ഞു. ''ഞങ്ങളുടെ രാഷ്ട്രീയസംഗ്രഹാലയം ഞങ്ങളുടെ പ്രാചീന പാരമ്പര്യത്തിനു ഇണങ്ങിയതായിരിയ്ക്കും. അതിൻെറ നിർമ്മാണപ്രവൃത്തി നടന്നുകൊണ്ടിരിയ്ക്കുന്നു.''

''തീർച്ചയായും'' — കമാൽ മറുപടി പറഞ്ഞു. ഒരു കൊല്ലം മുമ്പു് അയാരം ഇതേ ദില്ലിയിൽവെച്ചു ഇതേ സ്വരത്തിൽ ടോമുമായി സംസാരിയ്ക്കുയുണ്ടായിട്ടുണ്ടു്.

''വരൂ. ഈ വഴിയ്ക്കു പോകാം. താങ്കരം ഞങ്ങളുടെ പ്രാചീന മൊഹഞ്ചദാരോ സംസ്കാരത്തിലെ നൃത്തം ചെയ്യുന്ന പെൺകുട്ടിയെ കണ്ടിട്ടുണ്ടോ?''

കമാരി അരുണ അയാളെ വെണ്ണക്കൽ ഗാലറിയിൽക്കൂടി നടത്തിക്കൊണ്ടുപോയി — 'ചൻഹോദരോ, മൊഹഞ്ചോദാരോ, സ്വാതന്ത്ര്യത്താഴ്വര, ഹരപ്പ, തക്ഷശില, രോപഡു് — നാം ഇതാ, ആധുനികകാലത്തിൻെറ അടുത്തു വന്നുകൊണ്ടിരിക്കുന്നു.'' അവരം ഒരിടത്തുനിന്നുകൊണ്ടു പറഞ്ഞു — ''ഈ കല്ലു നോക്കൂ, ഈ അശ്വമേധം ക്രിസ്തുവിനു മുമ്പു മൂന്നാം നൂററാണ്ടിൽ ഡെഹറാഡൂൺഭൂമിയിൽ സംഘടിപ്പിയ്ക്കപ്പെട്ടതാണു്. ഇതു് അഹിച്ഛത്രത്തിലെ പ്രതിമകളാണു്.'' അവരം തിരിഞ്ഞു ഹെസ്ക്രീമറോടു പറഞ്ഞു.

നടന്നുനടന്നു അവർ ഒരു പെൺകുട്ടിയുടെ പ്രതിമയുടെ മുമ്പിൽ വന്നുനിന്നു. പ്രാചീന ശൈലിയിലുള്ളതായിരുന്നു അതു്. ''ശ്രാവസ്തിയിലെ ഉൽഖനനത്തിൽ നിന്നു കിട്ടിയതാണു് ഇതു്.'' പെൺകുട്ടി കടമ്പിൻചില്ല വളച്ചുതാഴ്ത്തി

മരത്തിന്റെ തടിയോടു ചാരിനില്ക്കുകയാണ്. ''ചെമ്മണ്ണു കൊണ്ടുള്ള ഈ മൂർത്തി ക്രിസ്തുവിനു മുമ്പു നാലാം നൂററാണ്ടിലേതായിരിക്കണം.'' ഡോ. ഹെസ്ക്രീമർ തന്റെ കൈയെഴുപുസ്തകമെടുത്തു പ്രൊഫഷണലായ പുരാതത്വഗവേഷണനെപ്പോലെ തന്റെ ഫ്രഞ്ചു മിത്രങ്ങളോടു പറഞ്ഞു.

അവർ തണുത്ത നിലത്തു മൂർത്തിയുടെ മുന്നിലായി ഇരുന്നു. അതിന്റെ നിർമ്മിതിയിൽ ശക്തിയുണ്ടായിരുന്നു — ജീവന്റെ അരുണിമയും ഊഷ്മളതയും. ജീവിതകല്പനയ്ക്കു പകരം സാക്ഷാത്തായ ജീവിതം, ഭൂമിയുടെ തനതായ രചന.

അതിന്റെ കൈകൾ ശക്തവും, കണ്ണുകൾ വിശാലവും, ശരീരം ദൃഢവും സുന്ദരവും, ആകൃതിയും ആകാരവും സംതുലിതവും ശാന്തവും ആയിരുന്നു — കോമളതയുടേയും വാസ്തവികതയുടെയും അനുഭൂതിയുടെ പൂർണ്ണമായ മിശ്രണം.

''പുളകംകൊള്ളിക്കുന്ന സൌന്ദര്യം കല്ലുകളിൽ ആകൃതിപൂണ്ടിരിക്കുന്നു. ബൃഹത്ത്, സഘനം, ഭയാനകം'' മൊസ്യൂ റാവൽ ഡബ്ള്യു. ബി. യേററ്സിന്റെ ശൈലിയിൽ പറഞ്ഞു.

''കൊത്തുപണിയിൽ മുന്നോടിയായിട്ടുള്ള വിചാരധാരകൾ ഉടലെടുത്തത് ഇവിടെയാണ്'' ഡോക്ടർ ക്രീമർ പറഞ്ഞു. ''ഇതു മഥുരയ്ക്കുമുമ്പുള്ള മാതൃകയാണ്. ഇനി നമുക്ക ഈ കലയുടെ ചരിത്രത്തെസ്സംബന്ധിച്ചുള്ള അനേകം സിദ്ധാന്തങ്ങൾ മാററേണ്ടിവരും''.

''വിചാരങ്ങൾ സങ്കേതങ്ങൾ വഴിയായി മാത്രം കാണുന്നവന്റെ മുമ്പിൽ എങ്ങിനെ എത്തിക്കാൻ കഴിയും എന്ന പ്രശ്നം ആ യുഗത്തിലെ കലാകാരന്മാരുടെ മുമ്പിൽ ഉദിച്ചിരിക്കാം. ഈ കാഴ്ചപ്പാടു വേദങ്ങൾക്കുശേഷം മൂർത്തിപൂജയെ പ്രചരിപ്പിച്ചു''. അരുണ പറഞ്ഞു.

'രൂപവും അരൂപവും ഭാവവും അഭാവവും സംബന്ധിച്ച തനിക്കു അറിയാവുന്നതെല്ലാം താൻ ആരോടു പറയും? ഈ ജ്ഞാനംകൊണ്ടൊന്നും തനിയ്ക്കു ഒരു പ്രയോജനവുമില്ല' — ക

മാൽ വിചാരിച്ചു. വിസ്മയജനകമായ ഈ മൂർത്തിയുടെ പക്കൽ അയാൾക്കായി യാതൊരു സന്ദേശവുമില്ലായിരുന്നു.

''വേദാന്തമനുസരിച്ച്, വിശുദ്ധസൌന്ദര്യത്തെസ്സംബന്ധിച്ചുള്ള പരീക്ഷണങ്ങൾ നിഷ്പക്ഷമായ ആനന്ദമത്രെ'' മൊസ്യൂറാവൽ പറഞ്ഞു. ''മിന്നലിനെപ്പോലെ അഖണ്ഡവും അവിഭാജ്യവും. അതു സ്വയം പ്രകടമാകുന്നു. അതായതു് സ്വയം പ്രകാശമാകുന്നു. കലാകാരൻെറ ഭാവനകൾ വിശ്വകർമ്മാവിൻെറ കല്പനയിൽ ഗുപ്തമായിരിക്കുന്നപോലെത്തന്നെ, കാണുന്നവനും ആത്മാവിൽ, തന്നിൽ, തന്നെ സ്ഥിതിചെയ്യുന്നു. അവൻ എല്ലാസമയവും കാണുന്നു. അവൻെറ സ്വരൂപം എല്ലാദൃഷ്ടികളുടേയും ഉൽഗമമാണു്. വിശ്വരൂപം—രൂപം—രൂപം പ്രതിരൂപം. വേദാന്തരത്തിൻെറ കാഴ്ച്ചപ്പാടിനെസ്സംബന്ധിച്ചു നിങ്ങളുടെ അഭിപ്രായമെന്താണു്? നിങ്ങൾക്കു ഈ പ്രതിമ നന്നായിത്തോന്നിയോ, അതോ. മധുരാ ശൈലിക്കുതന്നെയാണോ നിങ്ങൾ പ്രാധാന്യം കൊടുക്കുന്നതു്?'' മൊസ്യൂറാവൽ തിരിഞ്ഞു കമാലിനോടു ചോദിച്ചു.

''ബുഭുക്ഷിതം നപ്രതിപാതി കിഞ്ചിൽ''[1] സൌന്ദര്യത്തിൻെറയും ബ്രഹ്മജ്ഞാനത്തിൻെറയും ഇത്രയും സൂക്ഷ്മമായ നിരൂപണം എൻെറ കഴിവിനു അതീതമാണു്.'' കമാൽ ഉത്തരം പറഞ്ഞു. അയാളുടെ സ്വരത്തിലെ നിസ്സീമമായ കടുതയും വിഷാദവും എല്ലാവരേയും ഞെട്ടിപ്പിച്ചു'

''ഇയ്യാൾ കമ്മ്യൂണിസ്റ്റാണു്'' ഡോ സ്റ്റീവർട്ടു് നിശ്ചയിച്ചു.

''ഇയാളുടെ ആശാഭംഗത്തിനുള്ള കാരണം എന്തായിരിയ്ക്കണം'' അമേരിക്കയിൽനിന്നു മനശ്ശാസ്ത്രത്തിൽ പി. എച്ച്. ഡി എടുത്തിട്ടുള്ള കുമാരി അരുണ ആലോചിച്ചു. അവൾ കണ്ണുയർത്തി കമാലിനെ നോക്കുകയും ചിന്താമഗ്നയാകുകയും ചെയ്തു. പഠിപ്പുള്ള യുവാവു്! എത്ര സുന്ദരൻ! ''താങ്കൾ സംസ്കൃതവും പഠിച്ചിട്ടുണ്ടോ?'' അവൾ പ്രശംസാത്മകമായ മട്ടിൽ ചോദിച്ചു.

---

1. വിശക്കുന്നവനു ഒന്നും നന്നായിത്തോന്നുകയില്ല.

''ഒരു കാലത്തു് അല്പം പഠിച്ചിട്ടുണ്ടു്.'' കമാൽ ചുരുക്കി മറുപടി പറഞ്ഞു. പിന്നെ അയാം വാച്ചു നോക്കി. കസ്റ്റോഡിയനെക്കാണാനുള്ള സമയം ആടുത്തിരിക്കുന്നു.

കമാൽ പ്രതിമവെച്ചിട്ടുള്ള മണ്ഡപത്തിൽ കൈകുത്തിക്കൊണ്ടു എഴുന്നേററു. പ്രതിമയുടെ കല്ലു തണുത്തിരുന്നു—കലാപേക്ഷയില്ലാത്ത ആയിത്തീരലിന്റെ പ്രതീകമായ കല്ലു്. വർത്തമാനത്തിന്റെ പ്രവാഹം വളരെ വേഗതയുള്ളതാണു്. കഴിഞ്ഞ കല്പങ്ങളിൽ ഒഴുകിവന്നുകൊണ്ടിരുന്ന ഇലകൾ ഇവിടെ വന്നു, ചളിയിൽ കുടുങ്ങിയിരിക്കുന്നു.

അയാം മനസ്സിൽ വിചാരിച്ചു. അതുകൊണ്ടാണു് ഞാൻ പറയുന്നതു്, ഒരു കയ്ക്കോട്ടെടുത്തു് ഈ ഇലകളും ചപ്പുചവറുകളും നീക്കി വെടിപ്പാക്കുക. ഞാൻ ഇയ്യിടെയായി ശുചീകരണവേലയിൽ ഏർപ്പെട്ടിരിക്കുകാണു് — തലച്ചോറിന്റെ, ഹൃദയത്തിന്റെ, ബുദ്ധിയുടെ സ്പ്രിങ്ങു് വൃത്തിയാക്കൽ. അതീതവുമായുള്ള എല്ലാ ബന്ധങ്ങളും ഞാൻ അറുത്തു കളഞ്ഞിരിക്കുന്നു എന്നു് യൂറോപ്പുകാരായ ആ വിശേഷജ്ഞന്മാരോടു അയാം പറയാൻ ആഗ്രഹിച്ചു. പിന്നെ അയാം മൂർത്തിയുടെ നേരെ തിരിഞ്ഞു. 'ശ്രാവസ്തിയിലെ സുദർനയക്ഷിണി, അതുകൊണ്ടുതന്നെ, നിന്നെ ഉണ്ടാക്കിയ ആം ആരായിരുന്നാലും ശരി, തന്റെ സന്ദേശം എന്റെ പക്കലെത്തിക്കുവാൻ അയാംക്കു് കഴിഞ്ഞിട്ടില്ല. നിന്നെ സൃഷ്ടിച്ചവൻ ഞാനുമായി ഇപ്പോൾ ആശയവിനിമയം നടത്തുകയില്ല. രൂപത്തിന്റെയും അരൂപത്തിന്റെയും വാദകോലാഹലത്തിൽ പെടുവാൻ എനിക്കാഗ്രഹമില്ല. ഈ രാഷ്ട്രീയ സംഗ്രഹാലയം ഞാൻ മുഴുവൻ അതീതത്തോടും മുഴുവൻ ഭാരതത്തോടും കൂടി കുമാരി അരുണാ വാജ്പേയിയെ ഏല്പിക്കുന്നു.'

കമാൽ അവിടെ നിന്നു മുന്നോട്ടുനീങ്ങി. മെല്ലെമെല്ലെ നടന്നു ഗാലറി കടക്കുകയായിരുന്നു അയാം. അയാളുടെ ചെവിയിൽ യൂറോപ്യൻ വിശേഷജ്ഞന്മാരുടെ ശബ്ദം വന്നുകൊണ്ടിരുന്നു—''ഈ പ്രതിമ ഉണ്ടാക്കിയ ശില്പിയുടെ ജോലി എന്തായിരുന്നു എന്നു അറിയാൻ കഴിഞ്ഞിരുന്നെങ്കിൽ എത്ര

നന്നായിരുന്നു. പക്ഷേ, ഈ വിചിത്രരാജ്യത്തിൽ ചരിത്രത്തിനു യാതൊരു വിലയുമില്ല''—ഡോ. ക്രീമർ പറയുകയായിരുന്നു—''സംഭവങ്ങൾക്കു് ഒരു മഹത്വവുമില്ല. യഥാർത്ഥം കേട്ടുകേൾവിയാണു്. സമയവ്യത്യാസം ഒട്ടുംതന്നെ പ്രധാനമല്ല. നിമിഷം ശാശ്വതമാണു് മനുഷ്യനു പേരില്ല. അവന്റെ രചനകൾ, കലാകൃതികൾ, സാഹിത്യം ഇവയെല്ലാന്നിനും ഈ അനന്തതയുടെ സമുദ്രത്തിൽ തനതായ, വേറിട്ട ഒരു സ്ഥാനവും ഉള്ളതായി കരുതപ്പെടുന്നില്ല''.

''ശരിയാണു്''—മൊസ്യൂ റാവൽ പറഞ്ഞു. ''മനുഷ്യൻ മരിച്ചാൽ ദഹിപ്പിക്കപ്പെടുന്നു; എന്തുകൊണ്ടെന്നാൽ അവനു ചരിത്രപരമായ യാതൊരു അർത്ഥവത്തയുമില്ല''.

''ഏതൊരാപത്തും ഭാരതീയ ബുദ്ധിയെ ബാധിക്കുകയില്ല; എന്തുകൊണ്ടെന്നാൽ ആപത്തു് ചരിത്രത്തിന്റെ അകത്താണു്, ചരിത്രമല്ല. ഭൂതം, ഭാവി, നാശം അനശ്വരത—ഒന്നിനുമില്ല അസ്തിത്വം. അതുകൊണ്ടു ഈ ശരീരത്തെ ദഹിപ്പിക്കു; ഇതു ഇപ്പോൾ വർത്തമാനത്തിന്റെ ഉള്ളിലല്ല''. ഡോ. സ്റ്റീവർട്ട് പറഞ്ഞു.

''അതുകൊണ്ടു തങ്ങളുടെ പേർ എഴുതിവെയ്ക്കേണ്ട ആവശ്യം കിഴക്കൻ കലാകാരന്മാർക്കു അനുഭവപ്പെട്ടിട്ടില്ല. ഈ മൂർത്തികാരന്മാരെപ്പററി അറിയാൻ കഴിഞ്ഞിരുന്നെങ്കിൽ!'' ഡോ. ക്രീമർ നാലുപാടും നോക്കിക്കൊണ്ടു പറഞ്ഞു· ''ഇവിടെ എത്രയോ മൈക്കേൽ അഞ്ചലോമാർ സമാധാനത്തോടെ, കളിച്ചു ചിരിച്ചു, പേരറിയാതെ മരിച്ചുപോയിരിക്കുന്നു '

കമാൽ ഗാലറിയിൽനിന്നു പുറത്തു കടന്നു.

''നാം സ്വയം കാലമാണെന്ന ഈ അനുഭൂതി'' — മൊസ്യൂ റാവൽ പറഞ്ഞു.

''വിസ്താരം അനുഭവപ്പെടുന്നു. സമയമോ വിചാരിയ്ക്കപ്പെടുക മാത്രം ചെയ്യുന്നു'' ഡോ. ക്രീമർ അഭിപ്രായപ്പെട്ടു.

കമാൽ പടവുകളിറങ്ങി വിസ്തൃതമായ നിരത്തിലെത്തുകയും 'പി' ബ്ലോക്കിനു നേരെ നടന്നകലുകയും ചെയ്തു.

കസ്റ്റോഡിയനുമായി തലപുണ്ണാക്കിയശേഷം അയാാം ഗൌതമനീലാംബരനെ കാണാൻ 'ആൽപ്പിൽ' പോയില്ല. നേരെ ലാജിൻെറ വീട്ടിലെത്തി അവളോട് പറഞ്ഞു,—''എന്നെ അന്വേഷിച്ച് ആരെങ്കിലും വന്നാൽ പറയണം, ഞാൻ മടങ്ങിവന്നിട്ടില്ലെന്നു്'' പിന്നെ അയാാം സ്റ്റേഷനിൽ പോകാൻ സമയമാകുന്നതുവരെ മുറിയിൽ കയറിക്കിടന്നുറങ്ങി.

ഗൌതമൻ റെസ്റ്റാറൻറിൽ ഒരു മണിക്കൂറോളം കമാലിനെ കാത്തിരുന്നു. അയാാം പല ദിക്കിലേയ്ക്കും ഫോൺചെയ്തു. കമാലിനെ എവിടെയും കിട്ടിയില്ല. അതിനാൽ അയാാം തൻെറ അപ്പീസിലേയ്ക്കുതന്നെ മടങ്ങി. ബുദ്ധജയന്തിയെസ്സംബന്ധിച്ചുള്ള സർക്കാർ പ്രചരണം വളരെ ശക്തിയായി നടന്നിരുന്നതിനാൽ വിളക്കുകൊളുത്തുന്നതുവരെ ആപ്പീസിൽ ഇരിക്കുവാൻ അയാാം നിർബ്ബന്ധിതനായി. വളരെ അത്യാവശ്യമായ ഒരു ഫയലിനെസ്സംബന്ധിച്ച് തൻെറ സഹായിയായ കമാരി അരുണാവാജ്പേയിക്ക അയാാം ഫോൺചെയ്തു. അപ്പോാം മനസ്സിലായി, അവരും ഡോ. ഹെൻറ് ക്രീമറേയും കൊണ്ടു രാഷ്ട്രീയ സംഗ്രഹാലയത്തിലേയ്ക്കു് പോയിരിക്കയാണെന്നു്.

'ലാ ഹൌൽ ബിലാ ക്കുവത്തു്!' അയാാം ദേഷ്യംവന്നു പറഞ്ഞു. കമാലിനെ കാണാൻ സാധിക്കാത്തതിൽ അയാാം വളരെ വ്യാകുലനായിരുന്നു. അയാാംക്ക ഈ നാടിൻെറമേലും തൻെറമേലും, കമാലിൻെറ മേലും ലോകത്തിലെ എല്ലാ സാധനത്തിൻെറമേലും ദേഷ്യംവന്നു. അയാാംക്ക കഴിയുമായിരുന്നെങ്കിൽ, ഡോ. ക്രീമറേയും, ഡോ. സ്റ്റീവർട്ടിനേയും കമാരി അരുണാവാജ്പേയിയേയും അയാാം പച്ചയായിത്തന്നെ കടിച്ചുതിന്നുമായിരുന്നു.

ഫയൽ വളരെ ആവശ്യമായിരുന്നു. ഉടനടി അതു ജോയിൻറു സിക്രട്ടറിയുടെ അടുത്തു എത്തിക്കേണ്ടതുണ്ടു്. അയാാം കാറിൽ രാഷ്ട്രപതി ഭവനിലെത്തി. മ്യൂസിയത്തിൻെറ അകത്തുകടന്നു്, നാലുപാടും നോക്കി. പക്ഷേ, അവർ അവിടെ

നിന്നും പൊയ്ക്കഴിഞ്ഞിരുന്നു. അയാറം നിർലക്ഷ്യനായി മുറികളിൽ ചുററിക്കറങ്ങി.

ഒരു പ്രതിമയുടെ മുമ്പിൽ സൂചനാവിഭാഗത്തിന്റെ പ്ലാററ്‌ഫോം വീണുകിടന്നിരുന്നു. ഒരു പക്ഷേ, ഡോ. ക്രീമർ മറന്നിട്ടതായിരിക്കാം. ഗൌതമൻ കുനിഞ്ഞു, അതെടുത്തു. പിന്നെ അയാറം മനസ്സുകൊണ്ടു ആ മൂർത്തിയെക്കണ്ടു — 'ശ്രാവസ്തിയിലെ സുദർശനയക്ഷിണി'.

അവളുടെ രൂപം എങ്ങനെയുള്ളതായിരിക്കണം? അയാറം പെട്ടെന്നു വിചാരിക്കാൻ തുടങ്ങി. ദേഷ്യത്തോടെ നടന്നുകൊണ്ടിരിക്കെ, അയാറം മാർബിറം നിലത്തു് ശക്തിയോടെ ചവിട്ടി. "നീ നിന്നെപ്പററി എന്താണു വിചാരിക്കുന്നതു് ? ഞാൻ നിന്നെ നിസ്സാരമാക്കിത്തള്ളുന്നു. നിന്റെ രൂപത്തെ ഞാൻ മറന്നുകൊണ്ടിരിക്കയാണു്. രൂപം വെറും വസ്തുവാണു്. എന്റെ ഉള്ളിൽ സുരക്ഷിതമായിരിക്കുന്ന രൂപത്തെ വിശ്വകർമാവുമാത്രമേ തിരിച്ചറിയുകയുള്ളൂ".

ശ്രാവസ്തിയിലെ ഉൽഖനനത്തിൽനിന്നു കിട്ടിയ ആ മൂർത്തി കടമ്പിൻകൊമ്പുകറം ചായ്ച്ചുനിന്നു, തന്റെ വലിയ കണ്ണുകളെക്കൊണ്ടു് അയാളെ നോക്കുകയായിരുന്നു. ഗൌതമൻ അതിന്റെ അടുത്തുചെന്നു മുഖമൊന്നു തൊട്ടു.

"പ്രാചീനപ്രതിമാശില്പത്തിന്റെ സുന്ദരമായ മാതൃക!" അയാറം ഹൃദയത്തിൽ പറഞ്ഞു. "സംസ്കാരപ്രചരണപത്രികകളിൽ ഈ പുതിയ ഗവേഷണത്തെപ്പററി ഒരു ലേഖനമെഴുതണം." കർത്തവ്യപരായണനായ ഒരു പ്രചരണവിശേഷജ്ഞനെപ്പോലെ അയാറം വിചാരിച്ചു, പിന്നെ പുറത്തേയ്ക്കു പോന്നു.

വണ്ടിയുടെ സമയമായി. കമാൽ ലാജിനോടും ജീജാജിയോടും 'ഖുദാഹാഫിസ്' പറഞ്ഞു കമ്പാർട്ടുമെൻറിൽകയറി. വണ്ടി മെല്ലെമെല്ലെ പ്ലാററുഫോറം വിട്ടു യമുനാപാലം, ചെങ്കോട്ടയുടെ ഭിത്തികറം, അങ്ങാടി, നിരത്തു്, വീടുകറം—അ

യാം ജനവാതിലിൽക്കൂടി നോക്കിക്കൊണ്ടിരുന്നു. അയാൾ പോവുകയാണ്.

ജീവിതം തുടർന്നുകൊണ്ടിരിക്കും. ഒരു വ്യക്തി പോയതുകൊണ്ട് ഒരു മാററവും വരാനില്ല. ഈ ആളുകൾ ഇപ്പോൾ ഭിന്നരാണ്; മററുവഴിയിൽക്കൂടി പോകുന്നവർ. അവർക്കും കമാലിനും പങ്കാളിത്തമുള്ള ഒരു കാര്യവുമില്ലതന്നെ. കമാലിന്റെ അഭാവം അവർക്കും അനുഭവപ്പെടുകയില്ല.

വണ്ടി വയലിൽക്കൂടി പോവുകയാണ്. ''എല്ലായാത്രയ്ക്കും വലിയ അർത്ഥമുണ്ട്—ഇവിടെ നിന്നു അവിടെയ്ക്കുള്ള നമ്മുടെ യാത്ര''—തൽഅത്ത് പറഞ്ഞതനുസരിച്ച്, ഖലിൽ ജിബ്രാന്റെ അൽമുസ്തഫയെപ്പോലെ സംസാരിക്കയായിരുന്നപ്പോൾ ഗൌതമൻ ഒരിക്കൽ പറയുകയുണ്ടായിട്ടുണ്ട്.

ഭാരതത്തിന്റെ മുഴുവൻ പ്രതീകവും യാത്രയാണ്. സഞ്ചരിച്ചുകൊണ്ടിരിയ്ക്കുന്ന, അന്വേഷിച്ചുകൊണ്ടിരിക്കുന്ന സ്വഭാവം—സ്പെംഗ്ളരായിരിക്കാം ഇങ്ങനെ എഴുതിയിട്ടുള്ളതു്.

അയാൾ രാധാകൃഷ്ണന്റെ പുസ്തകമെടുത്തു—''ഭാരതീയദർശനത്തിൽ ആരും ആർക്കും കല്പനകൊടുക്കുന്നില്ല—നിങ്ങൾ ഇതുതീച്ചയായും ചെയ്യണം, അല്ലെങ്കിൽ നിങ്ങൾക്കുള്ള ഇങ്ങനെത്തന്നെ ചെയ്യേണ്ടിവരും എന്നു്. ഇവിടെ മനുഷ്യൻ തന്റെ കർമ്മങ്ങളുടെ സ്വതന്ത്രനായ കർത്താവാണ്.''

അയാൾ പുസ്തകം ജനവാതിലിൽക്കൂടി പുറത്തേക്കെറിഞ്ഞു, തന്റെ സീററിൽ കിടന്നു.

പഞ്ചാബിലെ സ്റ്റേഷനുകൾ കടന്നുപൊയ്ക്കൊണ്ടിരുന്നു—അംബാല, ലുധിയാന, ജലന്തർ, ചുമരുകളിൽ ഉർദുവിലുള്ള സിനിമാപരസ്യങ്ങളാണ്. പ്ലാററുഫോറത്തിലെ കഴുകിയ നിലത്തു് സിക്കുയുവതികളുടെ നിറമുള്ള സൽവാറുകൾ രാത്രിയുടെ പ്രകാശത്തിൽ തിളങ്ങിക്കൊണ്ടിരുന്നു.

നേരം പുലർന്നു. വണ്ടി അമൃതസരസ്സിൽ എത്തി. അവിടെ മുസ്ലിംസിദ്ധന്മാരുടെ ശൂന്യമായ സമാധികൾ കിടക്കുന്നു. സിക്കുസ്ത്രീകൾ നടപ്പായതിൽക്കൂടി പൊയ്ക്കൊണ്ടിരുന്നു. സിക്കുകൃഷിക്കാർ വയലുകളിൽ എത്തിക്കഴിഞ്ഞു. കത്തിക്ക

പ്പെട്ട വീടുകഠം ഇപ്പോഴും ഓരോരിക്കിലും കാണാം. പ്ലാററ് ഫോറത്തിൽ പർദ്ദധരിച്ചിട്ടുള്ള മരിച്ചസ്ത്രീകളും വയസ്സന്മാരും ഇരുമ്പഴിയുടെ അവിടെ വിസ ഒപ്പിടുന്നതും കാത്തു് ഇരിക്കുന്നുണ്ടു്.

വണ്ടി നീങ്ങി. രണ്ടു രാജ്യത്തിലെയും സൈനികർ കമ്പാർട്ടുമെൻറുകളിൽ കയറി.

പെട്ടെന്നു മറുരാജ്യം ആരംഭിച്ചു. രണ്ടു സർദാർമാർ പല്ലിന്മേൽ നിന്നു കാവൽ കാക്കുന്നുണ്ടു്!

ഞാൻ ഇപ്പോഠം പാകിസ്ഥാനിലാണു്—ഹിന്ദുസ്ഥാനിൽനിന്നുവരുന്ന അഭയാർത്ഥി—യു. പി. മുസൽമാൻ—അഭയാർത്ഥി—രക്ഷ അന്വേഷിച്ചുവരുന്നവൻ—വീടും കുടിയും ഇല്ലാത്തവൻ.

വണ്ടി അതിർത്തികടന്നു. തൂണിൻെറ അടുത്തു്, ഒരു സർദാർജി തോക്കെടുത്തു് പല്ലിളിച്ചുകൊണ്ടുനില്ക്കുന്നു. ഇത്രയും ദിവസങ്ങളായി തൻെറ സർവ്വശക്തിയും സമാഹരിച്ചു. അശ്രുക്കഠം തടഞ്ഞുവെച്ചിരുന്ന കമാൽ അയാളെ കണ്ടപ്പോഠം, കുട്ടികളെപ്പോലെ, പൊട്ടിക്കരഞ്ഞു. തൻെറ ഒപ്പം യാത്രചെയ്തിരുന്ന ആഠം തന്നെ സശ്രദ്ധം വീക്ഷിക്കുകയാണെന്നു് അയാഠംക്കു പിന്നീടു അനുഭവമായി. പാകിസ്ഥാൻ ബോർഡർ പോലീസിലെ ആപ്പീസറായ അയാഠം അമൃതസരസ്സിൽനിന്നു ലാഹോറിലേയ്ക്കുമടങ്ങിപ്പോവുകയായിരുന്നു.

കമാൽ ലജ്ജിതനായി. പാകിസ്ഥാൻ പോലീസുദ്യോഗസ്ഥൻ തന്നോടു ഇങ്ങനെ പറയുന്നതായി അയാഠംക്കു തോന്നി—'നിങ്ങഠം ഇതുവരെ പരസ്പരവിരോധികളായ രണ്ടു ക്കുറുകളുടെ കവലയിൽ നില്ക്കുകയാണു്. നിങ്ങളെ ഞാൻ ദർശിക്കുന്നു.'

അയാഠംക്കുതോന്നി, മുഴുവൻ ലോകത്തിൻെറയും കണ്ണുകഠം തന്നിൽ പതിഞ്ഞിരിയ്ക്കുയാണെന്നു്. നീ ഹിന്ദുസ്ഥാനിയാണു്, ഹിന്ദുസ്ഥാനി ചാരൻ.

വണ്ടിയുടെ ചക്രങ്ങളിൽനിന്നും അതേശബ്ദം ഉയരുന്നു—ചാരൻ, രാജ്യദ്രോഹി, ചാരൻ, രാജ്യദ്രോഹി, ചാരൻ...

അയാറം പരിഭ്രമിച്ചു കണ്ണുകറം തുറന്നു. വണ്ടി മെല്ലെമെല്ലെ ലാഹോർ സ്റ്റേഷനിലെ കസ്റ്റംസ് അഴികളുടെ ഭാഗത്തു പ്രവേശിക്കുകയായിരുന്നു. അയാളുടെ ഹൃദയം മിടിക്കുകയാണു്.

ലാഹോറിൽ നിന്നു അയാറം വിമാനത്തിൽ കയറി. അതു കറാച്ചിയിലേക്കു പറക്കുവാൻ തുടങ്ങി.

ഇപ്പോറം അയാളുടെ മുന്നിൽ തൻേറതായ പുതിയ ജീവിതമാണു്. അയാറം ഡയറി എടുത്തു. കറാച്ചിയിൽ മടങ്ങിയെത്തി എന്തെല്ലാം അത്യാവശ്യകാര്യങ്ങറം ചെയ്യാനുണ്ടു്! വീടിനുവേണ്ടിയുള്ള സിമൻറിനും ഇരിമ്പിനും കരിഞ്ചന്തയിൽ ഏർപ്പാടുചെയ്യണം. മി. എക്ബിനു ജിംഖാനയിൽ വെച്ചു ഒരു പാർട്ടിനൽകണം. പറയൂ—ഞാൻ എവിടെപ്പോകം?'—അയാറം തന്നോടുതന്നെ ചോദിച്ചു. കെട്ടതും, പതനോന്മുഖവുമായ സമുദായത്തിൽ മനുഷ്യനു് എത്രകണ്ടു മര്യാദക്കാരനായിരിക്കാൻ കഴിയും? ഈ പ്രശ്നത്തെക്കുറിച്ചു ചിന്തിക്കണം. അയാറം എയർ ഹോസ്റ്റസ്സിനോടു വീണ്ടും കാപ്പി ആവശ്യപ്പെട്ടു, 'ഡാൺ' പത്രംവായിക്കാൻ തുടങ്ങി.

പാകിസ്ഥാൻ മന്ത്രിസഭ ആപത്തിൽ—പ്രധാനമന്ത്രിയുടെ രാജി—ജഹാംഗീർപാർക്കിൽ പുതിയ പ്രധാനമന്ത്രിയുടെ പൊതുപ്രസംഗം.

അയാറം ജനവാതിലിൽക്കൂടി പുറത്തേയ്ക്കുനോക്കി. ആകാശത്തിൽ മേഘമാല വേഗത്തിൻ പരക്കുവാൻ തുടങ്ങി. കുറച്ചുസമയത്തിനുള്ളിൽ മഴതുടങ്ങും.

അയാറം ജനവാതിലിൻെറ തിരശ്ശീലതാഴ്ത്തി.

ഞാൻതന്നെയാണു് ശവം, ഞാൻതന്നെ ശവക്കുഴി തോണ്ടുന്നവൻ; കരയുന്നവനും ഞാൻതന്നെ. അയാറം തന്നെ മനസ്സിൽ പറഞ്ഞു തലയിണയിൽ ചാരി കണ്ണുകളടച്ചു.

കട്ടി മണ്ണിട്ട നിരത്തിൽക്കൂടി കാളവണ്ടി തെളിച്ചുകൊണ്ടു പോവുകയായിരുന്നു. ഒരു സ്റ്റേഷൻ വാഗൻ പുകവിട്ടുകൊണ്ടും, പൊടിപറപ്പിച്ചുകൊണ്ടും, തള്ളിച്ചയോടുകൂടി മുന്നോട്ടു നീങ്ങി. മുന്നിൽനിന്നു ഒരു കാളവണ്ടി വരുന്നു. വണ്ടിക്കാരൻ കാളകളുടെ വാൽ പിരിച്ചുകൊണ്ടു മോട്ടോർകാറുകാരനെ ശകാരിച്ചു—"നോക്കി ഓടിച്ചുകൂടേ മോട്ടോർ? എന്റെ കാളു വിറളി എടുക്കമായിരുന്നു ഇപ്പോൾ." അമേരിക്കൻ ലേഖകൻ ഉടനെ കാമറ ശരിപ്പെടുത്തി അതിന്റെ ഫോട്ടോ എടുത്തു. പിന്നിൽനിന്നു മറ്റൊരുകാറും വരുന്നുണ്ട്. അതിൽ ഇരുന്നിരുന്ന ശ്രീമതി രാജവാഡേ തലപുറത്തേയ്ക്കിട്ടു എത്തിനോക്കുകയും പിന്നെ ലേഡി കമലേശ്വമ്മയോടു സംസാരിക്കാൻ തുടങ്ങുകയും ചെയ്തു.

ശ്രാവസ്തി ഇനിയും വളരെദ്ദൂരെയാണ്. സൂര്യൻ മേഘമാലയിൽ മറഞ്ഞു. മഴ ഇതാ ഇപ്പോൾ തുടങ്ങും. മൊസ്യൂറാവൽ മുന്നിലത്തെ സ്റ്റേഷൻ വാഗനിൽ ഇരുന്നിരുന്ന കുമാരി അരുണാവാജ്പേയിയോടു പിന്നേയും ചിലതു ചോദിക്കാൻ ആഗ്രഹിച്ചു. അവൾ ഉടനെ സൂചനാവിഭാഗത്തിന്റെ ചെറുപുസ്തകങ്ങളുടെകെട്ടു അയാൾക്കുകൊടുത്തു, ചോദ്യങ്ങളിൽനിന്നു രക്ഷപ്പെടാനായി നിററിങ്ങിൽ ഏർപ്പെട്ടു. മൂന്നാമത്തെ കാറിൽ ജാപ്പാനിലേയും സിലോണിലേയും ചില ഭിക്ഷുക്കൾ ഇരിക്കുന്നുണ്ടായിരുന്നു അവരുടെകൂടേ ഫിലിംവിഭാഗത്തിലെ കാമറക്കാർ ഉണ്ട്. രണ്ടു മൂന്നു കഷ്കബാലികമാർ അരമതിലിന്മേൽ കയറിയിരുന്നു് ഈ യാത്രാസംഘത്തെ നോക്കുകയായിരുന്നു. പിന്നിലത്തെ സീററിൽ ഉറക്കെയുറക്കെയുള്ള സംഭാഷണമാണ്. ഗൌതമനീലാംബരനാണ് ഇതുവരേ കാർ ഓടിച്ചിരുന്നതു്. അയാൾ തിരിഞ്ഞു അരുണാവാജ്പേയിയോടു പറഞ്ഞു — "നിങ്ങൾ ഡ്രൈവുചെയ്യുമെങ്കിൽ, ഞാൻ ഇവിടെ ഇറങ്ങി വീട്ടിലൊന്നുപോയേച്ചുവരാം."

''എന്താ മഹാബോറായോ?''—കുമാരി അരുണ ചോദിച്ചു. യാത്രാക്ഷീണം കാരണം അവൾക്കു ഉറക്കം വരുന്നുണ്ടായിരുന്നു.

''ഉവ്വ്. ഞാൻ ഇവിടെ ഇറങ്ങി വയലുകളിൽക്കൂടിയുള്ള കുറുക്കുവഴിക്കു പൊയ്ക്കൊള്ളാം. പോയി ഒന്നു കുളിച്ചു വിശ്രമിക്കണം. രാവിലെ വീണ്ടും ഈ പരിപാടി ആരംഭിക്കുമല്ലോ. മൊസ്യൂറാവൽ, നിങ്ങൾ അനുവദിയ്ക്കുമെങ്കിൽ...'' അയാൾ ഫ്രഞ്ചുലേഖകനെ അഭിസംബോധനചെയ്തു.

ഗൌതമൻ കാർ നിർത്തുകയും അതിൽ നിന്നിറങ്ങി അരമതിലിന്മേൽ കയറിനില്ക്കുകയും ചെയ്തു. കാറുകൾ ഒന്നൊന്നായി പൊടിപറത്തിക്കൊണ്ടു മുന്നോട്ടുപാഞ്ഞു. അയാൾ കുറച്ചുനേരം അവിടെത്തന്നെനിന്നു. ഒരു മഴത്തുള്ളി 'ടപ്' എന്ന അയാളുടെ തലയിൽ വന്നുവീണു. അയാൾ കൈ മുന്നോട്ടു നീട്ടി വായുവിനെ മണത്തു. പിന്നെ തുവരയുടെ ഒരു തണ്ടു് ഒടിച്ചു നടപ്പാതയിലൂടേ നടന്നുതുടങ്ങി.

മേഘം വർഷിക്കുവാൻ ആരംഭിച്ചു. അയാൾ മഴയിൽ നിന്നു രക്ഷപ്പെടാൻ ഒരു മാവിൻകൂട്ടത്തിൽ കയറി. അവിടെ മരത്തിൻെറ കടയ്ക്കലിരുന്നു വളരെ നേരം കാററിൻേറയും ഇലകളുടേയും സംഗീതം ശ്രവിച്ചു. അരമണിക്കൂറിനുശേഷം അയാൾ വീണ്ടും യാത്ര തുടർന്നു. നോക്കെത്തുന്നിടത്തെല്ലാം പച്ചതഴച്ച വയലുകൾ അലതല്ലുകയായിരുന്നു. പട്ടണം ഇനിയും കുറെയേറെ ദൂരത്താണു്.

ഗൌതമൻ നടക്കുന്നതിനിടയിൽ ഒന്നു നിന്നു തിരിഞ്ഞു നോക്കി. വഴിയിലെ പൊടി മഴകാരണം തെല്ലു ശമിച്ചിരുന്നു. കാൽ ഇപ്പോഴും മണ്ണിൽ കുടുങ്ങുന്നുണ്ടെങ്കിലും. മഴപെയ്തതിനാൽ മരങ്ങളും പുല്ലുകളും തെളിഞ്ഞ പച്ചനിറമായി കാണപ്പെട്ടു. നാരങ്ങനിറവും ചുവപ്പുവർണ്ണവും ഉള്ള പൂക്കൾ കടുംപച്ചയിൽ കുങ്കുമംപോലെ തിളങ്ങി വൈരക്കല്ലുകൾപോലെ പ്രകാശിക്കുന്ന ജലധാര പുല്ലിൽ പൊട്ടിച്ചിതറിയിരുന്നു. കടവിൽ ബോട്ടുകൾ കിടപ്പുണ്ടു്. ഏതോ നാവികൻ പേരാലിൽ ചുവട്ടിലിരുന്നു ശ്രാവണഗീതം ആരംഭിച്ചു. മാവിൻതോപ്പിൽ ഒററയായ ഒരു മയിൽ പീലിവിടർത്തി നില്ക്കുന്നു.

നദീതൃണങ്ങളും നീലപ്പൂവുകളുടെ വല്ലികളും മറുകരയിൽ വെള്ളത്തിന്റെ മുകളിൽ കുനിഞ്ഞുനിൽക്കുന്നു. പേരാൽ നിഴലുകൾ ഇരുട്ടായി. സാരസങ്ങളും മയിലുകളും സങ്കോചവും വിഷാദവും നിറഞ്ഞുനില്ക്കുന്നു. നാലഞ്ചാളുകൾ രണ്ടാമുണ്ടുചുമലിലിട്ടു ഗ്രാമത്തിലേയ്ക്കുപോവുകയാണു്.

ബഹറായിച്ചിലെ ഉപനഗരം ആരംഭിച്ചു. സിവിൽ ലയിൻസിലെ തണൽമൂററിയ നിരത്തിലെത്തി, അയാൾ അച്ഛന്റെ മഞ്ഞനിറമായ രണ്ടുനിലക്കെട്ടിടത്തിൽ പ്രവേശിച്ചു.

ഗൌതമന്റെ അച്ഛനായ ദീപനാരായണൻ പുൽത്തകിടി മേൽലാത്തുകയാണു്.

''ഹലോ, മകനേ, ഞാൻ വിചാരിച്ചു, നീ വിദേശാതിഥികളേയുംകൊണ്ടു നേരെ ശ്രാവസ്തിയിലേയ്ക്കു് പോയി എന്നു്.''

''ഞാൻ പോയില്ല, അച്ഛാ.'' അയാൾ അകത്തേയ്ക്കുപോയി അമ്മയെക്കണ്ടു വന്ദിച്ചു.

''ദമയന്തി അമ്മായി എവിടെയാണു്?'' അയാൾ കുളിമുറിയിൽ കുളിച്ചുകൊണ്ടിരിയ്ക്കേ വിളിച്ചുചോദിച്ചു.

''പട്ടണത്തിൽ. അവരുടെ അടുത്തും പോകണം.''

''ശരി.''

''നിനക്കു സുഖമാണോ, മോനേ.''

''അതേ, ബച്ചന്റെ കല്യാണം എന്നാണു്.''

''അടുത്ത ഫാൽഗുനമാസത്തിൽ.''

''പ്രകാശച്ചെറിയച്ഛന്റെ വീടുപണി തീർന്നോ?''

''ഇല്ല; ഖാൻബഹദൂർ മുഹമ്മദു് ഹുസൈൻ ഇല്ലായിരുന്നോ—പെൻഷൻപററിയ ജഡ്ജി? അയാൾ പാകിസ്ഥാനിലേയ്ക്കു പോയി. അയാളുടെ വീടു ലേലത്തിന്നു വന്നപ്പോൾ പ്രകാശ് വാങ്ങി. വലിയ ആദായത്തിൽ കിട്ടി.''

കുളികഴിഞ്ഞു തീൻ മേശയിൽ ഇരിക്കുമ്പോഴും ഇങ്ങനെ രണ്ടുനാലു വീട്ടുവർത്തമാനങ്ങൾ അയാൾ ലേഡി ദീപനാരായണനോടു ചോദിച്ചു. പാകിസ്ഥാൻ എന്ന പേർ കേട്ടു അയാളുടെ ഏത്തന്ത്രികൾ ചലിച്ചു. അയാൾ പാകിസ്ഥാനെ എന്നും

വിസ്മൃതിയിൽ മൂടുകയായിരുന്ന പതിവ്. (ശ്രാവസ്തിയിലേയ്ക്കുള്ള ആ വൈദേശികസന്ദർശകന്മാരെ ഇപ്പോഠം കാശ്മീർ പ്രശ്നം പറഞ്ഞുമനസ്സിലാക്കാനുണ്ടായിരുന്ന എങ്കിലും).

അയാളുടെ ഹൃദയം പെട്ടെന്ന പരിഭ്രാന്തമാകുവാൻ തുടങ്ങി. കുറച്ചുദിവസം മുമ്പ് ദില്ലിയിൽവെച്ച് ബാധിച്ച ഭയം അയാളിൽ വീണ്ടും വ്യാപിച്ചു.

''ഞാൻ നദിവരെ ഒന്ന നടക്കാൻ ഇറങ്ങുകയാണ്.'' അയാഠം അമ്മയോടു പറഞ്ഞു.

''എത്രദൂരം യാത്രചെയ്താണ് നീ വരുന്നത്! ഇനിയും നടക്കാൻ പോകുകയാണോ? കുറച്ചു വിശ്രമിച്ചുകൂടേ?'' അമ്മ വ്യാകുലതയോടെ പറഞ്ഞു.

അയാഠം പുറത്തേയ്ക്കിറങ്ങി. അച്ഛൻെറ കാറിൽ പുഴക്കരയിലേയ്ക്കുപോയി. മഴയും കാററും ശമിച്ചിരുന്നു. നദിയുടെ തീരത്തെത്തി അയാഠം ഇടിഞ്ഞുപൊളിഞ്ഞ ചണ്ഡീക്ഷേത്രത്തിൻെറ പടിയിൽ ഇരുന്നു. അവിടം തികച്ചും ഏകാന്തമായിരുന്നു. അയാഠം തീരെ രിക്തമനസ്കിഷ്ഠനാകാൻ ആഗ്രഹിച്ചു. ആ നിമിഷത്തിൽ അയാഠം ജീവിതത്തിൽ, ആദ്യമായി വിചാരിച്ചു—'നിർവ്വാണം കിട്ടിയിരുന്നെങ്കിൽ!' ഭയത്തിൻേറയും ഏകാന്തതയുടേയും അനുഭൂതി, ദുഃഖം, വെറുപ്പ്, പലായനേച്ഛ, വിസ്താരം, അതിരിക്തതയുടെ ഭാവന, നിർവ്വാണം—ജീവിതം, മരണം, നിദ്ര, ജാഗ്രതി, പ്രേമം, ദയ, അസംബദ്ധത ഇവയിൽനിന്നെല്ലാം പരമായതെങ്കിലും സത്യമായ നിർവ്വാണം—, വിലീനത—ശൂന്യം—ശൂന്യം!

ഹിന്ദുസ്ഥാൻെറ ആത്മാവിലുള്ള ദുഃഖമെന്താണെന്ന ഈ വിദേശചിന്തകന്മാർക്ക് മനസ്സിലാകുമോ? അയാഠം സിഗരറ്റു കൊളുത്തി ക്ഷേത്രത്തിൻെറ നിലത്തുകിടന്നു. മഴക്കാലമാണ്. ഇവിടെ പാമ്പുകളും പ്രാണികളുമെല്ലാം തീച്ചയായും ഉണ്ടാകും. അയാഠം ശാന്തനായി വിചാരിച്ചു. തനിക്ക് കാടിനോട് വളരെക്കാലത്തെ സൌഹൃദമുണ്ടെന്ന് അയാഠംക്ക അനുഭവപ്പെട്ടു. അയാഠം ഈ ചെടികളുടേയും, മരങ്ങളുടേയും മററും തണലിലാണല്ലോ ജനിച്ചതും വളർന്നതും.

പെട്ടെന്നു് അയാൾക്ക കാലടിയുടേയും മന്ദമായ ചിരിയുടേയും ശബ്ദം കേൾക്കാറായി.

''നിങ്ങൾ ആരാണു്, സഹോദരാ?''—താഴെനിന്നു ആരോ ചോദിച്ചു. ''ഇങ്ങനെ ഇരുട്ടിൽ ഒററയ്ക്കിരിക്കുന്ന നിങ്ങൾ ആരാണു്?''

''ഞാനാണു്''—ഗൌതമൻ കിടന്നുകൊണ്ടു മറുപടികൊടുത്തു.

മററെ യുവാവു് അരമതിൽ ചാടി അകത്തേയ്ക്കു പ്രവേശിച്ചു.

''ഇതെന്തൊരു ഭ്രാന്താണു്! ഞാൻ നിങ്ങളെ എല്ലായിടത്തും തിരഞ്ഞു, വീട്ടിലുംപോയി. നിങ്ങളുടെ അച്ഛനും അമ്മയും പറഞ്ഞു, നിങ്ങൾ നദിയുടെ തീരത്തു് വിരാജിയ്ക്കുയാണെന്നു്!''

''അതേ ചങ്ങാതി, എന്തൊരു വിചിത്രമായ പുഴുക്കം! ഒരിലപോലും അനങ്ങുന്നില്ല. നിങ്ങളുടെ ദിവസം എങ്ങനെ നീങ്ങി?''

''മഹാബോറടി, മിസ്റ്റർ.'' ഹരിശങ്കരൻ അടുത്തുള്ള പടിമേൽ ഇരുന്നുകൊണ്ടു പറഞ്ഞു—''ഈ 'ബുഡ്ഢാജയണ്ടി' (ബുദ്ധജയന്തി) കുറച്ചു ദിവസംകൂടി ഇങ്ങനെ തുടന്നാൽ നമുക്കു മതിയും കൊതിയും തീരും. ഇക്കാരണത്താൽ ലക്നോവിൽ പോകാൻപോലും പററിയില്ല. ബാംഗളൂരിൽനിന്നു ജെ. എസ്സിന്റെ കമ്പി കിട്ടിയ ഉടനെ എത്തി ദൽഹിയിൽ. അരുണാ വാജ്പേയി പറയുന്നു. 'ഈ യാത്രക്കാർ നേരെ കപിലവസ്തുവിലേയ്ക്കും ഗയയിലേയ്ക്കും പോകാൻ ഒരുങ്ങിയിരിയ്ക്കുയാണെന്നു്'. വഴിയ്ക്കു മുഴുവൻ ഡോ: ഹെസ്ക്രീമർ എന്നെ മഹായാനമാർഗ്ഗവും ജൈനമതവും തമ്മിലുള്ള വ്യത്യാസത്തെസ്സംബന്ധിച്ച പ്രസംഗങ്ങൾ കോരിക്കുടിപ്പിയ്ക്കുയായിരുന്നു. ഞാൻ കേട്ടുകേട്ടു മടുത്തു. നിങ്ങളുടെ കാറിൽ മൊസ്ക്യുറാവൽ മാത്രമേ ഉണ്ടായിരുന്നുള്ളു അല്ലെ?''

അയാൾ പെട്ടെന്നു മൌനമായി. നദിയിൽ അസ്തമിച്ചു സൂര്യന്റെ ചുവപ്പു് പരന്നു. രണ്ടുപേരും വിഷാദമഗ്നരായിയിരുന്നു.

''ചങ്ങാതി, ഗൌതമാ.''

''എന്താ.''

''ചങ്ങാതി, കമാൽ നമ്മളെ പററിച്ചുകളഞ്ഞു.'' ഹരിശങ്കരൻ കുറച്ചു സമയം കഴിഞ്ഞു്, മെല്ലെമെല്ലെ പറഞ്ഞു.

''ശരിയാണു്.''

''നിങ്ങൾക്കറിയാമോ, അയാൾ ദില്ലിവഴിയ്ക്കു കടന്നുപോയി എന്നു്. എനിയ്ക്കു കമ്പിയടിച്ചിരുന്നെങ്കിൽ ഞാൻ അവിടെച്ചെന്നു് അയാളെ കാണുമായിരുന്നു.''

''ഞാൻ ദില്ലിയിൽത്തന്നെ ഉണ്ടായിരുന്നു. എന്നിട്ടും എന്നെക്കണ്ടില്ല.'' ഗൌതമൻ മെല്ലെമെല്ലെ പറഞ്ഞു.

രണ്ടുപേരും വീണ്ടും മൌനമായി.

''ഇപ്പോൾ അയാൾ എവിടെയാണെന്നു് ആക്കറിയാം?'' ഹരിശങ്കരൻ ആഴമാന്ന, വിഷാദനിർഭരമായ സ്വരത്തിൽ പറഞ്ഞു.

''കറാച്ചിയിലുണ്ടായിരിയ്ക്കും. അല്ലാതെ എവിടെ പോകാനാ?'' ഗൌതമൻ പതിഞ്ഞ ഒച്ചയിൽ പറഞ്ഞു,

രണ്ടു പേരും ഒന്നും മിണ്ടിയില്ല. പടികളിറങ്ങി അവർ നദിയുടെ കരയിൽ വന്നു്, ഒഴുകുന്ന വെള്ളം നോക്കിനിന്നു. അബ്ദുൾമൻസൂർ കമാലുദ്ദീൻ എപ്രകാരം ഇന്ത്യയിൽ വന്നു എന്നും എങ്ങനെ ഇവിടെനിന്നു പുറത്തു പോയി എന്നും വിചാരിയ്ക്കുയായിരുന്നു രണ്ടു പേരും.

നദി ഒഴുകുകയാണു്. രണ്ടു പേരും കുനിഞ്ഞു, അതിൽ തങ്ങളുടെ നിഴൽ നോക്കിനിന്നു. ഗൌതമൻ ഒരു കല്ലെടുത്തു വെള്ളത്തിൽ എറിഞ്ഞു. ഓളങ്ങൾ വട്ടത്തിൽ പരക്കുകയും അതോടൊപ്പം അവരുടെ ഛായകൾ വളരുകയും ചെയ്തു.

കടവിൽനിന്നു കുറച്ചു ദൂരെയുള്ള സാമൂഹ്യവികസനകേന്ദ്രത്തിലെ വിളക്കുകൾ കത്തുവാൻ തുടങ്ങി. നാടോടിപ്പാട്ടുസംഘം വാഷികയുവജനോത്സവത്തിനുള്ള തങ്ങളുടെ പ്രാക്ടീസു് ആരംഭിച്ചു. അവരുടെ ശബ്ദം വായുവിൽ നീന്തി നീന്തി രണ്ടു പേരുടേയും അടുത്തെത്തി. അകലെയുള്ള ഗ്രാമത്തിലെ മണ്ഡപത്തിൽ നാടോടിനാടകം നടക്കുകയാണു്. മാന്തോപ്പിനു

വെളിയിൽ ആരോ 'ആൽഹാംഊദൽ' പാടുന്നു. കോൺഗ്രസ്സ് കമ്മിററി ആപ്പീസ്സിൽ തിരഞ്ഞെടുപ്പിനുള്ള ഏർപ്പാടുകളാണു്. അതിനുമപ്പുറത്തു് സിവിൽ ലയിൻസിൽ, ഡെപ്യൂട്ടി കമ്മീഷണരുടെ ബങ്കളാവിൽ യൂറോപ്യൻ അതിഥികൾ ഡിന്നർ കഴിയ്ക്കുന്നു.

ഗൌതമൻ കമിഴ്ത്തിയിട്ടിരുന്ന ഒരു തോണിമേൽ കാൽ വെച്ചു കണ്ണുകളടച്ചു. കുറച്ചു കഴിഞ്ഞു കണ്ണു തുറന്നപ്പോൾ, അയാൾ കണ്ടു, താൻ ഒററയ്ക്കു പുഴക്കരയിൽ നില്ക്കുകയാണെന്നു്. ഹരിശങ്കരൻ ഏതോ കൃഷിക്കാരനുമായി സംസാരിച്ചുകൊണ്ടു് സാമൂഹ്യവികസനകേന്ദ്രത്തിലേയ്ക്കു പോയ്ക്കഴിഞ്ഞിരുന്നു. മേഘം നദിയുടെ മീതെ വളരെ താണു നിന്നു.

അയാൾ തൻെറ തളർന്ന കാലുകൾ നോക്കി. പിന്നെ വർദ്ധിച്ചുവരുന്ന ഇരുട്ടിനുനേരെ കണ്ണുകളോടിച്ചു. പക്ഷേ, എന്തിനു പേടിയ്ക്കണം? അയാൾ ഭൂമിയോടൊപ്പമായിരുന്നു. ഭൂമി അയാളുടെ അമ്മയാണു്. അവൾ അയാൾക്കു കൂട്ടുനില്ക്കാതിരിയ്ക്കയില്ല.

അയാൾ മുന്നോട്ടു ന ടക്കുവാൻ തുടങ്ങി.

പുല്ലിൻെറ നേർത്ത സുഗന്ധവും, കല്ലുകളുടെ ശീതളവും, മണ്ണിൻെറ ശക്തിയും തൻെറ കാലടിയ്ക്കു കീഴിൽ അയാൾക്കു അനുഭവപ്പെട്ടു. അയാൾ കൈ നീട്ടി വായുവിനെ സ്പർശിച്ചു; പിന്നെ മെല്ലെ മെല്ലെ ഉരുവിട്ടു — "ഭൂമി, നിൻെറ കുന്നുകളും, മഞ്ഞുമൂടിയ മലകളും, കാടുകളും പുഞ്ചിരികൊള്ളുന്നു. ഞാൻ നിൻെറ മേൽ നില്ക്കുകയാണു്. ഞാൻ ഒരിയ്ക്കലും തോററിട്ടില്ല, എനിയ്ക്കു ഒരൊററ മുറിവും പററിയിട്ടില്ല — മുറിവു പററിയിട്ടില്ല. ഞാൻ പൂണ്ണനാണു്. എന്നെ അറുതിപ്പെടുത്തുവാൻ ആക്കും കഴികയില്ല."

പല തരത്തിലുള്ള ചെടികളും, പൂത്ത ചില്ലകളും അയാളുടെ വഴിയിൽ കനിഞ്ഞുനിന്നു. പക്ഷി അയാളോടൊപ്പം ചൂളംവിളിച്ചു. ശ്രാവണബിന്ദുക്കൾ താമരയിലയിന്മേൽ ജലതരംഗം വായിച്ചു.

അയാൾ ഒരു അരമതിലിന്മേൽ കയറിനിന്നു് നനഞ്ഞ കണ്ണുകൾ കൊണ്ടു വയലിനെ നോക്കി. ''വളരൂ, വളർന്നുകൊണ്ടിരിയ്ക്കൂ..., യവത്തിന്റെ കതിരുകളേ..., ഞങ്ങളുടെ കടങ്ങൾ നിറയട്ടേ! കൊടുങ്കാററിൽ നിന്നു രക്ഷപ്പെട്ടു! യവത്തിന്റെ ദിവ്യമായ കതിരുകളേ..., സമുദ്രംപോലെ അഗാധമാകൂ!...നിങ്ങളെ സേവിക്കുന്ന എല്ലാവരും അമരരാകട്ടെ, നിങ്ങളുടെ കുളം അനശ്വരമാകട്ടെ.''

അയാൾ അരമതിലിന്മേൽ നിന്നിറങ്ങി നടപ്പാതയിലേയ്ക്കു വന്നു. പിന്നെ നദിയുടെ കരയിലൂടെയുള്ള നിരത്തിൽക്കൂടി നടന്നുതുടങ്ങി. ആകാശത്തിൽ കാർമേഘങ്ങൾ ഗർജ്ജിച്ചു കൊണ്ടിരുന്നു. അയാളുടെ ഹൃദയത്തിൽ കൊടുങ്കാററടിക്കുന്ന നദി അലതല്ലുകയാണു്, അയാളുടെ തലച്ചോറിൽ മധുരമായ വെള്ളച്ചാട്ടങ്ങൾ പാട്ടു പാടുകയും, മയിൽ കേകയുതിക്കുകയും, ചാതകങ്ങൾ വിളിക്കുകയും വണ്ടുകൾ മൂളുകയും ചെയ്യുന്നു. അനേകം കടമ്പിൻപൂക്കൾ കൊമ്പിൽ നിന്നു ഉതിർന്നു അയാളുടെ കാൽക്കൽ വീണു.

പാട്ടുകാരുടെ ശബ്ദം അടുത്തടുത്തു വന്നുകൊണ്ടിരുന്നു. സംഘം പാടുകയാണു് —

''ഊഷരഭൂമി ഇന്നു പച്ചയാണു്!
വയലുകളിൽ ധാന്യം നിറഞ്ഞിരിക്കുന്നു!
നല്ല നെല്ലു്, നല്ല വിളവു്''

അയാൾ ശ്രദ്ധയോടെ കേട്ടുകൊണ്ടിരുന്നു. വാക്കുകൾ മനസ്സിലായപ്പോൾ, അയാളുടെ ചുണ്ടുകളിൽ പുഞ്ചിരി പരന്നു.

പാറകൾ, മഞ്ഞുപൊട്ടൽ, ഹിമപ്രവാഹങ്ങൾ, കൊടുങ്കാററുകൾ, ചണ്ഡവാതങ്ങൾ, ഇവയിൽക്കൂടി നീങ്ങിയും, ഓളങ്ങളിൽക്കൂടി ഒഴുകിയുംകൊണ്ടു അയാൾ എവറസ്റ്റിന്റെ കൊടുമുടിയിൽ കയറുകയും മേഘങ്ങളിൽ മറയുകയും ചെയ്തു. അയാൾ ശിഖരത്തിന്റെ മേൽ മുട്ടുകുത്തിയിരുന്നു. നാലുപാടും ശൂന്യമാണെന്നും ആ ശൂന്യത്തിൽ എന്നത്തേയും പോലെ താൻ ഏകാകിയാണെന്നും അയാൾ കണ്ടു. ലോകത്തിലെ ആദ്യത്തേയും അവസാനത്തേയും മനുഷ്യൻ — ക്ഷീണിതനും,

പരാജിതനും, ഉല്ലാസിയും, ആശാവാനും ആയ മനുഷ്യൻ, ഈശ്വരനില്ലുള്ള, സ്വയം ഈശ്വരനായ മനുഷ്യൻ! അയാൾ പുഞ്ചിരിതൂകിക്കൊണ്ടു താഴെയിറങ്ങി, കണ്ണുകൾ തുറന്നു.

''ഉണർന്നവരുടെ ഉണർവ്വ് മംഗളമയമാകട്ടേ!

ന്യായത്തിൻേറയും നീതിയുടേയും പ്രചാരം മംഗളമയമാകട്ടേ!

സംഘത്തിലെ ശാന്തി മംഗളമയമാകട്ടേ!

ശാന്തിലഭിച്ചവരുടെ സാധന മംഗളമയമാകട്ടേ!'' ശാക്യമുനി പറഞ്ഞു.

അയാൾ അരമതിലിന്മേൽനിന്നിറങ്ങി, ദീർഘമായൊന്നു നിശ്വസിയ്ക്കുകയും, അടികൾ മെല്ലെമെല്ലെ വെച്ചു തൻെറ വസതിയിലേയ്ക്കു മടങ്ങുകയും ചെയ്തു.

Printed at Decent Offset, Naraina Indl. Area Ph. I. New Delhi-110 028.